# KERALA SWATHANTHRYA SAMARAM

K. M. PANICKER.

First Impression: February 1957.
Copies: 1000.




**Price Rs. 5**

Publishers:
**PRABHATHAM PRINTING & PUBLISHING CO. (Private) LTD.**

# കേരളസ്വാതന്ത്ര്യസമരം

കെ. എം. പണിക്കർ

ഒന്നാംപതിപ്പ് ഫെബ്രുവരി 1957

കോപ്പി 1000 വില രൂ. 5



പ്രസാധകന്മാർ:

പ്രഭാതം പ്രിൻറിംഗ് &

പബ്ലിഷിംഗ് കമ്പനി (പ്രൈവററ്) ലിമിററഡ്

ആവശ്യപ്പെടുക:

**പ്രഭാത് ബുക്ക്ഹൗസ്**

കൊല്ലം, തിരുവനന്തപുരം, കോട്ടയം, ആലപ്പുഴ,

എറണാകുളം, കോഴിക്കോട്ട്, കണ്ണൂർ, മംഗലാപുരം.

---

അച്ചടി:

'വിജ്ഞാനപോഷിണി' പ്രസ്സ്, കൊല്ലം.

# അവതാരിക

ക്രിസ്ത്വബ്ദം 1498-ലാണ് പറങ്കികൾ കേരളത്തിൽ ആദ്യം വന്നത്. 1798-ഓടുകൂടിയാണ് ടിപ്പുസുൽത്താന്റെ തിരോധാനത്തിനെ തുടർന്നുള്ള മലബാർ സെററിൽമെൻറ് ഏതാണ്ട പൂർത്തിയാകുന്നത്. ഈ മുന്നൂറുവർഷക്കാലത്തിൽ കേരളസ്വാതന്ത്ര്യത്തിനുവേണ്ടി ഒരു നീണ്ട പോരാട്ടമാണു നടന്നതെന്നു പറയാം. ആ പോരാട്ടം പരാജയത്തിലാണ് അവസാനിച്ചത്. പോർട്ടുഗീസുകാരും ഡച്ചുകാരും മൈസൂർകാരും കേരളത്തിൽനിന്നു തുരത്തപ്പെട്ടെങ്കിലും, ഒടുവിൽ അവരിൽ എല്ലാവരിലും മികച്ച ഒരു ശക്തി—ബ്രിട്ടീഷുകാർ—കേരളത്തെ അടക്കിഭരിക്കയാണു ചെയ്തത്. 1498-ൽ തുടങ്ങിയ ആ സ്വാതന്ത്ര്യസമരം അവസാനിച്ചത് 1947-ൽ മാത്രമാണ്.

നാലരശതാബ്ദം നീണ്ടുനിന്ന ഈ കാലഘട്ടം രണ്ടു ഭാഗങ്ങളായി വേർതിരിക്കാവുന്നതാണ്. ബ്രിട്ടീഷധികാരം സ്ഥാപിതമാകുന്നതുവരെ (1498-1798) കേരളീയർ തങ്ങളുടെ സ്വാതന്ത്ര്യത്തിനായി മുടങ്ങാതെ പോരടിച്ചുകൊണ്ടുതന്നെ ഇരുന്നു. ഈ പോരാട്ടത്തിന്റെ നേതൃത്വം 250 വർഷക്കാലത്തോളം മാനവിക്രമന്മാരായ സാമൂതിരിപ്പാടന്മാരാണ് ഏറെറടുത്തിരുന്നത്. കൊളച്ചലിലെ യുദ്ധത്തിനു ശേഷമുള്ള അടുത്ത 50 വർഷം ആ സമരത്തിന്റെ നേതൃത്വം തിരുവിതാംകൂറാണ് ഏറെറടുത്തത്. സാമൂതിരിപ്പാടിന്റെ ശക്തി ഹൈദർ നശിപ്പിച്ചു. തിരുവിതാംകൂറിന്റെ സ്വാതന്ത്ര്യം 1795-ലെ ഉടമ്പടിയോടെ നഷ്ടപ്രായമായി. പുതിയ ശതാബ്ദത്തോടുകൂടി കേരളം പരാധീനതയിലായി.

ആ പരാധീനതയോട് രണ്ടു മഹാന്മാർ സധൈര്യം പടവെട്ടി; പഴശ്ശി കേരളവർമ്മയും, വേലുത്തമ്പിദളവായും. എന്നാൽ കേരളസ്വാതന്ത്ര്യം അതിനു മുൻപുതന്നെ മാഞ്ഞുകഴിഞ്ഞിരുന്നതിനാൽ അവരുടെ വീരസമരങ്ങൾ, കേരളപൌരുഷത്തിന്റെ ആത്മാഭിമാനത്തെ പ്രഖ്യാപിക്കുന്നതിനായിരുന്നു എന്നല്ലാതെ, സ്വാതന്ത്ര്യത്തെ വീണ്ടെടുക്കാനായിരുന്നു എന്നു പറഞ്ഞുകൂടാ. ഈ സംഗതി വേലുത്തമ്പി തന്റെ കുണ്ടറവിളംബരത്തിൽ സ്പഷ്ടമാക്കിയിട്ടുമുണ്ട്.

1798 തൊട്ട് 1947-വരെയുള്ള ചരിത്രം കേരളത്തിന്റെ പരാധീനതയുടെ വർണ്ണനയാണെങ്കിലും, ആ കാലഘട്ടത്തിൽ കേരളത്തിന്റെ ഐക്യപുനർജ്ജന്മമെടുക്കുന്നതും, കേരളസ്വാതന്ത്ര്യം ഭാരതസ്വാതന്ത്ര്യത്തിന്റെ ഒരു ഭാഗമായി ക്രമേണ വളരുന്നതും പ്രധാനപ്പെട്ട സംഗതികളാണ്.

ഈ രണ്ടു ഭാഗങ്ങളേയും വേർതിരിച്ചാണ് ഈ ഗ്രന്ഥം നിർമ്മിച്ചിട്ടുള്ളത്. വിദേശീയരോടു കേരളീയർ സ്വാതന്ത്ര്യത്തിനുവേണ്ടി പോരടി

ക്കുന്ന വീരസമരത്തിന്റെ ചരിത്രമാണ് ഈ ഒന്നാംഭാഗത്തിൽ ചിത്രീകരിക്കാൻ ഞാൻ ശ്രമിച്ചിട്ടുള്ളത്. ആദ്യം പോർട്ടുഗീസുകാരോടും പിന്നീട്ട ഡച്ചുകാരോടും ഒടുവിൽ മൈസൂറിനോടും മടങ്ങാതെ മൂന്നൂറുവർഷം പോരടിച്ച ആ വീരചരിത്രം നാം ഒരിക്കലും മറക്കാവുന്ന ഒന്നല്ല.

ഇത്രയും പറഞ്ഞതിൽനിന്ന് ഇതു കേരളത്തിന്റെ ഒരു ചരിത്രമല്ല എന്നു സ്പഷ്ടമാകുമല്ലോ. ഛിന്നഭിന്നമായ രാജാധികാരത്തിൽ നാടുവാഴിത്തത്തിന്റെ അരാജകത്വത്തിൽ കഴിഞ്ഞ കേരളത്തെപ്പററി ശരിയായ ഒരു ചരിത്രം എഴുതുവാൻ സാദ്ധ്യമാണെന്ന് എനിക്കു തോന്നുന്നില്ല. അതിനു ഞാൻ തുനിഞ്ഞിട്ടുമില്ല.

മുപ്പതുവർഷം മുമ്പ്, 1926-ൽ ആണ് കേരളത്തിന്റെ സ്വാതന്ത്ര്യസമരത്തെപ്പററി എഴുതണമെന്നുള്ള ആഗ്രഹം എന്റെ മനസ്സിൽ അങ്കുരിച്ചത്. ആ ആഗ്രഹത്തെ ഫലത്തിൽ കൊണ്ടുവരുവാനുള്ള പ്രയത്നമാണ് എന്നെ പോർട്ടുഗാലിലേയ്ക്കും ഹോളണ്ടിലേയ്ക്കും നയിച്ചത്. ആ പരിശ്രമങ്ങളുടെ ഫലമായി, "പറങ്കികളും മലയാളക്കരയും," "ലന്തക്കാരും മലയാളക്കരയും" എന്ന പേരിൽ രണ്ടു പുസ്തകങ്ങൾ ഞാൻ ഇംഗ്ലീഷിൽ പ്രസിദ്ധപ്പെടുത്തി—പിന്നീട്ട വളരെക്കാലം കഴിഞ്ഞാണ് 'മൈസൂറും മലയാളക്കരയും' എന്ന ഭാഗം രചിക്കാൻ തുടങ്ങിയത്. അതും എഴുതിക്കഴിഞ്ഞിട്ട് നാലഞ്ചു വർഷമായെങ്കിലും, പല കാരണവശാൽ അതു പ്രത്യേകം ഒരു പുസ്തകമായി പ്രസിദ്ധപ്പെടുത്തുവാൻ ഞാൻ ആഗ്രഹിച്ചില്ല. ഇപ്പോൾ പിന്നെയും കേരളം സ്വതന്ത്രമായി ഒരു സംസ്ഥാനമായി രൂപമെടുത്തപ്പോൾ, നമ്മുടെ സ്വാതന്ത്ര്യസമരത്തിന്റെ ചരിത്രം ആവശ്യമാണെന്നും പ്രസിദ്ധപ്പെടുത്തേണ്ടതാണെന്നും തോന്നിയതിന്റെ ഫലമാണ് ഈ ഗ്രന്ഥം.

ബ്രിട്ടീഷ് ആധിപത്യത്തെയും അതിനെത്തുടർന്നു കേരളീയജനതയ്ക്കുണ്ടായ മാററങ്ങളേയും ഒടുവിൽ തിരിച്ചുകിട്ടിയ സ്വാതന്ത്ര്യത്തെയും വർണ്ണിക്കുന്ന രണ്ടാംഭാഗവും താമസിയാതെ കേരളീയരുടെ മുമ്പാകെ സമർപ്പിക്കണമെന്നാണ് എന്റെ ആഗ്രഹം. ആ ഭാഗം ഇംഗ്ലീഷിലല്ല നേരിട്ടു മലയാളത്തിൽതന്നെയാണ് എഴുതിവരുന്നത്.

മൂന്നു ഭാഗമായി ആദ്യമെഴുതി പിന്നീട് കൂട്ടിയിണക്കിയ ഈ ഗ്രന്ഥത്തിൽ പുനരുക്തിദോഷം ചില സ്ഥലങ്ങളിൽ കണ്ടേക്കുമെങ്കിലും പുസ്തകം മുഴുവൻ മാറിയെഴുതാതെ ആ ദോഷം പരിഹരിക്കാൻ സാദ്ധ്യമല്ലാത്തതുകൊണ്ട്, അതു് അനുവാചകർ ക്ഷമിക്കണമെന്നു ഞാൻ അപേക്ഷിക്കുന്നു.

ന്യൂഡെൽഹി, }
2-10-56 }

കെ. എം. പണിക്കർ.

# വിഷയവിവരം

## ഭാഗം ഒന്ന് — പറങ്കികളും മലയാളക്കരയും



## ഭാഗം രണ്ട് — ലന്തക്കാരും മലയാളക്കരയും

## ഭാഗം മൂന്ന്—കേരളവും മൈസൂരും

## അദ്ധ്യായം ഒന്ന്

# കേരളത്തിന്റെ പശ്ചാത്തലം

കന്യാകുമാരിമുതൽ ഗോകർണ്ണംവരെയുള്ള പ്രദേശമാണ് കേരളമെന്ന് ഐതിഹ്യങ്ങൾ ഉൽഘോഷിക്കുന്നുണ്ടെങ്കിലും, ചരിത്രകാലംമുതൽ അതിന്റെ വടക്കേ അതിർത്തി ദക്ഷിണകർണ്ണാടകത്തിലെ നേത്രവതീനദിയാണ്. സഹ്യാദ്രിനിരകളുടേയും സമുദ്രത്തിന്റേയും മദ്ധ്യേ സ്ഥിതിചെയ്യുന്ന ഈ ഇടുങ്ങിയ പ്രദേശം തെക്കോട്ടു ചെല്ലുന്തോറും വീതികുറഞ്ഞു് ഒടുവിൽ കടലും മലയുമായി സന്ധിക്കുന്നു. കാലവർഷംകൊണ്ടു് അനുഗ്രഹീതമായ പർവ്വതനിരകൾ എക്കാലത്തും ഘോരാരണ്യനിബിഡമായിരുന്നു. പൂർവ്വതീരത്തെ സമതലങ്ങളേയും പശ്ചിമതീരത്തെ കുന്നുനിറഞ്ഞ പ്രദേശത്തേയും വേർതിരിക്കുന്ന അപ്രതിരോദ്ധ്യമായ ഒരു രക്ഷാനിരയാണതു്. ഏതാണ്ടു് മദ്ധ്യഭാഗത്തുള്ള പാലക്കാട്ടും കന്യാകുമാരിക്കു സമീപമുള്ള ആരുവാമൊഴിയിലും മാത്രമേ കിഴക്കോട്ടു കടക്കാനുള്ള പ്രകൃതിദത്തമായ ചുരങ്ങൾ സഹ്യനിലുള്ളു.

ഇങ്ങനെ വേർതിരിക്കപ്പെട്ട കേരളത്തിലെ ജനങ്ങൾ, ആദ്യകാലം മുതൽതന്നെ ഭാരതത്തിന്റെ ഇതരഭാഗങ്ങളിലെ സംഭവഗതികളിൽനിന്നു് ഏറെക്കുറെ ഒററപ്പെട്ട സ്വന്തമായ ഒരു ജീവിതം നയിച്ചുവന്നിരുന്നുവെന്നു് കാണാം. കിഴക്കൻതീരവുമായുള്ള ബന്ധം തെക്കേ അററമൊഴികെയുള്ള ഭാഗങ്ങളിൽ അപൂർവ്വമായിരുന്നുവെങ്കിലും, അറബിക്കടൽക്കരയിലെ രാജ്യങ്ങളുമായി കേരളത്തിനു തുടർച്ചയായ ബന്ധമുണ്ടായിരുന്നു. പ്രത്യേകപ്രാധാന്യമർഹിക്കുന്നവയായിരുന്നു അതു്. 'ഉർ'നഗരാവശിഷ്ടങ്ങളിൽനിന്നു് മലബാറിലെ തേക്കുതടി കണ്ടെടുത്തിട്ടുണ്ടു്. ക്രിസ്തുവിനുമുമ്പുള്ള സഹസ്രാബ്ദത്തിന്റെ ആദ്യനൂററാണ്ടുകൾ മുതൽക്കെങ്കിലും, ചെങ്കടൽ, പേർഷ്യൻ ഉൾക്കടൽ തുറമുഖങ്ങളിൽനിന്നുള്ള കച്ചവടക്കപ്പലുകൾ, കുരുമുളകു് ഏലം തുടങ്ങിയ വിലപ്പെട്ട ഉല്പന്നങ്ങൾക്കുവേണ്ടി കേരളത്തുറമുഖങ്ങളിൽ വന്നിരുന്നതിന്റെ തെളിവുകളുണ്ടു്. പതിനഞ്ചാം ശതകത്തിന്റെ അവസാനവർഷങ്ങളിൽ പറങ്കികൾ വന്നുചേരുന്നതുവരെ ഈ ബന്ധം നിലനിന്നിരുന്നതായി കാണാവുന്നതാണ്.

എന്നാൽ ബി. സി. മൂന്നാംശതകംവരെ കേരളത്തെക്കുറിച്ചു വിശ്വാസയോഗ്യമായ യാതൊരു ചരിത്രരേഖയും നമുക്കു ലഭിച്ചിട്ടില്ല. അശോകൻെറ ഒരു ശിലാസ്ഥാപനത്തിൽ തെക്കുള്ള അതിർത്തിരാജ്യങ്ങളുടെ കൂട്ടത്തിൽ കേരളപുത്രനെക്കുറിച്ചുള്ള പരാമർശനമുണ്ട്. അതാണ് ഈ പ്രദേശത്തെക്കുറിച്ചു കിട്ടിയിട്ടുള്ള ആദ്യത്തെ പ്രത്യക്ഷമായ സൂചന. തമിഴ്ഗ്രന്ഥങ്ങളിലെ പരാമർശനങ്ങൾ കൂടാതെ പ്രാചീനസംസ്കൃതസാഹിത്യത്തിലും കേരളത്തെക്കുറിച്ചു സൂചനകളുണ്ടായിരുന്നു. ബി. സി. മൂന്നാംശതാബ്ദത്തോടെങ്കിലും വടക്കുള്ള എഴുത്തുകാർക്ക് കേരളത്തെക്കുറിച്ച് ഏറെക്കുറെ നല്ലവണ്ണം അറിയാമായിരുന്നുവെന്ന് അതിൽനിന്നും വ്യക്തമാകുന്നുണ്ട്. കേരളത്തിലെ ചൂർണ്ണികാനദിയിൽ മുത്തു ലഭിച്ചിരുന്നുവെന്ന് കൌടില്യൻെറ "അർത്ഥശാസ്ത്ര"ത്തിൽ പറയുന്നു. വാത്സ്യായനനും കേരളത്തെക്കുറിച്ച് അറിവുണ്ടായിരുന്നു. കാളിദാസൻെറ കാലമായപ്പോഴേക്കും ഈ പ്രദേശത്തെക്കുറിച്ച് നല്ലവണ്ണം അറിയാൻ കഴിഞ്ഞിരുന്നുവെന്നതിൻെറ തെളിവാണ്, രഘുവിൻെറ ദിഗ്വിജയവർണ്ണനയിൽ അദ്ദേഹം കേരളനാട്ടിനേയും ഉൾപ്പെടുത്തിയിരിക്കുന്നത്.

ബി. സി. രണ്ടാംശതകമായപ്പോഴേയ്ക്കും കേരളം ഭരതവർഷത്തിൻെറ അംഗീകൃതഭാഗമായിക്കഴിഞ്ഞിരുന്നു. പക്ഷേ, പ്രാചീനകേരളചരിത്രത്തെ കുറിക്കുന്ന യാതൊരു രേഖയും ഇതുവരെ ഇവിടെനിന്ന് കണ്ടെടുക്കാൻ കഴിഞ്ഞിട്ടില്ലെന്നതു് വളരെ വിചിത്രമായ ഒരു സംഗതിയാണ്. ഇവിടെനിന്ന് ലഭിച്ചിട്ടുള്ള ഏററവും പഴക്കംചെന്ന കേരളചരിത്രരേഖ എ. ഡി. 8-ാംനൂററാണ്ടിലെ ഭാസ്കരരവിവർമ്മൻെറ പട്ടയമത്രേ. നാടുവാഴിത്തതകച്ചയുടെ മൂർദ്ധന്യത്തിൽപെട്ട ഒരു രാജവാഴ്ചസമ്പ്രദായമാണ് ആ രേഖയിൽ വ്യക്തമാക്കുന്നതു്. ചരിത്രപരിണാമത്തിൻെറ നിരവധി ശതാബ്ദങ്ങൾ അതു സൂചിപ്പിക്കുന്നു. അതിനുമുമ്പുള്ള കാലത്തെപ്പററി വ്യക്തമായ തെളിവൊന്നുമില്ലാത്തതുകൊണ്ട് സൂക്ഷ്മമായി യാതൊന്നും പറയാൻ സാദ്ധ്യമല്ല. എന്നാൽ എട്ടാംനൂററാണ്ടിനു മുമ്പുള്ള ചരിത്രം ഇപ്രകാരം സംഗ്രഹിക്കാം:—

ബി. സി. മൂന്നാംശതകത്തിനു തൊട്ടുമുമ്പായി ഒരു ചെറുസംഘം ബ്രാഹ്മണർ കേരളത്തിൽ വന്നുചേർന്നുവെന്നു കരുതേണ്ടിയിരിക്കുന്നു. അവരുടെ കുടിയേററരീതി വ്യക്തമല്ലെങ്കിലും, ഭൂമിശാസ്ത്രപരമായ വിതരണത്തിൽ കണ്ണുള്ള ഏതോ ശക്തനായ ഭരണാധികാരി അവരെ ഈ നാട്ടിൽ പാർപ്പിച്ചതായി തോന്നുന്നുണ്ട്. എന്തെന്നാൽ ഈ സമുദായത്തിൻെറ ഘടനയും അവരുടെ പ്രത്യേക ആചാരാനുഷ്ഠാനങ്ങളും നോക്കിയാൽ,

ക്രമരഹിതമായ കുടിപാർപ്പിൽനിന്നും വ്യത്യസ്തമായ ദീർഘവീക്ഷണത്തോടു കൂടിയ ആസൂത്രണം പ്രകടമാകുന്നു. കുടിയേറിപ്പാർത്ത ബ്രാഹ്മണർ അഥവാ നമ്പൂതിരിമാർ, അചിരേണ കേരളസമുദായത്തിൻെറ ശിഖരമായി പരിണമിച്ചു.

നമ്പൂതിരിമാരുടെ വരവിനുമുമ്പ് സംഘശക്തിയുണ്ടായിരുന്ന രണശൂരന്മാരായ ഒരു വർഗ്ഗക്കാർ കേരളാധിപത്യം പുലർത്തിവന്നു. അവരുടെ ഉത്ഭവം അജ്ഞാതമാണ്. നാഗാരാധനമൂലം 'നാകർ' (പിന്നീട് നായർ) എന്നറിയപ്പെടുന്ന ഈ വർഗ്ഗക്കാർ നാട്ടിലെ ആദിമനിവാസികളെ അടിമപ്പെടുത്തുകയും, അവരെ ഭൂമിയോടു കെട്ടിയിടുകയും ചെയ്തു. നമ്പൂതിരിമാരും നായന്മാരും തമ്മിൽ ആദ്യകാലത്ത് സംഘട്ടനങ്ങൾ നടന്നതിൻെറ ചില തെളിവുകളുണ്ടെങ്കിലും, അധികം കഴിയുന്നതിനുമുമ്പ് അവർ തമ്മിൽ സാമൂഹ്യമായ ചില സന്ധിബന്ധങ്ങൾ ഉണ്ടാക്കാൻ കഴിഞ്ഞു. തൽഫലമായി നായന്മാർക്ക് ഭൂമിയുടെമേൽ ഫലപ്രദമായ അധികാരവും രാഷ്ട്രീയശക്തിയും ലഭിച്ചു. നമ്പൂതിരിമാരാകട്ടെ, ഉയർന്ന നായർകുടുംബങ്ങളിൽ സംബന്ധം നടത്തി, സാമൂഹ്യവും മതപരവുമായ അവരുടെ പ്രാമാണ്യം പുലർത്തിപ്പോന്നു. കേരളത്തിലെ മിക്ക മാടമ്പിമാരും നായന്മാരായിരുന്നു. നമ്പൂതിരിമാരുമായി ഉററബന്ധമുള്ളവരായിരുന്നു അവരിൽ പലരും. അതേസമയംതന്നെ വൈദികാധികാരവും ക്ഷേത്രങ്ങളുടെ നിയന്ത്രണവും നമ്പൂതിരിമാർക്കായിരുന്നു.

പോളിനേഷ്യയിൽനിന്ന് സിലോൺവഴിയായി നാളികേരവും പിന്നീട് വള്ളങ്ങളും വന്നതിനോടൊപ്പമാണ്, ക്രിസ്തുവർഷാരംഭത്തിനു തൊട്ടുമുമ്പായി ഈഴവരിൽ വലിയ ഭാഗവും കേരളത്തിൽ വന്നുചേർന്നത്. അഗസ്റ്റസ്ചക്രവർത്തി ഈജിപ്റ്റ് പിടിച്ചടക്കി തൻെറ സാമ്രാജ്യത്തോടു ചേർത്തതോടുകൂടി റോമാനഗരവുമായുള്ള വ്യാപാരം വിപുലമായ തോതിൽ വികസിച്ചു. ഹിപ്പാലസ്സിൽനിന്നും കാലവർഷക്കാററിൻെറ കാലക്ലിപ്തി റോമൻനാവികർ മനസ്സിലാക്കിയതോടെ, അറബിക്കടലിൽ കപ്പലോടിക്കുന്നതിനുള്ള സൌകര്യങ്ങൾ വർദ്ധിച്ചു. ഈ വ്യാപാരത്തിൻെറ വ്യാപകമായ സ്വഭാവത്തിൻെറ തെളിവാണ് കേരളത്തിൻെറ പല ഭാഗങ്ങളിൽനിന്നു കണ്ടെടുത്തിട്ടുള്ള കണക്കററ റോമൻനാണയങ്ങൾ.

കേരളത്തിലെ പ്രധാനതുറമുഖം മുസ്സിരിസ് അഥവാ കൊടുങ്ങല്ലൂരാണെന്നു പ്ലിനി രേഖപ്പെടുത്തിയിരിക്കുന്നു. മുയിരിക്കോട് എന്നാണ് അക്കാലത്ത് കേരളത്തിൽ അതിൻെറ പേർ. "ക്രിസ്ത്യൻ"പട്ടയങ്ങളിലും അങ്ങനെ സൂചിപ്പിച്ചിട്ടുണ്ട്. ആദിമതമിഴ്കവികൾ മുസിരിയെന്ന്

അതിനെ വിളിച്ചിരുന്നു. "ഐശ്വര്യത്തിന്റെ ഉച്ചകോടിയിൽ സ്ഥിതി ചെയ്യുന്ന ഒരു നഗരമാണ് മുസിറീസ്. അറിയായ്ക്കയിൽനിന്നും ഈജി പ്റ്റിൽനിന്നും ഗ്രീക്കുകപ്പലുകൾ ഇവിടെ ധാരാളം വന്നുകൊണ്ടിരിക്കുന്നു," എന്നാണ് ബറിപ്ലസ് രേഖപ്പെടുത്തിയിട്ടുള്ളത്. "ഒന്നാന്തരം മുത്ത്, ധാരാളം കുരുമുളക്, പലതരം രത്നങ്ങൾ," ഇവയായിരുന്നു കേരളത്തിലെ പ്രധാന കയററുമതിച്ചരക്കുകൾ. പവിഴം, ഈയം, നാകം തുടങ്ങിയ വയായിരുന്നു പ്രധാന ഇറക്കുമതികൾ. പറങ്കികൾ പിൽക്കാലത്ത് വ്യാപാരം നടത്തിയ മിക്കവാറും ചരക്കുകൾതന്നെയാണ് റോമാക്കാർ കേരളത്തിൽനിന്നു വാങ്ങിയതെന്നു കാണാൻ കഴിയും.

അറേബിയാ, ഈജിപ്റ്റ് തുടങ്ങിയ പാശ്ചാത്യരാജ്യങ്ങളുമായുള്ള ഈ അടുത്തബന്ധത്തിന്റെ ഫലമായിട്ടാണ് കേരളത്തിൽ ജൂതന്മാരും മാർത്തോമാക്രിസ്ത്യാനികളുമുണ്ടായത്. അവർ എന്നാണു വന്നുചേർന്നതെന്ന് സൂക്ഷ്മമായ വിവരങ്ങളില്ല. എന്നാൽ ഏഴാംശതകത്തിൽ അവർ നല്ല നിലയിൽ കേരളത്തിൽ ജീവിച്ചുവന്നതിന്റെ തെളിവുകളുണ്ട്. ഈ സമുദായങ്ങൾക്കുപുറമെ മണിഗ്രാമക്കാർ എന്നു വിളിച്ചുവന്ന ചെട്ടികളുടെ സുശക്തമായ വ്യാപാരസംഘവും കേരളത്തിലുണ്ടായിരുന്നു. അവർ അറേബിയാ, ഈജിപ്റ്റ്, വിദൂരപൂർവ്വദേശം തുടങ്ങിയ നാടുകളുമായി കച്ചവടം നടത്തിവന്നു. അവരുടെയിടയിൽ ക്രിസ്ത്യാനികളുണ്ടായിരുന്നതായി യാതൊരു തെളിവുമില്ല. മണിഗ്രാമക്കാർക്ക് അവകാശങ്ങൾ നൽകിക്കൊണ്ടുള്ള പട്ടയങ്ങൾ കണ്ടുപിടിച്ച അവസരത്തിൽ അതു ക്രിസ്ത്യാനികളുടേതാണെന്നു കരുതി ജനറൽ മക്കാളേ സുറിയാനിപ്പള്ളിക്കു നൽകി. ഇങ്ങനെ ഒരു തെററിദ്ധാരണയുണ്ടാകുന്നതിനുള്ള ഏകകാരണമതാണ്. മണിഗ്രാമക്കാരുടെ നേതാവായ ജവി കൊത്തന് നൽകുന്ന ഒന്നാണെന്ന് താണരവിശാസനത്തിൽ പ്രത്യേകം പ്രസ്താവിക്കുന്നു. മണിഗ്രാമം ഹൈന്ദവസംഘമാണെന്നുള്ളതിന്റെ തെളിവ് സയാമിൽനിന്നും ലഭിച്ചിട്ടുണ്ട്. സയാമിലുള്ള ടകോപായിലെ ശ്രീനാരായണക്ഷേത്രവും അതിനോടുചേർന്ന കുളവും മണിഗ്രാമത്തിന്റെ സംരക്ഷണയിൽ ഏല്പിച്ചിരിക്കുന്നുവെന്ന് അവിടെനിന്നും ലഭിച്ച ഒരു ശിലാരേഖയിൽ പറയുന്നു. തിരുച്ചിറപ്പള്ളിക്കു സമീപമുള്ള തിരുവെള്ളറയിലെ ശിലാരേഖകളും ഇക്കാര്യം വ്യക്തമാക്കുന്നുണ്ട്. കേരളമൊട്ടുക്കു പ്രവർത്തിച്ചുകൊണ്ടിരുന്ന സ്വാധീനശക്തിയുള്ള ഒരു വണികസംഘമായിരുന്നു മണിഗ്രാമം എന്ന വസ്തുതയാണ് നാം പ്രാധാന്യത്തിൽ എടുക്കേണ്ടത്.

അപ്പോസ്തലനായ തോമസ്പുണ്യവാളൻ എ. ഡി. 49-ൽ ഭാരതത്തിൽ വരികയും ഇവിടെയുള്ള കുറെ കുടുംബങ്ങളെ ക്രിസ്തുമതത്തിൽ ചേർക്കുകയും ചെയ്തതായി വിശ്വാസയോഗ്യമായ ഐതിഹ്യങ്ങൾ പറയുന്നു. ഇതിന് വ്യക്തമായ തെളിവൊന്നുമില്ലെങ്കിലും അതു നിഷേധിക്കുക സാദ്ധ്യമല്ല. എന്തെന്നാൽ രണ്ടാംശതകത്തിൽ ഭാരതം സന്ദർശിച്ച അലക്സാൺട്രിയാവിഭാഗത്തിന്റെ തലവനായ പന്തീനസ്, ഇവിടെ സമൃദ്ധിയിൽ കഴിയുന്ന ഒരു ക്രിസ്തീയസമൂഹത്തെ കണ്ടതായി രേഖപ്പെടുത്തിയിട്ടുള്ള പ്രസ്താവനകൾ ലഭിച്ചിട്ടുണ്ട്. കാനായതൊമ്മൻ എന്നൊരു സിറിയൻവ്യാപാരി അഞ്ചാംനൂറ്റാണ്ടിൽ കേരളക്കരയിൽ വന്നുചേർന്നു. ലെവാൻറുപ്രദേശത്തുനിന്നും കുടിയേറിപ്പാർത്തവരുടെ ഒരു ചെറുസമൂഹവുമായി തൊമ്മന്റെ പേർ ഇന്നും ഓർമ്മിക്കപ്പെടുന്നു. ക്രിസ്തുവർഷാദ്യത്തിൽ ഒരു ചെറിയസംഘം ജൂതന്മാരും മലയാളക്കരയിൽ വന്നു താമസമുറപ്പിച്ചു.

ചരിത്രവിഖ്യാതന്മാരായ ചേരരാജാക്കന്മാരുടെ കീഴിൽ ഒന്നാംനൂറ്റാണ്ടോടുകൂടി കേരളപ്രദേശം ഏകീകരിക്കപ്പെട്ടിരുന്നതായി കരുതേണ്ടിയിരിക്കുന്നു. അവരുടെ രാജധാനി കൊടുങ്ങല്ലൂരിനു സമീപമുള്ള തിരുവഞ്ചിക്കുളത്തായിരുന്നു. തെക്കൻഭാഗത്തുകൂടെ കേരളത്തിൽ കടന്ന കരികാലചോളൻ ചേരരാജാവിനെ പരാജയപ്പെടുത്തിയെങ്കിലും, അവ്യക്തമായ പരമാധികാരംകൊണ്ടു് അദ്ദേഹം സംതൃപ്തനായെന്നു തോന്നുന്നു. എന്നുമാത്രമല്ല വിജയിയായ ചോളൻ തന്റെ പുത്രിയെ ചേരരാജാവിനു വിവാഹംചെയ്തുകൊടുത്തു്, കുടുംബബന്ധം ശക്തിപ്പെടുത്തി. ഈ വിവാഹത്തിൽനിന്നുണ്ടായ സന്താനമാണ് വിശ്രുതനായ ചേരൻ ശെങ്കുട്ടുവൻ. അദ്ദേഹം പാലക്കാട്ടുചുരം കടന്ന് കോയമ്പത്തൂർപ്രദേശം കീഴടക്കുകയുണ്ടായി.

രണ്ടാംനൂറ്റാണ്ടുമുതൽ ഒൻപതാംനൂറ്റാണ്ടുവരെ കേരളം ഭരിച്ചിരുന്ന പെരുമാക്കന്മാരുടെ ഒരു പട്ടിക ഐതിഹ്യങ്ങളിൽക്കൂടെ ലഭിച്ചിട്ടുണ്ട്. എന്നാൽ അവരുടെ പേരിൽകവിഞ്ഞു് അവരെപ്പററി യാതൊന്നും തന്നെ അറിഞ്ഞുകൂടാ. അന്നത്തെ രാഷ്ട്രീയചരിത്രം നിർമ്മിക്കുന്നതിനു സഹായകരമായ ശിലാരേഖകളോ, നാണയങ്ങളോ, ഇതരതെളിവുകളോ നമുക്കു ലഭിച്ചിട്ടില്ല. അഞ്ചാംശതകത്തിൽ ജീവിച്ചിരുന്നതായി വിശ്വസിക്കപ്പെടുന്ന കേയൻമുതൽ ചേരമാൻവരെയുള്ള 21 പെരുമാക്കന്മാരാണ് ഇവരിൽ ഏററവും പ്രശസ്തന്മാരായിട്ടുള്ളതു്.

ആറാം നൂറ്റാണ്ടുവരെ ബുദ്ധമതവും ജൈനമതവും കേരളത്തിൽ ധാരാളം പ്രചരിച്ചിരുന്നു. ലോകപ്രസിദ്ധമായിരുന്ന ശ്രീമൂലസ്ഥാനത്തുള്ള വിഹാരം. അത് ബുദ്ധമതപഠനത്തിന് ഒരു പ്രധാനകേന്ദ്രമായിരുന്നുവെന്ന് വിശ്വസിക്കേണ്ടിയിരിക്കുന്നു. എന്നാൽ ആറാംശതകത്തിൻെറ അവസാനത്തോടുകൂടി ഈ മതങ്ങളുടെ സ്വാധീനശക്തി കേരളത്തിൽ നശിച്ചു.

കൊല്ലം തുറമുഖവും ചൈനയുമായുള്ള നാവികഗതാഗതം വളരെ പ്രാധാന്യത്തിൽ വളർന്നു. പ്രത്യേകിച്ചും ചൈനയും റോമുമായുള്ള വ്യാപാരം വർദ്ധിച്ചതോടെ, കൊല്ലംനഗരം മഹത്തായ സാർവ്വദേശീയവാണിജ്യകേന്ദ്രമായി മാറി. പതിനഞ്ചാംനൂറ്റാണ്ടുവരെ ചൈനീസ്കപ്പലുകളും തോണികളും മലയാളക്കരയിലെ തുറമുഖങ്ങളിൽ വന്നിരുന്നതായി സൂചനകളുണ്ട്. കൊല്ലത്തുനിന്നും ചൈനീസ്തുറമുഖങ്ങളിലേക്ക് നേരിട്ടുള്ള കപ്പൽയാത്ര അക്കാലത്തു സർവ്വസാധാരണമായിരുന്നു.

എട്ടാംനൂറ്റാണ്ടിൽ കേരളത്തിൽ ഹിന്ദുമതത്തിൻെറ വമ്പിച്ചൊരു ഉയർത്തെഴുന്നേല്പുണ്ടായി. ശ്രീശങ്കരൻെറ അനശ്വരനാമം ഭാരതചരിത്രത്തിൽ ജാജ്ജ്വല്യമാനപ്രഭ വിതറി. ഇൻഡ്യാചരിത്രരംഗത്തേക്കുള്ള കേരളത്തിൻെറ ആദ്യത്തെ പ്രവേശനമായി ഇതിനെ കണക്കാക്കാം.

ഒൻപതാംനൂറ്റാണ്ടിൻെറ പകുതിവരെയുള്ള കേരളരാഷ്ട്രീയചരിത്രം ഇരുളിൽ മറഞ്ഞിരിക്കുകയാണ്. അക്കാലത്താണ് പാണ്ഡ്യരാജാവായ വരഗുണൻ എ. ഡി. 864-ൽ കേരളത്തിൽ പ്രവേശിച്ച്, കുറച്ചുകാലം ഭരണംനടത്തിയത്. ഈ പാണ്ഡ്യവാഴ്ച്ചയ്ക്കെതിരായ സമരം നയിച്ചത്, കേരളചരിത്രത്തിലെ ഇതിഹാസപുരുഷനായിത്തീർന്നിട്ടുള്ള ചേരമാൻപെരുമാളാണ്.

പല്ലവന്മാർ മലയാളക്കരയെ ആക്രമിച്ചില്ല. പക്ഷേ, ചോളരാജാക്കന്മാർ പലപ്രാവശ്യം കേരളത്തിൽ പ്രവേശിക്കുകയും തിരുവനന്തപുരത്തിനു തെക്കുള്ള പ്രദേശം അവരുടെ സാമ്രാജ്യത്തിൽ ചേർക്കുകയും ചെയ്തു. ചോളന്മാരുടെ ശിലാരേഖകൾ അവരുടെ വിജയങ്ങൾ പ്രഖ്യാപിക്കുന്നു.

ഏകദേശം ഒൻപതാംനൂറ്റാണ്ടായപ്പോഴേക്കും കേരളത്തിൻെറ രാഷ്ട്രീയരൂപം ഏറെക്കുറെ വ്യക്തമായിക്കഴിഞ്ഞു. എ. ഡി. 869-ാം വർഷത്തിലേതെന്നു കരുതപ്പെടുന്ന തെരീസാപള്ളിക്കുള്ള ദാനത്തിൽ രണ്ടു വേണാട്ടുസാമന്തന്മാരെപ്പറ്റി പറയുന്നു. വീരരാഘവചക്രവർത്തി ജൂത

ന്മാർക്ക് നൽകിയ ദാനത്തിനു സാക്ഷ്യംവഹിച്ചിരിക്കുന്നത് പ്രധാനപ്പെട്ട സാമന്തന്മാരും, പനിയൂർ, ചോകര എന്നീ നമ്പൂതിരിഗ്രാമങ്ങളുമാണ്. പ്രസ്തുത ദാനത്തിന്റെ തീയതി അവസാനമായി തീരുമാനിക്കപ്പെട്ടിട്ടില്ലെങ്കിലും, അത് എ. ഡി. 1000-ത്തിന് മുമ്പാണെന്നുതന്നെ കരുതേണ്ടിയിരിക്കുന്നു. വേണാട്, വേമ്പിലനാട്, ഏറനാട്, വള്ളുവനാട്, നെടുമ്പുരയൂർ എന്നീ നാടുവാഴികൾ ഈ ദാനത്തിനു സാക്ഷ്യംവഹിക്കുന്നുണ്ട്. തിരുവിതാംകൂർ, വടക്കുംകൂർ, കോഴിക്കോട്, വള്ളുവനാട്, നെടുങ്ങനാട് എന്നീ രാജകുടുംബങ്ങളെ അവർ പ്രതിനിധീകരിച്ചിരുന്നു. ഈ കാലത്ത് അവർ മിക്കവാറും സ്വാതന്ത്ര്യം നേടിക്കഴിഞ്ഞിരുന്നുവെന്നു കരുതാം. തെക്കേഅററത്തെ നിയന്ത്രിച്ചിരുന്ന വേണാട്ടുരാജാക്കന്മാർ ദേശിങ്ങനാട് (കൊല്ലം), ഓടനാട് (കായംകുളം) രാജാക്കന്മാരുടെ ചാർച്ചക്കാരായിരുന്നു. തിരുവല്ലായ്ക്കും കൊച്ചിക്കും മദ്ധ്യേയുള്ള പ്രദേശത്തെ നിയന്ത്രിച്ചിരുന്നവരാണ് വേമ്പിലനാട്ടുരാജാക്കന്മാർ. ഏറനാട്ടിലായിരുന്നു സാമൂതിരിയുടെ അധികാരം കേന്ദ്രീകരിച്ചിരുന്നത്. അങ്ങനെ ഒൻപതാംനൂററാണ്ടിന്റെയും പന്ത്രണ്ടാംനൂററാണ്ടിന്റെയും ഇടയ്ക്കുള്ള കാലഘട്ടത്തിൽ നാടുവാഴിത്തപരമായ ഒരു കേരളം രൂപംകൊണ്ടു. ഐക്യത്തിന്റെ പാരമ്പര്യം വിദൂരവും ചിരകാലലീനവുമായ ഒരു സ്മരണമാത്രമായി അവശേഷിച്ചു.

ദേശിങ്ങനാട്ടിലെ വീരരവിവർമ്മസംഗ്രാമധീരന്റെ കൊള്ളിമീൻപോലുള്ള ഉയർച്ചയാണ് ഈ കാലഘട്ടത്തിലെ ഏററവും പ്രാധാന്യമർഹിക്കുന്ന രാഷ്ട്രീയസംഭവം. അദ്ദേഹമാകട്ടെ, കേരളസേനകളെ ചോള, പാണ്ഡ്യനാടുകളിൽ വിജയപൂർവ്വം നയിച്ച്, കാഞ്ചിയിൽവച്ചു ചക്രവർത്തിയായി കിരീടധാരണം നടത്തി. ഒരു ചെറുരാജ്യത്തിന്റെ അവകാശിയായിട്ടാണ് രവിവർമ്മ ജനിച്ചത് (എ ഡി. 1266). അദ്ദേഹം കേരളത്തിൽ ഗംഭീരമായ ഒരു സൈനികശക്തി സംഘടിപ്പിച്ച്, അയൽരാജാക്കന്മാരെ കീഴടക്കി. അതിനുശേഷം പാണ്ഡ്യരാജാക്കന്മാരുടെ കുടുംബകലഹങ്ങളിൽ അദ്ദേഹം ഇടപെടാൻ തുടങ്ങി. 1299-നും 1312-നും ഇടയ്ക്കുള്ള കാലഘട്ടത്തിൽ അദ്ദേഹം പാണ്ഡ്യ,ചോളരാജാക്കന്മാരെ പരാജയപ്പെടുത്തി. 1309-നും 1310-നും ഇടയ്ക്കാണ് കാഞ്ചിയിൽ വച്ചുള്ള അദ്ദേഹത്തിന്റെ കിരീടധാരണം നടന്നത്. അദ്ദേഹം കുറച്ചുകാലം തന്റെ സാമ്രാജ്യം ഭരിച്ചെന്നു തോന്നുന്നു. എന്നാൽ അദ്ദേഹത്തിന്റെ കാലത്തോടെ ആ രാജവംശത്തിന്റെ സാമ്രാജ്യപ്രതാപം അവസാനിച്ചു. വീരരവിവർമ്മയുടെ പിൻഗാമികളായ ദേശിങ്ങനാട്ടുരാജാക്കന്മാർ പഴയതുപോലെ ചെറുകിടനാടുവാഴികളായി ചുരുങ്ങി.

എ. ഡി. 1000-ത്തിനും 1360-നും മദ്ധ്യേയുള്ള കാലഘട്ടത്തിൽ കേരളത്തിൽ രണ്ടു നിർണ്ണായകങ്ങളായ മാററങ്ങൾ ഉണ്ടായി. സാമ്രാജ്യ വാഴ്ച്ചയുടെ തകർച്ചയോടെ കൊടുങ്ങല്ലൂരിനു സംഭവിച്ച അധോഗതിമൂലം കോഴിക്കോട്ടിന് ഒരു പ്രധാന തുറമുഖമായി വളരാൻ സാധിച്ചു. തൻെറ പാരമ്പര്യാഗതമായ രാജ്യാതിർത്തിയായ ഏറനാട്ടിൽ സാമൂതിരി ശ്വാസംമുട്ടി കഴിയുകയായിരുന്നു. സമുദ്രത്തിലേയ്ക്കുള്ള പ്രവേശനമാർഗ്ഗത്തിനുവേണ്ടി അദ്ദേഹം ദാഹിച്ചു. കടത്തനാട്ടു പോർളാതിരിരാജാവിൻെറ വകയായ കടൽത്തീരം അദ്ദേഹം കൌശലപൂർവ്വം കൈവശപ്പെടുത്തുകയും 1042-ൽ അവിടെ ഒരു നഗരം സ്ഥാപിക്കുകയും ചെയ്തു. രാജകീയമന്ദിരത്തിൻെറ ഗാംഭീര്യത്തിൽനിന്നും പുതിയ പട്ടണത്തിന് കോവിൽകോട്ട (കോഴിക്കോട്) എന്ന പേർ സിദ്ധിച്ചു. ഇങ്ങനെയാണ്, നാലുശതവർഷക്കാലത്തേയ്ക്കു് കേരളാധിപത്യം വഹിക്കുകയും, ലോകചരിത്രത്തിൽ വിഖ്യാതമായ സ്വന്തം നാമം എഴുതിച്ചേർക്കുകയുംചെയ്ത സാമൂതിരിമാരുടെ മഹത്തായ അധികാരഗോപുരത്തിൻെറ ശിലാസ്ഥാപനം നടന്നതു്. ഏതാണ്ട് ഇതേകാലത്തുതന്നെ കോലത്തിരിരാജാവായ വല്ലഭൻ, കോഴിക്കോടിനു വടക്കായി വിളക്കാലത്തു് വളപട്ടണമെന്നു് അറിഞ്ഞുവരുന്ന വല്ലഭപട്ടണമെന്ന തുറമുഖവും സ്ഥാപിച്ചു.

കേരളത്തിൻെറയും ഭാരതത്തിൻെറയും ചരിത്രത്തിൽ വമ്പിച്ച പ്രാധാന്യംവഹിക്കാൻ പര്യാപ്തമായ, ഭൂപ്രകൃതിപരമായ, ഒരു മാററം 1341-ൽ സംഭവിക്കുകയുണ്ടായി. ഉത്ഭവസ്ഥാനത്തോടടുപ്പിച്ച് അണ കെട്ടുന്നതുവരെ കേരളത്തിൻെറ ദുഃഖനദിയായിരുന്നു പെരിയാർ. വമ്പിച്ച വെള്ളപ്പൊക്കങ്ങൾ സാധാരണസംഭവങ്ങളായിരുന്നു. എന്നാൽ 1341-ലാകട്ടെ, പെരിയാർ സ്വന്തം റിക്കാർഡുകൾതന്നെ ഭേദിച്ചു. ഭീകരമായ വെള്ളപ്പൊക്കത്തിൻെറ ഉഗ്രമായ സമ്മർദ്ദത്തിൻെറ ഫലമായി അക്കൊല്ലം നദീമുഖംതന്നെ മാറി. ഇന്നത്തെ എറണാകുളംനഗരത്തിനു് എതിരേയുള്ള കടലിൽ പതിക്കത്തക്കവണ്ണം പെരിയാർ തിരിഞ്ഞൊഴുകി. അങ്ങനെ കൊച്ചിത്തുറമുഖം ജന്മമെടുത്തു. കാലവർഷക്കാലത്തു് കായലിൽ സംരക്ഷണം നൽകുന്ന പുതിയ തുറമുഖത്തിനും, സാമൂതിരിപ്പാടന്മാരുടെ സംരക്ഷണയിൽ തഴച്ചുവളരുന്ന കോഴിക്കോടിനും മദ്ധ്യേ സ്ഥിതിചെയ്ത കൊടുങ്ങല്ലൂരിൽ കപ്പൽ അടുക്കാതെയായി. ക്രമേണ അതൊരു കുഗ്രാമമായി അധഃപതിച്ചു.

ആദികാലംമുതല്ക്കേ അറബിത്തീരവുമായി കേരളത്തിനു സമ്പർക്കമുണ്ടായിരുന്നു. പ്രത്യേകിച്ചും അറേബ്യൻ ഉപദ്വീപിലെ മസ്കററ് തുടങ്ങിയ

കേന്ദ്രങ്ങളിൽനിന്ന് മലയാളക്കരയിലെ തുറമുഖങ്ങളിൽ വ്യാപാരികൾ ധാരാളമായി വന്നുചേന്നു. അറേബിയായിൽ ഇസ്ലാംമതം വ്യാപിച്ചതോടെ അതിന്റെ സ്വാധീനശക്തി ഉടൻതന്നെ കേരളത്തിലും അനുഭവപ്പെട്ടു. അവസാനത്തെ പെരുമാൾ ഇസ്ലാംമതം സ്വീകരിക്കുകയും സ്ഥാനത്യാഗം ചെയ്തു മക്കത്തേയ്ക്കു തീർത്ഥാടനത്തിനു പോകുകയുംചെയ്തിട്ട് മടങ്ങിവന്നില്ലയെന്ന് ഐതിഹ്യങ്ങൾ ഉൽഘോഷിക്കുന്നു. ഈ കഥ അസ്വാഭാവികമാണെന്നു പറയാൻ സാദ്ധ്യമല്ല. എന്നാൽ അദ്ദേഹം കേരളം പങ്കുവച്ച് തന്റെ സ്വന്തക്കാർക്കും സാമന്തന്മാർക്കും നൽകിയെന്നും മററുമുള്ള ഈ ഐതിഹ്യഭാഗങ്ങൾ കേവലം കെട്ടുകഥകൾ മാത്രമാണ്. മതപരിവർത്തനംമൂലവും അറബിവ്യാപാരികളുടെ കുടിപാർപ്പിൽക്കൂടെയും വളരെ നേരത്തേതന്നെ കേരളത്തിൽ ഇസ്ലാം പ്രചരിക്കാൻ തുടങ്ങി. ഉത്തരമലബാറിലെ പന്തലായനി കൊല്ലത്തുനിന്നു ലഭിച്ച ഹജീറാ 166-ാമാണ്ടത്തെ ഒരു മുസ്ലിംരേഖയിൽ ഇതു വ്യക്തമാക്കുന്നുണ്ട്. ഖാലിഫാമാരുടെ ഭരണകാലത്ത് അറബികളുടെ വാണിജ്യപ്രവർത്തനം വളന്നതോടെ, മുസ്ലിംരാജ്യങ്ങളിൽനിന്നുള്ള വ്യാപാരികൾക്കു വളരെ പ്രിയപ്പെട്ട കേന്ദ്രങ്ങളായിത്തീന്നു കേരളക്കരയിലെ തുറമുഖങ്ങൾ. ഖൈബർഖൂർദാദ്ബേ (869—885), സിറാഗിലെ അബൂസയ്യദ് (916) എന്നീ പ്രമുഖസഞ്ചാരികൾ ഉൾപ്പെടെയുള്ള നിരവധി ആളുകൾ കേരളതുറമുഖങ്ങളെപ്പററി എഴുതിയിട്ടുണ്ട്. പത്താംനൂററാണ്ടിലെ എഴുത്തുകാരനായ ഖൈബൻഹങ്കൽ, മുസ്ലിങ്ങൾ നിസ്കാരംനടത്തുന്ന കേരളത്തിലെ പള്ളികളെക്കുറിച്ചു പരാമർശിക്കുന്നുണ്ട്.

മസ്കററിൽനിന്നുള്ള വ്യാപാരികളാണ് കോഴിക്കോട്ട് ആദ്യമായി സ്ഥിരതാമസമായതെന്നു തോന്നുന്നു. അവിടെനിന്നും വന്ന ഒരു മുസ്ലിംവ്യാപാരിയുടെ കഥ 'കേരളോൽപത്തി'യിൽ പറയുന്നുണ്ട്. ഈ വ്യാപാരി 'ഉപ്പിലിട്ട'താണെന്നുംപറഞ്ഞ്, സ്വർണ്ണംനിറച്ച കുറെ ഭരണികൾ സാമൂതിരിയുടെ പക്കൽ സൂക്ഷിക്കാൻ നൽകിയത്രെ. എന്നാൽ ഭരണിയിൽ സ്വർണ്ണമാണെന്നു മനസ്സിലാക്കിയ സാമൂതിരി വ്യാപാരിയെ മടക്കിവിളിച്ച് അതു തിരിച്ചേല്പിച്ചു. ഈ സത്യസന്ധതയിൽ അത്യധികം ആകൃഷ്ടനായിത്തീന്ന വ്യാപാരി ഇവിടെ സ്ഥിരതാമസമാക്കാൻ തീരുമാനിച്ചുവെന്നാണ് കഥ. ഇതിൽ എത്രമാത്രം പരമാർത്ഥമുണ്ടായാലുംശരി, 12-ാംനൂററാണ്ടുമുതൽക്കെങ്കിലും സാമൂതിരിയും അറബിവ്യാപാരികളുമായി ഏററവും ഉറച്ച ബന്ധമുണ്ടായിരുന്നുവെന്നു വ്യക്തമാണ്. കാലക്രമത്തിൽ കുരുമുളകിന്റെയും മററു സുഗന്ധവ്യഞ്ജനങ്ങളുടെയും വ്യാപാരത്തിൽ കോഴിക്കോടിന് പ്രമുഖസ്ഥാനം ലഭിച്ചു. അതു പശ്ചിമതീരത്തെ ഏററവും

വലിയ വാണിജ്യകേന്ദ്രമായി വളർന്നു. ക്രമേണ കേരളത്തിലെ വിദേശ വ്യാപാരത്തിന്റെ കുത്തക മുസ്ലിങ്ങൾ കരസ്ഥമാക്കി. മദ്ധ്യപൂർവ്വദേശത്ത് ഇസ്ലാമികസാമ്രാജ്യം വ്യാപിച്ചതോടെ, പാശ്ചാത്യലോകവുമായി സുഗന്ധ വ്യഞ്ജനങ്ങൾ, സുഖഭോഗസാധനങ്ങൾ എന്നിവയുടെ വ്യാപാരം അഭൂത പൂർവ്വമാംവണ്ണം വളർന്നു. ഇൻഡൊനേഷ്യൻദ്വീപസമൂഹത്തിൽനിന്നും സ്വർണ്ണം, രത്നം തുടങ്ങിയവയെക്കാൾ യൂറോപ്പിൽ വിലകല്പിച്ചിരുന്ന ചരക്കുകളുടെ അനന്തമായ പ്രവാഹം ആരംഭിച്ചുകഴിഞ്ഞു. ഈ വ്യാപാര പന്ഥാവിന്റെ മദ്ധ്യഭാഗത്തുള്ള ഏറ്റവുംവലിയ തുറമുഖമായിരുന്നു കോഴിക്കോട്. മറുനാടുകളിൽ വളരെ പ്രിയമായിരുന്ന കേരളത്തിലെ കുരുമുളകും, ഏലവും, തുണിത്തരങ്ങളും, അവിടെനിന്നും കയററുമതിചെയ്യപ്പെട്ടു. ഈ വ്യാപാരത്തിന്റെ ഫലമായി ഭാരതത്തിലെ ഏററവും കുബേരന്മാരായ ഭരണാധിപന്മാരിൽ ഒരാളായിത്തീർന്നു സാമൂതിരി. പശ്ചിമതീരത്തെ ഏററവും ശക്തനായ ഭരണാധിപൻ അദ്ദേഹമായിരുന്നുവെന്ന കാര്യത്തിൽ യാതൊരു സംശയവുമില്ലായിരുന്നു. കുന്നിന്റെയും അലകളുടെയും അധിപനായ അദ്ദേഹം 'കുന്നലക്കോൻ' എന്ന സ്ഥാനം സ്വീകരിച്ചു. ക്രമേണ അയൽരാജാക്കന്മാരെ അദ്ദേഹം ആശ്രിതന്മാരാക്കിത്തീർക്കാൻ തുടങ്ങി.

തീരപ്രദേശത്ത് ഇസ്ലാംമതം ക്രമേണ വ്യാപിക്കാൻ തുടങ്ങിയതോടെ, കേരളത്തിലെ സാമൂഹ്യഘടന ഇന്നത്തെ രൂപംപ്രാപിച്ചു. അത് സമാന്തരസമുദായങ്ങളുടെ സാമൂഹ്യവ്യവസ്ഥിതിയായിരുന്നു. പ്രാദേശികനാടുവാഴികളുടെ നേതൃത്വത്തിലുള്ള ഹിന്ദുസമുദായമാണ് എല്ലാ കാര്യങ്ങളിലും പ്രാമാണ്യം വഹിച്ചത് അതിനു സമാന്തരമായി ക്രിസ്ത്യൻസമുദായം വളർന്നു. പള്ളികൾ കേന്ദ്രമാക്കി, സ്വന്തം മെത്രാന്മാരുടെ കീഴിൽ കഴിഞ്ഞിരുന്ന ക്രിസ്ത്യാനികൾ അക്കാലത്ത് ജനസംഖ്യയിൽ 5 ശതമാനംമാത്രമേ ഉണ്ടായിരുന്നുള്ളു. കൊടുങ്ങല്ലൂരിൽ ഒരു ചെറുജൂത സംഘം താമസിച്ചിരുന്നു. തോറയിൽ നിർദ്ദേശിച്ച ജീവിതക്രമങ്ങൾ പാലിച്ചാണ് അവർ കഴിഞ്ഞത്. കണ്ണൂർമുതൽ തെക്കോട്ടുള്ള തീരപ്രദേശത്ത്, പ്രത്യേകിച്ചും പ്രധാനപ്പെട്ട നഗരങ്ങളിൽ, അറബികളായ മുസ്ലിംവ്യാപാരികളുടെ പണ്ടകശാലകളും താമസസ്ഥലങ്ങളുമുണ്ടായിരുന്നു. അവയുടെ ചുററുമായി ഒരു മുസ്ലിംസമുദായം വളർന്നുവന്നു.

ഹിന്ദുക്കളായിരുന്നു ജനസംഖ്യയിൽ ഭൂരിപക്ഷം. അവരുടെ അടിത്തട്ടിൽ അടിമകളും അധഃകൃതരുമായ ഒരു വർഗ്ഗം മറഞ്ഞുകിടന്നിരുന്നു. അതിനു മുകളിലായി പല തട്ടുകളായി ഉയർന്നുകൊണ്ടിരുന്ന ഒരു ജന്മി

ത്വഘടന കാണാം. സാമൂഹ്യപ്രാമാണ്യവും മുൻഗണനയും നമ്പൂതിരിമാർക്കായിരുന്നു. അവരുടെ ആത്മീയതലവനായിരുന്നു ആഴ്വാഞ്ചേരി തമ്പ്രാക്കൾ. ഭൂരിപക്ഷം ക്ഷേത്രങ്ങളും, ഭൂമിയിൽ വലിയൊരുഭാഗവും നമ്പൂതിരിമാരുടെ വകയായിരുന്നു. വിജ്ഞാനസമ്പാദനത്തിലും പാണ്ഡിത്യത്തിലും ശ്രദ്ധപതിപ്പിച്ചിരുന്ന നമ്പൂതിരിമാർ ഉന്നതമായ സാഹിത്യപാരമ്പര്യം പുലർത്തിവന്നു. പന്ത്രണ്ടും പതിനഞ്ചും ശതകങ്ങൾക്കിടയിൽ സംസ്കൃത-മലയാളസാഹിത്യങ്ങൾക്ക് അവർ മഹത്തായ സംഭാവനകൾ ചെയ്തിട്ടുണ്ട്. പ്രത്യേകിച്ചും മീമാംസാരംഗത്തെ അവരുടെ സംഭാവന അതുല്യമാണെന്നുതന്നെ പറയാം.

സാമൂഹ്യപ്രാമാണ്യത്തിൽ നമ്പൂതിരിമാർക്കു തൊട്ടു താഴെയായിരുന്നു നായന്മാർ. അവർ ഒരു ജാതിയായിരുന്നില്ല, ഒരു വർഗ്ഗമായിരുന്നു. വ്യത്യസ്തങ്ങളായ സാമൂഹ്യാവകാശങ്ങളുള്ള പലതരം ജാതികൾ അവരുടെയിടയിൽ നിലനിന്നിരുന്നു. കേരളത്തിലെ ഭരണവംശക്കാരായ സാമന്തന്മാരായിരുന്നു അവരിൽ ഏററവും ഉയർന്നവർ. തെക്കൻകർണ്ണാടകംമുതൽ കന്യാകുമാരിവരെയുള്ള കേരളക്കരയിലെ എല്ലാ ഉയർന്ന മാടമ്പിമാരും നായന്മാരായിരുന്നു. സ്ഥലവ്യത്യാസങ്ങളനുസരിച്ച് അവരുടെ സ്ഥാനപ്പേരിനു മാററമുണ്ടായിരുന്നു. നമ്പ്യാർ, കയ്മൾ, മന്നാടിയാർ, കർത്താവ്, പണിക്കർ, ഉണ്ണിത്താൻ, വല്യത്താൻ, കുറുപ്പ് തുടങ്ങിയ പല പേരുകളിൽ അറിയപ്പെട്ടിരുന്ന ഈ സ്ഥാനികൾ പ്രാദേശികമായി രാഷ്ട്രീയാധികാരം നടത്തിവന്നു. ഭൂമിയുടെമേലുള്ള ഫ്യൂഡൽ ആധിപത്യവും നിർബ്ബന്ധിതസൈനികസേവനവും അതിനു സഹായകരമായിരുന്നു. ജപ്പാനിലെ സാമുറായിവർഗ്ഗത്തെപ്പോലെയായിരുന്നു നായർപ്രമാണിമാർ. അവർ വലിയ നാടുവാഴികളുടെ പരമ്പരയായുള്ള യോദ്ധാക്കളായിരുന്നു. കളരിയായിരുന്നു അവരുടെ സൈനികസംഘടനയുടെ കേന്ദ്രം. പണിക്കരെന്നോ കുറുപ്പെന്നോ സ്ഥാനമുള്ള കുടുംബങ്ങൾ ഏതു ദേശത്തും ഗ്രാമത്തിലും കളരിത്തലവന്മാരായി കാണാം. ആയുധാഭ്യാസത്തിനും സൈനികസേവനത്തിനുംവേണ്ടി എല്ലാ നായർകുടുംബങ്ങളും കളരിയോടു ബന്ധപ്പെട്ടിരുന്നു. കളരികളെക്കുറിച്ചും അവിടെ നൽകുന്ന ആയുധപരിശീലനത്തെക്കുറിച്ചും വിദേശനിരീക്ഷകരുടെ വിവരണങ്ങൾ നമുക്കു ലഭിച്ചിട്ടുണ്ട്. ദുവാർത്തേ ബർബോസാ ഇപ്രകാരം രേഖപ്പെടുത്തുന്നു: "നായർകുട്ടികൾക്ക് ഏഴുവയസ്സാകുമ്പോൾ അവരെ പയററും അഭ്യാസവും പഠിപ്പിക്കുന്ന കളരികളിലേയ്ക്കു അയയ്ക്കുന്നു. ആദ്യമായി ചുവടുവയ്ക്കുന്നതിനും പിന്നീടു കരണംമറിയുന്ന

തിനുമാണ് അവർ പഠിക്കുന്നത്. അതിനുവേണ്ടി കുഞ്ഞിലേ മുതൽ അവരുടെ അവയവങ്ങൾ വഴക്കിയെടുക്കുന്നു. അതിന്റെ ഫലമായി അവക്ക് എങ്ങനെ വേണമെങ്കിലും വളയുകയും തിരിയുകയും ചെയ്യാം. ഇതൊക്കെ അഭ്യസിച്ചതിനുശേഷം ഓരോരുത്തർക്കും ഏററവും പററിയ ആയുധങ്ങൾ പ്രയോഗിക്കുന്നതിനുള്ള പരിശീലനം തുടങ്ങുന്നു. അമ്പും വില്ലും, ഗദയും വാളും കുന്തവുമൊക്കെ അതിൽ പെടും. എന്നാൽ മിക്ക ആളുകളും വാളും പരിചയും ഉപയോഗിക്കാൻ പഠിക്കുന്നു. വാൾപയററിൽ ധാരാളം ശീഘ്രചലനങ്ങളും പ്രത്യേകശാസ്ത്രവുമുണ്ട്. ഈ കല പഠിപ്പിക്കുന്ന അതിവിദഗ്ദ്ധന്മാരായ ആളുകളെയാണ് പണിക്കർ എന്നു വിളിക്കുന്നത്. അവർ പടനായകന്മാരാണ്." *

ജോൺസ്റ്റന്റെ "ലോകത്തിലെ ഏററവും പ്രശസ്തരാജ്യങ്ങളുടെ ചരിത്രം" (1611) എന്ന ഗ്രന്ഥത്തിൽ കളരിയഭ്യാസത്തെക്കുറിച്ച് ഇങ്ങനെ വിവരിക്കുന്നു:

"ഈ നാട്ടിലെ പടയാളികളുടെ ആയോധനപാടവം അത്ഭുതാവഹമാണ്. നായന്മാർ എന്നു വിളിച്ചുവരുന്ന അവർ ഉന്നതകുലജാതന്മാരാണ്. ഏഴുവയസ്സാകുമ്പോൾ ആയുധവിദ്യ അഭ്യസിക്കാൻ അവരെ കളരികളിലേയ്ക്കു് അയയ്ക്കുന്നു. അവിടെ വിദഗ്ദ്ധന്മാരായ അഭ്യാസികൾ നല്ലെണ്ണയിട്ടു ചവിട്ടു തിരുമ്മും നടത്തി അവരുടെ അവയവങ്ങൾക്കു ലാഘവമുണ്ടാക്കുന്നു. ഇതിന്റെ ഫലമായി അവക്കു നല്ല മെയ്‌വഴക്കം സിദ്ധിക്കുന്നു. അവർ മുമ്പോട്ടും പുറകോട്ടും, തിരിയുകയും മറിയുകയും ചെയ്യുന്നതു കണ്ടാൽ ദേഹത്ത് അസ്ഥിയില്ലെന്നു തോന്നിപ്പോകും. കാണികൾ അത്ഭുതസ്തബ്ധരാകും. അവർ ഏററവും അധികം അഭിമാനംകൊള്ളുന്നത് ആയുധത്തിന്റെ കാര്യത്തിലാണ്. അതേയവസരത്തിൽതന്നെ തങ്ങളെ കവച്ചുവയ്ക്കാനുള്ള സാമത്ഥ്യം മറെറാരു രാജ്യക്കാക്കുമില്ലെന്നാണ് അവരുടെ ധാരണ."

വലിപ്പത്തിലും പ്രാധാന്യത്തിലും കളരികൾ തമ്മിൽ വ്യത്യാസമുണ്ടായിരുന്നു. പരമ്പരയാ സാമൂതിരിയുടെ പടത്തലവനായ ധമ്മോത്തു പണിക്കരുടേതുപോലുള്ള കളരികളിൽ ആയിരക്കണക്കിനു് ആളുകളെയാണ് അഭ്യസിപ്പിച്ചിരുന്നത്. ഗ്രാമകളരികളിലാകട്ടെ 50 കുട്ടംബക്കാർ കാണും. നായന്മാർ അക്കാലത്തെ ദേശീയസേനയായിരുന്നു. നാടുവാഴികളുടെ സേവനത്തിൽ ഏർപ്പെട്ടിരുന്ന ഇവർ അഹങ്കാരികളും, കലഹ

---

* ബർബോസ്സാ, പേജ് 128.

പ്രിയന്മാരും, താഴ്ന്നവർഗ്ഗങ്ങളെ മർദ്ദിക്കുന്നവരുമായിരുന്നുവെന്ന് സമകാലീനദൃഗ്സാക്ഷികൾ രേഖപ്പെടുത്തിയിട്ടുണ്ട്.

പല പ്രദേശങ്ങളും കുടിപ്പകവീട്ടുന്നതിനും ആപത്തിൽ ഒന്നിച്ചുനില്ക്കുന്നതിനും അവർ 'ചങ്ങാത്ത'ങ്ങളായി സംഘടിച്ചുനിന്നു. നാടുവാഴികളെ രക്ഷിക്കുവാൻവേണ്ടി മരണപ്രതിജ്ഞയെടുത്തിരുന്ന 'ചാവേർ'ഭടന്മാരെന്ന നായർസംഘങ്ങളേയും ചില രാജാക്കന്മാർ പുലർത്തിവന്നു. പ്രധാന രാജാക്കന്മാരുടെ അംഗരക്ഷകന്മാരായിട്ടാണ് ചാവേർപട സാധാരണ പ്രവർത്തിച്ചുവന്നത്.

മരുമക്കത്തായാടിസ്ഥാനത്തിലുള്ളതായിരുന്നു നായന്മാരുടെ സാമൂഹ്യസംഘടന. തറവാടുകൾ എന്നറിയപ്പെടുന്ന അവിഭക്തമായ കൂട്ടുകുടുംബങ്ങളിൽ അവർ താമസിച്ചുവന്നു. കുടുംബത്തിലെ ഏററവും പ്രായമുള്ള പുരുഷനായിരുന്നു തറവാട്ടുഭരണം നടത്തുന്ന കാരണവർ. റോമൻകുടുംബത്തിലെ 'പാട്രിയാ പൊട്ടെസ്റ്റാസി'നെപ്പോലെ പ്രായംകുറഞ്ഞ കുടുംബാംഗങ്ങളുടെമേൽ കാരണവന് എല്ലാ അധികാരവുമുണ്ടായിരുന്നു. അവരുടെ സ്ത്രീകൾക്ക് സാമൂഹ്യസ്വാതന്ത്ര്യമുണ്ടായിരുന്നുവെന്നു മാത്രമല്ല, അയവുള്ളതായിരുന്നു അവരുടെ വിവാഹബന്ധം. താഴ്ന്ന വിഭാഗങ്ങളുടെ ഇടയിൽ ബഹുഭർത്തൃത്വം അസാധാരണമല്ലായിരുന്നുവെന്നതിനു ചില തെളിവുകളുണ്ട്. പക്ഷേ, നമ്പൂതിരിമാരുമായി വിവാഹബന്ധത്തിൽ ഏർപ്പെട്ടിരുന്ന ഉയർന്നവരുടെയിടയിലെ ധാർമ്മികനിലവാരം ഇന്നത്തെ മാനദണ്ഡങ്ങൾവച്ചു നോക്കുമ്പോൾ അയവുള്ളതായിരുന്നുവെങ്കിലും, ഒരിക്കലും ക്രമംകെട്ടതായിരുന്നില്ല.

സാധാരണ നായന്മാർ കൃഷിക്കാരായിരുന്നുവെങ്കിലും പൊതുവെ വിദ്യാഭ്യാസമുള്ളവരായിരുന്നു. മലയാളസാഹിത്യത്തിൻെറ വളർച്ചയ്ക്ക് ബ്രാഹ്മണരോടൊപ്പം ആദ്യകാലംമുതൽതന്നെ അവർ മഹത്തായ സംഭാവനകൾ ചെയ്തിട്ടുണ്ട്. പയററു പഠിപ്പിച്ചിരുന്ന കളരികളോടൊപ്പം എഴുത്തുപള്ളികളുമുണ്ടായിരുന്നു. രാജകൊട്ടാരങ്ങളിലെ രായസക്കാരായിരുന്ന മേനോന്മാർ (തെക്കൻദിക്കിൽ അവരെ പിള്ളമാരെന്നു വിളിച്ചിരുന്നു) നായന്മാരായിരുന്നു. അന്നു കൊട്ടാരത്തിലെ വേലയ്ക്ക് മലയാളത്തോടൊപ്പം, സംസ്കൃതത്തിലും തമിഴിലും നല്ല വിവരമുണ്ടായിരിക്കണമെന്ന നിർബ്ബന്ധവുമുണ്ടായിരുന്നുവെന്നും ഓർക്കേണ്ടതാണ്.

സാമുദായികപദവിയിൽ നായർക്കു തൊട്ടുതാഴെയായിരുന്നു ഈഴവർ അഥവാ തീയർ. നമ്പൂതിരിമാരെയും നായന്മാരെയുംപോലെ കേരളത്തിൻെറ എല്ലാ ഭാഗത്തും വ്യാപിച്ചിരുന്ന ഒരു സമുദായക്കാരായി

രുന്നു അവർ. മുഖ്യമായും കൃഷികവൃത്തിയിൽ ഏർപ്പെട്ടിരുന്ന അവർ പരമ്പരയാ തെങ്ങുകൃഷി, തെങ്ങുചെത്ത് എന്നീ ജോലികൾ ചെയ്തുവന്നു. അവർ പോളിനേഷ്യൻവംശജരാണെന്നു തോന്നുന്നു. ഈഴവർ എന്ന പേരു സൂചിപ്പിക്കുന്നതുപോലെ അവർ സിംഹളത്തിൽനിന്നുമാണ് കേരളത്തിൽ വന്നത്. തീരദേശത്തു തെങ്ങുകൃഷി കൊണ്ടുവന്നതും അവരാണ്. തെങ്ങു ചെത്താനും, കുരുമുളകു ശേഖരിക്കാനുമുള്ള അവരുടെ പ്രത്യേകാവകാശത്തെക്കുറിച്ച് എട്ടാംനൂറ്റാണ്ടിലെ ഒരു ചെമ്പുപട്ടയത്തിൽ പ്രസ്താവിക്കുന്നു. "തെങ്ങിൽ കയറി, തേങ്ങായിടുക, അതിന്റെ മണ്ടയിൽനിന്നും പുളിപ്പിക്കുമ്പോൾ ലഹരിയുള്ളതാകുന്ന നീരെടുക്കുക" തുടങ്ങിയതാണ് അവരുടെ തൊഴിലെന്ന് സൈനസ്റ്റീൻ വിവരിച്ചിട്ടുണ്ട്.

ഈഴവരിൽ ഭൂരിപക്ഷവും മരുമക്കത്തായക്കാരായിരുന്നു. അതേസമയംതന്നെ നല്ലൊരു വിഭാഗത്തിനിടയിൽ മക്കത്തായവും നടപ്പുണ്ടായിരുന്നു. 19-ാംനൂറ്റാണ്ടിന്റെ പകുതിവരെ അവരെ അധഃകൃതരായിട്ടാണു കരുതിയിരുന്നത്. അവർ നിരവധി സാമൂഹ്യവിവേചനങ്ങൾക്കു വിധേയരുമായിരുന്നു. എന്നാൽ അവരിൽ പല കുടുംബക്കാർക്കും സ്ഥാനമാനങ്ങളും പദവിയുമുണ്ടായിരുന്നുവെന്ന് കാണാവുന്നതാണ്. എന്നുതന്നെയുമല്ല ചില വീരപുരുഷന്മാരെക്കുറിച്ചുള്ള ഐതിഹ്യങ്ങളും പാട്ടുകളുംതന്നെയുണ്ട്. കേരളത്തിലെ വീരേതിഹാസത്തിൽ മഹത്തായ സ്ഥാനംനേടിയ ഈഴവകുടുംബങ്ങളുണ്ടായിരുന്നുവെന്നതിന്റെ തെളിവാണ്, പതിനാറാം നൂററാണ്ടിലേതെന്നു കരുതാവുന്ന ആരോമൽചേവകരുടെ കഥ. എന്നാൽ ആ സമുദായം ഒട്ടാകെ നോക്കുമ്പോൾ അവർ സാമൂഹ്യമായും സാമ്പത്തികമായും പിന്നോക്കാവസ്ഥയിലായിരുന്നുവെന്നു കാണാം.

പ്രധാനപ്പെട്ട ഈ സമുദായങ്ങൾ കൂടാതെ കൊട്ടാരങ്ങളോടും കോയിക്കലുകളോടും ബന്ധപ്പെട്ട ചെറുവിഭാഗം തമിഴ്ബ്രാഹ്മണരും, തീരദേശവ്യാപാരത്തിൽ വളരെ അഭിവൃദ്ധി പ്രാപിച്ച ഒരു സംഘം കൊങ്കിണിമാരും ഹിന്ദുസമുദായത്തിൽ ഉണ്ടായിരുന്നു. കൊങ്കിണികൾ മിക്കവാറും തുറമുഖനഗരങ്ങളിലാണ് താമസിച്ചിരുന്നത്. മററുള്ളവരുമായി വളരെ കുറച്ചു സാമൂഹ്യബന്ധമുണ്ടായിരുന്ന ഇവർ മിക്കവാറും ഒററപ്പെട്ട ജീവിതം നയിച്ചുവന്നു. എല്ലാ ഗ്രാമങ്ങളിലും കൈത്തൊഴിലുകളിൽ ഏർപ്പെട്ടിരുന്ന ഏതാനും കുടുംബങ്ങൾ ഗ്രാമസമുദായത്തിന്റെ അവിഭാജ്യഭാഗമെന്ന നിലയിൽ ജീവിച്ചിരുന്നു. അവർക്കു പൊതുവായിട്ടാണ് കൂലി കൊടുത്തുവന്നത്.

കഠിനമായ ജാതിനിയമങ്ങൾകൊണ്ട് സവർണ്ണരിൽനിന്നു വളരെ ദൂരെ അകററിനിർത്തിയിരുന്ന വമ്പിച്ച കർഷകത്തൊഴിലാളിവിഭാഗമായിരുന്നു, ഐശ്വര്യപൂർണ്ണമെന്നു തോന്നുന്ന ഈ സമുദായത്തിന്റെ മുങ്ങിക്കിടന്നിരുന്ന അടിത്തറ. ജാതിമർദ്ദനത്തിന് എത്രമാത്രം അപഹാസ്യവും അപമാനകരവുമായ രൂപങ്ങൾ സ്വീകരിക്കുമെന്നതിന്റെ ഉത്തമോദാഹരണമാണ് കേരളം. തീണ്ടലിനു കല്പിച്ചിരുന്ന അകലമനുസരിച്ചാണ് ഇവിടെ അയിത്തത്തിന്റെ ഏററക്കുറച്ചിൽ നിശ്ചയിച്ചിരുന്നത്. കർഷകത്തൊഴിലാളികളിൽ ഭൂരിപക്ഷക്കാരായ പുലയരെപ്പോലുള്ള ചില ജാതിക്കാർ നമ്പൂതിരിമാരുടെ ദൃഷ്ടിയിൽപെട്ടാലും ദോഷമുള്ളവരായിരുന്നു. നായന്മാരെയും അവർക്കു സമീപിക്കാൻ പാടില്ലായിരുന്നു. നായരുടെ 60 അടി അകലത്തിൽ മാത്രമേ ഒരു പുലയൻ വരാൻപാടുള്ളൂ. നായർപ്രഭുക്കന്മാർ സഞ്ചരിക്കുമ്പോൾ, തീണ്ടാതിരിക്കുന്നതിനുവേണ്ടി ചില ആളുകൾ "പോ, പോ," എന്നു വിളിച്ചുകൊണ്ട് മുമ്പിൽ നടന്നിരുന്നതായി പഴയ പോർട്ടുഗീസ് രേഖകൾ വ്യക്തമാക്കുന്നു.

സമാന്തരസമുദായങ്ങളിൽ എണ്ണംകൊണ്ടു വലിപ്പം ക്രിസ്ത്യാനികൾക്കായിരുന്നുവെങ്കിലും, ഏററവും സ്വാധീനശക്തിയുള്ളവർ മുസ്ലിമിങ്ങളായിരുന്നു. നമ്പൂതിരിമാർ, നായന്മാർ, ഈഴവർ എന്നിവരെപ്പോലെ ക്രിസ്ത്യാനികൾ എല്ലാസ്ഥലത്തും വ്യാപിച്ചിരുന്നില്ല. അവർ ചില പ്രത്യേകപ്രദേശങ്ങളിൽ കേന്ദ്രീകരിച്ചു താമസിച്ചു. കുന്നംകുളത്തിനു വടക്കോ, കൊല്ലത്തിനു തെക്കോ അക്കാലത്ത് അവരുണ്ടായിരുന്നില്ല. ഈ പ്രദേശത്തിനിടയ്ക്കു പല വിഖ്യാതങ്ങളായ പള്ളികളുണ്ടായിരുന്നു. അവയുടെ ചുററിലുമാണ് ക്രിസ്ത്യൻസങ്കേതങ്ങൾ വളർന്നത്, അവരുടെ പ്രധാന ഉപജീവനമാർഗ്ഗങ്ങൾ കൃഷി, ചക്കാട്ടൽ, ചെറുകിടവ്യാപാരം എന്നിവയായിരുന്നു. എന്നാൽ ചില കുടുംബങ്ങൾ സൈനികസേവനത്തിൽ ഏർപ്പെടാതിരുന്നില്ല. ഇവർ ആദ്യകാലത്ത് ബാബിലോണിലെ പാത്രിയാർക്കീസിന്റെ കീഴിലായിരുന്നുവെന്നു തോന്നുന്നു. എന്നാൽ നെസ്റ്റോറിയൻ വിശ്വാസികളായ ഈ സഭയുടെ കേന്ദ്രം എ. ഡി. 762-ൽ ബാഗ്ദാദിലേയ്ക്കു മാററി. "പൂർവ്വദേശത്തെ തിരുസഭാചരിത്രം" എന്ന ഗ്രന്ഥത്തിൽ റീൽ ഇപ്രകാരം എഴുതുന്നു: "നെസ്റ്റോറിയൻ പാത്രിയാർക്കീസിന്റെ സ്വാധീനശക്തി 11-ാം ശതകത്തിന്റെ ആരംഭകാലത്ത് ഉച്ചകോടിയിലെത്തി. ചൈന മുതൽ ടൈഗ്രീസ്‌വരെയും ബെയിക്കാൾതടാകം മുതൽ കന്യാകുമാരിവരെയും ഭരിച്ചിരുന്ന (ക്രിസ്ത്യൻസമുദായത്തെ) 25 മെത്രാന്മാർ അദ്ദേഹത്തിന്റെ കീഴിലുണ്ടായിരുന്നു."

ബാഗ്ദാദിലെ പത്രിയാക്കീസിന്റെ പതനത്തോടെ, മലങ്കരസഭയുടെമേലുള്ള അധികാരം അന്തിയോക്കിലെ യാക്കോബായ പത്രിയാക്കീസിൽ ലയിച്ചുവെന്ന് അനുമാനിക്കേണ്ടിയിരിക്കുന്നു. ഇന്നും നല്ലൊരു വിഭാഗക്കാർ ഈ ബന്ധം അംഗീകരിച്ചുവരുന്നുണ്ട്. എന്നാൽ റോമാസഭയും ഈ പ്രദേശത്തെ ഉപേക്ഷിച്ചിരുന്നില്ല. 1330 ഏപ്രിൽ 5-ാം തീയതി ജോൺ ഇരുപത്തിരണ്ടാമൻ എന്ന മാർപ്പാപ്പാ കൊല്ലത്തെ ക്രിസ്ത്യാനികളെ അഭിസംബോധനചെയ്തുകൊണ്ട് ഒരു തിരുവെഴുത്തു പ്രസിദ്ധം ചെയ്യുകയുണ്ടായി. കത്തോലിക്കാസഭ കൊല്ലത്തെ ബിഷപ്പായി നിയമിച്ച ജോർഡാനസ് എന്ന പാതിരിവശം കൊടുത്തയച്ച ഈ കത്തിൽ, നസ്രാണിമാരോട് അവരുടെ വിശ്വാസം ഉപേക്ഷിച്ച് കത്തോലിക്കാസഭയിൽ ചേരാൻ ആഹ്വാനംചെയ്തിരിക്കുന്നു. അക്കാര്യത്തിൽ ജോർഡാനസ് ഏറെക്കുറെ വിജയിച്ചുവെന്ന് കരുതേണ്ടിയിരിക്കുന്നു. എന്തെന്നാൽ ചൈനയിലേക്കുള്ള യാത്രയിൽ കൊല്ലം സന്ദർശിച്ച ജോൺ ഡി മരിഗ്നോളി ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു: "കത്തോലിക്കാസഭയിൽപെട്ട ജോർജ്ജ് പുണ്യവാളന്റെ ഒരു പള്ളി ഇവിടെ (കൊല്ലത്ത്) ഉണ്ട്. ഞാൻ അവിടെയാണു താമസിച്ചത്. അവിടം നല്ല ചിത്രങ്ങൾ കൊണ്ട് ഞാൻ അലങ്കരിക്കുകയും തിരുസഭാനിയമം പഠിപ്പിക്കുകയും ചെയ്തു."

ജോർഡാനസ്സും മരിഗ്നോളിയും കുറേയൊക്കെ വിജയിച്ചിട്ടുണ്ടാവാം. എന്നാൽ പറങ്കികളുടെ വരവുവരെ മലങ്കരസഭയൊട്ടാകെ അന്തിയോഖിലെ പത്രിയാക്കീസ്സിന്റെ നേതൃത്വം സ്വീകരിച്ചിരുന്നു.

മുസ്ലിമിങ്ങൾ തീരദേശത്തുമാത്രമേയുണ്ടായിരുന്നുള്ളുവെന്നു നേരത്തെ പറഞ്ഞുവല്ലോ. പ്രധാനമായും കോഴിക്കോട്ടും കണ്ണൂരും താമസിച്ചിരുന്ന അറബികളായ വണിഗ്ഗശ്രേഷ്ഠന്മാരായിരുന്നു അവരുടെ നേതാക്കന്മാർ. മേല്പറഞ്ഞ രണ്ടു രാജ്യങ്ങളിലേയും രാജാക്കന്മാരുടെമേൽ അവർക്ക് ധാരാളം സ്വാധീനവുമുണ്ടായിരുന്നു. എന്തെന്നാൽ കുരുമുളക്, സുഗന്ധവ്യഞ്ജനങ്ങൾ എന്നിവയുടെ കയററുമതിയെ ആശ്രയിച്ചാണല്ലോ ആ രാജ്യങ്ങളുടെ സമ്പൽസമൃദ്ധി സ്ഥിതിചെയ്തിരുന്നത്. മുസ്ലിമിങ്ങളുടെ സാമ്പത്തിക കഴിവിനെപ്പററി എല്ലാവരും സാക്ഷ്യംവഹിക്കുന്നു. മലബാറിലെ മൂറുകൾ കുബേരന്മാരാണെന്ന് ഷൈബൻബട്ടൂട്ടാ പ്രഖ്യാപിക്കുന്നു. "തുറമുഖത്തു കിടക്കുന്ന എല്ലാ കപ്പലുകളിലെയും ചരക്ക് ഒന്നിച്ച വാങ്ങുന്നതിനും, അത്രയുംതന്നെ കപ്പലുകൾ സ്വന്തമായി കടലിൽ ഇറക്കുന്നതിനും അവർക്ക് കഴിവുണ്ടായിരുന്നു", എന്നാണ് അദ്ദേഹം പറയുന്നത്.

കേരളതുറമുഖങ്ങളിൽ പാങ്കികാം കണ്ട മമ്മാലിമാരും കോയാമൂസ്സാമാരും കച്ചവടരാജാക്കന്മാരായിരുന്നു. കോഴിക്കോട്ടും കണ്ണൂരുംപോലെ അവക്കു സുപരിചിതമായിരുന്നു കെയ്റോയും ഡമാസ്കസ്സും.

കേരളത്തിലെ നാട്ടുവാഴികളുടെമേൽ ഗണ്യമായ സ്വാധീനശക്തിയുണ്ടായിരുന്നുവെങ്കിലും മലയാളക്കരയിലെ മുസ്ലിമിങ്ങൾ രാഷ്ട്രീയകാര്യങ്ങളിൽ ഇടപെട്ടിരുന്നില്ലെന്നാണ് സൈനുദ്ദീൻ പറയുന്നത്. അദ്ദേഹം ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു: "നാട്ടുകാരെ ഉപദ്രവിക്കാതിരുന്നതുകൊണ്ടും കേരളത്തിലെ പുരാതന ആചാരക്രമങ്ങൾ എപ്പോഴും മാനിച്ചിരുന്നതുകൊണ്ടും കേരളത്തിലെ മുഹമ്മദീയക്ക് വളരെ ആനന്ദകരവും പ്രശാന്തവുമായ ജീവിതം നയിക്കാൻ കഴിഞ്ഞുവെന്ന് എനിക്കു മനസ്സിലാക്കാൻ കഴിഞ്ഞു." * നായന്മാരും അറബികളും സൌഹാർദ്ദത്തിൽ ജീവിച്ചുപോന്നു. തോഫത്തു്-ഉൽ-മജാഹിദീനിൽ ഇങ്ങനെ പറയുന്നു: "നാട്ടുവാഴികളും അവരുടെ സൈന്യവും അവിശ്വാസികളായിരുന്നുവെങ്കിലും, അവർ മുസ്ലിമിങ്ങളുടെ ആചാരാനുഷ്ഠാനങ്ങളോട് വളരെ സഹിഷ്ണുത കാണിച്ചു. അസാധാരണമായ പ്രകോപനംകൂടാതെ മുസ്ലിമിങ്ങളെ ഉപദ്രവിച്ചിരുന്നില്ല. ജനസംഖ്യയിൽ പത്തിലൊന്നുപോലും മുഹമ്മദീയരല്ലായിരുന്നുവെന്ന് ഓക്കുമ്പോഴാണ് ഈ സൌഹാർദ്ദത്തിൻെറ മഹത്വം മനസ്സിലാകുന്നത്."

കേരളം സ്വന്തം മാതൃഭൂമിയായി സ്വീകരിച്ച വിവിധസമുദായങ്ങൾതമ്മിൽ കാണിച്ചിരുന്ന ഏററവും വിശാലമായ സഹിഷ്ണുതാബോധവും പരസ്പരബഹുമാനവുമായിരുന്നു ആദ്യകാലംമുതലുള്ള കേരളീയജീവിതത്തിൻെറ ഏററവും പ്രധാനപ്പെട്ട സവിശേഷത. കേരളത്തിലെ ഹിന്ദുവിനോടൊത്തു ക്രിസ്ത്യാനിയും, മുസ്ലിമും, ജൂതനും, കൊങ്കിണിയും പരിപൂർണ്ണമായ പരസ്പരധാരണയിലും മമതയിലും ജീവിച്ചുവന്നു. ഓരോരുത്തരുടേയും ആചാരവിശ്വാസങ്ങളെ ബഹുമാനിച്ചും, യാതൊരുവിധമായ ഇടപെടൽകൂടാതെയും അവർ മുമ്പോട്ടുപോയി.

ഈ അദ്ധ്യായം അവസാനിപ്പിക്കുന്നതിനുമുമ്പ് പറങ്കികളുടെ വരവിനുമുമ്പായി കേരളക്കരയെക്കുറിച്ച് പാശ്ചാത്യരാജ്യങ്ങൾക്കുണ്ടായിരുന്ന അറിവിനെപ്പററി അല്പം സൂചിപ്പിക്കേണ്ടതുണ്ട്. ഓററതിരിഞ്ഞ യൂറോപ്യന്മാർ വിവിധ സന്ദർഭങ്ങളിൽ ഇവിടെ വന്നിട്ടുണ്ട്. മാർക്കോ

* തോഫത്തു്-ഉൽ-മജാഹിദീൻ; പേജ് 103,
" പേജ് 76

പോളോ കേരളത്തിൽ സഞ്ചരിക്കുകയും നമുക്ക് ഒരു ചെറുവിവരണം നൽകുകയും ചെയ്തിരിക്കുന്നു. കുബ്ളൈഖാന്റെ രാജധാനിയിലേക്കു പോകുന്നവഴിക്ക് ആർച്ച്ബിഷപ്പ് മോണ്ടി കോർവീനോ 13-ാംശതാബ്ദത്തിന്റെ അവസാനകാലത്ത്, ഒരുവർഷത്തോളം മലയാളക്കരയിൽ താമസിച്ചു. കൊല്ലംരൂപതയിലെ ബിഷപ്പായി 1330-ൽ മാർപ്പാപ്പാ ജോർഡാനസ്സിനെ നിയമിച്ചതിനെപ്പററിയും ജോൺ ഡി മരിഗ്നാളിയുടെ സന്ദർശനത്തെപ്പററിയും നേരത്തെ സൂചിപ്പിച്ചുവല്ലോ. വാസ്കോഡഗാമാ കോഴിക്കോട്ടു വരുന്നതിന് ഒരുദശാബ്ദംമുമ്പ് എത്യോപ്പിയായിലെ ചക്രവർത്തിയായ പ്രസ്റ്റർജോണിനുള്ള പറങ്കിരാജാവിന്റെ അധികാരപത്രവുമായി ഒരു സ്ഥാനപതി കണ്ണൂരിൽ വന്നുചേർന്നു. അദ്ദേഹം ഒരു അസാധാരണപുരുഷനായിരുന്നു. നിരവധിസ്ഥലങ്ങളിൽ സേവനം അനുഷ്ഠിച്ചിട്ടുള്ള ഈ നയതന്ത്രപ്രതിനിധി പല ഭാഷകൾ അറിയാവുന്ന ഒരു പണ്ഡിതനുമായിരുന്നു. മുസൽമാൻവേഷത്തിൽ അറബികളുടെ പത്തേമാരിയിൽ കയറിയാണ് അദ്ദേഹം കേരളക്കരയിൽ വന്നുചേർന്നത്. അദ്ദേഹത്തിന്റെ കോഴിക്കോട്ടുസന്ദർശനത്തെ ഇലൈൻ സാൻസ്സൂ ഇങ്ങനെ വിവരിക്കുന്നു." *

"അദ്ദേഹം കോഴിക്കോട്ട് നല്ലവണ്ണം കണ്ടു. ഓലമേഞ്ഞ വീടുകളും, അർദ്ധനഗ്നരായ ജനങ്ങളും, കടൽക്കരയിലെ തെങ്ങുകളും, സ്വർണ്ണവും, രത്നവും, ആനയും കുരുമുളകുമുള്ള അത്ഭുതകരമായ നഗരമായിരുന്നു അത്. പ്രത്യേകിച്ചും കുരുമുളക്! ഇന്ന് കുരുമുളകെന്നു പറഞ്ഞാൽ നമുക്ക വലിയ കാര്യമല്ല പക്ഷേ അക്കാലത്ത് അതിനു രത്നത്തെക്കാൾ സ്ഥാനമായിരുന്നു. അലയാഴികളോട് മല്ലടിച്ച് കുരുമുളകിനുവേണ്ടി ആളുകൾ പടവെട്ടുകയും മരിക്കുകയുംചെയ്തു."

അങ്ങനെ യൂറോപ്യന്മാർക്ക് അജ്ഞാതമായ ഒരു നാടായിരുന്നില്ല കേരളം. ഉന്നതന്മാരായ വ്യക്തികൾ ഇവിടം സന്ദർശിച്ചിട്ടുണ്ട്, എഴുതിയിട്ടുണ്ട്. ഈ നാട്ടിനെക്കുറിച്ചും ഉല്പന്നങ്ങളെപ്പററിയുമുള്ള ധാരാളം വിവരങ്ങൾ വെനീസിലെയും ജെനോവായിലെയും വ്യാപാരികൾക്കും, ആംസ്റ്റർഡാമിലെ കുബേരന്മാർക്കും അറിയാമായിരുന്നു. ഇൻഡ്യയിൽ വരിക, അതായിരുന്നു അവരുടെ സ്വപ്നം. ആ സ്വപ്നം സാക്ഷാൽക്കരിക്കാറായി.

---

* "പോർട്ടുഗല്ല്, പ്രസ്റ്റർ ജോണിനെ തേടി"; ഇലൈൻസാൻസ്സൂ, ലണ്ടൻ. പേജ് 15.

## അദ്ധ്യായം രണ്ടു്

# പറങ്കികളുടെ വരവിനു മുമ്പുള്ള കേരളം

പതിനഞ്ചാംനൂററാണ്ടിന്റെ ഒടുവിലാണല്ലോ പറങ്കികൾ കേരളത്തിൽ വരുന്നതു്. അതിനു തൊട്ടുമുമ്പുള്ള കേരളത്തിലെ രാഷ്ട്രീയസ്ഥിതി പരിശോധിക്കുകയാണെങ്കിൽ സങ്കീർണ്ണമായ ഒരു നാടുവാഴിത്തരം കാണാം. നേത്രവതീനദിമുതൽ കന്യാകുമാരിവരെയുള്ള പ്രദേശത്തായി നിരവധി ചെറുരാജ്യങ്ങൾ നിലനിന്നിരുന്നു. ഏതെങ്കിലും ഒരു പ്രമുഖ രാജാവിന്റെ നാമമാത്രമായ മേൽക്കോയ്മ അംഗീകരിച്ചിരുന്ന നാടുവാഴികളായിരുന്നു അവയുടെ ഭരണാധിപന്മാർ. പൂർണ്ണമായ പരമാധികാരാവകാശങ്ങളോടുകൂടിയ മൂന്നു രാജാക്കന്മാർമാത്രമേ 15-ാംനൂററാണ്ടിന്റെ അവസാനദശയിൽ ഉണ്ടായിരുന്നുള്ളുവെന്നു് ഭാരതീയരും വിദേശികളുമായ ചരിത്രകാരന്മാർ രേഖപ്പെടുത്തിയിട്ടുണ്ടു്.* അവർ കണ്ണൂരെ കോലത്തിരിരാജാവും, കോഴിക്കോട്ടു സാമൂതിരിയും, വേണാട്ടടികളുമായിരുന്നു. ഇവർ കൂടാതെ നിരവധി ചെറുകിടനാടുവാഴികളുമുണ്ടായിരുന്നു. താനൂർ, കൊടുങ്ങല്ലൂർ, കൊച്ചി, മങ്ങാട്ടു്, ഇടപ്പള്ളി, വടക്കുംകൂർ, പുറക്കാട്ടു്, കായംകുളം, കൊല്ലം എന്നീ രാജാക്കന്മാരായിരുന്നു അതിൽ പ്രധാനികൾ. പക്ഷെ നാട്ടിൽ ഫലപ്രദമായ അധികാരം നടത്തിവന്നതു് കയ്മൾമാരും കർത്താക്കന്മാരുമായിരുന്നു. സ്വന്തമായി സൈന്യങ്ങൾ നിലനിർത്തിവന്ന ഈ സ്വതന്ത്രന്മാരായ മാടമ്പിമാർ ചിലപ്പോൾ ഒന്നിൽ കൂടുതൽ രാജാക്കന്മാരോടു കൂറു പ്രഖ്യാപിച്ചുവന്നു. സാമൂതിരിയെപ്പോലുള്ള ശക്തന്മാരായ രാജാക്കന്മാർ ചെറിയ നാടുവഴികളേയും മാടമ്പികളേയും പലപ്പോഴും ഞെരുക്കി അവരിൽനിന്നു് അവകാശങ്ങൾ പിഴിഞ്ഞെടുത്തിരുന്നു. എന്നാൽ വലിയ രാജാക്കന്മാരുടെ ശക്തിയും പ്രതാപവും ചെറുകിടക്കാരുടെ സ്വമേധയായുള്ള ആശ്രിതത്വത്തെ ആശ്രയിച്ചാണു് നിലനിന്നിരുന്നതു്. അതുകൊണ്ടു് അവരെ കഴിയുന്നത്ര സ്വതന്ത്രരായി വിടുകയെന്ന നയം അധീശകോയ്മകളും സ്വീകരിച്ചുവന്നു. മേൽക്കോയ്മയോടു

* ദുവാർത്ത ബർബോസാ—പേജ് 150.

കലഹിക്കുന്ന ഒരു പ്രഭുവിനെ സ്ഥാനഭ്രഷ്ടനാക്കുന്നതിനോ, അയാളുടെ സ്വത്തു കണ്ടുകെട്ടുന്നതിനോ കേരളനിയമപ്രകാരം രാജാവിന് അവകാശമുണ്ടായിരുന്നില്ല. സാമൂതിരിയെപ്പററി 'തോഫത്ത്-ഉൽ-മജാഹിദീനിൽ' പറയുന്നതു നോക്കുക: "മലബാറിലെ പല പ്രധാനപ്പെട്ട നാടുവാഴികളെയും യുദ്ധത്തിൽ തോല്പിച്ചതിനുശേഷം അവരുടെ സ്വത്തു മടക്കിക്കൊടുക്കുക സാമൂതിരിയുടെ പതിവായിരുന്നു. ചിലപ്പോൾ കാലതാമസം നേരിടാറുണ്ട്. എന്നാൽ അതു് ഒടുവിൽ മടക്കിക്കൊടുക്കുമെന്ന കാര്യത്തിനു സംശയമുണ്ടായിരുന്നില്ല." *

യുദ്ധകാലത്തു് സൈനികസഹായം നൽകുകയെന്നതായിരുന്നു ഈ മാടമ്പിമാരുടെ പ്രധാനകടമ. എന്നാൽ മാടമ്പിമാരുടെ ആഭ്യന്തരകാര്യങ്ങളിൽ ഇടപെടുന്നതിനോ, അവർ തമ്മിൽ പരസ്പരം യുദ്ധംചെയ്യുന്നതിനെ തടയാനോ മേൽക്കോയ്മയ്ക്കു് അധികാരമുണ്ടായിരുന്നില്ല. ചുരുക്കിപ്പറഞ്ഞാൽ, യഥാർത്ഥത്തിലുള്ള രാജാധികാരം കേരളത്തിൽ ഉണ്ടായിരുന്നില്ല. ഇതാണ് കേരളത്തിലെ രാഷ്ട്രീയഘടനയും അതിനോട് ഉപരിപ്ലവസാദൃശ്യമുള്ള ഫ്യൂഡൽവ്യവസ്ഥിതിയും തമ്മിലുള്ള മൌലികമായ വ്യത്യാസം. ഫ്യൂഡൽപ്രഭുക്കന്മാരോട് പല കാര്യങ്ങളിലും നായർമാടമ്പിമാർക്ക് സാദൃശ്യമുണ്ടായിരുന്നു. രാജാവു യുദ്ധത്തിനുപോകുമ്പോൾ സൈന്യങ്ങളെ നൽകേണ്ട ചുമതല ഇരുകൂട്ടർക്കുമുണ്ടായിരുന്നുവെന്നു കാണാം. എന്നാൽ ഫ്യൂഡൽസിദ്ധാന്തം കേരളത്തിൽ തീരെയില്ലായിരുന്നു. എന്തെന്നാൽ ഈ പ്രഭുക്കന്മാർതന്നെയായിരുന്നു ഭൂമിയുടെ ഉടമകൾ. നാമമാത്രമായിപ്പോലും രാജാവിൻെറ പേരിലല്ല അവർ ഭൂമി കൈവശം വച്ചിരുന്നതു്. എന്നുതന്നെയുമല്ല, സ്വതന്ത്രമായ ചെറിയ സമൂഹങ്ങളിൽനിന്നു വളർന്നുവന്നതാണ് കേരളത്തിലെ രാഷ്ട്രീയഘടനയെന്നു കരുതാനുള്ള എല്ലാ ന്യായങ്ങളുമുണ്ട്.

കേരളത്തിലെ ചെറിയ നാടുവാഴികൾക്കും മാടമ്പിമാർക്കും സ്വന്തം നിലയിൽ പടയ്ക്കുപോകാനും, ഉടമ്പടികളും സഖ്യങ്ങളുമുണ്ടാക്കാനും, ചുങ്കംപിരിക്കാനുമുള്ള അവകാശങ്ങൾ ഉണ്ടായിരുന്നു. പക്ഷെ, കിരീടം ധരിക്കുന്നതിനും, നാണയം നിർമ്മിക്കുന്നതിനും, മുത്തുക്കുടപിടിക്കുന്നതിനുമുള്ള അവകാശം സാമൂഹ്യാചാരപ്രകാരം കോലത്തിരിക്കും, സാമൂതിരിക്കും, വേണാട്ടടികൾക്കും മാത്രമേയുണ്ടായിരുന്നുള്ളൂ. അതു് രാജപദവിയുടെ ലക്ഷണങ്ങളായിരുന്നു പറങ്കികൾ ഇൻഡ്യയിൽ വരുന്നകാലത്തു കൊച്ചി

---

* തോഫത്ത്-ഉൽ-മജാഹിദീൻ—പേജ് 59.

രാജാവിന് ഈ ബഹുമതികളൊന്നുമുണ്ടായിരുന്നില്ല. * എന്നാൽ റായനായ സാമൂതിരിയെക്കാൾ ഉയന്ന സാമൂഹ്യപദവി ക്ഷത്രിയനായ കൊച്ചീരാജാവു് അവകാശപ്പെട്ടു. ഈ നില തനിക്ക് അപമാനകരമായി അദ്ദേഹം കരുതി. ഈ വസ്തുതയുടെ വെളിച്ചത്തിൽ മാത്രമേ കേരളത്തിലെ പറങ്കികളുടെ ചരിത്രത്തിൻെറ വലിയൊരു ഭാഗം മനസ്സിലാക്കാൻ കഴിയൂ.

പറങ്കികൾ വരുന്നകാലത്തെ കോഴിക്കോട്ടെ നിലയെപ്പററി ഭാരതീയരും വിദേശീയരുമായ പലരും രേഖപ്പെടുത്തിയിട്ടുണ്ടു്. കോഴിക്കോട്ട് ഒരു മഹത്തായ നഗരമായിരുന്നുവെന്നും, ലോകത്തിൻെറ എല്ലാ ഭാഗങ്ങളുമായി വ്യാപാരത്തിൽ ഏപ്പെട്ടിരുന്ന ഏററവും പ്രധാനപ്പെട്ട തുറമുഖങ്ങളിൽ ഒന്നായിരുന്നു അതെന്നും, ഭാരതീയസാഹിത്യകൃതികളും ചരിത്രരേഖകളും ഐകകണ്ഠ്യേന പ്രസ്താവിക്കുന്നു. ഷാരൂഖിൻെറ സ്ഥാനപതിയായ അബ്ദുർറസ്സാക്ക് 1443-ൽ ഇങ്ങനെ രേഖപ്പെടുത്തുകയുണ്ടായി: "എല്ലാ നഗരങ്ങളിലെയും നാടുകളിലെയും വ്യാപാരികൾ സമ്മേളിച്ചിരുന്ന സമ്പൽസമൃദ്ധമായ ഒരു തുറമുഖമായിരുന്നു കോഴിക്കോട്ട്. മററു രാജ്യങ്ങളിൽനിന്നും കൊണ്ടുവരുന്ന വിലപ്പെട്ട ചരക്കുകൾ ഇവിടെ ധാരാളമായി ലഭിക്കുന്നു......നഗരത്തിലെ രക്ഷാനടപടികളും നീതിപരിപാലനവും എത്രയും കാര്യക്ഷമമായിരുന്നു. അതുകൊണ്ടു് മററു രാജ്യങ്ങളിൽനിന്നു ധാരാളം ചരക്കുമായിവരുന്ന വലിയ വ്യാപാരികൾക്കു യാതൊരു ഭയവും ഉണ്ടായിരുന്നില്ല. അവർ ചരക്കുകൾ ഇറക്കി യാതൊരു മടിയുംകൂടാതെ കമ്പോളത്തിലേയ്ക്കു് അയക്കുന്നു. അതിനു പ്രത്യേകകാവൽ ഏപ്പെടുത്തണമെന്ന ചിന്തയേ അവർക്കില്ല."

"ഇന്ത്യയുടെ മഹത്തായ വാണിജ്യകേന്ദ്രം" എന്നാണ് നിക്കോളോ കോണ്ടി കോഴിക്കോടിനെ വർണ്ണിക്കുന്നതു്. 1503-നും 1508-നും മദ്ധ്യേ എഴുതിയ ഒരു ഗ്രന്ഥത്തിൽ ലുഡോവിക്ക് ഡി വത്തേമാ ഈ നഗരത്തെക്കുറിച്ചു് ദീർഘമായ ഒരു വിവരണം നൽകുന്നുണ്ടു്. അതിൻെറ സമ്പൽസമൃദ്ധിയെക്കുറിച്ചും കാര്യക്ഷമമായ ഭരണത്തെപ്പററിയും, ഇതിനു മുമ്പു് മററു ഗ്രന്ഥകാരന്മാർ ചെയ്തിരുന്ന പ്രസ്താവനകൾ അദ്ദേഹവും സ്ഥിരീകരിക്കുന്നു.

---

* ദുവാത്തെ ബർബോസാ—പേജ് 107

"കേരളചരിത്രം"—പേജ് 113

കോഴിക്കോട്ടുനഗരത്തിന് എട്ടുനാഴിക ചുററളവുണ്ടായിരുന്നു. ജനങ്ങളിൽ വലിയ ഭൂരിപക്ഷവും ഹിന്ദുക്കളായിരുന്നുവെങ്കിലും ഓർമസ്സ്, കെയിറോ, അബിസീനിയാ, ടൂണിസ് തുടങ്ങിയ പ്രദേശങ്ങളിൽനിന്നു നല്ലൊരുവിഭാഗം മുഹമ്മദീയരും ഇവിടെ പാർത്തിരുന്നു. അവരുടെ വെള്ളിയാഴ്ച പ്രാർത്ഥനയ്ക്കുവേണ്ടി നിർമ്മിച്ചിരുന്ന രണ്ടു പള്ളികൾ നഗരത്തിൽ സ്ഥിതിചെയ്തു. കോഴിക്കോട്ടെ വിദേശവ്യാപാരത്തെ നിയന്ത്രിച്ചിരുന്നത് ഈ മുഹമ്മദീയവ്യാപാരികളാണ്. ഭരണകാര്യങ്ങളിൽ തലയിടാതിരുന്ന അവരോട് കോഴിക്കോട്ടെ ഭരണകർത്താക്കൾക്ക് വലിയ ഇഷ്ടമായിരുന്നു. എന്നുമാത്രമല്ല, അവരുടെ സഹായത്തോടുകൂടിയാണ്, സാമൂതിരിയുടെ പട്ടാളത്തിനു നല്ല ആയുധങ്ങളും അറബിക്കുതിരകളും ലഭിച്ചിരുന്നത്. ഇക്കാര്യത്തിലായിരുന്നു മററു രാജ്യങ്ങളെ അപേക്ഷിച്ച് കോഴിക്കോട്ടിൻെറ പ്രധാനശക്തി സ്ഥിതിചെയ്തിരുന്നതും, ഇന്ത്യൻ സമുദ്രത്തിൽ നിരവധിപ്രാവശ്യം സഞ്ചരിച്ചിട്ടുള്ള ചൈനീസ് നാവികതലവനായ ചെൻഹോ കോഴിക്കോട്ടുനഗരത്തെ പ്രകീർത്തിച്ചിട്ടുണ്ട്. ലോകത്തിൻെറ നാനാഭാഗത്തുനിന്നും വ്യാപാരികൾ വന്നുചേരുന്ന മഹത്തായ വാണിജ്യകേന്ദ്രമാണ് കോഴിക്കോടെന്ന് അദ്ദേഹം പറയുന്നു.

വടക്ക് കോലത്തിരിനാടുവരെയും തെക്ക് തിരുവല്ലാവരെയുമുള്ള പ്രദേശത്തിൻെറ മേൽ സാമൂതിരിപ്പാടന്മാർ അവ്യക്തമായ പരമാധികാരം അവകാശപ്പെട്ടിരുന്നു. അവരുടെ കേരളാധിപത്യത്തെ വള്ളുവനാട്ടു രാജാവ് എതിർത്തിരുന്നുവെങ്കിലും 13-ാംശതകമായപ്പോഴേയ്ക്കും സാമൂതിരി പശ്ചിമതീരത്തെ ഏററവും പ്രബലനായ ഭരണാധിപനായി ഉയന്നുകഴിഞ്ഞു. കൊല്ലത്തിനു തെക്കോട്ടുള്ള പ്രദേശം തിരുവിതാംകൂർരാജാവിൻെറ കീഴിലായിരുന്നു. അദ്ദേഹം സാമൂതിരിയുടെ പരമാധികാരത്തെ ഒരിക്കലും അംഗീകരിച്ചിരുന്നില്ല. കണ്ണൂരെ കോലത്തിരിരാജാവും സ്വതന്ത്രനായിരുന്നു. എന്നാൽ കണ്ണൂരിനും വേണാട്ടിനുമിടയ്ക്കുള്ള പ്രദേശങ്ങൾ സാമൂതിരിയുടെ ആജ്ഞ അനുസരിച്ചുപോന്നു.

ചില പ്രത്യേകരീതിയിൽ മയപ്പെട്ട സ്വേച്ഛാധിപത്യമായിരുന്നു കോഴിക്കോട്ടെ ഭരണം. മേൽക്കോയ്മയ്ക്കെതിരായ നിരന്തരകലാപങ്ങളിൽ ഏർപ്പെട്ടുകൊണ്ടിരുന്ന അർദ്ധസ്വതന്ത്രന്മാരായ സാമന്തന്മാർ ഒരുവശത്തുണ്ടായിരുന്നു. മറുവശത്താണെങ്കിൽ, മദ്ധ്യകാലയൂറോപ്പിലെ കത്തോലിക്കാസഭയെപ്പോലെ രാഷ്ട്രത്തിന് അതീതമായ ഒരു സംഘമായി നിലനിന്നിരുന്ന നമ്പൂതിരിബ്രാഹ്മണരുടെ ആത്മീയാധികാരവും. രാജാക്കന്മാരോടും സംശയാസ്പദമായ ഭക്തിയേ ഇവക്ക് ഉണ്ടായിരുന്നുള്ളൂ. സ്വന്തം

പ്രദേശങ്ങളിൽ സ്വതന്ത്രരായി കഴിഞ്ഞിരുന്ന പ്രമുഖനായർതലവന്മാർ അതേസമയംതന്നെ പരമ്പരയാ വലിയ ഉദ്യോഗങ്ങളും വഹിച്ചുപോന്നു. ഇങ്ങനെയുള്ള അധികാരങ്ങളില്ലാത്ത സാമന്തന്മാരും ഇവരുമായി നിരന്തരമായ കലഹങ്ങൾ ഉണ്ടായിക്കൊണ്ടിരുന്നു. ചില അവസരങ്ങളിൽ ഇവർ ഒന്നിച്ചുചേർന്ന് മേൽക്കോയ്മയെ എതിർക്കുകയും ചെയ്തുവന്നു.

സാമൂതിരിയുടെയും മന്ത്രിമാരുടെയും നേരിട്ടുള്ള ആജ്ഞപ്രകാരമാണ് ഭരണകാര്യങ്ങൾ നടന്നുവന്നിരുന്നത്. ദ്വവാർത്ത ബെർബോസാ എഴുതുന്നു: "കോഴിക്കോട്ടുരാജാവിന്റെ കൊട്ടാരത്തിൽ നിരവധി ഗുമസ്തന്മാരുണ്ട്. അന്തഃപുരത്തിന് അകലെയുള്ള ഒരു മുറിയിലിരുന്നാണ് അവർ ജോലിനോക്കിവന്നത്. രാജാവിന്റെ വരവുചിലവ്, അദ്ദേഹത്തിന്റെ ദാനങ്ങൾ, ശമ്പളം, അദ്ദേഹത്തിനു ലഭിക്കുന്ന പരാതികൾ എന്നിവയെപ്പററിയെല്ലാം അവർ വിവരമായി എഴുതുന്നു. അവർ നികുതിപിരിവിന്റെ കണക്കും സൂക്ഷിക്കുന്നുണ്ട്. നാരായവുമായി ഏഴെട്ടുപേർ സദാസമയവും രാജാവിന്റെ അടുത്തു നില്ക്കുന്നു. രാജാവിന്റെ ഒപ്പുള്ളതെങ്കിലും, മററൊന്നും എഴുതിയിട്ടില്ലാത്ത നിരവധി ഓലകൾ അവരുടെ കൈയിലുണ്ടായിരിക്കും. അദ്ദേഹം പുറപ്പെടുവിക്കുന്ന കല്പനകൾ അവർ ഓലയിൽ പകർത്തുന്നു." * കോഴിക്കോട്ടുനഗരത്തിന് ഒരു പ്രത്യേകഗവർണ്ണരും ചുങ്കമുദ്യോഗസ്ഥന്മുണ്ടായിരുന്നു.

കോഴിക്കോട്ടിനു വടക്കു സ്ഥിതിചെയ്തിരുന്ന കോലത്തിരിനാട്ടിലെ പ്രധാനനഗരം കണ്ണൂർതുറമുഖമായിരുന്നു. മെക്കാ, സൂറത്ത് തുടങ്ങിയ സ്ഥലങ്ങളുമായി വലിയ വ്യാപാരം നടത്തിവന്ന ഒരു കേന്ദ്രമായിരുന്നു കണ്ണൂർ. + അതിനോടു ചേർന്നുകിടന്ന ഫലസമൃദ്ധമായ പ്രദേശങ്ങളിൽ ധാരാളം പഴങ്ങളും, സുഗന്ധവ്യഞ്ജനങ്ങളും, കുരുമുളക്, ഇഞ്ചി തുടങ്ങിയവയും ഉല്പാദിപ്പിച്ചിരുന്നു. ഇവിടത്തെ രാജാക്കന്മാരും അവസാനത്തെ പെരുമാളുടെ കാലംമുതലുള്ളവരാണെന്ന് അവകാശപ്പെട്ടിരുന്നു. അദ്ദേഹത്തിൽനിന്നും വീതംലഭിച്ചതാണത്രെ അവരുടെ രാജ്യം. മാർക്കോപോളായിൽനിന്നാണ് കോലത്തിരിനാട്ടിനെക്കുറിച്ചുള്ള ആദ്യത്തെ വിശ്വാസയോഗ്യമായ വിവരം നമുക്കു ലഭിക്കുന്നത്. 'നിലി'രാജ്യം ആരുടെയും കീഴിലല്ലായിരുന്നുവെന്ന് അദ്ദേഹം പറയുന്നു. വടക്ക് നേത്രവതീനദിമുതൽ തെക്ക് കോരപ്പുഴവരെയുള്ള പ്രദേശമായിരുന്നു കോലത്തി

* ദ്വവാർത്തേ ബർബോസാ—പേജ് 110.

\+ "നോട്ടീഷ്യാസ് ഡാ ഇൻഡ്യാ", ഒന്നാഭാഗം—പേജ് 221.

റിനാട്. കോരപ്പുഴയായിരുന്ന സാമൂതിരിയുടെ രാജ്യവുമായുള്ള അതിർത്തി. മററു കേരളരാജാക്കന്മാരുടെ ഭരണത്തിലുള്ള പ്രദേശങ്ങളിലെപ്പോലെ ഈ രാജ്യവും അർദ്ധസ്വതന്ത്രരായ പല നാടുവാഴികളുടെയും അധീനതയിലായിരുന്നു. കണ്ണൂരെ അലിരാജാവും, രണ്ടുതറ, കോട്ടയം, കടത്തനാട് എന്നിവിടങ്ങളിലെ രാജാക്കന്മാരുമായിരുന്നു അതിൽ പ്രധാനികൾ. ഇവരുടെകീഴിൽ നിരവധി മാടമ്പിമാരുമുണ്ടായിരുന്നു. കണ്ണൂരെ അലിരാജാവ് മുസൽമാനായിരുന്നു. കോലത്തിരിരാജവംശത്തിലെ ഒരു തമ്പുരാട്ടി ഒരു നായർമാടമ്പിയെ വിവാഹംകഴിക്കുകയും, ജാതിഭ്രഷ്ട ഭയന്ന് ഇസ്ലാംമതം സ്വീകരിക്കുകയും ചെയ്തതിൽ നിന്നാണത്രെ ഈ രാജകുടുംബത്തിന്റെ ഉത്ഭവം. ആ തമ്പുരാട്ടിയുടെ ഓഹരിയായി നൽകിയതാണ് കണ്ണൂർരാജ്യം. കണ്ണൂർരാജാക്കന്മാർ 12-ാംനൂററാണ്ടിൽ മാലദ്വീപ് കീഴടക്കി. ലക്ഷദ്വീപിന്റെ അധീശനായ കോലത്തിരി ആ ദ്വീപസമൂഹം അലിരാജാവിന് പാട്ടത്തിനു കൊടുത്തു. കോലത്തിരിയോട് നാമമാത്രമായ ഭക്തി പ്രഖ്യാപിച്ചിരുന്ന ഏതാനും നായർ മാടമ്പിമാരാണ് രണ്ടുതറ ഭരിച്ചിരുന്നത്. കോഴിക്കോട്ടുനഗരവും ചുററുമുള്ള പ്രദേശവും ആദ്യകാലത്ത് കടത്തനാട്ടുരാജാവിന്റെ കീഴിലായിരുന്നു. എന്നാൽ തീരദേശത്തുനിന്നും സാമൂതിരി പായിച്ചതോടെ, അദ്ദേഹം കോലത്തിരിയെ അഭയംപ്രാപിക്കുകയും അദ്ദേഹത്തിന്റെ സാമന്തസ്ഥാനംസ്വീകരിക്കുകയും ചെയ്തു. കോലത്തിരിയും സാമൂതിരിയും തമ്മിൽ മിക്കവാറും ശത്രുതയിലായിരുന്നു. അവർ തമ്മിലുള്ള കലഹം കേരളചരിത്രത്തിലെ ഒരു സ്ഥിരമായ സവിശേഷതയായിത്തീന്നു. കൊച്ചിരാജാക്കന്മാരെപ്പോലെ ക്ഷത്രിയന്മാരല്ലായിരുന്നുവെങ്കിലും, കോലത്തിരിരാജാക്കന്മാർ കൂടുതൽ ആഭിജാത്യം അവകാശപ്പെട്ടിരുന്നു.

വേണാടായിരുന്നു മറെറാരു പ്രധാനരാജ്യം. കൊല്ലം നഗരംമുതൽ കന്യാകുമാരിവരെ അതിനു വിസ്തൃതിയുണ്ടായിരുന്നു. "കൊല്ലവും കുമാരിയും ഭരിക്കുന്ന തിരുവടിയാണ് ഏററവും കൂടുതൽ സൈനികബലമുള്ള രാജാവെ"ന്ന് 'തോഹഫത്ത്-ഉൽ-മജാഹിദീനിൽ' പറയുന്നു.* മേല്പറഞ്ഞ സ്ഥലങ്ങളുടെ ഇടയ്ക്കും അതിനു കിഴക്കോട്ടും വിസ്തൃമായ ഒരു രാജ്യമുണ്ടായിരുന്നുവെന്ന് പ്രസ്തുത ഗ്രന്ഥത്തിൽ പറയുന്നു. സ്വതന്ത്രനും ശക്തനുമായ ഒരു രാജാവാണ് വേണാട്ടടികൾ എന്ന് ആൻസ്റ്റേലിയുടെ 'കപ്പലോട്ടക്കഥ'കളിൽ വർണ്ണിക്കുന്നു. വേണാടിന്റെ ആദ്യകാലചരിത്രം ഇന്നും അജ്ഞാതമാണ്. എന്നാൽ 1250-നുശേഷമുണ്ടായ അതിന്റെ

* സൈനുദ്ദീൻ—പേജ് 58, 59.

വളച്ചു മനസ്സിലാക്കാനുള്ള രേഖകളുണ്ട്. ആ വർഷത്തിൽ കൊല്ലം രാജകുടുംബത്തിൽ ഒരു ഇളമുറത്തമ്പുരാട്ടി മാത്രമേയുണ്ടായിരുന്നുള്ളൂ. ഈ കുമാരി ചിറവകുടുംബത്തിലെ ജയസിംഹൻ എന്ന രാജകുമാരനെ വിവാഹംചെയ്യുകയും അദ്ദേഹം ഭരണം കൈയേല്ക്കുകയുംചെയ്തു. അദ്ദേഹത്തിൽനിന്നാണു് ആ സ്ഥലത്തിനു് ജയസിംഹനാട്ട് അഥവാ ദേശിങ്ങനാട് എന്ന പേരുണ്ടായതു്. (പറങ്കികൾ അതിനെ 'ശിങ്കനാട്ടി' എന്നു ലോപിപ്പിച്ചു.) ജയസിംഹന്റെ പുത്രനായ വീരരവിവർമ്മസംഗ്രാമധീരന്റ ദക്ഷിണേന്ത്യൻചരിത്രത്തിലുള്ള സ്ഥാനം നാം കണ്ടുകഴിഞ്ഞു. ഈ രാജകുടുംബത്തിലെ പല ശാഖകൾ ചെറിയ രാജ്യങ്ങൾ ഭരിച്ചുവന്നതായി മലയാളംഗ്രന്ഥങ്ങളിൽ സൂചനകളുണ്ട്. ഇവയിൽ ഏററവും പ്രധാനപ്പെട്ടവയായിരുന്ന തൃപ്പാപ്പൂരും ആററിങ്ങലും. ആററിങ്ങലാണെങ്കിൽ സ്ത്രീകൾക്കുമാത്രമേ ഭരണാവകാശമുണ്ടായിരുന്നുള്ളൂ. അവിടത്തെ പുരുഷന്മാരാകട്ടെ പ്രായമനുസരിച്ചു മറേറതെങ്കിലും ശാഖയുടെ മൂപ്പേററുവന്നു.

കേരളത്തിലെ ചെറുകിടരാജ്യങ്ങളിൽ ഏററവും പ്രാധാന്യമർഹിക്കുന്നതു കൊച്ചിയായിരുന്നു. അവസാനത്തെ പെരുമാളുടെ യഥാർത്ഥ അവകാശികളാണു തങ്ങളെന്നു ക്ഷത്രിയവംശജരായ അവിടത്തെ രാജകുടുംബക്കാർ സ്വയം അവകാശപ്പെട്ടുവന്നു. ആദ്യകാലത്തു് അവർക്കു സ്വാതന്ത്ര്യമുണ്ടായിരുന്നിരിക്കാം. എന്നാൽ 13-ാംശതാബ്ദത്തിന്റെ അവസാനമായപ്പോഴേക്കും അതു നിശ്ശേഷം ഇല്ലാതായി. നേരത്തെ ചൂണ്ടിക്കാണിച്ചതുപോലെ സാമൂതിരിപ്പാടായിരുന്നു അധീശനും സാർവ്വഭൌമനും. കൊച്ചിക്കു ചുററുമുള്ള പ്രദേശങ്ങളിൽപോലും രാജാവിനു പൂർണ്ണമായ അധികാരമുണ്ടായിരുന്നില്ല. പല നായർപ്രഭുക്കന്മാർ അദ്ദേഹത്തിന്റെ അധികാരത്തെ വിജയകരമായി എതിർത്തുവന്നു. കുടുംബമൂപ്പനെ നിർബ്ബന്ധിച്ചു സന്ന്യാസത്തിനു് അയയ്ക്കുകയെന്ന വിചിത്രമായ ആചാരം മലയാളക്കരയിലെ മററുപല രാജകുടുംബങ്ങളിലും എന്നപോലെ കൊച്ചിയിലുമുണ്ടായിരുന്നു. അതിന്റെ ഫലമായി അവിടെ എപ്പോഴും രണ്ടു കക്ഷികളുമുണ്ടായി. ഒരുകൂട്ടർ സ്ഥാനത്യാഗംചെയ്ത തമ്പുരാന്റെ കല്പന സ്വീകരിക്കുമ്പോൾ, അപരന്മാർ നാടുവാഴുന്ന തമ്പുരാന്റെ ഭാഗത്തായിരുന്നു. കോഴിക്കോട്ടെ പ്രബലനായ സാമൂതിരിക്ക് ഏതു നിമിഷവും ഇടപെടുന്നതിനു സന്ദർഭം നൽകിക്കൊണ്ടിരുന്ന ഒരവസ്ഥയായിരുന്നു അതു്.

കൊച്ചിക്കു വടക്കുള്ള കായൽതീരത്തായിരുന്നു കൊടുങ്ങല്ലൂർ രാജ്യം. അവിടത്തെ നാടുവാഴികളാകട്ടെ സാമൂതിരിയുടെ അധികാരം അംഗീകരിച്ചിരുന്നു. കൊടുങ്ങല്ലൂരിനു കിഴക്കായിട്ടായിരുന്നു മങ്ങാട്ടുരാജ്യം സ്ഥിതി

ചെയ്തിരുന്നതെന്ന് 'നോട്ടീഷ്യാസ് ഡാ ഇൻഡ്യാ' സൂചിപ്പിക്കുന്നു. മങ്ങാട്ടുനാടു തൊട്ട്, പെരിയാററിന്റെ മേൽഭാഗത്തായിരുന്നു പറവൂർ രാജ്യം. അതു ഭരിച്ചിരുന്നതു് ഒരു നമ്പൂതിരിനാടുവാഴിയാണ്. ഇവയ്ക്കു വടക്കോട്ടുള്ള സാമൂതിരിയുടെ രാജ്യത്തു നായർമാടമ്പിമാരുടെ ശക്തി കൂടുതലായിരുന്നു.

കൊച്ചിക്കു കിഴക്ക്, കായൽതീരത്തു സ്ഥിതിചെയ്തിരുന്ന ഇടപ്പള്ളി സ്വരൂപവും ഒരു ബ്രാഹ്മണനാണു ഭരിച്ചിരുന്നതു്. അവർ സാമൂതിരിയുടെ സുഹൃത്തുക്കളുമായിരുന്നു. കൊച്ചീരാജാവിനെ സാമൂതിരി ആക്രമിക്കുന്ന അവസരങ്ങളിലെല്ലാം അവർ അദ്ദേഹത്തിന്റെ മുന്നണിവിഭാഗമായി പ്രവർത്തിച്ചു. ഇടപ്പള്ളിയിൽവച്ചാണു പറങ്കിപടത്തലവനായ ദുവാർത്തെ പെച്ചീക്കോയുടെ പ്രശസ്തിക്കു കാരണമായ വമ്പിച്ച യുദ്ധങ്ങൾ നടന്നതു്. കൊച്ചിക്ക് എതിരായ സാമൂതിരിപ്പാടിന്റെ ആക്രമണതാവളമായിരുന്നു ഇടപ്പള്ളി. വരുന്ന അദ്ധ്യായങ്ങളിൽ വിവരിക്കാൻപോകുന്ന യുദ്ധങ്ങളെല്ലാംതന്നെ ഇടപ്പള്ളിഭാഗത്തുകൂടെ കൊച്ചിയുടെ ഹൃദയത്തിലേക്കുള്ള ആക്രമണത്തോടെയാണ് ആരംഭിച്ചിട്ടുള്ളതു്.

ഇടപ്പള്ളിസ്വരൂപത്തിനു തെക്കു സ്ഥിതിചെയ്തിരുന്ന വടക്കുംകൂർ ഒരു പ്രധാനപ്പെട്ട രാജ്യമായിരുന്നു. വൈക്കത്തിന് ഏതാനും നാഴിക തെക്കുകിഴക്കായി സ്ഥിതിചെയ്യുന്ന കടുത്തുരുത്തിയായിരുന്നു അതിന്റെ തലസ്ഥാനം. "കുരുമുളകുനാട്" എന്നാണു പറങ്കികൾ വടക്കുംകൂറിനെ വിളിച്ചുവന്നതു്. ഉൾനാട്ടിൽ വിളഞ്ഞ ഏററവും കൂടിയതരം കുരുമുളക് ഈ സംസ്ഥാനത്തിൽകൂടെയാണു പറങ്കികൾക്കു ലഭിച്ചിരുന്നതു്. അവിടുത്തെ രാജാക്കന്മാർ നായന്മാരായിരുന്നു. പഴയ രേഖകളിലൊക്കെ "വടക്കുംകൂർനായന്മാർ" എന്നാണ് അവരെപററി പറയുന്നതു്. കൊച്ചീരാജാവിന്റെ ചാർച്ചക്കാരായിരുന്നു ഇവർ. അദ്ദേഹത്തോടു നാമമാത്രമായ ആശ്രിതത്വം അവർക്കുണ്ടായിരുന്നുവെങ്കിലും, അവർ പൂർണ്ണമായ അധികാരത്തോടെയാണ് ഭരണം നടത്തിവന്നതു്. അവരുടെ സൈന്യത്തിന്റെ കരുത്ത് ഒന്നിൽകൂടുതൽ പ്രാവശ്യം പറങ്കികൾക്കു ബോദ്ധ്യപ്പെട്ടിട്ടുണ്ട്. ഈ കുടുംബത്തിലെ മറെറാരു ശാഖ കുറക്കുടെ തെക്കു ഭരിച്ചിരുന്നു.

ഇന്നത്തെ അമ്പലപ്പുഴ താലൂക്കും, ചങ്ങനാശ്ശേരിയുടെ പടിഞ്ഞാറൻഭാഗങ്ങളിലുള്ള ചെളിപ്രദേശവും ചേർന്ന രാജ്യം ദേവനാരായണൻ എന്ന കുടുംബപ്പേരുള്ള ഒരു ബ്രാഹ്മണരാജാവിന്റെ അധീനതയിലായിരുന്നു. അദ്ദേഹത്തിന് ഒരു അരയകുടുംബത്തിന്റെ നേതൃത്വത്തിൽ

നല്ലൊരു കടൽസേനയുമുണ്ടായിരുന്നു. പുറക്കാട്ട് അഥവാ ചെമ്പകശ്ശേരി. എന്നറിയപ്പെട്ടിരുന്ന ഈ നാട്ടിനും കൊല്ലത്തിനും മദ്ധ്യയാണ് കായംകുളം അഥവാ പറങ്കികളുടെ 'കള്ളികൊയിലോൺ' എന്ന രാജ്യം സ്ഥിതിചെയ്തിരുന്നത് കായംകുളംരാജാവ് അത്ര ശക്തനായിരുന്നില്ല. പക്ഷെ അദ്ദേഹത്തിന്റെ രാജ്യത്തിന് വാണിജ്യപരമായ പ്രാധാന്യമുണ്ടായിരുന്നു. എന്തെന്നാൽ ഫലഭൂയിഷ്ഠമായ ഉൾനാടിന്റെ പ്രവേശനദ്വാരമായിരുന്നു കായംകുളംപട്ടണം. കൊച്ചിയിലോ കോഴിക്കോട്ടോ നാം കണ്ടതിനെക്കാൾ രാഷ്ട്രീയമായ ഭിന്നത ഈ ഉൾനാട്ടിലുണ്ടായിരുന്നു. തിരുവല്ലാ എന്ന ചെറുപ്രദേശത്തുമാത്രം തുല്യാധികാരമുള്ള പത്തു ബ്രാഹ്മണകുടുംബങ്ങൾ ഭരണംനടത്തിവന്നു.

കേരളരാഷ്ട്രഘടനയുടെ പ്രധാനസവിശേഷത രാജാധികാരത്തിന്റെ അഭാവമാണെന്ന് നാം കണ്ടല്ലോ. എന്നാൽ 15-ാം നൂറ്റാണ്ടിന്റെ ആരംഭത്തോടുകൂടി അതിന് സാവധാനമായ മാററം സംഭവിക്കാൻ തുടങ്ങി. മഹത്തായ വിജയനഗരസാമ്രാജ്യം കണ്ണൂരിന്റെ അതിർത്തിവരെ വ്യാപിച്ചിരുന്നു. അതിന്റെ സ്വാധീനശക്തി ക്രമേണ കേരളത്തിലെ രാഷ്ട്രീയജീവിതത്തിലും ബാധിക്കാൻ തുടങ്ങി. എന്നുതന്നെയുമല്ല ഈ കാലമായപ്പോഴേക്കും പാശ്ചാത്യവ്യാപാരത്തിന്റെ പ്രമുഖകേന്ദ്രമായി കോഴിക്കോട്ടുനഗരം വളർന്നുകഴിഞ്ഞു. സാമൂതിരിയാകട്ടെ, കേരളക്കരയിലെ ഏററവും പ്രബലനും സമ്പന്നനുമായ രാജാവായി ഉയർന്നു. അദ്ദേഹത്തിന്റെ നാവികസേനയ്ക്കാണെങ്കിൽ ഗുജറാത്ത് മുതൽ സിലോൺവരെ സ്വാധീനംചെലുത്താനുള്ള കരുത്തും കഴിവുമുണ്ടായിരുന്നു. എല്ലാത്തിനും ഉപരിയായി ഇവിടെ സ്ഥിരതാമസക്കാരായി കഴിഞ്ഞ അറബിവ്യാപാരികളുടെ പിന്തുണയും അദ്ദേഹത്തിനു ലഭിച്ചു. പറങ്കികൾ ഇവിടെ വന്നുചേരുന്നതിനു മുമ്പുള്ള നൂററാണ്ടിൽ അവരുടെ സഹായംകൊണ്ടാണ് അദ്ദേഹം കണ്ണൂർ മുതൽ പുറക്കാട്ടുവരെയുള്ള കേരളഭാഗത്തിലേയ്ക്ക് തന്റെ ശക്തി വ്യാപിപ്പിച്ചത്. കേരളത്തിലെ യാതൊരു ഭരണാധികാരിയും ചെയ്തിട്ടില്ലാത്തവിധം സാമൂതിരി രാജകീയാധികാരം പ്രയോഗിക്കാൻ തുടങ്ങി.

വിജയനഗരചക്രവർത്തിമാരെപ്പോലെയോ, പൂർവ്വതീരത്തുള്ള മററു രാജാക്കന്മാരെപ്പോലെയോ, തികഞ്ഞ ഒരു സ്വേച്ഛാധികാരിയായി രൂപാന്തരപ്പെടുന്നതിന് സാമൂതിരിക്കു തടസ്സമായി നിന്നിരുന്നത് നാട്ടാചാരങ്ങൾ മാത്രമായിരുന്നില്ല. കേരളത്തിലെ വിചിത്രമായ മതഘടനയും അതിന് എതിരായിരുന്നു. രാഷ്ട്രീയമായി നിരവധി ചെറുരാജ്യങ്ങളായി

ഭിന്നിച്ചുകിടന്നിരുന്നുവെങ്കിലും സാമൂഹ്യവും മതപരവുമായി കേരളം ഒന്നായിരുന്നു. സാമൂഹ്യഐക്യം വളർത്തുന്നതിന് സഹായകരമായ ചില പരിതഃസ്ഥിതികൾ ഇവിടെ ഉണ്ടായിരുന്നു. വലിയ രാജ്യങ്ങൾക്കും രാഷ്ട്രങ്ങൾക്കും പകരം ഇവിടെ ചെറിയ രാജാക്കന്മാരും മാടമ്പിമാരുമേ ഉണ്ടായിരുന്നുള്ളു. മററുള്ളവരുടെ കൈവശമിരിക്കുന്ന പ്രദേശങ്ങളിൽ പ്രത്യേകാവകാശങ്ങളും സ്വത്തുമുണ്ടായിരുന്നു. അതുകൊണ്ടു രാഷ്ട്രഘടനയ്ക്കു് ഉപരിയായ സാമൂഹ്യഐക്യം വളർന്നു. കൊച്ചിയിലെ മാത്രമല്ല, തിരുവിതാംകൂറിലെ ക്ഷേത്രങ്ങളിൽപോലും സാമൂതിരിക്ക് പല അവകാശങ്ങളുമുണ്ടായിരുന്നു. സാമൂതിരിയുടെ നിയന്ത്രണത്തിലിരുന്ന പ്രദേശങ്ങളിലെ പല ക്ഷേത്രങ്ങളുടേയും ഭരണമാകട്ടെ, അദ്ദേഹത്തിന്റെ കോയ്മ സ്വീകരിക്കാത്ത മാടമ്പിമാരുടെ കൈയിലായിരുന്ന സ്ഥിതി ചെയ്തത്. കൊച്ചീരാജാവിന്റെ രാജ്യത്തുള്ള ഇരിങ്ങാലക്കുടയിലെ കൂടൽമാണിക്യക്ഷേത്രത്തിൽ കായംകുളംരാജാവിന് പ്രത്യേകാവകാശമുണ്ടായിരുന്നു. നമ്പൂതിരിമാരാകട്ടെ രാജ്യാതിർത്തിക്ക വ്യക്തമായും അതീതരായി വർത്തിച്ചുവന്നു. പ്രോട്ടസ്റ്റാൻറുപ്രസ്ഥാനത്തിനു മുമ്പുള്ള കത്തോലിക്കാസഭയെപ്പോലെ അവർ രാജ്യാതിർത്തികൾ മാനിച്ചിരുന്നില്ല. ഒരു നാട്ടിലെ മതസംഘടനയോ സാമൂഹ്യസംഘടനയോ രാജാധികാരത്തിനു തികച്ചും കീഴ്പെട്ടരിക്കണമെന്ന ധാരണതന്നെ ഈ രാജാക്കന്മാർക്കില്ലായിരുന്നുവെന്നതാണ് മറെറാരു പ്രത്യേകത. മിക്ക ക്ഷേത്രങ്ങളും അവയുടെ വമ്പിച്ച വരുമാനവും നമ്പൂതിരിമാരുടെ കൈവശമായിരുന്നു. കേരളത്തിലെ ഏററവും പുരാതനവും സമ്പന്നവുമായ ക്ഷേത്രങ്ങളിൽ ഒന്നായ ശ്രീപത്മനാഭസ്വാമിക്ഷേത്രത്തിന്റെ ഭരണം എട്ടരയോഗത്തിനായിരുന്നു. രാജാവിന്റെ പരദേവതയാണെങ്കിലും, അദ്ദേഹത്തിന് അരവോട്ട് മാത്രമേ യോഗത്തിൽ ഉണ്ടായിരുന്നുള്ളു.

പ്രാദേശികനാടുവാഴികളുടെ സുപ്രതിഷ്ഠിതമായ ശക്തിയും, രാഷ്ട്രീയഭിന്നതകൾക്ക് ഉപരിയായി വർത്തിച്ച മതസംഘടനകളുടെ അധികാരവുംകൂടെ ചേർന്നപ്പോൾ, സർവ്വാധികാരസമ്പൂർണ്ണമായ ഒരു കേന്ദ്രഗവമെൻറ് കേരളത്തിൽ രൂപമെടുക്കുക മിക്കവാറും അസാദ്ധ്യമായിത്തീർന്നു. അങ്ങനെ രൂപമെടുക്കണമെങ്കിൽതന്നെ വളരെ സാവധാനമായി മാത്രമേ അതിനു സാദ്ധ്യതയുണ്ടായിരുന്നുള്ളു. അറബികളുടെ പിന്തുണയോടെ സാമൂതിരിയുടെ അധികാരം വ്യാപിച്ചുവന്നതോടെ ഈവഴിക്കുള്ള ചില വിജയങ്ങൾ നേടാൻ അദ്ദേഹത്തിനു കഴിഞ്ഞു. പറങ്കികൾ കേരളത്തിൽ പ്രത്യക്ഷപ്പെട്ടപ്പോൾ അദ്ദേഹത്തിന്റെ അധികാരം പത്തുക്കെ പുറക്കാടിന്റെ അതിർത്തിവരെ എത്തിയിരുന്നു.

പതിനഞ്ചാംനൂററാണ്ടിന്റെ അവസാനകാലത്ത് കേരളം രാഷ്ട്രീയമായി അസ്ഥിരമായിരുന്നു. എങ്കിലും താരതമ്യേന ആനന്ദകരമായ ഒരു ജീവിതമാണ് ജനങ്ങൾ നയിച്ചുവന്നത്. പലവിധത്തിലും പ്രാകൃതമായിരുന്നു ഇവിടത്തെ സംഘടന. പക്ഷേ വാണിജ്യം തഴച്ചുവളരുകയും, വിവിധസമുദായങ്ങൾ മാത്സര്യംകൂടാതെ ജീവിക്കുകയും, പരിപൂർണ്ണമായ മതസഹിഷ്ണുത പുലർത്തുകയും ചെയ്തിരുന്ന ഒരു സമ്പ്രദായം ഇവിടെ വളർന്നുവന്നിരുന്നു. നാടുവാഴികളുടെ പോരാട്ടങ്ങൾ ജീവിതത്തിന്റെ പ്രശാന്തതയെ കാര്യമായി ഭഞ്ജിച്ചിരുന്നില്ല. നഗരങ്ങളിലും നാട്ടിൻപുറങ്ങളിലും ഒന്നുപോലെ നിയമസമാധാനം പരിരക്ഷിക്കപ്പെട്ടിരുന്നു. നിരവധി രാജാക്കന്മാരും നാടുവാഴികളുമുണ്ടായിരുന്നു. പക്ഷേ രാജകീയാധികാരത്തിന്റെ അഭാവം ഈ വ്യവസ്ഥിതിയുടെ ദുർബ്ബലതയായി അവശേഷിച്ചു. നായന്മാരെ ഒററക്കെട്ടായി യോജിപ്പിക്കുന്നതിനു കഴിവുള്ള ഒരു കേന്ദ്രശക്തിയില്ലായിരുന്നു. പറങ്കികളുടെ വരവിനുമുമ്പുള്ള രണ്ടു നൂററാണ്ടുകളിലെ കേരളചരിത്രത്തിന്റെ ഗതി പരിശോധിച്ചാൽ സാമൂതിരിയുടെ അധികാരം വർദ്ധിക്കുന്നതായും, അദ്ദേഹത്തിന്റെ നേതൃത്വത്തിൽ ഒരു സംയുക്തകേരളഭരണം സ്ഥാപിക്കുന്നതിനുള്ള നീക്കം രൂപമെടുത്തുവന്നിരുന്നതായും കാണാം. എന്നാൽ ഈ പ്രക്രിയതന്നെ അസൂയയ്ക്കും കലഹത്തിനും കാരണമായിത്തീർന്നു. ഇൻഡ്യയിൽ യൂറോപ്യന്മാരുടെ വരവിനെ തുടർന്നുള്ള കാലഘട്ടത്തെപ്പററി പഠിക്കുമ്പോൾ ഈ വസ്തുത വളരെ വ്യക്തമായും മനസ്സിലാക്കിയിരിക്കേണ്ടതാണ്.



# അദ്ധ്യായം മൂന്ന്

# വാസ്കോ ഡാ ഗാമയുടെ കപ്പൽയാത്ര

ഇൻഡ്യയിലേക്കുള്ള ചെങ്കടൽമാർഗ്ഗത്തിന്റെ മേൽ മുഹമ്മദീയർക്കുണ്ടായിരുന്ന നിയന്ത്രണത്തെ പരാജയപ്പെടുത്തുന്നതിനുവേണ്ടി 15-ാംശതകത്തിൽ നടന്ന നാവികപ്രവർത്തനങ്ങളിൽ പോർട്ടുഗൽരാജ്യം സുപ്രധാനമായ ഒരു പങ്കു വഹിച്ചിരുന്നു. കപ്പലോട്ടക്കാരനായ ഹെൻറി രാജകുമാരൻ എന്ന പേരിനാൽ ലോകവിശ്രുതനായത്തീർന്ന വിസ്സൂവിലെ ഡ്യൂക്കായ ഡോം ഹെൻറിയുടെ സാഹസികമായ ജീവിതം ആ നാട്ടിലെ നാവികസഞ്ചാരങ്ങൾക്കും കണ്ടുപിടിത്തങ്ങൾക്കും മഹത്തായ പ്രചോദനം നൽകി. ഈ ഗ്രന്ഥകാരന്റെതന്നെ 'ഏഷ്യയും പാശ്ചാത്യാധിപത്യവും' (ലണ്ടൻ 1953) എന്ന ഗ്രന്ഥത്തിൽ ഇതിനെക്കുറിച്ച് സവിസ്തരമായി പ്രതിപാദിച്ചിട്ടുണ്ട്. ആഫ്രിക്കയുടെ തെക്കേയറ്റം ചുറ്റി ഇൻഡ്യയിൽ എത്താമെന്ന ആശയത്തിന്റെ ജനയിതാവ് ഹെൻറിരാജകുമാരനായിരുന്നു. പിതാവിന്റെയും പിന്നീട് സഹോദരന്റെയും ആത്മാർത്ഥമായ പിന്തുണ തന്റെ നാവികസഞ്ചാരങ്ങളിൽ ഹെൻറിക്കു ലഭിച്ചിരുന്നു രാജകീയ പ്രോത്സാഹനംപോലെതന്നെ ധാരാളം പണവും അദ്ദേഹത്തിനു ലഭിച്ചു. അദ്ദേഹം അദ്ധ്യക്ഷനായിരുന്ന 'ക്രിസ്തുസംഘം' എന്ന മതസംഘടനയുടെ വമ്പിച്ച സ്വത്തും ഈ കാര്യത്തിനുവേണ്ടി ഹെൻറി വിനിയോഗിച്ചു. ഒരു മതസംഘത്തിന്റെ പണം പുതിയ രാജ്യങ്ങൾ കണ്ടുപിടിക്കുന്നതിനു ചെലവഴിക്കുകയെന്നതു് അന്ന് ഒട്ടും അസാധാരണമായിരുന്നില്ല. ഏതൊരു ഭക്തനായ ക്രിസ്ത്യാനിയെപ്പോലെ, തന്റെ കണ്ടുപിടിത്തങ്ങൾ മൂലം ക്രിസ്തുവിന് പുതിയ ലോകങ്ങൾ സമ്പാദിക്കുകയാണെന്ന വിശ്വാസം ഹെൻറിരാജകുമാരനും പുലർത്തിയിരുന്നു. പറങ്കികളുടെ പൌരസ്ത്യദേശത്തെ നയം മനസ്സിലാക്കുന്നതിന് ഇക്കാര്യം കണക്കിലെടുക്കേണ്ടതു് വളരെ പ്രധാനമാണ്. ഇൻഡ്യാസമുദ്രത്തിലെ അവരുടെ പ്രാമാണ്യം നശിക്കുന്ന അവസാനനിമിഷംവരെ പറങ്കികൾ വിശ്വസിച്ചിരുന്ന ഒരു വസ്തുതയുണ്ട്. അവരുടെ എല്ലാ പ്രവർത്തനങ്ങളും ദൈവത്തിനുവേണ്ടിയായിരുന്നുവെന്നും, അതുകൊണ്ട് അവർക്ക് എതിരായി ശബ്ദിക്കാൻ ക്രിസ്ത്യാ

നികളല്ലാത്തവക്ക് യാതൊരവകാശവും ഇല്ലായിരുന്നുവെന്നും അവർ ഉറച്ചുവിശ്വസിച്ചിരുന്നു.

തന്റെ കണ്ടുപിടിത്തങ്ങളുടെ വിജയംമൂലം ആഫ്രിക്കയിലേയും ഏഷ്യയിലേയും എല്ലാ പുതിയ രാജ്യങ്ങളുടെയും പരമാധികാരം പോർട്ടുഗല്ലിനാണെന്നു ഹെൻറി രാജകുമാരൻ അവകാശപ്പെടാൻതുടങ്ങി. ബോജാദോർമുനമ്പിന് അപ്പുറം കണ്ടുപിടിക്കുന്ന എല്ലാ സ്ഥലങ്ങളുടെയും പരമാധികാരം പോർട്ടുഗീസ്‌രാജാവിനു നൽകണമെന്ന് 1441-ൽ അദ്ദേഹം മാർപാപ്പായോട് അപേക്ഷിക്കുകയുണ്ടായി. പുതിയതായി കണ്ടുപിടിക്കുന്ന രാജ്യങ്ങളിലെ 'അവിശ്വാസി'കളായ ജനങ്ങളെ ക്രിസ്തുമാർഗ്ഗത്തിലേയ്ക്കു കൊണ്ടുവരികയെന്നതാണ് ഒരു ക്രിസ്ത്യൻരാജകുമാരൻ എന്ന നിലയിലുള്ള തന്റെ പ്രഥമകർത്തവ്യമെന്ന് ഈ അപേക്ഷയിൽ എടുത്തുപറയുന്നതിനും ഡോം ഹെൻറി മറന്നില്ല. പാപ്പാ അദ്ദേഹത്തിന്റെ അപേക്ഷ സ്വീകരിച്ചു. ആഫ്രിക്കയുടേയും ഏഷ്യയുടേയുംമേൽ പോർട്ടുഗല്ലിലെ രാജാവിനുമാത്രം പരമാധികാരം നൽകിക്കൊണ്ടുള്ള ഒരു തിരുവെഴുത്തും അദ്ദേഹം പുറപ്പെടുവിക്കുകയുണ്ടായി.

ആഫ്രിക്കയ്ക്കു കിഴക്കുഭാഗത്തുള്ള സമുദ്രങ്ങളെപ്പറ്റി കൂടുതൽ വിവരങ്ങൾ യൂറോപ്പിൽ ലഭിക്കാൻ തുടങ്ങി. ഹെൻറിരാജകുമാരന്റെ സഹോദരനായ ഡോം പെഡ്രോയ്ക്കു, മാർക്കോപോളോയുടെ 'സഞ്ചാര'ങ്ങളുടെ ഒരു പ്രതി വെനീസ്സുകാർ സമ്മാനിച്ചു. ആ വെനീഷ്യൻ സഞ്ചാരിക്ക് അറിയാവുന്ന ലോകത്തിന്റെ ഒരു ഭൂപടവും അതിലുണ്ടായിരുന്നു. 1460-ൽ അഫോൺസോരാജാവിനുവേണ്ടി തയ്യാറാക്കിയ ഒരു ഭൂപടത്തിൽ വെനീസുകാരനായ ഫ്രാ മാരോ എന്ന പാതിരി ആഫ്രിക്കയുടെ കിഴക്കൻതീരം അടയാളപ്പെടുത്തിയിരുന്നു. ഡോം ജോവോ രണ്ടാമനും തന്റെ മുൻഗാമികളെപ്പോലെ ഇക്കാര്യത്തിൽ ഔത്സുക്യം പ്രകടിപ്പിച്ചു. എന്നുമാത്രമല്ല അദ്ദേഹം അവരേക്കാൾ കൂടുതൽ ദൃഢനിശ്ചയമുള്ളവനുമായിരുന്നു. അറബി നല്ലവണ്ണം അറിയാവുന്ന ജോവോ പെരീസ്‌ഡികോവിൽഹോ എന്ന പ്രഭുവിനെ കരമാർഗ്ഗമായി ഇൻഡ്യയ്ക്കു അയയ്ക്കുകയെന്നതായിരുന്നു അദ്ദേഹം ആദ്യമായി ചെയ്തതു്. അഫോൺസോ ഡിപൈവാ എന്നൊരു കൂട്ടുകാരനുമൊത്തു് 1487 മേയ്മാസത്തിന്റെ ആദ്യവാരത്തിൽ കോവിൽഹോ ലിസ്‌ബൺ വിട്ടു. പൈവായെ ഏഡനിൽ താമസിപ്പിച്ചിട്ട്, വേഷപ്രച്ഛന്നനായി പത്തേമാരിയിൽകയറി കേരളക്കരയിലേയ്ക്കു അദ്ദേഹം പുറപ്പെട്ടു. ഗ്രീക്കുകാരും, റോമാക്കാരും പുരാതനകാലത്തു് ഉപയോഗിച്ചിരുന്ന ജലപാതയിൽകൂടെ അദ്ദേഹം കണ്ണൂരിൽ

എത്തി. കോവിൽഹോ കണ്ണൂരും കോഴിക്കോട്ടും കുറെക്കാലം താമസിക്കുകയും ഇൻഡ്യയിലെ വ്യാപാരത്തെക്കുറിച്ചു വിലയേറിയ വിവരങ്ങൾ ശേഖരിക്കുകയും ചെയ്തു. തൻെറ മടക്കയാത്രയിൽ അബിസീനിയായിൽ താമസിക്കാൻ അദ്ദേഹം നിർബ്ബന്ധിതനായിത്തീർന്നു. കുറേക്കാലത്തെ സേവനത്തിനുശേഷം അദ്ദേഹം അവിടെവച്ചു മരിച്ചു.

പഴയതിനെക്കാൾ വിജയകരമായ കപ്പൽയാത്രകളാണ് ജാവോ രണ്ടാമൻ സംഘടിപ്പിച്ചത്. 1486-ൽ 50 ടൺ കേവുഭാരമുള്ള രണ്ടു കപ്പലുകൾ നിർമ്മിച്ച് അദ്ദേഹം ബർത്തോലോമ്യോ ഡയസ്സിനെ അതിൻെറ നായകനായി നിയമിച്ചു. ഡയസ്സാകട്ടെ ഗുഡ്ഹോപ്പുമുനമ്പ് ചുററുകയും, അങ്ങനെ ഇൻഡ്യയിലേയ്ക്കുള്ള യാത്രയ്ക്കു വഴിതുറക്കുകയും ചെയ്തു. ഇന്ത്യയിലേയ്ക്കുള്ള യാത്ര സുസാദ്ധ്യമാക്കുന്നതിന് ഈ കണ്ടുപിടിത്തത്തിനുള്ള പ്രാധാന്യം ജാവോ രണ്ടാമൻ അംഗീകരിച്ചു. 'ഗുഡ്ഹോപ്പ്' മുനമ്പ് അഥവാ 'ശുഭപ്രതീക്ഷാ'മുനമ്പ് എന്ന പേരിടുന്നതിനുതന്നെ കാരണമതാണ്. ഗുഡ്ഹോപ്പുമുനമ്പ് പ്രദക്ഷിണംചെയ്യാൻ കഴിഞ്ഞതോടെ നേരെ ഇന്ത്യയിലേയ്ക്കു പോകാൻ കഴിയുമെന്ന ആത്മവിശ്വാസം ഡോം ജാവോയ്ക്കു വർദ്ധിച്ചു. ചരിത്രംസൃഷ്ടിക്കുന്ന ആ യാത്രയ്ക്കുവേണ്ടിയുള്ള ഒരുക്കങ്ങൾ പതിന്മടങ്ങ് ഉത്സാഹത്തോടെ അദ്ദേഹം ചെയ്യാൻതുടങ്ങി. 1484-ൽ ബെനിൻരാജാവു പോർട്ടുഗൽ സന്ദർശിച്ചപ്പോൾ ഇന്ത്യയിലേയ്ക്കുള്ള മാർഗ്ഗത്തെപ്പററി വിലപ്പെട്ട പല വിവരങ്ങളും അദ്ദേഹത്തിൽനിന്ന് അറിയാൻ കഴിഞ്ഞിരുന്നു. പക്ഷേ തൻെറ പദ്ധതി പൂർത്തിയാക്കുന്നതിനുമുമ്പ് ഡോം ജാവോ മരിച്ചു (1496). അദ്ദേഹത്തോളം ഭാവനാസമ്പന്നനല്ലായിരുന്നു പിൻഗാമിയായ ഡോം മാനുവൽ. പക്ഷേ, നാവികസഞ്ചാരങ്ങളിലും കണ്ടുപിടിത്തങ്ങളിലും തൻെറ കുടുംബത്തിനുണ്ടായിരുന്ന ഉത്സാഹം അദ്ദേഹത്തിനുമുണ്ടായിരുന്നു. ഡോം ജാവോയുടെ പദ്ധതി നിർത്തിവയ്ക്കാതെ അദ്ദേഹം തുടർന്നു. ഹീബ്രൂജ്യോതിശ്ശാസ്ത്രജ്ഞനായ എബ്രഹാം ബൻ സക്കൂത്തിൻെറ ഉപദേശം ഇക്കാര്യത്തിനു ലഭിച്ചിരുന്നു. സക്കൂത്തിനോട് ആലോചിച്ചുകൊണ്ടു ഡോം മാനുവൽ വേണ്ട സന്നാഹങ്ങൾചെയ്തു. അജ്ഞാതസമുദ്രങ്ങളിൽ ദീർഘകാലം സഞ്ചരിക്കാൻ കഴിവുള്ള മൂന്നു കപ്പലുകൾ നിർമ്മിച്ചു. എല്ലാവിധത്തിലുമുള്ള കരുതലുകളും അതിൽ ചെയ്യുന്നതിനു പ്രത്യേകം ശ്രദ്ധചെലുത്തിയിരുന്നു. ഈ മഹത്തായ സംരംഭത്തിനുള്ള ചിട്ടയായ തയ്യാറെടുപ്പിൻെറ പിന്നിൽ അരനൂററാണ്ടുകാലത്തെ അനുഭവജ്ഞാനമുണ്ടായിരുന്നു. വിവിധ കണ്ടുപിടിത്തങ്ങളുടേയും കപ്പൽയാത്രകളുടേയും ആകെക്കൂടിയ അനുഭവത്തിൻെറ

വെളിച്ചത്തിലാണ് ഓരോ ചെറിയ വിശദാംശവും പ്ലാൻചെയ്തത്. എന്നുതന്നെയുമല്ല ഡോം പെഡ്രോയുടെ കാലംമുതൽ പല കേന്ദ്രങ്ങളിൽ നിന്നും ബോധപൂർവ്വം ശേഖരിച്ചിരുന്ന വിവരങ്ങളും പൂർണ്ണമായും പ്രയോജനപ്പെടുത്തുകയുണ്ടായി. * 1497-ൽ കപ്പൽസമൂഹം തയ്യാറായി. അതിന്റെ നേതൃത്വം അജ്ഞാതനായ ഒരു കൊട്ടാരസേവകനായിരുന്ന വാസ്കോ ഡാ ഗാമായെ രാജാവ് ഏല്പിച്ചപ്പോൾ എല്ലാവരും വിസ്മയിച്ചുപോയി.

എസ്റ്റവാ ഡാ ഗാമയുടെയും അദ്ദേഹത്തിന്റെ പത്നിയായ ഇസബൽ സോദ്രായുടെയും മൂന്നാമത്തെ മകനായിരുന്നു വാസ്കോ ഡാ ഗാമാ. രണ്ടുവഴിക്കും അദ്ദേഹം പ്രഭുകുടുംബത്തിൽപെട്ടവനായിരുന്നു. നിർഭയനായ കബിയാൽഡോയെ അനുഗമിച്ച ഒരു യോദ്ധാവിന്റെ അനന്തരതലമുറക്കാരായ ഡാ ഗാമാകുടുംബം പ്രശസ്തമായിരുന്നു. അഫോൺസോ മൂന്നാമന്റെകാലത്ത് ഒരു ഡാ ഗാമാ പടത്തലവനെന്ന നിലയിൽ കീർത്തി നേടുകയുണ്ടായി. ഈ കുടുംബത്തിലെ മറ്റൊരു പ്രമാണിയായ അൽവാരോ ഡാ ഗാമാ അഫോൺസോ നാലാമന്റെകൂടെ സലാഡോ + യുദ്ധത്തിൽ പങ്കെടുത്തു. ഇൻഡ്യയുമായുള്ള ബന്ധത്തിൽ സോദ്രേമാരുടെ പേർ വളരെ കൂടുതൽ അറിയാനിരിക്കുന്നു. അവരും പ്രശസ്തമായ ഒരു പറങ്കിപ്രഭുകുടുംബമായിരുന്നു.

ഡാ ഗാമാമാരുടെ തറവാട് സൈൻസ് എന്ന പട്ടണത്തിലായിരുന്നു. അവിടെ വാസ്കോ പണികഴിപ്പിച്ച പള്ളി ഇപ്പോഴും നിലനില്ക്കുന്നുണ്ട്. ഭാവിയിലെ ആ കപ്പൽസഞ്ചാരി 1469-ൽ ഇവിടെ ജനിച്ചു. പ്രായപൂർത്തിയായപ്പോൾ അദ്ദേഹം ഡോം മാനുവൽരാജാവിന്റെ ഒരു സേവകനായിത്തീർന്നു. അങ്ങനെ കഴിയുമ്പോഴാണ് ഇന്ത്യ കണ്ടെത്താനുള്ള യാത്രയുടെ നേതാവായി അദ്ദേഹത്തെ രാജാവ് തിരഞ്ഞെടുത്തത്. അതിനുള്ള കാരണം അജ്ഞാതമാണ്. ഒരു കപ്പൽസമൂഹത്തെ നയിക്കാനുള്ള പ്രത്യേകകഴിവൊന്നും വാസ്കോയ്ക്ക് ഉണ്ടായിരുന്നില്ല. വാസ്കോയുടെ പിതാവായ എസ്റ്റേവാ ഡാ ഗാമായെ അയയ്ക്കണമെന്നായിരുന്നു ആ തീരുമാനമെന്നും, പക്ഷെ അതിനിടയിൽ എസ്റ്റേവാ മരിച്ചുപോയതുകൊണ്ട്, അദ്ദേഹത്തോടുള്ള ബഹുമാനാർത്ഥം മകനെ ഡോം മാനുവൽ നിയമിച്ചുവെന്നുമാണ് ബറോസ്സ് പറയുന്നത്.

---

* റീഡ്. ജെ. ആർ. ഏ. എസ്, 1898—പേജ് 589.

\+ അഫോൺസോരാജാവിന്റെ കൊട്ടാരംകാര്യക്കാരായിരുന്ന എസ്റ്റേവാ.

കപ്പലുകളുടെ സജ്ജീകരണം പൂർത്തിയായി. ദീർഘവും അനിശ്ചിതവുമായ ഒരു യാത്രയ്ക്കുവേണ്ട ആഹാരസാധനങ്ങളും അത്യാവശ്യംവേണ്ട മററു സാധനങ്ങളും അവയിൽ ശേഖരിച്ചു. ഇനി യാത്രപുറപ്പെട്ടാൽ മതിയായിരുന്നു. വൈദികപ്രമുഖന്മാർ യാത്രയ്ക്ക് ആശീർവാദം നൽകി. അന്ത്യനിമിഷത്തിൽ മതത്തിന്റെ സമാശ്വാസമില്ലാതെ കടലിൽവച്ചു മരിക്കുന്നവരുടെ ഗുണത്തിനായി കപ്പലോട്ടക്കാരനായ ഹെൻറിരാജകുമാരൻ ചില ആനുകൂല്യങ്ങൾ സമ്പാദിച്ചിരുന്നു. മാർപ്പാപ്പായുടെ പ്രത്യേകതിരുവെഴുത്തുപ്രകാരം ഇങ്ങനെയുള്ളവർ സകല പാപങ്ങളിൽ നിന്നും വിമുക്തരാക്കപ്പെട്ടിരുന്നു. ഇന്ത്യയിലേക്കുള്ള നാവികസംഘത്തിന്റെ പാപങ്ങളും, അങ്ങനെ യാത്രപുറപ്പെടുന്നതിനു മുമ്പുതന്നെ ഒഴിവാക്കപ്പെട്ടു. ജൂലൈ 8-ാംതീയതി അവർ ഒന്നായി കുർബ്ബാന കൊണ്ടു. അതിനുശേഷം ബെലംതുറമുഖത്തിൽനിന്നും ആ കപ്പൽസമൂഹം ഇന്ത്യയെ കണ്ടെത്താൻ പുറപ്പെട്ടു.

മൂന്നുകപ്പലുകളിൽ ഏതിലാണ് വാസ്കോ ഡാ ഗാമാ സഞ്ചരിച്ചതെന്ന് വ്യക്തമായി അറിഞ്ഞുകൂടാ. 'സാൻ റഫേൽ' എന്ന കപ്പലിലാണ് അദ്ദേഹം സഞ്ചരിച്ചതെന്ന് ഗാമായെ അനുഗമിച്ച ഒരു പുരോഹിതന്റെ ഡയറിയുടെ ബലത്തിൽ അദ്ദേഹത്തിന്റെ ചരിത്രമെഴുതിയ കൊറിയാ പറയുന്നു. എന്നാൽ 'സാൻ ഗബ്രിയേൽ' എന്ന കപ്പലിലാണ് അദ്ദേഹം സഞ്ചരിച്ചതെന്നാണ് കുറേക്കൂടെ വിശ്വസിക്കാവുന്ന ചരിത്രകാരനായ ബറോസ്സിന്റെ അഭിപ്രായം. 'സാൻ ഗബ്രിയേലാ'യിരുന്നു തലവന്റെ കപ്പൽ എന്നാണ് പൊതുവേ അംഗീകരിക്കപ്പെട്ടിരിക്കുന്നത്. ഇന്നത്തെ കപ്പലുകളുമായി താരതമ്യപ്പെടുത്തിയാൽ ഇവ വളരെ ചെറിയ പായ്ക്കപ്പലുകളായിരുന്നു. അവയിൽ ഏററവും വലിപ്പംകൂടിയ 'സാൻ ഗബ്രിയേലി'ന് കഷ്ടിച്ച് 120 ടൺ കേവുഭാരമേയുണ്ടായിരുന്നുള്ളു. 'സാൻ റഫേലാ'കട്ടെ, അതിലും ചെറുതായിരുന്നു. പക്ഷെ അവയുടെ വലിപ്പത്തെക്കാൾ കൂടുതൽ ആയുധസജ്ജീകരണങ്ങൾ ഈ കപ്പലുകളിലുണ്ടായിരുന്നു. 'സാൻ ഗബ്രിയേലി'ൽ കുറഞ്ഞത് 20 പീരങ്കികൾ ഉണ്ടായിരുന്നുവത്രെ. ഓരോ കപ്പലിലും 3 പായ്മരങ്ങളും 6 പായ്കളും ഉണ്ടായിരുന്നു. ഇന്ത്യയിലേക്ക് യൂറോപ്പിൽനിന്നും നേരിട്ട് ആദ്യംവന്ന കപ്പലുകളുടെ രൂപം ഇതിൽനിന്നും ഗ്രഹിക്കാമല്ലോ.

ഭയങ്കരമായ കൊടുങ്കാററിനോടു മല്ലടിച്ച് 1498-ൽ ഗുഡ്ഹോപ്പ് മുനമ്പു പ്രദക്ഷിണംചെയ്തു ഈ കപ്പൽസമൂഹം മൊസാമ്പിക്കിലെത്തി. അവിടെവച്ച് ഡാവനീ എന്നൊരു ഇന്ത്യാക്കാരനെ വാസ്കോ ഡാ

ഗാമാ തടവുകാരനായി പിടിച്ചു. പല സാഹസികാനുഭവങ്ങളിൽക്കൂടെ കടന്നു്, ഏപ്രിൽമാസാവസാനത്തോടുകൂടി ഈ കപ്പലുകൾ മെലിണ്ട് എന്ന സ്ഥലത്തു വന്നുചേൎന്നു. അവിടത്തുകാർ പറങ്കിക്കപ്പിത്താനെ വലിയ ബഹുമതിയോടെയാണു് സ്വാഗതംചെയ്തതു്. പരസ്പരസമ്മാനദാനങ്ങളും ആചാരസന്ദർശനങ്ങളും നടന്നു. പറങ്കിയാത്രക്കാരോടു് സ്നേഹത്തോടെയാണു് അവിടത്തെ രാജാവു പെരുമാറിയതു്. ഗാമായ്ക്കു് കോഴിക്കോട്ടേയ്ക്കുള്ള വഴി കാണിച്ചുകൊടുക്കാൻ, കടൽനിശ്ചയമുള്ള ഗുജറാത്തിമുക്കാൻകാരെ അദ്ദേഹം അയച്ചുകൊടുത്തു. അക്കാലത്തു് ആഫ്റിക്കൻതീരവും കോഴിക്കോടും തമ്മിൽ സുഗന്ധവ്യഞ്ജനങ്ങളിൽ നല്ല വ്യാപാരം നടന്നിരുന്നു. മെലിണ്ട്‌രാജാവിന്റെ ഉപദേശപ്രകാരമാണു് കാമ്പേയ്ക്കു പോകുന്നതിനു പകരം കോഴിക്കോട്ടു പോകാൻ ഡാ ഗാമാ നിശ്ചയിച്ചതു്. അദ്ദേഹം നൽകിയ മുക്കാൻകാരുടെ സഹായത്തോടെ യാതൊരു അനിഷ്ടസംഭവങ്ങളുംകൂടാതെ 20 ദിവസംകൊണ്ടു് അവർ അറബിക്കടൽ കടന്നു. കണ്ണൂരിനു സമീപമുള്ള കരയാണു് അവർ ആദ്യം കണ്ടതു്. എന്നാൽ പറങ്കികൾ അവിടെ അടുത്തില്ല. അവർ കരപിടിച്ചു തെക്കോട്ടു സഞ്ചരിച്ചു. കോഴിക്കോട്ടുനിന്നും ഏതാനുംനാഴിക വടക്കുള്ള കപ്പാട്ടു് എന്ന സ്ഥലത്തു് മേയ്മാസം 17-ാംതീയതി അവർ നങ്കുരമിട്ടു. *

അനന്തരഫലങ്ങളുടെ വെളിച്ചത്തിൽ നോക്കുമ്പോൾ, ഇന്ത്യയിലേക്കുള്ള ജലമാൎഗ്ഗത്തിന്റെ കണ്ടുപിടിത്തം മഹത്തായ ഒരു സംഭവമായിരുന്നു. പക്ഷെ ഒരു കണ്ടുപിടിത്തത്തിന്റെയും നാവികരംഗത്തെ ധീരകൃത്യത്തിന്റെയും നിലയിൽ അതിനു യാതൊരു പ്രാധാന്യവുമില്ലായിരുന്നുവെന്നതാണു് പരമാൎത്ഥം.

ഇൻഡ്യയുമായുള്ള യൂറോപ്യൻശക്തികളുടെ നേരിട്ടുള്ള ബന്ധം ചരിത്രപ്രധാനങ്ങളായ സംഭവവികാസങ്ങൾക്കു് വഴിതെളിച്ചു. ഇന്ത്യൻസമുദ്രത്തിന്റെ നിയന്ത്രണംമൂലം യൂറോപ്യൻനാടുകൾക്കുണ്ടായ വാണിജ്യവൎദ്ധനവും സമ്പത്തും അത്ഭുതപൂൎവ്വമായിരുന്നു. ഇതെല്ലാംകൊണ്ടു് വാസ്കോയുടെ കപ്പൽയാത്രയ്ക്കു് അതിശയോക്തിപരമായ പ്രാധാന്യം കല്പിക്കപ്പെടുന്നു. ഈ യാത്ര വിഭാവനചെയ്യുന്നതിലോ, അതിന്റെ

---

* വാസ്കോ ഡാ ഗാമാ ഇന്ത്യയിൽ വന്നുചേൎന്ന മാസത്തെക്കുറിച്ചുതന്നെ പറങ്കിചരിത്രകാരന്മാർ തമ്മിൽ അഭിപ്രായൈക്യമില്ലെന്നതും പ്രസ്താവ്യമാണു്.

വിശദാംശങ്ങൾ തയ്യാറാക്കുന്നതിലോ വാസ്കോ ഡ ഗാമായ്ക്ക് യാതൊരു പങ്കുമുണ്ടായിരുന്നില്ല എന്നതാണ് സത്യം. ഡോം ഹെൻറിയുടെ വിഖ്യാതമായ നയത്തെ പിന്തുടർന്ന ഡോം ജാവോയാണ് അത് യഥാർത്ഥത്തിൽ ആസൂത്രണംചെയ്തത്. ഇക്കാര്യത്തിൽ 'എബ്രഹാം ബെൻ സാക്കൂത്തിന്റെ വിദഗ്ദ്ധമായ ഉപദേശവും അദ്ദേഹത്തിനുണ്ടായിരുന്നു. ഗാമായ്ക്കു നൽകിയ യാത്രാനിർദ്ദേശങ്ങൾപോലും സാക്കൂത്തിയോട് ആലോചിച്ച് തയ്യാറാക്കിയതാണ്. ഡയസ്സ് ഗുഡ്ഹോപ്പുമുനമ്പ് കണ്ടുപിടിച്ചതോടെ, ഡോം ജാവോയുടെ സ്വപ്നം ഭാഗികമായി നിറവേററപ്പെട്ടു. അറുപതാണ്ടുകാലത്തെ സഞ്ചാരാനുഭവങ്ങളിൽനിന്ന് രാജസദസ്സിന് ലഭിച്ച സൂക്ഷ്മമായ അറിവിന്റെ വെളിച്ചത്തിൽ, ഈ പദ്ധതിക്ക് രൂപം നൽകിയതും, അത് സംഘടിപ്പിച്ചതും ഡോം മാനുവലാണ്. ഇതിനൊക്കെപ്പുറമേ ഒരുകാലത്തും അജ്ഞാതമായ ഒരു രാജ്യമല്ലായിരുന്നു ഇൻഡ്യ. വെനീഷ്യന്മാർ, മൂറുകൾ തുടങ്ങിയവരിൽക്കൂടെ യൂറോപ്പുമായി ഇൻഡ്യ ഉററബന്ധം പുലർത്തിവന്നു. ആഫ്റിക്കൻതീരത്തുള്ള നാവികവിദഗ്ദ്ധന്മാർക്ക്—അവരിൽ ഭൂരിഭാഗവും അറബികുടിപാർപ്പുകാരായിരുന്നു—ജലമാർഗ്ഗങ്ങളും കാററിന്റെ ഗതിയും നല്ല നിശ്ചയമുണ്ടായിരുന്നു. മെലിണ്ടരാജാവ് നൽകിയ സമർത്ഥന്മാരായ ഗുജറാത്തിചുക്കാൻകാരുടെ സഹായംകൊണ്ടാണല്ലോ ഡ ഗാമാ കോഴിക്കോട്ടെത്തിയത്. കൊളുമ്പസ്സിനെയോ, മഗല്ലനെയോപോലെ അദ്ദേഹം അജ്ഞാതസമുദ്രങ്ങളിൽക്കൂടെയല്ല യാത്രചെയ്തത്. ആഫ്റിക്കൻതീരത്തുനിന്ന് ദൂരം നിശ്ചയമുള്ള ഒരു രാജ്യത്തേക്ക്, അംഗീകൃതമായ പാതയിൽക്കൂടെ ഗാമാ കപ്പലോടിച്ചു. അതുകൊണ്ട് മഹാനായ ഒരു കണ്ടുപിടിത്തക്കാരനെന്നോ, നാവികവിദഗ്ദ്ധനെന്നോ പുകഴ്ത്തത്തക്കവണ്ണം അദ്ദേഹത്തിന്റെ സഞ്ചാരത്തിൽ യാതൊന്നുംതന്നെയുണ്ടായിരുന്നില്ല. അനന്തരചരിത്രഫലങ്ങളുടെ പ്രാധാന്യമാണ് ഗാമായെ പ്രശസ്തനാക്കിത്തീർത്തത്. പക്ഷേ അതിന് അദ്ദേഹത്തിന്റെ സംഭാവന എത്രയോ തുച്ഛമായിരുന്നു.

ഈ പുതിയ "കണ്ടുപിടിത്ത"ത്തിന്റെ യഥാർത്ഥപ്രാധാന്യം, ഇൻഡ്യയുമായുള്ള വ്യാപാരത്തിൽ വെനീസുകാർക്കും ഈജിപ്ററുകാർക്കുമുണ്ടായിരുന്ന കുത്തക തകർത്തുവെന്നതാണ്. ഗാമായുടെ വരവിനുമുമ്പ് അലക്സാണ്ടറുടെ കാലത്തിനുശേഷം ഒരു യൂറോപ്യൻരാഷ്ട്രവും ഇൻഡ്യയുമായി നേരിട്ടു സമ്പർക്കം പുലർത്തിയിരുന്നില്ല. പ്രകൃതിദത്തമായ സ്ഥാനംകൊണ്ട്, ഇൻഡ്യയും പാശ്ചാത്യലോകവും തമ്മിലുള്ള ഇടത്തട്ടായി ഈജിപ്ററ് പ്രവർത്തിച്ചു. രണ്ടു കപ്പലുകളുമായി ഡ ഗാമാ കോഴിക്കോട്ട്

വന്നുചേർന്നതോടെ, യൂറോപ്പുമായുണ്ടായിരുന്ന ഇൻഡ്യയുടെ രാഷ്ട്രീയമായ ഒററപ്പെടൽ അവസാനിച്ചു. അതുവരെ വടക്കുപടിഞ്ഞാറേ അതിർത്തിയിലുള്ള വിദേശീയരുമായിട്ടേ ഇൻഡ്യയ്ക്കു ബന്ധമുണ്ടായിരുന്നുള്ളു. നാവികസേനയുടെ സാദ്ധ്യതകളെക്കുറിച്ചും, അതിൻെറ ഫലമായുണ്ടാകുന്ന രാഷ്ട്രീയശക്തിയെപ്പററിയും, ഇന്ത്യൻ ഭരണാധികാരികൾ അജ്ഞരായിരുന്നു. ഇന്ത്യയ്ക്കു് ഒരു പുതിയ അതിർത്തി സൃഷ്ടിക്കുകയാണ് വാസ്കോ ഡാ ഗാമാ ചെയ്തതു്. അതോടൊപ്പം പുതിയ രാഷ്ട്രീയ-വാണിജ്യപ്രശ്നങ്ങളും.

ഈ വരവിൻെറ പ്രത്യാഘാതം ഇന്ത്യയ്ക്കു് പെട്ടെന്നു മനസ്സിലായില്ല. കരസേനകളിൽനിന്നുള്ള വിപത്തിനെ മാത്രമേ ഇന്ത്യൻഭരണാധിപന്മാർ കണ്ടിരുന്നുള്ളു. അതുകൊണ്ടു് അവരുടെ ഭാവിഭദ്രതയ്ക്കു് എത്ര മാത്രം അപകടകരമാണ കേരളക്കരയിൽവന്ന രണ്ടു ചെറുകപ്പലുകൾ എന്നു് അവർക്കു മനസ്സിലാക്കാൻ കഴിഞ്ഞില്ല. പക്ഷേ ഈ സംഭവത്തിൻെറ ദൂരവ്യാപകമായ പ്രാധാന്യം അറബികൾ കണ്ടിരുന്നു. അവർക്കു് വാണിജ്യരംഗത്തുണ്ടായിരുന്ന സാർവ്വഭൗമത്വം അപകടപ്പെട്ടുമെന്നു് അറബികൾക്കു മനസ്സിലായി. അതുകൊണ്ടു് ഈ വരുത്തന്മാർക്കെതിരായി അവർ സർവ്വവും ഉപേക്ഷിച്ചു സമരംചെയ്തു. ആപത്തിൻെറ വലിപ്പം മനസ്സിലാക്കിയ മറെറാരു കൂട്ടരാണു് ഈജിപ്ററുകാരും തുർക്കികളും, അതിനെ നേരിടാനും അവർ സന്നദ്ധരായി. എന്നാൽ തുർക്കികൾ ഈജിപ്ററ് ആക്രമിച്ചതിൻെറ ഫലമായി അവിടെ നിരവധി ആഭ്യന്തരകുഴപ്പങ്ങളുണ്ടായി. പറങ്കികൾക്കു് ശക്തിസംഭരിക്കുവാനുള്ള സമയം അതു നൽകി. അതിനകം സ്വന്തം നാവികനില ഉറപ്പിക്കാൻ അവർക്കു് കഴിഞ്ഞു. അവർക്കു് അതിൽനിന്നും വളരെ പുരോഗമിക്കാൻ കഴിഞ്ഞില്ലെങ്കിലും, ലന്തക്കാർ രംഗത്തു വരുന്നതുവരെ അവരെ നിശ്ശേഷം തുരത്താൻ ആർക്കും സാധിച്ചിരുന്നില്ല.

---

# അദ്ധ്യായം നാല്

# വാസ്കോ ഡാ ഗാമാ

കോഴിക്കോട്ടുനിന്നും ഏതാനുംനാഴിക വടക്കുള്ള കപ്പാട്ട് അഥവാ കപ്പക്കാട്ട് വാസ്കോ ഡാ ഗാമാ എത്തിച്ചേർന്നുവെന്നു പറഞ്ഞുവല്ലോ. കേരള തീരത്ത് സാധാരണ കാണുന്നതിൽനിന്നും വ്യത്യസ്തമായ പറങ്കിക്കപ്പലുകൾ കാണാൻ ധാരാളം ആളുകൾ കടൽക്കരയിൽ തിങ്ങിക്കൂടി. ജാമ്യത്ത ടവുകാരെ കിട്ടാതെ കരയ്ക്കിറങ്ങരുതെന്ന് കൂടിയാലോചനയ്ക്കുശേഷം പറങ്കികൾ തീരുമാനിച്ചു. കൂട്ടംപിരിഞ്ഞ വലിയ ഒരു പടക്കപ്പൽസമൂഹത്തിന്റെ മുന്നണിവിഭാഗം മാത്രമാണ് തന്റെ കപ്പലുകൾ എന്നൊരു കഥ മുക്കുവരിൽക്കൂടെ ഗാമാ പ്രചരിപ്പിക്കുകയുണ്ടായി. സാമൂതിരിയുടെ ഉദ്യോഗസ്ഥന്മാർ അവരുമായി ബന്ധംവയ്ക്കുകയും വളരെ സൌഹാർദ്ദത്തോടെ പെരുമാറുകയും ചെയ്തു. സാമൂതിരിയുടെ മുക്കാൻകാർ പറങ്കിക്കപ്പലുകൾ പന്തലായനികൊല്ലംതുറമുഖത്തേയ്ക്കു നയിച്ചു. അവിടെ കൊടുങ്കാററിന്റെ ഉപദ്രവം ഉണ്ടായിരുന്നില്ല. ഗാമാ ഏതാനും ഉദ്യോഗസ്ഥന്മാരോടു കരയ്ക്കിറങ്ങി, സാമൂതിരി അപ്പോൾ വിശ്രമാർത്ഥം താമസിച്ചിരുന്ന ഉൾനാട്ടിലേയ്ക്കു പോയി. വഴിയിൽവച്ചു രസകരമായ ഒരു സംഭവമുണ്ടായി. ഒരു ഹൈന്ദവക്ഷേത്രത്തിൽ പൂജാദികൾ നടന്നുകൊണ്ടിരിക്കുന്നതു കണ്ട്, അതൊരു ക്രൈസ്തവദേവാലയമാണെന്നു തെററിദ്ധരിച്ച് ഡാ ഗാമായും കൂട്ടുകാരിൽ ചിലരും അവിടെ കയറി പ്രാർത്ഥന നടത്തുകയുണ്ടായി!

ഒരു പ്രത്യേക ദർബ്ബാറിൽവച്ചായിരുന്നു യൂറോപ്യൻസഞ്ചാരികളെ സാമൂതിരിപ്പാടു സ്വീകരിച്ചതു്. നേരത്തേക്കൂട്ടിത്തന്നെ താൻ വളരെ ശക്തനായ ഒരു രാജാവിന്റെ പ്രതിനിധിയാണെന്ന പ്രചരണം നടത്താൻ ഡാ ഗാമാ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. എന്നുതന്നെയുമല്ല യൂറോപ്പിലെ സ്ഥിതിഗതികൾ സൂക്ഷ്മമായി അറിയാവുന്ന അറബിവ്യാപാരികൾ രാജസദസ്സിലുണ്ടായിരുന്നു. അവർ ഈ വിദേശികളെക്കുറിച്ചുള്ള പൂർണ്ണവിവരം സാമൂതിരിയെ ധരിപ്പിച്ചുകാണുമെന്നാണ് കൊറിയാ പറയുന്നതു്.

വലിയ ആർഭാടത്തോടുകൂടിയാണ് സാമൂതിരിയെ മുഖംകാണിക്കാൻ ഗാമാ പോയതു്. ഗാമയുടെ വേഷം കൊറിയാ വർണ്ണിക്കുന്നതു നോക്കുക. *

"കാലുവരെ നീണ്ടുകിടന്ന തവിട്ടുനിറത്തിലുള്ള സൂഷ്മപടമേലങ്കിയും, അതിനടിയിൽ നീലസൂര്യപടത്തിലുള്ള കുപ്പായവും മുട്ടുവരെ എത്തുന്ന വെളുത്ത ചെരിപ്പുകളും അദ്ദേഹം ധരിച്ചിരുന്നു. നീലവില്ലീസുകൊണ്ടുള്ള തൊപ്പിയിൽ മനോഹരമായ മെഡൽകൊണ്ടു പിടിപ്പിച്ച ഒരു വെളുത്ത തൂവൽ പരിലസിച്ചിരുന്നു. വിലയേറിയ കഴുത്തുപട്ടയും അരക്കച്ചയും, സുന്ദരമായ കാാരയും അദ്ദേഹത്തിൻെറ വേഷം പൂർത്തിയാക്കി." ചുവപ്പു വില്ലീസ് വസ്ത്രങ്ങളണിഞ്ഞ ഒരു ബാല്യക്കാരൻ അദ്ദേഹത്തെ അനുഗമിച്ചു. മററുള്ള അനുചരന്മാർ ഒരു വരിയായി അദ്ദേഹത്തിൻെറ മുമ്പിൽ നടന്നു. §

അവരുടെ വരവു് കൊട്ടാരത്തിൻെറ മട്ടുപ്പാവിൽ നിന്നുകൊണ്ടു് സാമൂതിരിപ്പാടു വീക്ഷിച്ചു. കൊട്ടാരത്തിലേക്കുള്ള പ്രവേശനത്തെ നിയന്ത്രിച്ചിരുന്ന അംഗരക്ഷനായകൻ അവരെ വാതുക്കൽവച്ചു സ്വീകരിച്ചു. "കസവുപിടിപ്പിച്ച ഒരു പട്ടുമെത്ത വിരിച്ചിരുന്ന കട്ടിലിൽ ഇരുന്നുകൊണ്ടാണ് രാജാവു് അവരെ സ്വീകരിച്ചതു്. സ്വീകരണമുറിയാകട്ടെ പല നിറത്തിലുള്ള പട്ടുതുണികൾകൊണ്ടു് വിതാനിച്ചിരുന്നു. മുറി മുഴുവൻ നിറഞ്ഞിരുന്ന മനോഹരമായ കൊത്തുപണികളോടുകൂടിയ ശുഭ്രമായ മേൽകട്ടി." + സാമൂതിരിപ്പാടിനെ കൊറിയാ വർണ്ണിക്കുന്നതു നോക്കുക: = "കസവുലതയും പൂവുമുള്ള കരയോടുകൂടിയ വെളുത്തമുണ്ടാണ് അദ്ദേഹം ഉടുത്തിരുന്നതു്. അദ്ദേഹം വിലയേറിയ പല ആഭരണങ്ങളും ധരിച്ചിരുന്നു. തൻെറ ഇടതുകൈയുടെ മുകൾഭാഗത്തു്, മൂന്നു കട്ടിമോതിരങ്ങൾ ഒന്നിച്ചു ചേർത്തുവച്ചതുപോലുള്ള വള അദ്ദേഹം അണിഞ്ഞിരുന്നു. ഇതിൽ നടക്കത്തേതിനായിരുന്നു കൂടുതൽ വലിപ്പം. എല്ലാത്തിലും വിലപ്പെട്ട രത്നങ്ങൾ പതിച്ചിരുന്നു. പ്രത്യേകിച്ചും നടുക്കുള്ളതിലെ വലിയ രത്നങ്ങൾ അമൂല്യങ്ങളാണെന്നുതന്നെ പറയാം. ഈ വളയിൽനിന്നും ഞാത്തിയിരുന്ന വലിയ ഒരു രത്നം മിന്നിത്തിളങ്ങിക്കൊണ്ടിരുന്നു. തള്ളവിരലിൻെറ വണ്ണമുള്ള ഒരു വജ്രമായിരുന്നു അതു്. രാജാവിൻെറ കഴുത്തിൽ രണ്ടുചുററുള്ള മുത്തുമാലയാണു കിടന്നതു്. അതിൻെറ മുത്തുകളാകട്ടെ

* കൊറിയാ—"മൂന്നു കപ്പൽയാത്രകൾ"—പേജ് 192
§ കൊറിയാ ടി പേജ് 193
+ ഫാറിയാ വൈ സൂസാ, പേജ് 47.
= ടി പേജ് 48.

ഫോസൽമരത്തിൻെറ കായ്കളുടെ വലിപ്പവുമുണ്ടായിരുന്നു. ഒരു ചെറിയ സ്വർണ്ണച്ചങ്ങലയിൽ തൂങ്ങിക്കിടന്ന ഹൃദയത്തിൻെറ ആകൃതിയിലുള്ള § ഒരു രത്നം അതിനു മുകളിൽ പ്രകാശിച്ചു. ആ രത്നത്തിൻെറ ചുററിലു മായി ഹൃദയത്തിൻെറ രൂപത്തിൽ പിടിപ്പിച്ചിരുന്ന സ്വർണ്ണം നിറയെ പുഷ്യരാഗക്കല്ലുകൾ പതിച്ചിരുന്നു. വളരെ വിലപ്പെട്ടതായിരിക്കണം അവയുടെ നടുനായകമായി ശോഭിച്ച പെരുമ്പയറിൻെറ വലിപ്പമുള്ള പച്ചക്കല്ല്. അതിൻെറ പേർ മരതകമെന്നാണത്രേ." പ്രധാന ഉദ്യോഗസ്ഥന്മാരാൽ പരിസേവിതനായിട്ടാണ് സാമൂതിരിപ്പാട്' ഇരുന്നത്. "അദ്ദേഹത്തിൻപിന്നിൽ ഊരിപ്പിടിച്ച വാളും, വക്കിൽ സ്വർണ്ണവും രത്നങ്ങളും പതിച്ച ഒരു ചുവപ്പുപരിചയും പിടിച്ചുകൊണ്ട് ഒരു ബാല്യക്കാരൻ നിന്നു. പരിചയുടെ നടുക്കുള്ള കുമിളയിലും സ്വർണ്ണവും രത്നവും പതിച്ചിരുന്നു. പരിചയുടെ വളയങ്ങൾപോലും സ്വർണ്ണമയമായിരുന്നു."

കാഴ്ചവയ്പു കഴിഞ്ഞപ്പോൾ ഡാ ഗാമായെ സ്വീകരണമുറിയിലേയ്ക്കു പ്രവേശിപ്പിച്ചു. അഭിവാദനങ്ങൾക്കുശേഷം വാസ്കോ ഒരു പ്രസംഗംനടത്തി. അതിൽ അദ്ദേഹം തൻെറ യാത്രോദ്ദേശ്യം വിവരിക്കുകയും, ഇൻഡ്യയുമായി വ്യാപാരംചെയ്യുന്നതിനുള്ള പോർട്ടുഗീസ്രാജാവിൻെറ ആഗ്രഹം അറിയിക്കുകയും ചെയ്തു. അതിനുശേഷം ഡോം മാനുവലിൻെറ ഒരു കത്ത് അദ്ദേഹം മുട്ടിന്മേൽ നിന്നുകൊണ്ട് സാമൂതിരിക്കു സമർപ്പിച്ചു. വളരെ മര്യാദയോടെയാണ് സാമൂതിരി കത്തു സ്വീകരിച്ചതെങ്കിലും, കൂടിയാലോചനകൾ അതിനപ്പുറത്തേയ്ക്കു കടന്നില്ല. വ്യാപാര സൌകര്യങ്ങൾക്കുവേണ്ടിയുള്ള അപേക്ഷയ്ക്കു് അവ്യക്തമായ മറുപടിയാണ് സാമൂതിരി നൽകിയത്. അവക്ക് ആവശ്യമുള്ള ചരക്കു വാങ്ങുന്നതിന് തൻെറ മുതൽപിടിക്കാരനുമായി ബന്ധംവയ്ക്കാൻ അദ്ദേഹം അവരെ ഉപദേശിച്ചു. അവരെ സൌഹാർദ്ദത്തോടെ സാമൂതിരി യാത്രയാക്കി.

പറങ്കികളും നഗരവാസികളും തമ്മിൽ സ്നേഹത്തോടെ പെരുമാറാൻ തുടങ്ങിയെങ്കിലും ഡാ ഗാമാ സംതൃപ്തനായില്ല. ലിസ്ബണിൽനിന്നു താൻ കൊണ്ടുവന്ന ചരക്കുകൾ ഇൻഡ്യൻകമ്പോളത്തിനു പററിയതല്ലെന്ന് അദ്ദേഹം കണ്ടു. ഇൻഡ്യാക്കാർ ചരക്കു വാങ്ങുന്നില്ലെന്നു കണ്ടപ്പോൾ അത് അറബികളുടെ ഉപജാപത്തിൻെറ ഫലമായിട്ടാണെന്നു പറങ്കികൾ വിശ്വസിച്ചു. തങ്ങളുടെ ചരക്കു വില്ക്കാൻ കഴിയുന്നില്ലെന്ന് അവർ

§ കേരളരാജാക്കന്മാരുടെ ചിഹ്നമായ പതക്കമായിരിക്കും ഇത്.

സാമൂതിരിയോടു പരാതിപ്പെട്ടു. എന്തുകാരണംകൊണ്ടായാലും ശരി, പറങ്കികളും നാട്ടുകാരും തമ്മിൽ കച്ചവടം നടക്കുകയുണ്ടായില്ല.

കോഴിക്കോട്ടുനിന്നും ഏതാനും നാഴിക അകലെയാണു് സാമൂതിരിപ്പാട് അപ്പോൾ താമസിച്ചിരുന്നതെന്നു സൂചിപ്പിച്ചിരുന്നുവല്ലോ. അദ്ദേഹം അധികം കഴിയുന്നതിനുമുമ്പുതന്നെ ഗാമായെ മറെറാരു കൂടിക്കാഴ്ചയ്ക്കു ക്ഷണിച്ചു. തങ്ങൾക്കെതിരായി മററുള്ളവർ ഗൂഢാലോചനകൾ നടത്തുന്നുവെന്ന സംശയത്തിൽ സദാനേരവും കഴിഞ്ഞുവന്ന പറങ്കികൾ ഇതു കേട്ടപ്പോൾ കൂടുതൽ വിരളുകയാണുണ്ടായതു്. കൊട്ടാരത്തിലേയ്ക്കു പുറപ്പെട്ടപ്പോൾ കോഴിക്കോട്ടു താമസിച്ചിരുന്ന കാസ്റ്റിലുകാരനായ ഒരാൾ ഡാ ഗാമായുടെ ചെവിയിൽ എന്തോ മന്ത്രിക്കുകയുണ്ടായി. അതു് അവരുടെ സംശയങ്ങൾ വളരെ വർദ്ധിപ്പിച്ചു. ഓരോ സംഭവത്തിലും അമാനുഷശക്തിയും ഓരോ ചെറുവഴക്കിലും മഹായുദ്ധവും കാണാനുള്ള, അസാധാരണമായ വാസനമൂലം നിർഭാഗ്യങ്ങൾക്കു് എതിരായുള്ള അസാമാന്യമായ സഹനശക്തിയുടേയും വിരോധികൾ ചെയ്ത വഞ്ചനകളുടേയും എണ്ണമററ കഥകൾ പറങ്കിചരിത്രകാരന്മാർ അവരുടെ നാട്ടിൽ പ്രചരിപ്പിച്ചിട്ടുണ്ടു്. പക്ഷെ പറങ്കികളുടെ ഭീതി അസ്ഥാനത്തായിരുന്നു. അവരോടു് ചരക്കു കരയ്ക്കിറക്കാൻ മാത്രമാണു് സാമൂതിരി ആവശ്യപ്പെട്ടതു്. എന്നുതന്നെയുമല്ല ഉൾനാട്ടിലേയ്ക്കു വരുന്നതിനു് ഡാ ഗാമായ്ക്കു നേരിട്ട ബുദ്ധിമുട്ടുകളെക്കുറിച്ചു് അദ്ദേഹം ഖേദം പ്രകടിപ്പിക്കുകകൂടെ ചെയ്തുവെന്നതാണു് പരമാർത്ഥം.

കാലവർഷം കഴിഞ്ഞപ്പോൾ നാട്ടിലേയ്ക്കു മടങ്ങാനുള്ള ഒരുക്കങ്ങൾ ഡാ ഗാമാ ആരംഭിച്ചു. തനിക്കു വില്ക്കാൻ സാധിക്കാഞ്ഞ ചരക്കു സൂക്ഷിക്കുന്നതിനു് ഒരു കാര്യസ്ഥനെ കോഴിക്കോട്ടു വിട്ടിട്ടു പോകുന്നതിനുള്ള അനുമതി അദ്ദേഹം സാമൂതിരിയോടു ചോദിച്ചു. ചരക്കു സൂക്ഷിക്കണമെങ്കിൽ തുറമുഖചട്ടപ്രകാരമുള്ള ചുങ്കം നൽകാൻ സാമൂതിരി ആവശ്യപ്പെട്ടു. പക്ഷെ അതിനു ഡാ ഗാമാ ഒരുക്കമല്ലായിരുന്നു. ഈ തർക്കമാണു് ഡാ ഗാമായും സാമൂതിരിയും തമ്മിൽ അസ്വാരസ്യമുണ്ടാക്കിയതു്. പുതിയ സഞ്ചാരികൾ വാണിജ്യകാര്യങ്ങൾക്കുവേണ്ടിമാത്രം വന്നവരല്ലെന്നു് ഈ സംഭവംമൂലം സാമൂതിരിക്കു മനസ്സിലായി. കാലവർഷം തീർന്നതോടെ ഡ്യാ ഗാമാ കോഴിക്കോട്ടുനിന്നും യാത്രതിരിച്ചു. ജാമ്യക്കാരായി പിടിച്ചിരുന്ന താഴ്ന്നജാതിക്കാരായ ഏതാനും തടവുകാരെയും അദ്ദേഹം കൂടെ കൊണ്ടുപോയി.

കോഴിക്കോട്ടുനിന്ന് 1498 ആഗസ്റ്റ് 29-ാംനു യാത്രതിരിച്ച ഡാ ഗാമാ നേരേ വടക്കോട്ടാണു പോയത്. അദ്ദേഹം കണ്ണൂർതുറമുഖത്തിൽ അടുത്തു. കോലത്തിരിരാജാവിന്റെ ക്ഷണപ്രകാരം അദ്ദേഹം അവിടെ ഇറങ്ങി. തന്റെ നാട്ടിനെ നിരന്തരമായി ആക്രമിക്കുകയും തന്റെ സ്വാതന്ത്ര്യത്തെ ഭീഷണിപ്പെടുത്തുകയും ചെയ്തുകൊണ്ടിരുന്ന സാമൂതിരിക്ക് എതിരായി ഒരു പ്രബലബന്ധുവിനുവേണ്ടി കോലത്തിരി കാത്തിരിക്കുകയായിരുന്നു. പറങ്കികളുമായി സൌഹാർദ്ദത്തിൽ ഏർപ്പെടാൻ അദ്ദേഹം ആഗ്രഹിച്ചതു് വളരെ സ്വാഭാവികമാണല്ലോ. പറങ്കികൾക്ക് വ്യാപാരത്തിനുള്ള എല്ലാ സൌകര്യങ്ങളും അദ്ദേഹം ചെയ്തുകൊടുത്തു. പറങ്കികളെപ്പററി മററു കേരളരാജാക്കന്മാർക്ക് സാമൂതിരി മുന്നറിയിപ്പു നൽകിയിരുന്നുവെങ്കിലും അതു കോലത്തിരി വകവച്ചില്ല. അവരുമായി അദ്ദേഹം അനൗപചാരികമായി ധാരണയിൽ എത്തുകയും ചരക്കു ശേഖരിക്കുന്നതിന് അവരെ സഹായിക്കുകയും ചെയ്തു. ഡാ ഗാമായും കൂട്ടരും നവമ്പർ 20-ാംനു കണ്ണൂർ വിട്ടു. മലബാർതീരത്തുള്ള അഞ്ചിദ്വീപസമൂഹത്തിൽ അവർ കപ്പലുകൾ അടുപ്പിക്കുകയും, അവയുടെ അററകുററം തീർക്കുന്നതിനും പുതുക്കുന്നതിനുമായി കുറച്ചുസമയം അവിടെ ചെലവഴിക്കുകയും ചെയ്തു. ഇവിടെവച്ച് ഇസ്ലാംമതം സ്വീകരിച്ച ഗ്രനഡാക്കാരനായ ഒരു ജൂതനുമായി ഗാമാ പരിചയപ്പെട്ടു. അയാളെ പറങ്കികൾ ലിസ്ബണിലേയ്ക്കു കൊണ്ടുപോയി. ഗാസ്പർ ഡാ ഇൻഡ്യ എന്ന പേരു സ്വീകരിച്ച് അയാൾ ക്രിസ്ത്യാനിയായി.

ഡാ ഗാമാ 1499 ആഗസ്റ്റ് 29-ാംനു ലിസ്ബണിൽ ചെന്നുചേർന്നു. ഇൻഡ്യയിലേക്കു പോയ കപ്പലുകൾ വിജയശ്രീലാളിതരായി മടങ്ങിയെത്തിയ വിവരം പോർട്ടുഗലിൽ വമ്പിച്ച ആഹ്ളാദപ്രകടനത്തിനു കാരണമായി. അവർ പോയിട്ട് ഇപ്പോൾ രണ്ടുവർഷം കഴിഞ്ഞിരുന്നു. ഗാമായെയും കൂട്ടുകാരെയും സ്വീകരിക്കാൻ രാജാവ് പരിവാരസമേതം ബെലംതുറമുഖത്ത് എത്തിച്ചേർന്നു. ഇന്നു വിശുദ്ധജെറോണിമസ്സിന്റെ ഗംഭീരമായ കത്തീഡ്രൽപള്ളി തലയുയർത്തിനില്ക്കുന്ന സ്ഥലത്താണ് അവർ ഗാമായെ കാത്തുനിന്നത്. ആ യുഗത്തിലെ ഏററവും മഹത്തായ നാവികയാത്രയ്ക്കുശേഷം ഇൻഡ്യയിലേയ്ക്കുള്ള ജലമാർഗ്ഗം കണ്ടുപിടിച്ച "വീരപുരുഷനെ" ഒരുനോക്കു കാണുന്നതിനു പ്രഭുക്കന്മാരും വൈദികരും, രാജസദസ്സിലെ മഹിളാമണികളും അവിടെ തിങ്ങിക്കൂടി. രാജകുടുംബാംഗങ്ങളുടെ അകമ്പടിയോടുകൂടി ഡോം മാനുവൽരാജാവ് തന്റെ കപ്പിത്താനെ സ്വീകരിക്കാൻ തയ്യാറെടുത്തു. കപ്പൽ തുറമുഖത്തിൽ

പ്രവേശിച്ച് നങ്കൂരമിട്ടപ്പോൾ, ഡാ ഗാമായ്ക്ക് തൻെറ അഭിവാദനങ്ങളുമായി കൊട്ടാരത്തിലെ ഒരു പ്രമുഖ്യനായ ജോർജ് ഡാ വാസ്കോൻസിലോസ്സിനെ രാജാവ് കപ്പലിലേയ്ക്ക് അയച്ചു. കപ്പലിൽനിന്നും കരയ്ക്കിറങ്ങിയ ഗാമായുടെ രൂപംതന്നെ എല്ലാവരേയും ആകർഷിച്ചു. പോർട്ടുഗല്ലിൽനിന്നും പുറപ്പെട്ടതിനുശേഷം ക്ഷൌരംചെയ്യുകയോ വെട്ടുകയോ ചെയ്യാതിരുന്നതുമൂലം അദ്ദേഹത്തിൻെറ താടി നീണ്ടുവളർന്നിരുന്നു. കാററത്തു ചെറുതായി ഇളകിക്കൊണ്ടിരുന്ന താടി ആ സ്ഥൂലകായന് കൂടുതൽ ഗാംഭീര്യംനൽകി. ദേഹത്തോടു പററിപ്പിടിച്ചിരുന്ന പട്ടുവസ്ത്രങ്ങളാണ് ഗാമാ ധരിച്ചിരുന്നത്. അദ്ദേഹം യാതൊരു ആഭരണവും ഉപയോഗിച്ചിരുന്നില്ല. രാജാവിൻെറ സന്നിധാനത്തിലേയ്ക്ക് അദ്ദേഹം നടന്നുചെന്നു. അപ്പോൾ ഡാ ഗാമായെ സ്വീകരിക്കുന്നതിന് ഡോം മാനുവൽ എഴുന്നേററുനിന്നു. രാജാവുമായി നടന്ന ദീർഘനേരത്തെ കൂടിക്കാഴ്ചയിൽ ഗാമാ തൻെറ സഞ്ചാരകഥകൾ മുഴുവൻ സവിസ്തരം അദ്ദേഹത്തെ പറഞ്ഞുകേൾപ്പിച്ചു അതിനുശേഷം രാജാവിൻെറകൂടെ അദ്ദേഹം കൊട്ടാരത്തിലേയ്ക്കു പോയി. രാജ്ഞിക്ക് അദ്ദേഹത്തെ പരിചയപ്പെടുത്തി. ഗാമായുടെമേൽ സ്ഥാനമാനങ്ങളും ബഹുമതികളും വർഷിക്കപ്പെട്ടു. രാജകുടുംബാംഗങ്ങൾക്കുമാത്രം നൽകുന്ന "ഡോം" എന്ന പദവിയും, പ്രതിവർഷം 200 ക്രൂസാഃഡാസ്‌വീതം ലഭിക്കാനുള്ള ആയുഷ്കാലാവകാശവും സന്തുഷ്ടനായ രാജാവ് അദ്ദേഹത്തിനു നൽകി.

വ്യാപാരത്തിൻെറ അടിസ്ഥാനത്തിൽ നോക്കിയാൽ ഡാ ഗാമായുടെ യാത്ര വമ്പിച്ച വിജയമായിരുന്നു. അദ്ദേഹത്തിൻെറ യാത്രയ്ക്കു ചിലവായതിൻെറ 60 മടങ്ങു വിലയുള്ള ചരക്കുകളുമായിട്ടാണു ഗാമാ മടങ്ങിവന്നത്. ഈ പുതിയ സമ്പാദ്യമാർഗ്ഗം പരമാവധി ചൂഷണം ചെയ്യാൻ രാജാവിനു ന്യായമായും ഉൽക്കണ്ഠയുണ്ടായിരുന്നു. അദ്ദേഹം പെഡ്രോ അൽവാരിസ് കബ്രാളിൻെറ നേതൃത്വത്തിൽ ഒരു പുതിയ യാത്രയ്ക്കുള്ള ഏർപ്പാടുകൾ പൂർത്തിയാക്കി. അറബികളെ ബഹിഷ്കരിക്കാൻ സാമൂതിരിയെ പ്രേരിപ്പിക്കണമെന്നും, അതു വിഫലമായാൽ കണ്ണൂരിലേയ്ക്കു പോകണമെന്നുമായിരുന്നു കബ്രാളിനു ലഭിച്ച നിർദ്ദേശം. 1,500 ആളുകൾ അടങ്ങിയ 33 കപ്പലുകൾചേർന്നതായിരുന്നു ഈ നാവികസേന. കബ്രാളിൻെറകൂടെ ബത്തലോമിയോ ഡയസ്സ്, നിക്കോലാസ് കൊയിലോ എന്നിവരുമുണ്ടായിരുന്നു. സംഭവബഹുലമായ ഒരു യാത്രയ്ക്കുശേഷം—അതിനിടയിൽ അവർ യാദൃച്ഛികമായി ബ്രസീൽ തീരത്തു ചെല്ലുകയും ആ പ്രദേശം പോർട്ടുഗല്ലിനുവേണ്ടി "കൈവശപ്പെ

ട്ടത്തുക"യുംചെയ്തു—ആറു കപ്പലുകളോടുകൂടി കബ്രാൾ ഇന്ത്യയിൽ എത്തിച്ചേർന്നു.

ഇന്ത്യൻരാജാക്കന്മാരുമായി സമാധാനപരമായ ബന്ധം സ്ഥാപിച്ചു വ്യാപാരം നടത്തണമെന്നതായിരുന്നു പോർട്ടുഗീസ്‌രാജാവിന്റെ ഉദ്ദേശ്യമെങ്കിൽ, അതിനു കബ്രാളിനെക്കാൾ വഷളനായ ഒരു ഉദ്യോഗസ്ഥനെ അദ്ദേഹത്തിനു കണ്ടുപിടിക്കാൻ സാധിക്കുമായിരുന്നില്ല. നയമോ ദീർഘവീക്ഷണമോ തൊട്ടുതീണ്ടിയിട്ടില്ലാത്ത ഒരു വിദ്വാനായിരുന്നു കബ്രാൾ. നിർദോഷമായ ഏതൊരു ചലനത്തിലും അപമാനം ശങ്കിക്കുന്ന ഒടുങ്ങാത്ത അഹങ്കാരവും മുൻകോപവുമായിരുന്നു അയാളുടെ പ്രകൃതം. കോഴിക്കോട്ടു വന്നുചേർന്ന ഉടൻതന്നെ ഗാമാ യൂറോപ്പിലേക്കു പിടിച്ചുകൊണ്ടുപോയിരുന്ന താഴ്ന്ന ജാതിക്കാരനായ ഒരു മുക്കുവനെ പറങ്കിവേഷം ധരിപ്പിച്ച്, അയാൾ സാമൂതിരിക്ക് ഒരു സന്ദേശം കൊടുത്തയച്ചു. ജാതിവ്യത്യാസത്തിന്റെ മൂർദ്ധന്യത്തിൽ കഴിഞ്ഞ കേരളംപോലുള്ള ഒരു രാജ്യത്ത് ഇതിനേക്കാൾ വലിയൊരു അപമാനം ഉണ്ടായിരുന്നില്ല. ദൂതനെ കാണാൻ സാമൂതിരി വിസമ്മതിച്ചു. പക്ഷെ കബ്രാളിനു മുഖംകാണിക്കാൻ അദ്ദേഹം അനുമതിനൽകി. സെപ്തംബർ 18-ാംനു- സാമൂതിരിയും കബ്രാളും തമ്മിലുള്ള കൂടിക്കാഴ്ച നടന്നു. പക്ഷെ ആ സന്ദർശനം അലസിപ്പിരിയുകയാണുണ്ടായത്. ഇനി കരയ്ക്കു നിന്നാൽ ജീവൻ അപകടത്തിലാകുമെന്നു ഭയന്ന്, കൊണ്ടുവന്ന ചരക്കും കൂടെവന്ന പറങ്കികളെയും കരയിൽ ഉപേക്ഷിച്ചിട്ടു കബ്രാൾ തിടുക്കത്തിൽ കപ്പലിലേക്കു രക്ഷപ്പെട്ടു. കുറച്ചുകഴിഞ്ഞു സാമൂതിരിയുടെ പ്രതിപുരുഷന്മാരും കബ്രാളിന്റെ പ്രതിനിധിയായ അയിറസ്സ് കൊറിയായും തമ്മിൽ വീണ്ടും കൂടിയാലോചനതുടങ്ങി. രണ്ടുമാസത്തെ നീണ്ട ചർച്ചകൾക്കുശേഷം കോഴിക്കോട്ട് ഒരു പണ്ടകശാല പണിയാനുള്ള അനുവാദം സാമൂതിരി പറങ്കികൾക്കു നൽകി.

ഇതേ അവസരത്തിൽതന്നെ പറിങ്കികൾ കടലിൽ അസാധാരണമായ അവകാശങ്ങൾ ചോദിക്കാൻ തുടങ്ങി. അവരുടെ വാദം ബറോസ്സ് വ്യക്തമാക്കുന്നു.

"കടലിൽ കപ്പലോടിക്കാൻ എല്ലാവർക്കും സമമായ അവകാശമുണ്ടെന്നതു ശരിയായിരിക്കും. യൂറോപ്പിൽ ഞങ്ങൾക്കുള്ളതുപോലെതന്നെ മററുള്ളവർക്കും ആ അവകാശവും ഞങ്ങൾ അംഗീകരിച്ചിട്ടുണ്ട്. എന്നാൽ അതു യൂറോപ്പിനുപുറത്തു ബാധകമല്ല. അതുകൊണ്ട് സമുദ്രാ

ധീശന്മാരായ പറങ്കികളുടെ അനുമതികൂടാതെ കടലിൽ സഞ്ചരിക്കുന്ന ഏവരുടെയും സ്വത്തു കണ്ടുകെട്ടുന്നതു കേവലം ന്യായം മാത്രമാണ്." *

വിചിത്രമായ ഈ സിദ്ധാന്തത്തിന്റെ അടിസ്ഥാനത്തിൽ കോഴിക്കോട്ടു തുറമുഖത്തു കിടന്ന അറബികളുടെ ഒരു കപ്പൽ കബ്രാൾ ആക്രമിച്ചു കീഴടക്കി. തനിക്ക് ആവശ്യമുണ്ടായിരുന്ന കുരുമുളക് അറബിക്കപ്പലുകളിൽ കയററുന്നുവെന്നായിരുന്നു അയാളുടെ പരാതി. പറങ്കികൾ വാണിജ്യകുത്തക അവകാശപ്പെടാൻ തുടങ്ങി. എന്നാൽ ഏററവും നല്ല വില കൊടുക്കുന്നവൎക്കുമാത്രമേ ചരക്കു വില്ക്കാൻ നാടൻവ്യാപാരികൾ ന്യായമായും തയ്യാറായുള്ളു. സാമൂതിരിയോട് ഇതിനെപ്പററി കബ്രാൾ പരാതിപ്പെട്ടു. പണംകൊടുത്തു വാങ്ങാൻ കഴിയുന്നത്ര ചരക്ക് വാങ്ങുന്നതിൽ തടസ്സമൊന്നുമില്ലെന്നായിരുന്നു അദ്ദേഹത്തിന്റെ മറുപടി. പക്ഷേ അറബികളുടെ വ്യാപാരമത്സരം മൂൎച്ഛിച്ചിരുന്നു. പൊതുകമ്പോളത്തിൽനിന്നും അവരോടു മത്സരിച്ചു വാങ്ങാൻ കഴിയുകയില്ലെന്നു കബ്രാളിന് വേഗം ബോദ്ധ്യമായി. അതുകൊണ്ട് അറബിക്കപ്പലുകൾ കൊള്ളയടിക്കുകയെന്ന എളുപ്പമാൎഗ്ഗം അയാൾ സ്വീകരിച്ചു. ഇതുവരെ പറങ്കികളുമായി തീരദേശത്തുള്ള നായന്മാർ സൌഹാൎദ്ദമായി വൎത്തിച്ചുവന്നു. അവരോടു മൎയ്യാദയായി പെരുമാറുന്നതിനും വ്യാപാരംനടത്തുന്നതിനും നായന്മാർ വിമുഖത പ്രകടിപ്പിച്ചില്ല. നാട്ടുകാരുടെ സ്നേഹപ്രകടനം പറങ്കികൾക്കുതന്നെ ബോദ്ധ്യമായിരുന്നു. അതുകൊണ്ടു കരയ്ക്കുള്ള അവരുടെ സങ്കേതത്തിൽ വളരെക്കുറച്ച് ആയുധമേ അവർ കരുതിയിരുന്നുള്ളു. പക്ഷേ കബ്രാളിന്റെ അന്യായമായ ആക്രമണം ജനങ്ങളെ ക്രുദ്ധരാക്കിത്തീൎത്തു. പല നൂററാണ്ടുകാലമായി കോഴിക്കോട്ടെ ജനങ്ങളുടെ ജീവനും സ്വത്തിനുമുണ്ടായിരുന്ന ഭദ്രതയെ തകൎത്ത പറങ്കികളോടു പൊറുക്കാൻ അവർ തയ്യാറായില്ല. തുടൎന്നു നടന്ന ലഹളയിൽ അവർ പറങ്കിപ്പണ്ടകശാല തീവച്ചുനശിപ്പിച്ചു. കരയിലുണ്ടായിരുന്ന പറങ്കികളിൽ അധികംപേരും പരുക്കേററു. I

സഹജമായ മൃഗീയതയോടെ അതിനു കബ്രാൾ പ്രതികാരംചെയ്തു. തുറമുഖത്ത് അകപ്പെട്ട എല്ലാ തോണികളിലേയും ആളുകളെ അയാൾ കൊന്നൊടുക്കി. ആളുകളോടെ കപ്പലുകൾക്ക് അയാൾ തീകൊടുത്തു. കോഴിക്കോട്ടെ കടൽതീരത്തെ താമസക്കാരിൽ അധികംപേരും ചെററ

---

* ബറോസ്, ഒന്നാംഭാഗം, ഒന്നാം പുസ്തകം.

I കേരളചരിതം—പേജ് 21.

പ്പുരകളിൽ കഴിഞ്ഞ മുക്കുവാരായിരുന്നു. കബ്രാളിന്റെ ആക്രമണഫലമായി അവരുടെ പുരകൾ വെന്തുവെണ്ണീറായി. പറങ്കികപ്പലുകൾ കരയിലേക്ക പീരങ്കിപ്രയോഗം നടത്തി. സാമ്പത്തികമായി വലിയ നഷ്ടമൊന്നും വന്നില്ലെങ്കിലും അതു ജനങ്ങളെ സംഭ്രാന്തരാക്കി. ഈ സംഭവത്തോടെ പറങ്കികളെക്കുറിച്ചുള്ള കോഴിക്കോട്ടെ നായന്മാരുടെ അഭിപ്രായം പാടേ മാറി. അവർ സംസ്കാരശൂന്യന്മാരായ കാടന്മാരും, ചതിയന്മാരും, വിശ്വസിക്കാൻകൊള്ളാത്തവരുമാണെന്ന വിശ്വാസം അതോടെ ദൃഢമൂലമായി. ഇതോടെ സാമൂതിരി പറങ്കികളുടെ ശത്രുവായിത്തീർന്നു. അവരുമായി ബന്ധംപുലർത്തുന്നതിന്റെ ഏററവും ഉച്ച പ്രതിയോഗിയായി കോഴിക്കോട്ട മാറി. ഈ ശത്രുതയുടെ കാഠിന്യം അഫോൺസോ ആൽബുക്കർക്കിനു പിന്നീട്ട മനസ്സിലാക്കാൻകഴിഞ്ഞു. *

ഈ സംഭവത്തോടെ കോഴിക്കോട്ട താമസിക്കുന്നത് സാഹായകരമല്ലെന്നു മാത്രമല്ല, ആപൽക്കരമാണെന്നുകൂടി കബ്രാളിനു മനസ്സിലായി. എന്നാൽ കേരളതീരത്തെക്കുറിച്ച് അയാൾ അജ്ഞനായിരുന്നു. കാലവർഷം ആരംഭിക്കാറുമായി. ഒടുവിൽ ക്രിസ്ത്യാനിയായിത്തീർന്ന ജൂതൻ ഗാസ്പർഡാഇന്ത്യായുടെ ഉപദേശപ്രകാരം കബ്രാൾ കൊച്ചിയിലേയ്ക്ക് തിരിച്ചു. 1500–ാമാണ്ട ക്രിസ്തുമസ്സിന്റെ തലേദിവസം അയാൾ കൊച്ചി തുറമുഖത്തിൽ എത്തിച്ചേർന്നു. പലസ്തീനിലേയ്ക്കു പോകാൻവേണ്ടി മൈക്കൽജോഗ് എന്നൊരു മലയാളിയായ സുറിയാനി ക്രിസ്ത്യാനി കബ്രാളിന്റെ കപ്പലിൽ കയറിയിരുന്നു. കൊച്ചിരാജാവുമായി ഒരു കൂടിക്കാഴ്ച ഏപ്പാടുചെയ്യുന്നതിന് ഈ മൈക്കൽജോഗിനെ ഒരു പറങ്കിയുടെകൂടെ കബ്രാൾ നിയോഗിച്ചു. വടക്കേ നദീമുഖത്ത് കൽപാത്തി എന്ന സ്ഥലത്ത് കടലിന് അഭിമുഖമായി പണിഞ്ഞിരുന്ന കൊട്ടാരത്തിലായിരുന്നു രാജാവ് അന്നു താമസിച്ചിരുന്നത്. അവിടെവെച്ചു കബ്രാളിന്റെ ദൂതന്മാർ അദ്ദേഹത്തെ കണ്ടു. + പുതിയ ആളുകളും സാമൂതിരിയുമായി നടന്ന കലഹത്തെപ്പററി കേട്ടപ്പോൾ അദ്ദേഹത്തിനു വളരെ സന്തോഷമായി. പറങ്കികൾക്ക് ആവശ്യമുള്ള ചരക്കുകൾ വാങ്ങാൻ അദ്ദേഹം ഉടൻ തന്നെ അനുമതി നൽകി. കോഴിക്കോട്ടെ അനുഭവംകൊണ്ടു നിരാശനായ കബ്രാളിന് അനുസരണയുള്ള ഒരു സഹായിയെ കൊച്ചിയിൽ ലഭിച്ചു. തന്റെ പദ്ധതികൾക്ക് കൊച്ചിരാജാവു വശഗതനാകുകയാണെങ്കിൽ

* കാർട്ടാസ്—പേജ് 130.

+ കൊറിയാ—ലെണ്ടാഡ് ഡാ ഇൻഡ്യാ, ഭാഗം 1, അദ്ധ്യായം 9

അത് പൌരസ്ത്യദേശത്ത് പറങ്കികളുടെ ആധിപത്യം ഉറപ്പിക്കുന്നതിന് അത്യന്തം സഹായകരമാണെന്ന് അയാൾ കണ്ടു.

കബ്രാൾ രാജാവിനെ മുഖംകാണിച്ചു. പോർട്ടുഗല്ലിൽനിന്നും പ്രത്യേകമായി കൊണ്ടുവന്ന പല വിശേഷസാധനങ്ങളും അയാൾ രാജാവിനു കാഴ്ചവച്ചു. കൊച്ചിയിൽ ഒരു പണ്ടകശാല കെട്ടാൻ പറങ്കികൾക്ക് അനുവാദം നൽകുന്ന അനൌപചാരികമായ ഒരു കരാറുമുണ്ടായി. കോഴിക്കോട്ടെ ജനരോഷം കബ്രാളിനെ ജാഗ്രതയോടെ നീങ്ങാൻ പഠിപ്പിച്ചു. അതുകൊണ്ട് തൻെറ താമസക്കാലത്ത് ഏതാനും നായർപ്രമാണിമാരെ കപ്പലിൽ ജാമ്യക്കാരായി അയയ്ക്കണമെന്ന് അയാൾ രാജാവിനോട് ആവശ്യപ്പെടുകയും അദ്ദേഹം അത് സമ്മതിക്കുകയും ചെയ്തു. രാജാവിൻെറ പരിപൂർണ്ണമായ പിന്തുണയുണ്ടായിരുന്നതുകൊണ്ട്, യാതൊരു പ്രയാസവുംകൂടാതെ കപ്പലുകളിൽ വളരെവേഗം ചരക്കുകയററാൻ കബ്രാളിനു കഴിഞ്ഞു. ഇതേ അവസരത്തിൽതന്നെ അനുകൂലമായ വ്യാപാരസൌകര്യങ്ങൾ വാഗ്ദാനംചെയ്തുകൊണ്ട് കണ്ണൂരിൽനിന്നും കൊല്ലത്തുനിന്നും പറങ്കികൾക്ക് ദൂതന്മാർ മുഖേന ക്ഷണം ലഭിച്ചു.

സാമൂതിരിയുടെ സാമന്തനായി കഴിയുന്നതിലുള്ള കൊച്ചിരാജാവിൻെറ അപമാനബോധംകൊണ്ടാണ് അദ്ദേഹം രണ്ടുകൈയും നീട്ടി കബ്രാളിനെ സ്വീകരിച്ചതും, യാതൊരു വിഷമവുംകൂടാതെ കച്ചവടക്കരാറുകൾ ഉണ്ടാക്കിയതും. അക്കാലത്ത് കോഴിക്കോട്ടുസാമൂതിരിയുടെ മേൽക്കോയ്മ സ്വീകരിച്ചുകഴിഞ്ഞിരുന്ന ഒരു ചെറുരാജ്യമായിരുന്നു കൊച്ചി. അവിടുത്തെ മൂപ്പുമുറ നിശ്ചയിക്കാനുള്ള അവകാശംപോലും സാമൂതിരിപ്പാടിനായിരുന്നു. സ്വന്തമായി നാണയമുണ്ടാക്കാൻ കൊച്ചീരാജാവിന് അവകാശമുണ്ടായിരുന്നില്ല. എന്നുതന്നെയുമല്ല ഭരണകാര്യങ്ങളിൽപോലും സാമൂതിരി ചിലപ്പോൾ തലയിട്ടുവന്നു. കൊച്ചിയിലെ പ്രധാന പ്രഭുക്കൾ, പ്രത്യേകിച്ചും തീരദേശത്തിൻെറ അധിപന്മാരായിരുന്ന അഞ്ചികയ്മളന്മാർ, സാമൂതിരിയുടെ കക്ഷിക്കാരായിരുന്നു. അദ്ദേഹത്തിൻെറ പിന്തുണയോടെ അവർ സാധാരണയായി കൊച്ചിരാജാവിൻെറ അധികാരത്തെ ചോദ്യംചെയ്തുവന്നു. കൊച്ചിരാജാവിന് ഈ സ്ഥിതി സഹിക്കാൻ കഴിഞ്ഞില്ല. അടിമത്തത്തിൻെറ നുകം വലിച്ചെറിയാൻ കുറച്ചു കാലമായി അദ്ദേഹം ഗൂഢാലോചന നടത്തിവന്നു. പറങ്കികൊള്ളക്കാർതന്നെ സാമൂതിരിയുടെ ആധിപത്യത്തിൽനിന്നും രക്ഷിക്കുമെന്ന് അദ്ദേഹം വിശ്വസിച്ചു. മൈക്കൾജോഗിൽനിന്നും മുഹമ്മദീയവ്യാപാരികളിൽനിന്നും അവരുടെ പരാക്രമത്തെക്കുറിച്ചുള്ള അതിശയോക്തിനിറഞ്ഞ

കഥകൾ അദ്ദേഹം കേട്ടിരുന്നു. എന്നാൽ പറങ്കികളുമായി സഖ്യമുണ്ടാക്കിയ ഉണ്ണിരാമവർമ്മയ്ക്കു് ഈ കോയ്മമാററത്തിന്റെ ഫലമായി തനിക്കു നേരിടാൻപോകുന്ന അപകടങ്ങളെയോ, അപമാനങ്ങളെയോകുറിച്ച് യാതൊരു സംശയവുമുണ്ടായിരുന്നില്ല. അദ്ദേഹം നൽകിയ സഹായോപകരമായ സഹായത്തിനു പകരം, അപമാനത്തിന്റെ പാനപാത്രത്തിലെ അവസാനതുള്ളിവരെ കൊച്ചീരാജാവിനെക്കൊണ്ടു പറങ്കികൾ കുടിപ്പിച്ചു!

ഇതേ അവസരത്തിൽ സാമൂതിരി അലസനായിരുന്നില്ല. രണ്ടാഴ്ചക്കാലത്തിനുള്ളിൽ 1500 പേരെ വഹിക്കുന്ന 80 കപ്പലുകളുള്ള ഒരു നാവികസേന അദ്ദേഹം സജ്ജീകരിച്ചു. ഈ സൈന്യം കൊച്ചിതുറമുഖത്തോട് അടുത്തപ്പോൾ കബ്രാളിന്റെ ധൈര്യം പമ്പകടന്നു. കപ്പലിൽ ജാമ്യക്കാരായി താമസിപ്പിച്ചിരുന്ന നായർപ്രമാണിമാരെയുംകൊണ്ട് നിശാമദ്ധ്യത്തിൽ അയാൾ പലായനംചെയ്തു. * ഈ തടവുകാരിൽ കൊച്ചിരാജാവിന്റെ ഒരു ബന്ധുവുണ്ടായിരുന്നു. അദ്ദേഹത്തോട് പ്രത്യേകബഹുമാനത്തോടെയാണ് കബ്രാൾ പെരുമാറിയത്. ഡോം മാനുവലിന് ഈ മലയാളിയെ കബ്രാൾ സമ്മാനിച്ചു. അദ്ദേഹത്തോട് പ്രത്യേക മമത തോന്നിയ പോർട്ടുഗീസ് രാജാവ് പ്രഭുസ്ഥാനവും ധാരാളം വസ്തുവകകളും സമ്മാനിച്ച് ഈ കേരളീയനെ തന്റെ സദസ്സിലെ ഒരംഗമാക്കി. അദ്ദേഹത്തെ ശ്രദ്ധാപൂർവ്വം പോർട്ടുഗീസ് ഭാഷ പഠിപ്പിച്ചു. പിന്നീട് മാനുവൽ എന്ന പേരിൽ ക്രിസ്ത്യാനിയായിത്തീർന്ന ഈ മനുഷ്യൻ കേരളരാജാക്കന്മാർക്കുള്ള പോർട്ടുഗീസുരാജാവിന്റെ കത്തുകൾ തയ്യാറാക്കുന്ന ജോലിക്കു നിയമിക്കപ്പെട്ടു. ഇവോറായിലെ കത്തീഡ്രൽപള്ളിയിൽ അന്ത്യനിദ്രചെയ്യുന്ന മലയാളിയായ മാനുവലിന്റെ ശവകുടീരം ഇപ്പോഴും അവിടെ കാണാം.

കൊച്ചിയിൽനിന്നും ബദ്ധപ്പെട്ടു പാഞ്ഞ കബ്രാൾ കണ്ണൂരിൽ നങ്കൂരമിട്ടു. അവിടെനിന്നും കുറേ ചരക്കു കയററുന്നതിനു ചിറയ്ക്കൽരാജാവ് അയാളെ സഹായിച്ചു. അതിനുശേഷം കബ്രാൾ പോർട്ടുഗല്ലിലേയ്ക്കു മടങ്ങി.

---

* കരയിൽ താമസിച്ചിരുന്ന മുപ്പതോളം പറങ്കികളെയും കബ്രാൾ ഉപേക്ഷിച്ചു. ഗ്രന്ഥകാരനായ ദുവാർത്ത ബർബോസ്സായും അക്കൂട്ടത്തിൽ പെട്ടിരുന്നു.

ഭാരതീയരുമായി കടലിൽവച്ചുണ്ടായ ആദ്യത്തെ ബലപരീക്ഷണം പറങ്കികൾക്ക് അനുകൂലമായിരുന്നില്ല. പക്ഷേ അതിനുള്ള കാരണം ഭാരതീയനാവികസേനയുടെ ശക്തിയല്ല, പറങ്കിപടനായകൻെറ പിടിപ്പില്ലായ്മയാണ്. പറങ്കികളെപ്പോലെ നല്ല നാവികരായിരുന്നു കേരളീയർ എന്നതിന് മതിയായ തെളിവു നമുക്ക് ലഭിച്ചിട്ടുണ്ട്. പക്ഷേ കരയിലെന്നപോലെ കടലിലും ആയുധങ്ങളാണ് നിർണ്ണായകഘടകമെന്ന് അനന്തരസംഭവങ്ങൾ വേഗം തെളിയിച്ചു. അക്കാലത്തെ ഏററവും ആധുനികസജ്ജീകരണങ്ങളായിരുന്നു പറങ്കികപ്പലുകളിലുണ്ടായിരുന്നത്. ഇക്കാര്യത്തിൽ അവരെ ആരെങ്കിലും കവച്ചുവച്ചിരുന്നുവെങ്കിൽ അതു തുർക്കിയുടെ നാവികപ്പടമാത്രമായിരുന്നു. പറങ്കികൾ ഉപയോഗിച്ച പീരങ്കിതന്നെ ഭാരതീയർക്ക് പുത്തരിയായിരുന്നു. ഇൻഡ്യയുടെ നാവികപ്രാമാണ്യത്തെ നശിപ്പിച്ചതു് ഇതൊക്കെയായിരുന്നു. എങ്കിലും വളരെ കാലത്തേക്ക്, എന്നിട്ട് 1599-ൽ കുഞ്ഞാലിമാരുടെ കോട്ട നശിപ്പിക്കുന്നതുവരെ, ഇൻഡ്യൻകപ്പലുകൾ പറങ്കികളുടെ വ്യാപാരത്തെ വിഷമിപ്പിക്കുകയും അവക്ക് വമ്പിച്ച നാശങ്ങൾ ഏല്പിക്കുകയും ചെയ്തുകൊണ്ടിരുന്നു.

30 കപ്പലുകളുമായി പുറപ്പെട്ട കബ്രാൾ മടങ്ങുമ്പോൾ 5 കപ്പൽ മാത്രമേ ഉണ്ടായിരുന്നുള്ളു. അവയിൽ സുഗന്ധവ്യഞ്ജനങ്ങളും, മററു ചരക്കുകളും പരമാവധി നിറയ്ക്കുന്ന കാര്യത്തിൽ അയാൾ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. കൂടാതെ പോർട്ടുഗീസ്‌രാജാവിന് കൊച്ചിരാജാവിൻെറ ഒരു കത്തും, രാജ്ഞിക്ക് വളരെ വിലപ്പെട്ട നിരവധി സമ്മാനങ്ങളും കബ്രാൾ കൊണ്ടുപോയിരുന്നു. തങ്കത്തകിടിലായിരുന്നു രാജാവിൻെറ കത്ത്. അതിൽ പോർട്ടുഗീസ്‌രാജകുടുംബത്തോടുള്ള തൻെറ സ്നേഹം പ്രഖ്യാപിക്കുകയും, അവർ തമ്മിൽ പുതിയതായി ഉണ്ടായിരിക്കുന്ന വ്യാപാരബന്ധത്തിൽ സംതൃപ്തി പ്രകടിപ്പിക്കുകയും ചെയ്തു. രാജ്ഞിയ്ക്ക് രത്നഖചിതമായ കേരളീയാഭരണങ്ങളും, ഒന്നാന്തരം പട്ടുതരങ്ങളും അദ്ദേഹം കൊടുത്തയച്ചു.

കൊച്ചിയുമായുള്ള സഖ്യം രണ്ടുതരത്തിൽ പ്രധാനമാണ്. അസംതൃപ്തനും ദുർബ്ബലനുമായ കൊച്ചിരാജാവ് പറങ്കികളുടെ ലക്ഷ്യങ്ങൾ നേടുന്നതിനുള്ള അനുസരണയേറിയ കോടാലിക്കൈയായിരുന്നു. സ്വാതന്ത്ര്യം നേടാനുള്ള ഒരു കുറുക്കുവഴിയായിട്ടാണ് അദ്ദേഹം ഈ പുതിയ വിദേശശക്തിയെ കണ്ടതു്. കൊച്ചിയുടെ ആഭ്യന്തരകാര്യങ്ങളിൽ ഇടപെടുന്നതിനുള്ള യാതൊരു അവസരവും സാമൂതിരി പാഴാക്കിയിരു

ന്നില്ല എന്നുതന്നെയുമല്ല ഓരോ സാമൂതിരിയും അധികാരത്തിൽ വരുമ്പോൾ അപ്പോൾ ഭരിച്ചുകൊണ്ടിരിക്കുന്ന കൊച്ചിരാജാവിനെ മാററി പുതിയ ഒരാളെ നിയമിക്കുക ഒരു പതിവായിരുന്നു. അതുപോലെതന്നെ കൊച്ചിയിലെ എല്ലാ ഉല്പന്നങ്ങളും കോഴിക്കോട്ടുതുറമുഖത്തിൽക്കൂടെ മാത്രമേ വില്ക്കാൻ പാടുള്ളുവെന്നും സാമൂതിരി നിർബ്ബന്ധിച്ചിരുന്നു. ഇതിനെ എതിർക്കാനുള്ള കരുത്ത് കൊച്ചിരാജാക്കന്മാർക്ക് ഉണ്ടായിരുന്നതുമില്ല. അവരുടെ ഹൃദയം അസംതൃപ്തിയുടെ തീച്ചൂളയായി മാറി. അതുകൊണ്ട് അവർക്ക് പ്രയോജനപ്പെടുത്താവുന്ന ഒരവസരം വന്നപ്പോൾ അവർ അതിനെ സസന്തോഷം സ്വാഗതംചെയ്തു.

രണ്ടാമതായി, കൊച്ചിതുറമുഖം കടലിൽനിന്ന് രക്ഷകൊടുക്കുന്ന വിധത്തിലുള്ള ഒന്നായിരുന്നു. അതായിരുന്നു കോഴിക്കോടും അതും തമ്മിലുള്ള വ്യത്യാസം. വ്യാപാരത്തിനുള്ള പണ്ടകശാലയെക്കാൾ പറങ്കികൾക്ക് ജീവൽപ്രധാനമായ ആവശ്യമായിത്തീർന്നിരുന്നത് സ്വന്തംനിലയുറപ്പിക്കാൻ കഴിയുന്ന ഒരു തുറമുഖമായിരുന്നു. സാമൂതിരിയുടെ ആൾക്കാരുടെ നടുക്കുള്ള കോഴിക്കോട്ടെ പണ്ടകശാല ആക്രമണത്തിൽനിന്ന് രക്ഷിക്കാൻ സാദ്ധ്യമായിരുന്നില്ല. പക്ഷെ കൊച്ചിയാകട്ടെ, കായൽമൂലം കരയിൽനിന്നും വേർപെട്ടുകിടന്ന ഒരു ചെറുദ്വീപിലായിരുന്നു. വീതികുറഞ്ഞ ഈ ദ്വീപിൻെറ ഏതു ഭാഗത്തേക്കും കടലിൽനിന്ന് വെടിവയ്ക്കാമായിരുന്നു. കൊച്ചിയിൽ സ്വാധീനം ലഭിച്ചതോടെ ഏതൊരു സൈന്യത്തിനും പരാജയപ്പെടുത്താൻ നിവൃത്തിയില്ലാത്ത സുശക്തമായ ഒരു കേന്ദ്രം പറങ്കികൾക്കു ലഭിച്ചു. കൂടാതെ കേരളത്തിൻെറ ഏതാണ്ട് മദ്ധ്യഭാഗത്തുള്ള കൊച്ചിയിൽനിന്ന്, നാട്ടിൻെറ രാഷ്ട്രീയവും വ്യാപാരവും ഒരേ സമയത്തു നിയന്ത്രിക്കാൻ അവർക്ക് സൌകര്യം കിട്ടി. അതിൻെറ പിന്നണിപ്രദേശത്തായിരുന്നു, അവരുടെ ഭാഷയിൽ പറഞ്ഞാൽ, "മഹത്തായ കുരുമുളകുരാജ്യം." ഗതാഗതത്തിന് അത്യന്തം സൌകര്യപ്രദമായിരുന്നു കായൽ. രാഷ്ട്രീയമായി നോക്കുമ്പോൾ പറങ്കികളുടെ അധികാരം പ്രയോഗിക്കുന്നതിന് ഏററവുംപററിയ സ്ഥലമായിരുന്നു കൊച്ചി. അതിനു ചുററും ആധിപത്യം പുലർത്തിവന്നത്, നിരന്തരമായി കലഹിച്ചുകൊണ്ടിരുന്ന കുറെ ഇടപ്രഭുക്കന്മാരായിരുന്നു. കൊച്ചിക്ക് ഏതാനും നാഴിക കിഴക്കുള്ള മങ്ങാട്ടുനാടുവാഴിയും വടക്കുള്ള പറവൂർനാടുവാഴിയും പ്രബലന്മാരായിരുന്നുവെന്ന് 'നോട്ടീഷ്യാസ് ഡാ ഇൻഡ്യാ' സൂചിപ്പിക്കുന്നു. * കൊച്ചിക്കു ചുററുമുണ്ടായിരുന്ന പ്രദേശം നിയന്ത്രിച്ചിരുന്നതു

* പേജ് 225, പേജ് 230.

കയ്മളന്മാരാണ്. തെക്കുകിഴക്കായി സ്ഥിതിചെയ്യു വടക്കംകൂർരാജ്യം ചെറുതെങ്കിലും പ്രധാനപ്പെട്ട ഒന്നായിരുന്നു. കൊച്ചിക്ക് കുറച്ചു നാഴിക കിഴക്കായിട്ടായിരുന്നു ബ്രാഹ്മണാധിപത്യത്തിലുള്ള ഇടപ്പള്ളിസ്വരൂപം. തെക്കുള്ള ചേർത്തല ഉപദ്വീപ് 73 മാടമ്പിമാരുടെ കൈവശമായിരുന്നു. ഇവരുടെയെല്ലാം വഴക്കുകൊണ്ട് പറങ്കികളുടെ ആക്രമണത്തെ എതിർക്കാൻ ശക്തിയുള്ള പ്രബലനായ ഒരു രാജാവ് ആ പ്രദേശത്തുണ്ടായിരുന്നില്ല. അതുകൊണ്ട് കൊച്ചിയിൽ കേന്ദ്രം സ്ഥാപിച്ച്, ചുററുമുള്ള പ്രദേശങ്ങളെ ഭീഷണിപ്പെടുത്തുന്നതിനും അവയുടെമേൽ സ്വാധീനം ചെലുത്തുന്നതിനും അവക്കു കഴിഞ്ഞു.

കബ്രാൾ മടങ്ങിവരുന്നതിനു വളരെ താമസിക്കുന്നുവെന്നു കണ്ടപ്പോൾ ജാവോ ഡാനോവായുടെ നേതൃത്വത്തിൽ 4 കപ്പലുകൾ അടങ്ങിയ ഒരു സംഘത്തെ പോർട്ടുഗീസ് രാജാവ് ഇൻഡ്യയിലേയ്ക്കു അയച്ചു. കോഴിക്കോട്ടും കൊച്ചിയിലും കബ്രാളിനു നേരിട്ട അത്യാഹിതങ്ങൾ വഴിക്കുവച്ച് അറിയുന്നതിനു നോവയ്ക്കു കഴിഞ്ഞു. ഡാഗാമായ്ക്കും കബ്രാളിനും കോഴിക്കോട്ടുണ്ടായ അനിഷ്ടാനുഭവങ്ങൾ ഒഴിവാക്കാനായി ഡാനോവാ നേരെ അഞ്ചിദ്വീപിലാണ് അടുത്തത്. അവിടെവച്ച് കണ്ണൂർ രാജാവിന്റെ ദൂതന്മാർ അദ്ദേഹത്തെ വന്നുകണ്ടു. പക്ഷെ കണ്ണൂരേക്കു പോകുന്നതിനുമുമ്പ്, കബ്രാൾ കൊച്ചിയിൽ ഉപേക്ഷിച്ചിട്ടുപോയ തന്റെ നാട്ടുകാർക്ക് എന്തു സംഭവിച്ചുവെന്നറിയാനാണ് നോവാ ശ്രമിച്ചത്. കൊച്ചിയിൽചെന്നു തന്റെ കൈവശമുണ്ടായിരുന്ന ചരക്കു കൈമാററംചെയ്തു കേരളീയഉല്പന്നങ്ങൾ വാങ്ങാൻ നോവാ ഒരു ശ്രമം നടത്തി. പക്ഷെ കച്ചവടക്കാർ അതിനു വിസമ്മതിക്കുകയും, രൊക്കം പണം ആവശ്യപ്പെടുകയും ചെയ്തു. തന്റെ കൈവശം ആവശ്യത്തിനു നാണ്യങ്ങൾ ഇല്ലാത്തതുകൊണ്ടു നോവാ കണ്ണൂർക്കു പോയി യൂറോപ്യൻചരക്കുകൾ അവിടെ വിററഴിച്ചു കാശുണ്ടാക്കാമെന്ന പ്രതീക്ഷയാണ് അയാൾക്കുണ്ടായിരുന്നത്. എന്നാൽ അവിടുത്തെ മുഹമ്മദീയവ്യാപാരികൾ വിജയകരമായ ഒരു ബോയ്ക്കാട്ടിനെ സംഘടിപ്പിച്ചിരുന്നു. ഒടുവിൽ രാജാവിന്റെ ഉറപ്പിന്മേൽ ഡാനോവാ ചരക്കുകയററി യൂറോപ്പിലേക്കു മടങ്ങി.

ഇന്ത്യയെക്കുറിച്ച് ആദ്യമുണ്ടായിരുന്ന പ്രതീക്ഷകൾ, കബ്രാളിന്റെ മടങ്ങിവരവോടെ പോർട്ടുഗല്ലിൽ അന്തർദ്ധാനംചെയ്തു. "ഇത്തോപ്പിയാ, അറേബിയാ, പേർഷ്യാ, ഇന്ത്യാ തുടങ്ങിയ സ്ഥലങ്ങളിലേക്ക് കപ്പലോടിക്കുന്നതിനും, അവ പിടിച്ചടക്കുന്നതിനും, വാണിജ്യം നടത്തുന്നതിനുമുള്ള അധീശാധികാരി" എന്ന നിലയിൽ പോർട്ടുഗീസ്‌രാജാവ് സ്വമേ

ധയാ ഏറെറടുത്ത സമുദ്രാധിപത്യം കഠിനമായി വെല്ലുവിളിക്കപ്പെട്ട മെന്ന് അദ്ദേഹത്തിന് ഇപ്പോൾ മനസ്സിലായി. എന്നാൽ എന്തു നഷ്ട ത്തിനും ഡോംമാനുവൽ തയ്യാറായിരുന്നു. സാമൂതിരിയോടു പ്രതികാരം വീട്ടുന്നതിനും അറബിക്കടലിൽ പറങ്കികളുടെ അധികാരം അരക്കിട്ടുറപ്പി ക്കുന്നതിനുംവേണ്ടി, ഇന്ത്യൻസമുദ്രത്തിലേക്കയയ്ക്കാൻ പുതിയൊരു നാ വികസേന അദ്ദേഹം സംഘടിപ്പിച്ചു. അതിന്റെ നായകസ്ഥാനത്തേക്ക് കബ്രാളിന്റെ പേർ ആദ്യം നിർദ്ദേശിക്കപ്പെട്ടുവെങ്കിലും, രാജാവിന് അ യാളെ വേണ്ടത്ര വിശ്വാസമില്ലായിരുന്നു. അതുകൊണ്ട് നായകസ്ഥാനം ഡാ ഗാമാതന്നെ ഏറെറടുത്തു.

പുതിയ സേനയിൽ 15 കപ്പലുകളാണുണ്ടായിരുന്നത്. ലൂയിസ് കുട്ടിഞ്ഞോ, ഫ്റാൻസെസ്കോ ഡാ കുഞ്ഞാ, ജോവാ ലോപ്പസ് പെറെ സ്റ്റില്ലോ, അഫോൺസോ ഡാ അഗ്വയാർ, റൈഡാ കാസ്റ്റിന്നാഡാ, ഡയാഗോ ഫെർണാണ്ടസ് കൊറിയാ, അന്റോണിയോ ഡാ കാമ്പാ എന്നിവരായിരുന്നു ഡാ ഗാമായെ അനുഗമിച്ച കപ്പിത്താന്മാരെന്ന് ബാ റോസ്സ് രേഖപ്പെടുത്തുന്നു. ഇതിൽ ഡയാഗോ ഫെർണാണ്ടസ് കൊറി യായെ കൊച്ചിയിലെ പണ്ടകശാലാകാര്യസ്ഥനായി നിർദ്ദേശിച്ചാണ് അയച്ചിരുന്നത്. ഡാ ഗാമായുടെ ഒരു ബന്ധുവായ വിൻസെന്റ് സോദ്രേ യുടെ കീഴിലായിരുന്നു പടനായകൻ സഞ്ചരിച്ചിരുന്ന 'സാൻ ജെറോ ണിമോ' എന്ന കപ്പൽ. 'സാൻ ജെറോണിമോ'യും കുട്ടിഞ്ഞോയുടെ കീഴിലുണ്ടായിരുന്ന 'ലിയോണാർഡാ'യുമുൾപ്പെടെ 6 വലിയ കപ്പലുകൾ ഈ സമൂഹത്തിലുണ്ടായിരുന്നു. ബാക്കിയുള്ളവ ത്രികോണത്തിലുള്ള പായ്കൾ പിടിപ്പിച്ച ചെറിയ കപ്പലുകളായിരുന്നുവെങ്കിലും അവയി ലും വലിയ പീരങ്കികളാണ് ഘടിപ്പിച്ചിരുന്നത്. എല്ലാത്തിലുംകൂടെ 800 ആളുകളുണ്ടായിരുന്നു. ഈ യാത്രയിൽ പങ്കെടുത്ത ഓരോ ഭടനും പ്രതിമാസം 3 'ക്രൂസാഡോ'യായിരുന്നു ശമ്പളം. അതുകൂടാതെ പോർട്ടു ഗല്ലിൽനിന്നും വെളിയിൽ കഴിയുന്ന ഓരോ 18 മാസക്കാലത്തേക്കും അവ ർക്ക് രണ്ടു ശതത്തുക്കം കുരുമുളകും ലഭിച്ചിരുന്നു.

1502 ജനുവരി 30-ാംതീയതി സർ ജെറോണിമോ കത്തീഡ്രൽ പള്ളിയിൽവച്ച് പോർട്ടുഗീസ്‌രാജാവ് കുർബ്ബാനകൊണ്ടു. അതിനു ശേഷം ഡാ ഗാമായെ 'ഇന്ത്യാ, പേഷ്യാ, അറേബിയാ എന്നീ കടലു കളുടെ' അഡ്മിറലായി അദ്ദേഹം പ്രഖ്യാപിച്ചു. പറങ്കികപ്പൽപ്പട ഫെബ്രുവരി 10-ാംതീയതി ബെലംതുറമുഖത്തിൽനിന്നും യാത്രയായി. അവരെ യാത്രയയയ്ക്കാൻ സ്വന്തം പടവിൽ കയറി രാജാവുതന്നെ കുറേ

ദൂരം കടലിൽപോയി. അഡ്മിറലിന്റെ നേരിട്ടു കീഴിലുള്ള 10 കപ്പലുകൾ സാമൂതിരിയെ ശിക്ഷിച്ച്, ഇന്ത്യയുമായുള്ള വ്യാപാരം മുഴുവൻ പറങ്കികൾക്ക് ലഭിക്കുന്നതിനുള്ള നടപടികൾ സ്വീകരിച്ചതിനുശേഷം മടങ്ങിപ്പോരണമെന്നായിരുന്നു ആജ്ഞ. വിൻസൻറ് സോദ്രെയുടെ കീഴിലുള്ള 5 കപ്പലുകളാകട്ടെ, ഇന്ത്യൻസമുദ്രത്തിൽ സ്ഥിരമായി താവളമുറപ്പിച്ച്, ഒരു പൗരസ്ത്യനാവികവ്യൂഹമായി പ്രവർത്തിക്കാനായിരുന്നു നിർദ്ദേശം. ഒന്നരമാസത്തിനുശേഷം എസ്തവാ ഡാ ഗാമായുടെ നേതൃത്വത്തിൽ വീണ്ടും 5 കപ്പലുകൾ ഇന്ത്യയ്ക്ക് നിയോഗിക്കപ്പെട്ടു. ആകെ കൂടെ നോക്കുമ്പോൾ 19-ാം നൂറ്റാണ്ടിനുമുമ്പ് ഇന്ത്യയിലേക്ക് പോയ ഏററവും വലിയ പടക്കപ്പൽസമൂഹമായിരുന്നു ഇത്. രാജ്യം വെട്ടിപ്പിടിക്കാനാണ് അതു് സജ്ജമാക്കിയതും അയച്ചതും. എന്തെന്നാൽ സമുദ്രത്തിൽ പൂർണ്ണനിയന്ത്രണമില്ലാതെ ഇന്ത്യൻവ്യാപാരത്തിന്റെ കുത്തക കരസ്ഥമാക്കാൻ കഴിയുകയില്ലെന്നു പോർട്ടുഗീസ്‌രാജാവിനു് ഒടുവിൽ മനസ്സിലായി.

വഴിമദ്ധ്യേതന്നെ നിരവധി കൊള്ളകളും നടത്തിക്കൊണ്ടാണു പറങ്കിപ്പട സഞ്ചരിച്ചതു്. മക്കത്തുനിന്നും മടങ്ങുന്ന കോഴിക്കോട്ടെ കോജാ കാസ്സിമിന്റെ ഒരു സഹോദരന്റെ കപ്പൽ ഡാ ഗാമാ തടഞ്ഞുനിർത്തി കൊള്ളചെയ്തു. 'ലെണ്ടാസ് ഡാ ഇന്ത്യാ' എന്ന ഗ്രന്ഥത്തിന്റെ രചയിതാവു് അഭിമാനത്തോടെ അതു വർണ്ണിക്കുന്നതു നോക്കുക: "ആ കപ്പലിലെ സാധനങ്ങൾ എല്ലാം ക്യാപ്‌റററൻ-മേജറിന്റെ ആജ്ഞപ്രകാരം നീക്കംചെയ്തു. ഒററ ഒരു മൂർ അതിൽനിന്ന് പുറത്തുവരാൻ അദ്ദേഹം അനുവദിച്ചില്ല. അവരെ അതിനകത്തിട്ട് കപ്പലിനു തീകൊളുത്താൻ അദ്ദേഹം ഉത്തരവിട്ടു." യാത്രക്കാരുടെ ദീനദീനമായ അഭ്യർത്ഥനകൾ പറങ്കികളുടെ രക്തദാഹത്തെ വർദ്ധിപ്പിച്ചതേയുള്ളു. സർവ്വസ്വവും അടിയറവയ്ക്കാമെന്ന് അറബികൾ വാഗ്ദാനംചെയ്തെങ്കിലും, തീ കത്തിക്കാനുള്ള ക്രൂരമായ ഉത്തരവു് നൽകപ്പെടുകതന്നെചെയ്തു. പറങ്കിസാഹസികന്മാരുടെ പൈശാചികത്വത്തിന്റെ ഒരു ഉദാഹരണം മാത്രമാണിതു്. ഇത്തരത്തിലുള്ള നിരവധി സംഭവങ്ങൾ ഇനി നാം കാണാൻകിടക്കുന്നതേയുള്ളു. നീചനീചവും ഘോരവുമായ ഈ അറുകൊലയ്ക്ക് എതിരായി പറങ്കിചരിത്രകാരന്മാർ ഒററവാക്കുപോലും പറഞ്ഞിട്ടില്ലെന്നുള്ളതാണ് ഏററവും വിചിത്രമായ കാര്യം. ഈ സംഭവത്തെപ്പററി കാമ്യോൺസ്‌പോലും മൌനം അവലംബിക്കുകയാണു ചെയ്തിരിക്കുന്നതു്.

ഡ ഗാമാ അഞ്ചിദ്വീപ് തന്റെ പ്രവർത്തനകേന്ദ്രമായി സ്വീകരിച്ചു. അവിടെ സ്ഥാനമുറപ്പിച്ചുകൊണ്ട് ഇന്ത്യൻ കടൽവ്യാപാരത്തിന്റെ കുത്തക കൈവശപ്പെടുത്തുക എന്ന തന്റെ ജോലിയുടെ ആദ്യഭാഗം നിറവേറ്റാൻ അദ്ദേഹം പ്രവർത്തനം തുടങ്ങി. തന്റെ കപ്പലുകൾ വല സംഘങ്ങളായി തിരിച്ച്, കടലിൽ കണ്ടെത്തിയ എല്ലാ കച്ചവടക്കപ്പലുകളും ഗാമാ കൊള്ളയടിക്കാൻ ആരംഭിച്ചു. അതിൽ പറങ്കികൾക്ക് വലിയ വിജയമുണ്ടായി. പിന്നീട് ഡ ഗാമാ കണ്ണൂരിലേക്കു പോയി. അവിടെ ചെന്നപ്പോൾ 4,000 വാൾക്കാരോടുകൂടി ചിറയ്ക്കൽരാജാവ് അദ്ദേഹത്തെ സ്വീകരിക്കാൻ എത്തി. കടൽതീരത്ത് സജ്ജമാക്കിയ ഒരു പ്രത്യേകപന്തലിൽവച്ച് കൂടിക്കാഴ്ച നടന്നു. * ഒരു സ്വർണ്ണവാൾ ഉൾപ്പെടെ നിരവധി സമ്മാനങ്ങൾ രാജാവിന് ഡ ഗാമാ നൽകി. അവർതമ്മിൽ ഒരു വ്യാപാരഉടമ്പടിയുടെ കാര്യം ചർച്ചചെയ്തുവെങ്കിലും, ചരക്കുകളുടെ വില നിശ്ചയിക്കാൻ ബുദ്ധിമുട്ടുണ്ടായി. രാജാവിനു വില നിശ്ചയിക്കാൻ അധികാരമില്ലെന്നും ചുങ്കംപിരിക്കാനുള്ള അവകാശമുള്ളൂവെന്നും നാടൻകച്ചവടക്കാർ മറുത്തുപറഞ്ഞു. ഒടുവിൽ കൊച്ചിയിൽ വാങ്ങുന്ന വില കണ്ണൂരിലും നൽകാമെന്ന അടിസ്ഥാനത്തിൽ പറങ്കികൾ ഒരു ധാരണയുണ്ടാക്കി. വിൻസന്റ സോദ്രയെ കണ്ണൂരിൽ പാർപ്പിച്ചുകൊണ്ട് ഗാമാ തെക്കോട്ടു നീങ്ങി. "അരി, പഞ്ചസാര, തേൻ, വെണ്ണ, എണ്ണ, നാളികേരം, ഉണക്കമീൻ എന്നിവ പണ്ടകശാലയിൽ വാങ്ങി ശേഖരിക്കണമെന്നും, കയർകൊണ്ട് വടമുണ്ടാക്കണമെന്നു"മായിരുന്നു അയാൾക്ക് ഗാമാ നൽകിയ നിർദ്ദേശങ്ങൾ. +

കണ്ണൂരിൽനിന്നും ഡ ഗാമാ നേരെ പോയതു് കോഴിക്കോട്ടേയ്ക്കാണ്. ആ അവസരത്തിൽ തുറമുഖം ശൂന്യമായിരുന്നു. ഡ ഗാമായ്ക്കു സാമൂതിരി നാലു സന്ദേശങ്ങൾ അയച്ചതായി ബാറോസ് പറയുന്നു. കോഴിക്കോട്ടുനിന്ന് കഷ്ടിച്ച് രണ്ടുകാതം അകലെയെത്തിയപ്പോഴാണ് അവസാനസന്ദേശം അയച്ചത്. അതിൽ യഥാർത്ഥത്തിലുള്ള പരാതിക്കാരൻ താനാണെങ്കിലും സഖ്യത്തിൽ ഏർപ്പെടാൻ തനിക്ക് സന്തോഷമേയുള്ളുവെന്ന് വ്യക്തമാക്കിയിരുന്നു. പക്ഷേ സമാധാനമുണ്ടാക്കുന്നതിന്റെ ഒന്നാമത്തെ വ്യവസ്ഥയായി നഗരത്തിലുള്ള എല്ലാ മുഹമ്മദീയരേയും ബഹിഷ്ക്കരിക്കണമെന്നായിരുന്നു ഡ ഗാമായുടെ ശാഠ്യം. അതു് സാമൂതിരിക്ക് അംഗീകരിക്കാൻ സാദ്ധ്യമായിരുന്നില്ല. ഒട്ടും താമസിയാതെ

* ഒരു വീട്ടിൽവച്ചാണ് കൂടിക്കാഴ്ച നടന്നതെന്നു കൊറിയ പറയുന്നു.

+ "മൂന്നു കടൽയാത്രകൾ"—പേജ് 325.

നഗരത്തിലേക്കു ഗാമാ പീരങ്കിപ്രയോഗം തുടങ്ങി. കടല്പുറയിൽ തെങ്ങുതടികൊണ്ടുള്ള കൂററൻ വേലികൾ സാമൂതിരി കെട്ടിയിരുന്നുവെങ്കിലും, അതിൽ ഗണ്യമായ ഭാഗം തീപിടിച്ചു നശിച്ചു. കരയിലുണ്ടായിരുന്ന രണ്ടു പീരങ്കികൾകൊണ്ട് കപ്പലിന്റെ നേർക്ക് നായന്മാരും നിറയൊഴിച്ചുകൊണ്ടിരുന്നു. ഇതിനിടയിൽ നഗരത്തിലേക്കു വന്ന അരിക്കപ്പലുകൾ പറങ്കികൾ കൊള്ളയടിക്കുകയും അതിലെ നാവികരെ തടവുകാരാക്കുകയും ചെയ്തു. "ഈ തടവുകാരുടെ കൈയും, ചെവിയും മൂക്കും, അറുത്ത് അവരെ ഒരു ചെറുതോണിയിലാക്കാൻ ക്യാപ്റ്റൻ-മേജർ ആജ്ഞാപിച്ചു. പോർട്ടുഗീസുകാർ ഉറപ്പു നൽകിയതു കൊണ്ടുവന്ന സാമൂതിരിയുടെ ഒരു ബ്രാഹ്മണദൂതനെ കൈയും മൂക്കും ചെവിയും ചെത്തി അവരുടെ കൂട്ടത്തിൽ തള്ളി. ദൂതന്റെ ഛേദിക്കപ്പെട്ട അംഗങ്ങൾ അയാളുടെ കഴുത്തിൽ കെട്ടിത്തൂക്കി. അയാൾ കൊണ്ടുവരുന്നതു് പാകംചെയ്തു തിന്നാൻ സാമൂതിരിക്ക് ഒരു നിർദ്ദേശവും ഒരു ഓലയിൽ എഴുതി അതിനോടു കെട്ടിയിരുന്നു." * അതിനുശേഷം ആ തോണിക്ക് തീയുംകൊടുത്തു് അതു കരയിലേക്ക് പറങ്കികൾ ഉന്തിവിട്ടു. ഇതിനോടു താരതമ്യപ്പെടുത്താവുന്ന ഒരു നീചകൃത്യം ചരിത്രത്തിൽ കണ്ടുപിടിക്കുക അസാദ്ധ്യമാണ്. അതു കേട്ടപ്പോൾ, തന്റെ നാടു് മുടിഞ്ഞാലും പറങ്കികളോടു പടതന്നെയെന്നു സാമൂതിരി ഉഗ്രമായ പ്രതിജ്ഞയെടുത്തു.

മൂന്നുദിവസത്തെ നിഷ്ഫലമായ പീരങ്കിപ്രയോഗത്തിനുശേഷം ഡാ ഗാമാ കൊച്ചിയിലേക്കു പോയി. അവിടെ കബ്രാൾ കൈവെടിഞ്ഞിട്ടു പോയ പറങ്കികൾ അദ്ദേഹത്തെ സ്വീകരിച്ചു. അറബികളിൽനിന്ന് അവരെ കൊച്ചിരാജാവു സ്വന്തം കൊട്ടാരത്തിൽ അഭയംനൽകി രക്ഷിച്ചെന്നും മററുമുള്ള കഥകൾ അവർ ഗാമായെ ധരിപ്പിച്ചു. ഡാ ഗാമായെ സ്വാഗതം ചെയ്യാൻ രാജാവിന്റെ പ്രതിനിധികളും എത്തിയിരുന്നു. അടുത്ത ദിവസം അദ്ദേഹം കരയ്ക്കിറങ്ങുകയും, പോർട്ടുഗലിൽനിന്നു കൊണ്ടുവന്ന പല വിലപ്പെട്ട സാധനങ്ങൾ രാജാവിനു സമ്മാനിക്കുകയും ചെയ്തു. രാജാവു പോർട്ടുഗലിലേയ്ക്കു് അയച്ച കത്തിനും സമ്മാനങ്ങൾക്കുമുള്ള മറുപടിയായിരുന്നു ഇതു്. ഗാമാ കൊണ്ടുവന്ന സമ്മാനങ്ങളുടെ കൂട്ടത്തിൽ ഒരു വലിയ വെള്ളിപ്പേടകത്തിൽ 2000 സ്വർണ്ണ ക്രൂസാഡോസുമുണ്ടായിരുന്നു രാജാവിനു പരമസന്തോഷമായി. കപ്പൽ നിറയെ ചരക്കു കയററാൻ അദ്ദേഹം പറങ്കികൾക്ക് അനുവാദം നൽകി.

---

* "മൂന്നു കടൽയാത്രകൾ", ഒന്നാംഭാഗം—പേജ് 331.

ഏതാനും ദിവസങ്ങൾക്കുള്ളിൽ 5 വലിയ കപ്പലുകളിലും രണ്ടു ചെറിയ കപ്പലുകളിലുമായി കുരുമുളക്, ഏലം തുടങ്ങിയ സുഗന്ധവ്യഞ്ജനങ്ങൾ കയററിക്കഴിഞ്ഞതിനുശേഷം ഡാ ഗാമാ തന്റെ തനിനിറം കാണിച്ചു. അദ്ദേഹം ഉടമ്പടിക്കുള്ള ഏതാനും വ്യവസ്ഥകൾ രാജാവിനു നൽകി. ക്യാപ്റ്റൻ-മേജരും രാജാവും തമ്മിൽ നിശ്ചയിക്കുന്ന വിലയ്ക്കു കൊച്ചിയിലെ മുഴുവൻ കുരുമുളകും, ഏലവും, മററു സുഗന്ധവിഭവങ്ങളും പറങ്കികൾക്കു നൽകണമെന്നായിരുന്നു ഒന്നാമത്തെ വ്യവസ്ഥ. രണ്ടാമതായി അവക്ക് ഇഷ്ടമുള്ള സ്ഥലത്തു പണ്ടകശ്ശാല പണിയുന്നതിനും സൈന്യങ്ങളെ സൂക്ഷിക്കുന്നതിനും അവകാശമുണ്ടായിരിക്കണം. വേറെ ആർക്കും അങ്ങനെയുള്ള അവകാശങ്ങൾ നൽകാനും പാടില്ല. രാജാവു അമ്പരന്നുപോയി. പറങ്കികളെ സുഹൃത്തുക്കൾ എന്ന നിലയിലാണ് അദ്ദേഹം സ്വാഗതംചെയ്തത്. എന്നാൽ ഇപ്പോൾ അവർ യജമാനന്മാരായി മാറിയിരിക്കുന്നുവെന്ന് അദ്ദേഹത്തിനു മനസ്സിലായി. വിഷണ്ണനായ ഉണ്ണിരാമവർമ്മരാജാവ് ഇതിനെക്കുറിച്ച് ആലോചിക്കാൻ തനിക്കു സമയം വേണമെന്ന് ആവശ്യപ്പെട്ടു. തനിക്കു ഉടൻ മറുപടി വേണമെന്നും പറഞ്ഞു് ഗാമാ ക്ഷോഭിച്ചു സമ്മേളനസ്ഥലത്തുനിന്നും ഇറങ്ങിപ്പോയി. പാവപ്പെട്ട രാജാവ് ഉടൻതന്നെ പുറകേ ഓടി മാപ്പപേക്ഷിച്ചു. പറങ്കികൾക്ക് ആഗ്രഹമുള്ള ഏതു വ്യവസ്ഥയ്ക്കും താൻ ഒരുക്കമാണെന്നു് അദ്ദേഹം സമ്മതിച്ചു. ഇങ്ങനെയൊരു സമ്മതം വാങ്ങാൻ തന്നെയായിരുന്നു ഗാമാ ഈ വേലയൊക്കെ കാണിച്ചതു്. തന്റെ വ്യവസ്ഥകളെല്ലാം സ്വീകരിച്ചപ്പോൾ അദ്ദേഹം ഒരു സ്വർണ്ണകിരീടം ഉൾപ്പെടെയുള്ള സമ്മാനങ്ങൾ രാജാവിനു നൽകി.

ഇതേ സമയത്തു സാമൂതിരി വെറുതെയിരിക്കുകയല്ലായിരുന്നു്. അദ്ദേഹം വലിയ സന്നാഹങ്ങൾ ചെയ്തു. കൊച്ചിയ്ക്കു സമീപംവച്ചു് ഡാ ഗാമയെ ആക്രമിക്കുന്നതിന് കോജാകാസ്സിമിന്റെ നേതൃത്വത്തിൽ വമ്പിച്ച ഒരു നാവികസേന അദ്ദേഹം സജ്ജമാക്കി. കൊള്ളകൊണ്ടു തട്ടിയെടുത്ത കണക്കില്ലാത്ത സാധനങ്ങളുമായി എങ്ങനെയെങ്കിലും യൂറോപ്പിലേയ്ക്കു മടങ്ങണമെന്നായിരുന്നു ഡാ ഗാമായുടെ ഉൽകണ്ഠ. അതുകൊണ്ടു് ഡയാഗോ ഫെർണാണ്ടസ് കൊറിയായെ കൊച്ചിയിലെ കാര്യസ്ഥനായി നിയമിച്ചുകൊണ്ടു് അദ്ദേഹം ധൃതിയിൽ പോർട്ടുഗല്ലിനു യാത്രതിരിച്ചു. ഡാ ഗാമാ പുറപ്പെടാറായപ്പോൾ തന്റെ നില അപകടത്തിലായെന്നു കാണിച്ചുകൊണ്ടു് കൊച്ചിരാജാവ് അദ്ദേഹത്തോട് ഒരഭ്യർത്ഥന നടത്തി. തനിക്കെതിരായി സാമൂതിരി വമ്പിച്ച പടയൊരുക്കം നടത്തുന്നു

വെന്നും, സ്വന്തം കുടുംബാംഗങ്ങളും, നാട്ടിലെ പ്രഭുക്കന്മാരും, തന്റെ സൈന്യത്തിൽതന്നെ നല്ലൊരു ഭാഗവും പറങ്കികൾക്ക് എതിരായി സാമൂതിരിപക്ഷം ചേർന്നിരിക്കുകയാണെന്നും രാജാവ് ദയനീയമായി അറിയിച്ചു. സാമൂതിരി തന്റെ നില വ്യക്തമാക്കിയിരുന്നു. യുദ്ധത്തിനു തൊട്ടുമുമ്പായി അയച്ച അവസാനത്തെ കത്തിൽ വിദേശികളുടെ സൌഹാർദ്ദമാണോ, കോഴിക്കോടുമായുള്ള സഖ്യമാണോ വേണ്ടതെന്നു തീരുമാനിക്കാൻ അദ്ദേഹം കൊച്ചിരാജാവിനോട് ആവശ്യപ്പെടുകയുണ്ടായി. * എന്നാൽ കൊച്ചിരാജാവിന്റെ വിലാപം കേൾക്കാൻ ഡാ ഗാമാ സന്നദ്ധനല്ലായിരുന്നു. അദ്ദേഹം യാത്രയ്ക്ക് ഒരുങ്ങിക്കഴിഞ്ഞു. തന്റെ കപ്പലുകളുംകൊണ്ട് എങ്ങനെയെങ്കിലും ലിസ്ബണിൽ തിരിച്ചെത്തുക എന്ന ഒരേയൊരു താല്പര്യം മാത്രമേ അദ്ദേഹത്തിനുണ്ടായിരുന്നുള്ളു. പക്ഷേ അങ്ങനെ സ്വൈരത്തിൽ രക്ഷപ്പെടാൻ ഗാമായ്ക്കു കഴിഞ്ഞില്ല. പറങ്കികപ്പലുകളുംകാത്തു പതുങ്ങിക്കിടന്നിരുന്ന കോജാഅമ്പാറിന്റെ നേതൃത്വത്തിലുള്ള കോഴിക്കോട്ടുനാവികസേനയുടെ വായിലേക്കാണ് ഗാമായും കൂട്ടുകാരും ചെന്നുവീണതു്. തുടർന്നുണ്ടായ യുദ്ധം അഡ്മിറൽ ബെല്ലാർഡ് വർണ്ണിക്കുന്നു:—

"വമ്പിച്ച ചരിത്രപ്രാധാന്യമുള്ള ഒരു ഗംഭീരസമരമായിരുന്നു അതു്. പഴയ പറങ്കിചരിത്രകാരന്മാരുടെ വിവരണങ്ങളല്ലാതെ ഇരുകക്ഷികളുടെയും ബലം മനസ്സിലാക്കാൻ യാതൊരു വഴിയുമില്ല. അവരാണെങ്കിൽ പക്ഷപാതപരമായിട്ടാണ് എഴുതിയിട്ടുള്ളതും. ചെങ്കടൽപടയിൽ 70 പത്തേമാരികളും മലബാർസേനയിൽ നൂറോളം ചെറിയ കപ്പലുകളുമുണ്ടായിരുന്നുവെന്ന കൊറിയായുടെ പ്രസ്താവന അവാസ്തവമാകാൻ വഴിയില്ല. എല്ലാ കപ്പലുകളിലും ധാരാളം പടയാളികളുണ്ടായിരുന്നു, ചിലതിൽ 600 പേർവരെ. അടുത്ത ലക്ഷ്യങ്ങളുടെമേൽ പ്രയോജനകരമായി ഉപയോഗിക്കാമായിരുന്ന ചെറുപീരങ്കികൾ വലിയ കപ്പലുകളിൽ ഘടിപ്പിച്ചിരുന്നു. പൌരസ്ത്യദേശത്തു് സുപ്രസിദ്ധനായിരുന്ന ഒരു അറബിനാവികസേനാനിയായ കോജാഅമ്പാറാണ് ചെങ്കടൽപടയെ നയിച്ചിരുന്നതു്. മറെറാരു പ്രസിദ്ധനാവികതലവനായ കാസ്സിമായിരുന്നു മലബാർപടയുടെ നായകൻ. ഒരു കാര്യത്തിലൊഴികെ മറെറല്ലാത്തിലും പൌരസ്ത്യസേനയ്ക്കു് അനുകൂലമായിരുന്ന സ്ഥിതിഗതികളായിരുന്നു ഉണ്ടായിരുന്നതു്. ദൂരലക്ഷ്യങ്ങളെ തകർക്കാൻ കഴിയുന്ന പീരങ്കികൾ പറങ്കികൾക്കുമാത്രമേ ഉണ്ടായിരുന്നുള്ളു. തന്റെ പീരങ്കികൾ

* "കേരളപഴമ"—പേജ് 35.

പ്രയോജനകരമായി ഉപയോഗിക്കാവുന്ന ദൂരത്തിൽ കപ്പലുകൾ നിർത്തി യുദ്ധംചെയ്യേണ്ടത് ഡാ ഗാമായ്ക്ക് ആവശ്യമായിരുന്നു. എന്നാൽ പറങ്കിക്കപ്പലുകളെ ദൂരെനിന്നും വളഞ്ഞ് സംഖ്യാബലംകൊണ്ടു തകർക്കുകയെന്നതായിരുന്നു ഏഷ്യക്കാരുടെ ലക്ഷ്യം. തങ്ങളുടെ കൂടിയതരം പീരങ്കികളുടെ ലക്ഷ്യംവരെ ശത്രുക്കളെ വരാൻ അനുവദിച്ചുകൊണ്ട് അവരെ നശിപ്പിക്കാനാണ് യൂറോപ്യന്മാർ ശ്രമിച്ചത്."

ഡാ ഗാമാ കൊച്ചിയിലായിരുന്നപ്പോൾ വിശേഷപ്പെട്ട മറ്റൊരു സംഭവമുണ്ടായി. നാട്ടുകാരായ ക്രിസ്ത്യാനികളുടെ ഒരു പ്രതിനിധിസംഘം അദ്ദേഹത്തെ വന്നുകണ്ടു. ക്രിസ്ത്യാനികളായ പറങ്കികളുടെ വരവോടുകൂടി അവരുടെ ശുക്രനുദിച്ചുവെന്ന് വിശ്വസിച്ച ഇവർ, പോർട്ടുഗീസ് രാജാവിനോട് ഭക്തി പ്രഖ്യാപിച്ചു. ക്രിസ്ത്യാനികൾ കൂടുതലുള്ള ഏതെങ്കിലും കേന്ദ്രത്തിൽ പറങ്കികൾ ഒരു കോട്ടപണിതാൽ, കേരളം മുഴുവൻ പിടിച്ചടക്കാമെന്ന് അവർ ഡാ ഗാമായെ ഉപദേശിക്കുകയുണ്ടായി. കേരളം പിടിച്ചടക്കാൻ ക്ഷണിച്ച ഈ ക്രിസ്ത്യാനികളായ പറങ്കികളിൽനിന്ന് എത്രമാത്രം പീഡനങ്ങളും, യാതനകളും, അക്രമങ്ങളുമാണ് അവർ സഹിക്കാൻപോകുന്നതെന്ന് ഈ പാവങ്ങൾക്ക് സ്വപ്നംകാണാൻ കഴിഞ്ഞിരുന്നില്ല.



## അദ്ധ്യായം അഞ്ച്

# കരയിൽ ശക്തിസ്ഥാപനത്തിനുള്ള സമരം

പറങ്കികളെ കൊച്ചിരാജാവു സ്വാഗതംചെയ്തതും, കബ്രാളുമായി ഉടമ്പടിയുണ്ടാക്കിയതും അദ്ദേഹത്തിന്റെ മേൽക്കോയ്മയായ സാമൂതിരിക്കു കഠിനമായ രോഷമുണ്ടാക്കി. സാമൂതിരിയിൽനിന്നും സ്വാതന്ത്ര്യം നേടുന്നതിനു കൊച്ചിരാജാവിനെ സഹായിക്കാമെന്നും, അദ്ദേഹത്തെ കേരളക്കരയിലെ ഒന്നാമത്തെ ഭരണാധികാരിയാക്കാമെന്നുമായിരുന്നു കബ്രാളിന്റെ ഉടമ്പടിയിലെ രഹസ്യവകുപ്പ്. പോർട്ടുഗീസ്‌രാജാവിന്റെ ഒരു പാവയെ കേരളാധീശനാക്കി വാഴിക്കാമെന്ന ആഗ്രഹം ഒരു വ്യാഴവട്ടക്കാലത്തിനുശേഷം ഉപേക്ഷിച്ചിട്ട് മഹാനായ ആൽബുക്കർക്കു സാമൂതിരിയുമായി സന്ധിചെയ്തു. അന്നു കബ്രാളുമായി സഖ്യംചെയ്ത ഉണ്ണിരാമവർമ്മയെന്ന കൊച്ചിരാജാവു സങ്കടത്തോടെ പോർട്ടുഗീസ് രാജാവിന് ഇങ്ങനെ എഴുതി:

"......ഇതൊക്കെ നടന്നതിനുശേഷം അവർ എന്റെ തുറമുഖത്തു വന്നു. അവർക്കു വേണ്ടതൊക്കെ നൽകി ഞാൻ സഹായിച്ചു. കപ്പലുകൾക്കു ചരക്കുനൽകി, മറ്റെല്ലാ സൗകര്യങ്ങളും കൊടുത്തു...അന്നുമുതൽ എന്റെ ബന്ധുക്കളും ശത്രുക്കളും ഒന്നുപോലെ വിശ്വസിച്ചിരുന്നു, നാം തമ്മിലുള്ള സൌഹാർദ്ദം യാതൊരു കാരണവശാലും തകർക്കാൻ കഴിയുകയില്ലെന്നു്. എന്നെ അങ്ങു മഹാരാജാവായി അഭിഷേകംചെയ്യുവെന്നും, അങ്ങയുടെ സുഹൃത്തുക്കളിൽ മുമ്പൻ ഞാനാണെന്നും അവർ വിശ്വസിച്ചിരുന്നു." *

പറങ്കികളും തന്റെ സാമന്തനുംതമ്മിലുള്ള സഖ്യത്തിന്റെ ആപത്തു സാമൂതിരിക്കു വ്യക്തമായി കാണാമായിരുന്നു. കൊച്ചിയിൽ സ്ഥാനമുറപ്പിക്കാൻ പറങ്കികളെ അനുവദിച്ചാൽ കേരളരാജാക്കന്മാരുടെ സ്വാതന്ത്ര്യം അപകടത്തിലാകുമെന്നു് അദ്ദേഹത്തിനു ബോദ്ധ്യമായി. പറങ്കികളുടെ ക്രൂര

---

* ബിക്കറിന്റെ 'ഉടമ്പടികൾ', ഒന്നാംഭാഗം—തോർഡിതോംബോ സി. സി. പി. ഐ., മാർക്കാ 14.

തയും വഞ്ചനയും നല്ലവണ്ണം അദ്ദേഹം അറിഞ്ഞിരുന്നു. തന്റെ രാജ്യത്തുണ്ടായിരുന്ന പറങ്കികളെ വിട്ടുകൊടുക്കണമെന്നു കൊച്ചിരാജാവിനോട് സാമൂതിരി ആവശ്യപ്പെട്ടു. അതിന് അദ്ദേഹത്തിന്റെ അഭിമാനം അനുവദിക്കുന്നില്ലെങ്കിൽ, അവരെ കൊച്ചിയിൽനിന്നും ബഹിഷ്കരിക്കാൻ അദ്ദേഹം നിർദ്ദേശിച്ചു. എന്നാൽ പുതിയ ബന്ധുബലത്തിന്റെ ധൈര്യത്തിലും തന്നെ കേരളത്തിലെ മഹാരാജാവാക്കാമെന്ന പറങ്കികളുടെ വാഗ്ദാനത്തിൽ മയങ്ങിയും അതു കേൾക്കാൻ കൊച്ചിരാജാവു തയ്യാറായില്ല. എന്നാൽ അദ്ദേഹത്തിന്റെ ഉദ്യോഗസ്ഥന്മാരും പ്രഭുക്കന്മാരും, പ്രധാനപടനായകന്മാരും സാമൂതിരിയുടെ നിർദ്ദേശത്തെ അനുകൂലിച്ചു.

കൊച്ചിരാജാവിന്റെ നിരസനത്തെ തുടർന്ന് സാമൂതിരി തെക്കോട്ട് സൈന്യവുമായി നീങ്ങി. അദ്ദേഹത്തിന്റെ പ്രധാനബന്ധുക്കൾ കൊച്ചിയിൽനിന്നു കഷ്ടിച്ച് രണ്ടുനാഴിക മാത്രം ദൂരത്തു കിടന്ന ഇടപ്പള്ളി രാജ്യത്തിലെ തമ്പുരാനും തൃശ്ശിവപേരൂരും പരിസരങ്ങളും നിയന്ത്രിച്ചിരുന്ന പതിനെട്ടരക്കൂറ്റിരിപ്പാട്ടുമായിരുന്നു. അവരുടെ സഹായത്തോടെ വലിയ എതിർപ്പൊന്നും നേരിടാതെ കൊച്ചിരാജ്യത്തിന്റെ ഹൃദയത്തിലേയ്ക്കു കോഴിക്കോട്ടുസേന പ്രവേശിച്ചു. ഈ സമയത്ത് വിൻസന്റ് സോദ്രെയും അയാളുടെ കപ്പൽസേനയും കൊച്ചിയിൽ വന്നു. എന്നാൽ കോട്ടയിലുണ്ടായിരുന്ന പോർട്ടുഗീസുകാരുടെയാകട്ടെ, രാജാവിന്റെയാകട്ടെ സഹായാഭ്യർത്ഥനകൾ ചെവിക്കൊള്ളാൻ അയാൾ കൂട്ടാക്കിയില്ല. ചെങ്കടലിലുള്ള അറബിക്കപ്പലുകൾ കൊള്ളയടിക്കാൻ പററിയ കാലാവസ്ഥയാണെന്ന കാരണവും പറഞ്ഞ് അയാൾ അവിടെനിന്നും പോയി. എന്നാൽ ക്യൂറിയാമുരിയാദ്വീപസമൂഹത്തിനു സമീപംവച്ചുണ്ടായ ഭയങ്കരമായ കൊടുങ്കാററിൽ സോദ്രെയും കപ്പൽപടയും അതിലെ ബഹുഭൂരിപക്ഷം ആളുകളും നശിച്ചു.

കോഴിക്കോട്ടും കൊച്ചിയും തമ്മിലുള്ള യുദ്ധം 1503 മാർച്ച് 1-ാംതീയതി ആരംഭിച്ചു. ആദ്യത്തെ സംഘട്ടനങ്ങളിൽ കൊച്ചിരാജാവിനു വിജയം ലഭിക്കുകയുണ്ടായി. ലൊറൻസോ മൊറീനായെന്ന പറങ്കിയാണ് അതിനു പ്രധാനമായും ഉത്തരവാദി. അയാളുടെ സഹായത്തോടെ കൊച്ചിസൈന്യം വളരെ ധീരതയോടെ ഇടപ്പള്ളിക്കോട്ട സംരക്ഷിച്ചുനിന്നു. എന്നാൽ കടലിൽനിന്നും കരയിൽനിന്നും സാമൂതിരി ഒരേ സമയം ആക്രമണംതുടങ്ങിയപ്പോൾ, കൊച്ചിസൈന്യം പിൻവാങ്ങേണ്ടിവന്നു. തുടർന്നുണ്ടായ യുദ്ധത്തിൽ കൊച്ചിസൈന്യം നിശ്ശേഷം നശിച്ചു.

ഇളയരാജാവ് ഉൾപ്പെടെ മൂന്ന് ഇളമുറത്തമ്പുരാക്കന്മാരും പടനായകന്മാരും കൊല്ലപ്പെട്ടു. മറെറാരു സൈന്യം ശേഖരിച്ച് ആക്രമണത്തെ തടയാൻ കൊച്ചിരാജാവു ശ്രമിച്ചെങ്കിലും അതും പരാജയമടഞ്ഞു. ഒടുവിൽ പറങ്കികളായ തന്റെ ബന്ധുക്കളെയുംകൊണ്ട് അദ്ദേഹം ഒരമ്പലത്തിൽ അഭയംതേടി.

കൊച്ചിരാജാവിന്റടുത്ത് സാമൂതിരി വീണ്ടും പ്രതിനിധികളെ അയച്ചു. പറങ്കികളെ ബഹിഷ്കരിച്ചാൽമാത്രം മതിയെന്ന് അദ്ദേഹം അറിയിക്കുകയുമുണ്ടായി. എന്നാൽ ആ നിർദ്ദേശം വീണ്ടും തള്ളപ്പെട്ടു. അതിനെ തുടർന്ന് കൊച്ചിരാജ്യം മുഴുവൻ സാമൂതിരിയുടെ പട്ടാളക്കാർ കൊള്ളയടിക്കുകയും കൊള്ളിവയ്ക്കുകയുംചെയ്തു. കൊച്ചിയിൽ സുശക്തമായ ഒരു സേനാവിഭാഗത്തെ പാർപ്പിച്ചതിനുശേഷം സാമൂതിരി കോഴിക്കോട്ടേക്കു മടങ്ങി.

കാലവർഷംമൂലം യുദ്ധം അല്പകാലം നിർത്തിവയ്ക്കേണ്ടിവന്നു. അടുത്ത മൂന്നുമാസക്കാലം സാമൂതിരി തന്റെ തലസ്ഥാനത്തുതന്നെ താമസിച്ചു. പക്ഷേ അദ്ദേഹം സമയം പാഴാക്കിയില്ല. വിദേശികളെ വിജയകരമായി എതിർക്കാൻ അവരുടേതുപോലെ ആധുനികമായ ആയുധങ്ങൾ വേണമെന്ന് അദ്ദേഹത്തിനു ബോദ്ധ്യമായി. അതിനുവേണ്ടി പീറോ അന്റോണിയോ, ജോവാ മേരിയോ എന്ന രണ്ട് ഇററലിക്കാരെ അദ്ദേഹം തന്റെ സേവനത്തിനെടുത്തു. സാമൂതിരിക്കുവേണ്ടി പീരങ്കി വാർക്കുക, അതു് പ്രയോഗിക്കുന്ന രീതി അദ്ദേഹത്തിന്റെ സൈന്യത്തെ പഠിപ്പിക്കുക— എന്നതായിരുന്നു അവരുടെ ജോലി. അതിനുശേഷം സാമൂതിരിയുമായുള്ള യുദ്ധം പുതിയ രീതിയിലായി. പറങ്കികൾ ഇൻഡ്യയിലുണ്ടായിരുന്ന കാലമത്രയും എത്ര ശ്രമിച്ചിട്ടും അദ്ദേഹത്തെ കീഴടക്കാൻ കഴിഞ്ഞിരുന്നില്ല. കൗശലംകൊണ്ടും നയംകൊണ്ടും ചില അവസരങ്ങളിൽ ചില താല്ക്കാലികനേട്ടങ്ങൾ സമ്പാദിക്കാനേ അവർക്കു കഴിഞ്ഞുള്ളൂ.

ഇടവപ്പാതി കഴിഞ്ഞപ്പോൾ പോർട്ടുഗല്ലിൽനിന്ന് മൂന്നു ചെറിയ കപ്പൽസേനകൾ ഇൻഡ്യൻസമുദ്രത്തിൽ വന്നുചേർന്നു. ഫ്രാൻസെസ്കോ ഡാ ആൽബുക്കർക്കിന്റെ നേതൃത്വത്തിലുള്ള കപ്പൽപ്പടയാണ് ആദ്യമായി വന്നുചേർന്നത്. അതിനു പുറകെ അദ്ദേഹത്തിന്റെ ബന്ധുവും, പിന്നീട് ഗവർണ്ണറുമായിത്തീർന്ന അഫോൺസോ ആൽബുക്കർക്കിന്റെ നേതൃത്വത്തിലുള്ള സേന വന്നുചേർന്നു. ഏതാനും ആഴ്ചകൾക്കുശേഷം വന്നുചേർന്ന മൂന്നാമത്തെ സേനയുടെ നായകൻ അന്റോണിയോ ഡാസൽഡാനായിരുന്നു. കണ്ണൂരിൽ എത്തിയപ്പോൾതന്നെ കൊച്ചിയിലെ സംഭവവികാസ

ങ്ങൾ ഫ്റാൻസെസ്കോ ആൽബുക്കർ അറിഞ്ഞു. കൊച്ചിക്കു സഹായം എത്തിക്കാൻ അദ്ദേഹം ഉടൻതന്നെ തെക്കോട്ടു തിരിച്ചു. സാമൂതിരിയുടെ സൈന്യത്തെ അദ്ദേഹം പായിച്ചു. അതിനുശേഷം കൊച്ചിരാജാവിനെ സഹായിക്കാനെന്ന വ്യാജേന ഒന്നാമത്തെ പോർട്ടുഗീസ്കോട്ട അദ്ദേഹം അവിടെ നിർമ്മിക്കുകയുണ്ടായി. 1503 സെപ്തംബർ 27-ാം രീയതിയാണ് കോട്ടയുടെ ശിലാസ്ഥാപനം നടന്നത്. അതിൻെറ നിർമ്മാണത്തിനാവശ്യമായ സാധനങ്ങൾ കൊച്ചിരാജാവു് സൌജന്യമായി നൽകി. 183 ഗജം സമചതുരത്തിലുള്ള ഈ കോട്ടയുടെ ചുററും വലിയ കിടങ്ങുകളുണ്ടായിരുന്നു. തൻെറ നെഞ്ചിനുനേരെ പീരങ്കി ഉററിക്കുകയാണെന്ന സംശയലേശംകൂടാതെ കോട്ടയുടെ നിർമ്മാണവേളയിൽ രാജാവുതന്നെ നേരിട്ടുവന്നു് പണിക്കാരെ പ്രോത്സാഹിപ്പിച്ചു. ഡോം മാനുവലിൻെറ പേർ കോട്ടയ്ക്കു നൽകി. കൊച്ചിരാജാവിനു് പറങ്കികൾ 10,000 ക്രൂസാഡോസ് സമ്മാനിക്കുകയും, ഏററവും വലിയ പരീക്ഷണഘട്ടത്തിൽ അവരെ സഹായിച്ച രാജാവിൻെറ മഹത്തായ ഔദാര്യത്തെയും അത്ഭുതാവഹമായ മൈത്രിയെയും വാനോളം പുകഴ്ത്തിക്കൊണ്ടു പറങ്കിസൈന്യാധിപൻ പ്രസംഗിക്കുകയുംചെയ്തു.

സാമൂതിരിയുടെ സൈന്യം സമീപപ്രദേശത്തുനിന്നു് പിൻവാങ്ങിയതുകൊണ്ടു്, കൊച്ചിരാജാവും പറങ്കികളും പ്രതികാരനടപടികളെടുക്കുന്നതിനു് ഒട്ടും അമാന്തിച്ചില്ല. അത്ര പ്രാധാന്യമുള്ള ഒരു കാര്യമല്ലെങ്കിലും, ഈ സമരത്തിലെ ഒരു സംഭവം അറിയുന്നതു് പറങ്കികളുടെ യുദ്ധമുറ മനസ്സിലാക്കുന്നതിനു് വളരെ സഹായിക്കും. കൊച്ചിക്കു സമീപം 3000 നായന്മാരുടെ തലവനായി ചെറുവപ്പിൽകയ്മൾ എന്നൊരു മാടമ്പിയുണ്ടായിരുന്നു. രാജാവിൻെറ പിന്തുണയോടെ പറങ്കികപ്പിത്താൻ കയ്മളുടെ തറവാട്ട് വളയുകയും, അദ്ദേഹത്തെ തോല്പിച്ചതിനുശേഷം ആ പ്രദേശത്തുള്ള സകലരേയും വധിക്കുകയും അവിടം മുഴുവൻ തീവച്ചുനശിപ്പിക്കുകയും ചെയ്തു. ഇടപ്പള്ളിരാജാവു് അവരുടെ പൈശാചികമായ പ്രതീകാരത്തിനു് പ്രത്യേകം പാത്രീഭവിച്ചു. അദ്ദേഹത്തിൻെറ ഗ്രാമങ്ങൾ അവർ ചുട്ടെരിച്ചു, അമ്പലങ്ങൾ നശിപ്പിച്ചു, സ്ത്രീകളേയും കുഞ്ഞുങ്ങളേയും അടിമകളാക്കി. പറങ്കികൾ കടന്നുപോയ പ്രദേശം മുഴുവൻ അവർ മരുഭൂമിയാക്കി. മഹാമാരിയെപ്പോലെ അവർ ജനങ്ങളെ നശിപ്പിച്ചു.

കോഴിക്കോട്ടേയ്ക്കു സാമൂതിരി പിൻവാങ്ങിയതോടെ, തൻെറ കീഴിലുള്ള മാടമ്പിമാരെ ചൊൽപടിക്കു നിർത്തേണ്ടതിൻെറ ആവശ്യം കൊച്ചിരാജാവിനോടു പറങ്കികൾ ചൂണ്ടിക്കാണിച്ചു. തൻെറ മാടമ്പിമാരുമായി

രാജാവുണ്ടാക്കിയ ഉടമ്പടികളിൽ ആദ്യത്തേത് കൊച്ചിപ്പുഴയ്ക്കു കിഴക്കുള്ള പ്രദേശങ്ങളിലെ നാടുവാഴികളായിരുന്ന അഞ്ചികയ്മ്മളന്മാരുമായിട്ടായിരുന്നു. ഈ കരാർമൂലം സ്വന്തം നാട്ടിൽ ഫലപ്രദമായ അധികാരം നടത്തുന്നതിനുള്ള അടിസ്ഥാനമിടാൻ അദ്ദേഹത്തിനു കഴിഞ്ഞു. കയ്മ്മളന്മാർ രാജാവിന്റെ മേൽക്കോയ്മ അംഗീകരിക്കുകയും, അദ്ദേഹത്തോടും രാജകുടുംബത്തോടും ഭക്തിയുള്ളവരായിരിക്കാമെന്ന് സത്യംചെയ്യുകയും, അദ്ദേഹത്തിനുവേണ്ടി അവരുടെ അധീനതയിലുള്ള സ്ഥലങ്ങളുടെ മേൽനോട്ടം വഹിക്കാമെന്ന് ഉറപ്പുചെയ്യുകയുമുണ്ടായി. ഈ കരാർ വളരെ പ്രാധാന്യമർഹിക്കുന്ന ഒന്നാണ്. കൊച്ചിരാജാവിനോടുള്ള നാമമാത്രമായ ഭക്തിയുടെ പേരിൽ ചെറുകിടനാടുവാഴികളുടെമേൽ സ്വന്തം അധികാരം വർദ്ധിപ്പിക്കുന്നതിനുള്ള പറങ്കികളുടെ നയത്തിന്റെ ഒന്നാമത്തെ കരുനീക്കമായിരുന്നു അത്.

സാമൂതിരിയുമായി ഒരു യുദ്ധവിരാമകരാറുണ്ടാക്കിയെങ്കിലും, അത് അധികകാലം പാലിക്കാൻ പറങ്കികൾ കൂട്ടാക്കിയില്ല. കുരുമുളകും മററും കൊണ്ടുപോയ അദ്ദേഹത്തിന്റെ പ്രജകളുടെ തോണികൾ അവർ ആക്രമിച്ചു. അതോടെ വീണ്ടും യുദ്ധം പൊട്ടിപ്പുറപ്പെട്ടു. ഒരു മുഹമ്മദീയ ചാരൻമൂലം സാമൂതിരിയുടെ ഒരുക്കങ്ങൾ അറിയാൻ പറങ്കികൾക്കു കഴിഞ്ഞു. സാമൂതിരിയോട് യുദ്ധംചെയ്യാൻ പറങ്കിപടനായകന് താല്പര്യമുണ്ടായിരുന്നുവെങ്കിലും, അയാളുടെ പട്ടാളക്കാർ നാട്ടിലേയ്ക്ക് മടങ്ങണമെന്നു നിർബ്ബന്ധംകൂട്ടി. കൊച്ചിക്കോട്ടയുടെ പണി ഇതിനകം പൂർത്തിയായിരുന്നു. ഒരു നിരോധനത്തെ നേരിടാനുള്ള ഒരുക്കങ്ങളും അതിനുള്ളിൽ ചെയ്തിരുന്നു. അതുകൊണ്ട് ഡുവാർത്ത പച്ചീക്കോ എന്ന ഉദ്യോഗസ്ഥന്റെ കീഴിൽ 90 നല്ല ഭടന്മാരെ കോട്ട സംരക്ഷിക്കുന്നതിനു നിർത്തിയിട്ട് ആൽബുക്കർക്കന്മാർ ലിസ്ബണിലേയ്ക്കു മടങ്ങി. ഫ്റാൻസെസ്കോയും അദ്ദേഹത്തിന്റെ കപ്പലും പോർട്ടുഗല്ലിൽ തിരിച്ചെത്തിയില്ല.

വളരെ കരുതലോടുകൂടി സാമൂതിരി ആക്രമണത്തിനുള്ള ഒരുക്കങ്ങൾ ചെയ്തു. പറങ്കികളുടെ കൊള്ളിവയ്പുമൂലം കൊച്ചിക്കു സമീപമുള്ള പ്രദേശത്തെങ്ങും കൃഷിനടന്നിട്ടില്ലെന്നും, അരിക്കു ക്ഷാമമാണെന്നും അദ്ദേഹത്തിനറിയാമായിരുന്നു. അതുകൊണ്ട് പാണ്ടിയിൽനിന്നും അരി ഇറക്കുമതിചെയ്യേണ്ട ആവശ്യം നേരിട്ടു. അതിൽനിന്നു പിന്തിരിയാൻ മുഹമ്മദീയവ്യാപാരികളെ സാമൂതിരി പ്രേരിപ്പിച്ചു. മുസ്ലിംസമുദായനേതാവായ ഇസ്മായിൽമരയ്ക്കാർ കൊച്ചിയുമായി അരിക്കച്ചവടം നടത്തരുതെന്ന

ഒരു നിരോധനവും കൊടുത്തു. പക്ഷെ ദുവാർത്ത്പച്ചീക്കോ കുശാഗ്രബുദ്ധിയും സമർത്ഥനുമായിരുന്നു. കൊച്ചിയിലെ ഏറ്റവും വലിയ മുസ്ലിം വ്യാപാരിയെയും കുടുംബത്തെയും അദ്ദേഹം തടവുകാരായി പിടിച്ചു. അരി ഇറക്കുമതി ചെയ്യുന്നതിന് അവരെ ജാമ്യത്തടവുകാരാക്കി. അങ്ങനെ ഭക്ഷ്യക്കുഴപ്പവും പരിഹരിക്കപ്പെട്ടു.

യുദ്ധത്തിന്റെ തുടക്കം സാമൂതിരിക്ക് അനുകൂലമായിരുന്നു. ഒരു വലിയ സൈന്യവുമായി അദ്ദേഹം കൊച്ചിരാജ്യത്തു പ്രവേശിക്കുകയും അതിവേഗം ഇടപ്പള്ളിവരെ മുന്നേറുകയും ചെയ്തു. കുറേദൂരത്തേക്ക് ആഴം കുറഞ്ഞിരുന്ന ഇടപ്പള്ളിപ്പുഴ കയറിയിറങ്ങാൻ സാധിക്കുമായിരുന്നു. പക്ഷെ കടത്തിലേക്കുള്ള വഴി വീതികുറഞ്ഞതും, കരയ്ക്കടുത്ത ഭാഗം ആഴം കൂടിയതുമായിരുന്നു. കടത്തുവരെ യാതൊരു എതിർപ്പും നേരിടാതെയാണ് കോഴിക്കോട്ട് സൈന്യം വന്നത്. എന്നാൽ അവിടെവെച്ച് പറങ്കിപടത്തലവനായ ദുവാർത്ത്പച്ചീക്കോയെ അവർക്ക് നേരിടേണ്ടിവന്നു. യുദ്ധതന്ത്രം, സാമർത്ഥ്യം മുതലായ കാര്യങ്ങളിൽ ക്ലൈവ്, ഡിലനസ്സി, വെല്ലിംഗ്ടൺ എന്നിവരോട് കിടനിൽക്കുന്ന ഒരുദ്യോഗസ്ഥനായിരുന്നു പച്ചീക്കോ. യുദ്ധംചെയ്യേണ്ട സ്ഥലത്തിന്റെ സൈനികമായ സാദ്ധ്യതകൾ സൂക്ഷ്മമായി പഠിച്ചിട്ട്, അദ്ദേഹം അതിരഹസ്യമായി വലിയ ഒരുക്കങ്ങൾ ചെയ്തിരുന്നു. അന്നത്തെക്കാലത്തെ ഏറ്റവും നല്ല ആയുധങ്ങളോടുകൂടിയ 100 പറങ്കികളും, കൊച്ചിരാജാവിന്റെ ശക്തമായൊരു സൈന്യവും പച്ചീക്കോയുടെ കീഴിലുണ്ടായിരുന്നു.

അതിരഹസ്യമായി അദ്ദേഹം കടത്തിന്റെ മദ്ധ്യഭാഗത്തായി ഒരു വേലി കെട്ടിച്ചു. ശത്രുക്കളെന്നല്ല മിത്രങ്ങൾപോലും ഇതറിഞ്ഞില്ല. സാമൂതിരിയുടെ പട്ടാളം പുഴവക്കത്തു വന്നപ്പോൾ മുമ്പോട്ടുള്ള വഴി തടയപ്പെട്ടിരിക്കുന്നതായിട്ടാണു കണ്ടത്. കടത്തിന്റെ ആഴംകൂടിയ ഭാഗത്താകട്ടെ പീരങ്കിഘടിപ്പിച്ച ഒരു വലിയ വള്ളവും കിടന്നിരുന്നു.

ഈ തടസ്സം തകർത്തുകൊണ്ടു പുഴകടക്കാനുള്ള ശ്രമം ഉടൻതന്നെ നടന്നു. നദിയുടെ ഇരുഭാഗത്തുനിന്നും തോണികളിൽക്കൂടെ വേലിക്കെട്ടിനെ ആക്രമിക്കുകയും, അതേസമയംതന്നെ മുൻഭാഗത്തുക്കൂടിയുള്ള ഒരു മിന്നൽആക്രമണംകൊണ്ടു പ്രതിരോധം തകർക്കുകയും ചെയ്യാമെന്നാണ് സാമൂതിരി ആശിച്ചത്. പക്ഷെ അദ്ദേഹം നടത്തിയ രണ്ടു ശ്രമങ്ങളും പരാജയപ്പെട്ടു. അസാധാരണമായ ധീരതയോടെ മൂന്നുമാസക്കാലം തന്റെ സ്ഥാനത്തെ പച്ചീക്കോ കാത്തുരക്ഷിച്ചു. ഒടുവിൽ സാമൂതിരിസൈന്യം നാട്ടിലേക്കു പിൻവാങ്ങി. യൂറോപ്യൻനേതൃത്വത്തിൽ നാട്ടു

കാരായ പട്ടാളക്കാർ ഇന്ത്യയിൽ നേടിയ ഏറ്റവും മഹത്തായ വിജയങ്ങളിൽ ഒന്നായിരുന്നു ഇത്. അതിനെക്കുറിച്ച് പറങ്കിചരിത്രകാരന്മാർ ഉൽഘോഷിക്കുന്നുണ്ടെങ്കിലും, പച്ചീക്കോക്ക് സ്വന്തം നാട്ടിൽനിന്ന് യാതൊരു ബഹുമതിയും ലഭിച്ചില്ല. കൊച്ചിരാജാവു് മാത്രം അദ്ദേഹത്തിനു് "ഡോം" എന്ന സ്ഥാനം നൽകി. *

വലിയ രൂക്ഷതയോടെയല്ലെങ്കിലും യുദ്ധം തുടർന്നുകൊണ്ടിരുന്നു. 14 കപ്പലുകളോടെ ലോപ്പോസോറസ്സ് പോർട്ടുഗല്ലിൽനിന്ന് കൊച്ചിയിൽ വന്നതോടെ പറങ്കികൾക്കും ബന്ധുക്കൾക്കും ശക്തി വർദ്ധിച്ചു. സാമൂതിരിയുമായി നടന്ന ചില കൂടിയാലോചനാശ്രമങ്ങൾ അലസിപ്പിരിഞ്ഞതോടെ അവർ കോഴിക്കോട്ടുനഗരം ആക്രമിച്ചു. രണ്ടുദിവസം പറങ്കികൾ പീരങ്കിപ്രയോഗം നടത്തി. അതിനുശേഷം സാമൂതിരിയുടെ ഒരു സാമന്തന്റെ തലസ്ഥാനമായ കൊടുങ്ങല്ലൂർ സോറസ്സ് ആക്രമിച്ചു. അഴിമുഖത്തു സ്ഥിതിചെയ്തിരുന്ന കൊടുങ്ങല്ലൂർത്തുറമുഖം കൊച്ചിയെ ആക്രമിക്കുന്നതിനുള്ള സാമൂതിരിയുടെ നാവികതാവളമായിരുന്നു. സാമൂതിരിയുടെ നാവികപടനായകനായ മമ്മാലിയുടെ പ്രധാനകേന്ദ്രവുമായിരുന്നു അതു്. മമ്മാലിക്കു് പിന്തുണ നൽകിക്കൊണ്ടു്, പറങ്കികൾ മടങ്ങിപ്പോകുന്നതിന് സമയംനോക്കി കഴിയുകയായിരുന്നു, കൊച്ചിയെ ആക്രമിക്കുന്നതിന് നിയുക്തനായിരുന്ന കോഴിക്കോട്ടെ സർവ്വസൈന്യാധിപൻ. ഈ രഹസ്യങ്ങളെക്കുറിച്ച് സോറസ്സിന് കൊച്ചിരാജാവു് അറിവുകൊടുക്കുകയും സാമൂതിരിയുടെ നാവികപ്പടയെ ആക്രമിക്കാൻ അഭ്യർത്ഥിക്കുകയും

* പച്ചീക്കോയ്ക്കു നൽകിയ ശാസനം.

"കൊല്ലവർഷം 679-ാമാണ്ട് മീനമാസത്തിൽ സാമൂതിരി നമ്മെ ആക്രമിച്ചപ്പോൾ നമ്മെ രക്ഷിക്കുന്നതിനും നമ്മുടെ സൈന്യത്തെ വിജയിപ്പിക്കുന്നതിനും പച്ചീക്കോ ചെയ്ത സേവനങ്ങൾ നാം സ്മരിക്കുന്നു. അതിന്റെ ഓർമ്മയ്ക്കായി അയാളും അയാളുടെ സന്തതിപരമ്പരകളുമുള്ള കാലത്തോളം, അവരുടെ പരിചയിൽ അയാൾ തോല്പിച്ച അഞ്ചു രാജാക്കന്മാരെ കാണിക്കുന്നതിന് 5 കിരീടങ്ങളും, സാമൂതിരിയുമായി നടത്തിയ 7 യുദ്ധങ്ങളെ കാണിക്കുന്നതിനു 7 ആയുധങ്ങളും കൊത്തിയടയാളപ്പെടുത്തി ഉപയോഗിച്ചുകൊള്ളുവാൻ കൊച്ചിരാജാവും, അടവിൽ, ചെറുവയ്പിൽ, നെടുംപാട് എന്നീ സ്വരൂപങ്ങളുടെ അധീശനുമായ കേരളൻ ഉണ്ണിരാമകോയിൽ തിരുമുൽപാടായ നാം അനുവദിച്ചിരിക്കുന്നു. ഇപ്രകാരം ചിറികണ്ടന്റെ കയ്പട." (കേരളപഴമ—പേജ് 65-66.)

ചെയ്തു. സോറസ്സ് നടത്തിയ അപ്രതീക്ഷിതമായ ആക്രമണത്തിന്റെ ഫലമായി കോഴിക്കോട്ടെ നിരവധി തോണികൾ നശിപ്പിക്കപ്പെട്ടു. ബാക്കിയുള്ളവ പറങ്കികൾ സ്വന്തമാക്കി. മമ്മാലിയും അദ്ദേഹത്തിന്റെ രണ്ടു പുത്രന്മാരും യുദ്ധത്തിൽ മരിച്ചു. വിജയികളായ പറങ്കികൾ കരയ്ക്കിറങ്ങി, വീടുകൾ കൊള്ളയടിക്കാൻ തുടങ്ങി. പക്ഷെ നായന്മാരുടെ ശക്തിയായ എതിർപ്പിനെ അവർക്ക് നേരിടേണ്ടിവന്നു. അതുകൊണ്ട് ക്രുദ്ധരായിത്തീർന്ന പറങ്കികൾ പട്ടണത്തിനുതന്നെ തീകൊളുത്തി. നൂറ്റാണ്ടുകാലങ്ങളായി അവിടെ സ്ഥിരതാമസമാക്കിയിരുന്ന ജൂതന്മാർ സ്വന്തം പുണ്യഭൂമി നശിച്ചതുപോലുള്ള വേദനയോടെ സ്ഥലംവിടുകയും, കൊച്ചിയിലും പരിസരപ്രദേശങ്ങളിലും പോയി താമസിക്കുകയും ചെയ്തു. *

ലോപ്പോസോറസ്സിന്റെ നാവികസേന കൊടുങ്ങല്ലൂർ യുദ്ധം കൂടാതെ മറ്റൊരു പ്രധാനപ്പെട്ട കടൽയുദ്ധവും നടത്തി. കെയ്റോയിലേയും മക്കത്തേയും പോകുന്നതിനുവേണ്ടി അറബികൾ പന്തലായനിക്കൊല്ലത്ത് 17 കപ്പലുകൾ സജ്ജീകരിച്ചിരുന്നു. പീരങ്കി ഘടിപ്പിച്ചിരുന്ന ഈ കപ്പലുകളുടെ രക്ഷയ്ക്കായി 4,000–ത്തോളം വരുന്ന ഒരു സൈന്യത്തേയും അവർ ഒരുക്കിയിരുന്നു. അവയിൽ നിറയെ ചരക്കുമുണ്ടായിരുന്നു. രണ്ടു പടത്തമാരികളുടെയും പതിനഞ്ചു തോണികളുടെയും സഹായത്തോടെ ലോപ്പോസോറസ്സ് അവയെ ആക്രമിച്ചു. ദീർഘമായ യുദ്ധത്തിനുശേഷം പറങ്കികൾ വിജയിച്ചു. അറബിക്കപ്പലുകളിൽ കുറേയെണ്ണം അവർ കടലിൽ താഴ്ത്തി, ബാക്കി കത്തിച്ചുകളഞ്ഞു (1506).

ഇതോടുകൂടി ഇൻഡ്യയുമായുള്ള വ്യാപാരത്തിനുവേണ്ടി നടന്ന മത്സരത്തിന്റെ ആദ്യഘട്ടം അവസാനിച്ചുവെന്ന് കരുതാം. ഈ കാലത്ത് പറങ്കികൾ പടവെട്ടിയത് രാഷ്ട്രീയാധികാരത്തിനോ കടലിലെ ആധിപത്യത്തിനോവേണ്ടി ആയിരുന്നില്ല. കേരളവുമായി വ്യാപാരം നടത്തുന്നതിനുള്ള അവകാശം സ്ഥാപിക്കാൻ നടത്തിയ സമരങ്ങളായിരുന്നു അവ. കേരളക്കരയിലെ ഏറ്റവും ശക്തനായ സാമൂതിരി അതിനെ എതിർത്തു. അറബികളുടെ സ്ഥാപിതതാല്പര്യത്തിന് പറങ്കികളുടെ വരവ് അപകടകരമായിരുന്നു; എന്നുതന്നെയുമല്ല പറങ്കികൾക്ക് സ്ഥലം കൊടുത്താലുള്ള ഭവിഷ്യത്തിനെക്കുറിച്ച് അവർക്ക് മാത്രമേ നല്ല ബോദ്ധ്യവുമുണ്ടായിരുന്നുള്ളു. അതുകൊണ്ട് അവർ പറങ്കികളെ എതിർത്തു

* "കേരളപഴമ"—പേജ് 104

വെന്നു മാത്രമല്ല, അവരെ തുരത്താനുള്ള സർവ്വമാർഗ്ഗങ്ങളും സ്വീകരിക്കുകയും ചെയ്തു. എന്നാൽ കൊച്ചിരാജാവിന്റെ അത്യാഗ്രഹവും സാമൂതിരിയോടുള്ള ശത്രുതയും, കേരളാധീശനാകാനുള്ള അതിമോഹവും പറങ്കികൾ നല്ലവണ്ണം ചൂഷണംചെയ്തു കൊച്ചിരാജാവ് അവരുടെ ഏറാൻമൂളിയായ ബന്ധുവും വിധേയനായ ഒരു കോടാലിക്കൈയുമായിത്തീർന്നു. സമരത്തിന്റെ ആദ്യഘട്ടത്തിൽ കേരളത്തിൽ അവരുടെ ശക്തി സ്ഥാപിക്കാൻ പറങ്കികൾക്ക് സാധിച്ചില്ല. എന്നാൽ അവരെ ഇൻഡ്യയുടെ തീരത്തുനിന്നും ആട്ടിയോടിക്കാൻ സാദ്ധ്യമല്ലെന്ന് കൂടുതൽക്കൂടുതൽ വ്യക്തമായി. കച്ചവടം ചെയ്യാനുള്ള അവകാശം അവർ കരസ്ഥമാക്കി. കൊച്ചി, കൊല്ലം, കണ്ണൂർ എന്നീ സ്ഥലങ്ങളിലെ രാജാക്കന്മാരുമായി ഉണ്ടാക്കിയ ഉടമ്പടികൾമൂലം, കച്ചവടത്തിനു സാരമായ ആനുകൂല്യങ്ങൾ അവർക്ക് ലഭിച്ചു. കടലിലും കരയിലും അവർക്ക് ആധിപത്യം നേടാൻ കഴിഞ്ഞില്ലെന്നുള്ളതു നേരാണ്. പക്ഷേ, ഇൻഡ്യയിലെ സങ്കീർണ്ണമായ രാഷ്ട്രീയത്തിൽ പുതിയതും സുദുർഗ്രഹവുമായ ഒരു ഘടകംകൂടെ ഉണ്ടായിരിക്കുന്നുവെന്നു നാലുവർഷത്തെ യുദ്ധത്തിനുശേഷം അറബികളും സാമൂതിരിയും മററു ഇൻഡ്യൻഭരണാധിപന്മാരും അംഗീകരിക്കേണ്ടിവന്നു.



## അദ്ധ്യായം ആറ്

# അൽമേഡായും നാവികസമരവും

കബ്രാൾ ലിസ്ബണിൽ മടങ്ങിയെത്തിയപ്പോൾ പോർട്ടുഗീസ് രാജാവിന് ഒരുകാര്യം വ്യക്തമായി. ഒന്നുകിൽ ഒരു വമ്പിച്ച സേനയെ അയച്ച് സമുദ്രാധിപത്യം കരസ്ഥമാക്കുക, അല്ലെങ്കിൽ ഇന്ത്യൻവ്യാപാരത്തെക്കുറിച്ചുള്ള മോഹങ്ങൾ ഉപേക്ഷിക്കുകയെന്നതാണു പ്രശ്നമെന്ന് അദ്ദേഹം മനസ്സിലാക്കി. അതുകൊണ്ട് കടലിനെ നിയന്ത്രിക്കാനുള്ള ശ്രമങ്ങൾ അദ്ദേഹം തുടർന്നു. അതു ഭാഗികമായ വിജയമായിരുന്നുവെന്ന് നാം ഇതിനകം കണ്ടുകഴിഞ്ഞതല്ലോ. * ഇതോടൊപ്പം ഇന്ത്യയിലെ പോർട്ടുഗീസ്താല്പര്യങ്ങളും വളർന്നു. ഇന്ത്യൻ കപ്പൽസേനയെ നശിപ്പിച്ച് വ്യാപാരത്തിന്റെ കുത്തക കൈവശപ്പെടുത്താമെന്ന മോഹത്തിൽ അവർ വർഷംതോറും ഒരു കപ്പൽസേനയെ സജ്ജീകരിച്ച് അയച്ചിരുന്നു. എന്നാൽ ഈ നയം അസാദ്ധ്യമാണെന്നു വേഗം തെളിഞ്ഞു. സ്ഥിതിഗതികൾ സൂക്ഷിച്ചുപഠിച്ച് തുടർച്ചയായ ഒരു നയം സ്വീകരിക്കാൻ അധികാരമുള്ള ഒരു സ്ഥിരംപ്രതിനിധി ഇന്ത്യയിൽ ഇല്ലാതിരുന്നാൽ കച്ചവടതാല്പര്യങ്ങൾപോലും അപകടത്തിലാകുമെന്ന് പല രാജ്യതന്ത്രജ്ഞന്മാരും ഡോം മാനുവൽരാജാവിനെ ഉപദേശിച്ചു. പൂർണ്ണാധികാരമുള്ള ഒരു ഉദ്യോഗസ്ഥനെ നിയമിച്ചില്ലെങ്കിൽ ഇന്ത്യയിലുള്ള പറങ്കികൾക്ക് അധികകാലം പിടിച്ചുനില്ക്കാൻ കഴിയുകയില്ലെന്ന് കൊച്ചിയിലെ കാര്യസ്ഥനായ മാനുവൽ ടില്ലസ്, 1504 ജനുവരി 8-ാംനു രാജാവിന് എഴുതി. ഇതിന്റെയൊക്കെ ഫലമായി ചുമതലപ്പെട്ട ഒരു സ്ഥിരം ഉദ്യോഗസ്ഥനെ നിയമിക്കേണ്ടതു് ആവശ്യമാണെന്നു രാജാവിനും തോന്നി. അതിന്റെ ഫലമായി ഇന്ത്യയിലെ ആദ്യത്തെ വൈസ്രോയിയായി ഡോം ഫ്രാൻസിസ്കോ ഡാ അൽമേഡാ നിയമിക്കപ്പെട്ടു. അദ്ദേഹം ഇന്ത്യയിലേയ്ക്കു യാത്രതിരിച്ചു. പക്ഷെ അൽമേഡായ്ക്കു നൽകിയ കല്പനയിൽ, അഞ്ചിദ്വീപ്, കണ്ണൂർ, കൊച്ചി, മലാക്കാ എന്നീ സ്ഥലങ്ങളിൽ കോട്ടകൾ നിർമ്മിക്കാതെ വൈസ്രോയിപദം സ്വീകരിക്കാൻ പാടില്ലെന്നു പ്രത്യേകം നിർദ്ദേശിച്ചിരുന്നു. പറങ്കികളുടെ നയം വ്യക്തമാക്കുന്ന ഒന്നാണ് ഈ നിർദ്ദേശം.

---

* ഫെറിയാ വൈ സൂസാ, ഏഷ്യാ—പേജ് 63

സമുദ്രത്തെ നിയന്ത്രിക്കാൻകഴിയുന്ന തന്ത്രപ്രധാനമായ സ്ഥാനങ്ങളിൽ കോട്ടകെട്ടുകയെന്നതായിരുന്നു അവരുടെ ലക്ഷ്യം. ഓരോ കോട്ടയിലും ഒരു ക്യാപ്റ്റന്റെ കീഴിൽ, ഉദ്യോഗസ്ഥന്മാരെയും പട്ടാളത്തെയും സ്ഥിരമായി താമസിപ്പിക്കാൻ അവർ തീരുമാനിച്ചു. അറബികളുടെ നാവികശക്തി നശിപ്പിക്കുക, കോഴിക്കോട്ടുനിന്ന് മുഹമ്മദീയവ്യാപാരികളെ ബഹിഷ്കരിക്കുക, അതോടൊപ്പം ഈജിപ്ത് സുൽത്താന്റെ ശക്തി തകർക്കുക എന്ന ചുമതലകൾകൂടെ പുതിയ വൈസ്രോയിക്കു നൽകപ്പെട്ടു. പറങ്കികളെ ശക്തിയായി എതിർക്കുന്നതിന് തന്റെ ബന്ധുവായ ഈജിപ്തിലെ സുൽത്താന്റെ എല്ലാ സഹായവും സാമൂതിരിക്കു ലഭിച്ചുവന്നുവെന്ന് പോർട്ടുഗീസ് ഗവണ്മെന്റു നേരത്തെ മനസ്സിലാക്കിയിരുന്നു. അതുകൊണ്ട് കേരളക്കരയിൽ പോർട്ടുഗീസ് ശക്തി നിലനില്ക്കണമെങ്കിൽ, ഈജിപ്റ്റും കോഴിക്കോട്ടും തമ്മിലുള്ള ഗതാഗതബന്ധം തകർക്കേണ്ടതു് അവർക്കു സർവ്വപ്രധാനമായിത്തീർന്നു. ഈ ലക്ഷ്യത്തോടെയാണ് അഞ്ചിദ്വീപിൽ തന്ത്രപ്രധാനമായ ഒരു താവളം സ്ഥാപിക്കണമെന്നു പദ്ധതി ജന്മമെടുത്തതു്.

തനിക്കു ലഭിച്ച നിർദ്ദേശപ്രകാരം അഞ്ചിദ്വീപിൽ ഒരു കോട്ട കെട്ടിയതിനുശേഷം അൽമേഡാ കണ്ണൂർക്കു പോയി. അവിടെയും ഉടനടി കോട്ടപണിയുന്നതിനുള്ള ഏർപ്പാടുകൾ അദ്ദേഹം ചെയ്തു. അതിനുശേഷം അദ്ദേഹം വൈസ്രോയിസ്ഥാനം സ്വീകരിച്ചു. കൊച്ചിയിൽച്ചെന്നപ്പോൾ, പോർട്ടുഗീസു നയത്തിന്റെ ഭാവിയെത്തന്നെ ബാധിക്കുന്ന ഗുരുതരമായ ഒരു രാഷ്ട്രീയക്കുഴപ്പത്തെ നേരിടുകയെന്ന ജോലിയാണ് പുതിയ വൈസ്രോയിക്കുണ്ടായതു്. കൊച്ചിരാജകുടുംബത്തിലെ വിചിത്രമായ ഒരു കീഴ്നടപ്പിന്റെ ഫലമായി കുടുംബത്തിലെ ഏററവും മൂത്തഅംഗം പെരുമ്പടപ്പു മൂപ്പിൽ എന്ന സ്ഥാനം സ്വീകരിച്ചു്, സന്യാസവൃത്തിയിലേയ്ക്കു വിരമിക്കുക പതിവായിരുന്നു. അങ്ങനെ ഇളയരാജാവാണ് എപ്പോഴും രാജ്യഭാരം നടത്തിക്കൊണ്ടിരുന്നതു്. 1505-ൽ അന്നത്തെ പെരുമ്പടപ്പു മൂപ്പിൽ മരിച്ചു. അതിന്റെ ഫലമായി പറങ്കികളെ കേരളക്കരയിൽ സ്വാഗതംചെയ്തയാളും അവരുടെ ഏകബന്ധുവുമായ ഉണ്ണിരാമവർമ്മ രാജാവു് സ്ഥാനത്യാഗംചെയ്തു മൂപ്പിൽസ്ഥാനം ഏററു. സാധാരണഗതിയിൽ അടുത്തതായി രാജ്യഭാരം ഏല്ക്കേണ്ട അന്നത്തെ ഇളയരാജാവു് പറങ്കികളുമായുള്ള ബന്ധത്തെ പരസ്യമായി എതിർത്തിരുന്ന ഒരാളായിരുന്നു. ഉണ്ണിരാമവർമ്മയുടെ സ്ഥാനത്തേയ്ക്കു അദ്ദേഹം വന്നാൽ പറങ്കികളും കൊച്ചിയുമായുള്ള സഖ്യം അപ്പോൾ അവസാനിക്കുമെന്നതിനു് സംശയമു

ണ്ടായിരുന്നില്ല. പിണ്ഡച്ചാവകാശനിയമങ്ങൾ പാലിക്കുന്നുണ്ടോയെന്നു നോക്കാൻ മേൽക്കോയ്മയായ സാമൂതിരിക്ക് അധികാരമുണ്ടായിരുന്നു. നിയമപരവും രാഷ്ട്രീയവുമായ കാരണങ്ങളാൽ ഇളയരാജാവിന്റെ അവകാശത്തെ അദ്ദേഹം പിന്താങ്ങി. ശക്തിയായ പൊതുജനാഭിപ്രായവും അദ്ദേഹത്തിന്റെ ഭാഗത്തുണ്ടായിരുന്നു. എന്നുതന്നെയുമല്ല പിണ്ഡച്ചു നിയമം തെററിക്കാൻ മുൻരാജാവിനുപോലും ഇഷ്ടമില്ലായിരുന്നു പറങ്കികളുടെ വ്യാപാരബന്ധം തുടരണമെങ്കിൽ പെട്ടെന്നൊരു തീരുമാനം എടുത്തേതീരുവെന്ന് അൽമേഡയ്ക്കു ബോദ്ധ്യമായി. അവർ രാജാവിന്റെ മേൽ വമ്പിച്ച സമ്മർദ്ദംചെലുത്തി ഇളയരാജാവിനു പകരം, പറങ്കികളുടെ താല്പര്യത്തിനു വഴങ്ങിക്കൊടുക്കുമെന്ന് നിശ്ചയമുള്ള ഒരു ഇളമുറക്കാരനെ വേഗം അഭിഷേകംചെയ്യിച്ചു. ആ അവസരത്തിൽ പുതിയ രാജാവു ധരിച്ച കിരീടം പോർട്ടുഗല്ലിൽനിന്നും അയച്ചുകൊടുത്തതായിരുന്നു. പോർട്ടുഗീസ്‌രാജാവിനോട് ഭക്തിയും കൂറും പ്രഖ്യാപിക്കുന്ന സത്യവാചകംചൊല്ലാനും അദ്ദേഹം നിർബ്ബന്ധിതനായി അന്നുമുതൽ കൊച്ചി ഒരു സാമന്തരാജ്യമെന്നു മാത്രമല്ല, പോർട്ടുഗല്ലിന്റെ അധികാരശക്തി സ്വയമേററുന്ന ഒരു ഭൃത്യരാജ്യവുമായിത്തീർന്നു. 'പോർട്ടുഗല്ലിന്റെ വിശ്വസ്തസേവകൻ' എന്നാണ് കൊച്ചിരാജാവിനെക്കുറിച്ചു വൈസ്രായിയും മററും എഴുത്തുകുത്തുകളിൽ പരാമർശിച്ചിരുന്നത്. ഈ സന്ദർഭം ഉപയോഗിച്ച് കൊച്ചിയിൽ സുശക്തമായ ഒരു പുതിയ കോട്ട നിർമ്മിക്കാനുള്ള അവകാശവും അൽമേഡാ രാജാവിൽനിന്നു കരസ്ഥമാക്കി. ഇതിന്റെയൊക്കെ ഫലമായി കൊച്ചിയിൽ ആഭ്യന്തരയുദ്ധം പൊട്ടിപ്പുറപ്പെട്ടു.

പുതിയ കോട്ടയുടെ നിർമ്മാണവും, രാജാവിന്റെ അധീനതയിലുള്ള സ്ഥലങ്ങളുടെമേൽ പൂർണ്ണമായ നിയന്ത്രണവുംമൂലം പോർട്ടുഗീസ്ശക്തി നല്ലവണ്ണം ഉറപ്പിച്ചുകൊണ്ട്, അൽമേഡാ തന്റെ രണ്ടാമത്തെ ജോലിയിലേയ്ക്കു പ്രവേശിച്ചു. അറബികളുടെ വ്യാപാരം നശിപ്പിക്കുന്നതിനാം ഈജിപ്ത്‌സുൽത്താനുമായുള്ള ബന്ധം തകർക്കുന്നതിനുംവേണ്ടി പ്രധാനമായും രണ്ടു വഴിയിൽക്കൂടെയാണ് അദ്ദേഹം ശ്രമിച്ചത്. പറങ്കികളുടെ ഉപദ്രവത്തിൽനിന്നു രക്ഷപ്പെടാൻ മാലദ്വീപുവഴി ചുററിയാണ് അറബികളുടെ കച്ചവടക്കപ്പലുകൾ സഞ്ചരിച്ചുകൊണ്ടിരുന്നത്. ആവഴി ഒന്നാമതായി അടയ്ക്കേണ്ടിയിരുന്നു. എന്നാൽ മാലദ്വീപ് എവിടെയാണെന്ന് അവർക്കു നിശ്ചയമുണ്ടായിരുന്നില്ല. അതുകൊണ്ട് ആ സ്ഥലം കണ്ടുപിടിച്ച് ആവഴി നിരോധിക്കാൻ ഒരു നാവികസേനാവിഭാഗവുമായി

വൈസ്രോയിയുടെ പുത്രൻ ലൊറെൻസോ അൽമേഡാ നിയോഗിക്കപ്പെട്ടു. പക്ഷെ അയാൾ മാലദ്വീപു കണ്ടെത്താതെ സിലോണിൽ ചെന്നുചേർന്നു. സാമൂതിരിയുടെ നാവികസേനയെ നശിപ്പിക്കുകയെന്നതായിരുന്നു അൽമേഡായുടെ രണ്ടാമത്തെ ശ്രമം. കോഴിക്കോട്ടു താമസിച്ചിരുന്ന വർത്തമാ എന്നൊരു ഇറ്റാലിക്കാരൻ സാമൂതിരിയുടെ സന്നാഹങ്ങളെക്കുറിച്ച് പറങ്കികൾക്കു രഹസ്യമായ അറിവുകൊടുത്തു. അയാൾക്കു കൊട്ടാരവുമായി ബന്ധമുണ്ടായിരുന്നു. ഈജിപ്റ്റിലേക്കു പുറപ്പെടാൻ പോകുന്ന കച്ചവടക്കപ്പൽസമൂഹത്തെ രക്ഷിക്കാൻ 200-ൽപരം ചെറുകിടക്കപ്പലുകൾ അടങ്ങിയ ശക്തമായ നാവികസേന സാമൂതിരി ശേഖരിച്ചിട്ടുണ്ടെന്ന് വർത്തമാ അറിയിക്കുകയുമുണ്ടായി. ഇറ്റാലിക്കാർ നിർമ്മിച്ച പീരങ്കികൾ പിടിപ്പിച്ചതായിരുന്നു കപ്പലുകൾ. ഈ വിവരം ലഭിച്ച ഉടൻതന്നെ ലൊറെൻസോ അൽമേഡായുടെ കീഴിലുള്ള നാവികവിഭാഗം അതിനെ ആക്രമിച്ചു. രണ്ടു ദിവസം നീണ്ടുനിന്ന ഭയങ്കരമായ യുദ്ധത്തിൽ സാമൂതിരിപ്പാടിന്റെ കപ്പലുകൾ നശിപ്പിക്കപ്പെട്ടു. ലൊറെൻസോയുടെ വിജയത്തിനു കാരണം, പറങ്കിക്കപ്പലുകൾക്കുണ്ടായിരുന്ന കൂടിയതരം ആയുധങ്ങളായിരുന്നു. ഈ പരാജയം നേരിട്ടെങ്കിലും പറങ്കികളുടെയും അവരുടെ മിത്രങ്ങളുടെയും കച്ചവടക്കപ്പലുകൾ സാമൂതിരി നിരന്തരം വിജയത്തോടെതന്നെ ഉപദ്രവിച്ചുവന്നു. ഇന്ത്യയിലുണ്ടായിരുന്ന പറങ്കിക്കപ്പിത്താന്മാരിൽ പലരും അത്ര കൂറുള്ളവരായിരുന്നില്ല. സാമൂതിരിയുടെ ക്രോധത്തിന്റെ മുമ്പിൽ അവരിൽ പലരും കപ്പലുകൾ ഉപേക്ഷിച്ചിട്ട് രക്ഷപ്പെടുക അസാധാരണമല്ലായിരുന്നു.

സാമൂതിരി രാഷ്ട്രീയമായും വെറുതെയിരുന്നില്ല. പറങ്കികൾക്ക് എതിരായി കേരളത്തിലെ രാജാക്കന്മാരുടെ ഒരു സഖ്യമുണ്ടാക്കാൻ അദ്ദേഹം ശ്രമിച്ചുകൊണ്ടിരുന്നു. അദ്ദേഹത്തിന്റെ കുടുംബശത്രുക്കളായ കോലത്തിരിരാജാവും കൊച്ചിരാജാവുമായിരുന്നു പറങ്കികളോടു ചേർന്നത്. കൊച്ചിരാജാവിന്റെ അടിമനില ചൂണ്ടിക്കാണിച്ചുകൊണ്ട്, പറങ്കികളുമായുള്ള ബന്ധം ഉപേക്ഷിക്കാൻ അദ്ദേഹം കണ്ണൂർരാജാവുമായി ന്യായവാദം നടത്തി. അദ്ദേഹത്തിന് അനുകൂലമായ മറ്റുചില സാഹചര്യങ്ങളുമുണ്ടായി. വിദേശികളെ സ്വാഗതംചെയ്ത കോലത്തിരിരാജാവ് മരിച്ചുപോയിരുന്നു. പുതിയ രാജാവിന് തന്റെ മുൻഗാമിയുടെ നയം തുടരണമെന്നു നിർബ്ബന്ധമുണ്ടായിരുന്നില്ല. കൂടാതെ കണ്ണൂരെ പ്രധാന മുഹമ്മദീയവ്യാപാരികളുടെ കപ്പലിനു നൽകിയ രക്ഷാവ്യവസ്ഥകൾ ലംഘിച്ചുകൊണ്ട് ഒരു പറങ്കിക്കപ്പിത്താനായ ഗൊൺസാലോവാസ് നട

ത്തിയ കൊള്ളയും കൊലയും പറങ്കികൾക്ക് എതിരായി കണ്ണൂരിൽ വലിയ രോഷം വളർത്തിയിരുന്നു.

അങ്ങനെ പരമ്പരയായുള്ള നയത്തിനു വിപരീതമായി കോലത്തിരിയും സാമൂതിരിയും തമ്മിൽ സഖ്യത്തിൽ ഏർപ്പെട്ടു. പോർട്ടുഗീസ് ശക്തിയുടെ ആവിർഭാവത്തോടുകൂടിയ പുതിയ സാഹചര്യത്തിൽ അത് അത്യാവശ്യമായിരുന്നു. കോലത്തിരി ഉടൻതന്നെ കണ്ണൂർകോട്ട വളഞ്ഞു, നിരോധം ഏർപ്പെടുത്തി. നാലുമാസത്തേയ്ക്കു കോട്ട പിടിച്ചുനിന്നു. അതിനിടയിൽ അതിലെ പട്ടാളക്കാർ ഭയങ്കരമായ ക്ലേശങ്ങൾ സഹിച്ചു. അകത്തുണ്ടായിരുന്ന ആഹാരസാധനങ്ങൾ മുഴുവൻതീർന്നു. തിന്നാൻകൊള്ളാവുന്ന യാതൊന്നും ബാക്കിയില്ലെന്നു വന്നപ്പോൾ പറങ്കികൾ കീഴടങ്ങാൻ ഒരുങ്ങി. എന്നാൽ അവരുടെ ഭാഗ്യത്തിന് അപ്പോൾ ട്രിസ്റ്റാവോ ഡാ കുഞ്ഞായുടെ കപ്പൽസേന വന്നുചേർന്നു. കോട്ട രക്ഷിക്കപ്പെട്ടു. എന്നാൽ കോഴിക്കോട്ടും കണ്ണൂരും തമ്മിലുള്ള സഖ്യത്തിന്റെ ആപത്ത് മനസ്സിലാക്കിയ പറങ്കികൾ കോലത്തിരിയുമായി ഉടൻതന്നെ സന്ധിചെയ്തു. *

കണ്ണൂരെ കുഴപ്പം അവസാനിപ്പിച്ചതിനുശേഷം സാമൂതിരിയുടെ നാവികശക്തി നശിപ്പിക്കാനുള്ള ഒരു പുതിയ ശ്രമം അൽമേഡാ നടത്തി. ഡാകുഞ്ഞായുടെ പോഷകസേനയും കൂടെ വന്നുചേർന്നപ്പോൾ സാമൂതിരിയുടെ പ്രധാനതാവളമായ കോഴിക്കോടുതന്നെ ആക്രമിക്കാമെന്ന വിശ്വാസം വൈസ്റോയിക്ക് ഉണ്ടായി. ഇന്ത്യൻമഹാസമുദ്രത്തിലുണ്ടായിരുന്ന എല്ലാ പറങ്കിപ്പടക്കപ്പലുകളും കോഴിക്കോട്ടേയ്ക്കു കേന്ദ്രീകരിക്കപ്പെട്ടു. ഈ വമ്പിച്ച നാവികപ്പടയെ അൽമേഡാതന്നെയാണ് നയിച്ചത്. ട്രിസ്റ്റാവോ ഡാ കുഞ്ഞായും ലൊറെൻസോ ഡാ അൽമേഡായും അദ്ദേഹത്തിന്റെ സഹായത്തിനുണ്ടായിരുന്നു. കേന്ദ്രീകരിച്ച ഈ ആക്രമണഫലമായി കോഴിക്കോട്ടുനാവികസേന നിശ്ശേഷം പരാജയപ്പെട്ടു.

എന്നാൽ സാമൂതിരിയുടെ ചീട്ടുമുഴുവൻ തീർന്നിരുന്നില്ല. അദ്ദേഹം തന്റെ ബന്ധുവായ ഈജിപ്റ്റ്സുൽത്താന്റെ സഹായത്തിന് അഭ്യർത്ഥിച്ചു. കോഴിക്കോട്ടെ ഈജിപ്റ്റുകാരായ വ്യാപാരികളും സുൽത്താന്റെമേൽ സമ്മർദ്ദം ചെലുത്തി. സുൽത്താനെ വളരെ നിർബ്ബന്ധിക്കേണ്ട ആവശ്യം തന്നെയുണ്ടായിരുന്നില്ല. എന്തെന്നാൽ പറങ്കികളുടെ ആക്രമണംമൂലം ഈജിപ്റ്റിന്റെ വ്യാപാരത്തിനുതന്നെ സാരമായ വിഷമം നേരിട്ടുണ്ടായിരുന്നു. വളരെ പരിചയവും കഴിവുമുള്ള മിർഹുസ്സൈയിൻ എന്ന നാവി

* വർത്തമാ, പേജ് 281.

കസേനാനിയുടെ കീഴിൽ ഒരു ഇജിപ്ഷ്യൻ കപ്പൽപട ഇന്ത്യൻസമുദ്രത്തിലേയ്ക്കു നീങ്ങി. ഏററവും ആധുനികമായ ആയുധങ്ങളുണ്ടായിരുന്ന ഈ സൈന്യത്തിൽ 1500 ഭടന്മാരുണ്ടായിരുന്നു. ഗുജറാത്തിലെ ദ്വീപിൽ താവളമുറപ്പിച്ചുകൊണ്ട് പറങ്കികളെ ആക്രമിക്കുകയെന്നതായിരുന്നു ഹുസ്സൈയിൻെറ ഉദ്ദേശം. ഇടവപ്പാതി കഴിഞ്ഞപ്പോൾ അദ്ദേഹം ദ്വീവിൽ എത്തി.

സാമൂതിരിയുടെ സഹായത്തിന് ഈജിപ്റ്റിൽനിന്നും കപ്പൽ സൈന്യം വരുന്നുവെന്ന കിംവദന്തി ഇന്ത്യയിലാകെ പ്രചരിച്ചിരുന്നു. ഇവിടെ വന്ന കാലംമുതൽ ഇപ്രകാരമൊരു ആക്രമണത്തെ പറങ്കികൾ ഭയപ്പെട്ടിരുന്നുവെന്നതും വാസ്തവമാണ്. എന്നാൽ ഇപ്പോൾ ആ ഭീതി കുറ മങ്ങിയിരുന്നു. പുതിയ കിംവദന്തികൾ അവര അത്ര കാര്യമാക്കിയില്ല ഇജിപ്ഷ്യൻ നാവികപ്പടയെ നേരിടുന്നതിനു വടക്കോട്ടുപോയ ലൊറാൻസോ ഡാ അൽമേഡാതന്നെ അതു പാകരി വിശ്വസിച്ചിരുന്നില്ല. എങ്കിലും, ഇജിപ്ഷ്യൻകപ്പലുകൾ അകലെ പ്രത്യക്ഷപ്പെട്ടപ്പോൾപോലും, അതു ഓർമ്മസ്സിൽനിന്നും ഇന്ത്യയിലേയ്ക്കു വരുന്ന അഫോൺസോ ആൽബുക്കർക്കിൻെറ കപ്പലുകളാണെന്നവരെ പറങ്കികൾ തെററിദ്ധരിച്ചു.

മൗളിൽവച്ച് രണ്ടു കപ്പൽസമൂഹങ്ങളും തമ്മിൽ കൂട്ടിമുട്ടി. പ്രധാനമായും ഒരു പീരങ്കിയുദ്ധമാണ് നടന്നതു്. ഇജിപ്ഷ്യൻകപ്പലുകളിൽ കയറാനുള്ള പറങ്കികളുടെ ശ്രമം പരാജയപ്പെട്ടു. രണ്ടുദിവസത്തെ സംഘട്ടനത്തിനുശേഷം പറങ്കികൾ പലായനംചെയ്യാൻ തീരുമാനിച്ചു. പക്ഷെ പടത്തലവനായ ലൊറൊൻസോ ഡാ അൽമേഡായുടെ കപ്പലിന് വെടിയേററു. അദ്ദേഹവും കൊല്ലപ്പെട്ടു. അവസാനനിമിഷം വരെ തൻെറ അനുയായികളെ ലൊറൊൻസോ പ്രോത്സാഹിപ്പിച്ചുകൊണ്ടിരുന്നു. ഉഗ്രമായ യുദ്ധത്തിനുശേഷമാണ് ഈജിപ്റ്റുകാർക്ക് ആ കപ്പലിൽ കയറാൻ കഴിഞ്ഞതു്.

ഈ സമരത്തിൽ 140 പറങ്കികൾ മരിക്കുകയും അത്രയുംതന്നെ ആളുകൾക്കു മുറിവേല്ക്കുകയും ചെയ്തു. മിർഹുസ്സൈയിൻെറ ഭാഗത്തും വലിയ നാശങ്ങളുണ്ടായി. പക്ഷെ, വിജയം അദ്ദേഹത്തിൻേറതായിരുന്നുവെന്ന കാര്യത്തിൽ സംശയമുണ്ടായിരുന്നില്ല. സമുദ്രാധിപത്യം പറങ്കികൾക്കു നഷ്ടപ്പെട്ടു. ഇന്ത്യൻവ്യാപാരവും ഉപേക്ഷിച്ച് അവർ എന്നെന്നേയ്ക്കുമായി സ്വന്തം നാട്ടിലേയ്ക്ക് മടങ്ങേണ്ടിവരുമെന്ന നിലവരെ സംജാതമായി.

സാമൂതിരിയുടെ നാവികസേനയെ അപേക്ഷിച്ച് പറങ്കിക്കപ്പലുകൾക്കുണ്ടായിരുന്ന മേന്മ അവരുടെ കൂടിയതരം പീരങ്കികളും കാര്യക്ഷമമായ മററു സജ്ജീകരണങ്ങളുമായിരുന്നു. എന്നാൽ അതിനോട് എല്ലാ തരത്തിലും സമമായ ഈജിപ്ഷ്യൻനാവികസേനയോട് ഏററുമുട്ടിയപ്പോൾ, പറങ്കികൾക്ക് നേരെനില്ക്കാൻ വയ്യാതെയായി. സാമൂതിരിയുമായുള്ള സമരങ്ങളിൽ നേടിയ എളുപ്പവിജയങ്ങൾമൂലം ശത്രുവിൻെറ ബലത്തെ അവർ നിസ്സാരമായി ഗണിച്ചു. മിർഹുസ്സെയിൻെറ കപ്പലുകളിൽനിന്നും ഉന്നംതെററാതെ, അതിസമർത്ഥമായ പീരങ്കിപ്രയോഗം തുടങ്ങിയപ്പോൾ പറങ്കികൾ അമ്പരന്നുപോയി. ഈ വിജയത്തിൻെറ പാഠം ഇന്ത്യൻഭരണാധികാരികൾക്കും മനസ്സിലായി. പറങ്കികളെ കടലിൽ തോല്പിക്കണമെങ്കിൽ അവരോട് കിടപിടിക്കുന്ന യുദ്ധസാമഗ്രികളും, അത്രത്തോളം നല്ല പീരങ്കികളും അത്യന്താപേക്ഷിതമാണെന്ന് അവർ പഠിച്ചു.

പോർട്ടുഗീസ്ശക്തിക്ക് നേരിട്ടിരിക്കുന്ന ആപത്തിൻെറ ഗൗരവം അൽമേഡാ മനസ്സിലാക്കി. നഷ്ടപ്പെട്ട നാവികപ്രാമാണ്യം വീണ്ടെടുക്കേണ്ടത് ഏററവും അടിയന്തിരമായ കാര്യമാണെന്ന് അദ്ദേഹത്തിനു ബോദ്ധ്യപ്പെട്ടു. സമയം ഒട്ടും കളയാതെ സാദ്ധ്യമായിടത്തോളം കപ്പലും, ആളും, ആയുധങ്ങളും ശേഖരിച്ചുകൊണ്ട് വൈസ്രായി വടക്കോട്ട് തിരിച്ചു. പുതിയ സൈന്യത്തിൽ 18 കപ്പലുകളും 1,200 ഭടന്മാരുമുണ്ടായിരുന്നു. 1509 ഫെബ്രുവരി 2-ാംതീയതി ഡ്യൂവിൽ എത്തുന്നതിനു മുമ്പുതന്നെ അവിടത്തെ ഗവർണ്ണരായ മാലിക്ക് അയസ്സിനെ അൽമേഡാ കൈക്കൂലികൊടുത്തു പാട്ടിലാക്കിയിരുന്നു. ഗുജറാത്തിലെ രാജാവിൻെറ കീഴിൽ ഉദ്യോഗം സ്വീകരിച്ചിരുന്ന അയാൾ, മതംമാറിയ ഒരു റഷ്യക്കാരനായിരുന്നു. ഈ വഞ്ചനമൂലം ഇൻഡോ-ഈജിപ്ഷ്യൻ സേനകൾ ദുർബ്ബലമായി. വൈസ്രായിയുടെ 18 കപ്പലുകളോട് ഏററുമുട്ടുന്നതിന് മിർ ഹുസ്സെയിൻെറകീഴിൽ 10 കപ്പൽ മാത്രമേയുണ്ടായിരുന്നുള്ളു. മാലിക് അയസ്സ് രഹസ്യമായി ശത്രുപക്ഷം ചേർന്നുകൊണ്ട്, ഹുസ്സെയിന് കരയിൽനിന്നും ആഹാരസാധനങ്ങൾ ലഭിക്കാനുള്ള വഴിയും അടഞ്ഞു. അതിന് അദ്ദേഹത്തിനുണ്ടായിരുന്ന ഏകമാർഗ്ഗം സാമൂതിരി അയച്ചുകൊടുത്ത നൂറു പടത്തമാറികളായിരുന്നു. 1509 ഫെബ്രുവരി 30-ാംതീയതി നടന്ന യുദ്ധത്തിൽ സാഹചര്യങ്ങളൊക്കെ പറങ്കികൾക്ക് അനുകൂലമായിരുന്നുവെങ്കിലും, ഫലം അവ്യക്തമായിരുന്നു. പക്ഷെ സമുദ്രാധിപത്യം പറങ്കികൾക്ക് വിട്ടുകൊടുത്തിട്ട്, ഈജിപ്ഷ്യൻസേന പിൻവാങ്ങി.

നാവികസമരത്തിന്റെ ആദ്യഘട്ടം ഇതോടെ അവസാനിച്ചു. കരയുദ്ധത്തിലെപ്പോലെതന്നെ ഇതിന്റെ ഫലവും അപൂർണ്ണമായിരുന്നു. പറങ്കികളുടെ സമുദ്രാധിപത്യശ്രമം അപകടത്തിന്റെ വക്കിലായിരുന്നു. കഴിഞ്ഞ പത്തുവർഷത്തെ യുദ്ധംകൊണ്ട് അധികാരം സ്ഥാപിക്കാൻ അവർക്കു കഴിഞ്ഞില്ല. സമർത്ഥമായ നേതൃത്വവും നല്ല പീരങ്കികളുമുണ്ടെങ്കിൽ പോർട്ടുഗീസ് നാവികശക്തിയെ തകർക്കാൻ കഴിയുമെന്ന് ഈജിപ്തുമായുള്ള യുദ്ധം തെളിയിച്ചു. കരയിലെ അവരുടെ നില കൂടുതൽ അപകടത്തിലായിരുന്നു. പഴയ ബന്ധുവും ഇന്നത്തെ സേവകനുമായിത്തീർന്ന കൊച്ചിരാജാവല്ലാതെ അവർക്ക് വേറെ സുഹൃത്തുക്കളോ പിന്തുണക്കാരോ ഉണ്ടായിരുന്നില്ല. ഈ അപകടസന്ധിയിൽനിന്നും പോർട്ടുഗീസ് ശക്തിയെ രക്ഷിച്ചത്, പിന്നീട് 'മഹാനെ'ന്ന കീർത്തിനേടിയ അഫോൺസോ ആൽബുക്കർക്കിന്റെ പ്രതിഭാശക്തിയും, അസാമാന്യമായ കഴിവും, അചഞ്ചലമായ ധീരതയുമാണ്.




---

## അദ്ധ്യായം ഏഴ്

# ആൽബുക്കർക്കും പോർട്ടുഗീസ് ശക്തിയുറപ്പിക്കലും

അഫോൺസോ ആൽബുക്കർക്ക് തന്റെ ഒരു ചാർച്ചക്കാരന്റെ കൂടെ 1503-ൽ ഇൻഡ്യ സന്ദർശിച്ചിരുന്നു. 1506 ഏപ്രിൽമാസത്തിൽ, ട്രിസ്റ്റാവോ ഡാ കുഞ്ഞായുടെ കീഴിലുള്ള കപ്പൽപടക്കപ്പൽസമൂഹത്തിന് അകമ്പടിയായി 4 പടക്കപ്പലുകളുടെ നായകനായി അദ്ദേഹം വീണ്ടും ഇൻഡ്യയിൽ വന്നു. ഗുജറാത്തുമുതൽ കന്യാകുമാരിവരെയുള്ള പോർട്ടുഗീസ്കൈവശപ്രദേശത്തിന്റെ ഗവർണ്ണറായി ആൽബുക്കർക്ക് നിയമിക്കപ്പെട്ടു. പൌരസ്ത്യപ്രദേശത്തു പറങ്കികൾ പരമാധികാരം അവകാശപ്പെട്ടിരുന്ന എല്ലാ സ്ഥലങ്ങളുടെയും വൈസ്രോയിയായിട്ടാണ് 1505-ൽ അൽമേഡായെ അവരോധിച്ചിരുന്നത്. എന്നാൽ ആൽബുക്കർക്കിനെ നിയമിച്ചപ്പോൾ ആ വ്യവസ്ഥയ്ക്കു മാറ്റംവരുത്തി. ഗുജറാത്ത് മുതൽ കന്യാകുമാരിവരെയുള്ള പ്രദേശത്തിന്റെ ഗവർണ്ണർസ്ഥാനമേ അദ്ദേഹത്തിനുണ്ടായിരുന്നുള്ളു. ഗുഡ്ഹോപ്പുമുനമ്പുമുതൽ ഗുജറാത്തുവരെയുള്ള സ്ഥലങ്ങളിൽ ജോർജ് ഡാ അകായറും, കന്യാകുമാരിക്കു കിഴക്കോട്ടുള്ള പ്രദേശങ്ങളിൽ ഡിയോഗോ ലോപ്പസ് ഡാ സെക്വീറായുമായിരുന്നു ഗവർണ്ണർമാർ. ഈ ഗവർണ്ണർമാർക്ക് അവരുടെ കീഴിലുള്ള പ്രദേശങ്ങളുടെമേൽ തുല്യാധികാരമാണുണ്ടായിരുന്നത്.

പറങ്കികളുടെ രാജ്യഭക്തിക്കു വളരെ കളങ്കമേല്ക്കുന്ന സാഹചര്യങ്ങളിലാണ് ആൽബുക്കർക്ക് ഗവർണ്ണർസ്ഥാനം ഏറ്റെടുത്തത്. ഇൻഡ്യയിലേക്കുള്ള യാത്രയിൽ അദ്ദേഹം ഓർമസ്സിൽ അടുക്കുകയും, അവിടുത്തെ രാജാവിനോടു പോർട്ടുഗല്ലിന്റെ സാമന്തനാകാൻ ആവശ്യപ്പെടുകയും ചെയ്തു. രാജാവ് അതിനു വിസമ്മതിച്ചപ്പോൾ, ആ തുറമുഖത്തുണ്ടായിരുന്ന കപ്പൽ മുഴുവൻ നശിപ്പിച്ചിട്ട് ആൽബുക്കർക്ക് പട്ടാളവുമായി കരയ്ക്കിറങ്ങി. ഗത്യന്തരമില്ലാതിരുന്ന രാജാവ് ആൽബുക്കർക്കിന്റെ വ്യവസ്ഥകൾ സമ്മതിക്കുകയും, പോർട്ടുഗല്ലിനു വർഷംതോറും കപ്പം കൊടുക്കാമെന്ന് ഏല്ക്കുകയും ചെയ്തു. ഒരു കോട്ടകെട്ടാനുള്ള സ്ഥലവും

അദ്ദേഹം പറങ്കികൾക്കു നൽകി. കൊള്ളയടിച്ച സാധനങ്ങൾ വീതംവെയ്ക്കുന്നതിനെക്കുറിച്ച് ആൽബ്യൂക്കർക്കും അദ്ദേഹത്തിന്റെ കീഴിലുള്ള കപ്പിത്താന്മാരും തമ്മിൽ ഭയങ്കരമായ വഴക്കുണ്ടായി. ഈ കലഹം തന്നെ തരമെന്നുകണ്ട് ഓർമസ്സിലെ മന്ത്രിമാർ ഉടമ്പടി നടപ്പിലാക്കാൻ വിസമ്മതിച്ചു. ആൽബ്യൂക്കർക്ക് നഗരത്തിന്റെ നേർക്കു പീരങ്കിപ്രയോഗം നടത്തുകയും, അതു നിരോധിക്കാനുള്ള ശ്രമങ്ങൾ തുടങ്ങുകയുംചെയ്തു. എന്നാൽ അദ്ദേഹത്തിന്റെ കീഴിലുള്ള കപ്പിത്താന്മാരാകട്ടെ ശത്രുവുമായി നേരിട്ടു സന്ധിയാലോചന നടത്തിയിട്ട് ഇൻഡ്യയിലേക്കു പോയി. നിരോധം പിൻവലിച്ച് പിൻവാങ്ങാൻ ആൽബ്യൂക്കർക്ക് നിർബ്ബന്ധിതനായി.

ആജ്ഞാലംഘകരായ കപ്പിത്താന്മാർ കൊച്ചിയിൽവന്ന് വൈസ്രായിയായ അൽമേഡായോട് പരാതിപ്പെട്ടു. ഓർമസിൽവച്ച് വളരെ ധിക്കാരമായിട്ടാണ് ആൽബ്യൂക്കർക്ക് പെരുമാറിയതെന്നും,അദ്ദേഹത്തിന്റെ അവിവേകത്തെ പലപ്രവൃത്തികളും ക്രമവിരുദ്ധവും സ്വേച്ഛാപരവുമായിരുന്നുവെന്നും അവർ വൈസ്രായിയെ ധരിപ്പിച്ചു. കപ്പിത്താന്മാരുടെ ഉപദേശം സ്വീകരിച്ച അൽമേഡാ, ആൽബ്യൂക്കർക്കിന്റെ പ്രവൃത്തിയെ കുറ്റപ്പെടുത്തിക്കൊണ്ട് ഓർമസ്സ്‌രാജാവിന് കത്തയയ്ക്കുകയും, കൊച്ചിയിലെത്തുമ്പോൾ അദ്ദേഹത്തെ ശിക്ഷിക്കുന്നതാണെന്ന് രാജാവിനു ഉറപ്പുകൊടുക്കുകയും ചെയ്തു. അൽമേഡായുടെ വൈസ്രായിയുദ്യോഗത്തിന്റെ മൂന്നുവർഷക്കാലാവധി അവസാനിച്ചതിനു ശേഷംമാത്രമേ ആൽബ്യൂക്കർക്കിന്റെ നിയമനം പ്രാബല്യത്തിൽ വരുമായിരുന്നുള്ളൂ. ഈ സാഹചര്യത്തിൽ ആൽബ്യൂക്കർക്ക് ഇൻഡ്യൻസമുദ്രത്തിൽ പ്രവേശിച്ചാൽ നിയമപരമായി അൽമേഡായുടെ കീഴിലായിരിക്കും. അതുകൊണ്ട് ഇൻഡ്യൻതീരത്തു വരാൻ അദ്ദേഹം അത്ര തിടുക്കം കാണിച്ചില്ല. ഡിസമ്പർ 5-ാംനു- മാത്രമാണ് അദ്ദേഹം കണ്ണൂരിൽ വന്നുചേർന്നത്. അപ്പോഴേയ്ക്കും ഇജിപ്ഷ്യൻനാവികപ്പടയെ നേരിടുന്നതിന് അൽമേഡാ ധൃതിയിൽ വടക്കോട്ടുപോകുന്ന സന്ദർഭമായിരുന്നു. അതുകൊണ്ട് താൻ മടങ്ങിവരുന്നതുവരെ കാത്തിരിക്കാൻ അദ്ദേഹം ആൽബ്യൂക്കർക്കിനോടു നിർദ്ദേശിച്ചു. അതിൻപ്രകാരം ആൽബ്യൂക്കർക്ക് കൊച്ചിയിൽപോയി അൽമേഡായുടെ വരവും പ്രതീക്ഷിച്ചു കഴിഞ്ഞു. മാർച്ച് 8-ാംനു- അൽമേഡാ മടങ്ങിവന്നുവെങ്കിലും, അധികാരം ഒഴിഞ്ഞുകൊടുക്കാൻ കൂട്ടാക്കിയില്ല. താൻ മടങ്ങിച്ചെല്ലണമെന്ന് ഉത്തരവായിരിക്കുന്ന പ്രത്യേകകപ്പൽ വന്നുചേർന്നിട്ടില്ലെന്നായിരുന്നു അതിനു മുടക്കുന്യായം പറഞ്ഞത്. ആൽബ്യൂക്കർക്ക്

പ്രതിഷേധിച്ചെങ്കിലും അത് അൽമേഡാ കൂട്ടാക്കിയില്ല. പുതിയ ഗവർണ്ണർക്ക് എതിരായുള്ള സംഘം ഇതിനകം ശക്തിപ്രാപിച്ചു. ആൽബൂക്കർക്കിന് അധികാരം ഒഴിഞ്ഞുകൊടുക്കരുതെന്ന് അവർ അൽമേഡായ്ക്ക് ഹർജി കൊടുത്തു. 1503-ലെ തന്റെ സന്ദർശനകാലത്തു പരിചയപ്പെട്ടിരുന്ന സ്ഥാനത്യാഗംചെയ്ത കൊച്ചിരാജാവിനെ ആൽബൂക്കർക്ക് രഹസ്യമായി സമീപിച്ചു. ആൽബൂക്കർക്കിനെ സ്വന്തം പ്രതിനിധിയായി മാനുവൽ രാജാവ് നിയമിച്ച കത്തുള്ള സ്ഥിതിക്ക്, അദ്ദേഹത്തിനുമാത്രമേ ചരക്കു നൽകാൻ സാധിക്കുകയുള്ളുവെന്നു രാജാവ് അൽമേഡായെ അറിയിച്ചു. *
ഇതിനെത്തുടർന്ന് രാജാവുമായി ഉപജാപം നടത്തിയെന്ന കുററം ചുമത്തി അൽമേഡാ, ആൽബൂക്കർക്കിനെ കൊച്ചിയിൽ തടവുകാരനായി പാർപ്പിച്ചു. അതിനുശേഷം അദ്ദേഹത്തെ കണ്ണൂർക്കയച്ചു. +

ആറുമാസക്കാലത്തോളം ഇത്തരത്തിലുള്ള അപമാനഭാരം ആൽബൂക്കർക്കിന് സഹിക്കേണ്ടിവന്നു. അദ്ദേഹത്തിന്റെ ഒരു സ്വന്തക്കാരനായ മാർഷൽ ഡോം ഫെർഡിനാണ്ടോ കുട്ടിനോയുടെ നേതൃത്വത്തിൽ ഒരു പുതിയ കപ്പൽസൈന്യം സെപ്തംബറിൽ കേരളക്കരയിൽ വന്നപ്പോൾ മാത്രമാണ് അൽമേഡാ അധികാരമൊഴിഞ്ഞുകൊടുത്തിട്ട് പോർട്ടുഗല്ലിലേയ്ക്കു മടങ്ങിയത്. (പക്ഷെ അൽമേഡാ പോർട്ടുഗൽ കണ്ടില്ല. വഴിമദ്ധ്യേ ഒരു ആഫ്രിക്കൻഗ്രാമം കൊള്ളയടിക്കുന്നതിന് നടത്തിയ ശ്രമത്തിൽ നിരവധി അനുയായികളോടൊപ്പം അദ്ദേഹം കൊല്ലപ്പെട്ടു.)

അൽമേഡാ പോയതിനുശേഷവും ആൽബൂക്കർക്കിന്റെ നിർഭാഗ്യം അവസാനിച്ചില്ല. കരസേനയുടെയും നാവികസേനയുടെയും സൈന്യാധിപത്യം ഏറെറടുത്ത മാർഷലാകട്ടെ, ബോധശൂന്യനും സാഹസികനുമായ ഒരു യോദ്ധാവായിരുന്നു. രാഷ്ട്രീയപരിഗണനകൾ അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം ഒരു പ്രശ്നമായിരുന്നില്ല. ഉടനടി കോഴിക്കോട് ആക്രമിക്കണമെന്നായിരുന്നു അദ്ദേഹത്തിന്റെ നിർബന്ധം. എന്നാൽ അക്കാര്യത്തെക്കുറിച്ച് ആൽബൂക്കർക്കിന് മററ് അഭിപ്രായങ്ങളുണ്ടായി

---

* "കേരളപഴമ"—പേജ് 104-106

+ ആൽബൂക്കർക്കിന് എതിരായുള്ള ഗൂഢാലോചനകളുടെ പൂർണ്ണചരിത്രം അദ്ദേഹത്തിന്റെ എഴുത്തുകളിൽ (Cartas) വായിക്കാം. അന്നത്തെ പോർട്ടുഗീസ്‌രാഷ്ട്രീയത്തിന്റെ ഒന്നാന്തരം പ്രതിഫലനമാണത്. ഏററവും അധഃപതിച്ച രാഷ്ട്രീയനിലവാരമാണ് അതിൽ കാണാൻ കഴിയുന്നത്.

രുന്നു. സാമൂതിരിയുമായി അഭിമാനകരമായ ഒരു യോജിപ്പിലെത്തുക മാത്രമാണ് പറങ്കികൾക്കുള്ള ഏകരക്ഷാമാർഗ്ഗമെന്ന് അദ്ദേഹം തീരുമാനിച്ചിരുന്നു. ഈ ലക്ഷ്യപ്രാപ്തിക്കുവേണ്ടി കോഴിക്കോട്ടെ ഇളയരാജാവുമായി അദ്ദേഹം എഴുത്തുകുത്തും തുടങ്ങിക്കഴിഞ്ഞിരുന്നു. എന്നാൽ സാമൂതിരിയെ ആക്രമിക്കണമെന്ന ശാഠ്യത്തിൽതന്നെ മാർഷൽ ഉറച്ചുനിന്നു. അതിനുവേണ്ടി രാജാവ് പ്രത്യേകം നിയമിച്ച ആളാണ് താനെന്നായിരുന്നു അദ്ദേഹത്തിന്റെ വാദം. മനസ്സില്ലാമനസ്സോടെ ആൽബുക്കർക്ക് ആക്രമണത്തിന് സമ്മതിച്ചു. അദ്ദേഹം കൊച്ചിരാജാവിനോട് ആലോചന നടത്തി. അതിനു രണ്ടു കാരണമുണ്ടായിരുന്നു. സാമൂതിരിയുടെ സൈന്യത്തെ ഭിന്നിപ്പിക്കാൻ രാജാവിനെക്കൊണ്ട് കരമാർഗ്ഗം ഒരാക്രമണം നടത്തിക്കണമെന്നായിരുന്നു ഒരു പദ്ധതി. മറ്റൊന്ന്, കോഴിക്കോട്ടെ ഒരുക്കങ്ങൾ സൂക്ഷ്മമായി മനസ്സിലാക്കാൻ രാജാവിന്റെ ബ്രാഹ്മണസേവകരെ ചാരന്മാരായി ഉപയോഗിക്കുകയെന്നതുമായിരുന്നു. *

യുദ്ധാലോചനകളിൽ കൊച്ചിരാജാവും പങ്കെടുത്തു. പിണങ്ങിനില്ക്കുന്ന ഒരു മാടമ്പിയോടു യുദ്ധംചെയ്യുന്നതിന് സാമൂതിരി ഉൾനാട്ടിൽ പോയിരിക്കുകയാണെന്നും, കോഴിക്കോട്ടുനഗരത്തിൽ ചെറിയ ഒരു നായർസൈന്യം മാത്രമേയുള്ളുവെന്നും, തീരദേശത്ത് കാര്യമായ പ്രതിരോധസന്നാഹമൊന്നുമില്ലെന്നും അദ്ദേഹം പറങ്കികളെ അറിയിച്ചു. അതനുസരിച്ച് പറങ്കിനാവികസേന ഉടൻതന്നെ കോഴിക്കോട്ടേയ്ക്കു പുറപ്പെട്ടു. അവർ 1510 ജനുവരി 3-ാംനു തുറമുഖത്തിൽ അടുത്തു. ആൽബുക്കർക്ക് കരയ്ക്കിറങ്ങി ജെട്ടി കൈവശപ്പെടുത്തി. ആദ്യവിജയം തനിക്കു ലഭിക്കാഞ്ഞതുകൊണ്ട് മാർഷൽ ക്ഷുഭിതനായി. ഉടൻതന്നെ രാജകൊട്ടാരത്തിലേയ്ക്കു തള്ളിക്കയറണമെന്നും, നഗരം പിടിച്ചടക്കി അത് നശിപ്പിക്കണമെന്നുമായിരുന്നു അദ്ദേഹത്തിന്റെ വാശി. പോർട്ടുഗീസു രാജാവിനോട് ഉത്സാഹപൂർവ്വം ഇങ്ങനെയൊരു പ്രതിജ്ഞയും ചെയ്തുകൊണ്ടായിരുന്നു അദ്ദേഹം വന്നത്. എന്നാൽ ഭ്രാന്തുപിടിച്ച ഈ സാഹസികത്വം ഭയങ്കരമായ ആപത്തിൽ ചെന്നു കലാശിച്ചു. ആൽബുക്കർക്കിന്റെ എതിർപ്പിനെ വകവയ്ക്കാതെ മാർഷൽ നഗരത്തിലേയ്ക്കു പടയെ നയിച്ചു. രക്ഷിഭടന്മാരെ കീഴടക്കിയതിനുശേഷം പറങ്കികൾ കൊട്ടാരം കൊള്ളയടിക്കാനും നശിപ്പിക്കാനും തുടങ്ങി. കാവൽസേനയുടെ പരാജയവാർത്ത നായർയോദ്ധാക്കളുടെ ചോര തിളപ്പിച്ചു. അവർ കൂട്ടത്തോടെ അവിടെ ഒത്തുചേർന്നു. തുടർന്നുണ്ടായ യുദ്ധത്തിൽ ആൽബു-

* "എഴുത്തുകൾ"—പേജ് 54.

ക്കർക്കിന്റെ കീഴിലുള്ള ഒരു ചെറുസംഘം മാത്രമേ അവിടെനിന്നും രക്ഷപ്പെട്ടുള്ളൂ. അവരെ കടൽക്കരവരെ നാട്ടുകാർ പായിച്ചു. ഗവർണ്ണർക്ക് ഭയങ്കരമായി മുറിവേററു. മാർഷലും അദ്ദേഹത്തിന്റെ പ്രധാന ഉദ്യോഗസ്ഥന്മാരും ഒററപ്പെട്ടു. മാർഷൽ കുട്ടീനോ ഒരു സിംഹത്തെപ്പോലെ പോരാടി. കൊട്ടാരത്തിന് തീവയ്ക്കാൻ അദ്ദേഹം ഉത്തരവു നൽകി. എത്ര ധീരമായി പോരാടിയെങ്കിലും സാമൂതിരിയുടെ കൊട്ടാരത്തെ തീണ്ടിയ പറങ്കികൾക്ക് നായന്മാരുടെ വാളിൽനിന്ന് രക്ഷപ്പെടാൻ കഴിഞ്ഞില്ല. അവിസ്മരണീയമായ ആ ദിനത്തിൽ മാർഷൽ കൊല്ലപ്പെട്ടു. ഈ യുദ്ധത്തിൽ മരിച്ച 70-ൽ പരം പറങ്കിപ്രഭുക്കന്മാരുടെ കൂട്ടത്തിൽ വാസ്കോഡാ സിൽവീരാ, ലയണൽകുട്ടീനോ, ഫിലിപ്പ് റൊഡ്രീഗ്സ് എന്നീ പട്ടാളത്തലവന്മാരും ഉൾപ്പെടുന്നു. മാർഷലിന്റെ പതാക സാമൂതിരിയുടെ സേനാധിപൻ പിടിച്ചെടുത്തു. ആൽബുക്കർക്കിന്റെ കൊടി അദ്ദേഹത്തിന്റെ മുമ്പിൽവച്ചാണ് ഒരു നായർഭടൻ കരസ്ഥമാക്കിയത്. സാമൂതിരിയുടെ കൊട്ടാരത്തിന്റെ പ്രധാനകവാടം തന്റെ രാജാവിനു കാഴ്ചവയ്ക്കുമെന്ന മാർഷൽ കുട്ടീനോയുടെ അഹങ്കാരവികത്ഥനം പറങ്കികൾക്കു പൂർവ്വദേശത്ത് സംഭവിച്ച ഏററവും വലിയ നാശത്തിൽ കലാശിച്ചു.

കേരളത്തിലെ പോർട്ടുഗീസ് നയത്തിന്റെ ഗതി ഈ പരാജയം നിശ്ചയിച്ചു. സാമൂതിരിയെ കീഴടക്കി, അദ്ദേഹത്തെ കൊച്ചിരാജാവിനെപ്പോലെ ഒരു ആശ്രിതനായി മാററണമെന്നായിരുന്നു ഇതുവരെയുള്ള ശ്രമത്തിന്റെ എല്ലാം ഉദ്ദേശം. പറങ്കികളുടെ കൈവശമുള്ള പട്ടാളത്തെക്കൊണ്ടു സാമൂതിരിയുടെ അധികാരം നശിപ്പിക്കുക അസാദ്ധ്യമാണെന്നു കോഴിക്കോട്ടെ അത്യാഹിതത്തിനുമുമ്പുതന്നെ ആൽബുക്കർക്ക് കാണാൻ തുടങ്ങിയിരുന്നു. സാമൂതിരിയോടുള്ള കൊച്ചിരാജാവിന്റെ നയം സ്വന്തം നയമായി ദുവാർത്തെ പച്ചീക്കോയുടെ കാലംമുതൽ പറങ്കികൾ സ്വീകരിച്ചുവന്നു. എന്നാൽ അതു് ഉപേക്ഷിച്ചു സാമൂതിരിയുമായി സമാധാനം സ്ഥാപിക്കുകയാണ് ബുദ്ധിപൂർവ്വമായ ഒരേ മാർഗ്ഗമെന്നു ഗവർണ്ണർക്കു വിശ്വാസമായി.

കോഴിക്കോട്ടെ പരാജയത്തോടെ നാവികപ്രവർത്തനങ്ങൾക്കു കൂടുതൽ സൌകര്യമുള്ള ഒരു പുതിയ താവളം കണ്ടുപിടിക്കേണ്ടതും ആവശ്യമായിത്തീർന്നു. അതിനുപററിയ സ്ഥലമായി ആൽബുക്കർക്ക് തിരഞ്ഞെടുത്തതു ഗോവായായിരുന്നു. കരയിൽനിന്ന് ആക്രമിക്കാൻ ദുഷ്കരമായിരുന്ന ആ സ്ഥലം കടലിൽനിന്നു സംരക്ഷിക്കാനും എളുപ്പമായിരുന്നു.

ആയുധവും വെടിമരുന്നും, കുതിരകളും ഇറക്കുമതിചെയ്യാൻ മുഹമ്മദീയ നിയന്ത്രണമില്ലാത്ത ഒരു തുറമുഖം പശ്ചിമതീരത്തു വേണമെന്നു വിജയനഗരത്തിലെ ഹിന്ദുരാജാക്കന്മാർക്കു വലിയ താല്പര്യമുണ്ടായിരുന്നതുകൊണ്ട്, അവരുടെ ഗവർണ്ണരായ തിമ്മോജാ ഈ പദ്ധതിയെ സഹായിച്ചു. ഗോവാപ്രദേശം ആൽബുക്കർക്ക് നിഷ്പ്രയാസം കൈവശപ്പെടുത്തി. എന്നാൽ ബീജപ്പൂർസമ്രാട്ടായ ആദിൽഷാ പട്ടണത്തിലെ മുഹമ്മദീയരുടെ സഹായത്തോടെ തന്റെ രാജ്യത്തിന്റെ ഒരു ഭാഗമായിരുന്ന ആ സ്ഥലം വീണ്ടെടുത്തു. ആൽബുക്കർക്കു വീണ്ടും തോററു. അദ്ദേഹം ഇതുവരെ നടത്തിയ മൂന്നു സൈനികപ്രവർത്തനങ്ങളും—ഓർമസ്സ്, കോഴിക്കോട്, ഗോവാ—ദയനീയപരാജയങ്ങളായിരുന്നു. പക്ഷേ, പ്രതികൂലസാഹചര്യങ്ങളിലാണ് അദ്ദേഹം ഏററവും പ്രശോഭിച്ചതു്. ആൽബുക്കർക്ക് ഉടൻതന്നെ പുതിയ ഒരു സൈന്യത്തെ ശേഖരിക്കാൻ തുടങ്ങി. നിരവധി പ്രതിബന്ധങ്ങളോടു മല്ലടിച്ചു അദ്ദേഹത്തിന്റെ ഉരുക്കുപോലുള്ള മനസ്സു പരാജയം വകവയ്ക്കുകയോ സ്വീകരിക്കുകയോ ചെയ്തില്ല. 1510 ഒക്ടോബർ 3-ാനു- ആദിൽഷായുടെ പട്ടാളത്തെ ഗോവായിൽനിന്നും തുരത്താൻ അദ്ദേഹം കണ്ണൂരിൽനിന്നും തിരിച്ചു. ഉഗ്രമായ സമരത്തിനുശേഷം അദ്ദേഹം വീണ്ടും ഗോവാ കൈവശപ്പെടുത്തി. ഭാവിയിൽ കരയിൽനിന്നുണ്ടാകാവുന്ന ആക്രമണങ്ങളെ എതിർത്തുനില്ക്കാൻവേണ്ടിയുള്ള കരുതൽനടപടികൾ അദ്ദേഹം ഉടൻതന്നെ ആരംഭിച്ചു. ഇന്ത്യയിലെ പോർട്ടുഗീസ്പ്രവർത്തനത്തിന്റെ കേന്ദ്രമായി ഗോവാ മാററാൻ ആൽബുക്കർക്ക് മുൻകൂട്ടിത്തന്നെ തീരുമാനിച്ചിരുന്നു. അതനുസരിച്ചുള്ള എല്ലാ നടപടികളും അദ്ദേഹം സ്വീകരിച്ചു.

ഗോവായിലെ കാര്യങ്ങൾ ശരിപ്പെടുത്തി, തുറമുഖത്തിന്റെ വികസനത്തിനു വേണ്ട ഏർപ്പാടുകളും ചെയ്തുകഴിഞ്ഞപ്പോൾ ആൽബുക്കർക്കിന് മലാക്കായിലേയ്ക്കു പോകേണ്ടിവന്നു. അവിടെനിന്നും 1512 ഫെബ്രുവരിയിൽ മാത്രമാണ് അദ്ദേഹം കൊച്ചിയിൽ മടങ്ങിവന്നതു്. അൽമേഡാ ഇന്ത്യ വിട്ടതിനുശേഷം കൊച്ചിത്തുറമുഖം തീരെ ഗൌനിക്കാതെ കിടക്കുകയായിരുന്നു. കൊച്ചിയുടെ പ്രാധാന്യത്തെപ്പററി ആൽബുക്കർക്കിന് മററു അഭിപ്രായങ്ങൾ ഉണ്ടായിരുന്നതുകൊണ്ടും, പോർട്ടുഗല്ലിന്റെ പൌരസ്ത്യദേശത്തെ നാമമാത്രമായ ഈ തലസ്ഥാനത്തു് അദ്ദേഹം അധികസമയവും ഇല്ലാതിരുന്നതുകൊണ്ടും, അവിടെ പരിപൂർണ്ണമായ അരാജകത്വം നടമാടി. കൊച്ചിരാജ്യത്തു് ആഭ്യന്തരയുദ്ധം പൊട്ടിപ്പുറപ്പെട്ടു. പെരുമ്പടപ്പിൽ മൂപ്പിലായിരുന്ന ഉണ്ണിരാമവർമ്മ മരിച്ചു. നാടുവാഴുന്ന രാജാവു് സ്ഥാനത്യാഗം ചെയ്തു് മൂപ്പേല്ക്കണമെന്നായിരുന്നു ആചാരം. എന്നാൽ

അതിനെ പറങ്കികൾ അനുകൂലിച്ചില്ല. സ്ഥാനത്യാഗം ചെയ്യാൻ രാജാവിന്റെ സമ്മതമായിരുന്നുവെന്നുമാത്രമല്ല, ജനങ്ങൾ ഒററക്കെട്ടായി അതാവശ്യപ്പെടുകയും ചെയ്തു. എന്നാൽ കൊച്ചിക്കോട്ടയിലെ പറങ്കിസൈന്യാധിപനാകട്ടെ, ആ ആചാരം നിർത്തൽചെയ്തുകൊണ്ടും, ഇപ്പോഴത്തെ രാജാവു് തുടരണമെന്ന് തീരുമാനിച്ചുകൊണ്ടും ഉത്തരവു പുറപ്പെടുവിച്ചു. രാജകുടുംബാംഗങ്ങളും പുരോഹിതന്മാരും, പ്രേരണചെലുത്തുമെന്ന ഭയന്ന് രാജാവിനെ പറങ്കികൾ അവരുടെ അധീനതയിലുള്ള ഒരു പ്രദേശത്തു് തടവിൽ വയ്ക്കുകപോലും ചെയ്തു. ആൽബുക്കർക്കിന്റെ അനുമതികൂടാതെ സ്ഥാനത്യാഗം ചെയ്യാൻപോലും രാജാവിന് അവകാശമില്ലെന്നായിരുന്നു സേനാധിപന്റെ തീരുമാനം. അതിന്റെ ഫലമായി കൊച്ചിയിൽ ഉണ്ടായ ആഭ്യന്തരയുദ്ധത്തിൽ ജനഹിതത്തെ അനുകൂലിച്ചുകൊണ്ടു് സാമൂതിരി ഇടപെട്ടു. ആൽബുക്കർക്ക് സ്ഥലത്തെത്തി കുറച്ചുകാലം സാമൂതിരിയോട് യുദ്ധംചെയ്തു. എന്നാൽ തന്റെ പുതിയ നയംമൂലം ആഭ്യന്തര കാര്യങ്ങളിൽ ഫലപ്രദമായി ഇടപെടുന്നതിന് അദ്ദേഹത്തിനു സമയം ലഭിച്ചില്ല.

കഥ ഇങ്ങനെയൊക്കെ ആയിരുന്നെങ്കിലും പറങ്കികൾക്ക് അന്ന് ഇന്ത്യയിലുണ്ടായിരുന്ന ഏററവും പ്രധാനപ്പെട്ട സങ്കേതം കൊച്ചിതന്നെയായിരുന്നു. തന്റെ ഹ്രസ്വകാലസന്ദർശനവേളകളിൽ അവിടുത്തെ കാര്യങ്ങൾ നേരെയാക്കുന്നതിന് ആൽബുക്കർക്ക് ശ്രദ്ധപതിപ്പിച്ചുവന്നു. അദ്ദേഹം പോർട്ടുഗല്ലിന്റെ പ്രതിനിധിയായി ചുമതലയെടുക്കുന്ന സന്ദർഭത്തിൽ പറങ്കികളുടെ ഇടയിൽ വഴക്കും ലഹളയുമായിരുന്നുവെന്നു മാത്രമല്ല, കാര്യക്ഷമമായ ഭരണത്തിന്റെ പ്രാഥമികാംശങ്ങൾപോലുമില്ലായിരുന്നു. 1510 ഒക്ടോബർ 10-ാംതീയതി രാജാവിന് അയച്ച ഒരു കത്തിൽ അദ്ദേഹം ഇങ്ങനെ എഴുതി:

"പ്രഭോ, അങ്ങയുടെ കൊച്ചിയിലെ കാര്യാലയങ്ങളുടേയും പണ്ടകശാലയുടേയും കണക്ക് ശരിപ്പെടുത്തുന്നതിന് ഒരു ഉദ്യോഗസ്ഥനില്ലാത്തതു ശരിയല്ലെന്നാണ് എനിക്കു തോന്നുന്നതു്. അങ്ങയുടെ ഇവിടുത്തെ വ്യാപാരം അഭിവൃദ്ധിപ്പെടുത്തുന്നതിന് അതു സഹായിക്കും. 'ഞാൻ പോർട്ടുഗല്ലിൽ ചെന്നിട്ട് കണക്കുകൊടുക്കാമെന്ന്' പറയുകയും അതേ സമയംതന്നെ രണ്ടായിരമോ മൂവായിരമോ ക്രൂസാഡോസ്സോ, ചിലപ്പോൾ അതിലും വലിയ സംഖ്യയോ സ്വന്തം കൈയിൽ വച്ചിരിക്കുന്നവരെ വിശ്വസിക്കരുതു്."

ഉദ്യോഗസ്ഥന്മാർ പരസ്പരം വേലവച്ചും കലഹിച്ചും കഴിഞ്ഞിരുന്നു.

മറ്റൊരു കത്തിൽ ആൽബ്യൂക്കർക്ക് ഇങ്ങനെ പരാതിപ്പെട്ടു. "മററു ള്ളവർക്കുണ്ടാകുന്ന തോൽവിയും അവർ ചെയ്യുന്ന തെററുകളും പൊക്കിപ്പി ടിച്ച് അതിലൂടെ തിരുമനസ്സിൻെറ പ്രീതിക്കു ശ്രമിക്കുന്ന പതിവാണ് ഇന്ന് ഇവിടെയുള്ളത്." *

ആൽബ്യൂക്കർക്ക് മലാക്കായിൽ പോയിരുന്നകാലത്ത് കൊച്ചിയി ലെ കാര്യങ്ങൾ കുഴഞ്ഞു. കടൽസേനയിലെ പ്രധാനകപ്പലുകൾ പല വഴിക്കു പോയി. ഗവർണ്ണർക്ക് വിശ്വാസമുണ്ടായിരുന്ന പല പ്രധാന ഉദ്യോഗസ്ഥന്മാരെയും കൊച്ചിയിൽനിന്നും പറഞ്ഞയച്ചു. കോഴിക്കോട്ടു തുറമുഖം നിരോധിക്കുകയെന്ന അതുവരെയുള്ള പോർട്ടുഗീസുനയത്തിൻെറ മർമ്മപ്രധാനമായ നടപടിക്ക് അയവുവന്നു. ഗവർണ്ണർ മലാക്കായിലായി രുന്നപ്പോൾ, ആറു കപ്പലുകൾ ചരക്കും നിറച്ച് കോഴിക്കോട്ടുനിന്നും പുറംരാജ്യങ്ങളിലേയ്ക്കു പോയി.

രാജാ പിന്നീട് ആൽബ്യൂക്കർക്ക് ഇങ്ങനെ പരാതിപ്പെട്ടു: "കൊച്ചി യിലെ അങ്ങയുടെ കാര്യസ്ഥന്മാർ, പോർട്ടുഗല്ലിൻെറ രഹസ്യങ്ങൾ സാമൂ തിരിക്ക് നൽകുന്നു. അങ്ങയുടെ ഗവർണ്ണരുടെമേൽ ചെളിവാരിയെറിയാൻ അവർ സാമൂതിരിയോട് ചേർന്ന് ഉപജാപം നടത്തുകയാണ്" +

അന്തോണിയോ റിയാളും ലൊറെൻസോ മൊറീനോയും യഥാർത്ഥ ത്തിൽ കോഴിക്കോട്ടുമായി മമതയിലായിരുന്നു. ¶ ഇതിൻെറയൊക്കെ ഫലമായി ഭരണംതന്നെ ശിഥിലമായി. പണ്ടകശാല കാര്യക്ഷമമാക്കാനും കോട്ട ശക്തിപ്പെടുത്താനുമാണ് പ്രധാനമായും കൊച്ചിയിൽ ആൽബ്യൂ ക്കർക്ക് ശ്രമിച്ചത്.

---

* 1512 ഏപ്രിൽ 1-ാംതീയതി എഴുതിയ കത്ത്.

\+ കത്തുകൾ, 24—1513 നവം: 30

¶ ഈ ഉദ്യോഗസ്ഥന്മാർ രണ്ടുപേരും ആൽബ്യൂക്കർക്കിൻെറ ബദ്ധ വിരോധികളായിരുന്നു. കീഴ്ജീവനക്കാരായിരുന്നെങ്കിലും അവരോട് ഒന്നും ചെയ്യാൻ അദ്ദേഹത്തിനു കഴിഞ്ഞിരുന്നില്ല. എന്തെന്നാൽ അവർക്കു രാജാ വിൻെറ അടുത്തു നല്ല സ്വാധീനമുണ്ടായിരുന്നു. ആൽബ്യൂക്കർക്ക് മലാക്കാ യിലായിരുന്നപ്പോൾ ഗവർണ്ണരെ അനുകൂലിക്കുന്നവരെ ദ്രോഹിക്കാൻ അവർ സർവ്വകഴിവും ചെയ്തു. അദ്ദേഹത്തിൻെറ നടപടികളെപ്പററി തെററിദ്ധാ രണയുണ്ടാക്കുന്ന റിപ്പോർട്ടുകൾ അവർ രാജാവിനു് അയച്ചു. അദ്ദേഹ ത്തിൻെറ ആജ്ഞകൾ അവർ പരസ്യമായി ധിക്കരിച്ചു. അവരെപ്പററി

കൊച്ചിക്കോട്ട ചെറുതും വേണ്ട സംരക്ഷണമില്ലാത്തതുമാണെന്നു തോന്നിയതുകൊണ്ട് കപ്പൽ അടുക്കുന്ന ഭാഗത്ത് അദ്ദേഹം ഒരു വലിയ കൊത്തളം കെട്ടിച്ചു. * കപ്പൽ കിടക്കുന്ന ഭാഗത്തേയ്ക്കു നീളംകൂടിയ ചതുരശ്രാണത്തിന്റെ ആകൃതിയിലായിരുന്നു അത്. കോട്ടമതിലിൽ വനൗചേരത്തക്കവണ്ണമായിരുന്നു അതിന്റെ പണി. കടലിലേയ്ക്ക് ഒരു പ്രവേശനദ്വാരവും കപ്പലുകൾക്ക് മറെറാന്നുമുണ്ടായിരുന്നു. കരയിൽനിന്നുള്ള ആക്രമണത്തെ നേരിടത്തക്കവണ്ണം കോട്ടയ്ക്കുവേണ്ട പരിഷ്കാരങ്ങളും അദ്ദേഹം ചെയ്തു. കോട്ടയുടെ പരിസരവും പട്ടണവും തമ്മിലുള്ള അതിത്തി തിരിച്ചതിനുശേഷം കോട്ടസ്ഥലത്തുനിന്നും ക്രിസ്ത്യാനികളല്ലാത്തവരെ ആട്ടിപ്പായിച്ചു. അതിന്റെ കാരണം രാജാവിന് അയച്ച ഒരു കത്തിൽ ആൽബ്യൂക്കർക്ക് വിവരിക്കുന്നു: "പുറത്തുള്ള അവിശ്വാസികളേയും അറബികളേയും സഹായിക്കുന്ന വീടുകളുണ്ടായിരുന്നു. സ്വന്തം യജമാനന്മാരെ കൊള്ളയടിച്ചു രക്ഷപ്പെടുത്തുന്നതിന് അവർ അടിമകളെ കോഴകൊടുത്തു പാട്ടിലാക്കി." +

സാമൂതിരിയുമായുള്ള യുദ്ധം വലിഞ്ഞും നീണ്ടും തുടന്നു പരികയായിരുന്നു. കോഴിക്കോട്ടിനു തുച്ഛമായ നഷ്ടമേ ഉണ്ടായുള്ളൂ. ഈജിപ്റ്റുകാരുടെ പിൻമാററത്തിനും, തന്റെ നാവികസേനയുടെ പരാജയത്തിനും ശേഷം, സാമൂതിരി അടവുമാററി. പറങ്കികളോട് ഏററുമുട്ടാൻ കഴിയുന്ന വലിയ കപ്പലുകളുടെ നിർമ്മാണം നിർത്തിവെച്ചിട്ട്, പകരം അതിവേഗത്തിൽ പായുന്ന ചെറുകപ്പലുകളുണ്ടാക്കി പറങ്കികളുടെ കച്ചവടക്കപ്പലുകളെ അദ്ദേഹം നശിപ്പിക്കാൻ തുടങ്ങി. ഈ പുതിയ തന്ത്രത്തെക്കുറിച്ച് തന്റെ ഒരു കത്തിൽ ആൽബ്യൂക്കർക്ക് ഇങ്ങനെ എഴുതുന്നു:

"അദ്ദേഹമിപ്പോൾ 60-ൽപരം ചെറുകപ്പൽ ഉണ്ടാക്കിയിരിക്കുന്നു. കൊച്ചിയിൽനിന്നും നമ്മുടെ കപ്പലുകൾ കടലിലിറങ്ങിക്കഴിഞ്ഞാൽ അവയെ ആക്രമിക്കുന്നതിനുള്ള ശ്രമങ്ങൾ നടത്തുകയാണ്. ഇതുകൊണ്ട്

---

ആൽബ്യൂക്കർക്കുതന്നെ രാജാവിനോട് പരാതിപ്പെട്ടു. രണ്ടാംപ്രാവശ്യം ഗോവാ പിടിച്ചതിനുശേഷം "അറബികളുടെ ആക്രമണമുണ്ടായാൽ എന്റെ നില ശക്തിപ്പെടുത്തുന്നതിനു ചെയ്യേണ്ട കാര്യങ്ങൾ കാണിച്ച്" കൊച്ചിയിലുള്ളവർക്ക് ഗവർണ്ണർ അയച്ച കത്തിനു മൂന്നു മാസത്തേയ്ക്കു മറുപടി കിട്ടിയില്ല. (1513 നവം: 30-ാംതീയതി അയച്ച 24-ാംനമ്പർ കത്ത്.)

* 1512 ആഗസ്റ്റ് 1-ാംതീയതിലെ എഴുത്ത്

\+ 1512 ഏപ്രിൽ 1-ാംതീയതിയിലെ കത്ത്.

നമുക്ക വലിയ ബുദ്ധിമുട്ടുണ്ടാക്കാൻ കോഴിക്കോട്ടിനു കഴിയുന്നു. പിടിച്ചു കളയുമെന്ന ഭയംകൊണ്ട്, കണ്ണൂർനിന്ന് കയറും മററുചരക്കും തോണികളിലും പത്തേമാരികളിലും അയയ്ക്കാൻ കണ്ണൂരെ കാര്യസ്ഥൻ ഭയപ്പെടുന്നു. കുന്നിന്റെ മുകളിൽ കോഴിക്കോട്ടെ ആൾക്കാർ കാത്തുകിടക്കും. ദൂരെനിന്ന് തോണിയോ പത്തേമാരിയോ വരുന്നതു കണ്ടാൽ അവർ ഉടൻ അതിന്റെമേൽ ചാടിവീഴുകയായി" ¶.

കോഴിക്കോട്ടുമായുള്ള യുദ്ധം പറങ്കികളുടെ താല്പര്യത്തിനുവേണ്ടിയല്ലെന്നും കൊച്ചിയിലെയും കണ്ണൂരെയും രാജാക്കന്മാർക്കുവേണ്ടിയാണെന്നും ഓരോദിവസം കഴിയുന്തോറും ആൽബൂക്കർക്കിനു ബോദ്ധ്യമായി. പോർട്ടുഗീസ് രാജാവിന് അദ്ദേഹം എഴുതി: "30,000 നായന്മാരുള്ള കൊച്ചി രാജാവും, 60,000 പേരുള്ള കണ്ണൂർരാജാവും എന്തുകൊണ്ടാണ് സ്വന്തം നിലയിൽ കോഴിക്കോട്ടിനെ ആക്രമിച്ചു നശിപ്പിക്കാത്തതു്? ഈ വഴക്ക് (സാമൂതിരിയും പോർട്ടുഗീസുകാരും തമ്മിൽ) തീരരുതെന്നാണ് അവരുടെ ആഗ്രഹം. അവർ യുദ്ധംചെയ്യാൻ തയ്യാറല്ല. അവക്ക് നാമതു ചെയ്യണമെന്നാണ് ഉന്നം." നേരിട്ടുള്ള യുദ്ധത്തിൽ സാമൂതിരിയെ നശിപ്പിക്കുക അസാദ്ധ്യമാണെന്ന് ആൽബൂക്കർക്കിനു ബോദ്ധ്യമായി. അദ്ദേഹം പോർട്ടുഗല്ലിലേയ്ക്കു് എഴുതി: "കഠിനമായ യുദ്ധംമൂലം സാമൂതിരിയെ നശിപ്പിക്കണമെങ്കിൽ, കോഴിക്കോട്ടുരാജ്യത്തിന്റെമേൽ അധിനിവേശംനടത്താൻ ഒരു പ്രത്യേക നാവികസേന ആവശ്യമാണ്. രണ്ടായി തിരിക്കാനുള്ള ബലം നമ്മുടെ ഇൻഡ്യൻകപ്പൽപടയ്ക്കില്ല."

കോഴിക്കോട്ടെ വാണിജ്യം നശിപ്പിക്കാൻ ആരംഭിച്ച നിരോധനയം പരിപൂർണ്ണമായി പൊളിഞ്ഞു. കോഴിക്കോട്ടു സാധനങ്ങൾ എത്താത്തവണ്ണം കാവൽ ഏർപ്പെടുത്തുകയെന്നതു് പാഴ്ശ്രമമാണെന്ന് ആൽബൂക്കർക്ക രാജാവിനെ അറിയിച്ചു. "ആ നാട്ടിൽ ധാരാളം അരിയുണ്ട്. പൊരെങ്കിൽ ധർമ്മപട്ടണത്തുനിന്നും കണ്ണൂർനിന്നും അവക്ക് ഇഷ്ടംപോലെ സാധനങ്ങൾ കിട്ടും. കണ്ണൂരേയ്ക്കുള്ള ഗതാഗതം നിർത്താതെ നമുക്കതു തടയാൻ സാദ്ധ്യമല്ല" * "കൂടാതെ അങ്ങയുടെ ചെറിയ കപ്പലുകൾ വേണ്ട കരുതലില്ലാതെ കോഴിക്കോട്ടുതീരത്തു സഞ്ചരിച്ചാൽ അവർ (കോഴിക്കോ

¶ തോറൊ ഡി തോമ്പാ—"കോർപോ ക്രോണൊളജിക്കോ", പേജ് 1.

* തോറൊ ഡി തോമ്പാ—"കോർപോ ക്രോണൊളൊജിക്കോ" പേജ് 1. 1513 നവംബർ 30-ലെ കത്ത്.

ട്ടെ ജനങ്ങൾ) അവരെയ ആക്രമിക്കുക പതിവാണ്. ചിലതു പിടിച്ചെടുത്തിട്ടുമുണ്ട്. അതുകൊണ്ട് അങ്ങയുടെ കപ്പലുകൾ ഉൾക്കടലിൽക്കൂടെ സഞ്ചരിക്കാൻ നിർബ്ബന്ധിതമാകുന്നു. ഈ തക്കംനോക്കി അവർ സ്വന്തം കപ്പലുകൾ കടലിൽ ഇറക്കി ചരക്കു നിറയ്ക്കുന്നു. ഒരു കപ്പലിനുപുറമെ നൂറിൽപരം ഓടികളിൽ ചരക്കു കൊണ്ടുവന്ന് കയറ്റിച്ച് രണ്ടുമണിക്കൂറിനുള്ളിൽ അവർ കപ്പലിൽ കയറുന്നു. അങ്ങയുടെ പത്തേമാരികൾക്കും ചെറുകപ്പലുകൾക്കും ഇതിനെ തടയാൻ ഭയമാണ്. നല്ല കാററിളകുമ്പോൾ അവരുടെ കപ്പലുകൾ അതിൻെറ വഴിക്ക് യാതൊരു തടസ്സവും കൂടാതെ പോകുന്നു. അങ്ങയുടെ കപ്പലുകൾക്ക് യാതൊന്നും ചെയ്യാൻ സാദ്ധ്യമല്ല. പല സ്ഥലത്തുനിന്നാണ് അവർ കപ്പൽ കടലിലിറക്കുന്നത്. ഒന്നു പൊന്നാനിയിൽനിന്നാണെങ്കിൽ മറെറാന്നു പന്തലായനിയിൽനിന്നായിരിക്കും. കണ്ണൂരിൽനിന്നും വാങ്ങുന്ന രക്ഷാപത്രങ്ങളുമായി വേറെ ചിലത് ധർമ്മപട്ടണത്തുനിന്നു പുറപ്പെടുന്നു. എന്തിന്, അവരുടെ നാവികഗതാഗതം മുടങ്ങാതെ നടക്കുന്നുണ്ട്. ഈ തുറമുഖങ്ങളിലെല്ലാം നല്ല വലിയ പടക്കപ്പലുകൾ സ്ഥിരമായി നിർത്തുകയും, തീരദേശമൊട്ടാകെ വളരെയധികം ചെറുകപ്പലുകളും ഓടികളും ഉപയോഗിക്കുകയും ചെയ്യാത്തിടത്തോളംകാലം, അവർ ഇതു തുടരുമെന്ന കാര്യത്തിൽ യാതൊരു സംശയവുമില്ല." +

നിരോധനയം പൊളിഞ്ഞുവെന്നും കോഴിക്കോടുമായുള്ള യുദ്ധം കൊച്ചി-കണ്ണൂർരാജാക്കന്മാരുടെ താല്പര്യത്തിനുവേണ്ടിമാത്രം നടത്തുന്നതാണെന്നും മനസ്സിലാക്കിയ ആൽബ്യൂക്കർക്ക് സാമൂതിരിയുമായി കൂടിയാലോചനതുടങ്ങി. സാഹചര്യങ്ങൾ സാമൂതിരിക്ക് അനുകൂലമായിരുന്നുവെന്ന് ആൽബ്യൂക്കർക്കുതന്നെ സമ്മതിക്കുന്നു. പക്ഷേ, വിജയികളുടെ വ്യവസ്ഥകൾ അടിച്ചേല്പിക്കാനാണ് പറങ്കികൾ ശ്രമിച്ചത്. പറങ്കികളുടെ ഒരു സൈനികതാവളത്തിന്നായി കോഴിക്കോട്ട് ഒരു കോട്ടകെട്ടാൻ അനുവദിക്കണമെന്ന ആവശ്യവും ഇതിൽ ഉൾപ്പെടുന്നു. സാമൂതിരിയുടെ ശക്തി നശിപ്പിക്കാനാണ് കോട്ടകെട്ടുന്നതെന്നു ഗവണ്ണർതന്നെ സമ്മതിക്കുന്നു. പോർട്ടുഗീസ്‌രാജാവിന് ആൽബ്യൂക്കർക്ക് എഴുതി: "ഈ വ്യവസ്ഥകൾ സമ്മതിച്ചാൽ, കോഴിക്കോട്ടുരാജാവിന് നല്ല കടിഞ്ഞാണിടാനും, ആ രാജ്യം നിയന്ത്രിക്കാനും കഴിയും. അങ്ങനെ അങ്ങു നടത്തിയ യുദ്ധങ്ങളുടെ ഉദ്ദേശവും സാധിക്കും. കഴിഞ്ഞ 15 വർഷക്കാലമായി അങ്ങു

+ ടി കത്ത്.

യുദ്ധം നടത്തിനോക്കിയെങ്കിലും കാര്യമായ നാശം ഏല്പിക്കാൻ കഴിഞ്ഞിട്ടില്ലെന്ന് അറിയാമല്ലോ." *

പറങ്കികളുടെ നയംമാററത്തിന്റെ രഹസ്യം മനസ്സിലാക്കിയ സാമൂതിരിപ്പാട് ഈ വ്യവസ്ഥകൾ സമ്മതിക്കുവാൻ തയ്യാറല്ലായിരുന്നു. അതിന്റെ ഫലമായി ഏറാംപ്പാടുമായി (കിരീടാവകാശി) ആൽബുക്കർക്ക് ഗൂഢാലോചനതുടങ്ങി. സാമൂതിരിയെ വിഷംകൊടുത്തുകൊല്ലാൻ ഗവർണ്ണർ നിർബ്ബന്ധിച്ചു. ഈ പാതകം ആൽബുക്കർക്ക് മറച്ചുവയ്ക്കുന്നില്ല. തന്റെ രാജാവിന് എഴുതിയ ഒരു കത്തിൽ അദ്ദേഹം സമ്മതിക്കുന്നു, "സാമൂതിരിക്ക് നമ്പ്യാതിരി വിഷംകൊടുത്തുകൊന്നുവെന്ന കാര്യത്തിൽ എനിക്ക് യാതൊരു സംശയവുമില്ല. എന്റെ എല്ലാ കത്തുകളിലും സാമൂതിരിക്കു വിഷംകൊടുക്കാൻ ഞാൻ ആവശ്യപ്പെട്ടിരുന്നു. നമ്പ്യാതിരിയുമായി സമാധാനസന്ധിക്ക് ഒരുക്കമാണെന്നും ഞാൻ വ്യക്തമാക്കിയിരുന്നു." +

എന്നാൽ കോഴിക്കോടുമായി സന്ധിചെയ്യുന്ന കാര്യത്തിൽ പോർട്ടുഗീസ്‌രാജാവു് എതിരായിരുന്നു. സാമൂതിരിയെ നശിപ്പിക്കുമെന്നു ശപഥം ചെയ്തിരുന്ന രാജാവു്, അതിനുവേണ്ടിമാത്രം തുടർച്ചയായി പല നാവികസേനകളെയും നിയോഗിച്ചതാണ്. തനിക്കുവേണ്ടി കോഴിക്കോട്ട പിടിച്ചടക്കുമെന്ന് പരസ്യമായി പ്രഖ്യാപിച്ച പോർട്ടുഗല്ലിലെ ഒരു മാർഷൽ ആ നഗരത്തിൽവച്ച് കൊല്ലപ്പെടുകയും തന്റെ സൈന്യം പലായനം ചെയ്യുകയുംചെയ്തതിന്റെ അപമാനഭാരം അദ്ദേഹം മറന്നിരുന്നില്ല. അതുകൊണ്ടു് ഈ പരാജയത്തിന്റെ നഷ്ടപരിഹാരം സാമൂതിരിയിൽനിന്നു വാങ്ങാതെയോ, അദ്ദേഹത്തെ ഒരുപ്രാവശ്യം തോല്പിക്കാതെയോ സന്ധി ചെയ്യുന്നതു് പരാജയമാണെന്നായിരുന്നു രാജാവിന്റെ അഭിപ്രായം. ഗവർണ്ണർക്ക് എതിരായി പ്രവർത്തിച്ചുകൊണ്ടിരുന്ന കൊച്ചീക്കോട്ടിക്ക്—അന്തോണിയോറിയാറ്, ലൊറെൻസോ മൊറീനോക്കൂട്ടാളികൾ—ഈ അഭിപ്രാ

---

* തോറെ ഡിതോമ്പോ—"കോർപാക്രോണാളൊജിക്കോ"— പേജ് 1

+ തോറാ ഡി തോമ്പോ—"കോർപാ ക്രോണാളൊജിക്കോ", പേജ് 1

"15 വർഷത്തെ യുദ്ധത്തിനുശേഷവും ഇൻഡ്യയിലെ ഈ ഭാഗത്തെ ഏററവും വലുതും സമ്പന്നവുമായ നഗരമാണ് കോഴിക്കോട്." (എഴുത്തുകൾ)

യശക്തിയെ ശക്തിയായി പിന്താങ്ങി. അവർ കൊച്ചിരാജാവിനെക്കൊണ്ട്, സാമൂതിരിയുമായി സന്ധിസംഭാഷണങ്ങൾ നടത്തുന്നതിനെ പ്രതിഷേധിച്ചുകൊണ്ടുള്ള ദീർഘമായ ഒരു കത്ത് പോർട്ടുഗല്ലിലേയ്ക്ക് അയപ്പിച്ചു. തന്നോട് ആലോചിക്കാതെയാണ് കൂടിയാലോചന നടത്തുന്നതെന്ന് കൊച്ചിരാജാവു പരാതിപ്പെട്ടു. സാമൂതിരി അവരുടെ ഏററവും പ്രബലനായ പൊതുശത്രുവായിരുന്നിട്ടും, അദ്ദേഹത്തിന്റെ ശക്തി നശിപ്പിക്കാതെയാണ് സമാധാനമുണ്ടാക്കാൻ ശ്രമിക്കുന്നതെന്നും അദ്ദേഹം ചൂണ്ടിക്കാണിച്ചു. രാജാവു് തന്റെ കത്തിൽ ഇങ്ങനെ തുടന്നു: "എന്നെ അപമാനിക്കണമെന്ന ഉദ്ദേശത്തോടുകൂടിമാത്രമാണ് ഈ സന്ധി ചെയ്യുന്നതു്. എന്റെ സ്നേഹം ഉപേക്ഷിച്ച് കോഴിക്കോടിന്റെ ബന്ധുത്വം തിരുമനസ്സുകൊണ്ടു സ്വീകരിക്കരുതു്."

എന്നാൽ തന്റെ നയത്തിൽനിന്നും വ്യതിചലിക്കാൻ ആൽബുക്കർക്ക് ഒരുക്കമല്ലായിരുന്നു. അദ്ദേഹം ഇതിനകംതന്നെ സമാധാനമുണ്ടാക്കാമെന്ന് പുതിയ സാമൂതിരിയുമായി രഹസ്യമായ കരാറിൽ ഏർപ്പെട്ടിരുന്നു. അതുകൊണ്ടു് കൊച്ചിരാജാവിന്റെ പരിദേവനങ്ങൾ അദ്ദേഹം പരിഗണിച്ചതേയില്ല. ഈ യുദ്ധം ആരംഭിച്ചതിന്റെ തെററ് പറങ്കികളുടേതാണെന്നും, അതുകൊണ്ടു് ചാഞ്ചല്യമൊക്കെ കളഞ്ഞു് കോഴിക്കോടുമായി ഉടമ്പടി ചെയ്യാൻ ഒട്ടും മടിക്കരുതെന്നും അദ്ദേഹം പോർട്ടുഗീസ് രാജാവിനെ ഉപദേശിച്ചു. കോഴിക്കോടുമായി സമാധാനമുണ്ടാക്കാത്തിടത്തോളംകാലം വിദേശീയഗൂഢാലോചനകൾ തുടരുമെന്നും അദ്ദേഹം ചൂണ്ടിക്കാണിച്ചു. ആൽബുക്കർക്ക് നിർബന്ധപൂർവ്വം വീണ്ടും എഴുതി: "നാമും കോഴിക്കോടും തമ്മിൽ ശത്രുതയിൽ കഴിയുന്നതുകൊണ്ടാണ് ഇൻഡ്യൻ ചരക്കുകൾ കിട്ടുമെന്ന കാര്യത്തിൽ വെനീഷ്യയ്ക്കു് ഇത്ര ആത്മവിശ്വാസം. ഈ ശത്രുത തുടരുന്നിടത്തോളംകാലം അവരുടെ പഴയ വ്യാപാരത്തിന് യാതൊരു കോട്ടവും തട്ടുകയില്ലെന്ന് അവക്ക് പരിപൂർണ്ണവിശ്വാസമുണ്ട്. അങ്ങയുടെ ആളുകളേയും കപ്പലുകളേയും ഇൻഡ്യയിൽനിന്നാട്ടിപ്പായിക്കാൻ കെയിറോ ധൈര്യപൂർവ്വം നാവികസേനയെ നിയോഗിക്കുന്നതിന്റെ കാരണവും ഇതുതന്നെയാണ്. കോഴിക്കോടുമായുള്ള വിരോധം തുടരുന്നിടത്തോളംകാലം, കെയിറോയും വെനീഷ്യയും അവരുടെ പദ്ധതികൾ തുടർന്നുകൊണ്ടിരിക്കും."

പറങ്കികൾക്ക് യുദ്ധംകൊണ്ടു് ഇതുവരെ നേടാൻ കഴിയാതിരുന്ന കാര്യങ്ങൾ താൻ ഉടമ്പടിമൂലം സമ്പാദിക്കാമെന്ന് ആൽബുക്കർക്ക് രാജാവിന് ഉറപ്പുകൊടുത്തു. "അങ്ങയ്ക്കു് കോഴിക്കോടു പിടിച്ചടക്കണമെ

ന്ന് താല്പര്യമില്ലാത്തിടത്തോളംകാലം, ഈ യുദ്ധംകൊണ്ട് എന്തു ഗുണം കിട്ടുമെന്ന് എനിക്കറിഞ്ഞുകൂടാ ഞാൻ ഒന്നുകൂടി പറയുന്നു, മെക്കായും കോഴിക്കോടുമായുള്ള വ്യാപാരം അവസാനിപ്പിക്കണമെന്നാണ് അങ്ങയുടെ ലക്ഷ്യമെങ്കിൽ, അത് യുദ്ധത്തെക്കാൾ ഫലപ്രദമായി സമാധാനത്തിൽക്കൂടെ നേടാം. കോഴിക്കോട്ടെ ചുങ്കം മുഴുവനും ഞാൻ വാങ്ങാമെന്ന് ഏൽക്കുന്നു. അതോടൊപ്പം മെക്കായുമായുള്ള അവരുടെ ഗതാഗതവും തടയാം." *

ഈ ലക്ഷ്യപ്രാപ്തിക്കുവേണ്ടിയാണ് തന്നോട് സ്നേഹത്തിൽ കഴിഞ്ഞ പുതിയ സാമൂതിരിയുമായി ആൽബുക്കർക്ക് കൂടിയാലോചനകൾ തുടങ്ങിയത്. ഇൻഡ്യൻസമുദ്രത്തിൽ തുർക്കികളുടെ ആക്രമണമുണ്ടാകാൻ പോകുന്നുവെന്ന പരിഭ്രമംനിറഞ്ഞ കിംവദന്തി ആയിടെ ഭാരതത്തിൽ വ്യാപിച്ചിരുന്നു. അതിന്റെ അപകടം മനസ്സിലാക്കിയ ആൽബുക്കർക്ക് ചെങ്കടൽ നിയന്ത്രിക്കുന്നതിനായി ഒരു വലിയ നാവികപ്പടയുമായി അങ്ങോട്ടു തിരിച്ചു. പക്ഷെ, ഈ യാത്രകൊണ്ട് യാതൊരു ഗുണവുമുണ്ടായില്ല. ഏഡൻ കൈവശപ്പെടുത്തുന്നതിന് നടത്തിയ ശ്രമം അത്യാഹിതത്തിൽ കലാശിച്ചു. ചെങ്കടലിൽ പ്രയോജനരഹിതമായ ഒരു സഞ്ചാരം നടത്തിയിട്ട്, പറങ്കിനാവികപ്പട സെപ്റ്റംബറിൽ ഗോവായിൽ മടങ്ങിയെത്തി. ഗവർണ്ണരുടെ ഒരു അനന്തരവനായ ഡോം ഗാർഷ്യാ ഡിനൊറോണ്ഞാ ഇതിനിടയിൽ സാമൂതിരിയുമായി നടത്തിക്കൊണ്ടിരുന്ന കൂടിയാലോചന തൃപ്തികരമായി പുരോഗമിച്ചിരുന്നു. അതിന്റെ ഫലമായി 1513 ഡിസംബർ 12-ാംതീയതി കണ്ണൂർവച്ച് വ്യക്തമായ ഉടമ്പടിയും ഒപ്പുവച്ചു. +

ഈ ഉടമ്പടിപ്രകാരം താഴെപ്പറയുന്ന കാര്യങ്ങൾ ഉഭയകക്ഷികളും സമ്മതിച്ചു:

(1) തന്റെ രാജ്യത്തുള്ള എല്ലാ സുഗന്ധവ്യഞ്ജനങ്ങളും മരുന്നുകളും പോർട്ടുഗീസ്രാജാവിന് സാമൂതിരി വില്ക്കേണ്ടതാണ്.

(2) വാങ്ങുന്ന ചരക്കിനുള്ള സാധാരണചുങ്കം സാമൂതിരിക്ക പോർട്ടുഗീസുകാർ നൽകും.

(3) പോർട്ടുഗീസ്സുകാർ കുതിരയേയും ആനയേയും വാങ്ങിയാൽ അതിന് പ്രത്യേകചുങ്കം നൽകും.

---

* "കോർറേപ്പാ ക്രോണോളൊജിക്കോ", മാക്കോ 22 – രേഖ 64.

\+ ടി മാക്കോ 13 — രേഖ 63.

(4) കോഴിക്കോട്ടുരാജാവിന്റെ കപ്പലുകൾക്ക് പോർട്ടുഗീസ്സുകാർ രക്ഷാപത്രിക നൽകും.

സാമൂതിരിയുടെ ആൾക്കാരുടെ സാന്നിദ്ധ്യത്തിലല്ലാതെ പറങ്കികാര്യസ്ഥൻ ചരക്ക വാങ്ങുകയില്ലെന്ന്, പ്രത്യേകം വ്യവസ്ഥചെയ്തിരുന്നു. രാജാവിനുള്ള ചുങ്കം പിരിക്കുന്നതിനുവേണ്ടിയായിരുന്നു ഈ വ്യവസ്ഥ. അതുപോലെതന്നെ കൃഷിക്കാരിൽനിന്ന് നേരിട്ടു ചുക്ക് വാങ്ങുന്നതിനും, കുരുമുളകിന് കണ്ണൂരിലെ വില നൽകിയാൽ മതിയെന്നും സാമൂതിരി സമ്മതിച്ചു. നീതിന്യായം നടത്തുന്നതിനെ സംബന്ധിച്ച് ഇപ്രകാരം ഒരു വകുപ്പുകൂടെ ഉടമ്പടിയിൽ ചേർത്തു: "നായന്മാരോ, മററു പ്രജകളോ, അറബികളോ, പറങ്കികളുമായി തക്കത്തിൽ ഏർപ്പെടുകയോ, ശണ്ഠകൂടുകയോ ചെയ്താൽ അവരെ ഉപദ്രവിക്കാൻ പറങ്കികൾക്ക് അവകാശമുണ്ടായിരിക്കുന്നതല്ല. അവരെ രാജാവിന്റെ മുമ്പിൽ ഹാജരാക്കേണ്ടതും, അദ്ദേഹം നീതി നടത്തുന്നതുമായിരിക്കും. അതുപോലെതന്നെ നായന്മാർക്കോ, മററു പ്രജകൾക്കോ ഹാനികരമായി പറങ്കികൾ പ്രവർത്തിച്ചാൽ, അവരെ കോട്ടയിലെ സൈന്യാധിപന്റെ മുമ്പിൽ ഹാജരാക്കുന്നതും, അദ്ദേഹം നീതി നടത്തുന്നതുമാണ്." കൊച്ചിയോടും കണ്ണൂരിനോടുമല്ലാതെയുള്ള സാമൂതിരിയുടെ യുദ്ധങ്ങളിൽ അദ്ദേഹത്തെ സഹായിക്കാമെന്നും പറങ്കികൾ സമ്മതിച്ചു.

കോഴിക്കോട്ടിനു സമീപം ഒരു കോട്ട കെട്ടാൻ പറങ്കികൾക്ക് അനുവാദം കിട്ടി. അവർ ഒട്ടുംതന്നെ സമയം കളയാതെ അതിന്റെ പണി ആരംഭിച്ചു. തോമസ് ഫെർണാണ്ടസ് എന്ന വിദഗ്ദ്ധനായിരുന്നു അതിന്റെ ചുമതലക്കാരൻ. കോട്ടയുടെ ക്യാപ്റ്റനായി ഫ്രാൻസെസ്കോനൊറോഞ്ഞാ നിയമിക്കപ്പെട്ടു.

ഈ ഉടമ്പടി അധികകാലം പാലിക്കപ്പെട്ടില്ലെന്നതും, വീണ്ടും യുദ്ധം പൊട്ടിപ്പുറപ്പെട്ടതും ശരിയാണ്. എന്നാൽ കേരളവുമായുള്ള പറങ്കികളുടെ ബന്ധത്തിന്റെ ചരിത്രത്തിൽ വളരെ പ്രാധാന്യമർഹിക്കുന്ന ഒന്നാണ് ഈ ഉടമ്പടി. കേരളം പിടിച്ചടക്കാനുള്ള നയത്തിന്റെ പരാജയത്തെ അതു കുറിക്കുന്നു. കൊച്ചിയിൽ അൽമേഡാ അധികാരം ഉറപ്പിച്ച രീതിയിൽ, കന്യാകുമാരിമുതൽ മംഗലാപുരംവരെ കേരളക്കരയൊട്ടാകെ ആധിപത്യം സ്ഥാപിക്കാനായിരുന്നു പറങ്കികളുടെ ആദ്യത്തെ ശ്രമം. അടിമയായ കൊച്ചിരാജാവ് പോർട്ടുഗീസ് രാജാവിന് എഴുതി: "ലിസ്ബണെപ്പോലെയുള്ള അങ്ങയുടെ ഒരു നഗരമാണ് കൊച്ചിയും." കണ്ണൂ

രെയും കൊച്ചിയിലെയും രാജാക്കന്മാരെ ആയുധമാക്കി, പശ്ചിമതീരത്തു തങ്ങളുടെ അധികാരം ഉറപ്പിക്കാമെന്നായിരുന്നു പറങ്കികളുടെ ആഗ്രഹം. എന്നാൽ സാമൂതിരി സ്വതന്ത്രനായിരിക്കുന്നിടത്തോളംകാലം ആ ലക്ഷ്യപ്രാപ്തി അസാദ്ധ്യമായിരുന്നു. അതുകൊണ്ട് ആൽബൂക്കർക്ക് കേരളത്തിനു പുറത്തേയ്ക്കു കണ്ണോടിച്ചു. അറബിക്കടലിനെ മുഴുവൻ നിയന്ത്രിക്കാൻ കഴിയുന്ന ഒരു താവളമായി അദ്ദേഹം ഗോവായെ മാററി. സാമൂതിരിയുമായുള്ള ഉടമ്പടിയുടെ ഫലമായി കൊച്ചിയുടെയും കണ്ണൂരിന്റെയും പ്രാധാന്യം കുറഞ്ഞു. ആൽബൂക്കർക്ക് നൽകുന്ന വിശദീകരണം നോക്കുക: "കണ്ണൂരെ വ്യാപാരത്തിന്റെ കാര്യത്തിൽ വിഷമിക്കേണ്ട. അതുകൊണ്ട് വലിയ ലാഭമില്ല. അവിടെ തുറമുഖമില്ല, കപ്പലിനു കിടക്കാൻ പുഴയില്ല, വർത്തകപ്രമാണികളില്ല, ചരക്കില്ല, രത്നങ്ങളില്ല, അങ്ങയുടെ പണ്ടകശാലയുമായി വ്യാപാരം നടത്തുന്നതിന് കച്ചവടക്കാരുമില്ല." ഗോവായുടെ സ്ഥാപനത്തോടെ കൊച്ചിയുടെ പ്രാധാന്യം നശിച്ചു. അതിനെത്തുടർന്നു കേരളത്തിലെ രാഷ്ട്രീയകാര്യങ്ങളിൽ പറങ്കികൾക്ക് അത്ര വലിയ ശ്രദ്ധയില്ലാതായി.

സാമൂതിരിയും പറങ്കികളും തമ്മിലുണ്ടായ ഉടമ്പടി അറബികൾക്ക് അസ്വീകാര്യമായിരുന്നുവെന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ. പഴയ സാമൂതിരിയെ പറങ്കികളുടെ പ്രേരണപ്രകാരം വിഷംകൊടുത്തുകൊന്നതാണെന്നും പുതിയ ഭരണാധിപൻ ആൽബൂക്കർക്കിന്റെ താളത്തിനൊത്തു തുള്ളുമെന്നും അവർക്കറിയാമായിരുന്നു. എന്നാൽ ഇക്കാര്യത്തിൽ ആശങ്കവേണ്ടെന്ന് വേഗം ബോദ്ധ്യമായെങ്കിലും, സാമൂതിരിയുടെ നടപടിയിൽ അറബിക്കച്ചവടക്കാർക്കുണ്ടായിരുന്ന കണ്ണിതം നീങ്ങിയില്ല. ഒരു മുഹമ്മദീയചരിത്രകാരൻ ഇങ്ങനെ വിലപിച്ചു: "പറങ്കികളുമായി സൌഹാർദ്ദമുണ്ടാക്കി, നാശത്തിലേക്കു പോകാൻ കോഴിക്കോട്ടുരാജാവ് തയ്യാറെടുത്തു."*

പോർട്ടുഗല്ലിന്റെ മേൽക്കോയ്മ സ്വീകരിച്ച രാജ്യങ്ങളുടെ ആഭ്യന്തരകാര്യങ്ങളിൽ ആൽബൂക്കർക്ക് നിർബ്ബന്ധപൂർവ്വം ഇടപെട്ടു. കൊച്ചി രാജാവിന്റെ പ്രവൃത്തി ശാസ്ത്രവിരുദ്ധമാണെന്ന് ബ്രാഹ്മണർ പറയുന്നതായി അദ്ദേഹം ആൽബൂക്കർക്കിനോട് പരാതിപറയുകയുണ്ടായി. മേലാൽ ബ്രാഹ്മണർ പറയുന്നതു് കേൾക്കണ്ടായെന്നും പോർട്ടുഗീസ്രാജാവ് പറയുന്നതു കേട്ടാൽ മതിയെന്നുമായിരുന്നു അതിന് ആൽബൂ

* "നവാബ് മുഹബ്ബത്ഖാൻ: അക്ബർ-ഇ-മുഹബത്ത്"—ഏലിയട്ടിന്റെ ചരിത്രം.

ക്കക്ക് നൽകിയ മറുപടി. ഇതിനെക്കാൾ പ്രകടമായ രൂപത്തിലാണ് അദ്ദേഹം കണ്ണൂരിൽ ഇടപെട്ടത്. കണ്ണൂരെ ന്യായാധിപൻ മുസ്ലിങ്ങളോട് സൌഹാർദ്ദപരമായി പെരുമാറുന്നുവെന്ന പേരിൽ അദ്ദേഹത്തെ പിരിച്ചുവിടാൻ ആൽബുക്കർക്ക് ആവശ്യപ്പെട്ടു. എന്നാൽ അത് രാജാവിന് സമ്മതമായിരുന്നില്ല. ഉടൻതന്നെ, ന്യായാധിപൻ പറങ്കികളെ അനുകൂലിക്കുന്നില്ലെന്ന് ചൂണ്ടിക്കാണിച്ചുകൊണ്ട് ഒരു വലിയ കുറ്റപത്രം ഗവർണ്ണർ തയ്യാറാക്കി. ആരോപണങ്ങളെക്കുറിച്ച് അന്വേഷിക്കാമെന്ന് രാജാവ് സമ്മതിച്ചെങ്കിലും, അതുകൊണ്ട് ആൽബുക്കർക്ക് തൃപ്തനായില്ല. അദ്ദേഹത്തെ ഉടൻ പിരിച്ചുവിട്ടില്ലെങ്കിൽ കണ്ണൂരെ കപ്പലുകൾക്ക നൽകുന്ന സംരക്ഷണം പിൻവലിക്കുമെന്ന് ഗവർണ്ണർ ഭീഷണിപ്പെടുത്തി.+ ഗവർണ്ണരോട് എതിർപ്പുള്ള പറങ്കിഉദ്യോഗസ്ഥന്മാർതന്നെ ന്യായാധിപനെ പിന്താങ്ങി. പക്ഷേ, നിർബ്ബന്ധത്തിന് രാജാവ് വഴങ്ങേണ്ടിവന്നു. അതിനെ തുടർന്നുള്ള കാലഘട്ടം മുഴുവൻ കണ്ണൂരുമായുള്ള ബന്ധം അത്ര സുഖകരമായിരുന്നില്ല. കണ്ണൂരെ വ്യാപാരം ക്രമേണ അവഗണിക്കപ്പെട്ടു. ആൽബുക്കർക്കിന്റെ കാലത്ത് അവിടത്തെ പണ്ടകശ്ശാലയുടെ പ്രാധാന്യം ഇല്ലാതായി. ഇതിൽ അസ്വസ്ഥനായ ദുവാത്തേ ബർബോസാ പോർട്ടുഗീസ് രാജാവിന് ഇങ്ങനെ എഴുതി:

"ഈ പണ്ടകശ്ശാലയ്ക്ക് ചരക്ക് അയയ്ക്കാൻ അവിടുന്ന് ഉത്തരവാകണം. അവ ഇവിടെയിറക്കണമെന്നും കല്പനയിൽ പ്രത്യേകം പറയണം. എന്തെന്നാൽ എല്ലാം കൊച്ചിയിലേക്കാണു പോകുന്നത്. ഞങ്ങളുടെ കൈയിൽ കച്ചവടം നടത്താൻ ഒന്നുമില്ല. എന്തെങ്കിലും അയച്ചാൽ അതു കഷ്ടിച്ച് മൂന്നുദിവസത്തേയ്ക്ക് കാണുകയുമില്ല." §

ആൽബുക്കർക്കിന് എതിരായി പല കേന്ദ്രങ്ങളിൽനിന്നുള്ള പരാതി ഒടുവിൽ ഫലിച്ചു. രാജസന്നിധിയിൽ പ്രത്യേകസ്വാധീനമുണ്ടായിരുന്ന അന്തോണിയോ റിയാൾ, തന്റെ അപവാദവ്യവസായം അക്ഷീണം തുടർന്നുകൊണ്ടിരുന്നു. ഗവർണ്ണർ ഓർമസ്സിലായിരുന്നപ്പോൾ അദ്ദേഹത്തെ നീക്കംചെയ്തുവെന്നും പകരം ലോപ്പോ സോറസ്സിനെ ഗവർണ്ണരായി നിയമിച്ചുവെന്നുമുള്ള ഉത്തരവ് പോർട്ടുഗല്ലിൽനിന്ന് ഗോവായിൽ ലഭിച്ചു. ഇത് അറിയുന്ന അവസരത്തിൽ ആൽബുക്കർക്ക് രോഗ

---

+ 1512 ഒക്റ്റോബർ 11-ാം തീയതിയിലെ കത്ത്.

§ ഇൻഡ്യാആഫീസ് തയാറാക്കിയ "കോർബോക്രോണോളൊജിക്കോ"യുടെ ഒന്നാംഭാഗം, പേജ് 2[illegible]1.

ശയ്യയിലായിരുന്നു. ഓർമസ്സിൽ മടങ്ങി ഗോവാതുറമുഖത്തിൽ കപ്പൽ നങ്കൂരമിട്ട് അധികം കഴിയുന്നതിനുമുമ്പ് അദ്ദേഹം മരിച്ചു.

മഹാനെന്ന ബഹുമതിക്ക് ആൽബുക്കർക്ക് തികച്ചും അർഹനാണ്. ഉന്നതമായ കർത്തവ്യചിന്തയും കർശനമായ അച്ചടക്കബോധവുമുണ്ടായിരുന്ന അദ്ദേഹത്തിന് രാഷ്ട്രീയവും തന്ത്രപ്രധാനവുമായ എല്ലാ കാര്യങ്ങളിലും പ്രത്യേകശ്രദ്ധയുണ്ടായിരുന്നു. ഒരു പോർട്ടുഗീസ് സാമ്രാജ്യം സൃഷ്ടിക്കുവാൻ അദ്ദേഹത്തിനു കഴിയുമായിരുന്നില്ല എന്തെന്നാൽ അതിന് ആവശ്യമായ വിഭവങ്ങളോ, ഭരണപരമായ കഴിവോ പോർട്ടുഗല്ലിന് ഇല്ലായിരുന്നു. കൂടാതെ, അവരുടെ പൌരസ്ത്യദേശകാര്യങ്ങൾ സജീവമായി കൊണ്ടുപോകാനും വളരെക്കാലത്തേയ്ക്ക് അദ്ദേഹത്തിന് കഴിയുമായിരുന്നില്ല. പക്ഷേ, ഗവർണ്ണർ എന്ന നിലയിലുള്ള ആൽബുക്കർക്കിന്റെ മഹത്വത്തിന്റെ അടിസ്ഥാനം, അദ്ദേഹം ഭരണത്തിന് അടിസ്ഥാനമായി സ്വീകരിച്ച പൊതുതത്വങ്ങളും ഉൾഘാടനംചെയ്ത നയവുമാണ്. യൂറോപ്യൻ ആയുധങ്ങൾ നൽകി, യൂറോപ്യൻരീതിയിൽ ഇൻഡ്യാക്കാരെ പരിശീലിപ്പിച്ചാൽ, അവർ സാമ്രാജ്യാക്രമണത്തിന് ഏററവും പററിയ ഒരു ശക്തിയായിരിക്കുമെന്നു കണ്ടുപിടിച്ചത് ഡ്യൂപ്ലെക്സും ക്ലൈവുമല്ല, ആൽബുക്കർക്കായിരുന്നു. എന്നാൽ സുശക്തമായ ഒരു സാമ്രാജ്യം ഇൻഡ്യയിൽ സ്ഥാപിക്കാൻ വേണ്ട പണമോ ആളോ പോർട്ടുഗല്ലിന് ഇല്ലെന്നു മനസ്സിലാക്കാനുള്ള ബുദ്ധിശക്തി അദ്ദേഹത്തിനുണ്ടായിരുന്നു. ഇൻഡ്യൻവാണിജ്യത്തിന്റെ കുത്തകസമ്പാദിക്കുക, വെനീസും ഈജിപ്ററും കൂട്ടായി ആവിഷ്കരിക്കുന്ന പദ്ധതികൾ തകർക്കുക, അതിനുവേണ്ടി പോർട്ടുഗല്ലിന്റെ നാവികശക്തി അപ്രതിരോദ്ധ്യമാംവണ്ണം ഉറപ്പിക്കുക എന്നിവയായിരുന്നു ആൽബുക്കർക്കിന്റെ ലക്ഷ്യം. ഏഡൻമുതൽ മലാക്കാവരെ ഒരു ദുർഗ്ഗശൃംഖലയുണ്ടാക്കുകയെന്നതായിരുന്നു ഈ പദ്ധതിയുടെ മർമ്മം. കടലിൽനിന്നും എളുപ്പം സംരക്ഷിക്കാൻ കഴിയുന്ന കോട്ടകൾ ഓർമസ്, ദ്വൂ, ഗോവാ, കണ്ണൂർ, കൊച്ചി, കൊല്ലം തുടങ്ങിയ സ്ഥലങ്ങളിൽ നിർമ്മിക്കണമെന്നായിരുന്നു അദ്ദേഹത്തിന്റെ ഉദ്ദേശം. എന്നാൽ ഈ കോട്ടകൾ നിലനിർത്തിക്കൊണ്ടുപോകാൻ സ്ഥിരമായ ഒരു നാവികസേന അനുപേക്ഷണീയമായിരുന്നു. അതുപോലെതന്നെ കപ്പലുകളുടെ അററകുററം നോക്കുന്നതിനും, സാധനങ്ങൾ ശേഖരിക്കുന്നതിനും, കേന്ദ്രീകൃതനേതൃത്വം നൽകുന്നതിനും പര്യാപ്തമായ ഒരു കേന്ദ്രതാവളവും ആവശ്യമായിരുന്നു. അതിനാണ് ആൽബുക്കർക്ക് ഗോവാ കൈവശപ്പെടുത്തിയത്. കൊച്ചിയിലില്ലാത്ത എല്ലാ സൌകര്യങ്ങളും ഗോവയിലുണ്ടെന്ന് ഒരു സ്നേഹിതന് അയച്ച

കത്തിൽ അദ്ദേഹം ആവേശപൂർവ്വം വിവരിക്കുന്നു. സാമാന്യം വലിയ ഒരു ജനസംഖ്യയെ പാർപ്പിക്കാനുള്ള വലിപ്പം ഗോവായ്ക്കുണ്ട്. ഭക്ഷണ സാധനങ്ങൾ അവിടെ സുലഭമായി ലഭിക്കും. എന്നുതന്നെയുമല്ല ആക്രമണങ്ങളിൽനിന്നു രക്ഷിക്കാൻ വളരെ എളുപ്പവുമായിരുന്നു.

കോട്ടകളുടെ കണ്ണിയിൽ അധിഷ്ഠിതമായ ഈ നയം വിജയിക്കണമെങ്കിൽ ഓരോ സ്ഥലത്തും സ്ഥിരമായ സൈന്യവും, നാവികസേനയും ഉണ്ടായിരിക്കേണ്ടതു് അത്യാവശ്യമാണ്. എന്നാൽ "ആളോ, ആയുധമോ, മററു യുദ്ധസാമഗ്രികളോ അയയ്ക്കാൻ രാജാവു് ഒരുക്കമല്ലായിരുന്നു. നാവികസേനയെത്തന്നെ പിൻവലിക്കാൻ അദ്ദേഹം ഒരുങ്ങി." ആളിനും പണത്തിനുംവേണ്ടി ആൽബുക്കക്ക് അഭ്യർത്ഥനകളയച്ചു. നല്ലൊരു സൈന്യത്തിന്റെ സഹായംകൂടാതെ വെറും വ്യാപാരികളായിട്ടുപോലും തുടരാൻ അസാദ്ധ്യമാണെന്നു് രാജാവിനു് അയച്ച എല്ലാ കത്തിലും അദ്ദേഹം ആവർത്തിച്ചു് ഓർമ്മിപ്പിച്ചു. ആൽബുക്കക്ക് ചൂണ്ടിക്കാണിച്ചു: "നല്ല കോട്ടകളും സൈന്യവുമുണ്ടെങ്കിൽമാത്രമേ ജനങ്ങളെ നിയന്ത്രിക്കാൻ കഴികയുള്ളു. യുദ്ധവും കലഹങ്ങളുമൊഴിവാക്കി ഇൻഡ്യയിൽ വ്യാപാരം നടത്തുന്നതിനുള്ള മാർഗ്ഗമിതാണ്." * വളരെ കൂടുതൽ ആളും പണവും അദ്ദേഹം ആവശ്യപ്പെട്ടിരുന്നില്ല. സുശിക്ഷിതരായ 3,000 പട്ടാളക്കാർ മതിയെന്നായിരുന്നു അദ്ദേഹത്തിന്റെ അഭിപ്രായം. അവരെക്കൊണ്ടു് ഇൻഡ്യൻവ്യാപാരം മുഴുവൻ പോർട്ടുഗല്ലിന്റെ നിയന്ത്രണത്തിൽ കൊണ്ടുവരാമെന്നു് അദ്ദേഹം ഉറപ്പുകൊടുത്തു. യുദ്ധച്ചിലവും കച്ചവട നഷ്ടങ്ങളും ഒഴിവാക്കാനുള്ള ഏകമാർഗ്ഗം ഇൻഡ്യയിൽ നല്ലൊരു സൈന്യത്തെ നിലനിർത്തുകയാണെന്നായിരുന്നു അദ്ദേഹത്തിന്റെ വിശ്വാസം. രാജാവിനു് അദ്ദേഹം എഴുതി: "ഞാൻ ഒരിക്കൽകൂടി അങ്ങയോടു് അപേക്ഷിക്കുന്നു. ഇൻഡ്യയുമായി യുദ്ധം ഒഴിവാക്കണമെന്നും, ഇവിടത്തെ രാജാക്കന്മാരുമായി സമാധാനത്തിൽ കഴിയണമെന്നുമാണ് അങ്ങു് ആഗ്രഹിക്കുന്നതെങ്കിൽ അതിനു രണ്ടുവഴിയേയുള്ളു. ഒന്നാകിൽ വേണ്ടത്ര ആളും നല്ല ആയുധങ്ങളും അയച്ചുതരണം. അല്ലെങ്കിൽ ഇൻഡ്യൻതീരത്തുള്ള പ്രധാനകേന്ദ്രങ്ങൾ പിടിച്ചടക്കണം."

പോർട്ടുഗല്ലിൽനിന്നു് എപ്പോഴും സൈന്യങ്ങൾ വരുമെന്നു വിശ്വസിക്കാൻ നിവൃത്തിയില്ലാതിരുന്നതുകൊണ്ടു് ആൽബുക്കക്ക് പുതിയൊരു പദ്ധതി നടപ്പിലാക്കി. തടവുകാരായി പിടിക്കുന്ന ഇന്ത്യൻസ്ത്രീകളെ അദ്ദേഹം പാങ്കികളെക്കൊണ്ടു് വിവാഹം കഴിപ്പിച്ചു. ഈ ഏർപ്പാടുതുട

* എഴുത്തുകൾ, 1512 ഏപ്രിൽ 1

ന്നാൽ, കുറച്ചുകാലം കഴിയുമ്പോൾ കോട്ടകൾ വിശ്വസിച്ച് ഏല്പിക്കാൻ കഴിയുന്ന ഒരു തലമുറയുണ്ടാകുമെന്നായിരുന്നു അദ്ദേഹത്തിന്റെ പ്രതീക്ഷ. കോട്ടയ്ക്കുള്ളിൽ ക്രിസ്ത്യാനികളെ മാത്രമേ പാർപ്പിക്കുകയുള്ളുവെന്ന് അദ്ദേഹം തീരുമാനിച്ചു. അതിന്റെ ഫലമായി അതിനകത്തുള്ള പറങ്കികളുടെ നില ശക്തിപ്പെടുമെന്ന് അദ്ദേഹം കരുതി. കൊച്ചീകോട്ടയിൽനിന്നും ക്രിസ്ത്യാനികളല്ലാത്ത സകലരേയും അദ്ദേഹം ആട്ടിപ്പായിച്ചു.

ഇന്ത്യയിലുണ്ടായിരുന്ന കാലം മുഴുവൻ മനഃസുഖത്തോടെ തന്റെ ജോലിയിൽ ഏർപ്പെടുന്നതിന് ആൽബുക്കർക്കിന് കഴിഞ്ഞിരുന്നില്ല. തനിക്കെതിരായി തന്റെ കീഴുദ്യോഗസ്ഥന്മാർ നടത്തിവന്ന ഉപജാപങ്ങൾക്കെതിരായി അദ്ദേഹത്തിന് നിരന്തരം സമരം ചെയ്യേണ്ടിവന്നു. ഓരോ പോർട്ടുഗീസുകാര്യസ്ഥനും നേരിട്ടു രാജാവിന് എഴുതാനുള്ള അവകാശമുണ്ടായിരുന്നു. അന്യോന്യം അധിക്ഷേപിക്കുന്നതിനും കുറപ്പെടുത്തുന്നതിനുംവേണ്ടിയാണ് അവർ ഈ അവകാശം വിനിയോഗിച്ചത്. ദേശാഭിമാനബോധമോ, ചെയ്യുന്ന ജോലിയോടുള്ള കൂറോ അവർക്കുണ്ടായിരുന്നില്ല. ആൽബുക്കർക്കിനെതിരായി സാമൂതിരി യുദ്ധംചെയ്തുകൊണ്ടിരുന്നപ്പോൾ, കൊച്ചിയിലെ കാര്യസ്ഥൻ അദ്ദേഹവുമായി രഹസ്യമായ കത്തിടപാടുകൾ നടത്തിയിരുന്നു. * അത്യന്തം ക്രമരഹിതമായ ഒരു ജീവിതമാണ് ഈ ഉദ്യോഗസ്ഥന്മാർ നയിച്ചത്. ഗവർണ്ണരുടെ ചിട്ടയായ ജീവിതം അവർക്കു ഗുണമായിരുന്നില്ല. "അങ്ങയുടെ ഉദ്യോഗസ്ഥന്മാരുടെ കത്തു വിശ്വസിക്കരുത്," എന്നു പലപ്രാവശ്യം ആൽബുക്കർക്കു രാജാവിന് മുന്നറിയിപ്പുനൽകി. അറബികളുമായി പണമിടപാടുള്ള പല പറങ്കിഉദ്യോഗസ്ഥന്മാരുണ്ടായിരുന്നു. ചിലർ അവരുടെ ശമ്പളംപററി, രഹസ്യങ്ങൾ നൽകിവന്നു.

ഈ സംഘത്തിനിടയിൽ അച്ചടക്കം ഏർപ്പെടുത്താനാണ് ആൽബുക്കർക്ക് ശ്രമിച്ചത്. എന്നാൽ അതിൽ അദ്ദേഹം വിജയിച്ചില്ല. ആൽബുക്കർക്കും ആന്തോണിയോ റിയാളും തമ്മിലുള്ള കലഹവുമായി താരതമ്യപ്പെടുത്തുമ്പോൾ വാറൻഹേസ്റ്റിങ്ങ്സും ഫ്രാൻസിസും തമ്മിൽ പിൽക്കാലത്തു നടന്ന വഴക്ക് എത്രയോ നിസ്സാരമായിരുന്നുവെന്ന് കാണാം. കുഴപ്പക്കാരായ നിരവധി ഉദ്യോഗസ്ഥന്മാരെ ഗവർണ്ണർ പിരിച്ചുവിടുകയും പോർട്ടുഗല്ലിലേക്ക് മടക്കിഅയയ്ക്കുകയും ചെയ്തു. ക്രമക്കേടുകൾ കാണിക്കുന്നവർക്ക് അദ്ദേഹം പിഴയിടുകയും മററു ശിക്ഷകൾ നൽകുകയും ചെയ്യാറാക്കി. ഭരണകാര്യങ്ങൾ കാര്യക്ഷമമാക്കാൻ

* തോംബോദോതോംബോ, ഒന്നാംഭാഗം—1513 നവംബർ 30-ലെ കത്ത്.

അദ്ദേഹം ഒരു പരിശ്രമം നടത്തി. എന്നാൽ അതിൽ ഭാഗികമായ വിജയമേ ലഭിച്ചുള്ളൂ. കൊച്ചിയിലോ ഗോവായിലോ ദീർഘകാലം താമസിക്കാൻ അദ്ദേഹത്തിന് സൌകര്യം കിട്ടിയിരുന്നില്ല. മലാക്കായിലും ഓർമസ്സിലും മററും അദ്ദേഹത്തിന് കൂടെക്കൂടെ പോകേണ്ടിവന്നിരുന്നു. അതിൻെറ ഫലമായി ഭരണകാര്യങ്ങൾക്ക് ആവശ്യമായ ദൈനന്ദിനശ്രദ്ധ പതിപ്പിക്കാൻ അദ്ദേഹത്തിന് സാധിച്ചിരുന്നില്ല. ആൽബ്യൂക്കക്കിനെ ഉദ്യോഗത്തിൽനിന്നു നീക്കിയതിനെത്തുടന്നു ഭരണം പഴയപടി കഴപ്പുത്തിലയ്ക്കു നീങ്ങി. സ്വകാര്യലാഭം, സ്വാത്ഥതാല്പയ്യം, ഗുരുതരമായ അഴിമതി, ഹീനമായ ഉപജാപം എന്നിവ ഇൻഡ്യയിലെ പോട്ടുഗീസുഭരണത്തിൻെറ ഏററവും സ്ഥായിയായ സവിശേഷതകളായി വീണ്ടും പ്രത്യക്ഷപ്പെട്ടു.



## അദ്ധ്യായം എട്ട്

# കോഴിക്കോട്ടും കൊച്ചിയിലും കൊല്ലത്തും കുഴപ്പം

ഗോവാ കൈവശപ്പെടുത്തിയതോടെ ഇന്ത്യയിലെ ചെറുകിട ശക്തികളിൽ ഒന്നായി ആൽബുക്കർക്ക് പോർട്ടുഗല്ലിനെ ഉയർത്തി. വിജയനഗരവും ഡെക്കാണിലെ മുസ്ലിംരാജ്യങ്ങളുമായി അവർ നേരിട്ടു ബന്ധം സ്ഥാപിച്ചു. ഐശ്വര്യസമൃദ്ധമായ ഈ സാമ്രാജ്യങ്ങളുടെ പ്രധാന വാണിജ്യകവാടമെന്ന നിലയിൽ ഗോവായിലെ വ്യാപാരം വികസിപ്പിക്കാൻ വളരെ സാദ്ധ്യതകളുണ്ടായിരുന്നു. പക്ഷേ, രാഷ്ട്രീയമായി നോക്കുമ്പോൾ, ആൽബുക്കർക്കിന്റെ കാലശേഷം പോർട്ടുഗീസുശക്തി അണുവും പുരോഗമിച്ചില്ല. അദ്ദേഹത്തിന്റെ പിൻഗാമികളായി വന്ന ഗവർണ്ണർമാരിൽ മിക്കയാളുകളും, സ്വകാര്യവ്യാപാരത്തിൽക്കൂടെ പണം സമ്പാദിക്കുന്നതിൽമാത്രം തല്പരരായിരുന്നു. രാഷ്ട്രീയമായ കഴിവോ, ദേശീയതാല്പര്യങ്ങളോടു സ്നേഹമോ അവർക്കുണ്ടായിരുന്നില്ല. കൂടാതെ ദുവാർത്ത പച്ചീക്കോയുടെ കാലം കഴിഞ്ഞിരുന്നു. അന്നത്തെപ്പോലെ ഇന്ത്യൻഭരണാധികാരികളെ തോല്പിക്കുക എളുപ്പമായിരുന്നില്ല. ആൽബുക്കർക്ക് 1513 നവംബർ 30-ാംനു എഴുതിയ ഒരു കത്തിൽ ഇക്കാര്യം സമ്മതിക്കുന്നുണ്ട്: "പഴയ ആളുകളോടല്ല നമുക്ക് ഇപ്പോൾ യുദ്ധം ചെയ്യേണ്ടിയിരിക്കുന്നത്. നാം ഉപയോഗിക്കുന്ന പീരങ്കികളും, ആയുധങ്ങളും, കോട്ടകളുമാണ് അവരും ഇപ്പോൾ ഉപയോഗിക്കുന്നത്." ഇതിന്റെയൊക്കെ ഫലമായി പോർട്ടുഗീസുശക്തി ഇന്ത്യയിൽ വ്യാപിക്കാതെ ഫലപ്രദമായി തടയപ്പെട്ടു.

ഇൻഡ്യയിൽ മുമ്പു നാവികപടത്തലവനായി വന്ന ലോപ്പോ സോറസ്സാണ് ആൽബുക്കർക്കിനെ തുടർന്നു ഗവർണ്ണരായത്. ആൽബുക്കർക്കിന്റെ കർശനമായ അച്ചടക്കബോധത്തിന്റെ ഫലമായി ഇവിടെനിന്നും ബഹിഷ്കരിച്ചിരുന്ന എല്ലാ ആളുകളും പുതിയ ഗവർണ്ണരോടൊത്തു മടങ്ങിവന്നു. തന്റെ മുൻഗാമി ചെയ്ത എല്ലാകാര്യങ്ങളും ബോധപൂർവ്വം ഇല്ലായ്മ ചെയ്യുകയെന്നതായിരുന്നു പുതിയ ഗവർണ്ണരുടെ ജോലി. സ്വകാര്യവ്യാപാ

രം ദേശീയതാല്പര്യങ്ങൾക്ക് ദോഷകരമാണെന്നും, അത് ഉദ്യോഗസ്ഥന്മാരുടെ സത്യസന്ധതയെ നശിപ്പിക്കുമെന്നും മനസ്സിലാക്കിയ ആൽബുക്കർക്ക് അതു നിർത്തൽചെയ്തിരുന്നു. എന്നാൽ സോറസ്സ് ഉദ്യോഗഭാരം ഏറെറടുക്കേണ്ട താമസം, തൻെറ കീഴുദ്യോഗസ്ഥന്മാർക്ക് യഥേഷ്ടം സ്വകാര്യവ്യാപാരം നടത്താനുള്ള അനുമതി അദ്ദേഹം നൽകി. അതിനുശേഷം അദ്ദേഹം ഈജിപ്തിന് എതിരായി യുദ്ധംനടത്തുന്നതിനു ചെങ്കടലിലേയ്ക്കു് ഒരു നാവികവ്യൂഹത്തെ നയിച്ചു. പക്ഷേ, ആ യാത്ര അത്യാഹിതത്തിൽ പര്യവസാനിക്കുകയാണുണ്ടായതു്. ചെങ്കടലിലെ ഭയങ്കരമായ ചൂടേററ് 800 പറങ്കികൾ മരിച്ചു. യുദ്ധശ്രമങ്ങളൊക്കെ പരാജയത്തിലാണ് കലാശിച്ചതു്.

ഇതേസമയംതന്നെ കൊച്ചിയിലേയും ഗോവയിലേയും ഭരണം തകർന്നു. ഉയർന്ന ഉദ്യോഗസ്ഥന്മാർ കടൽകൊള്ളകളും ആക്രമണങ്ങളും സ്വന്തം നിലയിൽ നടത്താൻ തുടങ്ങി. അതിൻെറ ഫലമായി അവരുടെ കച്ചവടസങ്കേതങ്ങൾക്കു ഗണ്യമായ വിഷമതകളും നാശനഷ്ടങ്ങളുമേറ്റു. ആദിൽഷായുടെരാജ്യത്തു നടത്തിയ ഒരു കൊള്ളയിൽ 150 ഭടന്മാർ കൊല്ലപ്പെട്ടു. പറങ്കിയുദ്യോഗസ്ഥന്മാരുടെ കടൽകൊള്ള സർവ്വസാധാരണമായി. ഗവർണ്ണർ നൽകുന്ന രക്ഷാപത്രികകൾ പോലും അവർ മാനിച്ചിരുന്നില്ല. അവരുടെ അക്രമങ്ങളെക്കുറിച്ച് "കേരളപഴമ"യിൽ ഇങ്ങനെ വിവരിക്കുന്നു:—

"കരയിൽ മാത്രമല്ല, കടലിലും പറങ്കികൾ ഭയങ്കരമായ പാതകങ്ങൾ നടത്തി. അവരുടെ കപ്പലുകൾക്കുമാത്രമേ സൈ്വരമായി സഞ്ചരിക്കാൻ കഴിഞ്ഞിരുന്നുള്ളു. മുഹമ്മദീയരുടെ കപ്പലുകളെ അവർ തിരഞ്ഞുപിടിച്ച് ആക്രമിച്ചു. പറങ്കിസൈന്യാധിപൻെറ രക്ഷാപത്രികയില്ലാതെ യാതൊരു കപ്പലിനും സഞ്ചരിക്കാൻ കഴിഞ്ഞിരുന്നില്ല. എന്നാൽ അതുപോലും സുരക്ഷിതമായിരുന്നില്ല. രക്ഷാപത്രികയുള്ളവരോടുപോലും പറങ്കികപ്പിത്താന്മാർ ഭീമമായ കോഴയും സമ്മാനങ്ങളും ആവശ്യപ്പെട്ടിരുന്നു. അവർ ചോദിച്ചതു നൽകിയില്ലെങ്കിൽ കപ്പലുകൾ ഉടൻ കൈവശപ്പെടുത്തും." *

കൊല്ലവുമായി പറങ്കികളുണ്ടാക്കിയ ഒരു ഉടമ്പടിയാണ് ഇക്കാലത്തു കേരളത്തിലുണ്ടായ പ്രധാനപ്പെട്ട രാഷ്ട്രീയസംഭവം. കൊല്ലത്ത് ഒരു പണ്ടകശാല പണിയാൻ അവിടത്തെ റാണി വാസ്കോഡഗാമയെ ക്ഷണി

* പേജ് 164, 165.

ച്ചിരുന്നു. അൽമേഡായുടെ കാലത്ത് ഒരു പണ്ടകശാലയും, ഒരു കരിങ്കൽ്മ വനവും അവിടെ പറങ്കികൾ നിർമ്മിച്ചു. എന്നാൽ അന്തോണിയോ ഡാ സൗവാ അവിടെ കപ്പിത്താനായിരുന്നപ്പോൾ ഒരു കലഹമുണ്ടായി. അതിന്റെ ഫലമായി പണ്ടകശാല നശിപ്പിക്കപ്പെട്ടു. ഒരു പറങ്കിക്ക പ്പിത്താന്റെ ദുരാഗ്രഹമാണ് വഴക്കിനു കാരണം. ജവോ ഹോമം എന്നൊ രു പറങ്കിക്കപ്പിത്താൻ ഏതാനും കപ്പലുകളുമായി കൊല്ലത്തു വന്നപ്പോൾ, അവിടെ ചില മുഹമ്മദീയകപ്പലുകളിൽ കുരുമുളക് കയററുന്നതു കണ്ടു. അയാൾ ഉടൻതന്നെ അവ ആക്രമിച്ചു കൈവശപ്പെടുത്തി. എന്നാൽ അയാൾ സ്ഥലംവിട്ട ഉടൻ ബാലൻപിള്ളയുടെ നേതൃത്വത്തിൽ നഗരവാ സികൾ പറങ്കിപണ്ടകശാല ആക്രമിക്കുകയും അവരുടെ താമസസ്ഥലം ദഹിപ്പിക്കുകയും ചെയ്തു. ഈ യുദ്ധത്തിൽ പറങ്കിരക്ഷിഭടന്മാർ മരിച്ചു. ഈ കുഴപ്പത്തിന്റെ കാരണക്കാർ പറങ്കികൾതന്നെയാണെന്നു മനസ്സിലാ ക്കാനുള്ള വിവേകം ആൽബുക്കർക്കിനുണ്ടായിരുന്നു. കൊച്ചിയിൽനിന്നു കൂടിയാലോചനകൾ തുടങ്ങിയെങ്കിലും അദ്ദേഹത്തിന്റെ കാലത്ത് അതിനെക്കുറിച്ചൊരു തീരുമാനവുമുണ്ടായില്ല. ലോപ്പോസോറസ്സ് ഗവർണ്ണ റായതിനുശേഷം, കൊല്ലവുമായി ഒരു പുതിയ ഉടമ്പടിയുണ്ടാക്കി. + അതിൻപ്രകാരം സാൻതോംകോട്ട പഴയസ്ഥലത്തുതന്നെ നിർമ്മിച്ചുകൊ ടുക്കാമെന്നും അന്തോണിയോ ഡാ സവോസ്സിന്റെ മരണത്തിനു നഷ്ടപരിഹാ രമായി പറങ്കിരാജാവിന് 500 പറ കുരുമുളക് നൽകാമെന്നും റാണി സമ്മതിച്ചു. കുരുമുളക് സ്വതന്ത്രമായി കയററുമതിചെയ്യുകയില്ലെന്നും അതു പറങ്കികൾക്കുമാത്രമേ വില്ക്കുകയുള്ളെന്നും റാണി അവർക്കു ഉറപ്പു നൽകി. അതുപോലെതന്നെ കൊല്ലംതുറമുഖത്തു ചുങ്കംനൽകുന്നതിൽനിന്നും പറങ്കികളെ ഒഴിവാക്കി. അവരുടെ ശത്രുക്കളുമായി സഖ്യംചെയ്യുകയി ല്ലെന്നു റാണി സമ്മതിച്ചു. നാട്ടുകാരായ ക്രിസ്ത്യാനികളെപ്പററി അതിൽ ചില ശ്രദ്ധേയമായ വ്യവസ്ഥകളുണ്ടായിരുന്നു. അവർക്ക് ഉടമ്പടിപ്രകാ രം റാണി പ്രത്യേകാനുകൂല്യങ്ങൾ നൽകി. എന്നുമാത്രമല്ല, നാടൻക്രിസ്ത്യാ നികൾ കരം, കടൽച്ചുങ്കം തുടങ്ങിയവ പറങ്കികൾക്കു നൽകണമെന്നുമാ യിരുന്നു വ്യവസ്ഥ. മതപരിവർത്തനസ്വാതന്ത്ര്യവും ഉറപ്പുചെയ്യപ്പെട്ടു.

ഈ ഉടമ്പടിയെത്തുടർന്നു കൊല്ലവുമായി പറങ്കികൾ മമതയിലായി. എന്നാൽ നാട്ടുകാർക്കു പറങ്കികളെ വെറുപ്പായിരുന്നു. അതു മനസ്സിലാക്കി യ റാണി പറങ്കിക്കപ്പിത്താനായ ഹെക്ടർ റൊഡ്രിഗ്സുമായി ഒരു രഹസ്യക്കരാർചെയ്തു. കൊല്ലത്ത് ഒരു കരിങ്കൽകോട്ട നിർമ്മിക്കണമെന്നു

+ 1516 സെപ്തംബർ 25-ാംനു- ഒപ്പിട്ട ഉടമ്പടി.

പറങ്കികൾക്കു വെമ്പലുണ്ടായിരുന്നു. അതിനുവേണ്ടി അവർ റാണിക്ക് 2000 വെള്ളിനാണയം കോഴകൊടുത്തു. അതിന്റെ ഫലമായി 1519-ൽ നാട്ടുകാർ അറിയാതെ റാണി അതിന് അനുമതിനൽകി. 1520-ൽ കൊല്ലവുമായി പുതുക്കിയെഴുതിയ ഉടമ്പടിപ്രകാരം, സ്വകാര്യവ്യാപാരത്തിൽ ഏർപ്പെട്ടിരുന്ന പറങ്കികൾ റാണിക്കു ചുങ്കംകൊടുക്കണമെന്നു വ്യവസ്ഥചെയ്തിരുന്നു. റാണിയെ കൈക്കൂലികൊടുത്തു പാട്ടിലാക്കിയിരുന്നതുകൊണ്ട്, റൊഡ്രിഗ്സിനു തോന്ന്യാസങ്ങൾ കാണിക്കാനുള്ള സ്വാതന്ത്ര്യം ലഭിച്ചു. റാണിയുടെ പരോക്ഷമായ അനുമതിയോടും ആനുകൂല്യത്തോടുംകൂടി, തിരുനൽവേലിമുതൽ കായംകുളംവരെയുള്ള പ്രദേശത്തെ വ്യാപാരികളെ അയാൾ കൊള്ളയടിച്ചു. അതിന്റെ ഫലമായി, കൊല്ലത്തുനിന്ന് ആരുവാമൊഴിവഴി കിഴക്കൻതീരവുമായുള്ള കരമാർഗ്ഗം അടഞ്ഞുപോയി.

പറങ്കികളുടെ തോന്ന്യാസംമൂലം കൊച്ചിയിലും കുഴപ്പമുണ്ടായി. അവിടത്തെ കാര്യസ്ഥനായ ഡയാഗോമെണ്ടസ് ഡാ വാസ്കൊൺസെല്ലോസിന്റെ അനുമതിയോടുകൂടി ഒരു ഹിഡാൽഗോ (പ്രഭു) ആയ ഗാസ്പർ ഡാ സിൽവാ കൊച്ചിരാജ്യാതിർത്തിയിൽ പ്രവേശിച്ച്, അവിടത്തെ അമ്പലത്തിലെ ഒരു മയിലിനെ വെടിവച്ചുകൊന്നു. ഇതിൽ ക്ഷുഭിതരായ ജനങ്ങൾ പറങ്കികളെ ആക്രമിക്കുകയും ആ സംഘട്ടനത്തിൽ 4 പറങ്കികൾ മരിക്കുകയുംചെയ്തു. തന്റെ സംസ്ഥാനത്ത് മയിലിനെ വെടിവെയ്ക്കുന്നതിനെ നിരോധിച്ചുകൊണ്ട് ഉടൻതന്നെ കൊച്ചിരാജാവ് ഒരു വിളംബരം പുറപ്പെടുവിച്ചു.

ലോപ്പോസോസ്സിന്റെ മൂന്നുവർഷത്തെ ഭരണത്തെപ്പററി ഗാസ്പർ ഗൊൺസാൽവസ് രാജാവിന് അയച്ച ഒരു കത്തിൽ ഇങ്ങനെ അറിയിക്കുന്നു: *

"നല്ല മുഹൂർത്തത്തിലല്ല ലോപ്പോസോസ്സും അദ്ദേഹത്തിന്റെകൂടെ വന്ന കപ്പിത്താന്മാരും ഇന്ത്യയിലേക്കു തിരിച്ചതു്. സ്വകാര്യവ്യാപാരം പരിപോഷിപ്പിക്കാനായിരുന്നു അദ്ദേഹത്തിന്റെ മുഴുവൻ ശ്രദ്ധയും ഉല്ക്കണ്ഠയും. അദ്ദേഹം വരുന്നതിനുമുമ്പ് എങ്ങും സമാധാനമായിരുന്നു. പോർട്ടുഗീസുകാരെ എവിടെയും അനുസരിച്ചുവന്നു. ഇപ്പോഴാകട്ടെ ഇന്ത്യ മുഴുവനും നമ്മെ എതിർക്കുന്നു. നാം പറയുന്നതു് ആരും കേൾക്കുന്നില്ല. ഇന്ത്യയിലെ ഏററവും പാവപ്പെട്ട ഹീനജാതിക്കാരായ മുക്കുവർപോലും

* ഗാവിററാസ് ആൻറിഹാസ്, മാക്കാ 6—രേഖ 51

നമ്മെ തുരത്താൻ ആഗ്രഹിക്കുന്നു......അവർ നമ്മെ ആക്രമിക്കുന്നു, കൊല്ലുന്നു, കൊള്ളയടിക്കുന്നു. അങ്ങയുടെ കൊട്ടാരസേവകന്മാരിൽ വച്ച് ഏറാവും വിശ്വസ്തനും പ്രിയപ്പെട്ടവനുമായ അന്തോണിയോ റിയാൽ ആണ് ഇതിനെല്ലാം കാരണം. കൊള്ളക്കാരുമായി അദ്ദേഹം സൌഹാർദ്ദത്തിൽ കഴിയുന്നു."

സോറസ്സിനെ തിരിച്ചുവിളിച്ചു. അതിനുപകരം നിയമിക്കപ്പെട്ട ഡയാഗോ ലോപ്പസ് ഡാണക്കുറാ തന്റെ മുൻഗാമിയിൽനിന്നും വ്യത്യസ്തനായിരുന്നില്ല, അയാളും അതുപോലെ പരാജയപ്പെട്ടു. ദ്വീകീഴടക്കി അവിടെ കോട്ടപണിയണമെന്നും, ചെങ്കടലിലേയ്ക്കുള്ള പ്രവേശനമാർഗ്ഗം തുറക്കണമെന്നുമായിരുന്നു അയാൾക്ക് നൽകിയിരുന്ന നിർദ്ദേശങ്ങൾ. അതു് ചെയ്യാൻ അയാൾക്കു കഴിഞ്ഞില്ല.

കേരളത്തിനെ സംബന്ധിച്ചിടത്തോളം ഇക്കാലത്തുണ്ടായ പ്രധാന സംഭവം, സാമൂതിരിയും കൊച്ചിരാജാവും തമ്മിലുണ്ടായ യുദ്ധമാണ്. തന്റെ വംശശത്രുവും പറങ്കികളും തമ്മിലുണ്ടായ സഖ്യത്തെ കൊച്ചിരാജാവു് ഇഷ്ടപ്പെട്ടിരുന്നില്ല. അവരെ തമ്മിൽതല്ലിക്കാൻ അദ്ദേഹം തുടർച്ചയായി ശ്രമിച്ചുകൊണ്ടിരുന്നു. 1514-ൽ കൊടുങ്ങല്ലൂർവച്ച് പ്രകോപനപരമായ ഒരു യുദ്ധംതന്നെ തുടങ്ങാൻ അദ്ദേഹത്തിനു കഴിഞ്ഞു. അതു് പറങ്കികളുടെ നിർദ്ദേശപ്രകാരമാണെന്ന് അദ്ദേഹം സാമൂതിരിയെ അറിയിക്കുകയും ചെയ്തു. അന്തോണിയോ റിയാലും, ലൊറൻസോ മൊറീനായും രാജാവിനെ ഇക്കാര്യത്തിൽ പ്രോത്സാഹിപ്പിച്ചു. പക്ഷേ, ആ അവസരത്തിൽ കൊച്ചിയിലുണ്ടായിരുന്ന ഡോം ഗാഷ്യാ ഡാ നൊറോഞ്ഞാ ഇക്കാര്യത്തിൽ പറങ്കികൾക്കു യാതൊരു ബന്ധവുമില്ലെന്നു വ്യക്തമാക്കി.

സാമൂതിരിയേയും പറങ്കികളേയും തമ്മിൽ പിണക്കുന്നതിനുള്ള കൊച്ചിരാജാവിന്റെ താല്പര്യം ദുർഗ്രാഹ്യമല്ല. പറങ്കികളുടെ സഹായത്തോടെ സാമൂതിരിയെ നശിപ്പിക്കാമെന്ന അദ്ദേഹത്തിന്റെ ആഗ്രഹം ഇനി ഫലിക്കില്ലെന്ന് കൊച്ചിരാജാവു് മനസ്സിലാക്കി. ആ മോഹം സാധിക്കുന്നതിനാണ് ഒരു വിദേശരാജാവിന്റെ പക്കൽനിന്ന് കിരീടം സ്വീകരിച്ച്, സ്വന്തം ജനങ്ങളുടെ മുമ്പിൽ അദ്ദേഹം അപമാനഭാരം സഹിച്ചതു്. പറങ്കികളുമായുള്ള ബന്ധംമൂലം വളർന്നുവന്ന കൊച്ചിരാജ്യത്തിന്റെ ഐശ്വര്യത്തേയും കോഴിക്കോടുമായുള്ള സഖ്യം അപകടത്തിലാക്കുമെന്ന് അദ്ദേഹം മനസ്സിലാക്കി. അദ്ദേഹം പരാതിപ്പെട്ടു: "തീരപ്രദേശത്തുള്ള കോഴിക്കോട്ടെ കച്ചവടക്കാർ ഇതുവരെ രക്ഷാപത്രി

കൾക്കായി എന്നു സമീപിച്ചിരുന്നു. എന്നാൽ അവർ ഇപ്പോൾ സാമൂതിരിപ്പാടിനെയാണ് സമീപിക്കുന്നത്.........അദ്ദേഹത്തിന്റെ രക്ഷാപത്രികകളോടെ കോഴിക്കോട്ടു തുറമുഖത്തിലുള്ള വ്യാപാരികൾ കടൽസഞ്ചാരം നടത്തുന്നു."

ഈ സംഭവങ്ങൾ കൊച്ചിക്കു ധനനഷ്ടവും മാനഹാനിയും വരുത്തി. തന്റെ നിരവധി ബന്ധുക്കൾ കൊല്ലപ്പെട്ടതിലുള്ള പ്രതികാരമോഹവും അദ്ദേഹത്തിനുണ്ടായിരുന്നു 1514-ലെ തന്ത്രങ്ങൾ പൊളിഞ്ഞതുകൊണ്ട് നിരാശപ്പെടാതെ സൂത്രശാലിയായ ആ രാജാവ് നല്ലൊരു അവസരവും പാർത്തിരുന്നു. ഡയാഗോ ലോപ്പസ് കേരളക്കര വിടുന്ന സന്ദർഭത്തിൽ കൊച്ചിരാജാവ് സാമൂതിരിയോടു യുദ്ധം പ്രഖ്യാപിച്ചു. കൊച്ചിയിലെ പറങ്കിസൈന്യാധിപനോടു അദ്ദേഹം സഹായം ആവശ്യപ്പെട്ടു. അയാൾ 40 പട്ടാളക്കാരെ അയച്ചുകൊടുത്തു. അതിൽ 30 പേർക്കു മാത്രമേ തോക്കുണ്ടായിരുന്നുള്ളൂ. 50,000-ത്തോളം വരുന്ന ഒരു പടയുമായിട്ടാണ് കോഴിക്കോട്ടുരാജ്യം ആക്രമിക്കാൻ കൊച്ചിരാജാവ് പുറപ്പെട്ടത്. എന്നാൽ ഈ സംഭവഗതികൾ കാലേക്കൂട്ടിത്തന്നെ സാമൂതിരി കണ്ടിരുന്നു. യുദ്ധത്തിൽ അദ്ദേഹത്തിന്റെ സൈന്യങ്ങൾ വിജയം കൈവരിച്ചു. പടയിൽ തോറ്റെങ്കിലും സാമൂതിരിയെയും പറങ്കികളെയും വീണ്ടും തമ്മിലടിപ്പിക്കുന്നതിൽ കൊച്ചിരാജാവ് വിജയിക്കുകയുണ്ടായി. കൊച്ചിക്കു നൽകിയ സഹായത്തെ സാമൂതിരി പ്രതിഷേധിച്ചു. അതോടെ അദ്ദേഹവും പറങ്കികളും തമ്മിൽ വീണ്ടും അകലാൻ തുടങ്ങി. 1517-ൽ സാമൂതിരിയെ വധിക്കാൻ പറങ്കികൾ നീചമായ ഒരു ശ്രമം നടത്തിയെന്ന് 'തോഫത്ത്-ഉൽ-മുജാഹിദ്ദീൻ' വ്യക്തമാക്കുന്നു. പറങ്കിക്കോട്ടയിൽ അദ്ദേഹത്തെ തടവിലാക്കണമെന്ന ഉദ്ദേശത്തോടെ അവർ സുഹൃൽഭാവേന സാമൂതിരിയെ ക്ഷണിക്കുകയുണ്ടായി. എന്നാൽ ഈ വഞ്ചനയെ എതിർത്ത ഒരു പറങ്കിഉദ്യോഗസ്ഥൻ ആംഗ്യംമൂലം ഈ ഗൂഢാലോചനയെപ്പറ്റി സാമൂതിരിയെ അറിയിച്ചതിന്റെ ഫലമായി അദ്ദേഹം രക്ഷപ്പെട്ടു. * അധികം താമസിയാതെ, കോഴിക്കോടും പോർട്ടുഗല്ലും തമ്മിൽ പരസ്യമായ സംഘട്ടനം വീണ്ടും ആരംഭിച്ചു.

പറങ്കികളുടെ ഇന്ത്യയിലെ നില അധഃപതിച്ചുകൊണ്ടിരുന്നു. സ്വന്തം ലാഭം മാത്രമായിരുന്നു ഗവർണ്ണർമാരുടെ ഏകലക്ഷ്യം. അഴിമതിയും, ഉപജാപവും അവരുടെ ഭരണത്തിന്റെ പ്രധാന സവിശേഷതകളായി. കണ്ണൂർ മിക്കവാറും ഉപേക്ഷിക്കപ്പെട്ടു. ആൽബ്യൂക്കർക്കിന്റെ

---

* തോഫത്ത്, പേജ് 114

തത്വങ്ങളും നയവുമൊക്കെ അസമർത്ഥന്മാരായ പിൻഗാമികൾ വിസ്മരിച്ചു. ഒരു ഉദ്യോഗസ്ഥൻ രാജാവിനെ അറിയിക്കുന്നതു് നോക്കുക: "ഇവിടെ വെടിവയ്ക്കാൻ അറിയാവുന്നവരില്ലെന്നു് അങ്ങു് ധരിക്കണം. ഒന്നുമറിഞ്ഞുകൂടാത്ത ചെരുപ്പുകുത്തികളാണു് ഇവിടെ വന്നിരിക്കുന്നതു്.........ആയുധങ്ങളുടെ കാര്യവും ഇതുപോലെ കഷ്ടമാണു്......... അറബികൾക്കു കൊണ്ടുപോകാൻ കഴിയുന്ന സ്ഥലത്താണു നമ്മുടെ ആയുധം സൂക്ഷിക്കുന്നതു്. പട്ടാളക്കാരെ പല സ്ഥലത്തും കറ്റിത്താൻ നിയോഗിക്കും. ഒരു സങ്കേതത്തിനും വേണ്ട കാവലില്ല. സ്വകാര്യവ്യാപാരികളുടെ സേവനത്തിൽ ചേരുന്നതിനുവേണ്ടി നാവികഭടർ ഒളിച്ചോടുന്നു. എന്തിനു്, പോർട്ടുഗീസ്ഭരണത്തിന്റെ ഹൃദയത്തെത്തന്നെ കാർന്നുതിന്നുകയാണു് സ്വകാര്യവ്യാപാരം. അങ്ങയുടെ താല്പര്യങ്ങൾക്കു ഇതിനെക്കാൾ ഹാനികരമായ മറെറാന്നും ഞാൻ കാണുന്നില്ല." $ സ്വകാര്യവ്യാപാരികളിൽ അധികംപേരും ഗവണ്മെൻറുദ്യോഗസ്ഥന്മാരായിരുന്നു. രാജകീയപണ്ടകശാലകളുമായി അവർ മത്സരിക്കുമ്പോഴുള്ള ഫലം പറയേണ്ടല്ലോ. അവർ സ്വന്തം ആവശ്യത്തിനുവേണ്ടി കൂടുതൽ വിലകൊടുത്തു നല്ല ചരക്കുകൾ വാങ്ങി. ഏററവും നല്ല നാവികരെ അവർ സർക്കാർ സേവനത്തിൽനിന്നു് ആകർഷിച്ചു. കൊച്ചീരാജാവിന്റെ സർവ്വാധികാരി എന്നു് വിവരിക്കപ്പെട്ടിരിക്കുന്ന കണ്ടൻകോരൻ എന്നൊരാൾ, പോർട്ടുഗീസ്‌രാജാവിനു് അയച്ച വിചിത്രമായ ഒരു കത്തിൽനിന്നും സ്ഥിതിഗതികൾ എത്രത്തോളം വഷളായിത്തീർന്നിരുന്നുവെന്നു കാണാം.

"പ്രഭോ, കണ്ടൻകോരനായ ഞാൻ കൊച്ചീരാജാവിന്റെ സർവ്വാധികാരിയും മുതൽപിടിക്കാരനുമാണു്. അങ്ങയെ സേവിക്കാനുള്ള എന്റെ കലശലായ ആഗ്രഹംകൊണ്ടു്, അങ്ങയുടെ ഉദ്യോഗസ്ഥന്മാരുടെയിടയിൽ നടക്കുന്ന ചില കാര്യങ്ങൾ അറിയിക്കാൻ ഞാൻ ആഗ്രഹിക്കുന്നു. കുരുമുളകും മററു ചരക്കുകളും അവിടുത്തേയ്ക്കു തന്നു് സേവനം നടത്താൻ കൊച്ചിയിലെ വ്യാപാരികൾ എപ്പോഴും ഒരുക്കമാണെന്ന കാര്യം തിരുമനസ്സിനു് അറിയാമല്ലോ. എന്നാൽ അങ്ങയുടെ കാര്യസ്ഥന്മാരുടെ പ്രവൃത്തികൾമൂലം കച്ചവടക്കാർ ഇപ്പോൾ വളരെ അസംതൃപ്തരായിരിക്കുന്നു.

$ "കോർപ്പാ ക്രോണോളൊജിക്കോ" ഒന്നാംഭാഗം—മാർക്കാ 27, രേഖ 69.

"ഉദ്യോഗസ്ഥന്മാർ കൃത്യമായി പണം കൊടുക്കുന്നില്ല. എന്നുതന്നെയുമല്ല അവർ കച്ചവടക്കാരെ ദ്രോഹിക്കുകയും ചെയ്യുന്നു. തിരുമനസ്സ് നൽകുന്നതിനെക്കാൾ കൂടുതൽ വിലകൊടുത്ത് അവിടുത്തെ കപ്പിത്താന്മാർ പുറത്തുനിന്ന് കുരുമുളകു വാങ്ങുന്നു. ആ വിലയ്ക്കല്ലാതെ അവിശ്വാസികൾ ഇപ്പോൾ കുരുമുളകു വിൽക്കുകയില്ല. അതുകൊണ്ട് തിരുമനസ്സിന് നേരിട്ടു എഴുതാൻ വ്യാപാരികൾ എന്നോട് ആവശ്യപ്പെട്ടു. അങ്ങയുടെ താല്പര്യപ്രകാരം കാര്യങ്ങൾ നടക്കണമെങ്കിൽ, കൊച്ചിയിലേയ്ക്കു ലൊറൊൻസോ മൊറീനോയെ അയയ്ക്കണമെന്ന് പ്രധാന കച്ചവടക്കാരനായ കൊച്ചാലിമരയ്ക്കാർ പ്രസ്താവിച്ചിരിക്കുന്നു. അറബികളുടെയും മററുള്ളവരുടെയും ഇടയിൽ വലിയ സ്വാധീനമുള്ള ഒരാളാണദ്ദേഹം......" രാജാവിന്റെ വരുമാനം അവഗണിക്കപ്പെട്ടു. ഗവർണ്ണർമാരും മററ് ഉദ്യോഗസ്ഥന്മാരും സ്വകാര്യലാഭത്തിൽ മാത്രമേ ശ്രദ്ധിച്ചിരുന്നുള്ളു.



## അദ്ധ്യായം 9

# കോഴിക്കോട്ടും, കൊച്ചിയിലും, കൊല്ലത്തും കുഴപ്പം (തുടർച്ച)

1522 ജനുവരിയിൽ ഗവർണ്ണരായിവന്ന ഡോം ദുവാർത്ത ഡി മെൻസീസിൻെറ കാലത്ത് കാര്യങ്ങൾ കൂടുതൽ വഷളായി. അയാൾ ഭയങ്കരഅഴിമതിക്കാരനായിരുന്നു. സ്വകാര്യവ്യാപാരതല്പരനായിരുന്ന ഈ ഗവർണ്ണർ പരസ്യമായി കൈക്കൂലി വാങ്ങുന്നതിനുപോലും മടിച്ചിരുന്നില്ല. ഓർമ്മസ്സിനും മലാക്കായ്ക്കും എതിരായിട്ടായിരുന്നു ഇക്കാലത്ത് പറങ്കികളുടെ ശ്രദ്ധ പ്രധാനമായും പതിഞ്ഞിരുന്നത്. കോഴിക്കോട്ടുമായുള്ള ബന്ധം വളരെ വഷളായി. പറങ്കിഉദ്യോഗസ്ഥന്മാരും സാമൂതിരിയുംതമ്മിൽ പല കാര്യങ്ങളിലും തർക്കങ്ങളുണ്ടായി. യുദ്ധംകൊണ്ട് കോഴിക്കോടിനെ നിരോധിക്കുക ദുസ്സാദ്ധ്യമാണെന്ന് മനസ്സിലാക്കിയ ആൽബുക്കർക്ക് അത് വ്യാപാരഉടമ്പടികൊണ്ട് ഫലപ്രദമാക്കാമെന്നു പ്രതീക്ഷിച്ചു. കപ്പലുകൾക്ക് തുറമുഖത്തിൽ പ്രവേശിക്കുന്നതിനുള്ള അനുമതി പോർട്ടുഗീസുകപ്പിത്താനിൽനിന്ന് വാങ്ങണമെന്ന് നിഷ്കർഷിച്ചാൽ അതു പറവമെന്നായിരുന്നു അദ്ദേഹം വിചാരിച്ചത്. കോഴിക്കോട്ടുമായി ഉടമ്പടി ഉണ്ടാക്കിയതിൻെറ ലക്ഷ്യംതന്നെ അതിനെ നിരോധിക്കുകയാണെന്ന് അദ്ദേഹം ഒരു കത്തിൽ സമ്മതിക്കുന്നു. എന്നാൽ ഉടമ്പടിമൂലം മററുള്ളവരുടെ നാവികഗതാഗതം തടയാമെന്ന ആൽബുക്കർക്കിൻെറ പദ്ധതി ഫലിച്ചില്ല. പറങ്കികളുടെ രക്ഷാപത്രിക വാങ്ങാൻ സാമൂതിരിപ്പാടിൻെറ പടക്കപ്പലുകളാകട്ടെ, അറബികളുടെ കച്ചവടക്കപ്പലുകളാകട്ടെ ഒട്ടും തന്നെ കൂട്ടാക്കിയില്ല. പറങ്കികളെ പരസ്യമായി വെല്ലുവിളിച്ചുകൊണ്ടു തന്നെ അവർ കടലിൽ സഞ്ചരിച്ചു. ചെങ്കടലുമായി അവർ തുടർച്ചയായ വ്യാപാരബന്ധം പുലർത്തി. സമുദ്രാധിപന്മാരെന്ന പറങ്കികളുടെ അവകാശവാദം കേവലം പൊങ്ങച്ചംമാത്രമായി അവശേഷിച്ചു.

ഇതിൻെറയൊക്കെ ഫലമായി അവരുടെ വരവ് കുറയുകയും അന്തസ്സിടിയുകയുംചെയ്തു. കാര്യങ്ങൾ നേരെയാക്കുന്നതിനു പുതിയ രാജാവായ ഡോംജോൺ ഒരു ശ്രമംനടത്തി. വിശ്രമജീവിതം നയിച്ചി

രുന്ന വാസ്കോ ഡ ഗാമായെ അദ്ദേഹം വൈസ്രായിയായി നിയമിച്ചു. ഡ ഗാമാ രണ്ടാമത്തെ പറങ്കിവൈസ്രായിയായിരുന്നു. * അൽമേഡാ യായിരുന്നു ഒന്നാമൻ. പഴയ രാജാവിൻെറ അപ്രീതിക്കു പാത്രീഭൂതനായ ഡ ഗാമാ ജന്മദേശമായ ഇവോറായിൽ വിഡിഗ്ഗുറാപ്രഭു എന്ന സ്ഥാനത്തോടെ വിശ്രമജീവിതത്തിൽ ഏർപ്പെട്ടുവന്നു. സ്വന്തം ജനനസ്ഥലത്തിൻെറ പ്രഭുസ്ഥാനത്തിനു ഡ ഗാമാ മോഹിച്ചു. എന്നാൽ സെൻറുതിയാഗോ എന്ന മതസംഘത്തിൻെറ അധീനതയിലായിരുന്ന ആ പ്രദേശം വിട്ടുകൊടുക്കാൻ അവർക്കു സമ്മതമില്ലായിരുന്നു. അതു വകവയ്ക്കാതെ ഒരു കൊട്ടാരം പണിതീർത്തു് ഡ ഗാമാ അവിടെ താമസിക്കാൻ തുടങ്ങി. മതസംഘക്കാർ രാജാവിനോടു പരാതിപ്പെട്ടു. ആ മതസംഘത്തിൻെറ തലവൻകൂടെയായിരുന്ന രാജാവു് ഒരു മാസത്തിനുള്ളിൽ സ്ഥലം വിട്ടുകൊടുക്കാൻ ഡ ഗാമായോടു് ആവശ്യപ്പെട്ടു. അതു് 1507-ലായിരുന്നു. ഡോം മാനുവലിൻെറ മരണാനന്തരം അദ്ദേഹം വീണ്ടും കൊട്ടാരത്തിലെ സേവകപ്രധാനിയായി. 1524-ൽ ഭരണം പരിഷ്കരിക്കുന്നതിനും തെററുകൾ തിരുത്തുന്നതിനുമുള്ള വിപുലമായ അധികാരങ്ങളോടെ ഡ ഗാമാ വീണ്ടും ഇന്ത്യയ്ക്കു പുറപ്പെട്ടു.

ഇരുപതുവർഷക്കാലത്തെ നിർബ്ബന്ധിതവിശ്രമം ആ മനുഷ്യൻെറ സ്വഭാവംതന്നെ മാററിയിരുന്നു. പഴയ കരുത്തനായ സാഹസികയോദ്ധാവല്ല വൈസ്രായിയായി വന്നതു്. കൊറിയാപോലും അദ്ദേഹത്തെ അഹങ്കാരിയെന്നും ശുണ്ഠിക്കാരനെന്നും കുററപ്പെടുത്തുന്നു:

“വലിയ പ്രൌഢിയോടെയാണു ഡോം വാസ്കോ വന്നതു്. വെള്ളിദണ്ഡുകൾ ധരിച്ച സേവകന്മാർ അദ്ദേഹത്തിനു കാവൽനിന്നു. ഒരു സർവ്വാധികാര്യക്കാരും, സ്വർണ്ണച്ചങ്ങലകൾ ധരിച്ച കുലീനരായ രണ്ടു വാല്യക്കാരും, നല്ല വസ്ത്രാലങ്കാരങ്ങളോടുകൂടിയ നിരവധി പരിചാരകരും അദ്ദേഹത്തെ സേവിച്ചിരുന്നു. വിലകൂടിയ വെള്ളിപ്പാത്രങ്ങളും,

* രാജാവു നൽകുന്ന സ്ഥാനമാണു് വൈസ്രായി എന്നതു്. മിക്കവാറും രാജപദവിയുടെ അംശങ്ങളുള്ള ഒരു സ്ഥാനമായി ഇതു കരുതപ്പെട്ടിരുന്നു. വൈസ്രായിയുടെ മുമ്പിൽ പ്രഭുക്കന്മാർക്കു മാത്രമേ ഇരിക്കാൻ അവകാശമുണ്ടായിരുന്നുള്ളു, അതും സ്ററൂളുകളിൽ. മററുള്ളവർ നിന്നുകൊണ്ടുവേണം സംസാരിക്കാൻ. അദ്ദേഹം ഇരിക്കുന്ന മേശയ്ക്കരുകിൽ വേറെ ആരും ഇരിക്കാൻ പാടില്ല. വൈസ്രായി ആരെയും സന്ദർശിച്ചിരുന്നില്ല.

“നോട്ടീഷ്യാസ് ഡ ഇൻഡ്യാ ” ഒന്നാംഭാഗം, പേജ് 573.

ഫ്ളാണ്ടേഴ്സിൽനിന്നുള്ള വിലപ്പെട്ട ചിത്രകംബളങ്ങൾ, കശവുസമശവിരിപ്പുകൾ മുതലായവ അദ്ദേഹം കൊണ്ടുവന്നിരുന്നു. രാജകീയമായ ഭക്ഷണമാണ് അദ്ദേഹം കഴിച്ചത്. രാജാവിനു വിളമ്പുന്ന എല്ലാ ചടങ്ങുകളോടും ആചാരങ്ങളോടും കൂടിയായിരുന്നു അദ്ദേഹത്തിൻെറ ഭക്ഷണം... അദ്ദേഹത്തിൻെറ അംഗരക്ഷകരായി സ്വർണ്ണം പൂശിയ വേലുംധരിച്ച് 200 പേർ പ്രത്യേകമുണ്ടായിരുന്നു. വൈസ്രായിയുടെ ഭൃത്യന്മാരാണെന്നു തിരിച്ചറിയാൻ പ്രത്യേകവേഷവിധാനങ്ങളായിരുന്നു അവർക്കുണ്ടായിരുന്നത്.......അദ്ദേഹം വളരെ ഗർവ്വിഷ്ഠനും മുൻകോപിയും അവിവേകിയുമായിട്ടാണു പെരുമാറിയത്. എല്ലാവരും അദ്ദേഹത്തെ ഭയപ്പെടുകയും ബഹുമാനിക്കുകയുംചെയ്തു. ഒരു കുലീനകുടുംബജാതനായ വിൻസെൻറ പെഗാഡോ എന്നൊരാളെ അദ്ദേഹം സെക്രട്ടറിയായി കൊണ്ടുവന്നിരുന്നു. ഒരു മുട്ട് തറയിൽ കുത്തിക്കൊണ്ടാണ് അയാൾ ഡാഗാമായോട് ആഫീസിൽവച്ചു സംസാരിച്ചത്."

ഒൻപതു വലിയ കപ്പലുകളും അഞ്ചു ചെറിയ കപ്പലുകളും അടങ്ങിയ ഡാഗാമായുടെ നാവികസേന സെപ്തംബർ 23-ാംനു ഗോവായിൽ എത്തിച്ചേർന്നു. ഡോ ഉവാരത്ത അധികാരമൊഴിയുന്നതിനു കാത്തുനില്ക്കാതെ അദ്ദേഹം ഉദ്യോഗം കയ്യേററു. ഏററവും സ്വേച്ഛാധിപത്യപരമായിട്ടായിരുന്നു ഭരണം. അദ്ദേഹം സ്വകാര്യവാണിജ്യം നിരോധിച്ചു. തൻെറ അനുവാദംകൂടാതെ ആരെങ്കിലും കടൽസഞ്ചാരം നടത്തുന്നതായി അറിഞ്ഞാൽ, കപ്പൽ കണ്ടുകെട്ടി ഉടമസ്ഥനെ പോർട്ടുഗല്ലിലേയ്ക്കു നാടുകടത്തുമെന്നു ഡാഗാമാ വിളംബരംചെയ്തു. അദ്ദേഹത്തിൻെറ പരിഷ്കാരങ്ങൾ കൊറിയാ വർണ്ണിക്കുന്നു:—

"വിവാഹിതരുടെ ശമ്പളവും റേഷനും അദ്ദേഹം നിർത്തൽചെയ്തു. യുദ്ധത്തിനു പോവുകയോ നാവികസേനയോടുകൂടി കടലിൽ പോവുകയോ ചെയ്യുന്നവർക്കേ അതിന് അർഹതയുണ്ടായിരുന്നുള്ളു. സർക്കാർ മുതൽ ഉദ്യോഗസ്ഥന്മാർ കൊള്ളയടിച്ചതിനെപ്പററിയും അവരുടെ സ്വകാര്യവ്യാപാരത്തെപ്പററിയും അദ്ദേഹം ഒരന്വേഷണം നടത്തുകയും അവരെയെല്ലാം അറസ്ററുചെയ്യുകയുംചെയ്തു. ശരിയായ കണക്കു വാങ്ങാനും അദ്ദേഹം നിശ്ചയിച്ചു......സർക്കാർ ആയുധങ്ങൾ മോഷ്ടിച്ചവർ ഒരു മാസത്തിനുള്ളിൽ അതു് ആയുധപ്പുരയിൽ എത്തിച്ചാൽ ശിക്ഷിക്കുകയില്ലെന്നും അതിനുശേഷം ആരെങ്കിലും കൈവശം വച്ചുകൊണ്ടിരുന്നാൽ അവർ

കഠിനശിക്ഷയ്ക്കു വിധേയരാകുമെന്നും ഡാഗാമാ പ്രഖ്യാപിക്കുകയുണ്ടായി." *

പ്രാരംഭമായി ഈ പരിഷ്കാരങ്ങൾ നടപ്പിലാക്കിയതിനുശേഷം ഡാഗാമാ കൊച്ചിയിലേയ്ക്കു പുറപ്പെട്ടു. അവിടെ എത്തിയപ്പോൾ സമുദ്രാധിപത്യത്തിനുവേണ്ടി 25 വഷക്കാലമായി പറങ്കികൾ നടത്തിവന്ന ശ്രമം ഫലിച്ചില്ലെന്ന് അദ്ദേഹത്തിനു വേഗം മനസ്സിലായി. അവരുടെ അധികാരത്തെ തൃണവല്ഗണിച്ചുകൊണ്ടു കോഴിക്കോട്ടെ കപ്പലുകൾ യഥേഷ്ടം സഞ്ചരിച്ചിരുന്നു. അതിവേഗത്തിൽ സഞ്ചരിക്കുന്ന അവരുടെ ഭാരംകുറഞ്ഞ തോണികൾ വൈസ്രായിയുടെ കപ്പലുകളുടെ മൂക്കിന്റെ കീഴിൽപോലും കിടന്നു കളിച്ചു. ശക്തന്മാരുടെ നേക്കു കല്ലെറിഞ്ഞിട്ടു പായുന്ന തെരുവുപിള്ളരെപ്പോലെയായിരുന്നു അവർ. ഫ്റാൻസെസ്ലാ ഡാ മേണ്ടോസാ എന്ന കപ്പിത്താൻ 8 കപ്പലുകളുടെ സഹായത്തോടെ തീരം സംരക്ഷിച്ചുവന്നുവെന്നായിരുന്നു സങ്കല്പം. എന്നാൽ അയാളുടെ ഭാരംകൂടിയ കപ്പലുകൾ പതുക്കെമാത്രമേ നീങ്ങിയിരുന്നുള്ളു. സാമൂതിരിയുടെ നാവികന്മാർ അയാളെ പരസ്യമായി ധിക്കരിച്ചു.

ഗാമാ കണ്ണൂരിൽ മൂന്നുദിവസം താമസിക്കുകയുണ്ടായി. അദ്ദേഹത്തെ വലിയ ബഹുമതികളോടെയാണ് കോലത്തിരി സ്വീകരിച്ചത്. രാത്രിയിൽ കോഴിക്കോട്ടു കടന്ന്, അദ്ദേഹം കൊച്ചിയിൽ എത്തി. അവിടെ ചെന്നയുടൻതന്നെ അദ്ദേഹം പുറപ്പെടുവിച്ച ഉത്തരവ്, വേഗം സഞ്ചരിക്കാവുന്ന ഭാരംകുറഞ്ഞ കപ്പലുകൾ നിർമ്മിക്കുന്നതിനാണ്. സാമൂതിരിയുടെ നാവികബലത്തോടു തുല്യനിലയിൽ എതിരിടണമെങ്കിൽ അതാവശ്യമാണെന്ന് അദ്ദേഹം മനസ്സിലാക്കി. ബെൻ എന്നൊരു ഗോവാക്കാരനായ കപ്പൽനിർമ്മാതാവിന്റെ നേതൃത്വത്തിൽ ആ ജോലി ഉടൻതന്നെ ആരംഭിച്ചു. എന്നാൽ കാര്യമായി എന്തെങ്കിലും ചെയ്യാൻ കഴിയുന്നതിനുമുമ്പു ഡാഗാമയ്ക്കു കഠിനമായ രോഗം പിടിപെട്ടു. 1524 ഡിസംബർ 24-ാനു- അദ്ദേഹം കൊച്ചിയിൽവച്ചു മരണമടഞ്ഞു. കൊച്ചിയിലെ സെൻറ് അന്തോണി പള്ളിയിൽ അദ്ദേഹത്തെ സംസ്കരിച്ചു. എന്നാൽ 1538-ൽ അദ്ദേഹത്തിന്റെ ഭൌതികാവശിഷ്ടങ്ങൾ അവിടെനിന്നു നീക്കംചെയ്തു. ബെലമിലുള്ള ഗംഭീരമായ സെൻറ് ജെറോണിമസ്സ് കത്തീഡ്രൽ പള്ളിയിലാണ് അദ്ദേഹത്തെ ഇന്നു സംസ്കരിച്ചിരിക്കുന്നത്. ഇന്ത്യയിൽനിന്നു കൊണ്ടുപോയ പണംകൊണ്ടു നിർമ്മിച്ചതായിരുന്നു പ്രസ്തുത പള്ളി.

---

* "മൂന്നു കടൽയാത്രകൾ", പേജ് 397, 398.

വാസ്കോഡഗാമാ ഒരു മഹാനായിരുന്നില്ല. മഗല്ലനെപ്പോലെ മഹാനായ ഒരു സഞ്ചാരിയല്ലായിരുന്നു ഡാ ഗാമാ. കൊളമ്പസ്സിനെപ്പോലെ ആശയങ്ങളും ഭാവനയുമുള്ള ഒരാളുമല്ലായിരുന്നു അദ്ദേഹം രാജ്യതന്ത്രജ്ഞതയുടെ ഹരിശ്രീപോലും അദ്ദേഹത്തിന് അറിഞ്ഞുകൂടായിരുന്നു. ആൽബ്യൂക്കക്കും ഡാ ഗാമായും തമ്മിലുള്ള അന്തരം വളരെ ഭീമമാണ്. മഹത്തായ കാര്യങ്ങളെക്കുറിച്ചുള്ള ദീർഘവീക്ഷണവും അവ നിറവേററാനുള്ള പ്രഗത്ഭതയുമുണ്ടായിരുന്ന നയകോവിദനായിരുന്നു ആൽബ്യൂക്കക്ക്. എന്നാൽ ഗാമായാകട്ടെ പ്രാകൃതമായ ധാരണകൾ മാത്രമുള്ള വെറുമൊരു സാഹസികൻ മാത്രമായിരുന്നു. സ്വന്തം സുഖഭോഗങ്ങൾ വർദ്ധിപ്പിക്കുന്നതിലല്ലാതെ അദ്ദേഹത്തിനു മററൊന്നിലും ശ്രദ്ധയുണ്ടായിരുന്നില്ല. ഡോം മാനുവൽ പണവും ബഹുമതിയും കോരിച്ചൊരിഞ്ഞുവെങ്കിലും, ഗാമായ്ക്കു സംതൃപ്തിയില്ലായിരുന്നു. അദ്ദേഹത്തിൻെറ മാടമ്പിനാട്യംകൊണ്ട് സഹികെട്ട രാജാവു ഒടുവിൽ സൈൻ വിടാൻ ഗാമായോട് ആജ്ഞാപിച്ചു. വളരെ വെറുപ്പോടെയാണ് അദ്ദേഹം അത് അനുസരിച്ചത്. സ്വന്തം നേട്ടത്തെ കുറിച്ചുള്ള ഒടുങ്ങാത്ത അഹങ്കാരംമൂലം, മററുള്ള സമത്ഥന്മാരായ കടൽസഞ്ചാരികളെക്കുറിച്ചു ഗാമായ്ക്കു അസൂയയായിരുന്നു. മഗല്ലനോട് അദ്ദേഹം പ്രത്യേകവിരോധം പ്രകടിപ്പിച്ചു.* ക്രൂരതയുടെ ആ യുഗത്തിൽപോലും അറപ്പുണ്ടാക്കുന്നവിധത്തിലായിരുന്നു അദ്ദേഹത്തിൻെറ പൈശാചികമായ മനുഷ്യവിദ്വേഷം. അതിൻെറ പല ഉദാഹരണങ്ങളും ഇതിനകം വിവരിച്ചുവല്ലൊ. കടൽമാർഗ്ഗമായി ഇൻഡ്യയിൽ ആദ്യം വന്നുവെന്നതിൽ കവിഞ്ഞ യാതൊരു മഹത്വവും അദ്ദേഹത്തിനില്ല. അക്കാര്യത്തിൽപോലും ഒരു നാവികസഞ്ചാരിയെന്ന നിലയിൽ വലിയ മേന്മ അവകാശപ്പെടാൻ ഗാമായ്ക്കു സാദ്ധ്യമല്ലതാനും. ഗുഡ്ഹോപ്പ് മുനമ്പ് നേരത്തെതന്നെ പ്രദക്ഷിണം ചെയ്യപ്പെട്ടിരുന്നു. ഇൻഡ്യയിലേയ്ക്കുള്ള പുതിയ പാത കണ്ടുപിടിക്കണമെന്ന പദ്ധതിതന്നെ ഗാമായുടേതല്ലായിരുന്നു എന്നതാണു വാസ്തവം. ആഫ്റിക്കാമുതൽ കോഴിക്കോട്ടുവരെയുള്ള കടലിൻെറ ഓരോ ചാൺ ദൂരവും നല്ല നിശ്ചയമുള്ള ചുക്കാൻകാരായിരുന്നു മെലിണ്ട് മുതൽ അദ്ദേഹത്തിൻെറ കപ്പലുകളെ നയിച്ചത്. അറബികൾക്ക് നിയന്ത്രണമില്ലാതിരുന്ന ഒരു മാർഗ്ഗത്തിൽക്കൂടെ ഇൻഡ്യയിൽ വന്ന ആദ്യത്തെ യൂറോപ്യൻസഞ്ചാരിയായി ഗാമാ തീർന്നതു കേവലം യാദൃച്ഛികമായൊരു സംഭവമാണ് കൊളമ്പസ്സ്, മഗല്ലൻ, കുക്ക്, ലിവിങ്സ്റ്റൺ തുടങ്ങിയ മഹാന്മാരായ സഞ്ചാരികളുടെ നേട്ടവുമായി

* "മൂന്നു കപ്പൽയാത്രകൾ"—മുഖവുര, പേജ് 24.

ഇതിനെ താരതമ്യപ്പെടുത്തിക്കാണുന്നുണ്ട്. നിരവധി നൂററാണ്ടുകളായി യൂറോപ്പിന് നല്ല പരിചയമുള്ള രാജ്യമായിരുന്ന ഇൻഡ്യയെന്നും, ചെങ്കടലിൽക്കൂടെ തുടർച്ചയായുള്ള വ്യാപാരബന്ധങ്ങൾ നിലനിന്നിരുന്നുവെന്നുമുള്ള കാര്യങ്ങൾ, അങ്ങനെ ചെയ്യുന്നവർ വിസ്മരിക്കുകയാണ്. ഈ സംഭവത്തിൻെറ ചരിത്രപ്രാധാന്യം, പുതിയതും അജ്ഞാതവുമായ ഒരു രാജ്യം കണ്ടുപിടിച്ചുവെന്നതല്ലെന്നു വ്യക്തമാണല്ലോ. നേരേമറിച്ച് വെനീസിലെ വ്യാപാരികളുടെ കുത്തക തകർക്കുന്നതിനും, ഗതാഗതത്തിൻെറമേൽ ഈജിപ്തിലെ സുൽത്താന്മാരുണ്ടായിരുന്ന നിയന്ത്രണത്തിൽനിന്ന് ഒഴിയുന്നതിനും പര്യാപ്തമായ ഒരു പുതിയ മാർഗ്ഗം കണ്ടുപിടിച്ചുവെന്നതാണ് ഇതിൻെറ പ്രാധാന്യം.

സംസ്കാരരഹിതനും അജ്ഞനുമായിരുന്നു ഡാഗാമാ. കാമ്പ്യാൺസ് പോലും അതു മറച്ചുവയ്ക്കുന്നില്ല. അദ്ദേഹം ധീരനായിരുന്നുവെന്നതിന് തർക്കമില്ല. എന്നാൽ അദ്ദേഹത്തിൻെറ കൂടെവന്ന ഏററവും ഹീനനായ സാഹസികനും ആ ഗുണമുണ്ടായിരുന്നു. കപ്പലോട്ടക്കാരനായ ഹെൻറി, അഹോൺസോ, ആൽബൂക്കർക്ക്, മഗല്ലൻ, കാമ്യാൺസ്, ദുവാർത്തെ പച്ചീക്കോ എന്നിവരെക്കാളെല്ലാം ഉപരിയായി മനുഷ്യത്വവിഹീനനും, അത്യാഗ്രഹിയും, അഹങ്കാരമൂർത്തിയുമായ ഈ നാവികൻ യൂറോപ്പിലെ ജനങ്ങളുടെ ഭാവനയിൽ ഉയർന്നതും, തൻെറ യുഗത്തിലെ അത്ഭുതവിക്രമന്മാരിൽ ഒരാളായി ഗണിക്കപ്പെട്ടതും, അത്യന്തം വിചിത്രമായ ഒരു സംഗതിയായി ഗണിക്കാവുന്നതാണ്.

വൈസ്റായിയായി ഡാഗാമാ മൂന്നാമത്തെ പ്രാവശ്യം ഇൻഡ്യയിൽ വന്നതു് അപ്രധാനമായ ഒരു സംഭവമാണ്. പറങ്കിഭരണത്തിൻെറ അധഃപതനത്തിനു വിരാമമിടാൻ അദ്ദേഹത്തിന് കഴിഞ്ഞിരുന്നില്ല. ഡാഗാമായുടെ പിൻഗാമിയായ ഡോംഹെൻറി ഡാമെനിസെസ്സ് എന്നയാളിൻെറ ഭരണകാലം, കേരളക്കരയെ സംബന്ധിച്ചിടത്തോളം പ്രാധാന്യം അർഹിക്കുന്നു. എന്തെന്നാൽ അക്കാലത്തു് കേരളം വീണ്ടും പടക്കളമായി മാറി. നാവികാധിപത്യത്തിനുള്ള സമരം വീണ്ടും ആരംഭിച്ചു.

ആൽബൂക്കർക്ക് കൈക്കൂലി കൊടുത്തു് തൻെറ അമ്മാവനെ കൊല്ലിച്ച സാമൂതിരി മരിച്ചു. ഈജിപ്ത്, അറേബിയാ, കാമ്പ എന്നീ രാജ്യങ്ങളുമായുള്ള വാണിജ്യം പ്രോത്സാഹിപ്പിക്കുകയെന്നതായിരുന്നു കോഴിക്കോട്ടുരാജാക്കന്മാരുടെ പാരമ്പര്യമായുള്ള നയം. കുന്നലക്കോൻ എന്ന സ്ഥാനം സാമൂതിരി സ്വീകരിച്ചിരുന്നു. തങ്ങൾ മാത്രമാണ് നാവികഗതാഗതത്തിൻെറ അധീശന്മാരെന്ന പറങ്കികളുടെ അവകാശവാദം

സാമൂതിരിപ്പാടന്മാരുടെ അവകാശത്തിനെതിരായിരുന്നു. വഴക്കിനു മതിയായ കാരണമായിരുന്നു അതു്. കോഴിക്കോട്ടുതീരത്തു് പറങ്കികൾ നിർമ്മിച്ച ചെറിയ കോട്ടയെ ഈഷ്യയോടെയാണു് കോഴിക്കോട്ടെ ഭരണാധികാരികൾ വീക്ഷിച്ചതു്. വളരെക്കാലമായി രൂപംകൊണ്ടിരുന്ന വഴക്കു്, സമുദ്രാധിപത്യതർക്കത്തിൽ അതിന്റെ മൂർദ്ധന്യത്തിലെത്തി. 1524-ൽ പറങ്കികളുടെ മർദ്ദനം ദുസ്സഹമായിവന്നപ്പോൾ കൊച്ചിയിലെ പ്രമുഖ മുസ്ലിംവ്യാപാരികളായിരുന്ന അഹമ്മദുമരയ്ക്കാർ, അദ്ദേഹത്തിന്റെ സഹോദരനായ കുഞ്ഞാലിമരയ്ക്കാർ, അവരുടെ മാതുലനായ മുഹമ്മദാലിമരയ്ക്കാർ എന്നിവർ കൊച്ചി വിടുകയും കോഴിക്കോട്ട് സ്ഥിരതാമസമാക്കുകയും ചെയ്തു. ഇതിൽ ക്ഷുഭിതരായ ഹെൻറിക്ക് ഡി മെനിസെസ്സും ലോപ്പ് വാസ് ഡി സമ്പായോയും സാമൂതിരിയുടെ നാവികസങ്കേതമായ പൊന്നാനി ആക്രമിച്ചു. * ഈ യുദ്ധത്തിൽ ചെമ്പകശ്ശേരിരാജാവിന്റെ നാവികത്തലവനായ പുറക്കാട്ട് അരയന്റെ സഹായവും പറങ്കികൾക്കു ലഭിച്ചു. എന്നാൽ സമരം പകുതിയായപ്പോൾ അരയൻ പൂർണ്ണമനസ്സോടല്ല പങ്കെടുക്കുന്നതെന്ന സംശയംതോന്നിയ ഡി മെനിസെസ്സ്, അദ്ദേഹത്തെ വെടിവയ്ക്കാൻ തന്റെ അനുയായികൾക്കു് ഉത്തരവു നൽകി. അരയനു് ഗുരുതരമായ പരുക്കേല്ക്കുകയും ചെയ്തു. പറങ്കികളുടെ ഈ വഞ്ചനമൂലം ചെമ്പകശ്ശേരി അവക്കു വിപരീതമായി യുദ്ധം തുടങ്ങി. കുറേക്കാലത്തെ ഒററപ്പെട്ട നാവികസമരങ്ങൾക്കുശേഷം 1528-ൽ പറങ്കികൾ പുറക്കാട്ട കൊള്ളചെയ്തു. അവർ ധാരാളം സ്വർണ്ണവും വെള്ളിയും അപഹരിച്ചതുകൂടാതെ ഏതാനും പീരങ്കികളും 13 കപ്പലുകളും പിടിച്ചെടുത്തു.

നിർണ്ണായകമായ ഏററുമുട്ടലൊന്നുമില്ലാതെ സാമൂതിരിയുമായുള്ള കടൽയുദ്ധം തുടർന്നു. 1507-ൽ ഫ്രാൻസെസ്കോ ഡാ അൽമേഡാ പൊന്നാനി നശിപ്പിച്ചതിനെ തുടർന്നു്, സാമൂതിരിയുടെ നാവികസർവ്വസൈന്യാധിപന്മാരായ കുഞ്ഞാലിമരയ്ക്കാരന്മാർ അവരുടെ കേന്ദ്രം കോട്ടയ്ക്കലേയ്ക്കു മാററിയിരുന്നു. 1524-ൽ കുട്ട്യാലിയുടെ നേതൃത്വത്തിൽ സുശക്തവും കാര്യക്ഷമവുമായ ഒരു നാവികസേന കടലിൽ ഇറങ്ങി, പറങ്കികച്ചവടത്തിനു് വലുതായ നാശം വരുത്താൻ തുടങ്ങി. കണ്ണൂരിനടുത്തുവച്ച് ലോപ്പ് വാസ് ഡി സമ്പായോ കുട്ട്യാലിയുമായി ഏററുമുട്ടി. പക്ഷേ രണ്ടുകൂട്ടർക്കും ജയമുണ്ടായില്ല. കുട്ട്യാലിയുടെ നാവികസമരശേഷി പറങ്കികളെ കിടിലംകൊള്ളിച്ചു. രണ്ടുവഷക്കാലത്തേയ്ക്കു കൊച്ചിയും ഗോ

* ഫറിയാ I, 284

വായും തമ്മിലുള്ള എല്ലാ ബന്ധവും കുട്ട്യാലിമരയ്ക്കാർ ഛേദിച്ചു. ഒടുവിൽ അദ്ദേഹത്തെ നശിപ്പിക്കാൻ ഗവണ്ണർ തന്റെ എല്ലാ ശക്തികളും പ്രയോഗിച്ച് ഒരു യുദ്ധം നടത്തി. 1528-ൽ നടന്ന യുദ്ധത്തിൽ കുട്ട്യാലി തടവുകാരനായി പിടിക്കപ്പെട്ടു. എന്നാൽ ഇതുകൊണ്ടു സാമൂതിരിയുടെ നാവികശക്തിയെ തടയാൻ കഴിഞ്ഞില്ല. കുട്ട്യാലിമരയ്ക്കാരുടെ പുത്രനായ കുഞ്ഞാലി രണ്ടാമൻ സ്വപിതാവിനേക്കാൾ പ്രതാപശാലിയായി വേഗം രംഗത്തിറങ്ങി.

വാശിയേറിയ യുദ്ധം കരയിലും നടക്കുന്നുണ്ടായിരുന്നു. കോഴിക്കോട്ടെ പറങ്കിക്കോട്ട സാമൂതിരിയുടെ സൈന്യം വളഞ്ഞു. അവിടത്തെ കാര്യസ്ഥനായ ഡോംജുവോ ഡിലീമാ സധൈര്യം പൊരുതിയെങ്കിലും അവർ കോട്ടയൊഴിഞ്ഞു വിട്ടുമാറേണ്ടതായിട്ടാണു വന്നത്. ആ യുദ്ധത്തെക്കുറിച്ച് അതിൽ പങ്കെടുത്ത അന്തോണിയോ റബെല്ലോ രാജാവിന് ഇപ്രകാരം എഴുതി: * "കോട്ടയുടെ ഒരുഭാഗത്ത് ആഴമേറിയ കിടങ്ങുകളും തോടുകളും കുഴിച്ച് നമ്മുടെ ആളുകൾ പീരങ്കിയുറപ്പിച്ചു. മറുവശത്തായി നായന്മാർ അവരുടെ സ്ഥാനമുറപ്പിക്കുകയുണ്ടായി. അവർ കുറേദിവസം തുടർച്ചയായി കോട്ടയിലേയ്ക്കു വെടിവച്ചു. പക്ഷേ അതുകൊണ്ട് വലിയ നാശങ്ങൾ ഏല്പിക്കാൻ കഴിഞ്ഞില്ലെന്നു മനസ്സിലായപ്പോൾ, അവർ വെടികൊള്ളാതെ കുറേക്കൂടെ അടുത്തുവരാൻ കഴിയുന്ന മറകൾ നിർമ്മിച്ചു. ഒരുദിവസം ഇതിൽ ഒരു മറ നശിപ്പിക്കാൻ ക്യാപ്റ്റൻ ഡോംജുവോ ഞങ്ങൾക്ക് ഉത്തരവു നൽകി. അതിനു ഞങ്ങൾ തീകൊളുത്തി. പക്ഷേ ഇതോടൊപ്പം തടികൊണ്ടുള്ള ഗോപുരങ്ങൾ നിർമ്മിച്ച്, നായന്മാർ പട്ടാളക്കാരെ തോക്കുമായി പാർപ്പിച്ചു. അവർ കോട്ടയിലുള്ളവരെ പട്ടിണിക്കിടാൻ ഒരു ശ്രമം നടത്തി. അവരുടെ പട്ടാളം മുഴുവൻതന്നെ കടൽക്കരയിൽ അവർ അണിനിരത്തി. ആഹാരസാധനങ്ങളും മററു സഹായങ്ങളുമായി കപ്പൽ കരയ്ക്കടുക്കാതിരിക്കാനായിരുന്നു ഈ തന്ത്രം. ഉടൻതന്നെ ഞങ്ങൾ ഗവണ്ണരെ വിവരം അറിയിച്ചു. അദ്ദേഹം ക്രിസ്റ്റോം ഇൻഫന്റെയെ രണ്ടു ചെറിയ കപ്പൽ ആഹാരസാധനങ്ങളുമായി അയയ്ക്കുകയുണ്ടായി. രാത്രിസമയം നോക്കി രണ്ടു ഗോപുരങ്ങളുടെ ഇടയ്ക്കുള്ള സ്ഥലത്ത് അദ്ദേഹവും 30 ആൾക്കാരും ഇറങ്ങി...... ഒടുവിൽ ഗവണ്ണർതന്നെ തന്റെ മുഴുവൻ കപ്പൽസേനയുമായി കോഴിക്കോട്ടു വന്നു. എന്നാൽ കരയ്ക്കിറങ്ങണമോ വേണ്ടയോ എന്നതിനെപ്പററി

---

* "കോർപൊ ക്രൊണൊളൊജിക്കോ", ഒന്നാംഭാഗം, മാക്കോ 33, രേഖ 59.

ആലോചിച്ച് അദ്ദേഹം 15 ദിവസം കപ്പലിൽതന്നെ ചെലവഴിച്ചു. ഒടുവിൽ കരയ്ക്കിറങ്ങാൻതന്നെ തീരുമാനിക്കുകയും, ഫ്റാൻസെസ്കോ അന്തോണിയോ ഡാസിൽവീറായെ 400 ആളുകളോടെ അതിനു നിയോഗിക്കുകയും ചെയ്തു. വളരെ പ്രയാസത്തോടെയാണ് അവർക്കു കരയ്ക്കിറങ്ങാൻ കഴിഞ്ഞത്. എന്തെന്നാൽ വള്ളങ്ങൾ കരയ്ക്കടുക്കാൻ ശത്രുക്കൾ സമ്മതിച്ചില്ല. ശത്രുനിരയെ ഭേദിക്കാനുള്ള ഏററവുംനല്ലമാർഗ്ഗത്തെക്കുറിച്ച് ഒരു ആലോചന നടന്നു. തീരദേശത്തുനിന്ന് ശത്രുക്കളുടെ ശ്രദ്ധയെ ആകർഷിക്കാൻ കോട്ടയിൽനിന്ന് ആക്രമണം നടത്തണമെന്നും, ആ തക്കംനോക്കി പട്ടാളക്കാർ കരയ്ക്കിറങ്ങണമെന്നുമായിരുന്നു പ്ലാൻ. ആ വിവരം കോട്ടയിലുള്ളവരെ അടയാളംമൂലം അറിയിച്ചു. ഈ തന്ത്രം വിജയിച്ചു. അങ്ങനെയാണ് നിരോധം നീക്കിയത്."

സാമൂതിരി ഉടൻതന്നെ കൂടിയാലോചനകൾ ആരംഭിച്ചു. എന്നാൽ അതു പുരോഗമിച്ചില്ല. കോട്ട പുതുക്കിപ്പണിയാൻ അനുവദിക്കണമെന്നായിരുന്നു പറങ്കികളുടെ വാശി. യുദ്ധം വീണ്ടും ആളിക്കത്തി. ഒടുവിൽ കോഴിക്കോട്ടെ മണ്ണിൽനിന്നും പിൻവാങ്ങാൻ പറങ്കികൾ നിർബ്ബന്ധിതരായി. തലസ്ഥാനത്ത് ഒരു കോട്ട സ്ഥാപിച്ച് കോഴിക്കോട്ടുരാജ്യം കീഴ്പ്പെടുത്താനുള്ള അവരുടെ ശ്രമം പരാജയപ്പെട്ടു. 25 വർഷത്തിനുള്ളിൽ നാലാമത്തെ പ്രാവശ്യമാണ് സാമൂതിരിയോടു വീണ്ടുയുദ്ധംനടത്തി പറങ്കികൾ പരാജയത്തോടെ പിന്മാറിയത്. ഈ യുദ്ധത്തിൽ സാമൂതിരിക്കു വമ്പിച്ച നാശങ്ങളുണ്ടായിയെന്നു വരുത്തിത്തീർക്കാൻ പറങ്കിചരിത്രകാരന്മാർ ശ്രമിച്ചിട്ടുണ്ട്. റബെല്ലോ ചൂണ്ടിക്കാണിച്ചതുപോലെ കോഴിക്കോട്ടെ കുറെ കപ്പലുകൾ അവർക്കു മുക്കാൻകഴിഞ്ഞുവെന്നതു നേരുതന്നെ. എന്നാൽ അതിനെക്കാൾ ഭീമമായ നഷ്ടമാണ് പറങ്കികൾക്കുണ്ടായത്. രക്ഷാപത്രികനൽകുന്ന സമ്പ്രദായത്തിൽനിന്ന് പ്രതിവർഷം 1,500 ക്രൂസഡോസ് അവർക്കു ലഭിച്ചിരുന്നു. ഇതും, ഇതോടൊപ്പം കോഴിക്കോട്ടുമായി നടത്തിക്കൊണ്ടിരുന്ന വളരെ ആദായകരമായ വ്യാപാരവും ഈ യുദ്ധത്തിന്റെ ഫലമായി അവർക്കു നഷ്ടപ്പെട്ടു. "ഈ നാശങ്ങൾക്കെല്ലാം നമ്മൾ തന്നെ കാരണക്കാർ" എന്നു റബെല്ലോ വിലപിക്കുന്നു.

ഡോം ഹെൻറിക്ക് ഡി മെനിസ്സസ് 1526-ൽ മരിച്ചു. അദ്ദേഹത്തിന്റെ പിൻഗാമി ലോപ്പുവാസ് ഡി സമ്പായോ എന്നൊരാളായിരുന്നു. സാമൂതിരിയുമായുള്ള നാവികയുദ്ധം തുടർന്നു നേരത്തെ പറഞ്ഞതുപോലെ പുറക്കാട്ട് അരയന്റെ സഹായത്തോടെ കുഞ്ഞാലിമരയ്ക്കാരുടെ നേതൃത്വത്തിൽ സമരം ഊർജ്ജിതപ്പെട്ടു. എന്നാൽ 1528-ൽ കുഞ്ഞാലി തടവ്

കാരനായി പിടിക്കപ്പെടുകയും പുറക്കാട്ട് കൊല്ലയടിക്കപ്പെടുകയും ചെയ്തു. കുട്ട്യാലിയുടെ ഒരു ബന്ധുവായ പച്ചാച്ചിമരയ്ക്കാരുടെ നേതൃത്വത്തിൽ സാമൂതിരി വീണ്ടും ഒരു കപ്പൽപട സംഘടിപ്പിച്ചു. അദ്ദേഹത്തിന്റെ നാവികത്തലവന്മാരിൽ പ്രഥമഗണനീയനായിത്തീർന്ന കുട്ട്യാലിമരയ്ക്കാരുടെ മകൻ കുഞ്ഞാലിയെക്കൂടെ ഈ സേനയോടൊത്ത് അയയ്ക്കുകയുണ്ടായി. ഈ സൈന്യത്തിന്റെ ഒരു വിഭാഗത്തെ നയിച്ചത് അലി ഇബ്രാഹിമാണ്. സിലോണിലുള്ള പറങ്കിത്താവളത്തിന്റെ നേർക്കായിരുന്നു സംയുക്തസേനയുടെ ആദ്യത്തെ ആക്രമണം. സിലോണിലെ ഭുവനേകബാഹുരാജാവും അദ്ദേഹത്തിന്റെ സഹോദരനായ മായാദുണ്ണനും തമ്മിലുണ്ടായ കലഹത്തിൽ രാജാവിനെ സഹായിക്കാനെന്ന വ്യാജേന ഇടപെട്ടു പറങ്കികൾക്ക് അവിടെ അവരുടെ അധികാരം സുശക്തമാക്കാൻ കഴിഞ്ഞിരുന്നു. സാമൂതിരി മായാദുണ്ണന്റെ ഭാഗത്തു ചേർന്നു. പച്ചാച്ചിമരയ്ക്കാരുടെ നേതൃത്വത്തിലുള്ള അദ്ദേഹത്തിന്റെ നാവികസേന കോട്ടിയിൽ എത്തി. 1535-വരെ സിലോണിനു ചുററുമുള്ള സമുദ്രപ്രദേശത്ത് പറങ്കികളും കോഴിക്കോടും തമ്മിലുള്ള നാവികയുദ്ധം തുടർന്നു. എന്നാൽ അപ്പോൾ തുർക്കിയുടെ നാവികത്തലവനായ സുലൈമാൻ പാഷാ ഇൻഡ്യൻസമുദ്രത്തിൽ കരുത്തേറിയ ഒരു സേനയുമായി, പ്രത്യക്ഷപ്പെട്ടതുകൊണ്ട്, അദ്ദേഹത്തെ നേരിടാൻ പറങ്കികൾ പിൻവാങ്ങി.

ലോപ്പ് ഡി സമ്പായോ എത്രയും തോന്ന്യാസപരമായിട്ടാണ് തന്റെ കീഴുദ്യോഗസ്ഥന്മാരോട് പെരുമാറിയത്. അയാൾ കൊച്ചിരാജാവിനെ സ്വന്തം കൊട്ടാരത്തിൽ തടവുകാരനായി പാർപ്പിച്ചു. പറങ്കികളോട് തനിക്കു ചെല്ലേണ്ട തുറമുഖച്ചുങ്കം ചോദിക്കാൻ രാജാവു ധൈര്യപ്പെട്ടുവെന്നതാണ് അദ്ദേഹത്തെ തടങ്കലിൽ വയ്ക്കാനുള്ള കാരണം. പോർട്ടുഗീസ്‌രാജാവിന് അയച്ച ഒരു കത്തിൽ കൊച്ചിരാജാവ് ഇങ്ങനെ പരാതിപ്പെട്ടു. *

"തിരുമനസ്സുകൊണ്ട് എനിക്കു ധാരാളം ആനുകൂല്യങ്ങൾ നൽകിയിട്ടുണ്ടെന്ന കാര്യം ഞാൻ ഒരിക്കലും മറക്കുകയില്ല. എങ്കിലും അങ്ങയുടെ ഒരു പ്രത്യേകകാരുണ്യത്തെക്കുറിച്ച് ഓർമ്മിപ്പിച്ചുകൊള്ളട്ടെ. മലാക്കായിൽനിന്നും വങ്കാളത്തുനിന്നും കൊച്ചിത്തുറമുഖത്ത് അടുക്കുന്ന എല്ലാ കപ്പലുകളിൽനിന്നും തോണികളിൽനിന്നും കടൽച്ചുങ്കം പിരിക്കാനുള്ള അവ

* "കോർപ്പോക്രോണോളൊജിക്കോ" 1-ാംഭാഗം; മാക്കോ 52, രേഖ 23.

കാശം അഞ്ച് എനിക്ക് ഉറപ്പുചെയ്തിരുന്നു. എന്നാൽ ഇന്ന് അതെനിക്ക നൽകുന്നില്ല. എൻെറയും എൻെറ സന്തതിപരമ്പരകളുടെയും അവകാശമാണ് ഇതെങ്കിലും, അതു ചോദിച്ച് ആരെയും വിഷമിപ്പിക്കാൻ എനിക്ക് മനസ്സുവരുന്നില്ല. പ്രഭുക്കന്മാരും, കപ്പിത്താന്മാരും ഉയർന്ന പദവിയുള്ള മററാളുകളും ചരക്ക കൊണ്ടുവന്നാൽ അവരിൽനിന്നും മേൽപ്പടി ചുങ്കം പിരിക്കാൻ തിരുമനസ്സ് എനിക്ക് അനുമതി തന്നിരുന്നു. എന്തെന്നാൽ വ്യാപാരത്തിൻെറ വലിയ പങ്കം അവരുടെ കൈവശമാണ്. മേല്പറഞ്ഞ ചുങ്കം എനിക്ക തരണമെന്ന് അങ്ങയുടെ സർവ്വസൈന്യാധിപനും, ഖജനാവ് അധികാരിക്കും ഉത്തരവു നൽകണമെന്നു ഞാൻ പ്രാർത്ഥിക്കുന്നു. അല്ലെങ്കിൽ എൻെറ ചിലവിൻെറ വലിയൊരു ഭാഗം പണമില്ലാതെ മുടങ്ങിപ്പോകും."

രാജാവിന് പരാതിയൊക്കെ അയച്ചുവെങ്കിലും ഏതെങ്കിലും ഒഴികഴിവു പറഞ്ഞ് കൊച്ചിരാജാവിന് ചുങ്കം കൊടുക്കാതിരിക്കാനാണ് പറങ്കിഅധികാരികൾ ശ്രമിച്ചത്. കീഴുദ്യോഗസ്ഥന്മാർ നിർബ്ബന്ധിച്ചുവെങ്കിലും ഖജനാവിൻെറ അധികാരിയായ അന്തോണിയോ മാക്സിയാഅതിന് വിസമ്മതിച്ചു അയാൾ സ്വന്തം നില വിശദീകരിച്ചുകൊണ്ട് 1530 ജനുവരി 15-ാംതീയതി പോർട്ടുഗീസ് രാജാവിന് ഒരു കത്തയയ്ക്കുകയുണ്ടായി:

"അന്തോണിയോ സൽധാനാ ഇവിടെ വന്ന ഉടൻതന്നെ കൊച്ചി രാജാവിനുള്ള ചുങ്കം നൽകണമെന്ന് എന്നോട്ട് ആവശ്യപ്പെട്ടു. അദ്ദേഹത്തിനു് ഇതിൽ യാതൊരു കാര്യവുമില്ലെന്ന്, കാര്യസ്ഥൻെറയും ഖജനാവു ഗുമസ്തൻെറയും മുമ്പിൽവച്ച് പറയാൻ ഞാൻ തയ്യാറായില്ല. സൽധാനായോട്ട് തക്കിക്കരുതെന്നു മാത്രം ഞാൻ പറഞ്ഞു. എന്നാൽ അദ്ദേഹം വീണ്ടും വീണ്ടും കൊച്ചിരാജാവിൻെറ സന്ദേശങ്ങളുമായി എന്നെ ഉപദ്രവിക്കാൻ തുടങ്ങി. അപ്പോൾ തിരുമനസ്സിൻെറ പ്രത്യേക ഉത്തരവിൻപ്രകാരമാണ് ഞാൻ അതു കൊടുക്കാതിരിക്കുന്നതെന്ന് അദ്ദേഹത്തോട രഹസ്യമായി പറഞ്ഞു."

പറങ്കികളോട് സഖ്യതയിൽ കഴിഞ്ഞ മററു രാജാക്കന്മാരോടും അത്യന്തം സ്വേച്ഛാധിപത്യപരമായിട്ടാണ് ലോപ്പ് വാസ് പെരുമാറിയത്. അയാൾ ഗവർണ്ണർസ്ഥാനം കൈയടക്കിയതുതന്നെ ക്രമവിരുദ്ധമായിട്ടായിരുന്നു. ഡിമെനിസസ്സിൻെറ പിൻഗാമിയായി രാജാവു നിയമിച്ചത് പീറോമാസ്ക്രീനാസ് എന്നൊരാളെയായിരുന്നുവെങ്കിലും അയാൾ ആ സമയം മലാക്കായിൽ ആയിരുന്നതുകൊണ്ട് ലോപ്പ് വാസ് തൽസ്ഥാനം സ്വ

യം ഏറെറടുത്തു. ഏതായാലും കുറച്ചുകഴിഞ്ഞപ്പോൾ ലിസ്ബണിൽ നിന്നു് അതു സ്ഥിരീകരിച്ചു. സ്വേച്ഛാധിപതിയും തോന്ന്യാസക്കാരനുമായിരുന്നെങ്കിലും നല്ലൊരു യോദ്ധാവായിരുന്നു ലോപ്പ് വാസ്. നാവികസേനയെ എത്രയും കാര്യക്ഷമമായി അയാൾ സൂക്ഷിച്ചു. കോട്ടകൾക്ക് അററകുററങ്ങൾ തീൎക്കുന്നതിനും, അവിടെ വേണ്ടിടത്തോളം ആയുധവും വെടിമരുന്നും കരുതുന്നതിനും അയാൾക്ക് ജാഗ്രതയുണ്ടായിരുന്നു. ലോപ്പ് വാസിനുശേഷം നുനോഡാക്കുഞ്ഞാ ഗവൎണ്ണരായി നിയമിക്കപ്പെട്ടു.

പുതിയ ഗവൎണ്ണർ വന്നയുടൻതന്നെ സാമൂതിരിയുമായുള്ള കടൽയുദ്ധം വീണ്ടും ആരംഭിച്ചു. സാമൂതിരിയുടെ കപ്പലുകളെ തകൎക്കുന്നതിനും കോഴിക്കോട്ടുതീരം നിരോധിക്കുന്നതിനും ഡയോഗോ ഡിസിൽവീരായുടെ കീഴിൽ 30 പടക്കപ്പലുകൾ നിയോഗിക്കപ്പെട്ടു. അയാൾ അതു വിജയകരമായി നിറവേററി. വിലപ്പെട്ട ചരക്കുകൾ കയററിക്കൊണ്ടുപോയ 27 കപ്പലുകൾ അയാൾ പിടിച്ചെടുത്തു. സാമൂതിരിയുടെ നാവികശക്തി നശിപ്പിക്കണമെങ്കിൽ ബേപ്പൂർനദീമുഖത്തുള്ള ചാലിയത്തു് ഒരു കോട്ട നിൎമ്മിക്കേണ്ടതു് അത്യാവശ്യമാണെന്നു് അയാൾ ചൂണ്ടിക്കാണിച്ചു. സാമൂതിരിയുടെ രാജ്യത്തെ രണ്ടായിത്തിരിച്ചുകൊണ്ടു് മദ്ധ്യത്തുടെയായിരുന്നു ബേപ്പൂർപുഴ ഒഴുകിയിരുന്നതു്. നദീമുഖത്തു് ഒരു കോട്ടകെട്ടാനും നാവികതാവളം ഉറപ്പിക്കുന്നതിനും കഴിഞ്ഞാൽ പറങ്കികളുടെ തോണികൾക്കും ഓടിവള്ളങ്ങൾക്കും പുഴയിൽക്കൂടെ ഉൾനാട്ടിൽ പ്രവേശിക്കുന്നതിനും, സാമൂതിരിയുടെ ആഭ്യന്തരമായ വ്യാപാരമാൎഗ്ഗങ്ങൾ ആക്രമിക്കുന്നതിനും നിഷ്പ്രയാസം കഴിയുമെന്നു് ഡിസിൽവീരാ മനസ്സിലാക്കി. ചാലിയവും ചുററുമുള്ള പ്രദേശവും താനൂർരാജാവെന്ന സാമന്തന്റെ നിയന്ത്രണത്തിലായിരുന്നു. ഈ നാടുവാഴികളുമായി പറങ്കികൾ കൂടിയാലോചനകൾ തുടങ്ങി. ആദ്യം വിസമ്മതിച്ചുവെങ്കിലും, താനൂർരാജാവു് ഒടുവിൽ അനുമതി നൽകി. പറങ്കികൾ ചാലിയത്തു് ശീഘ്രത്തിൽ ഒരു കോട്ട നിൎമ്മിക്കുകയും സുശക്തമായ ഒരു സേനാവിഭാഗത്തെ അവിടെ പാൎപ്പിക്കുകയുംചെയ്തു. ഏററവുംനല്ല പീരങ്കികൾ അവർ അവിടെ സ്ഥാപിച്ചു ചാലിയംകോട്ട അപ്രതിരോദ്ധ്യമാക്കിത്തീൎക്കാൻ വേണ്ടതൊക്കെ അവർ ചെയ്തു.

ഈ കോട്ട അത്യധികം തന്ത്രപ്രധാനമായിരുന്നു. സാമൂതിരിയുടെ മാറത്തു ചൂണ്ടിയിരുന്ന വലിയ തോക്കായിരുന്നു അതു്. * ഈ പറങ്കി

---

* 1533 ഡിസംബർ 18-ാനു-കൊച്ചിരാജാവു് എഴുതിയകത്തു്. "കോർപ്പോക്രാ ണോളൊജിക്കോ", ഒന്നാംഭാഗം, മാക്കാ 52, രേഖ 23.

ക്കോട്ട കോഴിക്കോട്ടെ വ്യാപാരത്തെത്തന്നെ വളരെ ദ്രോഹിച്ചു. കൊച്ചിയുമായുള്ള യുദ്ധത്തിൽ തന്റെ സൈന്യത്തിനു സഹായം എത്തിക്കേണ്ട മാർഗ്ഗങ്ങൾതന്നെ അപകടത്തിലായെന്ന് സാമൂതിരിക്കു ബോദ്ധ്യപ്പെട്ടു. എന്നുതന്നെയുമല്ല അദ്ദേഹത്തിന്റെ രാജ്യാതിർത്തിക്കുള്ളിൽ യഥേഷ്ടം പ്രവേശിച്ച് ആക്രമണംനടത്താൻ പറങ്കികൾക്ക് ഒന്നാന്തരമൊരു താവളവും ലഭിച്ചു. താനൂർരാജാവുമായി ഈ ഒത്തുതീർപ്പുണ്ടാക്കിയ പറങ്കി ഉദ്യോഗസ്ഥനെ, സൈനികകാര്യങ്ങളിൽ ശ്രദ്ധാലുവായിരുന്ന സീനട്ടീൻ പ്രകീർത്തിക്കുന്നു......"അയാൾ ഏററവും വലിയ സൂത്രശാലിയും, അഗാധമായ യുദ്ധതന്ത്രനിപുണനുമാണ്" എന്നാണ് സീനട്ടീന്റെ അഭിപ്രായം. പറങ്കികളെ ഈ തുറമുഖത്തുനിന്നു പായിക്കാനായിരുന്നു അടുത്ത 40 വർഷക്കാലം സാമൂതിരിമാർ അവരുടെ സർവ്വശക്തികളും പ്രയോഗിച്ചത്. എന്നാൽ 1571-ൽ മാത്രമേ അവർ അതിൽ വിജയികളായുള്ളു.

ഇതേയവസരത്തിൽ നാവികയുദ്ധം തുടരുന്നുണ്ടായിരുന്നു. കോഴിക്കോട്ടെ പ്രധാന കപ്പിത്താനായ കുട്ടിഅഹമദ് മരയ്ക്കാർ 1531-ൽ കൊല്ലപ്പെട്ടു. അദ്ദേഹത്തിന്റെ സ്ഥാനം കുഞ്ഞാലിരണ്ടാമൻ ഏറെറടുത്തു. കുഞ്ഞാലിയുടെ സാമർത്ഥ്യത്തെയും യുദ്ധനൈപുണ്യത്തെയും സ്തുതിക്കാൻ പറങ്കിഗ്രന്ഥകാരന്മാർപോലും നിർബ്ബന്ധിതരായിട്ടുണ്ട്. പുതിയ കളരിയിൽ നാവികയുദ്ധം അഭ്യസിച്ച ആളായിരുന്നു കുഞ്ഞാലി. പറങ്കികൾക്ക് അവരുടെ സ്വന്തം നാണയത്തിൽതന്നെ മടക്കിക്കൊടുക്കുന്ന കാര്യത്തിൽ അദ്ദേഹത്തിന് അശേഷം കുസലുണ്ടായിരുന്നില്ല. അദ്ദേഹം പിടിക്കുന്ന പറങ്കികപ്പലുകളിലെ—വർഷത്തിൽ 50 എണ്ണമെങ്കിലും പിടിക്കുമായിരുന്നു—ആളുകളെ ഒന്നോടെ വധിക്കുമായിരുന്നു. അതിന്റെ ഫലമായി യുദ്ധം എത്രയും രൂക്ഷമായി. പറങ്കികൾക്കും നാട്ടുകാർക്കും ഒന്നുപോലെ ഭയങ്കരമായ നാശങ്ങൾ സംഭവിച്ചു.

സംഭവങ്ങൾ പുതിയ രീതിയിൽ രൂപംകൊള്ളാൻ തുടങ്ങി. പറങ്കികൾക്ക് അതുവരെ നേരിടേണ്ടിവന്നതിൽവച്ച് ഏററവും അപകടകരമായ ഒരു സഖ്യത്തെ അഭിമുഖീകരിക്കേണ്ടിവന്നു. കാംബേയും കോഴിക്കോടും തമ്മിൽ ഒരു ഉടമ്പടിയുണ്ടായി. ഇതോടൊപ്പം ഈജിപ്റ്റിന്റെ അധിപതികളായിത്തീർന്ന തുർക്കികളുടെ സഹായം തേടാനുള്ള ഒരു ശ്രമവും ആരംഭിച്ചു. ഒരു പൊതുസമരപരിപാടിയുടെ ഭാഗമെന്ന നിലയിൽ കൊടുങ്ങല്ലൂരുണ്ടായിരുന്ന പറങ്കികളെ സാമൂതിരി ആക്രമിച്ചു. എന്നാൽ കൊച്ചിരാജാവിന്റെ സഹായത്തോടെ അവർ കോട്ടയിൽ പിടിച്ചുനിന്നു

ചാലിയത്ത് പറങ്കികളുടെ സുശക്തമായ പട്ടാളമുണ്ടായിരുന്നിട്ടും, സാമൂതിരിക്കെതിരായി മുൻകൈയെടുക്കാൻ അവർക്കു കഴിഞ്ഞില്ല.

സാമൂതിരിയുടെ മുന്നേറ്റത്തെ ഫലപ്രദമായി തടയണമെങ്കിൽ, കൊച്ചിക്കു ചുററുമുള്ള പ്രദേശങ്ങളിലെ അദ്ദേഹത്തിന്റെ മിത്രങ്ങളെ ആദ്യമായി കീഴ്പ്പെടുത്തണമെന്നു മലബാർകപ്പൽസേനാവിഭാഗത്തിന്റെ തലവനായ മാർട്ടിം ഡിസൂസാ മനസ്സിലാക്കി. തനിക്ക് എതിരായി കൊച്ചിഭാഗത്തുനിന്ന് ആക്രമണമുണ്ടാകുന്ന അവസരങ്ങളിലെല്ലാം, ഇടപ്പള്ളിരാജാവിനെക്കൊണ്ട് കൊച്ചിയുടെ പിന്നണി ആക്രമിപ്പിക്കുകയെന്നതായിരുന്നു സാമൂതിരിയുടെ മറുപോക്ക്. തന്ത്രപ്രധാനമായ സ്ഥാനങ്ങൾ നിയന്ത്രിച്ചിരുന്ന ഇടപ്പള്ളിരാജാവ് പറങ്കികളുടെയും അവരുടെ ബന്ധുക്കളുടെയും സ്ഥിരം ശത്രുവായിരുന്നു. അതുകൊണ്ട് ഇടപ്പള്ളിരാജാവിനെ ആക്രമിക്കാൻ ഡിസൂസാ തീരുമാനിച്ചു. അന്തോണിയോ ബ്രിട്ടോയുടെ കീഴിൽ സുശക്തമായ ഒരു സൈന്യം ഈ ബ്രാഹ്മണരാജാവിന്റെ നാട്ടിൽ പ്രവേശിക്കുകയും അവിടം മുഴുവൻ നശിപ്പിക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ തലസ്ഥാനം കൊള്ളയടിക്കപ്പെട്ടു. രാജാവു തന്നെ വലിയ കുഴപ്പത്തിലായി. എന്നാൽ ഉടൻതന്നെ വലിയൊരു പടയുമായി അദ്ദേഹത്തെ സഹായിക്കാൻ സാമൂതിരി തെക്കോട്ടു തിരിച്ചു. പക്ഷേ കമ്പളംകടത്ത് പറങ്കിസേന രക്ഷിച്ചുകൊണ്ടുനിന്നതുകൊണ്ട് സാമൂതിരിയുടെ പുരോഗതി തടയപ്പെട്ടു. എന്നാൽ പറങ്കികളുടെ ശ്രദ്ധ മറെറാരുവഴിക്കു തിരിക്കുന്നതിനും ഇടപ്പള്ളിയിൽനിന്ന് അവരുടെ സൈന്യത്തെ പിൻവലിപ്പിക്കുന്നതിനുംവേണ്ടി, കുഞ്ഞാലിയുടെ നേതൃത്വത്തിൽ കോഴിക്കോട്ടെ നാവികസേന കൊച്ചിത്തുറമുഖത്തു പ്രത്യക്ഷപ്പെട്ടു. അവർ അവിടെനിന്നും സാധനസാമഗ്രികളുമായി പറങ്കികപ്പലുകൾ പുറത്തോട്ടുപോകുന്നതിനെ നിശ്ശേഷം തടഞ്ഞു. ഈ തന്ത്രം ഫലിച്ചു. കുഞ്ഞാലിയിൽനിന്നും കൊച്ചിയെ രക്ഷിക്കാൻ തന്റെ പട്ടാളത്തെ മുഴുവൻ കരയിൽനിന്നു പിൻവലിക്കാൻ മാർട്ടിം ഡിസൂസാ നിർബ്ബന്ധിതനായി. അങ്ങനെ ഇടപ്പള്ളിരാജാവ് രക്ഷപ്പെടുകയും സാമൂതിരി കോഴിക്കോട്ടേയ്ക്കു മടങ്ങുകയും ചെയ്തു.

കടൽയുദ്ധം തുടർന്നുകൊണ്ടിരുന്നു. കുഞ്ഞാലിയുടെ പടക്കപ്പലുകൾ കന്യാകുമാരി പ്രദക്ഷിണംചെയ്ത്, നാഗപട്ടണത്തുള്ള പറങ്കിസങ്കേതത്തെ ആക്രമിച്ചു. എന്നാൽ അവിടെവച്ച് സുശക്തമായ പറങ്കിപ്പടയോട് അവർക്ക് പോരാടേണ്ടിവന്നു. ആ സംഘട്ടനത്തിൽ കോഴിക്കോട്ടുസൈന്യം പരാജയമടഞ്ഞു. കുഞ്ഞാലി വേഷപ്രച്ഛന്നനായി കോഴി

ക്കോട്ടയ്ക്കു രക്ഷപ്പെടേണ്ടിവന്നു. എന്നാൽ 1537-ൽ വീണ്ടും പുതിയൊരു കോഴിക്കോടൻകപ്പൽപട കടലിൽ ഇറങ്ങി. അവർ വളരെ വിജയകരമായി പറങ്കികച്ചവടക്കപ്പലുകൾ ആക്രമിച്ചു. ഈ കപ്പൽസമൂഹത്തെ പിന്തുടർന്നു നശിപ്പിക്കാൻ മാർട്ടിം ഡിസൂസാ ശ്രമിച്ചു. എന്നാൽ മരയ്ക്കാർമാർ അയാളെ സാമർത്ഥ്യപൂർവ്വം ഒഴിഞ്ഞു. ശത്രുവിൻെറ വ്യാപാരത്തിനോടൊപ്പം പ്രതാപത്തിനും ഗുരുതരമായ നാശമേല്പിച്ചുകൊണ്ട് കുഞ്ഞാലി തൻെറ സാഹസികമായ നാവികപ്രവർത്തനം അക്ഷീണം തുടർന്നു. 1538 ഫെബ്റുവരി 20-ാംതീയതി മാത്രമാണ് മരയ്ക്കാർമാരുമായി ഒരു ഭയങ്കരയുദ്ധത്തിൽ ഏറ്റുമുട്ടുന്നതിനു മാർട്ടിം ഡിസൂസായ്ക്കു കഴിഞ്ഞത്. അതിൻെറ ഫലമായി അല്പകാലത്തേക്ക് സമുദ്രത്തിലെ ആപത്തു് ഒഴിവാക്കാൻ പറങ്കികൾക്കു കഴിഞ്ഞു. ഡിസൂസായുടെ വിജയം എത്രയും സമയോചിതമായിരുന്നു. എന്തെന്നാൽ അതു് കഴിഞ്ഞ ഉടൻതന്നെ സുലൈമാൻപാഷാ അൽഖാദിമിൻെറ നേതൃത്വത്തിലുള്ള തുർക്കികളുടെ നാവികബലത്തിനെതിരായി തങ്ങളുടെ മുഴുവൻ ശക്തിയും അണിനിരത്താൻ പറങ്കികൾ നിർബ്ബന്ധിതരായി.

ഇന്ത്യൻസമുദ്രത്തിലെ പോർട്ടുഗീസുകാരെ ആക്രമിക്കാൻ 1537 ആദ്യത്തോടെ ഈജിപ്റ്റിലെ തുർക്കിഗവർണ്ണരായ സുലൈമാൻപാഷാ ഒരുക്കംതുടങ്ങിയിരുന്നു. ഉജ്ജ്വലനെന്നു വിളിക്കപ്പെടുന്ന തുർക്കിയിലെ സുൽത്താൻ സുലൈമാൻപാഷായ്ക്കു് ഇപ്രകാരം ഒരു കല്പന നൽകി *

"ഈജിപ്റ്റിലെ ബെഗ്ലർബെഗായ സുലൈമാൻപാഷായ്ക്കു്. നമ്മുടെ കല്പനകിട്ടിയാൽ ഉടൻതന്നെ നിങ്ങൾ ഒരു ജിഹാദിനുള്ള സർവ്വ ഒരുക്കങ്ങളും സൂയസ്സിൽ ചെയ്യണം. അവിടെ നല്ലൊരു കപ്പൽസേനയും ആവശ്യമുള്ളിടത്തോളം പട്ടാളക്കാരെയും ശേഖരിച്ചു് നിങ്ങൾ ഉടൻതന്നെ ഇന്ത്യയിലേയ്ക്കു പോകേണ്ടതും അവിടത്തെ തുറമുഖങ്ങൾ കൈവശപ്പെടുത്തേണ്ടതുമാണ്. മക്കത്തേക്കും മദീനായിലേക്കുമുള്ള മാർഗ്ഗം നിങ്ങൾ സംരക്ഷിക്കണം. പറങ്കികളായ അവിശ്വാസികളുടെ ദ്രോഹം അവസാനിപ്പിച്ചു്, അവരുടെ കൊടിമേലാൽ കടലിൽ കാണാത്തവണ്ണം നീക്കംചെയ്യണം."

സുലൈമാൻപാഷാ ഗുജറാത്തുതീരത്തു് എത്തിയപ്പോൾ, അദ്ദേഹത്തിൻെറ ആക്രമണത്തെ നേരിടുന്നതിനു് അവരുടെ മുഴുവൻ കപ്പലുകളും

---

* "തർജ്ജുമാ നുഴത്തു് അസ്സുന്നാ"—ബ്രിട്ടീഷ് മ്യൂസിയത്തിലെ കൈയെഴുത്തുപ്രതി. പേജ് 66 എ.

അങ്ങോട്ട് ഒന്നിച്ചുചേർത്തയയ്ക്കാൻ പറങ്കികൾ നിർബ്ബന്ധിതരായി. എന്നാൽ തുർക്കിയുടെ പുറപ്പാട് അലസിപ്പോയി. അറബിക്കടലിൽ ഒരു നാവികപ്രകടനംമാത്രം നടത്തിയിട്ട് സുലൈമാൻ ഈജിപ്റ്റിലേക്ക മടങ്ങി. അദ്ദേഹം യഥാർത്ഥത്തിൽ പറങ്കികളോട് യുദ്ധം ചെയ്യുകയുണ്ടായില്ല.

തുർക്കിപ്പടയുടെ പിൻമാററം സാമൂതിരിക്ക് ഏററ വലിയൊരു പ്രഹരമായിരുന്നു. പതിനഞ്ചുവർഷക്കാലമായുള്ള നിരന്തരമായ യുദ്ധം അദ്ദേഹത്തിന്റെ ഖജനാവു് ശൂന്യമാക്കി. സാമൂതിരിയുടെ നാലു കടൽസേനകളാണ് നശിപ്പിക്കപ്പെട്ടതു്. കോഴിക്കോട്ടെ വാണിജ്യംതന്നെ ക്ഷീണിച്ചു. പറങ്കികൾ ചാലിയത്തു് സ്ഥാനം ഉറപ്പിച്ചതിന്റെ ഫലമായി അദ്ദേഹത്തോട് പൊരുതാൻ തന്ത്രപ്രധാനമായ സ്ഥാനം അവർക്ക് ലഭിച്ചു. ഈ കാലത്താണ് തന്റെ പഴയ ശത്രുവും അവകാശമുറകൾക്ക് വിപരീതമായി അൽമേഡാ കൊച്ചിസിംഹാസനത്തിൽ വാഴിച്ചയാളുമായ ഉണ്ണിരാമകോവിൽ മരിച്ചതു്. ഈ സാഹചര്യങ്ങളിൽ ഒരു സമാധാന ഉടമ്പടിയുണ്ടാക്കാൻ സാമൂതിരി സമ്മതിച്ചു. നാവികസർവ്വസൈന്യാധിപനായ കുഞ്ഞാലിയുടെ ബന്ധുവായ കുട്ട്യാലിയെ അദ്ദേഹം ഗോവായിലേയ്ക്കു് അയയ്ക്കുകയുണ്ടായി. ഗവർണ്ണർ നൂനോ ഡാ കുഞ്ഞായുടെ സ്ഥാനത്തു് തലേവർഷം വൈസ്രായി ആയി നിയമിക്കപ്പെട്ട ഗാഷ്യാ ഡി നൊറോഞ്ഞാ അദ്ദേഹത്തെ വളരെ ആർഭാടത്തോടെ സ്വീകരിച്ചു. പൌരസ്ത്യദേശത്തു് മൂന്നാമത്തെ വൈസ്രായി ആയിവന്ന ഗാഷ്യാ ഡി നൊറോഞ്ഞാ, അഫോൺസോ ആൽബുക്കർക്കിന്റെ ഒരു അനന്തരവനും, അദ്ദേഹത്തിന്റെ കീഴിൽ ഇന്ത്യയിൽ സേവനം അനുഷ്ഠിച്ചിരുന്ന ഒരാളുമായിരുന്നു. തന്റെ പ്രതിപുരുഷനായ കുട്ട്യാലി മുഖാന്തിരം സാമൂതിരി അറിയിച്ച കരടുവ്യവസ്ഥകളുടെ അടിസ്ഥാനത്തിൽ കോഴിക്കോട്ടേക്ക് നിയോഗിക്കപ്പെട്ട ഡോം അൽവാരോയും സാമൂതിരിപ്പാടും തമ്മിൽ നേരിട്ടു ചർച്ചകൾ നടന്നു.

പൊന്നാനി അഴിമുഖത്തു് 'എസ്. മാത്യൂസ്' എന്ന പടക്കപ്പലിന്റെ തട്ടിൽവച്ചു് 1540 ജനുവരി 1-ാംതീയതി ഉടമ്പടി ഒപ്പിടപ്പെട്ടു. 1539 ഡിസംബർ 6-ാംതീയതിയിലെ ഔദ്യോഗികറിപ്പോർട്ടിൽ ഇപ്രകാരം പറയുന്നു. *

"രാജസദസ്സിലെ അംഗവും, നമ്മുടെ അധീശനും, വൈസ്രായിയും സർവ്വസൈന്യാധിപനും, ഇന്ത്യയിലെ ഗവർണ്ണരുമായ ഡോം ഗാഷ്യാ ഡി

* ഇന്ത്യാരാഷ്ട്രത്തിന്റെ 'ടോമ്പോ', ഫോളിയോ 216.

നൊറോഞ്ഞാ എല്ലാവരെയും അറിയിക്കുന്നതു് എന്തെന്നാൽ........- സാമൂതിരി നമ്മുടെ അടുത്തു സ്ഥാനപതികളെ അയയ്ക്കുകയും അവരിൽ കൂടെ അദ്ദേഹത്തിന്റെ സമാധാനാഭിലാഷം അറിയിക്കുകയും ചെയ്തിരിക്കുന്നു. അദ്ദേഹം അംഗീകരിക്കാൻ തയ്യാറുള്ള വ്യവസ്ഥകൾ ഡോം ഗാഷ്യയ്ക്കു് കൊടുത്തയച്ചു. അതു് കപ്പിത്താന്മാരുടെയും മററു പ്രമാണികളുടെയും ആലോചനായോഗത്തിൽ വായിക്കുകയും അതിന്റെ അടിസ്ഥാനത്തിൽ സമാധാനമുണ്ടാക്കാമെന്നു് അവർ സമ്മതിക്കുകയും ചെയ്തു. 'എസ്. മാത്യൂ' എന്ന പടക്കപ്പലിൽ ഡോം ഗാഷ്യതന്നെ കോഴിക്കോട്ടു പോകുന്നതിനു് ഒരുങ്ങിയെങ്കിലും, അദ്ദേഹം രോഗബാധിതനായതുകൊണ്ടു്, തന്റെ പുത്രൻ ഡോം അൽവാരോ ഡി നൊറാഞ്ഞാ, സ്യാലൻ ഡോം ജവോ ഡി കാസ്ട്രോ (പിന്നീടു് വൈസ്രോയിയായി), നാവികസേനയുടെ പ്രധാനകപ്പിത്താൻ പീറോ ലോപ്പസ് ഡിസൂസാ, ഖജനാവു് അധികാരി ഡാ വെർണാവോ റൊഡ്രീഗ്സ് ഡീ കാസ്റ്റില്ലോ ബ്രാങ്കോ, സെക്രട്ടറി ജവോഡിക്കാസ്റ്റാ എന്നിവരെ കൂടിയാലോചനയ്ക്കു് നിയോഗിച്ചു. താഴെ പറയുന്ന കത്തു് സാമൂതിരിക്കു് അയയ്ക്കുകയുണ്ടായി.

“പരമോന്നതനും അതിശക്തനുമായ കോഴിക്കോട്ടു സാമൂതിരിമഹാരാജാവിനോടു് എനിക്കു് ഒരപേക്ഷയുണ്ടു്. സമാധാനഉടമ്പടി ഒപ്പിടുന്നതിനു് അനാരോഗ്യംമൂലം എനിക്കു നേരിട്ടുവരാൻ നിവൃത്തിയില്ലാത്തതുകൊണ്ടു, മേല്പറഞ്ഞ എന്റെ പ്രതിപുരുഷന്മാരുമായി അദ്ദേഹം അതു് ഒപ്പിടണമെന്നാണു് എന്റെ അഭ്യർത്ഥന......അങ്ങയുടെ ആചാരപ്രകാരമുള്ള സത്യപ്രതിജ്ഞ ചെയ്താലും. ഞാൻ നേരിട്ടു് ഏറ്റുപ്പെട്ട ഒരു കാര്യംപോലെതന്നെ അതു് അപ്പടി നിറവേററുന്നതാണെന്നു് ഇതിനാൽ അറിയിച്ചുകൊള്ളുന്നു.”

ഈ ഉടമ്പടിപ്രകാരം താഴെ പറയുന്ന വ്യവസ്ഥകൾക്കു് ഉഭയകക്ഷികളും സമ്മതിച്ചു:—

(1) കൊച്ചിയിലെ നിരക്കനുസരിച്ചു് തന്റെ രാജ്യത്തുണ്ടാകുന്ന കുരുമുളകു് മുഴുവനും പോർട്ടുഗീസ് രാജാവിനു് സാമൂതിരി വില്ക്കുന്നതാണു്. അതുപോലെതന്നെ ചുക്കു് പറയ്ക്കു് 92 പണം വിലയ്ക്കു് പറങ്കികൾക്കു് അദ്ദേഹം കൊടുക്കും. സാമൂതിരിക്കുള്ള ചുങ്കവും മററും ഈ വിലയിൽ ഉൾപ്പെടുന്നു.

(2) പോർട്ടുഗീസ് രാജാവു വില്ക്കുന്ന വിലയ്ക്കു്, പോർട്ടുഗലിൽ സ്വന്തം നിലയിൽ മുളകയച്ചു് വില്പന നടത്താൻ സാമൂതിരിക്കു് അവകാ

ശമുണ്ടായിരിക്കും. പോർട്ടുഗീസ്‌രാജാവു് വിൽക്കുന്ന ഓരോ നൂറുപറയ്ക്കും $3\frac{1}{2}$ പറവീതം സാമൂതിരിക്ക് അയയ്ക്കാമെന്നായിരിക്കും അതിൻെറ നിരക്ക്. ഒരു ശതരൂക്കം മുളകിന് 15 ക്രൂസഡോ വിലയായിരിക്കും അദ്ദേഹത്തിന് പോർട്ടുഗല്ലിൽനിന്ന് ലഭിക്കുക. ഇങ്ങനെയുള്ള വ്യാപാരത്തിൽകൂടെ സാമൂതിരിയുണ്ടാക്കുന്ന പണത്തിന് തുല്യമായ മററു് പാശ്ചാത്യചരക്കുകൾ അദ്ദേഹത്തിന് പോർട്ടുഗീസ്‌രാജാവു് അയച്ചുകൊടുക്കുന്നതാണ്. അങ്ങനെ "അദ്ദേഹത്തിൻെറ പണം ഇരട്ടിക്കാൻ കഴിയും." രസം, ചായില്യം, കസ്തൂരി എന്നിവയായിരിക്കും അവിടെനിന്നും അയയ്ക്കുന്ന ചരക്കുകൾ.

(3) സാമൂതിരിയുടെ കുരുമുളക് കൊണ്ടുപോകുകയും വില്ക്കുകയും മററും ചെയ്യുന്നതിൻെറ പൂർണ്ണമായ ഉത്തരവാദിത്വം പോർട്ടുഗീസുരാജാവിനായിരിക്കും. കപ്പലിന് നാശം ഉണ്ടായാലും ചരക്ക് അന്യാധീനപ്പെട്ടാലും സാമൂതിരിക്ക് യാതൊരു നഷ്ടവുമുണ്ടായിരിക്കുകില്ല. കടൽചുങ്കം, തുറമുഖക്കൂലി മുതലായവ സാമൂതിരിക്ക് കിട്ടുന്നതിനുവേണ്ടി പോർട്ടുഗീസ് ചരക്കിൻെറ ഒരു ഭാഗം കോഴിക്കോട്ടുതന്നെ വില്ക്കേണ്ടതാണ്.

പറങ്കികളിൽനിന്നു അറബിക്കപ്പലുകൾക്കുവേണ്ടി രക്ഷാപത്രികകൾ വാങ്ങാമെന്നു സാമൂതിരി സമ്മതിച്ചു. പോർട്ടുഗീസുകാരുടെ മിത്രങ്ങളുമായി യുദ്ധം ചെയ്യുകില്ലെന്ന് (കൊച്ചിരാജാവിനെ ഉദ്ദേശിച്ചാണിതു്) സാമൂതിരി ഏല്ക്കുകയുണ്ടായി. പക്ഷേ അദ്ദേഹം യുദ്ധത്തിൽ ഏർപ്പെട്ടാലും ഈ ഉടമ്പടിക്കു മാററം വരുന്നതല്ല.

ഈ ഉടമ്പടി സാമൂതിരിക്ക് വളരെ ഗുണകരമായിരുന്നു. യാതൊരു അപകടവും കൂടാതെ പറങ്കികളുമായുള്ള വ്യാപാരത്തിൽനിന്ന് സ്ഥിരമായ ഒരു വരുമാനം അദ്ദേഹത്തിന് ഉറപ്പുചെയ്യപ്പെട്ടു. കോഴിക്കോട്ടെ വാണിജ്യം വീണ്ടും തഴച്ചുവളരാൻ അതു സഹായകമായി. കൊച്ചിരാജാവിൻെറ കാര്യത്തിൽ അദ്ദേഹത്തിന് പൂർണ്ണമായ പ്രവർത്തനസ്വാതന്ത്ര്യം ലഭിക്കുകയും ചെയ്തു. ഈ ഉടമ്പടി പറങ്കികൾക്കും വളരെ പ്രയോജനമുണ്ടാക്കി. അറബിക്കപ്പലുകൾക്ക് രക്ഷാപത്രികകൾ വാങ്ങാമെന്നും കുരുമുളകും ചുക്കും അവർക്കു മാത്രമേ വില്ക്കുകയുള്ളുവെന്നും സാമൂതിരി സമ്മതിച്ചു. ഈ ഉടമ്പടി ഒപ്പിട്ടപ്പോൾ അവർക്കു വലിയ ആശ്വാസം തോന്നിയതിൽ അത്ഭുതപ്പെടാനില്ല. എന്തെന്നാൽ സാമൂതിരിയുമായുള്ള യുദ്ധം അവർക്ക് അനുകൂലമായ നിലയിലല്ല പൊയ്ക്കൊണ്ടിരുന്നതു്. വമ്പിച്ച കച്ചവടനഷ്ടവും ആൾനാശവും അവർക്ക് ഉണ്ടായിക്കൊണ്ടിരുന്നു. സാമൂതിരിയുമായി സമാധാനം പുനഃസ്ഥാപിച്ചതോടെ മററു കേരളരാ

ജാക്കന്മാരെ സ്വാതന്ത്ര്യത്തോടെ നേരിടാൻ അവർക്ക് കഴിഞ്ഞു. കൊച്ചിരാജാവിനും മററും അത്ര വേഗം അനുഭവപ്പെട്ടു.

ചെമ്പകശ്ശേരിരാജാവിനായിരുന്നു ആദ്യമായി കുഴപ്പം നേരിട്ടത്. 1528-ൽ അദ്ദേഹത്തിന്റെ തലസ്ഥാനം പറങ്കികൾ കൊള്ളചെയ്യുകയുണ്ടായല്ലോ. അതിനു പ്രതികാരമായി കരപ്പുറംകൈമളന്മാരിൽ ഒരാളുടെ സഹായത്തോടെ അദ്ദേഹം ഒരു പോർട്ടുഗീസ് കപ്പൽസമൂഹത്തെ ആക്രമിച്ചുപിടിച്ചു. അതിനുടൻ നഷ്ടപരിഹാരം നൽകണമെന്നു ഡോം ക്രിസ്റ്റോവോ ഡാ ഗാമാ ചെമ്പകശ്ശേരിരാജാവിനോട് ആവശ്യപ്പെട്ടു. തനിക്കതിൽ കാര്യമില്ലെന്നും അതു കയ്മളാണ് ചെയ്തതെന്നും പറഞ്ഞ് അദ്ദേഹം കൈമലർത്തി. അതിനെ തുടർന്ന് ഡാ ഗാമാ പുറക്കാട്ട് ആക്രമിക്കുകയും അവിടം നശിപ്പിക്കുകയുംചെയ്തു. യുദ്ധത്തിൽ കൈമൾ മരിച്ചു. എതിർത്തുനില്ക്കുന്നത് അവിവേകമാണെന്നു മനസ്സിലാക്കിയ രാജാവ് പറങ്കികളുമായി സന്ധിചെയ്യുകയും അവരുടെ സഖ്യം സമ്പാദിക്കുകയും ചെയ്തു.



എസ്താവാ ഡാ ഗാമാ രണ്ടുവർഷക്കാലമേ ഗവർണ്ണരായിരുന്നുള്ളു (1540-42). ഇന്ത്യയിൽ വന്ന ഏററവും വഷളന്മാരായ ഗവർണ്ണറന്മാരിൽ ഒരാളായിരുന്നു അയാളുടെ പിൻഗാമിയായ മാർട്ടിം അഫോൺസോ ഡിസൂസാ. ഇക്കാര്യത്തിൽ അയാളോടു കിടനില്ക്കുന്നതു ദുവാർത്ത ഡി മെനിസസ്സ് മാത്രമായിരുന്നു. അമ്പലങ്ങളും മററു പുണ്യസ്ഥലങ്ങളും കൊള്ളയടിക്കുക എന്നതു് അയാൾ ഒരു സ്ഥിരം പരിപാടിയാക്കിത്തീർത്തു. പൈശാചികമായ ക്രൂരതകൂടെ ചേർന്നപ്പോൾ കാര്യങ്ങൾ അരുവഷളായി. മാർട്ടിം ഡി സൂസാ ഇവിടെ വരുന്നതിനു രണ്ടു വർഷംമുമ്പുതന്നെ (1540-ൽ) ഗോവായിലുള്ള എല്ലാ ഹിന്ദുക്ഷേത്രങ്ങളും നശിപ്പിക്കാൻ പോർട്ടുഗീസ്‌രാജാവ് ഉത്തരവ് പുറപ്പെടുവിച്ചിരുന്നു. ഡിസൂസാ അതിൽനിന്നു ഒരുപടി മുന്നോട്ടുപോയി. അവിശ്വാസികളുടെ ക്ഷേത്രങ്ങൾ എവിടെ കണ്ടാലും അതു ഇടിച്ചുനിരത്തുക, അവയുടെ മുതൽ കൊള്ളയടിക്കാൻ ക്രിസ്ത്യാനികളായ തന്റെ അനുയായികളെ അനുവദിക്കുക തുടങ്ങിയവ ക്രിസ്ത്യാനിയായ തന്റെ രാജാവിവിനോടുള്ള കർത്തവ്യമാണെന്ന് അയാൾ വിശ്വസിച്ചു. പുതിയ ഗവർണ്ണരുടെ പ്രവർത്തനത്തെ പൈറാറ്‌വേ വർണ്ണിക്കുന്നു. (ബാരോസ്സിന്റെ ഗ്രന്ഥത്തിൽ ഉദ്ധരിച്ചിട്ടുള്ളതു്.)

മദ്രാസിൽനിന്നും ഏകദേശം നാല്പത്തുനാഴിക ഉള്ളിലായിട്ടാണ് കാഞ്ചീപുരത്തെ സുപ്രസിദ്ധമായ ക്ഷേത്രങ്ങൾ സ്ഥിതിചെയ്യുന്നത്.

ഇതെഴുതുന്ന കാലത്ത് അവ വിജയനഗരരാജാക്കന്മാരുടെ അതിർത്തിക്കുള്ളിലായിരുന്നു. ഈ രാജാക്കന്മാർ പതിവായി ആരാധന നടത്തിക്കൊണ്ടിരുന്ന ക്ഷേത്രങ്ങളുമായിരുന്നു അവ......പുരാണങ്ങളിൽ കാഞ്ചി എന്ന് അറിയപ്പെടുന്ന ഈ പട്ടണം ഇന്ത്യയിലെ പ്രധാനപ്പെട്ട ഒരു പുണ്യസ്ഥലമാണ്......വർഷംതോറും വരുന്ന ഭക്തന്മാരുടെ കാണിക്കകൾകൊണ്ടും വിജയനഗരത്തിലെ ഹിന്ദുരാജാക്കന്മാരുടെ ഭാരിച്ച സംഭാവനകൾകൊണ്ടും ഈ ക്ഷേത്രങ്ങൾക്ക് കണക്കററ സ്വത്തുണ്ടായിരുന്നു.

"1543-ലെ വർഷകാലത്ത് ഈ ക്ഷേത്രങ്ങളെ കൊള്ളയടിക്കുന്നതിന് ഡിസൂസാ ഒരു സംഘത്തെ തയ്യാറാക്കി. ഇങ്ങനെയുള്ള ഒരാക്രമണം കിഴക്കൻതീരത്തെ മുഴുവൻ ആളുകളുടെയും പ്രക്ഷുബ്ധരാക്കുമെന്ന് അയാൾക്ക് അറിയാമായിരുന്നു. അതുകൊണ്ട് അയാൾ ഒരു കൗശലം സ്വീകരിച്ചു. മാർത്തോമായുടെ ഭൗതികാവശിഷ്ടങ്ങൾ കൊണ്ടുവരാൻ പോകുന്നുവെന്ന വ്യാജേനയാണ് ഒരുക്കങ്ങൾ ചെയ്തത് (മദ്രാസിനു സമീപമുള്ള മൈലാപൂരിലാണ് മാർത്തോമായെ സംസ്കരിച്ചിരുന്നത്). സെപ്തംബർ ആദ്യത്തിൽ ആക്രമണത്തിനു പുറപ്പെട്ട കപ്പലുകൾ കൊടുങ്കാററുമൂലം ചിതറിപ്പോകുകയും കരയടുക്കുന്നതിന് താമസിക്കുകയും ചെയ്തു. രഹസ്യമായിട്ടാണ് ഒരുക്കങ്ങൾ ചെയ്തിരുന്നതെങ്കിലും വിജയനഗരരാജാക്കന്മാർക്ക് ചില വിവരങ്ങൾ ലഭിച്ചു. അവർ വേണ്ട കരുതലുകൾ ചെയ്തു. പറങ്കികൾ കന്യാകുമാരി ചുററിച്ചെന്നപ്പോൾ വലിയ ഒരു സൈന്യം കാഞ്ചിയിൽ കേന്ദ്രീകരിച്ചിരിക്കുന്നതായി അവരറിഞ്ഞു. ആക്രമണം അസാദ്ധ്യമാണെന്നു മനസ്സിലാക്കിയ ഡിസൂസാ തന്റെ കപ്പലുകളുമായി കായംകുളത്തേയ്ക്കു മടങ്ങി.

"കൊച്ചിക്കും കൊല്ലത്തിനുമിടയ്ക്കുള്ള തീരദേശത്ത് പറങ്കികൾ താമസം തുടങ്ങിയിട്ട് നാല്പതിൽപരം വർഷങ്ങൾ കഴിഞ്ഞിരുന്നു. ആ പ്രദേശങ്ങളിൽനിന്നും ചരക്കുകൾ ലഭിക്കുന്നതിന് നാട്ടുകാരുടെ സൗഹാർദ്ദം അവർക്ക് ഒഴിച്ചുകൂടാത്തതായിരുന്നു. എന്നിട്ടും തീരത്തുനിന്നും ഏതാനും നാഴിക ഉള്ളിൽ സ്ഥിതിചെയ്യുന്ന തേവലക്കരക്ഷേത്രം ഡിസൂസാ കൊള്ളയടിച്ചു. ആ ക്ഷേത്രത്തിൽ ധാരാളം പണമുണ്ടെന്ന് ആരോ അയാളെ അറിയിച്ചിരുന്നു. അതു സൂക്ഷിക്കുന്നതിന് രണ്ടു ഉദ്യോഗസ്ഥന്മാരും കുറേ പട്ടാളക്കാരും ഉണ്ടായിരുന്നുള്ളൂ. പറങ്കികൾ ആക്രമണത്തിനു വരുന്നുണ്ടെന്നറിഞ്ഞ ഉടൻതന്നെ അതിൽ വലിയ സംഖ്യ തെക്കോട്ടുപോയി. ക്ഷേത്രം കൊള്ളചെയ്യാതിരുന്നാൽ 12,000 സ്വർണ്ണനാണ്യം ഉടൻ കൊടുക്കാമെന്ന് ക്ഷേത്രഭാരവാഹികൾ അറിയിച്ചെങ്കിലും അത് ഗവർണ്ണരെ

പിൻതിരിപ്പിക്കാൻ പര്യാപ്തമായില്ല. സന്ധ്യയായപ്പോൾ അയാൾ അമ്പലത്തിലെത്തി. ഒരു സാധാരണ അമ്പലമായിരുന്നു അതു്. അതിന്റെ ചുററുമതിലിനു പുറത്തായി ഏതാനും കുടിലുകൾ മാത്രമേ ഉണ്ടായിരുന്നുള്ളു. ഗവർണ്ണരും തന്റെ ഏററവും വിശ്വസ്തരായ സുഹൃത്തുക്കളുംകൂടെ അമ്പലത്തിൽ കടന്നു് കതകടച്ചു. പുറത്തുനിന്നവർ പരിഭ്രാന്തരായിട്ടാണു് രാത്രി കഴിച്ചുകൂട്ടിയതു്. ഒരു ചെറുശബ്ദം കേട്ടാൽ അവർ പേടിച്ചു് ഉന്തും തള്ളുമായി. അമ്പലത്തിനുള്ളിൽ കടന്ന ഗവർണ്ണരും കൂട്ടുകാരും ബ്രാഹ്മണരായ പൂജാരികളെ മർദ്ദിക്കുകയും, ശ്രീ മുഴുവൻ കുത്തിക്കുഴിക്കുകയും ചെയ്തു. എന്തുകിട്ടിയെന്നു് ആർക്കും അറിഞ്ഞുകൂടാ. 50 പവൻ വരുന്ന ഒരു സ്വർണ്ണതാലമാണു് അവർ പുറത്തുകാണിച്ചതു്. എന്നാൽ രണ്ടു വീപ്പകളിലുണ്ടായിരുന്ന വെടിമരുന്നു തട്ടിക്കളഞ്ഞു് അകത്തോട്ടു കൊട്ടുക്കുകയുണ്ടായി. അതു ചുമന്നുകൊണ്ടുപോകാൻ 8 അടിമകളെ നിയോഗിച്ചു. ഇതെല്ലാംകൊണ്ടു നിരവധി കഥകൾ പ്രചരിച്ചു. രാവിലെ അവർ മടങ്ങുമ്പോൾ പത്തുപന്ത്രണ്ടു് അനുയായികളോടുകൂടി വന്ന നല്ലവണ്ണം കച്ചകെട്ടിയ ഒരു നായർപ്രമാണി പറങ്കികളെ കടന്നാക്രമിക്കുകയുണ്ടായി. ശേഷിച്ച ചങ്ങാതത്തിന്റെ നായകനും അദ്ദേഹത്തിന്റെ ബന്ധുക്കളുമായിരുന്നു അതു്. അവർ ജീവൻ കഴിച്ചു്, അഭിമാനം സംരക്ഷിച്ചു കൊള്ളമുതലുമായി പോകുന്ന പറങ്കികളെ നാട്ടുകാർ ആക്രമിച്ചു. അതിന്റെ ഫലമായി 30 വെള്ളക്കാർ മരിക്കുകയും 150-ൽ പരം പേർക്കു് പരുക്കേല്ക്കുകയും ചെയ്തു. എങ്കിലും ആ പോക്കിനുതന്നെ അവർ മറെറാരമ്പലവും കൊള്ളയടിച്ചു. അവിടെനിന്നും കിട്ടിയ കുറേ വെള്ളിനാണയങ്ങൾ പട്ടാളക്കാർക്കു വിതരണംചെയ്തു."

പറങ്കികൾക്കു് ഇൻഡ്യയിലുണ്ടായിരുന്ന ഏററവും പഴയ സുഹൃത്തായിരുന്നല്ലോ ചിറക്കൽരാജാവു്. എന്നാൽ ഡിസൂസായുടെ വഞ്ചനമൂലം അദ്ദേഹവും അവരോടു പിണങ്ങി. ആൽബുക്കർക്കിന്റെ കാലത്തെ മഹാനായ നാവികസൈന്യാധിപനായിരുന്ന മമ്മാലിമരയ്ക്കാരുടെ മരുമകനായ അബൂബേക്കർഅലിയെ ഗവർണ്ണരുടെ ഒരു ചാച്ചക്കാരനായ ബാരസ്റ്റ്യാ ഡിസൂസാ നിഷ്ഠുരമായ രീതിയിൽ വധിച്ചു. അബൂബേക്കർഅലിയിൽനിന്നും പണം പിടിച്ചുപറിക്കാൻ ഗവർണ്ണർതന്നെയാണു് തന്റെ ബന്ധുവിനെ നിയോഗിച്ചതു്. കണ്ണൂരെ വ്യാപാരികളിൽവച്ചു് ഏററവും ധനവാന്മാരും സാധീനശക്തിയുള്ളവരുമായിരുന്നു മമ്മാലികുടുംബം. പറങ്കികളുടെ രക്ഷാപത്രിക അവഗണിച്ചുകൊണ്ടു് മമ്മാലിയുടെ മറെറാരു മരുമകനെ, ഗോൺസാലോ ഡിവാസ് കടലിൽവച്ചു കൊന്ന ഒരു സംഭവം നേരത്തെ വിവരിച്ചുവല്ലോ. അതുപോലെതന്നെ നിന്ദ്യവു

നീചവുമായ ഒന്നായിരുന്നു അബുബേക്കർഅലിയുടെ വധം. കണ്ണൂരെ വ്യാപാരികളെ അതു കോപാക്രാന്തരാക്കി. ഇതിൻെറ ഫലമായി പറങ്കികളോട് കണ്ണൂർരാജാവ് യുദ്ധം പ്രഖ്യാപിച്ചു.

1544 ഒക്ടോബർ 25-ാംനു കൊല്ലവുമായി ഒരു പുതിയ ഉടമ്പടിയിൽ മാർട്ടിം ഡിസൂസാ ഏറെപ്പെട്ടു. * "ഈ നാട്ടിലെ രാജാക്കന്മാർ, നായന്മാർ, അധികാരികളും, കോട്ടവാതുക്കൽനമ്പ്യാർ, പിള്ളമാർ," എന്നിവരുമായിട്ടാണത്രേ ഈ ഉടമ്പടിയെപ്പററി കൂടിയാലോചനകൾ നടത്തിയതു്. ഒരു പറങ്കിയോ, നാടൻക്രിസ്ത്യാനിയോ കുററംചെയ്താൽ അവരെ വിചാരണചെയ്യുന്നതിനും ശിക്ഷിക്കുന്നതിനുമുള്ള അധികാരം പറങ്കികപ്പിത്താനാണെന്ന് ഈ ഉടമ്പടിയിൽ വ്യവസ്ഥചെയ്തിരുന്നു. പറങ്കികളെ എല്ലാ കരങ്ങളിൽനിന്നും ചുങ്കങ്ങളിൽനിന്നും ഒഴിവാക്കി. സെൻറുതോമസ്പള്ളി പ്രത്യേകം സംരക്ഷിക്കാമെന്ന് ഉറപ്പുകൊടുത്തു. കൊല്ലത്തുവച്ച് ഗോഹത്യചെയ്യുകയില്ലെന്ന് പറങ്കികളും സമ്മതിച്ചു.

1545-ൽ ഡോം ജുവോഡികാസ്ട്രോ ഗവർണ്ണരായിവന്നു. അദ്ദേഹം കണ്ണൂരുമായി സമാധാനമുണ്ടാക്കി. എന്നുതന്നെയുമല്ല, തൻെറ മുൻഗാമി ചെയ്ത ദ്രോഹങ്ങൾ തിരുത്തുന്നതിനും അദ്ദേഹം ചില ശ്രമങ്ങൾ ചെയ്തു. അദ്ദേഹത്തിൻെറ ഭരണകാലത്താണ് പറങ്കികൾ മതപ്രചരണത്തിന് വളരെയധികം ശ്രദ്ധചെലുത്തിയതു് (ഡികാസ്ട്രോ പിന്നീട് വൈസ്രായി ആക്കപ്പെട്ടു.) തങ്ങളുടെ അധീനതയിലുള്ള ജനങ്ങളെ ക്രിസ്ത്യാനികളാക്കുന്നതിനെപ്പററി പറങ്കികൾ ആലോചിക്കാൻ തുടങ്ങിയിട്ട് കുറച്ചുകാലമായിരുന്നു. ആളുകളെ വൻതോതിൽ ക്രിസ്തുമതത്തിൽ ചേർക്കുന്നതിനും മററു മതവിശ്വാസികളെ കഠിനമായി ദ്രോഹിക്കുന്നതിനും അവർക്കു കഴിയാതിരുന്നതു് ആഗ്രഹമില്ലാഞ്ഞതുകൊണ്ടല്ല. അവരുടെ ദുർബ്ബലമായ ശക്തിയായിരുന്നു അതിനു കാരണം. ജുവോ ഡികാസ്ട്രോയുടെകാലത്തു് മതപ്രചരണത്തെപ്പററി വളരെ ഗൗരവത്തോടെ ആലോചിക്കാൻ തുടങ്ങി. ഇക്കാര്യത്തിൽ പോർട്ടുഗീസ്‌രാജാവിനു വളരെ നിഷ്കർഷയുണ്ടായിരുന്നു. അവിശ്വാസികളുടെ ആചാരാനുഷ്ഠാനങ്ങൾ നിർത്തൽചെയ്യാൻ എത്രയും കഠിനമായ നടപടികൾ സ്വീകരിക്കണമെന്ന് മാർച്ച് 8-ാംനു വൈസ്രായിക്ക് അയച്ച ഒരു കത്തിൽ അദ്ദേഹം ആവശ്യപ്പെട്ടു. ക്രിസ്ത്യാനികൾക്ക് പ്രത്യേക ആനുകൂല്യങ്ങൾ നൽകാൻ കൊച്ചിരാജാവിനോട് ആവശ്യപ്പെടാനും അദ്ദേഹം ആജ്ഞാപിച്ചു. +

---

* "തോമ്പോ ഡി എസ്റ്റാഡോ ഡാ ഇൻഡ്യാ", ഫോളിയോ 37

\+ "കാസ്ട്രോയുടെ ജീവചരിത്രം", പേജ് 46.

അക്കാലത്ത് കോലത്തിലെ ചില രാജാക്കന്മാരെ മതംമാറ്റാൻ ഒരു ശ്രമംപോലും നടക്കുകയുണ്ടായി. സാമൂതിരിയോട് പിണങ്ങിനിന്ന ഒരു സാമന്തനായ താനൂർരാജാവിന്റെ കാര്യത്തിൽ മാത്രമേ അവരുടെ ശ്രമം ഫലിച്ചുള്ളു. പറങ്കികൾക്ക ചായ്വ് വിററതു ഈ രാജാവാണ്. അവരുടെ മൈത്രികൊണ്ട് സാമൂതിരിയെ എതിർത്തുനില്ക്കാമെന്ന് അദ്ദേഹം വിചാരിച്ചു. ഈ രാജാവിനെ ക്രിസ്തുമതത്തിൽ ചേക്കുന്നതിനെപ്പററി രഹസ്യാലോചനകൾ നടന്നുവരവേയാണ് വൈസ്രോയി ഡോം ജെവോഡികാസ്ത്രോ മരിച്ചത്. ഗാഷ്യാ ഡി സായുടെ കാലത്തു രാജാവിന്റെമേൽ വീണ്ടും നിർബ്ബന്ധമുണ്ടായി. അദ്ദേഹത്തിനു സത്യവിശ്വാസം ഉപദേശിക്കാൻ അന്തോണിയോ ഗോമസ്സ് എന്നൊരു ജെസ്യൂട്ടുപാതിരി നിയോഗിക്കപ്പെട്ടു. ഇതിന്റെയൊക്കെ ഫലമായി രാജാവ് ഗോവായിൽപോയി. അവിടെ വച്ച് വലിയ ആഘോഷത്തോടെ അദ്ദേഹത്തെ ക്രൈസ്തവസഭയിൽ പ്രവേശിപ്പിച്ചു. എന്നാൽ ഈ മതംമാററം കുറച്ചുമാത്രമേ നിലനിന്നുള്ളു. ഏതാനും മാസം ക്രിസ്ത്യാനിയായി തുടർന്നിട്ടും പ്രതീക്ഷിച്ച ഗുണങ്ങളൊന്നും കിട്ടുന്നില്ലെന്നുകണ്ട താനൂർരാജാവ് തന്റെ കാരണവന്മാരുടെ വിശ്വാസത്തിലേയ്ക്കു മടങ്ങി.

സാമൂതിരിയുമായി പറങ്കികൾ സമാധാനമുണ്ടാക്കിയിട്ട് 10 വഷങ്ങൾ കഴിഞ്ഞിരുന്നു. അദ്ദേഹത്തിന്റെ സൌഹാർദ്ദംമൂലം തീരപ്രദേശത്തുള്ള ചെറിയ രാജാക്കന്മാരെ ആക്രമിക്കുന്നതിനും നിയന്ത്രിക്കുന്നതിനും പറങ്കികൾക്ക് അവസരം ലഭിച്ചു. എന്നാൽ അവരുടെ ധാർഷ്ട്യംനിറഞ്ഞ ഈ നടപടിമൂലം സാമൂതിരിയും പറങ്കികളും തമ്മിൽ യുദ്ധം പൊട്ടിപ്പുറപ്പെട്ടു. പതിവുപോലെ അവരുടെ യുദ്ധം നടത്താൻ പറങ്കികൾ കൊച്ചിരാജാവിനെ തള്ളിവിട്ടു. വടക്കുംകൂർ രാജാവും—ഇദ്ദേഹം കുരുമുളക് സമൃദ്ധിയായി വിളയുന്ന ഉൾനാടൻ കുന്നുകളെ നിയന്ത്രിച്ചിരുന്ന ഒരു നായർ നാടുവാഴിയായിരുന്നു—കൊച്ചിരാജാവും തമ്മിലുള്ള ഒരു തക്കമാണ് യുദ്ധത്തിനു പെട്ടെന്നുള്ള കാരണം. തക്കം മൂത്തുവന്നപ്പോൾ പറങ്കികപ്പിത്താന്റെ മദ്ധ്യസ്ഥത സ്വീകരിക്കാൻ വടക്കുംകൂർ ഒരുക്കമായിരുന്നു. അതിന് എതിരല്ലായിരുന്നു കൊച്ചിരാജാവും. എന്നാൽ ഫ്റാൻസെസ്കോ ഡി സിൽവാ യുദ്ധത്തിനുവേണ്ടി ദാഹിച്ചുകൊണ്ടിരുന്നു. വടക്കുംകൂർ നിരുപാധികം കീഴടങ്ങിയില്ലെങ്കിൽ ആ രാജ്യം ആക്രമിക്കുമെന്ന് അയാൾ ഭീഷണിപ്പെടുത്തി. 1550-ൽ യുദ്ധം ആരംഭിച്ചു. വട്ടതലയിൽ നടന്ന പോരാട്ടത്തിൽ വടക്കുംകൂർരാജാവ് കൊല്ലപ്പെടുകയും അതോടെ അദ്ദേഹത്തിന്റെ സൈന്യം അമ്പരന്നു പലായനംചെയ്യുകയും

ണ്ടായി. ഈ വിജയലഹരിയിൽ മത്തരായ പറങ്കികൾ മുമ്പോട്ടുനീങ്ങി, രാജധാനിയിൽ പ്രവേശിച്ച് കൊട്ടാരത്തിന്നു തീകൊളുത്തി. എന്നാൽ പരാജയമടഞ്ഞ സൈന്യം വീണ്ടും അണിചേർന്ന്, ശക്തിയായ ഒരു പ്രത്യാക്രമണംനടത്തി. ആ യുദ്ധത്തിൽ പറങ്കിപ്പടയ്ക്കു് വമ്പിച്ച നാശങ്ങൾ നേരിട്ടു. അവരുടെ സൈന്യാധിപനായ ഫ്രാൻസെസ്കോ ഡി സിൽവാ കൊല്ലപ്പെട്ടു. മററുള്ളവർ തിരിഞ്ഞോടി. വടക്കംകൂർസൈന്യം അവരുടെ വിജയം പാഴാക്കിയില്ല. അവർ കൊച്ചിരാജ്യത്തു പ്രവേശിക്കുകയും അവിടെ വലിയ നാശനഷ്ടങ്ങൾ വരുത്തുകയും ചെയ്തു. പറങ്കികളും അവരുടെ ബന്ധുവായ കൊച്ചിരാജാവും കോട്ടയ്ക്കുള്ളിൽ അഭയം പ്രാപിച്ചു.

തന്റെ സാമന്തനായ വടക്കംകൂറിനെതിരായ ആക്രമണം സാമൂതിരിപ്പാടിനെ രംഗത്തിറക്കി. അദ്ദേഹം പടയ്ക്കുപുറപ്പെടാൻ കല്പനനൽകിയപ്പോൾ, പറങ്കികളുടെ മിത്രവും താല്ക്കാലികക്രിസ്ത്യാനിയുമായ താനൂർ രാജാവുപോലും തന്റെ പട്ടാളക്കാരോടൊത്തു്, കോഴിക്കോട്ടുസേനയുടെ തലയ്ക്കൽ നിലയുറപ്പിക്കേണ്ടിവന്നു. കൊച്ചിയിലേക്കുള്ള അദ്ദേഹത്തിന്റെ പ്രവേശനത്തെ കൊടുങ്ങല്ലൂർക്കോട്ടയിലെ കപ്പിത്താൻ തടഞ്ഞു. എന്നാൽ തന്റെ പടത്തലവന്മാരിൽ ഒരാളായ കവളപ്പാറനായരുടെ പ്രദേശങ്ങളിൽക്കൂടെ, അദ്ദേഹം തൃശ്ശൂരിൽ പ്രവേശിച്ചു. കുറുമ്പ്രനാട്ടുരാജാവ്, വേങ്ങനാട്ടു നമ്പിടി, കവളപ്പാറനായർ, മങ്ങാട്ടുരാജാവ് തുടങ്ങിയ പ്രധാനപ്പെട്ട സാമന്തന്മാരൊക്കെ സാമൂതിരിയെ അനുഗമിച്ചിരുന്നു. കോഴിക്കോട്ടുസേന വടുതല കൈവശപ്പെടുത്തി. പറങ്കികൾ കുറച്ചു ദിവസം ഒരു നിരോധം ഏർപ്പെടുത്തിയിരുന്നുവെങ്കിലും, അതു കോഴിക്കോട്ടു സൈന്യത്തെ സാരമായി ബാധിച്ചില്ല. ഇക്കാലത്തു് ഗവർണ്ണരായിരുന്ന ജോർജ്ജ് കബ്രാൾ തൽസ്ഥാനത്തുനിന്നു നീക്കംചെയ്യപ്പെടുകയും, പകരം ഡോം അഫോൺസോ ഡി നൊറോഞ്ഞാ വരികയുംചെയ്തു. ഡി നൊറോഞ്ഞാ യുദ്ധം തുടരുന്നതിൽ താല്പര്യം കാണിച്ചില്ല കരയിൽ സാമൂതിരിയുടെ പട്ടാളം അജയ്യരായിത്തന്നെ തുടർന്നു. ഡി ആൽവിറേറാപ്രഭുവിന്ന് അയച്ച ഒരു കത്തിൽ ഈ യുദ്ധത്തെക്കുറിച്ച് ഡയാഗോ ബോട്ടെല്ലോ ഇപ്രകാരം പരാമർശിക്കുകയുണ്ടായി: "കോഴിക്കോട്ടുരാജാവുമായി ഒരു യുദ്ധം നടന്നു. കൊച്ചിരാജാവും സാമൂതിരിയും തമ്മിലുള്ള വഴക്ക്, കുരുമുളക് കിട്ടാനുള്ള പ്രയാസം എന്നിവയായിരുന്നു അതിന്നു കാരണം. എൻറിക്ക് ഡിസൂസായായിരുന്നു കൊച്ചിയിലെ കപ്പിത്താൻ. പക്ഷേ, അദ്ദേഹത്തിന്നുപകരം ആ സ്ഥാനത്തേയ്ക്കു് ഗോവയിൽനിന്നു മാനുവൽ

ഡി സുപ്പുൾവേഡാ നിയമിക്കപ്പെട്ടു. സുപ്പുൾവേഡാ ഉടൻതന്നെ വട്ടതല ആക്രമിച്ചു. അദ്ദേഹം സാമൂതിരിയുടെ പതാകാവാഹകരിൽ പ്രധാനിയായ താനൂർരാജാവുമായി ഉടൻതന്നെ കൂടിയാലോചനയും തുടങ്ങി.” *

ഡോം അഫോൺസോ നൊറോണയുടെ കാലശേഷമുള്ള പറങ്കികളുടെ ചരിത്രം, കഴിവില്ലായ്മയുടെയും അഴിമതിയുടെയും കഥയാണ്. കടൽയുദ്ധം തുടർന്നുകൊണ്ടിരുന്നു. 1540-ലെ ഉടമ്പടിപ്രകാരം രക്ഷാപത്രികകൾ വാങ്ങാമെന്ന് സാമൂതിരി സമ്മതിച്ചിരുന്നുവെങ്കിലും നിസ്സാരമായ കാരണങ്ങൾ ഉന്നയിച്ച് പറങ്കികൾ അതു നിഷേധിച്ചിരുന്നതുകൊണ്ട് വേഗം വഴക്കുകളുണ്ടായി. കടൽസേനയുടെ നായകനായ ലൂയിസ് ഡിമെല്ലോ കോഴിക്കോട്ടെ കപ്പൽപ്പടയുമായി ഏറ്റുമുട്ടി പരാജയമടഞ്ഞു. മാനുവൽ റൊഡ്രിഗ്സിന്റെ കീഴിലിരുന്ന പുന്നേകായൽ, സാമൂതിരിയുടെ 15 കപ്പലുകൾ ആക്രമിച്ചപ്പോൾ പറങ്കികൾ പലായനം ചെയ്തു. സാമൂതിരിയുടെ ഭടന്മാർ പട്ടണം കൈവശപ്പെടുത്തുകയും കൊള്ളയടിക്കുകയും ചെയ്തു. ഇതേയവസരത്തിൽതന്നെ കുഞ്ഞാലിമരയ്ക്കാരുടെ നേതൃത്വത്തിൽ കോഴിക്കോട്ട് കടൽസേന വീണ്ടും ഒളിപ്പോർസമരം ആരംഭിച്ചു. അവർ പറങ്കികളുടെ യുദ്ധക്കപ്പലുകൾ ആക്രമിച്ചു, കച്ചവടക്കപ്പലുകൾ മുക്കി, വ്യാപാരം നശിപ്പിക്കാൻ ശ്രമിച്ചു. ഈ അടവ് ഫലിക്കുകയുണ്ടായി. പോർട്ടുഗീസ് നാവികസേനയ്ക്ക് പിടികൊടുക്കാതെ കുഞ്ഞാലി ഒഴിഞ്ഞു. തീരെ നിവൃത്തിയില്ലാത്ത സന്ദർഭങ്ങളിൽ മാത്രമേ അദ്ദേഹം നേരിട്ടു യുദ്ധംചെയ്തുള്ളു. 1558 വരെ കോഴിക്കോട്ടുസൈന്യത്തോട് ഏറ്റുമുട്ടാൻ ലൂയിസ് ഡിമെല്ലോയ്ക്കു കഴിഞ്ഞില്ല. കണ്ണൂരെ നാവികസൈന്യാധിപന്റെ സഹായം കുഞ്ഞാലിക്കുണ്ടായിരുന്നു. ചിറയ്ക്കൽരാജാവ് പറങ്കികളുടെ ആദ്യബന്ധുക്കളിൽ ഒരാളായിരുന്നുവെങ്കിലും, ഡോം പായോ ഡി നൊറോണയുടെ ദുഷ്പ്രവൃത്തികൾ മൂലം അദ്ദേഹം അവരുടെ ആജന്മശത്രുവായിത്തീർന്നു.

കണ്ണൂരിന് സമീപംവച്ചാണ് യുദ്ധം നടന്നത്. കുഞ്ഞാലിയുടെ സ്വന്തം കപ്പൽ പറങ്കികൾ മുക്കി. മൂന്നു കപ്പലുകൾ അവർ പിടിച്ചു. അങ്ങനെ കോഴിക്കോട്ടുസേനയ്ക്ക് ഭാരിച്ച നഷ്ടം നേരിട്ടുവെങ്കിലും, ഡിമെല്ലോയുടെ വിജയം നാമമാത്രമായിരുന്നു. എന്തെന്നാൽ 13 കോ

---

* “കോർപ്പോ ക്രോണോളോജിക്കോ”, ഒന്നാംഭാഗം, മാക്കോ 84. 1551 ജൂലൈ 15-ാംതീയതിയിലെ എഴുത്ത്.

ഴിക്കോട്ടുകപ്പലുകളിൽ 9 എണ്ണം പിൻവാങ്ങി. അവയെ പിന്തുടരാൻ പറങ്കികൾക്കു് കഴിയാതിരുന്നതുകൊണ്ടു്, അവ ആക്രമണം തുടൎന്നു. വിജയം ആഘോഷിക്കാൻ ഗോവായ്ക്കുപോയ ഡിമെല്ലോ പുതിയ ആപത്തിനെ നേരിടാൻ ഉടൻതന്നെ മടങ്ങേണ്ടിവന്നു. സാമൂതിരിയുടെ നാവികശക്തി ഉന്മൂലനാശംവരുത്താനുള്ള വാശിയിലാണു അയാൾ വന്നതു്. അതിനു വൈസ്രായിയുടെ സഹായം അയാൾക്കു ലഭിച്ചു. 27 കപ്പലുകളും 600 ഭടന്മാരും ഇതിനുവേണ്ടി കൂടുതലായി നിയോഗിക്കപ്പെട്ടു. പടക്കപ്പൽസമൂഹവുമായി കേരളതീരത്തു് എത്തിച്ചേൎന്ന ഡിമെല്ലോ, തന്റെ യുദ്ധതന്ത്രമൊന്നു മാററാൻ തീരുമാനിച്ചു. കേരളനാവികസേനയെ പിന്തുടൎന്നു് അവരെ യുദ്ധംചെയ്യാൻ നിർബ്ബന്ധിക്കുകയെന്നതായിരുന്നു പറങ്കികൾ സ്ഥിരമായി അംഗീകരിച്ചുവന്ന നടപടി. എന്നാൽ ഈ പ്രാവശ്യം തന്റെ കപ്പലുകൾ പല സംഘങ്ങളായി തിരിച്ചു്, പ്രധാന നദീമുഖങ്ങളിലേക്കുള്ള പ്രവേശനം തടയാൻ തീൎച്ചപ്പെടുത്തി. ഇതേ അവസരത്തിൽ അദ്ദേഹം ഏതാനും കപ്പലുകളുമായി തീരദേശനഗരങ്ങൾ കൊള്ളയടിച്ചുകൊണ്ടു സഞ്ചരിച്ചു. ഗണ്യമായ വിജയം ഇതുമൂലം പറങ്കികൾക്കുണ്ടായി. 1559, 1560 എന്നീ വൎഷങ്ങളിൽ പുതിയ നയം കൎശനമായി തുടൎന്നു.

എന്നാൽ 1560-ൽ ലൂയിസ് ഡിമെല്ലോയെ തിരിച്ചുവിളിച്ചപ്പോൾ കേരളനാവികസേന വീണ്ടും കടലിൽ പ്രത്യക്ഷപ്പെട്ടു. കണ്ണൂരുമായുള്ള യുദ്ധം അവസാനിച്ചിരുന്നില്ല. ശത്രുവിന്റെ ഗതാഗതത്തിനു നാശങ്ങൾ ഏല്പിച്ചുകൊണ്ടു് കോലത്തിരിയെ സാമൂതിരി സഹായിച്ചുവന്നു. കണ്ണൂർ ആക്രമിക്കുന്നതിനും യുദ്ധം ഊൎജ്ജിതപ്പെടുത്തുന്നതിനുംവേണ്ടി വൈസ്രായി നിയോഗിച്ച ഡോം ഫ്രാൻസെസ്കോ ഡി മസ്ക്രീനാസിനെ കേരളീയർ ആക്രമിച്ചു. ജെറോണിമോ ഡി മെനിസെസ്സിന്റെ കീഴിലുണ്ടായിരുന്ന ഒരു കപ്പൽ ഓടിയൊളിച്ചു. ഇതിനു പകരംവീട്ടാൻ ഡോമിങ്ങോസ് ഡി മെസ്കീററാ എന്നൊരു കപ്പിത്താന്റെ കീഴിൽ വൈസ്രായിയായ കോണ്ടെ ഡി റെഡോണ്ടോ, ഒരു കപ്പൽസൈന്യത്തെ അതിവേഗം കേരളതീരത്തേക്കയച്ചു. പിടിക്കുന്ന ഓരോ ആളെയും ജീവനോടെ വിട്ടയയ്ക്കരുതെന്നായിരുന്നു കപ്പിത്താനു് നൽകിയിരുന്ന ഉത്തരവു്. ആ നിഷ്ഠുരകൃത്യം അക്ഷരംപ്രതി നിറവേററുന്നതിനു് ഡി മെസ്കീററാ അല്പവും ചാഞ്ചല്യം കാണിച്ചില്ല. അടുത്ത ചില മാസങ്ങൾകൊണ്ടു് അയാൾ 24 കപ്പലുകൾ പിടിച്ചു. അതിലെ ആൾക്കാരെ അയാൾ ഒന്നുകിൽ ശിരച്ഛേദംചെയ്യുകയോ, അല്ലാത്തപക്ഷം ജീവ

നോടെ പായിൽ വരിഞ്ഞുകെട്ടി കടലിൽ എറിയുകയോ ചെയ്തു. ഈ പൈശാചികമായ നരവേട്ടയിൽ രണ്ടായിരത്തോളം പേർ ബലികഴിക്കപ്പെട്ടുവെന്ന് കണക്കാക്കപ്പെടുന്നു. ഗവർണ്ണറായ ജവോ ഡി മെണ്ടാസായോട് ഇതിനെക്കുറിച്ച് സാമൂതിരി പ്രതിഷേധിച്ചു. പക്ഷേ, അയാൾ അതു തടയാൻ വിസമ്മതിക്കുകയുണ്ടായി. തൻെറ പ്രജകളുടെമേൽ നടത്തുന്ന ഭീകരമായ നടപടികൾ നിർത്താത്തതിൽ കുപിതനായിത്തീർന്ന സാമൂതിരി 1540-ലെ ഉടമ്പടി റദ്ദ്ചെയ്യുകയും, യുദ്ധം പ്രഖ്യാപിക്കുകയും ചെയ്തു.

സാമൂതിരിയുടെ യുദ്ധപ്രഖ്യാപനത്തോടെ കേരളത്തിൽ ഇതിനു മുമ്പ് നേരിട്ടിട്ടില്ലാത്തവിധം അപകടകരമായ ഒരു സ്ഥിതി പറങ്കികൾക്ക് അഭിമുഖീകരിക്കേണ്ടിവന്നു. പറയാഡി നൊറോഞ്ഞയുടെ നിഷ്ഠുരകൃത്യങ്ങൾമൂലം 1558-ൽ അവർക്കെതിരായി കണ്ണൂർ ആരംഭിച്ച യുദ്ധം തുടർന്നുകൊണ്ടിരിക്കുകയായിരുന്നു. സാമൂതിരിക്കൂടെ പരസ്യമായി മറുഭാഗത്തു ചേർന്നപ്പോൾ സ്ഥിതിഗതികൾ രൂക്ഷമായി. 1564-ൽ സഖ്യകക്ഷികൾ കണ്ണൂർകോട്ട വളയുകയും തുറമുഖത്തു കിടന്ന പറങ്കിക്കപ്പലുകൾ നശിപ്പിക്കുകയുംചെയ്തു. ആന്ദ്രേ ഡിസൂസായുടെ നേതൃത്വത്തിൽ ഗോവായിൽനിന്നും ഒരു പോഷകസേന വന്നുചേർന്നു. കുറച്ചുകഴിഞ്ഞു സൈന്യാധിപത്യം പെരേരാ മമ്മനാക്ക് ഏറെറടുത്തു. കോട്ടയ്ക്കുള്ളിലുള്ള ഭടന്മാരെ വധിപ്പിച്ചു. തീവ്രമായി യുദ്ധം നടത്തുന്നതിനു് ഇരുകക്ഷികളും തയ്യാറെടുത്തു.

രൂക്ഷമായ സമരം ആദ്യം തുടങ്ങിയതു കടലിലാണ്. പറങ്കികളുടെ കേരളനാവികസേന മൂന്നായി തിരിഞ്ഞു പ്രവർത്തിക്കുകയായിരുന്നു. അതിലെ വലിയ സംഘം മമ്മനാക്കിൻെറ നേതൃത്വത്തിൽ കണ്ണൂർ നിരോധിക്കുകയും, കോഴിക്കോട്ടുവരെയുള്ള കടൽതീരത്തു് ആക്രമണം നടത്തുകയുംചെയ്തു. അതിനു വടക്കായിട്ടായിരുന്നു ഡോംപാളോ ഡിലീമായുടെ നാവികസംഘം സ്ഥാനം ഉറപ്പിച്ചതു്. പീഡ്രോ ഡാ സിൽവായുടെകീഴിൽ 7 കപ്പലുകൾ പൊതുവായ റോന്തുപ്രവർത്തനം നടത്തിവന്നു. കോഴിക്കോട്ടെ ഒരു സംഘം ചെറുകപ്പലുകളുമായി ഡി സിൽവാ ഏററുമുട്ടി. അവയെ തീരത്തോടുചേർന്നു് അയാൾ അനുധാവനംചെയ്തു. എന്നാൽ കുഞ്ഞാലിയുടെ ഒരു നാവികത്താവളമായ പുതുപ്പട്ടണത്തു് എത്തിയപ്പോൾ കേരളസേനയ്ക്കു് സഹായവും ആയുധവും ലഭിച്ചു. അവർ പറങ്കിപ്പടയെ കടന്നാക്രമിച്ചു. അനിശ്ചിതമായ ഒരു പോരാട്ടത്തിനുശേഷം പറങ്കികൾ പിൻമാറി. കോഴിക്കോട്ടെ നാവിക

സർവ്വസൈന്യാധിപനായിരുന്ന കുഞ്ഞാലി സുസജ്ജമായ ഒരു നാവികപ്പടയുമായി അവസരം കാത്തിരിക്കുകയായിരുന്നു. അദ്ദേഹം വേഗം വടക്കോട്ടു നീങ്ങി ഭത്കാർ ഉൾക്കടലിൽവച്ച് ഡോംപാരളായെ ആക്രമിക്കുകയും നിശ്ശേഷം പരാജയപ്പെടുത്തുകയുംചെയ്തു. കണ്ണൂരിൽ വയളപ്പെട്ടിരുന്ന സൈന്യത്തിന്റെ സഹായത്തിനു പുറപ്പെട്ട ഡോംപാരളാ, മുറിവേററ്, മനോവീര്യവും നശിച്ച് ഗോവായിലേയ്ക്കു് പലായനം ചെയ്തു.

കേരളത്തിൽ നിരന്തരമായി നടന്നുകൊണ്ടിരുന്ന യുദ്ധങ്ങളുടെ ഫലമായി കുരുമുളകിന്റെയും മററു സുഗന്ധവ്യഞ്ജനങ്ങളുടെയും വ്യാപാരം സാരമായി അധഃപതിച്ചു. പറങ്കികൾക്കു കണ്ണൂരിൽനിന്നും കോഴിക്കോട്ടുനിന്നും ഒന്നും കിട്ടാതെയായി. വടക്കംകൂർരാജാവിന്റെ വിരോധംമൂലം കൊച്ചിയിലെ വ്യാപാരവും മന്ദീഭവിച്ചിരുന്നു. അതുകൊണ്ട് ചിറക്കൽ രാജാവുമായി എങ്ങനെയെങ്കിലും ഒത്തുതീർപ്പുണ്ടാക്കണമെന്നു വൈസ്രായിക്കു നിർബ്ബന്ധമായി. കഠിനമായ യുദ്ധത്തിനുശേഷം കണ്ണൂർകോട്ടയുടെ നിരോധം നീക്കിയെങ്കിലും, പറങ്കികളുടെ നില സുരക്ഷിതമായിരുന്നില്ല. ഇതേ അവസരത്തിൽ കോലത്തിരിയും യുദ്ധംകൊണ്ടു മടുത്തുകഴിഞ്ഞിരുന്നു. അദ്ദേഹം സന്ധിക്കു സന്നദ്ധനാകുകയും ഒരു സമാധാന ഉടമ്പടി ഇരുകൂട്ടരും ഒപ്പിടുകയും ചെയ്തു. ഇതിന്റെ ഫലമായി നാവികയുദ്ധം കൂടുതൽ ഊർജ്ജിതത്തിൽ തുടരാൻ പറങ്കികൾക്കു കഴിഞ്ഞു.

കണ്ണൂർ തുറമുഖം നിരോധിച്ചുകൊണ്ടിരുന്ന ആൽവാറോ സാന്താമേയറിന്റെ കപ്പൽപട കുഞ്ഞാലിയുടെ നേക്കു തിരിഞ്ഞു. അദ്ദേഹത്തിന്റെ സമരതന്ത്രം പറങ്കികളുടെ വ്യാപാരത്തിനു് ഭീമമായ നഷ്ടം വരുത്തിക്കൊണ്ടിരുന്നു. എന്നാൽ ഇതുവരെ അദ്ദേഹത്തെ തോല്പിച്ച് ഓടിക്കാൻ അവർക്കു കഴിഞ്ഞിരുന്നില്ല. സാന്താമേയറിന്റെ കീഴിൽ 20 പടക്കപ്പലുകൾ ഉണ്ടായിരുന്നുവെങ്കിലും, അവരെ കളിപ്പിച്ചുകൊണ്ടു കുഞ്ഞാലി തന്റെ ആക്രമണങ്ങൾ നിർബ്ബാധം തുടന്നു. അദ്ദേഹത്തിന്റെ പ്രവർത്തനം അസഹ്യമായിത്തീർന്നപ്പോൾ 1569-ൽ മാർട്ടിനോ അഫോൺസോ മിറാണ്ടായെ 36 കപ്പലുകളുമായി കുഞ്ഞാലിയെ അമച്ചുചെയ്യാൻ വൈസ്രായിയായ ഡോം ലൂയിസ് ഡി അത്തായ്ഡ് കോണ്ട് ഡി അററൂക്യൂറിയാ നിയോഗിച്ചു. എന്നാൽ ഈ വമ്പിച്ച സന്നാഹംകൊണ്ടും ഫലമുണ്ടായില്ല. പറങ്കികപ്പലുകളുടെ ശ്രദ്ധയിൽ പെടാതെ ഒഴിഞ്ഞുനിന്ന കുഞ്ഞാലി, തനിക്ക് അനുകൂലമായ സാഹചര്യങ്ങളിൽ അവയെ ആക്രമിച്ചു. ഈ അടവുമൂലം സഹികെട്ട പറങ്കിസേനാധിപൻ തനിക്ക്

ട്ടും അനുകൂലമല്ലാത്ത നിലയിലാണ് യുദ്ധത്തിനൊരുമ്പെട്ടത്. അതിൽ കേരളീയസേന വിജയിച്ചു. ഡി മിറാണ്ടായ്ക്ക് മുറിവേററു. അദ്ദേഹം കൊച്ചിയിൽചെന്നു മരിച്ചു.

കുഞ്ഞാലിയുമായി നേരിട്ട് ഒരു ഏററുമുട്ടലിന് പറങ്കികൾ അടുത്ത വർഷം നടത്തിയ ശ്രമവും വിഫലമായി. ഈ പരാജയങ്ങളെ തുടന്ന്, കുഞ്ഞാലിയെ നേരിട്ടു ആക്രമിച്ച് നശിപ്പിക്കുകയെന്ന നയം പറങ്കികൾ തല്ക്കാലത്തേയ്ക്കു നിർത്തിവച്ചു. അതിനുപകരം കേരളതീരത്തുള്ള പട്ടണങ്ങൾ കൊള്ളയടിക്കുക എന്ന നയമാണ് അവർ സ്വീകരിച്ചത്. മലബാർതീരത്തെ കപ്പൽസേനയുടെ തലവനായ ഡോംഡയോഗോഡി മെനിസ്സസിൻെറ കീഴിൽ 40 കപ്പലുകളുണ്ടായിരുന്നു. അയാൾ പോയ ടിക്കിലൊക്കെ നിഷ്ഠുരണം കൊള്ളയും കൊള്ളിവയ്പും കൊലപാതകവും നടത്തി. പന്തലായിനികൊല്ലം, തിരുക്കാട്, പൊന്നാനി എന്നീ പട്ടണങ്ങൾ അയാൾ ദഹിപ്പിച്ചു. എന്നാൽ കുഞ്ഞാലി അടങ്ങിയിരുന്നില്ല. ശത്രുവിൻെറ അധീനതയിലുള്ള പ്രദേശങ്ങൾ അദ്ദേഹം ആക്രമിക്കാൻ തുടങ്ങി. വടക്ക് ദ്വൈവരെ അദ്ദേഹം ആക്രമിച്ചു. 1569-ൽ റൈഡയസ് കബ്രാളിൻേറയും ഹെൻറിക്ക് ഡി മെനിസസ്സിൻേറയും നേതൃത്വത്തിലുള്ള സുശക്തമായ ഒരു കപ്പൽപടയെ അദ്ദേഹം തോല്പിച്ചു. ഈ യുദ്ധത്തിൽ കപ്പിത്താനായ റൈ കബ്രാൾ ഉൾപ്പെടെ 70 പറങ്കികൾ കൊല്ലപ്പെട്ടു. അയാളുടെ കൂട്ടുകാരനായ ഡോം ഹെൻറിക്ക് ഡി മെനിസിസ്സിനെ തടവുകാരനായി പിടിച്ചു.

യുദ്ധം അവസാനിപ്പിക്കാൻ സാമൂതിരി സമ്മതം പ്രകടിപ്പിച്ചുവെങ്കിലും പറങ്കികൾ അതിനോടു യോജിച്ചില്ല. കുഞ്ഞാലിയുടെ പ്രവൃത്തനങ്ങൾക്കു കഠിനമായ പ്രതികാരം വീട്ടണമെന്നായിരുന്നു അവരുടെ മോഹം. എന്നാൽ ഈ തെററിദ്ധാരണയെക്കുറിച്ച് അവർ അധികം കഴിയുന്നതിനു മുമ്പ് ദുഃഖിക്കേണ്ടിവന്നു. സമാധാനത്തിനുള്ള തൻെറ ശ്രമങ്ങൾ പരാജയപ്പെട്ടപ്പോൾ, അദിൽഷാനുമായും ഭ്രാന്തനെന്നു വിളിച്ചിരുന്ന "നിസാമുൽക്കോ" മുർത്താസാ നൈസാം ഉൾഷായുമായും സാമൂതിരി സഖ്യമുണ്ടാക്കി. അദിൽഷാൻ ഗോവായുടേയും നൈസാം ഉൾഖാൻ മൌളിൻെറയും നേക്കു നീങ്ങി. അതേ അവസരത്തിൽതന്നെ തനിക്ക് സ്ഥിരമായ മനഃശല്യമായിരുന്ന ചാലിയംകോട്ട സാമൂതിരിയും ആക്രമിച്ചു. അദ്ദേഹത്തിൻെറ കപ്പൽപടയ്ക്കു് ഒരു പ്രാരംഭവിജയം നേടാൻ കഴിഞ്ഞു. 1570-ഫെബ്രുവരി അവസാനത്തിൽ മൌളിനെ നിരോധിച്ചിരുന്ന നൈസാം ഉൾഖാനെ സഹായിക്കാൻ മരയ്ക്കാരന്മാരിൽ ഒരാളുടെ നേതൃ

ത്വത്തിൽ അദ്ദേഹം ഒരു കപ്പൽസേനയെ നിയോഗിച്ചു. തുറമുഖത്തു കിടന്ന പറങ്കികപ്പലുകളേയും കടന്ന് ഈ സൈന്യം മൌളിൽ എത്തി. അവിടെ 20 ദിവസം താമസിച്ചുവെങ്കിലും പറങ്കിക്കപ്പലുകളുമായി നേരിട്ട് സംഘട്ടനത്തിൽ ഏർപ്പെടാതെ മരയ്ക്കാർ മടങ്ങിപ്പോന്നു. മടക്കയാത്രയിൽ മംഗലാപുരം ആക്രമിക്കാൻ അദ്ദേഹമൊരു നിഷ്ഫലയത്നം നടത്തി. എന്നാൽ പറങ്കികൾ ഈ സൈന്യത്തെ പിൻതുടരുകയും കണ്ണൂരിനു സമീപംവച്ച് ഡയാഗോ ഡി മെനിസസ്സിൻെറ കപ്പൽപട അതിനെ തോല്പിക്കുകയും ചെയ്തു.

കരയിൽക്കൂടെ ചാലിയംകോട്ടയ്ക്കു് എതിരായി സാമൂതിരി നടത്തിയ ആക്രമണം പരിപൂർണ്ണവിജയമായിരുന്നു. നാലുമാസക്കാലം (ജൂൺ മുതൽ സെപ്തംബർവരെ) അദ്ദേഹം കോട്ട വളഞ്ഞു. കാലവർഷം മൂലം പറങ്കിക്കപ്പലുകൾക്ക് പോഷകസേനകളേയോ, മററുവിധ സഹായമോ എത്തിക്കാൻ വയ്യാത്ത ഒരു കാലഘട്ടമായിരുന്നു അതു്. ഈ നിരോധനത്തെപ്പററി 'തോഹഫത്തു്-ഉൽ മുജാഹിദീൻ' നല്ലൊരു വിവരണം നൽകുന്നു. * "കോട്ട ആക്രമിക്കാൻ തൻെറ ഒരു സൈന്യാധിപൻെറ കീഴിൽ ജൂലൈ ആദ്യത്തിൽ വലിയൊരുസൈന്യത്തെ സാമൂതിരി നിയോഗിച്ചു. താനൂരിലേയും പരപ്പനങ്ങാടിയിലേയും ധാരാളം ജനങ്ങൾ ഈ ആക്രമണത്തിൽ പങ്കെടുത്തു. കോട്ടയ്ക്കു പുറത്തുവച്ചു നടന്ന ഭയങ്കരമായ യുദ്ധത്തിൽ പറങ്കികൾക്ക് കഠിനമായ നാശമുണ്ടായി. അവർ അതോടെ കോട്ടയെ അഭയം പ്രാപിച്ചു. എന്നാൽ സാമൂതിരിയുടെ സൈന്യം കോട്ട വളഞ്ഞു. അവർ അതിൻെറ ചുററും കിടങ്ങുകൾ കുഴിച്ചു് വളരെ ജാഗ്രതയോടെ കോട്ട നിരോധിച്ചു. അതിനു സാമൂതിരി ധാരാളം പണം ചിലവഴിക്കുകയും ചെയ്തു. നിരോധം തുടങ്ങി രണ്ടുമാസം കഴിഞ്ഞപ്പോൾ യുദ്ധം നേരിട്ടു നയിക്കുന്നതിനു സാമൂതിരിപ്പാട്ടതന്നെ കൂനൻ എന്ന സ്ഥലത്തുവന്നു് പാളയമടിച്ചു. വളരെ ഉത്സാഹത്തോടും കരുതലോടും കൂടിയായിരുന്നു അദ്ദേഹം സൈനികപ്രവത്തനങ്ങൾ നയിച്ചതു്. കോട്ടയിലേയ്ക്കു യാതൊരു സാധനവും കടത്താൻ അദ്ദേഹം അനുവദിച്ചില്ല. അതിൻെറ ഫലമായി കോട്ടയ്ക്കുള്ളിൽ ആഹാരസാധനങ്ങൾ തീർന്നു പറങ്കികൾ അവസാനമായപ്പോഴേയ്ക്കും പട്ടികളേയും അതുപോലുള്ള ഹീനജന്തുക്കളേയും തിന്നാൻ നിർബ്ബന്ധിതരായി. അകത്തെ കൊടുംപട്ടിണിമൂലം ദിവസംപ്രതി അവരുടെ വേലക്കാർ കോട്ടയിൽനിന്നും പുറത്തേയ്ക്കു് രക്ഷപ്പെട്ടുകൊണ്ടിരുന്നു. കോട്ട വളഞ്ഞിരുന്ന പട്ടാളം അവരെ ഉപദ്ര

* തോഹഫത്തു്—പേജ് 166

വിക്കാതെ വിട്ടയച്ചു. ചാലിയംകോട്ടയിൽ അടച്ചിട്ടിരുന്ന സ്വന്തം നാട്ടുകാർക്ക് കൊച്ചിയിൽനിന്നും കണ്ണൂർനിന്നും ആഹാരസാധനങ്ങൾ പറങ്കികൾ അയച്ചുകൊടുത്തെങ്കിലും അതവർക്ക് കിട്ടിയില്ല. അവരുടെ കപ്പലുകൾ മാർഗ്ഗമദ്ധ്യേ ആക്രമിച്ചു നശിപ്പിക്കപ്പെട്ടു. കോട്ടയ്ക്കകത്തുനിന്ന് സാമൂതിരിക്ക് സമാധാനാഭ്യർത്ഥനകൾ ലഭിച്ചു. പട്ടാളം കീഴടങ്ങാമെന്നും, കോട്ടയിലുള്ള ചില വലിയ പീരങ്കികളും യുദ്ധച്ചെലവും നൽകാമെന്നുമായിരുന്നു അവരുടെ വ്യവസ്ഥകൾ. അത് സ്വീകരിക്കാൻ മന്ത്രിമാർക്ക് മനസ്സുണ്ടായിരുന്നുവെങ്കിലും സാമൂതിരി സമ്മതിച്ചില്ല കുറച്ചുകൂടെ കഴിഞ്ഞപ്പോൾ ആഹാരം കിട്ടാൻ യാതൊരു മാർഗ്ഗവുമില്ലെന്ന് ബോദ്ധ്യപ്പെട്ട പറങ്കികൾ കോട്ടയും മുഴുവൻ പീരങ്കികളും കീഴടങ്ങാമെന്ന് അദ്ദേഹത്തെ അറിയിച്ചു. അവരെ ഉപദ്രവിക്കാതെ അയയ്ക്കണമെന്നും, സ്വന്തം സമ്പാദ്യം കൊണ്ടുപോകാൻ അനുവദിക്കണമെന്നുമുള്ള അവരുടെ യാചന സാമൂതിരി ചെവിക്കൊണ്ടു. ജമാദിയാലക്കൂർ 10-ാംതീയതി അർദ്ധരാത്രിക്ക് പറങ്കിപ്പട്ടാളം കോട്ടയ്ക്കു പുറത്തുവന്നു.'' ഒറ്റ ഒരു കൊച്ചുകല്ലുപോലും അവശേഷിപ്പിക്കാതെ സാമൂതിരി ചാലിയംകോട്ട ഇടിച്ചു നിരത്തി.

ചാലിയത്തുനിന്നും ബഹിഷ്കരിക്കപ്പെട്ടതോടെ കേരളം നിയന്ത്രിക്കാനുള്ള പറങ്കികളുടെ ശ്രമം അവസാനിച്ചുവെന്നു പറയാം. മാർഷൽ കുട്ടീഞ്ഞോ കോഴിക്കോട്ട് ആക്രമിച്ചതോടെ ആരംഭിച്ച സാമൂതിരിയുമായുള്ള യുദ്ധം 65 വർഷക്കാലത്തെ ഭയങ്കരമായ സമരങ്ങൾക്കുശേഷം, പറങ്കികളുടെ നിർണ്ണായകമായ പരാജയത്തിൽ പര്യവസാനിച്ചു. കോഴിക്കോട്ടുനഗരം കടലിൽനിന്ന് നിരോധിച്ച്, സാമൂതിരിയുടെ ശക്തി നശിപ്പിക്കാമെന്ന് അവർ ആദ്യം ആശിച്ചിരുന്നു. എന്നാൽ 12 വർഷത്തെ പരീക്ഷണത്തിനുശേഷം, അത് ഭീമമായ ധനനഷ്ടം വരുത്തുന്നതിനുമാത്രമേ പ്രയോജനപ്പെടുകയുള്ളുവെന്നുകണ്ട് അവർ അത് ഉപേക്ഷിച്ചു. കോഴിക്കോട്ട് ഒരു കോട്ടകെട്ടി സാമൂതിരിയുടെ നെഞ്ചിനുനേരെ പീരങ്കി ചൂണ്ടിക്കൊണ്ട് അദ്ദേഹത്തെ വരുതിയിൽ കൊണ്ടുവരാനായിരുന്നു അവരുടെ അടുത്ത ശ്രമം. കൊച്ചിയിൽ വളരെ വിജയിച്ച ഈ നയം കോഴിക്കോട്ട് പരാജയത്തിലാണ് കലാശിച്ചത്. കോട്ടകെട്ടാൻ സാമൂതിരി അനുവദിച്ചു. എന്നാൽ കോട്ടയിലെ കാര്യസ്ഥൻ രാഷ്ട്രീയാധികാരം ചെലുത്താൻ ശ്രമിച്ചപ്പോൾ, സാമൂതിരിയുടെ സൈന്യം പറങ്കികളെ അറബിക്കടലിലേയ്ക്കു തുരത്തി. മർമ്മപ്രധാനമായ ചാലിയംപ്രദേശം നിയന്ത്രിക്കാനായിരുന്നു അവരുടെ മൂന്നാമത്തെ ശ്രമം. അവിടെ സ്ഥാനം ഉറപ്പി

ച്ചുകൊണ്ട് കോഴിക്കോട്ടെ വ്യാപാരം നശിപ്പിക്കാമെന്ന് അവർ മോഹിച്ചു. അവർക്ക് വളരെ പ്രതീക്ഷകളുണ്ടായിരുന്ന ഒരു പദ്ധതിയുമായിരുന്നു അത്. ചാലിയം കോട്ട പണിഞ്ഞപ്പോൾ വളരെ സന്തോഷത്തോടെ കൊച്ചിരാജാവു പോർട്ടുഗീസ് രാജാവിന് ഇങ്ങനെ എഴുതി:

"ചാലിയംകോട്ട നിർമ്മിച്ചതുമൂലം തിരുമനസ്സിലേയ്ക്കു മഹത്തായ ഒരു സേവനമാണ് ഗവർണ്ണർ നിർവ്വഹിച്ചിരിക്കുന്നത്. എന്തെന്നാൽ സാമൂതിരിയുടെ അഹങ്കാരം കുറയ്ക്കാൻ അതു വളരെ സഹായിക്കുമെന്നാണ് എന്റെ അഭിപ്രായം. അങ്ങ് ആവശ്യപ്പെടുന്നതു ചെയ്യാൻ അദ്ദേഹം നിർബ്ബന്ധിതനായിത്തീരും." * പോർട്ടുഗീസുകാരും ഇതുതന്നെയാണ് ആഗ്രഹിച്ചതു്. എന്നാൽ അവരുടെ ആ മോഹനസ്വപ്നവും ഫലിച്ചില്ല. ചാലിയത്തിനുവേണ്ടിയുള്ള സമരം 40 വർഷം നീണ്ടുനിന്നു. പറങ്കികൾ അവിടെനിന്നു പിന്മാറുകയും അവരുടെ കോട്ട സാമൂതിരി ഇടിച്ചുനിരത്തുകയും ചെയ്തതിനുശേഷമാണ് അതവസാനിച്ചതു്. അങ്ങനെ സാമൂതിരിയെ മറ്റൊരു കൊച്ചിരാജാവാക്കാനുള്ള അവരുടെ ശ്രമങ്ങൾ പരിപൂർണ്ണമായ പരാജയത്തിൽ കലാശിച്ചു.

ചാലിയംയുദ്ധം കഴിഞ്ഞു് 70 വർഷക്കാലത്തേയ്ക്കുകൂടെ പറങ്കികൾ കൊച്ചി കൈവശം വച്ചുകൊണ്ടിരുന്നു. എന്നാൽ അവരുടെ രാഷ്ട്രീയശക്തിയും (അങ്ങനെയൊന്നുണ്ടായിരുന്നെങ്കിൽ) കേരളം നിയന്ത്രിക്കാനും അവിടത്തെ രാജാക്കന്മാരെ കീഴടക്കാനുമുള്ള മോഹവും ഇതോടുകൂടി അവസാനിച്ചു. വളരെ വിഷമിച്ചാണ് അവർ കണ്ണൂർ, കൊച്ചി, കൊടുങ്ങല്ലൂർ, പുറക്കാട്, കൊല്ലം എന്നീ സ്ഥലങ്ങളിൽ പിടിച്ചുനിന്നതു്. സാമൂതിരിപ്പാടിന്റെ രാജ്യാതിർത്തിക്കുള്ളിൽ എങ്ങുംതന്നെ അവർക്ക് ഒരു പണ്ടകശാലയോ, കച്ചവടസ്ഥാപനമോ ഇല്ലാതെയായി. 70 വർഷക്കാലം അവർ നടത്തിയ യുദ്ധങ്ങൾ ഫലശൂന്യമായി. സുദീർഘമായ ഈ പോരാട്ടത്തിൽ സുനിശ്ചിതമായ വിജയം കൈവരിച്ചതു് കോഴിക്കോട്ടെ സാമൂതിരിതന്നെയായിരുന്നു.

---

* 1553 ഡിസം: 18-ാംനു-യിലെ കത്തു്, "കോർപ്പോ ക്രോണോളോജിക്കോ" ഒന്നാംഭാഗം. മാക്കോ 52, രേഖ 23.

# അദ്ധ്യായം പത്ത്

# കുഞ്ഞാലിമാരുടെ പതനം

സാമൂതിരിമാക്കുവേണ്ടി കുഞ്ഞാലിമാർ നടത്തിവന്ന നിരന്തരമായ നാവികസമരം പറങ്കികൾക്ക് അത്യന്തം വിഷമകരമായിരുന്നു. ചാലിയം പിടിച്ചടക്കിയതോടെ തീരപ്രദേശത്ത് കുഞ്ഞാലിയുടെ ശക്തി അജയ്യമായെന്നുതന്നെ പറയാം. കുടുംബതലവനായിത്തീർന്ന കുഞ്ഞാലി മൂന്നാമനും, നിരവധി സമരങ്ങളിൽക്കൂടി പ്രശസ്തിയാർജ്ജിച്ച ഒരു യോദ്ധാവായിരുന്നു. കോഴിക്കോട്ടുതീരത്തുള്ള പോർട്ടുഗീസ് താവളം നശിപ്പിക്കപ്പെട്ടതോടെ അദ്ദേഹത്തിന്റെ ശക്തി ഉറപ്പിക്കാൻ കഴിഞ്ഞു. തന്നെ വിശ്വസ്തതയോടും സാമർത്ഥ്യത്തോടും സേവിച്ചുപോന്ന കുഞ്ഞാലിക്ക് പുതുപട്ടണത്തു കോട്ട പണിയുന്നതിനും കപ്പൽനിർമ്മാണകേന്ദ്രം നിർമ്മിക്കുന്നതിനും സാമൂതിരി സസന്തോഷം അനുമതി നൽകി. ചാലിയത്തെ പോർട്ടുഗീസ് പരാജയം കഴിഞ്ഞു രണ്ടുവർഷത്തിനുള്ളിൽ കുഞ്ഞാലി അവിടെ മരയ്ക്കാർ കോട്ട പണിയുകയും സാമൂതിരിയുടെ ഒരു സാമന്തന്റെ പദവിയിലേയ്ക്ക് ഉയരുകയും ചെയ്തു. കരയിലും അദ്ദേഹത്തിന്റെ ശക്തി ഗണ്യമായി വളർന്നു. നായർമാടമ്പിമാരുടെ എല്ലാ അധികാരാവകാശങ്ങളും കുഞ്ഞാലി അനുഭവിച്ചുപോന്നു. *

കരയിൽനിന്ന് തുരത്തപ്പെട്ടെങ്കിലും പറങ്കികൾ നാവികസമരം നിർത്തിയില്ല. ഗോവായിൽനിന്നും വന്ന ഒരു വലിയ കപ്പൽസൈന്യം തീരദേശനഗരങ്ങൾ ആക്രമിക്കുകയും കൊള്ളയടിക്കുകയും ചെയ്തു. 1572-ൽ ഒരു പറങ്കിപ്പട്ടാളം പരപ്പനങ്ങാടിയിൽ ഇറങ്ങി പട്ടണം കൊള്ളയടിക്കുകയും, അവിടത്തെ മുസ്ലിംപള്ളികളും അമ്പലങ്ങളും ദഹിപ്പിക്കുകയും ചെയ്തു. കോഴിക്കോട്ടുരാജ്യത്തിൽപെട്ട ത്രിക്കോടി, കപ്പാക്കാട്ട്, പൊന്നാനി എന്നീ പ്രധാനതുറമുഖങ്ങൾ ഈ കവർച്ചസംഘം ആക്രമിച്ചു. ഇതിനെല്ലാം ഉപരിയായി തുളുനാട്ടിൽനിന്നും ഇറക്കുമതി ചെയ്തിരുന്ന അരി പറങ്കികൾ തടഞ്ഞുതുടങ്ങുകയും, അതിന്റെ ഫലമായി നാടാകെ ക്ഷാമം വ്യാപിക്കുകയും ചെയ്തു. 1577-ൽ അരിയും

---

* വടക്കൻപാട്ടുകളിൽ ഇതിനെക്കുറിച്ചു സൂചിപ്പിക്കുന്നു.

കൊണ്ടുവന്ന 50 അറബിക്കപ്പലുകൾ അവർ കൊള്ളചെയ്യുവെന്നും അതിന്റെ ഫലമായി പാവപ്പെട്ടവർ നിരവധി ക്ലേശങ്ങൾ അനുഭവിച്ചെന്നും സൈനുദ്ദീൻ സൂചിപ്പിക്കുന്നു. നിരേലശ്വരംപട്ടണം അവർ ആക്രമിച്ച്, ഭസ്മീകരിച്ചു.

കൂടിയാലോചനകൾക്കായി 1578-ൽ പോർട്ടുഗീസ് വൈസ്രായി കോഴിക്കോട്ടേയ്ക്കു പ്രതിപുരുഷന്മാരെ അയച്ചു. അന്നു അകലെയുള്ള ഒരു ക്ഷേത്രത്തിൽ സാമൂതിരി ഭജനംപാർക്കുകയായിരുന്നു. എങ്കിലും അദ്ദേഹത്തിന്റെ മന്ത്രിമാർ സാമൂതിരിക്കുവേണ്ടി ചർച്ചകൾ നടത്തി. എന്നാൽ പൊന്നാനി എന്ന സ്ഥലത്ത് കോട്ടകെട്ടാൻ പറങ്കികൾ അനുവാദം ചോദിച്ചതുകൊണ്ട് ഈ ആലോചനകൾ നിഷ്ഫലമായി. പോർട്ടുഗീസ സ്ഥാനപതികൾ തിരിച്ചുപോയി. എന്നാൽ വീണ്ടും യുദ്ധം തുടങ്ങണമെന്ന് ആഗ്രഹമില്ലായിരുന്ന സാമൂതിരിപ്പാട് തന്റെ ഒരു പ്രതിനിധിയെ ഗോവായിലേയ്ക്കു അയച്ചു. വളരെ ആർഭാടത്തോടെയാണ് അദ്ദേഹത്തെ പറങ്കികൾ വരവേറ്റത്. എന്നാൽ കൂടിയാലോചനകൾ ഏതാനും ആഴ്ചകൾ നീണ്ടുപോയെങ്കിലും യാതൊരു ഒത്തുതീർപ്പുമുണ്ടായില്ല.

പ്രയോജനമില്ലാത്ത കൂടിയാലോചനകൊണ്ടു മടുത്ത്, പറങ്കികൾ വീണ്ടും യുദ്ധം തുടങ്ങാൻ തീരുമാനിച്ചു. ഇക്കാര്യത്തിൽ അവർക്കു കൊച്ചി രാജാവിന്റെ പ്രചോദനവുമുണ്ടായിരുന്നു. പറങ്കികളും സാമൂതിരിയും തമ്മിൽ ഒരിക്കലും സൌഹാർദ്ദത്തിൽ കഴിയരുതെന്ന അദ്ദേഹത്തിന്റെ വൈരാഗ്യം മുമ്പേതന്നെ കണ്ടതാണല്ലോ. കൊച്ചിരാജാവ് ഒരു വലിയ സൈന്യവുമായി രംഗത്തിറങ്ങി. അദ്ദേഹത്തെ സഹായിക്കാൻ ഒരു പോർട്ടുഗീസ് കമ്പനി നിയോഗിക്കപ്പെട്ടു. അതേ അവസരത്തിൽ സാമൂതിരിയുടെ ശ്രദ്ധ തിരിച്ചുവിടാൻവേണ്ടി തീരദേശത്ത് ഒരു നാവികാക്രമണവും നടന്നു. പക്ഷേ, സാമൂതിരിയുടെ സൈന്യം തെക്കോട്ടു നീങ്ങി. സഖ്യകക്ഷികളായ കൊച്ചിക്കാരും പറങ്കികളും അദ്ദേഹത്തെ ശക്തിയായി ആക്രമിച്ചുവെങ്കിലും, അവർ പരാജയമടഞ്ഞു. * തോൽവികൊണ്ടു വൈരാഗ്യംമൂത്ത പറങ്കികൾ, സാമൂതിരിയുടെ വ്യാപാരത്തെ ആക്രമിക്കാൻ പടക്കപ്പലുകളുമായി കൊച്ചിയിൽനിന്ന് പുറപ്പെട്ടു. അവർ ചാലിയത്ത് വീണ്ടും ഒരാക്രമണം നടത്തി. അവിടം വീണ്ടെടുക്കാൻ കഴിയുമോയെന്നു നോക്കുകയായിരുന്നു. അതു ഫലിച്ചില്ല. കപ്പലുകൾ ആക്രമിക്കുകയും തീരദേശനഗരങ്ങൾ കൊള്ളയടിക്കുകയുംചെയ്യുകയെന്ന നയം

* "തുഹ്ഫത്തുൽ-മുജാഹിദ്ദീൻ"—പേജ് 177

മത്ത്യാസ് ഡി ആൽബുക്കർക്ക് തുടന്നു. സാമൂതിരിക്ക് അതുകൊണ്ടു വലിയ ദോഷമൊന്നുമുണ്ടായില്ല. എന്തെന്നാൽ കടൽയുദ്ധത്തിൽ കൂടുതൽ നാശങ്ങളുണ്ടായിക്കൊണ്ടിരുന്നതു് പറങ്കികളുടെ വാണിജ്യത്തിനാണ്.

ഈ കാലഘട്ടത്തിൽ കൊച്ചിയിൽ കുഴപ്പം തലപൊക്കാൻ തുടങ്ങി. കൊച്ചിത്തുറമുഖത്തു് രാജാവും പറങ്കികളുംകൂടെ ചേന്നാണ ചുങ്കം പിരിച്ചിരുന്നതു്. ചരക്കുവിലയുടെ ഒൻപതു ശതമാനം പറങ്കികളും മൂന്നര ശതമാനം രാജാവും ചുങ്കമായി ഈടാക്കിവന്നു. 1530-ൽ വേ.ാം മാന്നു വൽരാജാവിൻെറകാലത്തുതന്നെ അതു കൊടുക്കാതിരിക്കാൻ പറങ്കികൾ ശ്രമിച്ചിരുന്നുവെന്നു് നാം കണ്ടു. എന്നാൽ കൊച്ചിരാജാവു് ശക്തിയായി പ്രതിഷേധിച്ചതിൻെറ ഫലമായി ചുങ്കം വീണ്ടും കൊടുത്തുതുടങ്ങി. 1583-ൽ ഗവണ്ണർ കൊച്ചിരാജാവിനെ നിർബ്ബന്ധിച്ചു് ഈ അവകാശം ഉപേക്ഷിപ്പിച്ചു. വളരെ പ്രധാനപ്പെട്ട വരുമാനം ഇങ്ങനെ അടിയറ വയ്ക്കുന്നതിനെ പ്രതിഷേധിച്ചു് ജനങ്ങൾ കലാപത്തിനു് ഒരുങ്ങി. കോട്ടയിലെ കപ്പിത്താൻ ഗോവയിലേക്കയച്ച അഭ്യത്ഥനകളുടെ ഫലമായി കൊച്ചിയിൽ പോഷകസേനകൾ വന്നുചേന്നു. എന്നാൽ അതുകൊണ്ടൊന്നും ജനങ്ങൾ ഭയപ്പെട്ടില്ല. സ്ഥിതിഗതികൾ അത്യന്തം ഗുരുതരമായി. സ്വന്തം രാജാവിനും പറങ്കിഗവണ്ണർക്കുമെതിരായി പരസ്യമായി കലാപസന്നദ്ധരായിരിക്കുന്ന ജനങ്ങൾ ആക്രമിച്ചാൽ കൊച്ചികോട്ട നശിക്കുമെന്ന കാര്യത്തിൽ സംശയമേ ഉണ്ടായിരുന്നില്ല. സംഗതികളുടെ ഗൌരവം മനസ്സിലാക്കിയ പറങ്കിഅധികാരികൾ അവരുടെ പുതിയ അവകാശവാദം വേഗം പിൻവലിച്ചു.

കൊച്ചിയിലെ പ്രക്ഷോഭണത്തിൻെറ ഒരു പ്രത്യാഘാതം സാമൂതിരിയുമായി പറങ്കികൾ വീണ്ടും സന്ധിയാലോചന തുടങ്ങി എന്നതാണ്. ഉൾനാടൻവ്യാപാരത്തിൻെറ ഒരു പ്രധാനകേന്ദ്രമായ പൊന്നാനിയിൽ ഒരു കോട്ട കെട്ടാൻ അനുവാദം അവർ ആവശ്യപ്പെട്ടു. ആലോചനകൾക്കുവേണ്ടി വന്നതു് ഗവണ്ണരുടെ മാതുലനായ മൈഗൊൺസാൽവസ് ഡി കാമറായാണ്. എന്നാൽ സാമൂതിരി വലിയ ധൃതിയൊന്നും കാണിക്കാതെ കൂടയാലോചനകൾ നീക്കിക്കൊണ്ടുപോയി. മനസ്സില്ലാമനസ്സോടെയാണ് കോട്ടകെട്ടാൻതന്നെ അദ്ദേഹം അനുവാദം നൽകിയതു്. ഇതു് കുഞ്ഞാലിക്ക് ഇഷ്ടപ്പെട്ടില്ല. പൊന്നാനിയിലെ പറങ്കിക്കോട്ട തനിക്കൊരു സ്ഥിരം വിപത്തായിരിക്കുമെന്നു് അദ്ദേഹം ന്യായമായി ഭയപ്പെട്ടു. 1586-ൽ അദ്ദേഹം പറങ്കികളെ ആക്രമിക്കുകയും തോല്പിക്കുകയും ചെയ്തു. 1589-ൽ കുഞ്ഞാലിയുടെ മരുമകനായ ക്വാജാമൂസാ ഒരു പറങ്കിക്കപ്പൽ

സേനാവിഭാഗവുമായി ഏററുമുട്ടി. മൂസായുടെ കീഴിൽ അപ്പോൾ 20-ൽ പരം ഓടികൾ മാത്രമാണുണ്ടായിരുന്നത്. എന്നാൽ രൂക്ഷമായ സമരത്തിനുശേഷം അദ്ദേഹം പറങ്കികളെ പായിച്ചു ഈ വിജയങ്ങളോടെ കേരളത്തിലെ കടൽതീരത്ത് കുഞ്ഞാലമാർ അജയ്യരായിത്തീർന്നു. പറങ്കികൾക്ക് എതിരായ ആക്രമണം മൂസാ തുടർന്നു. അദ്ദേഹം നിരവധി പറങ്കിക്കപ്പലുകൾ പിടിച്ചടക്കുകയും അവരുടെ വ്യാപാരത്തിനു വലിയ നാശം വരുത്തുകയും ചെയ്തു. രണ്ടു വർഷക്കാലത്തേയ്ക്കു കേരളതീരത്തിൽ പറങ്കികളുടെ കപ്പലോട്ടം മിക്കവാറും തടയപ്പെട്ടിരുന്നുവെന്നുതന്നെ പറയാം. കൊളമ്പ് ആക്രമിക്കുന്നതിനുവരെ മൂസാ പ്ലാനിട്ടു. സഹികെട്ട വൈസ്രായി മത്ത്യാസ് ഡി ആൽബ്യൂക്കർക്ക്, ആന്ദ്രേഫൂർതാഡോ എന്ന കപ്പിത്താന്റെ കീഴിൽ മൂസായെ നശിപ്പിക്കാൻ 20 പടക്കപ്പലുകൾ അയച്ചു. മൂസായെ വളയുന്നതിന് ഫൂർതാഡോയ്ക്കു കഴിഞ്ഞു. തുടർന്നുണ്ടായ യുദ്ധത്തിൽ മൂസായുടെ മുഴുവൻ കപ്പലുകളും നശിപ്പിക്കപ്പെട്ടു. വളരെ പ്രയാസപ്പെട്ട് മൂസാ നീന്തി കരപററി. എന്നാൽ മൂസായുടെ സേനാവിഭാഗത്തിന്റെ നാശം കുഞ്ഞാലിയെ നിരുത്സാഹപ്പെടുത്തിയില്ല. അദ്ദേഹം ഉടൻതന്നെ മറെറാരു കപ്പൽസേനയുമായി കടലിൽ ഇറങ്ങുകയും പറങ്കിക്കപ്പലുകളെ കേരളതീരത്തുനിന്ന് വീണ്ടും തുരത്തുകയും ചെയ്തു. കുഞ്ഞാലിയുടെ ആക്രമണംമൂലം വമ്പിച്ച നാശനഷ്ടങ്ങൾ ഉണ്ടായിരുന്നതുകൊണ്ട് യുദ്ധത്തെക്കാൾ സമാധാനമാണ് ലാഭകരമെന്ന് പറങ്കികൾക്ക് ബോദ്ധ്യമായി ഒരു കത്തോലിക്കാപാതിരിയുടെ മദ്ധ്യസ്ഥതയിൽ കൂടിയാലോചനകൾ ആരംഭിക്കുകയും 1591-ൽ ഇരുഭാഗക്കാർക്കും തൃപ്തികരമായ ഒരു ഒത്തുതീർപ്പുണ്ടാകുകയും ചെയ്തു.

എന്നാൽ പതിവുപോലെ സമാധാനം അധികകാലം നീണ്ടുനിന്നില്ല. പറങ്കികളുടെ രക്ഷാപത്രികകൾ വാങ്ങാൻ സാമൂതിരി ഒരുക്കമല്ലായിരുന്നു. തങ്ങളുടെ അനുമതികൂടാതെ സഞ്ചരിക്കുന്ന കപ്പലുകളെല്ലാം കടൽക്കൊള്ളക്കാരുടേതായി കരുതി ആക്രമിക്കുമെന്നായിരുന്നു പറങ്കികളുടെ നിർബ്ബന്ധം. അവർ ഈ ന്യായംപറഞ്ഞു ചില കപ്പലുകൾ കൈവശപ്പെടുത്തുകയുംചെയ്തു. അതിനു പകരംവീട്ടുന്നതിൽ സാമൂതിരി യാതൊരു അമാന്തവും കാണിച്ചില്ല. പക്ഷേ, ഉഭയകക്ഷികളും ഔപചാരികമായി സമാധാനഉടമ്പടിയിൽ ഉറച്ചുനില്ക്കുന്നതായിട്ടാണു ഭാവിച്ചത്. കുഞ്ഞാലി പ്രത്യേകിച്ചും ഭാഗ്യവാനായിരുന്നു. ചൈനയിൽനിന്ന് നിറയെ വിലപ്പെട്ട ചരക്കുകളുമായി വന്ന ഒരു പറങ്കിക്കപ്പൽ അദ്ദേഹം കണ്ടുകെട്ടി. അതിന് പ്രതികാരംചെയ്യാൻ 1591-ൽ കപ്പാ

മൂസായെ തോൽപിച്ച ആന്ദ്രേഫർതാഡോയുടെ നേതൃത്വത്തിൽ വീണ്ടും വമ്പിച്ച ഒരു കപ്പൽപട നിയോഗിക്കപ്പെട്ടു. ഫർതാഡോ സാമൂതിരിയുടെ മൂന്നു കപ്പലുകൾ കൈവശപ്പെടുത്തി. കേരളസേനയെ യുദ്ധത്തിൽ തോല്പിക്കാൻ അദ്ദേഹത്തിന് കഴിഞ്ഞെങ്കിലും, അതു് നാശം സംഭവിക്കാതെ രക്ഷപ്പെട്ടു.

1595-ൽ കുഞ്ഞാലി നാലാമൻ പുതുപട്ടണത്തെ മരയ്ക്കാർകോട്ടയുടെ അധിപതിയായും സാമൂതിരിയുടെ നാവികസൎവ്വസൈന്യാധിപനായും അവരോധിക്കപ്പെട്ടു. അദ്ദേഹം കോട്ട കൂടുതൽ സുശക്തമാക്കി. വലിയ പീരങ്കികൾ ഉറപ്പിച്ച ഗോപുരങ്ങളും ആഴമേറിയ കിടങ്ങുകളും കുഴിപ്പിക്കപ്പെട്ടു. പറങ്കികളുമായുള്ള യുദ്ധത്തിൽ തന്റെ പിതാവിനെ അതിശയിക്കുന്ന വിജയങ്ങൾ കുഞ്ഞാലി നാലാമൻ നേടി. എന്നാൽ ഈ വിജയങ്ങൾ അദ്ദേഹത്തെ ദുരാഗ്രഹിയും അഹങ്കാരിയുമാക്കിത്തീർത്തു. സാമൂതിരിയെപ്പോലും അദ്ദേഹം ധിക്കരിക്കാൻ തുടങ്ങി. ഒരിക്കൽ അദ്ദേഹം സാമൂതിരിപ്പാടിന്റെ ആനയുടെ വാലു മുറിക്കുകയും, ഒരു നായരെ അപമാനിക്കുകയുംചെയ്തു. ഇതറിഞ്ഞു് ക്ഷുഭിതനായ സാമൂതിരി തന്നെക്കാൾ ശക്തനായിത്തീൎന്നിരിക്കുന്ന പ്രജയെ നശിപ്പിക്കുവാൻ തന്നെ തീരുമാനിക്കുകയും അതിനുവേണ്ടി തന്റെ ബദ്ധശത്രുക്കളായ പറങ്കികളുമായി ഒരു സഖ്യത്തിൽ ഏൎപ്പെടുകയുംചെയ്തു. ഈ കരാറിനെപ്പററി കൂടിയാലോചന നടത്താൻ ഡോം ആൽവാറോ ഡി ഏബ്രാഞ്ചെസ് എന്നൊരാളെയാണ് വൈസ്രായി അയച്ചതു്. എന്നാൽ ഇതിനകം വൈസ്രായിയായ മത്ത്യാസ് ഡി ആൽബ്യൂക്കർക്ക് തിരിച്ചുവിളിക്കപ്പെട്ടു. അതിനുപകരം വാസ്കോഡാ ഗാമായുടെ പൌത്രനായ ഫ്രാൻസെസ്കോ ഡാ ഗാമാ കോണ്ട് ഡി വിഡിഗ്വേറാ നിയമിക്കപ്പെട്ടു. ഇതുമൂലം കരാർ ഒപ്പിടുന്നതിന് 1597 വരെ താമസിച്ചു.

സാമൂതിരിയും പറങ്കികളുംതമ്മിലുള്ള സഖ്യം കൊച്ചിരാജാവിന് തീരെ ഹിതകരമായിരുന്നില്ല. അവരെ തമ്മിൽതല്ലിക്കാൻ അദ്ദേഹം നിരവധി സൂത്രങ്ങൾ പ്രയോഗിച്ചു. തന്റെ കലാപകാരിയായ സൈന്യാധിപനുമായി സാമൂതിരി യഥാൎത്ഥത്തിൽ മമതയിലാണെന്നും പറങ്കികളെ സ്വന്തം നിയന്ത്രണത്തിൽ കൊണ്ടുവരാനുള്ള സൂത്രമാണ് പുതിയ സഖ്യമെന്നും മററുമുള്ള കിംവദന്തികൾ അദ്ദേഹം പ്രചരിപ്പിച്ചു. ഈ പ്രചരണങ്ങൾ കുറയൊക്കെ ഫലിക്കാതിരുന്നില്ല. പറങ്കികൾ സാമൂതിരിയെ സംശയിക്കാൻ തുടങ്ങി. എന്നാൽ അതൊന്നും ഗൌനിക്കാതെ ഒരു വലിയ സൈന്യവുമായി സാമൂതിരി കരമാൎഗ്ഗം പുതുപട്ടണത്തെ

ആക്രമിച്ചു. അതേ അവസരത്തിൽതന്നെ പറങ്കികൾ കടലിൽനിന്ന് ആക്രമണവും തുടങ്ങി.

നദീമുഖത്തുള്ള മുനമ്പിൽ സ്ഥിതിചെയ്തിരുന്ന മരയ്ക്കാർകോട്ട ആക്രമിക്കാൻ വളരെ ദുഷ്കരമായിരുന്നു. അതേ അവസരത്തിൽതന്നെ അത് സംരക്ഷിക്കാൻ എത്രയും എളുപ്പവുമായിരുന്നു. സുശക്തമായ കോട്ടയെ രക്ഷിച്ചിരുന്നത് സുശിക്ഷിതരും സുസജ്ജരുമായ ഒന്നാന്തരം ഭടന്മാരായിരുന്നു. കടലിൽനിന്ന് ആക്രമണം പ്രതീക്ഷിച്ചിരുന്ന കുഞ്ഞാലി അതിനു വേണ്ട മുൻകരുതലുകൾ ചെയ്തു. പറങ്കിആക്രമണത്തെ നേരിടാൻ കരുത്തേറിയ ഒരു കപ്പൽവ്യൂഹം കാത്തുകിടന്നു. പറങ്കികൾ നദീമുഖത്തു സ്ഥാനം ഉറപ്പിച്ചുകൊണ്ട് കോട്ടയിലേയ്ക്കു് വെടിവയ്ക്കാൻ ആരംഭിച്ചു. കരയിൽനിന്ന് ആക്രമിക്കുന്ന സാമൂതിരിയുടെ പടയെ ഒരു പോർട്ടുഗീസ് സേനാവിഭാഗവും സഹായിച്ചിരുന്നു. ഈ സന്നാഹങ്ങളൊക്കെയുണ്ടായിട്ടും മരയ്ക്കാർകോട്ടയ്ക്കെതിരായ ആദ്യത്തെ ആക്രമണം പരാജയപ്പെടുകയാണ് ചെയ്തത്. കരയിൽനിന്ന് ബൽഷ്യോർ ഫെറേറാ നടത്തിയ ആക്രമണത്തെ കുഞ്ഞാലി നിസ്സാരമായി തുരത്തി. കടലിൽനിന്ന് ലൂയിസ് ഡ ഗാമാ നടത്തിയ ആക്രമണം ഫലിച്ചില്ലെന്നതോ പോകട്ടെ, വമ്പിച്ച അത്യാഹിതമായി കലാശിച്ചു. കരസൈന്യവും കപ്പൽപ്പടയും തമ്മിൽ യാതൊരു കേന്ദ്രീകരണവും കൂടാതെ ആക്രമണം നടത്തിയതായിരുന്നു പരാജയത്തിന്റെ കാരണം.

ആന്ദ്രേ ഫർതാഡോ സേനാധിപനായി നിയമിക്കപ്പെട്ടു. അദ്ദേഹവും സാമൂതിരിയും തമ്മിൽ കുഞ്ഞാലിയെ നശിപ്പിക്കാൻ 1599 ഡിസംബറിൽ വീണ്ടും ഒരു കരാറുണ്ടാക്കി. ഈ ഉടമ്പടിപ്രകാരം താനൂർ, ചാലിയം എന്നീ പ്രദേശങ്ങളിലെ രാജാക്കന്മാരെ ജാമ്യതടവുകാരായി നൽകാമെന്നും, അവരെ കൊച്ചിയിൽ താമസിപ്പിച്ചുകൊള്ളാമെന്നും സാമൂതിരി സമ്മതിച്ചു. അതിനു പകരമായി ഡോം പീഡ്രോ ഡിനൊറോഞ്ഞാ, ജെറോണിമോ ബോട്ടല്ലോ, അന്തോണിയോ മത്തോസോ എന്നീ പ്രഭുക്കന്മാരെയും രണ്ടു ജെസ്യൂട്ടുപാതിരിമാരെയും ജാമ്യതടവുകാരായി സാമൂതിരിക്ക് പറങ്കികൾ വിട്ടുകൊടുത്തു. യുദ്ധത്തിന്റെ ആവശ്യത്തിലേക്ക് 1000 കൂലിക്കാർ, 15 ആന, ആവശ്യമുള്ളിടത്തോളം തടി, ആശാരിമാർ എന്നിവ നൽകാമെന്ന് സാമൂതിരി ഏററു. സാമൂതിരി 5000 നായന്മാരുടെ ഒരു പടയെ ഇറക്കണമെന്നും അതിൽ 2000 പേർ പോർട്ടുഗീസ്‌സൈന്യാധിപന്റെ കീഴിൽ പ്രവർത്തിക്കണമെന്നുമായിരുന്നു കരാർ. ജനുവരി 20-നു മുമ്പ് യുദ്ധം അവസാനിച്ചില്ലെ

ങ്കിൽ, സാമൂതിരിക്ക് മാമാങ്കാഘോഷത്തിന് പോകാൻവേണ്ടി താനൂർ രാജാവിനെ മടക്കി അയയ്ക്കാമെന്നും പ്രത്യേകം വ്യവസ്ഥചെയ്തിരുന്നു. യുദ്ധത്തിന്റെ ഫലമായി ലഭിക്കുന്ന പണം, ചരക്കുകൾ, പീരങ്കി, കപ്പൽ എന്നിവയുടെ നേർപകുതി സാമൂതിരിക്ക് നൽകാമെന്ന പറങ്കികൾ സമ്മതിച്ചു.

തന്റെ മുൻഗാമിയുടെ അബദ്ധങ്ങളിൽനിന്ന് പാഠംപഠിച്ച ഫർത്താഡോ സൂക്ഷിച്ചാണ നീങ്ങിയത്. അയാൾ ആദ്യം നദീമുഖത്തുള്ള തടസ്സങ്ങൾ നീക്കുകയും കോട്ടയെ ഫലപ്രദമായി ആക്രമിക്കാൻ കഴിയുന്നവിധം പീരങ്കികൾ ഉറപ്പിക്കുകയുംചെയ്തു. ഈ ഒരുക്കങ്ങൾക്കുശേഷം കോട്ടയുടെ നേർക്ക് അതിശക്തിയായ ആക്രമണം ആരംഭിച്ചു. തന്റെ നില അപകടത്തിലായെന്ന ബോദ്ധ്യമായ കുഞ്ഞാലി സാമൂതിരിയുമായി സന്ധിയാലോചനകൾക്ക് ശ്രമംനടത്തി. തന്റെ ആളുകളുടെ ജീവൻ രക്ഷിക്കണമെന്ന മാത്രമായിരുന്നു അദ്ദേഹത്തിന്റെ അപേക്ഷ. എന്നാൽ തന്റെ സഖ്യകക്ഷിയോട് ആലോചിക്കാതെ ഒന്നും ചെയ്യാൻ വയ്യാ യെന്ന നിലപാടായിരുന്നു സാമൂതിരിയുടേത്. ഫർത്താഡോ ആണെ ങ്കിൽ മരയ്ക്കാർമാരുടെ ശക്തിയെ നാമാവശേഷമാക്കാൻ കിട്ടിയ സുവ ർണ്ണാവസരം പാഴാക്കാൻ ഒട്ടം സമ്മതം പ്രകടിപ്പിച്ചില്ല. കടലിൽനിന്നും കരയിൽനിന്നും ഭയങ്കരമായ ആക്രമണം ആരംഭിച്ചപ്പോൾ മരയ്ക്കാരുടെ പ്രതിരോധശക്തി തകർന്നു. തന്റെ ജീവൻ രക്ഷിക്കണമെന്ന വ്യവസ്ഥയിൽ കുഞ്ഞാലി കീഴടങ്ങി. പ്രതാപശാലിയായ ആ പടത്തലവൻ സാമൂതി രിക്ക് തന്റെ വാൾ അടിയറവച്ചു. എന്നാൽ അദ്ദേഹമാകട്ടെ കുഞ്ഞാ ലിയെ പറങ്കികൾക്ക വിട്ടുകൊടുക്കുകയാണ് ചെയ്തത്. അവർ സാമൂ തിരിക്ക നൽകിയ പ്രതിജ്ഞ ലംഘിച്ച്, കുഞ്ഞാലിമരയ്ക്കാരെ ഗോവാ യിൽവച്ചു വധിച്ചു.

ഇതോടുകൂടി കുഞ്ഞാലിമരയ്ക്കാർമാരുടെ ശക്തി അവസാനിച്ചു. പറങ്കിചരിത്രകാരന്മാരെപ്പോലെ മററു യൂറോപ്യൻചരിത്രകാരന്മാരും അവരെ "കടൽകൊള്ളക്കാർ" എന്ന നിന്ദ്യമായി വിളിച്ചുവരുന്നു. പറങ്കി കൾ അങ്ങനെ വിളിക്കുന്നതിന്ന കാരണമുണ്ട്. പോർട്ടുഗീസ്രാജാവു പൌരസ്ത്യദേശത്തിന്റെ അധീശത്വം സ്വയം പ്രഖ്യാപിച്ചതോടെ, സമു ദ്രത്തിൽ സഞ്ചരിക്കാനുള്ള അധികാരം അവക്ക മാത്രമേയുള്ളുവെന്ന പറങ്കി കൾ അവകാശപ്പെടാൻ തുടങ്ങി. അവരുടെ ഈ സമുദ്രാധീശത്വത്തെ ചോദ്യംചെയ്യുന്ന ഏവരും "കടൽകൊള്ളക്കാരായി." യൂറോപ്പിൽ എല്ലാ രാജ്യക്കാർക്കും സമുദ്രത്തിൽ സഞ്ചരിക്കുന്നതിന്ന തുല്യാവകാശമുണ്ടെന്ന

ബാറോസ് സമ്മതിക്കാൻ തയ്യാറാണ്. എന്നാൽ ഏഷ്യയുടെ കാര്യത്തിൽ വരുമ്പോൾ കപ്പലോട്ടം പറങ്കികളുടെ കുത്തകാവകാശമാണെന്നു പ്രഖ്യാപിക്കാൻ അദ്ദേഹം മടിക്കുന്നില്ല. പറങ്കികളുടെ ഈ അവകാശവാദം സമ്മതിക്കുകയാണെങ്കിൽ മാത്രമേ കുഞ്ഞാലിമാർ “കടൽകൊള്ള” ക്കാരാകുകയുള്ളു. അവർ സാമൂതിരിയുടെ ആമിറാളന്മാർ, അഥവാ നാവികസർവ്വസൈന്യാധിപന്മാരായിരുന്നു. അവർക്കു രാജ്യവും അധികാരവും നൽകിയതു് അദ്ദേഹമാണ്. കുഞ്ഞാലിമരയ്ക്കാർ എന്ന സ്ഥാനം തന്നെ അദ്ദേഹമാണു നൽകിയതു്. നായർമാടമ്പിമാർക്കു തുല്യമായ അവകാശാധികാരങ്ങൾ അവർക്കുണ്ടായിരുന്നു. അവർ സാമൂതിരിക്കു കപ്പവും ചുങ്കവും നൽകിവന്നുവെന്നു പറങ്കികൾക്കുതന്നെ ബോദ്ധ്യമുള്ള കാര്യമാണ്. + കടൽക്കൊള്ളക്കാരൻ എന്നു് അധിക്ഷേപിച്ചു് ഒരു പ്രതിയോഗിയെ കരിതേയ്ക്കാൻ വളരെ എളുപ്പമുണ്ട്. എന്നാൽ സ്വന്തം രാജാവിൻെറ കല്പന ശിരസ്സാവഹിച്ചുകൊണ്ടു് ഒരു നൂററാണ്ടുകാലത്തോളം ആക്രമണകാരികളായ പറങ്കികൾക്കു് എതിരായി വിജയകരമായ സമരം ചെയ്തു, പരമ്പരയാ നാവികതലവന്മാരായിരുന്ന ഒരു കുടുംബത്തെ അത്ര നിസ്സാരമായി അവഗണിക്കാൻ ചരിത്രത്തിനു സാദ്ധ്യമല്ല.

പറങ്കികൾക്കു് എത്രമാത്രം നാശനഷ്ടങ്ങൾ കുഞ്ഞാലിമരയ്ക്കാർമാർക്കു് വരുത്താൻ കഴിഞ്ഞുവെന്നതിനെപ്പററി വിശദമായ വിവരമൊന്നും ലഭിച്ചിട്ടില്ല. എന്നാൽ അവരുടെ പ്രവർത്തനംമൂലം തങ്ങൾക്കു കണക്കില്ലാത്ത നാശമുണ്ടായെന്നു പറങ്കികൾതന്നെ സമ്മതിക്കുന്നു. മരയ്ക്കാർമാരുടെ ആക്രമണങ്ങളെ നേരിടാൻ ഓരോവർഷവും അവർക്കു പുതിയ നാവികസേനാവ്യൂഹം ഇറക്കേണ്ടിവന്നു. പറങ്കികളുടെ 160 ചെറുതരം കപ്പലുകൾ കേരളനാവികർ ഒരു വർഷത്തിൽ പിടിച്ചെടുത്തുവെന്നു റെമി ഡെഫിനീസ് ഡി മോൺഫോർട്ട് പ്രസ്താവിക്കുന്നു. * ഫിഞ്ച് എഴുതുന്നു: “ഒരു വർഷത്തിൽ മലയാളികൾ 6 പോർട്ടുഗീസ് കപ്പലുകളും, ഓർമസ്സിൽനിന്നു വന്ന ഒരു കപ്പലും, 3 പടക്കപ്പലുകളും പിടിച്ചെടുത്തു. കുറച്ചു കഴിഞ്ഞപ്പോൾ കൊച്ചിയിലുണ്ടായിരുന്ന 25 കപ്പലുകളിൽ 16 എണ്ണം അവർക്കു കീഴടങ്ങി. അവരുടെ കൈവശം 50 യുദ്ധക്കപ്പലുകളും ഓടിവള്ളങ്ങളുമുണ്ടായിരുന്നു. യുദ്ധക്കപ്പലിൽ 100-ം ഓടികളിൽ 200-ം വീതം പട്ടാളക്കാരായിരുന്നു ഉണ്ടായിരുന്നതു്. ¶

---

+ ഷൈറാർഡ് I—338, 344.

* സോമേഴ്സ്—യാത്രാക്കുറിപ്പുകൾ.

¶ ഫോസ്റ്റർ—“ആദ്യകാലസഞ്ചാരങ്ങൾ.”

കുഞ്ഞാലിമാരുടെ സാമർത്ഥ്യം, ആയോധനവൈദഗ്ദ്ധ്യം, ധീരത എന്നിവയെക്കുറിച്ച് എത്ര പറഞ്ഞാലും മതിയാവില്ല. തുടർച്ചയായി ആപത്ത് നേരിടേണ്ടിവന്നിരുന്നുവെങ്കിലും, ഉയർന്ന ആയുധസജ്ജീകരണങ്ങളോടുകൂടിയ പറങ്കിക്കപ്പലുകളുമായി പരസ്യമായ സംഘട്ടനം ഏതു നിമിഷവും വേണ്ടിവരുമെന്ന നിശ്ചയമുണ്ടായിരുന്നുവെങ്കിലും, പുതിയ നാവികവ്യൂഹങ്ങളുമായി വർഷംതോറും കടലിൽ ഇറങ്ങാൻ അവർ മടിച്ചിരുന്നില്ല. അവരുടെ കപ്പൽപടയെ പറങ്കികൾ നിശ്ശേഷം നശിപ്പിക്കുകയും നാവികരെ കൊന്നൊടുക്കുകയും ചെയ്തിട്ടുള്ള സന്ദർഭങ്ങൾ കുറച്ചല്ല. എന്നാൽ യുദ്ധരംഗത്തെ പരാജയം വീണ്ടും ഏറ്റുമുട്ടുന്നതിനുള്ള അവരുടെ ദൃഢനിശ്ചയത്തെ ഒരിക്കലും മന്ദീഭവിപ്പിച്ചില്ല. അവരുടെ പതാക കൊളമ്പുമുതൽ കച്ചുവരെ പാറിപ്പറന്നിരുന്നു. ഭയമെന്നത് അവരെ തീണ്ടിയിരുന്നില്ല. ഒരു കുഞ്ഞാലിയോ അദ്ദേഹത്തിന്റെ ബന്ധുക്കളോ പറങ്കികൾക്കു കീഴടങ്ങിയതായ ഒറ്റ ഒരു സന്ദർഭംപോലുമില്ല. അവസാനഘട്ടത്തിൽപോലും താൻ ധിക്കാരത്തോടെ എതിർത്ത തന്റെ തമ്പുരാന്റെ മുമ്പിലാണ മരയ്ക്കാർ കീഴടങ്ങിയത്, പറങ്കികളോടല്ല. കടലിന്റെ അനുഗ്രഹങ്ങളോടൊപ്പം അത്യാപത്തും ഒന്നുപോലെ ആശ്ലേഷിച്ചുകൊണ്ടാണ് അവർ കപ്പലോടിച്ചത്. 1507-ൽ ഈജിപ്ഷ്യൻകപ്പൽപട അറബിക്കടലിൽനിന്നു പിൻവാങ്ങിയതിനുശേഷം പറങ്കികളുടെ കച്ചവടത്തിനു തടസ്സമുണ്ടാക്കുക, തരംകിട്ടുമ്പോഴൊക്കെ അവരെ ആക്രമിക്കുക എന്ന തന്ത്രമാണ കുഞ്ഞാലിമാർ സ്വീകരിച്ചിരുന്നത്. നേരിട്ടുള്ള വലിയ യുദ്ധങ്ങളിൽ ചെന്നുവീഴാതെ അവർ കഴിയുന്നത്ര സൂക്ഷിച്ചു. വേഗതയേറിയ കപ്പലുകളാണ് അവർ പൊതുവെ ഉപയോഗിച്ചിരുന്നത്. വൈസ്രോയിസ്ഥാനം വഹിക്കാൻ വന്നപ്പോൾ വാസ്കോ ഡ ഗാമയ്ക്ക് അതു ബോദ്ധ്യമായി. പറങ്കികപ്പലുകളിലുള്ളത്ര ആയുധങ്ങൾ ഉപയോഗിച്ചിരുന്നില്ലെങ്കിലും, അവ എത്രയും ഫലപ്രദമായും വൈദഗ്ദ്ധ്യത്തോടുംകൂടിയാണ് അവർ പ്രയോഗിച്ചിരുന്നത്.

നൂററാണ്ടുകാലങ്ങളായി, പ്രത്യേകിച്ചും പറങ്കികളുമായുള്ള പോരാട്ടത്തിൽ കഴിഞ്ഞ ഒരു ശതാബ്ദമായി, എത്രയും ഗംഭീരമായ സേവനം അനുഷ്ഠിച്ചുവന്ന മരയ്ക്കാർമാരുടെ ശക്തി നശിപ്പിക്കാൻ തന്റെ ശത്രുക്കളായ പറങ്കികളോടു സാമൂതിരി ചേർന്നുവെന്നത് അത്ഭുതകരമായി തോന്നാവുന്ന ഒരു കാര്യമാണ്. എന്നാൽ അതിന്റെ കാരണം മനസ്സിലാക്കാൻ പ്രയാസമുള്ളതല്ല. പറങ്കികളെ ചാലിയത്തുനിന്നും തുരത്തിയതോടെ അദ്ദേഹത്തിന്റെമേൽ ഡെമോക്ലിസ്സിന്റെ വാളുപോലെ തൂങ്ങിക്കിടന്നിരു

ന്ന വിപത്തു നീങ്ങി. അതോടെ സുശക്തമായ ഒരു നാവികസേനയെ ആശ്രയിക്കേണ്ട ആവശ്യം സാമൂതിരിക്ക് ഇല്ലാതെയായി. അതേ അവസരത്തിൽതന്നെ പറങ്കികളുടെ പിന്മാററത്തോടെ കുഞ്ഞാലിയുടെ ശക്തി വളരെ വദ്ധിച്ചു. അദ്ദേഹം കൂടുതൽ സ്ഥാനവും അധികാരങ്ങളും അവകാശപ്പെടാൻതുടങ്ങി. അതു സാമൂതിരിയുടെ പരമാധികാരത്തെ ചോദ്യംചെയ്യുന്ന ഘട്ടത്തിലേയ്ക്കു നീങ്ങി. യഥാത്ഥത്തിൽ സാമൂതിരിയുടെ ശക്തിയെ വകവയ്ക്കാതിരിക്കത്തക്കവണ്ണം വളരുന്ന ഒരു പ്രജയായിരുന്നു അദ്ദേഹം. കോട്ടയ്ക്കൽ നിമ്മിച്ച കോട്ടകളും നാവികസങ്കേതവുംമൂലം താൻ ഒരു സ്വതന്ത്രനാടുവാഴിയായിത്തീന്നെന്നുള്ള ഗവ്വാണ് മരയ്ക്കാക്കു നാശകരമായത്. നായന്മാരുടെ വളൻവെകൊണ്ടിരുന്ന എതിപ്പും അവരുടെ നാശത്തിനു് ഒരു കാരണമായിരുന്നു. കുഞ്ഞാലി നായന്മാരുടെ അവകാശാധികാരങ്ങളേയും ധിക്കരിച്ചു. അന്നത്തെ പഴയ പാട്ടുകളിൽ അതിനു വേണ്ടുവോളം തെളിവുണ്ട്.

കുഞ്ഞാലിമാരുടെ ശവകുടീരം ഇപ്പോഴും കോട്ടയ്ക്കൽ കാണാം. അവരുടെ കുടുംബം ഇന്നും അവിടെ താമസിക്കുന്നു. മഹമ്മദീയരുടെ ഇടയിൽ അവരെ വളരെ ബഹുമാനമാണ്. ഈ പടത്തലവന്മാരുടെ വീരചരിതം കേരളത്തിനൊട്ടാകെ അഭിമാനവും അന്തസ്സും നൽകുമെന്ന കായ്യത്തെക്കുറിച്ചു യാതൊരു സംശയവുമില്ല. എന്തെന്നാൽ പറങ്കികളുടെ നാവികസ്വേച്ഛാധിപത്യത്തിനെതിരായി അവർ നടത്തിയ ഐതിഹാസികസമരങ്ങളും അവർ അതിൽ കൈവരിച്ച നേട്ടങ്ങളും കേരളചരിത്രത്തിലെ മഹത്തായ ഒരദ്ധ്യായമാണ്.

---

# അദ്ധ്യായം പതിനൊന്ന്

# പറങ്കികളുടെ അവസാനകാലം

മരയ്ക്കാരന്മാരെ നശിപ്പിച്ചതുകൊണ്ടും പറങ്കികളുടെ നാവികപ്രാമാണ്യം നിലനിർത്താൻ കഴിഞ്ഞില്ല. കൂടുതൽ അപകടകാരിയായ ഒരു പുതിയ പ്രതിയോഗി രംഗത്തു പ്രത്യക്ഷപ്പെട്ടുകഴിഞ്ഞു. 1594-ൽ ഹോളണ്ടിലെ പ്രധാനപ്പെട്ട വാണിജ്യശ്രേഷ്ഠന്മാരുടെ ഒരു യോഗം ആസ്റ്റർഡാമിൽവച്ചു കൂടുകയും ഇന്ത്യയിലേയ്ക്ക് ഒരു ഡച്ചുകപ്പൽവ്യൂഹത്തെ അയയ്ക്കണമെന്നു തീരുമാനിക്കുകയും ചെയ്തു. 1599 ആയപ്പോഴേയ്ക്കും പൌരസ്ത്യവ്യാപാരത്തിൽ ലന്തക്കാരുടെ നില സുരക്ഷിതമായി. അവരുടെ മാർഗ്ഗം ഇംഗ്ലീഷുകാരും സ്വീകരിച്ചു. അതോടുകൂടി ഇന്ത്യൻവ്യാപാരരംഗത്തു പറങ്കികൾക്ക് ഒരു നൂററാണ്ടുകാലമായുണ്ടായിരുന്ന കുത്തക അവസാനിച്ചു. അവരുടെ വ്യാപാരംതന്നെ ക്രമേണ നശിച്ചു. അവർ കേരളക്കരയിൽ സ്ഥാപിച്ച കോട്ടകളും പണ്ടകശാലകളും ഓരോന്നായി ലന്തക്കാർ കൈവശപ്പെടുത്താൻ തുടങ്ങി.

എങ്കിലും അരനൂററാണ്ടുകാലത്തേയ്ക്കു നാമമാത്രമായ പോർട്ടുഗീസ് അധികാരം തുടർന്നു. കേരളസമുദ്രത്തിൽനിന്ന് അവർ നിശ്ശേഷം പിന്മാറിയില്ല. കൊച്ചി, കൊല്ലം, കണ്ണൂർ എന്നീ കോട്ടകളിൽക്കൂടെ കേരളത്തിൻെറ വാണിജ്യത്തെ അവർ കുറേക്കാലംകൂടി നിയന്ത്രിച്ചുവന്നു. എന്നാൽ അവരുടെ രാഷ്ട്രീയാധികാരം കേരളക്കരയിൽ അന്തർദ്ധാനം ചെയ്തുകഴിഞ്ഞു. നാവികാധിപത്യത്തെ ലന്തക്കാർ വെല്ലുവിളിക്കാൻ തുടങ്ങി. ആദ്യകാലത്തു പറങ്കികൾക്കു വമ്പിച്ച ലാഭമുണ്ടായിരുന്ന കുരുമുളക്, സുഗന്ധവ്യഞ്ജനങ്ങൾ എന്നിവയിലെ വ്യാപാരം മന്ദീഭവിച്ചു. രാജാക്കന്മാരുമായി തുടർച്ചയായുള്ള യുദ്ധം, മതപീഡനംമൂലം ശത്രുക്കളായിത്തീർന്ന സുറിയാനിക്രിസ്ത്യാനികളുടെ എതിർപ്പ്, അറബികളുടെ കഠിനമായ വിരോധം എന്നിവ അവരുടെ കച്ചവടനാശത്തിനു കാരണമായി. കൂടാതെ സാമൂതിരിയും കൊച്ചിരാജാവുംതമ്മിലുള്ള പരമ്പരയായുള്ള യുദ്ധം വീണ്ടും ആരംഭിച്ചതുകൊണ്ട് കൊച്ചിരാജാവുമായി വ്യാപാരം പുനരുജ്ജീവിപ്പിക്കാമെന്ന അവരുടെ ആശകളും തകർന്നു.

കുഞ്ഞാലിയുമായുള്ള യുദ്ധത്തിനിടയിൽ സാമൂതിരിയേയും പോർട്ടുഗീസുകാരേയും തമ്മിൽതല്ലിക്കാമെന്ന മോഹത്തിൽ, കോഴിക്കോട്ടെ ഒരു സാമന്തനായ കൊരട്ടികയ്മളെ കൊച്ചിരാജാവു് ആക്രമിച്ചു. മരയ്ക്കാരെ നശിപ്പിച്ചതിനുശേഷം സാമൂതിരി തന്റെ പഴയ ശത്രുവിനെതിരായി തിരിഞ്ഞു. ആക്രമിച്ചടക്കിയ പ്രദേശങ്ങളിൽനിന്നു കൊച്ചിരാജാവിനെ തുരത്തിയെങ്കിലും യാദൃച്ഛികമായ ഒരു വെടിയേററ് സാമൂതിരിക്കു പരുക്കുപററി. തന്നിമിത്തം യുദ്ധം കുറച്ചുനാളത്തേയ്ക്കു് അവസാനിച്ചു. കുഞ്ഞാലിയെ നശിപ്പിച്ച സാമൂതിരിയുടെ അനന്തരഗാമിയായ പുതിയ സാമൂതിരി കൊച്ചിയുമായി യുദ്ധം തുടരാൻതന്നെ തീരുമാനിച്ചു. എന്നാൽ കൊടുങ്ങല്ലൂർകോട്ട കൊച്ചിയിലേയ്ക്കുള്ള പാതയെ നിയന്ത്രിച്ചുകൊണ്ടിരിക്കുന്നിടത്തോളംകാലം ആക്രമണം വിജയിക്കുകയില്ലെന്നു് അദ്ദേഹം മനസ്സിലാക്കി. വളരെക്കാലംമുതൽ സാമൂതിരിയുടെ സാമന്തനായിരുന്നു കൊടുങ്ങല്ലൂർരാജാവു്. എന്നാൽ പറങ്കികൾ അവിടെവന്നു് ശക്തി ഉറപ്പിച്ചതോടെ, അവരും സാമൂതിരിയും തമ്മിലുള്ള ശത്രുത ചൂഷണംചെയ്തുകൊണ്ടു് അദ്ദേഹം സ്വാതന്ത്ര്യം പ്രഖ്യാപിച്ചു. കൊടുങ്ങല്ലൂർരാജാവിന്റെ ചേരിമാററം സാമൂതിരിമാർ ഒരിക്കലും ക്ഷമിച്ചിരുന്നില്ല. 1536-ൽ സാമൂതിരിപ്പാട്ട് കൊടുങ്ങല്ലൂർ ആക്രമിച്ചു് തന്റെ പരമാധികാരം സ്ഥാപിക്കുകയുണ്ടായി. എന്നാൽ തന്റെ തലസ്ഥാനത്തു് കോട്ടകെട്ടിയിരുന്ന പറങ്കികളുടെ സഹായത്തോടെ രാജാവു് വീണ്ടും സ്വതന്ത്ര്യം പ്രഖ്യാപിച്ചു. പറങ്കികൾ ചാലിയത്തു് താവളം ഉറപ്പിച്ചതോടെ തന്റെ സാമന്തന്റെ മേലുള്ള സാമൂതിരിയുടെ അധികാരം വളരെ കുറഞ്ഞു. എന്നാൽ ആ കോട്ട നശിപ്പിക്കപ്പെട്ടതോടെ കൊടുങ്ങല്ലൂർ ആക്രമിക്കാനുള്ള മാർഗ്ഗം സാമൂതിരിക്കു് തുറന്നുകിട്ടി. 17-ാം നൂററാണ്ടിന്റെ ആരംഭദശയിൽ കൊച്ചിയുമായുള്ള പുതിയ യുദ്ധം ആരംഭിച്ചപ്പോൾ. പട്ടാളക്കാരെ അയച്ചു തന്നെ സഹായിക്കാൻ കൊടുങ്ങല്ലൂർരാജാവിനോട്ട് സാമൂതിരി ആവശ്യപ്പെട്ടു. എന്നാൽ അദ്ദേഹത്തിനു കൊച്ചിരാജാവിന്റെ ബന്ധുക്കളായ പോർട്ടുഗീസ്സുകാരേയും തന്റെ മേൽകോയ്മയായ സാമൂതിരിയേയും പിണക്കാൻ ഇഷ്ടമില്ലായിരുന്നു. അതുകൊണ്ടു് അദ്ദേഹം നിഷ്ക്രിയത്വം അവലംബിച്ചു സാമൂതിരി അതിൽ ക്ഷുഭിതനായിരുന്നു. അതിന്റെ ഫലമായി അദ്ദേഹത്തിനു് സാവകാശം ലഭിച്ചപ്പോൾ കൊടുങ്ങല്ലൂർ ആക്രമിക്കുകയും അതിന്റെ വടക്കൻഭാഗങ്ങൾ തന്റെ രാജ്യത്തോടു ചേർക്കുകയും ചെയ്തു. അതിനുശേഷം പറങ്കികളുടെ കൈവശമിരുന്ന കോട്ടയും പട്ടണവും ആക്രമിക്കാനുള്ള സന്നാഹങ്ങൾ സാമൂതിരി തയ്യാറാക്കി. "നോട്ടീഷ്യാസ് ഡാ ഇന്ത്യാ" എന്ന ഒരു പോർട്ടുഗീസ്‌രേഖ

യിൽ അക്കാലത്തെ കൊടുങ്ങല്ലൂർകോട്ടയെക്കുറിച്ചുള്ള ഒരു വർണ്ണനയിൽ ഇങ്ങനെ പറയുന്നു: "ഡോം മിഗ്വൽ ബോളിനാണ് ഈ കോട്ടകെട്ടിച്ചത്. കോഴിക്കോട്ടെ നിരവധി ആക്രമണങ്ങളിൽനിന്നും അദ്ദേഹം കോട്ടയെ രക്ഷിച്ചിരുന്നു......ഈ കോട്ടയ്ക്കുള്ളിൽ ഒരു കത്തീഡ്രൽപള്ളിയുണ്ട്. തിരുസ്സഭ അവിടെ ഒരു ആർച്ച്ബിഷപ്പിനെ നിയമിക്കുകയും ചെയ്തിട്ടുണ്ട്. കോട്ട രക്ഷിക്കാൻ ഒരു ക്യാപ്റ്റൻെറ കീഴിൽ ഒരുസംഘം ഭടന്മാരും ആവശ്യമായ പീരങ്കികളും അവിടെയുണ്ടായിരുന്നു. ഇവ കൂടാതെ അവിടെ ഒരഗതിമന്ദിരവും ആശുപത്രിയും, ഉണ്ടായിരുന്നതിനുപുറമേ ജെസ്യൂട്ട് സംഘക്കാരും, ഫ്റാൻസിസ്കൻസംഘക്കാരുമായ പാതിരിമാർക്ക് താമസിക്കാനുള്ള പ്രത്യേകമന്ദിരങ്ങളും ഉണ്ടായിരുന്നു. 600 അടി നീളവും 18 അടി പൊക്കവും 6 ചാൺ ഘനവുമുണ്ടായിരുന്നു ആ കോട്ടയ്ക്ക്. അതിനു സമീപമുള്ള സങ്കേതത്തിൽ 40 പറങ്കികളും 100-ൽപരം നാട്ടുകാരും കുടുംബസഹിതം താമസിച്ചിരുന്നു. അതിൻെറ ചുററുമതിലിന് 360 അടി നീളവും 15 ചാൺ പൊക്കവുമുണ്ടായിരുന്നുവെന്നു കാണുന്നു." *

കൊടുങ്ങല്ലൂർകോട്ട ആക്രമിക്കാൻ സാമൂതിരി തീച്ചപ്പെടുത്തി. കൊച്ചിരാജാവിനോടും പോർട്ടുഗീസ്സുകാരോടും വിരോധമുണ്ടായിരുന്ന പറവൂർ രാജാവെന്ന ബ്രാഹ്മണനാടുവാഴി അദ്ദേഹത്തെ സഹായിച്ചു. ഈ കാലഘട്ടത്തിൽ കൊച്ചിരാജാവും പറങ്കികളോട് അസുഖത്തിൽ കഴിയുകയായിരുന്നു. എന്നാൽ അത് പുറത്തുകാണിക്കാൻ അദ്ദേഹത്തിനു ധൈര്യമില്ലായിരുന്നുവെന്നുമാത്രം. സ്ഥിതിഗതികൾ അനുകൂലമല്ലെന്നു കണ്ട വൈസ്രായി, സാമൂതിരിയുമായി വഴക്കുകൂടുന്നത് ആപല്ക്കരമാണെന്ന് മനസ്സിലാക്കി സന്ധിയാലോചനകൾക്ക് ദൂതന്മാരെ കോഴിക്കോട്ടേയ്ക്കയച്ചു. സമയം നീട്ടിക്കിട്ടുന്നതിനുള്ള തന്ത്രമാണിതെന്ന് സാമൂതിരി മനസ്സിലാക്കി. അദ്ദേഹം ദൂതന്മാരെ ഉപചാരപൂർവ്വം സ്വീകരിക്കുകയും അവരുടെ വിലപ്പെട്ട കാഴ്ചസാധനങ്ങൾ വാങ്ങുകയും ചെയ്തുവെങ്കിലും, തൻെറ ആക്രമണസന്നാഹങ്ങൾക്ക് യാതൊരു കുറവും വരുത്തിയില്ല. അടുത്ത വർഷാരംഭത്തിൽ അദ്ദേഹം കൊടുങ്ങല്ലൂർക്ക് ഒരു സൈന്യത്തെ നിയോഗിച്ചു. അവർ കോട്ട വളയുകയും നിരോധം ആരംഭിക്കുകയും ചെയ്തു. കാവൽസൈന്യം വളരെ വിഷമകരമായ നിലയിലായി. എന്നാൽ അവക്ക് ആവശ്യമായ ആഹാരസാധനങ്ങളും വെടിക്കോപ്പും കൊച്ചിയിൽനിന്നു കിട്ടിക്കൊണ്ടിരുന്നു. അടുത്തവർഷം ഡോ ബർണാഡോ ഡി

* "നോട്ടീഷ്യാസ് ഡാ ഇൻഡ്യാ"—ഒന്നാംഭാഗം, പേജ് 225

നൊറോണ്ഞാ സഹായവുമായി എത്തുന്നതുവരെ കോട്ടയ്ക്കുള്ളിലുണ്ടായിരുന്നവർ പിടിച്ചുനിന്നു. സാമൂതിരിയുടെ സഹായത്തിനുവേണ്ടി ധൃതിപിടിച്ചുവന്ന ലന്തക്കപ്പലുകൾ വഴിയിൽവച്ചു തടയപ്പെട്ടു. അങ്ങനെ കോട്ടയുടെ നിരോധവും നീങ്ങി.

എന്നാൽ കേരളത്തിലെ ചെറുകിടരാജാക്കന്മാർ ഇതിനിടയിൽ ഒരു പാഠം പഠിച്ചിരുന്നു. അറബിക്കടലിൽ ഒരു പുതിയ പാശ്ചാത്യ ശക്തികൂടെ പ്രവേശിച്ചിരിക്കുന്നുവെന്ന് അവർ കണ്ടു. പറങ്കികളുടെ വെറുക്കപ്പെട്ട നുകം വലിച്ചെറിയാൻ ഇക്കൂട്ടരുടെ സഹായം ലഭിക്കുമെന്ന് അവർ പ്രതീക്ഷിച്ചു. രാജാക്കന്മാരുടെ വിരോധംമൂലം പറങ്കികളുടെ സ്ഥാനം കേരളത്തിൽ വളരെ അപകടത്തിലായിട്ടുണ്ടെന്ന് ലന്തക്കാരും മനസ്സിലാക്കിയിരുന്നു. തൻമൂലം അടുത്ത 30 വർഷക്കാലത്തേയ്ക്കു തീരദേശത്തെ രാജാക്കന്മാരുമായി മമതയിൽ കഴിയാൻ ലന്തകപ്പിത്താന്മാർ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. കേരളക്കരയിലെ പോർട്ടുഗീസ് ശക്തിയുടെ മരണമണി ഇതോടെ മുഴങ്ങി. ഇംഗ്ലീഷുകാരോടും ലന്തക്കാരോടും നിരന്തരമായ നാവികസമരങ്ങളിൽ ഏറ്റപ്പെടേണ്ടിവന്നതുകൊണ്ട് പിന്നീടുള്ള വർഷങ്ങളിൽ അവർക്ക് കരയിൽ കാര്യമായ യാതൊരു അധികാരവും ചെലുത്താൻ കഴിഞ്ഞില്ല. 1616-ൽ കീലിങ്ങ് എന്നു പേരുള്ള ഒരു ഇംഗ്ലീഷു കപ്പിത്താൻ കൊടുങ്ങല്ലൂരിൽ എത്തിച്ചേർന്നു. കൊച്ചി തിരിച്ചുപിടിക്കാൻ ഇംഗ്ലീഷുകാർ സഹായിക്കുമെങ്കിൽ അവർക്ക് കച്ചവടസൌകര്യങ്ങൾ നൽകുന്ന ഒരു ഉടമ്പടി ഒപ്പിടാമെന്ന് സാമൂതിരി സമ്മതിക്കുകയുണ്ടായി. * ഇതേ ഉദ്ദേശസാദ്ധ്യത്തിനുവേണ്ടി ലന്തക്കാരുമായും അദ്ദേഹം കൂടിയാലോചനകൾ നടത്തി.

പോർട്ടുഗല്ലിനെ സ്പെയിനിലെ രാജവംശം ഭരിച്ചുകൊണ്ടിരുന്ന കാലമായിരുന്നു അത്. അവർക്ക് പൌരസ്ത്യദേശത്തെ പോർട്ടുഗീസ് സങ്കേതങ്ങളുടെ കാര്യത്തിൽ ശ്രദ്ധയുണ്ടായിരുന്നില്ല. അതുകൊണ്ട് നാവികമേധാവിത്വം നിലനിർത്തുന്നതിനുള്ള ഈ സമരത്തിൽ പറങ്കികൾക്ക് വളരെ ബുദ്ധിമുട്ടു സഹിക്കേണ്ടിവന്നു. ഫിലിപ്പ് രണ്ടാമൻ പോർട്ടുഗല്ലിനെ തന്റെ നിയന്ത്രണത്തിൽ കൊണ്ടുവന്ന കാലംമുതൽ, കിഴക്കൻ നാടുകളുമായുള്ള വ്യാപാരപോഷണത്തിനു പോർട്ടുഗീസ് രാജാക്കന്മാർ കാണിച്ചിരുന്ന താല്പര്യം നഷ്ടപ്പെട്ടു. കടലിൽ ലന്തക്കാരുടെയും ഇംഗ്ലീഷുകാരുടെയും വെല്ലുവിളി, കരയിൽ കേരളരാജാക്കന്മാരുടെ എതിർപ്പ്,

* ഈസ്റ്റ് ഇന്ത്യാ കമ്പനിക്ക് ജോലിക്കാരിൽനിന്നും ലഭിച്ച കത്തുകൾ—ഭാഗം അഞ്ച്, 1616.

ഇവയ്ക്കെതിരായി പരാജയോന്മുഖമായ ഒരു സമരമാണ് പറങ്കികൾ നടത്തിയത്. വമ്പിച്ച പ്രാതികൂല്യങ്ങളെ നേരിട്ടുകൊണ്ട്, കുറച്ചുകാലത്തേക്കുകൂടി അവർ സ്വന്തം സ്ഥാനം കാത്തുരക്ഷിച്ചു. എന്നാൽ കേരളചരിത്രത്തിലോ ഇൻഡ്യാചരിത്രത്തിലോതന്നെ തീരെ പ്രാധാന്യമർഹിക്കുന്ന ഒന്നായിരുന്നില്ല അത്.

പോർട്ടുഗീസ്ശക്തി ക്ഷയിച്ചുവരുന്നുവെന്നു കണ്ടപ്പോൾമുതൽ കേരളത്തിലെ അശക്തന്മാരായ രാജാക്കന്മാർപോലും അവരെ എതിർക്കാൻ തുടങ്ങി.

ഈ കാലത്തു പറങ്കികളുടെ അവസ്ഥ പരമദയനീയമായിരുന്നു. അവരുടെ ഖജനാവിൽ ഒന്നുമുണ്ടായിരുന്നില്ല. പട്ടാളക്കാരുടെ ശമ്പളം കുടിശ്ശികയിലായിരുന്നു. കത്തോലിക്കാമതസംഘങ്ങളും ഗവമെൻറും തമ്മിലുള്ള മത്സരം മൂർദ്ധന്യത്തിൽ എത്തിയിരുന്നതിനാൽ അവർക്കു കാര്യമായി യാതൊന്നും ചെയ്യാൻവയ്യാത്ത സ്ഥിതിയായി. ജെസ്യൂട്ടുകളും ഇതരമതസംഘങ്ങളും സർവ്വശക്തരായിത്തീർന്നു. അവർ വൈസ്രായിയെ അവഗണിച്ചുവെന്നു മാത്രമല്ല, രാജകീയാധികാരത്തിലും വരുമാനത്തിലും കൈവയ്ക്കുകപോലും ചെയ്തു. തിരുവിതാംകൂറിലെ ചില സ്ഥലങ്ങളിൽ ജെസ്യൂട്ടുപാതിരിമാരാണ് യഥാർത്ഥയജമാനന്മാരെന്ന്, 1637-ൽ രാജാവിനയച്ച ഒരു കത്തിൽ വൈസ്രായി പരാതിപ്പെട്ടു. ഗവമെൻറു ഖജനാവിൽനിന്നുതന്നെ വലിയ സഹായധനമാണ് ഈ സംഘങ്ങൾക്കു നൽകിയിരുന്നത്. ഓരോ നഗരത്തിലും പോർട്ടുഗീസ് അൽമേനികളുടെ ഇരട്ടി പോർട്ടുഗീസ്പാതിരിമാർ ഉണ്ടായിരുന്നുവത്രേ! പാതിരിമാർക്ക് ഗവമെൻറിൽനിന്ന് വലിയ വേതനങ്ങൾ നൽകുകയും, അതേസമയം തന്നെ പട്ടാളക്കാർക്കു മാസക്കണക്കിനു ശമ്പളംകിട്ടാതിരിക്കുകയുംചെയ്തുനിമിത്തം, പട്ടാളക്കാർ മതസംഘങ്ങളിലോ ആശ്രമങ്ങളിലോ ചേരുക സർവ്വസാധാരണമായിത്തീർന്നു. സർക്കാർവരുമാനത്തിൻെറ വലിയൊരു ഭാഗം പാതിരിമാരെ തീററിപ്പോററുന്നതിനുവേണ്ടിയാണ് ചെലവഴിക്കപ്പെട്ടത്.

ചില വിചിത്രമായ ഏർപ്പാടുകൾ ഇക്കാലത്തു വളർന്നിരുന്നു. ഭർത്താവായി സ്വീകരിക്കുന്നവർക്ക് സ്ത്രീധനമായി ഒരു ഉദ്യോഗച്ചീട്ടും കൊടുത്ത് ലിസ്ബണിലെ അനാഥശാലകളിൽനിന്നു പെൺകുട്ടികളെ പൌരസ്ത്യദേശങ്ങളിലേക്ക് അയച്ചിരുന്നു. കൊടുങ്ങല്ലൂരെ ഗവർണ്ണർപദവിസ്ത്രീധനമായി ഒരു യുവതി വന്നിരുന്നുവത്രേ. ഈ ദുഷിച്ച സമ്പ്രദായം വളരെ വർദ്ധിച്ചതുമൂലം, ഇത്തരം സ്ത്രീധനനിയമനങ്ങൾ 3 വർഷക്കാലത്തേയ്ക്കു

മാത്രമേ ഉണ്ടായിരിക്കയുള്ളുവെന്ന് ഒരു ഉത്തരവ് 1627-ൽ പുറപ്പെടുവിക്കേണ്ടിവന്നു.

പോർട്ടുഗീസ് അധികാരശക്തിയുടെ നാശം ഏററവും നഗ്നമായി കണ്ടതു് പട്ടണങ്ങളിലാണ്. സുഗന്ധവ്യഞ്ജനവ്യാപാരത്തിൻെറ കേന്ദ്രമായിരുന്ന കൊച്ചിതുറമുഖത്തു കച്ചവടംതന്നെ ഇല്ലാതായിരിക്കുന്നുവെന്ന് 1622-ൽ വൈസ്രായി ആയിരുന്ന കോണ്ടു ഡി വിഗ്ഗുറാ രാജാവിനു് എഴുതി. ഇതിനു മുമ്പുതന്നെ കണ്ണൂർ അവഗണനയിലായിക്കഴിഞ്ഞു. കൊല്ലത്തിൻെറ പ്രാധാന്യവും കുറഞ്ഞു. ഈ കോട്ടകളിൽ തോക്കുകളാകട്ടെ, അവയുടെ രക്ഷയ്ക്കാവശ്യമായ മററ് ആയുധങ്ങളാകട്ടെ, ഇല്ലെന്നു വൈസ്രായി രാജാവിനെ അറിയിച്ചു. പ്രധാനവരുമാനമാർഗ്ഗങ്ങൾ കടൽചുങ്കവും രക്ഷാപത്രികവില്പനയിൽനിന്നുള്ള പണവുമായിരുന്നു. കച്ചവടം സ്തംഭിച്ചതോടെ ആദ്യത്തേതിൽനിന്നുമുള്ള വരവു വളരെ കുറഞ്ഞു. അധികാരം നഷ്ടപ്പെട്ടതോടെ രണ്ടാമത്തേതും നിലച്ചു. പോർട്ടുഗീസുകാരുടെ കൈവശം വളരെക്കുറച്ചു ഭൂമിമാത്രമേയുണ്ടായിരുന്നുള്ളു. അവയുടെ കൃഷിയിൽനിന്ന് പറയത്തക്ക വരുമാനമൊന്നുമില്ലായിരുന്നു. ഇതിൻെറയൊക്കെ ഫലമായി കോട്ടകൾക്ക് സാധാരണഗതിയിൽ ആവശ്യമായ അററകുററപ്പണിപോലും അസാദ്ധ്യമായിവന്നു.

എന്തിന്, വൈസ്രായിപദംതന്നെ അഭികാമ്യമല്ലാതായി. മൂന്നുപേർ ഉപേക്ഷിച്ചതിനുശേഷമാണ് താൻ സ്ഥാനം സ്വീകരിച്ചതെന്ന് 1621-ൽ വൈസ്രായിയായി നിയമിക്കപ്പെട്ട കോണ്ട് ഡി വിഗ്ഗുറാ രാജാവിനു് എഴുതി. ഇന്ത്യയിൽ വൈസ്രായിയായി പോകാൻ സമ്മതിച്ചതുതന്നെ രാജാവിനോടുള്ള പ്രത്യേകമമതകൊണ്ടാണെന്നായിരുന്നു അതിൻെറ വ്യംഗ്യം. ഇന്ത്യയിൽ നടക്കുന്ന കാര്യങ്ങളെക്കുറിച്ചു പോർട്ടുഗീസ് ഗവമെൻറിനും അത്ര ശ്രദ്ധയൊന്നുമുണ്ടായിരുന്നില്ലെന്നു സൂചിപ്പിച്ചിരുന്നല്ലോ. പോഷകസേനകളും ആയുധങ്ങളും അയച്ചുകൊടുക്കണമെന്ന് വൈസ്രായിമാർ എത്ര പ്രാവശ്യം ആവശ്യപ്പെട്ടാലും സഹായം ലഭിക്കുക വിരളമായി. ഇതേയവസരത്തിലാണ് ലന്തക്കാർ ഇന്ത്യാസമുദ്രത്തിൽ പ്രവേശിച്ചതും, പറങ്കികളുടെ അധികാരത്തെ വെല്ലുവിളിക്കാൻ തുടങ്ങിയതും.

ലന്തകമ്പനിക്കാർ പൌരസ്ത്യവ്യാപാരരംഗത്തു പ്രവേശിച്ചപ്പോൾമുതൽ അവരും പറങ്കികളും തമ്മിൽ നിരന്തരവും വിട്ടുവീഴ്ചയില്ലാത്തതുമായ യുദ്ധവും ആരംഭിച്ചു. ലന്തക്കാരെ കൈയേററക്കാരായിട്ടാണ് പറങ്കികൾ കരുതിയതു്, അവരെ ഇന്ത്യൻകടൽതീരത്തുനിന്നും തുരത്താൻ പറങ്കികൾ ശ്രമിച്ചു. തുടർച്ചയായ യുദ്ധങ്ങളിലേക്കു നയിച്ച ഈ നയം

മൂലം അവരുടെ (പറങ്കികളുടെ) വരുമാനവും വ്യാപാരവും നശിച്ചു. അവർ തമ്മിലുള്ള പോരാട്ടങ്ങളുടെ ചരിത്രം ഈ ഗ്രന്ഥത്തിന്റെ പരിധിയിൽപ്പെടുന്നില്ല. ലന്തക്കാർ പൌരസ്ത്യദ്വീപസമൂഹങ്ങളിൽ അധികാരം ഉറപ്പിച്ചതിനുശേഷം രാജസിംഹന്റെ സഹായത്തോടെ സിലോണിലുണ്ടായിരുന്ന പറങ്കികളെ ആക്രമിച്ചുവെന്നുമാത്രം ഓർത്തിരിക്കേണ്ട കാര്യമേ നമുക്കുള്ളൂ. 1638-ൽ വില്യം ജേക്കബ്സ് കോസ്റ്ററിന്റെ നേതൃത്വത്തിലുള്ള മൂന്നു ലന്തക്കപ്പലുകളാണ് ആക്രമണം നടത്തിയത്. കുറേക്കാലത്തെ സമരത്തിനുശേഷം 1658-ൽ ലന്തക്കാർ പറങ്കികളെ സിലോണിൽ നിന്നു തുരത്തി. അതിനുശേഷം അവർ കൊളമ്പിൽ ശക്തിയുറപ്പിക്കുകയും, കേരളക്കരയിലെ പോർട്ടുഗീസ്സങ്കേതങ്ങളുടെ നേക്ക് ശ്രദ്ധ കേന്ദ്രീകരിക്കാൻ തുടങ്ങുകയും ചെയ്തു.

ലന്തക്കാർ ആദ്യം ആക്രമിച്ച സ്ഥലം കൊല്ലമാണ്. 1658 ഡിസമ്പറിൽ റൈക്ലോഫ വാൻഗ്ഗൂൺസ് അവിടുത്തെ കോട്ട പിടിച്ചടക്കി. സുശക്തമായ ഒരു കാവൽസേനയെ കൊല്ലത്ത് ഏൎപ്പെടുത്തിയതിനുശേഷം അദ്ദേഹം കേരളക്കരയിൽ ഒരു പര്യടനം നടത്തിയിട്ട് കൊളമ്പിലേക്കു മടങ്ങി. * കൊല്ലംറാണിയുടെ സഹായത്തോടെ പറങ്കികൾ പ്രത്യാക്രമണം നടത്തിയതുമൂലം 1659 ഏപ്രിൽ 14-ാംനു കാവൽസേനയെ കൊളമ്പിലേയ്ക്കു പിൻവലിക്കാൻ ഡച്ചുഗവർണ്ണർ നിർബ്ബന്ധിതനായി. അടുത്തവൎഷം വമ്പിച്ച ഒരു സൈന്യവുമായി വാൻഡെർ മെയ്ഡൻ കേരളത്തിലേയ്ക്കു തിരിച്ചു. 1661 ഫെബ്രുവരി 10-ാംനു കൊടുങ്ങല്ലൂരിനു സമീപമുള്ള അഴീക്കോട്ട് ഈ സൈന്യമെത്തി. അവിടെവച്ച് ഡച്ചുഗവർണ്ണർ സാമൂതിരിപ്പാടുമായി കൂടിയാലോചനകൾ തുടങ്ങി. പ്രസ്തുത സമ്മേളനത്തിൽ സാമൂതിരിയെ പ്രതിനിധീകരിച്ചു പങ്കെടുത്തത് ഏറാൾപ്പാടുതന്നെയായിരുന്നു. പറങ്കികളെ തുരത്തുന്നതിനുവേണ്ടി സഹകരിച്ചു പ്രവൎത്തിക്കാൻ തീരുമാനിച്ചുകൊണ്ടുള്ള ഒരു ഉടമ്പടിയിൽ ഇരുകൂട്ടരും ഒപ്പുവച്ചു.

---

* ബാല്യകാലംമുതൽ ഇന്ത്യൻസമുദ്രത്തെപ്പററിയും ഇന്ത്യയിലെ സ്ഥിതിഗതികളെക്കുറിച്ചും പരിചയമുള്ള ഒരാളായിരുന്നു റൈക്ലോഫ് വാൻഗ്ഗൂൺസ്. പിതാവിനോടൊത്തു പത്താമത്തെ വയസ്സിൽ അദ്ദേഹം പൌരസ്ത്യദേശത്തു വന്നു. രണ്ടുവൎഷത്തിനുശേഷം അദ്ദേഹം ഇന്ത്യയുടെ കിഴക്കേതീരം സന്ദർശിച്ചു. കേരളത്തിലേയ്ക്കു നിയോഗിച്ച നാവികപ്പടയുടെ നായകത്വം ഏല്ക്കുമ്പോൾ ബറേവിയായിലെ കൌൺസിലിലെ ഒരു അസാധാരണ അംഗമായിരുന്നു അദ്ദേഹം.

സഖ്യകക്ഷികൾ ആദ്യം ആക്രമിച്ചതു് പള്ളിപ്പുറമാണ് (പള്ളിപോർട്ടോ). കൊച്ചിയെ ആക്രമിക്കാനുള്ള ഒന്നാന്തരമൊരു താവളമായിരുന്നു അതു്. കഠിനമായ എതിർപ്പിനെ കീഴ്പ്പെടുത്തി ലന്തക്കാർ കോട്ട പിടിക്കുകയും കരാർപ്രകാരം അതു സാമൂതിരിക്കു നൽകുകയും ചെയ്തു. എന്നാൽ ഉടനടി കൊച്ചിയെ ആക്രമിക്കാൻ അവർ തുനിഞ്ഞില്ല. ആ അവസരം പ്രയോജനപ്പെടുത്തി കൊച്ചിക്കോട്ട കൂടുതൽ സുശക്തമാക്കുന്നതിനും ഒരു നിരോധത്തെ നേരിടാനുള്ള കരുതലുകൾ ചെയ്യുന്നതിനും പറങ്കികൾക്കു കഴിഞ്ഞു. കൊച്ചിയെ ആക്രമിക്കാൻതന്നെ ലന്തക്കാരും തീർച്ചപ്പെടുത്തിയിരുന്നു. അതിനുവേണ്ടി തീരപ്രദേശത്തെ പ്രധാന നാടുവാഴികളുമായി അവർ ആലോചനകൾ ആരംഭിച്ചു.

ഈ കാലത്തു് കൊച്ചിരാജ്യത്തു് ഒരു ആഭ്യന്തരയുദ്ധം നടന്നുകൊണ്ടിരുന്നു. പരസ്പരം പൊരുത്തമില്ലാത്ത കുറേ ദത്തെടുപ്പുകളുടെ ഫലമായി സിംഹാസനത്തിനു പല അവകാശികളും ഉണ്ടായി. * പതിനാറാം നൂററാണ്ടിന്റെ ആദ്യകാലത്തു് മൂത്ത തായ്‌വഴിയിൽനിന്നുള്ള കിരീടാവകാശി സാമൂതിരിപക്ഷപാതിയാണെന്ന കാരണത്താൽ ആൽബുക്കർക്ക് ഇടപെട്ടു് അധികാരഭ്രഷ്ടനാക്കിയതു് കണ്ടുവല്ലോ. അതിനുശേഷം ഭരണം നടത്തിയ ഇളയ തായ്‌വഴി 1646-ൽ അന്യംനിന്നുപോയി. അതുകൊണ്ടു മൂത്ത താഴ്‌വഴിയിൽനിന്നും, പള്ളിവിരുത്തിയിൽ താമസിച്ചിരുന്ന മറെറാരു ശാഖയിൽനിന്നും ഏതാനുംപേരെ ദത്തെടുത്തു. എന്നാൽ ഈ രണ്ടു ശാഖക്കാരും തമ്മിൽ ഉടൻതന്നെ കുടുംബകലഹം ആരംഭിച്ചു. ഒടുവിൽ പറങ്കികളുടെ സഹായത്തോടെ മൂത്ത ശാഖയിൽനിന്നു് ദത്തെടുത്തവരെ മററവർ ആട്ടിയോടിച്ചു. പക്ഷേ, 1650-ൽ രാജാവു് നാടുനീങ്ങിയപ്പോൾ, മൂത്ത ശാഖക്കാരുടെ അവകാശത്തെ അവഗണിച്ചുകൊണ്ടു് പറങ്കികളുടെ ചിരന്തനസുഹൃത്തുക്കളായ താനൂർരാജകുടുംബത്തിലെ അഞ്ചു തമ്പുരാക്കന്മാരെ പിന്തുടർച്ചാവകാശത്തോടെ ദത്തെടുത്തു.

അവകാശഭ്രഷ്ടരായ മൂത്തശാഖക്കാർ സാമൂതിരിയോടു് പരാതിപ്പെടുകയും അദ്ദേഹം ഉടൻതന്നെ അവരുടെ ഭാഗം ചേരുകയും

---

* ഈ ദത്തെടുപ്പുകളെപ്പററിയും അതിനെ തുടന്നുണ്ടായ യുദ്ധങ്ങളെക്കുറിച്ചും വിശദമായി പ്രതിപാദിക്കുന്ന രസകരമായ ഒരു മലയാളഗ്രന്ഥം സമീപകാലത്തു കണ്ടുപിടിച്ചിട്ടുണ്ട്. അതു് തിരുവിതാംകൂർ ഗവണ്മെൻറ് പ്രസിദ്ധീകരിച്ചിരിക്കുന്നു.

"പടപ്പാട്ടു്"—അഞ്ചാംഭാഗം. ശ്രീമൂലം വായനശാല, തിരുവനന്തപുരം.

ചെയ്തു. സാമൂതിരിയുടെ ഇടപെടലോടെ കൊച്ചിയിലെ പ്രഭുക്കന്മാർ രണ്ടു ചേരിയായി തിരിഞ്ഞു. ഒരുക്കൂട്ടർ താന്താരിൽനിന്നും ദത്തെടുത്തവരെ പിന്താങ്ങിയപ്പോൾ മററ ഭാഗക്കാർ സ്ഥാനഭ്രഷ്ടരായ തമ്പുരാക്കന്മാരെ സഹായിച്ചു. അവകാശഭ്രഷ്ടരുടെ പ്രധാന സഹായികൾ വടക്കംകൂർരാജാവായ ആദിത്യവമ്മനും, ഇടപ്പള്ളിതമ്പുരാനുമായിരുന്നു. പുറക്കാട്ടെയും വള്ളുവനാട്ടെയും രാജാക്കന്മാർ താന്തർകാരെ പിന്താങ്ങി. എന്നാൽ ഈ സമരത്തിലെ മുഖ്യശക്തികൾ, മൂത്ത ശാഖക്കാക്കുവേണ്ടി സാമൂതിരിപ്പാടും, ദത്തെടുത്തവർക്കുവേണ്ടി പറങ്കികളുമായിരുന്നു. + കൊച്ചിരാജാവിന്റെ പരമ്പരയായുള്ള പ്രധാനമന്ത്രിയും രാജ്യത്തെ ഏററവും ശക്തനായ പ്രഭുവുമായിരുന്ന പാലിയത്തച്ഛൻ സ്ഥാനം നഷ്ടപ്പെട്ട തമ്പുരാക്കന്മാരെ രഹസ്യമായി പിന്താങ്ങി. 1661-ൽ കൊടുങ്ങല്ലൂർ പിടിച്ചതിനുശേഷം ഡച്ചുനാവികസൈന്യാധിപനായ വാൻഗ്ഗൂൺസ് വള്ളിപുറത്തു് തങ്ങിയപ്പോൾ, പാലിയത്തച്ഛൻ അദ്ദേഹത്തെ രഹസ്യമായി സന്ദർശിക്കുകയും ഒരു കരാറിൽ ഒപ്പുവയ്ക്കുകയും ചെയ്തു. സംരക്ഷണത്തിനുവേണ്ടിയുള്ള ഒരപേക്ഷയായിരുന്നു പാലിയത്തച്ഛന്റെതായിരുന്നതു്. അതു് ലന്തക്കമ്പനി സന്തോഷത്തോടെ സ്വീകരിച്ചു. കരാറിന്റെ രൂപം ചുവടെ ചേർക്കുന്നു.

"പോർട്ടുഗീസുകാരും, മററു ശത്രുക്കളും എന്റെ നാട്ടിനേയും പ്രജകളേയും പീഡിപ്പിച്ചുവരുന്നതും, ഈ ശത്രുക്കളെ എതിർക്കാൻ എനിക്കു ശക്തിയില്ലാത്തതുംകൊണ്ടു്, എന്റെ നാട്ടിനേയും പ്രജകളേയും സംരക്ഷിക്കുന്നതിനു കഴിവുള്ള കരുത്തേറിയ ഒരു രാഷ്ട്രത്തിന്റെ സഹായം തേടാൻ വൈപ്പിൻകരനാട്ടുവാഴിയും, പാലിയത്തു് കോമിമേനോനുമായ ഞാൻ നിർബ്ബന്ധിതനായിത്തീന്നിരിക്കുന്നു. അതുകൊണ്ടു് ബഹുമാനപ്പെട്ട നെതർലണ്ട് ഈസ്റ്റ് ഇൻഡ്യാകമ്പനിയുടെ സഹായത്തിനുവേണ്ടി ഞാൻ പ്രാത്ഥിക്കുന്നു. അവർ എന്റെ നാട്ടിന്റെ ശത്രുക്കളിൽനിന്നു് എന്നെ രക്ഷിക്കണമെന്നു് അപേക്ഷിക്കുന്നു. അതേസമയംതന്നെ മേല്പറഞ്ഞ ബഹുമാനപ്പെട്ട കമ്പനിക്കു് എന്നേയും, എന്റെ നാട്ടിനേയും, പ്രജകളേയും ഞാൻ അടിയറവച്ചുകൊള്ളുന്നു.'' *

ഈ അപേക്ഷ സ്വീകരിച്ചതോടെ ലന്തക്കാർക്കു് കൊച്ചിയിൽ ഉറച്ചുനില്ക്കുന്നതിനു് ആദ്യമായി ഒരു ചവിട്ടുപടി കിട്ടി. വടക്കംകൂറിൽ രാജ്യ

+ "പടപ്പാട്ടു്''—പേജ് 14

* മദ്രാസ് ഗവണ്മെൻറിന്റെ റിക്കാർഡുകൾ (മദ്രാസ് 1911) നമ്പർ 13, പേജ് 124.

ഭ്രഷ്ടനായി താമസിച്ചിരുന്ന കൊച്ചിസിംഹാസനാവകാശിയായ വീരകേരളവർമ്മ, പാലിയത്തച്ഛന്റെ ഉപദേശപ്രകാരം കൊളംബു സന്ദർശിക്കുകയും പറങ്കികളെ തുരത്തുന്നതിനുവേണ്ടി ഡച്ചുഗവർണ്ണരുടെ സഹായം അഭ്യർത്ഥിക്കുകയും ചെയ്തു. അവർ അതു സ്വീകരിച്ചു. ഇതു സംബന്ധിച്ചുള്ള വിവരങ്ങൾ പോർട്ടുഗീസ്-ഡച്ച് ഗ്രന്ഥങ്ങളിൽനിന്നു മാത്രമല്ല നേരത്തെ പരാമർശിച്ച മലയാളത്തിലുള്ള "പടപ്പാട്ടിൽ"നിന്നും നമുക്ക് ഗ്രഹിക്കാൻ കഴിയും. കൊളമ്പുസന്ദർശനത്തിന്റെ ഫലമായി, സാമൂതിരി വടക്കുനിന്നും, വീരകേരളവർമ്മയും അദ്ദേഹത്തിന്റെ സഹായികളായ വടക്കുംകൂർ, തെക്കുംകൂർ രാജാക്കന്മാർ തെക്കുനിന്നും, ലന്തക്കാർ കടലിൽനിന്നും കൊച്ചിയെ ആക്രമിക്കാനുള്ള ഒരു പദ്ധതി തയ്യാറാക്കി.

1661 ഗ്രീഷ്മകാലത്ത്, ബെറ്റാവിയായിലെ സുപ്രീംഗവണ്മെന്റ് പുതിയൊരു നാവികപ്പട സജ്ജീകരിച്ചു. അതിന്റെ നായകൻ അഡ്മിറൽ വൻഗൂൺസായിരുന്നു. ജേക്കബ് ഹസ്റ്റാർട്ട് എന്ന കൌൺസിൽഅംഗം, സിവിൽകാര്യങ്ങളുടെ തലവനായി നിയമിക്കപ്പെട്ടു. സഞ്ചാരിയും ഗ്രന്ഥകാരനുമായ ക്യാപ്റ്റൻ ന്യൂഹോഫ് ഇതിൽ ഒരു കപ്പലിലുണ്ടായിരുന്നു. ഒക്ടോബർ 7-ാംതീയതി ഈ കപ്പൽപ്പട കേരളക്കരയിലേയ്ക്കു തിരിച്ചു. അവർ ധാരാളം പീരങ്കികൾ കരുതിയിരുന്നു. മണപ്പാറ എന്ന സ്ഥലത്തുവച്ച് കമ്മൊഡോർ റൂധാസിന്റെ കപ്പലുകളുമായി ഇവർ സന്ധിക്കുകയും സംയുക്തനാവികബലം ഡിസംബർ 7-ാംതീയതി കൊല്ലത്തു വന്നുചേരുകയും ചെയ്തു. അവർ ഉടൻതന്നെ സുശക്തമായ ഒരു സൈന്യത്തെ കരയ്ക്കിറക്കി. അടുത്തദിവസം അവർ "യുദ്ധസന്നാഹങ്ങളോടെ നാട്ടിനുള്ളിലേയ്ക്കു'" കടന്നു.* കൊല്ലത്തുള്ള പറങ്കികൾ അവരെ എതിർത്തില്ല. കൊല്ലംറാണിയുടെ കീഴിലുള്ള നായർസൈന്യം മാത്രമാണ് അവരെ എതിർത്തത്. അവർ ഒരു കൊത്തളം കെട്ടി, അവിടെ നിന്നുകൊണ്ടു ഡച്ചുകാരെ വെടിവച്ചു. വെടികൊണ്ടു വലിയ നഷ്ടമൊന്നുമുണ്ടായില്ലെങ്കിലും, ലന്തക്കാർക്ക് തീരപ്രദേശത്തുനിന്നും ഉള്ളിലേക്ക് പ്രവേശിക്കാൻ കഴിഞ്ഞില്ല. അതുകൊണ്ട് കൊത്തളത്തിന്റെ ഒരു ഭാഗത്തുള്ള കാടു വെട്ടിത്തെളിച്ച് പിന്നിൽക്കൂടെ വന്ന് പീരങ്കികൾ കൈവശപ്പെടുത്താൻ ലന്തസൈന്യാധിപൻ തീരുമാനിച്ചു. ന്യൂഹോഫ് വിവരിക്കുന്നു: "ഉടൻതന്നെ കാടും പടലും മരങ്ങളും മുറിക്കുന്ന ജോലിക്ക് നമ്മുടെ മുഴുവൻ ആശാരിമാരും നിയോഗിക്കപ്പെട്ടു. പീര

* "ന്യൂഹോഫിന്റെ സഞ്ചാരങ്ങൾ." ചർച്ചിലിന്റെ നാവികസഞ്ചാരകഥകളുടെ സമാഹാരം—രണ്ടാംഭാഗം, പേജ് 215

ങ്കി വലിച്ചുകൊണ്ടുപോകത്തക്കവണ്ണം വഴിക്ക് നിരപ്പു വരുത്തുന്ന ജോലിയിൽ നാവികർ ഏർപ്പെട്ടു." കൊത്തളം രക്ഷിച്ചുനിന്ന നായർഭടന്മാർ അങ്ങനെ പിൻവാങ്ങാൻ നിർബന്ധിതരായി. ലന്തക്കാർ കോട്ട പിടിച്ചു. ന്യൂഹോഫ് തുടരുന്നു: "കോലിങ്ങ് (കൊല്ലം) നഗരത്തിനുള്ളിലേക്കു നമ്മുടെ സൈന്യം കടന്നു. മതിൽകെട്ടുകളുള്ള മനോഹരമായ നിരവധി കൃഷിത്തോട്ടങ്ങൾ കടന്നുകൊണ്ടാണ് ഞങ്ങൾ പോയത്. അവയുടെ മദ്ധ്യേയുള്ള വഴിക്കു വീതി കുറവായിരുന്നു." ഡിസംബർ 10-ാംതീയതി കൊല്ലംനഗരത്തിന്റെ നേർക്കുള്ള പ്രധാന ആക്രമണം ആരംഭിച്ചു. മുന്നണിവിഭാഗത്തെ ഗോസ്സെലവും പിന്നണിസേനകളെ റൂധാസും നയിച്ചിരുന്നു. റൈക്ലോഫ് വാൻഗ്ഗുൺസായിരുന്നു സമരത്തിന്റെ പൊതുനേതൃത്വം വഹിച്ചത്. കൊല്ലംസേന ധീരതയോടെ ചെറുത്തുനിന്നുവെങ്കിലും, അവർ പരാജയപ്പെട്ടു. ലന്തക്കാർ നഗരം പിടിക്കുകയും, ഉടൻ തന്നെ കൊട്ടാരത്തിനും അതിനോടു ചേർന്നുള്ള ക്ഷേത്രത്തിനും കൊള്ളിവയ്ക്കുകയും ചെയ്തു.



കൊല്ലം കൈവശപ്പെടുത്തിയതിനുശേഷം 1662 ജനുവരി 1-ാം തീയതി മുപ്പതു പടക്കപ്പലുകളുമായി വാൻഗ്ഗുൺസ് കൊച്ചീതീരത്തു പ്രത്യക്ഷപ്പെട്ടു. ആയക്കോട്ടയിൽ തന്റെ സൈന്യത്തെ ഇറക്കിയതിനു ശേഷം അദ്ദേഹം കൊടുങ്ങല്ലൂർകോട്ട വളഞ്ഞു. അർബണ്ട് ഫെറേറായായിരുന്നു കോട്ട സംരക്ഷിച്ചത്. ദീർഘകാലത്തെ നിരോധത്തിനു വേണ്ടി എല്ലാ ഒരുക്കങ്ങളും ലന്തക്കാർ ചെയ്തു. വളരെ സാമർത്ഥ്യത്തോടും ധീരതയോടുംകൂടി കോട്ട പ്രതിരോധിച്ചുവെങ്കിലും, അവർക്കു കീഴ്പെടുത്താൻ കഴിഞ്ഞു. എന്തെന്നാൽ നേരത്തേതന്നെ അവരുമായി രഹസ്യകരാറിൽ ഏർപ്പെട്ടിരുന്ന പാലിയത്തച്ഛൻ പറങ്കികളുടെ പദ്ധതികൾ ലന്തക്കാർക്ക് ഒററുകൊടുത്തു. കൊടുങ്ങല്ലൂർകോട്ട കൈവശപ്പെടുത്തിയതിനുശേഷം ലന്തക്കാർ തെക്കോട്ടു നീങ്ങുകയും കൊച്ചി ആക്രമിക്കുന്നതിനുള്ള സന്നാഹങ്ങൾ തുടങ്ങുകയുംചെയ്തു. പാലിയത്തെ വകയായ വൈപ്പിൻദ്വീപിലുള്ള ഒരു കത്തോലിക്കാപള്ളിയിലാണ് അവർ സൈനികകേന്ദ്രം സ്ഥാപിച്ചത്. അവിടെ താല്ക്കാലികമായ പ്രതിരോധസജ്ജീകരണങ്ങൾ അവർ ചെയ്തു. ഇവിടെനിന്നും കൊച്ചിക്കൊട്ടാരത്തിന്റെ നേർക്ക് ആദ്യം നടത്തിയ ആക്രമണംതന്നെ വിജയിച്ചു. ആഡ്രിയൻ വാൻ റീഡ് എന്നൊരു താഴ്ന്ന പട്ടാളയുദ്യോഗസ്ഥൻ കൊട്ടാരത്തിൽ കടന്നു, പോർട്ടുഗീസുകാർ കൊച്ചിസിംഹാസനത്തിൽ അവരോധിച്ചിരുന്ന റാണി ഗംഗാധരലക്ഷ്മിയെ തടവുകാരിയായി പിടിച്ചു. അഞ്ചു താന്ത്രർത

മ്പുരാക്കന്മാരിൽ മൂന്നുപേർ കൊല്ലപ്പെട്ടു. തടവുകാരിയായ റാണിയെ സാമൂതിരിപ്പാടിനെ ഏല്പിച്ചു.

വേമ്പനാട്ടുകായൽ കടന്ന് വൻകരയിൽ രാജാവിന്റെ അധികാരം സ്ഥാപിക്കാനാണ് ലന്തക്കാർ അടുത്തതായി ശ്രമിച്ചത്. എന്നാൽ അതിനുമുമ്പുതന്നെ പുറക്കാട്ടുരാജാവ് താന്നൂർതമ്പുരാക്കന്മാരുടെ സഹായത്തിന് എത്തുകയും, കരയിൽ സ്ഥാനം ഉറപ്പിക്കുകയും ചെയ്തു. കഴിഞ്ഞ അരനൂറ്റാണ്ടിനുള്ളിൽ ഈ നാടുവാഴി കൂടുതൽ പ്രബലനായിത്തീർന്നിരുന്നു. കരയിലേയ്ക്കു കടക്കാനുള്ള ശ്രമം ഇങ്ങനെ പരാജയപ്പെട്ടപ്പോൾ, ലന്തക്കാരും അവരുടെ സഖ്യകക്ഷികളും കൊച്ചിക്കോട്ടയുടെ നേർക്കു തിരിഞ്ഞു. എല്ലാ വഴിയിൽകൂടിയും കോട്ട വളയാനായിരുന്നു അവർ ശ്രമിച്ചത്. സ്ഥിതിഗതികൾ വഷളാകുന്നുവെന്നു കണ്ടപ്പോൾ ഗോവായിൽനിന്നു വൈസ്രായി 5 കപ്പലുകൾ കൊച്ചിയ്ക്കയച്ചു. പോഷകസേനകളുമായി പുറക്കാട്ടുരാജാവുമെത്തി. ഇതിന്റെ ഫലമായി നിരോധം നീക്കപ്പെടുകയും ലന്തക്കാർ താല്ക്കാലികമായി പിൻവാങ്ങുകയും ചെയ്തു.

എന്നാൽ ഇടവപ്പാതി കഴിഞ്ഞപ്പോൾ കൂടുതൽ ശക്തിമത്തായ സേനകളോടെ അവർ മടങ്ങിവന്നു. പാലിയത്തച്ചന്റെയും അവകാശഭ്രംശം സംഭവിച്ച തമ്പുരാന്റെയും സഹായത്തോടെ അവർ വീണ്ടും കൊച്ചിക്കോട്ട നിരോധിച്ചു. പുറക്കാട്ടുരാജാവ് പറങ്കികളുടെ സഹായത്തിന് എത്തിയെങ്കിലും, ഭയങ്കരമായ യുദ്ധത്തിനുശേഷം അദ്ദേഹത്തിന്റെ നായർപ്പട തോററുമടങ്ങി. പിന്നീടുള്ള രണ്ടുമാസക്കാലം പരസ്പരമുള്ള പീരങ്കിപ്രയോഗത്തിലും, ചില്ലറ ഏററുമുട്ടലുകളിലും ഒതുങ്ങിനിന്നു. അതിനുശേഷം കോട്ട നേരിട്ടാക്രമിക്കാൻ ഡച്ചുകാർ തീരുമാനിച്ചു. എട്ടുദിവസം രാപകലില്ലാതെ ഘോരമായ യുദ്ധംനടന്നു. ആളുകൾ ഓടിപ്പോയതുകൊണ്ട് പറങ്കികളുടെ സേനാബലം ക്ഷീണിച്ചിരുന്നു. എന്നുതന്നെയുമല്ല, കടലിൽനിന്ന് യാതൊരുസഹായവും എത്താൻ വയ്യാത്തവിധം കഠിനമായിരുന്നു നിരോധം. ആപത്തിന്റെ മൂർദ്ധന്യത്തിൽ കോട്ടയ്ക്കുള്ളിലെ പറങ്കികൾ ഏററവും അധികം ധീരതയോടെ സമരം ചെയ്തു. അവരുടെ കൈവശം ആഹാരവും വെടിക്കോപ്പും തീർന്നിരുന്നു. ഗോവായിൽനിന്നു സഹായം ലഭിക്കുകയില്ലെന്ന കാര്യം വ്യക്തമായിരുന്നു. എങ്കിലും അവസാനനിമിഷംവരെ അവർ ചെറുത്തുനിന്നു. പക്ഷേ, അവർക്ക് യാതൊരു രക്ഷയുമില്ലെന്ന് വ്യക്തമായിരുന്നു. മൂന്നുഭാഗത്തുനിന്നും ഒരേസമയത്തു നടന്ന അവസാനആക്രമണത്തെ പറങ്കി

കൾ സർവ്വശക്തിയും ഉപയോഗിച്ച് എതിർത്തെങ്കിലും അവർ പരാജയപ്പെട്ടു. പോർട്ടുഗീസ് സൈന്യാധിപൻ കീഴടങ്ങി. അതികഠിനമായി ചെറുത്തുനില്ക്കുകയും, പരാജയത്തിൽപോലും പച്ചീക്കോയെയും ആൽബുക്കർക്കിനെയും ഓർമ്മിപ്പിക്കുകയും ചെയ്ത പോർട്ടുഗീസ് സൈന്യാധിപൻ ദുഃഖസൂചകമായ കറുത്ത വസ്ത്രങ്ങളുമണിഞ്ഞു, താന്റെ കീഴുദ്യോഗസ്ഥന്മാരാൽ അനുഗതനായി ഡച്ച് അഡ്മിറലിന്റെ മുമ്പിൽ വരികയും കോട്ടയുടെ താക്കോൽക്കൂട്ടം അദ്ദേഹത്തെ ഏല്പിക്കുകയും ചെയ്തു. ഈ കീഴടക്കത്തോടെ കേരളത്തിൽ പിന്നെ പോർട്ടുഗീസ് പതാക ഉയർന്നിട്ടില്ല. ഉടമ്പടിപ്രകാരം കൊടുങ്ങല്ലൂർ സാമൂതിരിക്ക് നൽകപ്പെട്ടു. കൊച്ചി, കണ്ണൂർ, കൊല്ലം എന്നീ കോട്ടകളുടെ മീതെ പറങ്കികളുടെ പതാകയ്ക്കുപകരം ലന്തക്കാരുടെ പതാക പാറിപ്പറക്കാൻ തുടങ്ങി. വാസ്കോഡാ ഗാമായുടെയും ആൽബുക്കർക്കിന്റെയും മഹത്വത്തിന്റെ അവശിഷ്ടമായി ഇന്നു ശേഷിക്കുന്നത് ഒരു നല്ല കോട്ടയുടെ നഷ്ടശിഷ്ടങ്ങൾ, ചെറിയ ഒരു സംഘം ചട്ടക്കാർ, കൊച്ചിയിലുള്ള ബിഷപ്പിന്റെ അരമന എന്നിവമാത്രമാണ്. അവർ വന്നതുപോലെതന്നെ അന്തർദ്ധാനംചെയ്തു. ഇന്ത്യൻവ്യാപാരത്തിന്റെ മേലുണ്ടായിരുന്ന പോർട്ടുഗീസുകാരുടെ ആധിപത്യത്തെ അനുസ്മരിപ്പിക്കുന്നതിനും നിലനിർത്തുന്നതിനുംവേണ്ടി ഏതാനും ചട്ടക്കാരുടെ കുടുംബപേരുകൾ മാത്രമേ ഇന്ന് അവശേഷിക്കുന്നുള്ളു.

---

# അദ്ധ്യായം പന്ത്രണ്ട്

# കേരളത്തിലെ പോർട്ടുഗീസ് നയം

ഇന്ത്യയിലെ "പോർട്ടുഗീസ് സാമ്രാജ്യം," "പോർട്ടുഗീസ് ശക്തി" എന്നൊക്കെ പറഞ്ഞുവരുന്നുണ്ട്. ഈ പരാമർശം കേൾക്കുമ്പോൾ ഇതിനു ബ്രിട്ടീഷ്സാമ്രാജ്യത്തോട് വിദൂരമായ സാദൃശ്യമെങ്കിലും ഉണ്ടായിരുന്നുവെന്നും, അതിന്റെ മുൻഗാമിയായിരുന്നുവെന്നും തോന്നും. ഈ ചിന്താഗതി മിക്ക യൂറോപ്യൻഗ്രന്ഥകാരന്മാരും പ്രകടമാക്കിയിട്ടുണ്ട്. തങ്ങൾ ഭാരതാധീശന്മാരായിരുന്നുവെന്ന് പറങ്കികൾതന്നെ വീമ്പിളക്കിയിരുന്നു. അവരുടെ ഈ അവകാശവാദത്തെ യൂറോപ്യൻഎഴുത്തുകാർ ഐകകണ്ഠ്യേന ഏററുപാടുന്നതിനു മടിക്കുന്നില്ല. ഇന്ത്യയിലെ ബ്രിട്ടീഷുശക്തിയും പോർട്ടുഗീസ്"സാമ്രാജ്യ"വും തമ്മിലുള്ള സാദൃശ്യത്തെക്കുറിച്ച് "ഏഷ്യാററിക്ക് സൊസൈററി"യുടെ ഒരു പ്രസിദ്ധീകരണത്തിൽ എഴുതുന്നതിനുവരെ ഒരു ഗ്രന്ഥകാരൻ ചങ്കൂററം പ്രകടിപ്പിച്ചു. * എന്നാൽ ഈ അഭിപ്രായങ്ങളെല്ലാംതന്നെ പക്ഷപാതപരങ്ങളാണ്. ചരിത്രയാഥാർത്ഥ്യങ്ങളുമായി അവയ്ക്കു യാതൊരു പൊരുത്തവുമില്ല. തീരദേശത്തെ ഏതാനും പട്ടണങ്ങൾ പറങ്കികളുടെ സ്വാധീനത്തിലുണ്ടായിരുന്നു. എന്നാൽ ഈ നാവികസങ്കേതങ്ങളിൽനിന്നു കഷ്ടിച്ച് ഏതാനും നാഴിക അകലെവരെ മാത്രമേ അവരുടെ അധികാരം വ്യാപിച്ചിരുന്നുള്ളു. അവരുടെ ഭരണത്തിൻകീഴിലുണ്ടായിരുന്ന സാമാന്യം വലിയ പ്രദേശം ഗോവാ മാത്രമായിരുന്നു. അതാണെങ്കിൽ നിഷ്പ്രയാസം സംരക്ഷിക്കാൻ കഴിയുന്ന ഒരു ദ്വീപുമായിരുന്നു.

മററുള്ള യൂറോപ്യൻശക്തികളെ അപേക്ഷിച്ച് ഒരു നൂററാണ്ടുകാലത്തോളം ഇന്ത്യൻവ്യാപാരത്തിന്റെ കുത്തക അവർക്കുണ്ടായിരുന്നു. എന്നാൽ നാവികബലത്തിന്റെ അടിസ്ഥാനത്തിൽ മാത്രം നിലനിന്നിരുന്ന ഈ കുത്തക ഇന്ത്യൻ രാജാക്കന്മാർ അംഗീകരിച്ചിരുന്നില്ല. 1599-ൽ കുഞ്ഞാലിമാരുടെ കോട്ട തകർക്കുന്നതുവരെ സാമൂതിരിയുടെ നാവികശക്തി തകർക്കാൻ അവർക്കു സാധിച്ചില്ല. അപ്പോഴേയ്ക്കും ലന്തക്കാർ രംഗത്തു പ്രത്യക്ഷപ്പെട്ടു. അവർ നാവികരംഗത്ത് കരുത്തേറിയ ശത്രുക്കളായി മാറി. ഇതെല്ലാംകൊണ്ടു ഇന്ത്യയിലെ "പോർട്ടുഗീസ്സാമ്രാജ്യത്തെ"

---

* റീഡ്, ജെ. ആർ. എ. എസ്സ്., 1898—പേജ് 589.

ക്കുറിച്ച് സാധാരണ ചെയ്തുവരുന്ന ഒഴുക്കൻപ്രസ്താവനകൾ കഥയില്ലാത്ത താണ് "പോർട്ടുഗീസ് സാമ്രാജ്യ"മെന്നതോ പോകട്ടെ, ഇന്ത്യൻ രാഷ്ട്രീയത്തിൽ ഒരു പ്രധാനഘടകമായി പ്രവർത്തിക്കാനുള്ള ശക്തിതന്നെ പോർട്ടുഗല്ലിനില്ലായിരുന്നു.

കേരളത്തെ സംബന്ധിച്ചിടത്തോളം ഇതായിരുന്നു യാഥാർത്ഥ്യം. കരശക്തിക്കുവേണ്ടി പറങ്കികൾ സാമൂതിരിയുമായി നടത്തിയ ഒരു ശതാബ്ദകാലത്തെ യുദ്ധം, അദ്ദേഹം ചാലിയംകോട്ട പിടിച്ചടക്കിയതോടെ, ദയനീയമായി പൊളിഞ്ഞു. കണ്ണൂർമുതൽ കൊടുങ്ങല്ലൂർവരേയുള്ള പ്രദേശത്ത് പറങ്കികളുടെ കച്ചവടക്കുത്തകയാകട്ടെ, രാഷ്ട്രീയാധികാരമാകട്ടെ നടന്നില്ല. എന്നുതന്നെയുമല്ല ഒരു സ്ഥലത്തും അവരുടെ കോട്ടകളുണ്ടായിരുന്ന തുറമുഖങ്ങൾക്കു പുറത്ത് അതു വ്യാപിച്ചിരുന്നുമില്ല. കണ്ണൂർ, കൊടുങ്ങല്ലൂർ, കൊച്ചി, പുറക്കാട്ട്, കൊല്ലം എന്നീ പട്ടണങ്ങളിൽ പറങ്കികളുടെ കോട്ടയുണ്ടായിരുന്നു ഈ പ്രദേശങ്ങളിൽ, പ്രത്യേകിച്ചും കൊച്ചിയിൽ, രാഷ്ട്രീയമായ മേൽക്കോയ്മസമ്പ്രദായം വളർത്താൻ അവർ ശ്രമിക്കാതിരുന്നില്ല. എന്നാൽ ഈ സ്ഥലങ്ങളിലെ രാജാക്കന്മാരുടെ അധികാരം ഏതാനും നാഴിക അകലെവരെയുള്ള പ്രദേശത്തിൽ മാത്രമായിരുന്നു. അതുകൊണ്ട് പറങ്കികളുടെ അധികാരം വളരെ പരിമിതമായിരുന്നു എന്ന് സ്പഷ്ടമാണല്ലോ.

പറങ്കികളുമായി സഖ്യത്തിൽ ഏർപ്പെട്ടിരുന്ന നാടുവാഴികളുടെ കൂട്ടത്തിൽ രാജകീയാധികാരംകൊണ്ടും പദവികൊണ്ടും മുമ്പൻ കോലത്തിരിയായിരുന്നു. അവർ തമ്മിലുള്ള ബന്ധം ആദ്യവർഷങ്ങളിൽ വളരെ സൌഹാർദ്ദപൂർണ്ണമായിരുന്നുവെങ്കിലും പറങ്കികളുടെ തോന്ന്യാസംമൂലം അദ്ദേഹം അവരുടെ ശത്രുവായി മാറി. മമ്മാലിമരയ്ക്കാരുടെ കപ്പലിനു നൽകിയ രക്ഷാപത്രിക അവർതന്നെ അവഗണിച്ചു. ആൽബുക്കർക്കിൻെറ കാലത്തു സ്വന്തം മന്ത്രിയെ പിരിച്ചുവിട്ട് പോർട്ടുഗീസ്സൈന്യാധിപൻെറ ആഗ്രഹത്തിനു വഴങ്ങാൻ രാജാവ് നിർബ്ബന്ധിതനായിത്തീർന്നു. ഇതിനുശേഷം പറങ്കികളുമായി അദ്ദേഹം മൈത്രി പുലർത്തിയിരുന്നില്ല. മമ്മാലിയുടെ ഒരു ബന്ധുവായ ബക്കറാലിയെ ഗവർണ്ണറുടെ പ്രതിനിധി വധിച്ചതിനെ ത്തുടർന്ന്, മാർട്ടിം അഫോൺസോ ഡിസൂസായുടെ കാലത്ത് കോലത്തിരി പറങ്കികളുമായി യുദ്ധത്തിൽതന്നെ ഏർപ്പെട്ടു. 1558-ൽ പയോ റഡ നൊറോഞ്ഞാ കോലത്തിരിയെ അപമാനിച്ചു. അതിനെ തുടർന്ന് നിരവധി വർഷക്കാലം നീണ്ടുനിന്ന ക്ലേശകരമായ യുദ്ധംതന്നെയുണ്ടായി. കണ്ണൂർ കോട്ടയിലെ സൈന്യം അതിഭയങ്കരമായ യാതനകൾക്കു വിധേയമായി. അതിൻെറ ഫലമായി കോലത്തിരിയുമായി പറങ്കികൾ സന്ധി

ചെയ്യാൻ നിർബ്ബന്ധിതരായിത്തീരും. തന്റെ സ്വാതന്ത്ര്യം കാത്തുരക്ഷിക്കുന്ന കാര്യത്തിൽ കോലത്തിരി എപ്പോഴും ജാഗരൂകനായിരുന്നു. ആഭ്യന്തരകാര്യങ്ങളിൽ തലയിടുന്നതിനുള്ള പോർട്ടുഗീസുകാരുടെ ശ്രമങ്ങളെ അദ്ദേഹം എതിർത്തുതോല്പിച്ചു. അതിൽ അദ്ദേഹത്തിനു വിജയിക്കാൻ കഴിഞ്ഞതിന്റെ ഒരു പ്രധാനകാരണം, തന്റേതു് ഒരു തീരദേശരാജ്യമായിരുന്നുവെങ്കിലും അതിന്റെ തലസ്ഥാനമായ ചിറയ്ക്കൽ ഏതാനും നാഴിക ഉള്ളിലായിരുന്നുവെന്നതുകൊണ്ടാണു്. പോർട്ടുഗീസ് കപ്പലുകളിൽനിന്നു് അവിടെ പീരങ്കി വർഷിക്കുക സാദ്ധ്യമായിരുന്നില്ല. അതുകൊണ്ടു് സുരക്ഷിതമായ ഒരു കോട്ട കണ്ണൂരുണ്ടായിരുന്നുവെങ്കിലും, പറങ്കികൾക്കു് ഒരിക്കലും രാഷ്ട്രീയാധികാരം ചെലുത്താൻ കഴിഞ്ഞില്ല. അതിനു് അവർ ശ്രമിച്ചപ്പോഴെല്ലാംതന്നെ കോലത്തിരി കോട്ട വളഞ്ഞു നിരോധിക്കുകയും, പണ്ടകശ്ശാലയിലെ വ്യാപാരം തടയുകയും ചെയ്തു.

എന്നാൽ ഇതിൽനിന്നു് തുലോം വ്യത്യസ്തമായിരുന്നു കൊച്ചിയിലെയും കൊല്ലത്തെയും സ്ഥിതി. അവിടെ രണ്ടു സ്ഥലത്തും പറങ്കികൾ സ്പഷ്ടമായ രീതിയിൽ രാഷ്ട്രീയാധികാരം നടത്തിയിരുന്നു. പോർട്ടുഗല്ലിന്റെ ആനുകൂല്യംകൊണ്ടുമാത്രം സിംഹാസനത്തിൽ തുടർന്നുവന്ന ഒരു സാമന്തന്റെ നിലയായിരുന്നു കൊച്ചിരാജാവിന്റേതു്. അദ്ദേഹത്തിന്റെ കിരീടംപോലും പോർട്ടുഗല്ലിൽനിന്നു് അയച്ചുകൊടുത്തതായിരുന്നു. മറു കേരളീയരാജാക്കന്മാരിൽനിന്നും വ്യത്യസ്തമായ ബന്ധമാണു് കൊച്ചിരാജാവുമായി അവർക്കുണ്ടായിരുന്നതെന്നു് ആദ്യകാലംമുതൽതന്നെ പോർട്ടുഗീസ്സുകാർ വ്യക്തമാക്കി. രാജകുടുംബത്തിലെ ആചാരത്തിനു വിരുദ്ധമായി അവർക്കു് ഇഷ്ടമുള്ള ഒരാളെ സിംഹാസനത്തിൽ വാഴിക്കുന്നതിനു് 1505-ൽതന്നെ—അൽമേഡയുടെ കാലത്തു്—അവർ ഇടപെട്ടു. അക്കാലത്തു് പോർട്ടുഗീസുരാജാവിനോടു് ഭക്തിപ്രഖ്യാപിക്കുന്ന സത്യപ്രതിജ്ഞയും കൊച്ചിരാജാവു ചെയ്തു. പറങ്കികൾ നടത്തിയ എല്ലാ എഴുത്തുകുത്തുകളിലും "വിശ്വസ്തദാസനായ" കൊച്ചിരാജാവിനോടു് ആളുകൊണ്ടും പണംകൊണ്ടും സഹായിക്കാൻ ആവശ്യപ്പെട്ടിരുന്നു. എത്രയും നിസ്സാരമായ കാരണങ്ങൾക്കുപോലും അദ്ദേഹത്തെ തടവുകാരനാക്കുന്നതിനും അദ്ദേഹത്തോടു് അത്യധികം മര്യാദകേടായി പെരുമാറുന്നതിനും, അവർ തീരെ മടിച്ചിരുന്നില്ല. 1510-ൽ രാജാവു് സ്ഥാനത്യാഗംചെയ്യുമെന്നു ഭയന്ന കൊച്ചിക്കോട്ടയിലെ ക്യാപ്റ്റനായ ന്യൂണോ കാലിസ്റ്റ ബ്രോക്കോ, അദ്ദേഹത്തെ സ്വന്തം കൊട്ടാരത്തിൽതന്നെ തടവുകാരനായി പാർപ്പിച്ചു. കൊച്ചിരാജകുടുംബത്തിലെ മൂപ്പന്മാർ സ്ഥാനത്യാഗംചെയ്തു് സന്യാസിവൃത്തി സ്വീകരിച്ചിരുന്ന പുരാതനപാരമ്പര്യംപോലും തുടരാൻ

അദ്ദേഹത്തെ അയാൾ അനുവദിച്ചില്ല. നാട്ടാചാരമല്ല, പറങ്കികളുടെ തീരുമാനമാണ് കൊച്ചിയിലെ ഭരണാധികാരികൾ സ്വീകരിക്കേണ്ടതെന്നു യാതൊരു കൂസലുംകൂടാതെ രാജാവിന്റെ മുഖത്തുനോക്കി ആൽബുകർക്ക് പറഞ്ഞു. പോർട്ടുഗീസ് സൈന്യാധിപന്മാർ കൊച്ചികോട്ട ഭരിച്ചുകൊണ്ടിരുന്ന ഒന്നരനൂററാണ്ടുകാലം, കൊച്ചിരാജാവ് ഫലത്തിൽ അവരുടെ തടവുകാരനായിരുന്നു. ഉടമ്പടിപ്രകാരം രാജാവിനു കിട്ടേണ്ട നികുതികൾപോലും അവർ നൽകിയില്ല. താഴ്‌നുകിഴിഞ്ഞുള്ള അഭ്യർത്ഥനകളെ അവർ തൃണവല്ഗണിച്ചു. അദ്ദേഹത്തിന്റെ പുണ്യക്ഷേത്രങ്ങൾ നശിപ്പിക്കുന്നതിനും, അദ്ദേഹത്തെത്തന്നെ പലപ്പോഴും അപമാനിക്കുകയും ഉപദ്രവിക്കുകയും ചെയ്യുന്നതിനും അവർ മടികാണിച്ചിരുന്നില്ല. കൊച്ചിരാജകുടുംബത്തിലെ കലഹങ്ങളിൽ അവർ സാധാരണയായി ഇടപെട്ടുവന്നു. സാമൂതിരിയുടെ സാമന്തനായിരുന്നതിനേക്കാൾ എല്ലാവിധത്തിലും ഹീനമായ ഒരു നിലയിലായിരുന്നു കൊച്ചിരാജാവ്.

അദ്ദേഹത്തിന്റെ ദൌർബ്ബല്യത്തിനു പ്രധാനമായ കാരണം കോട്ടയ്ക്കു ചുററുമല്ലാതെ വേറെ പ്രദേശങ്ങൾ കീഴിലില്ലായിരുന്നുവെന്നതാണ്. കായലിന്റെ കിഴക്കേക്കരയിൽ ഭരണം നടത്തിവന്നത് രാജാവിനോട് നാമമാത്രമായിമാത്രം ഭക്തി പ്രകടിപ്പിച്ചിരുന്ന അഞ്ചികൈമൾമാരെന്ന പ്രബല നായർമാടമ്പികളായിരുന്നു. രാജാവിന്റെ നേരിട്ടുള്ള അധികാരസീമയിൽപ്പെട്ട യാതൊരു പ്രദേശവും കായലിനപ്പുറത്തില്ലായിരുന്നു. ആ പ്രദേശങ്ങളിലെ നാടുവാഴികളും ഇടപ്രഭുക്കന്മാരും സാമൂതിരിപക്ഷക്കാരായിരുന്നുവെന്നു മാത്രമല്ല, അവർ കൂടക്കൂടെ കൊച്ചിരാജാവിനെതിരായി കലാപത്തിലും ഏർപ്പെട്ടു. പറങ്കികോട്ടയിൽനിന്നും കഷ്ടിച്ച് ഒരു ഫർലാങ്ങ് അകലെയുള്ള കൊട്ടാരത്തിൽ മിക്കവാറും തടവുകാരനായിട്ടാണു രാജാവ് കഴിഞ്ഞിരുന്നത്. അങ്ങനെ കൊച്ചിരാജാവിന്റെമേൽ നിയന്ത്രണമുണ്ടായിരുന്നുവെങ്കിലും പറങ്കികൾക്ക് അവരുടെ രാഷ്ട്രീയാധികാരം വ്യാപിപ്പിക്കാൻ കഴിഞ്ഞില്ല. രാജാവിന്റെ പദവിയുടെയും അധികാരത്തിന്റെയും മറയിൽക്കൂടെ സ്വന്തം പദ്ധതികൾ പുരോഗമിപ്പിക്കുന്നതിനു മാത്രമേ അതു പ്രയോജനപ്പെട്ടിരുന്നുള്ളു.

പറങ്കികൾക്കു വിധേയരായിക്കഴിഞ്ഞ മിത്രങ്ങളായിരുന്നു പുറക്കാട്ടെയും കൊല്ലത്തെയും രാജാക്കന്മാർ. കൊല്ലംറാണിയുമായി ലോപ്പോ സോറസ്സ് ചെയ്ത ഉടമ്പടിയുടെ ഫലമായി കടൽചുങ്കത്തിന്റെ ഒരു പങ്ക് ആ രാജ്യത്തിനു ലഭിക്കുമായിരുന്നു. എന്നാൽ പറങ്കികൾക്കു ശക്തി വർദ്ധിച്ചതോടെ ആ വ്യവസ്ഥ പാലിക്കാൻ അവർ വിസമ്മതിച്ചു.

1530-ലാണ പുറക്കാട്ടുരാജാക്കന്മാർ പറങ്കികളുടെ സ്വാധീനത്തിന വിധേയരായതു്. എന്നാൽ നാമമാത്രമായിട്ടാണെങ്കിലും അവരുടെ മേൽക്കോയ്മയായ കൊച്ചിരാജാവിനേയോ, കൊല്ലംറാണിയേയോപോലെ അവരുടെ നില അധഃപതിച്ചില്ല. പറങ്കികളുടെ സ്നേഹത്തിന പാത്രീഭൂതനായിത്തീൎന്ന പുറക്കാട്ടുരാജാവിന "സൈനികസഹോദരൻ" എന്ന ബഹുമതിപോലും പോർട്ടുഗീസ്‌രാജാവു് നൽകി. ഇവർ കഴിഞ്ഞാൽ മററൊരു രാജാവിനോടുമാത്രമേ അവൎക്കു സൌഹാൎദ്ദപരമായ രാഷ്ട്രീയബന്ധങ്ങളുണ്ടായിരുന്നുള്ളൂ. അതു താനൂർരാജാവു് അല്ലെങ്കിൽ വെട്ടത്തുനാട്ടു രാജാവിനോടായിരുന്നു. അദ്ദേഹത്തോടാണു് അവർ ചാലിയം വാങ്ങിയതു്. താനൂർരാജാവിനെ പറങ്കികൾ വളരെ സഹായിച്ചു. അദ്ദേഹത്തെ ക്രിസ്ത്യാനിയാക്കാൻവരെ അവർ ശ്രമിക്കുകയുണ്ടായി. നേരത്തെ പ്രസ്താവിക്കപ്പെട്ടതുപോലെ ഒരു രാജാവു് ഗോവായിൽ പോകുകയും മതംമാറുകയും ചെയ്തു എന്നാൽ സാമൂതിരിയുടെ ആഹ്വാനം മുഴങ്ങിയപ്പോൾ അദ്ദേഹം വിദേശീയരെ ഉപേക്ഷിച്ചു്, സ്വന്തം സേനയെ നയിച്ചു വട്ടതലയുദ്ധത്തിൽ പറങ്കികൾക്കു് എതിരായി പൊരുതാനും മടിച്ചില്ല.

അങ്ങനെ കൊച്ചി, കൊല്ലം, പുറക്കാട്ടു് എന്നീ പട്ടണങ്ങളിലൊഴികെ, പറങ്കികൾക്കു വേറെങ്ങും കാര്യമായ രാഷ്ട്രീയാധികാരമില്ലായിരുന്നു. എന്നാൽ ഉൾനാട്ടിലെ ചെറിയ നാടുവാഴികളുമായി അവർ വളരെ സ്നേഹത്തിലാണ കഴിഞ്ഞിരുന്നതു്. എന്തെന്നാൽ അവരുടെ പ്രധാന ആവശ്യമായ സുഗന്ധവ്യഞ്ജനങ്ങൾ കിട്ടുന്നതിനു് ഈ നാടുവാഴികളുടെ സഹായം അത്യന്താപേക്ഷിതമായിരുന്നു. വൎഷംതോറും സ്വൎണ്ണമായി ഒരു സംഖ്യകൊടുത്താണു് ഇവരുടെ സ്നേഹം സമ്പാദിച്ചിരുന്നതു്. വടക്കുംകൂർ, പുറക്കാട്ടു്, ഉദയംപേരൂർ, പറവൂർ, മങ്ങാട്ടു് എന്നീ നാടുവാഴികൾക്കു് 1,800 പൊൻപണംവീതം അവർ നൽകിയിരുന്നു. ഇങ്ങനെ കപ്പം ലഭിച്ചതുകൊണ്ടു് ഈ നാടുവാഴികൾ സന്തുഷ്ടിയിൽ കഴിഞ്ഞു എന്നു മാത്രമല്ല, അവരുടെ പ്രാമാണ്യബോധം വളൎത്താനും, സ്നേഹം നേടാനും അതു വളരെ ഉപകരിച്ചു. എന്നാൽ മാർട്ടിം ഡിസൂസായുടെ കാലത്തു് ഈ തുക നിൎത്തലാക്കി. ഈ പ്രവൃത്തി പറങ്കികളുമായി നടത്തിയ യുദ്ധത്തിൽ സാമൂതിരിയെ വളരെ സഹായിക്കുകയുണ്ടായി.

തന്റെ ലുബ്ധുകൊണ്ടല്ല ചെറുകിടനാടുവാഴികളെ വെറുപ്പിച്ച ഈ നടപടി മാർട്ടിം ഡിസൂസാ സ്വീകരിച്ചതു്. പോർട്ടുഗീസുകാരുടെ നയവ്യതിയാനത്തെ അതു കുറിക്കുന്നു. ആൽഫാൻസോ ആൽബുക്കർക്കിന്റെ കാലംമുതൽ തന്നെ ഇൻഡ്യായെക്കുറിച്ചു് വിഭിന്നങ്ങളായ രണ്ടു അഭിപ്രായഗതി

കൾ നിലവിലിരുന്നു. ഇൻഡ്യാവ്യാപാരം വിജയകരമായി തുടരണമെങ്കിൽ, കപ്പലുകളിലെ പീരങ്കികൊണ്ടു രക്ഷിക്കാൻ കഴിയുന്നവിധം നിർമ്മിച്ച കോട്ടകൾ അടിസ്ഥാനപ്പെടുത്തിയുള്ള ഉറച്ച സൈനികശക്തി വേണമെന്നായിരുന്നു ആൽബ്യൂക്കർക്കിന്റെ അഭിപ്രായം. ഇന്ത്യയിൽ ഒരു സാമ്രാജ്യം സ്ഥാപിക്കാമെന്ന മോഹമൊന്നും അദ്ദേഹത്തിനുണ്ടായിരുന്നില്ല. കോട്ടകളുടെ അടിസ്ഥാനത്തിലുള്ള സൈനികശക്തിയില്ലെങ്കിൽ, ഇന്ത്യയുമായുള്ള വ്യാപാരം സുരക്ഷിതമല്ലെന്ന് അദ്ദേഹം മനസ്സിലാക്കിയിരുന്നു. അദ്ദേഹത്തിന്റെ കത്തുകളിൽ അതു വ്യക്തമാക്കിയിട്ടുണ്ട്. ഈ ചിന്താഗതിയുടെ അടിസ്ഥാനത്തിലാണ് കേരളത്തിലെ നാട്ടുവാഴികളുമായി സഖ്യമുണ്ടാക്കുക എന്ന നയം അദ്ദേഹം സ്വീകരിച്ചത്. സാമൂതിരിയെപ്പോലുള്ള പ്രബലന്മാരോട് തുല്യതയുടെ അടിസ്ഥാനത്തിലും, കൊച്ചിരാജാവിനെപ്പോലുള്ള ചെറുകിടക്കാരുടെമേൽ ആധിപത്യം സ്ഥാപിച്ചുകൊണ്ടും അദ്ദേഹം ബന്ധങ്ങൾ സ്ഥാപിച്ചു. എന്നാൽ ആ നയത്തിനെ എതിർത്തിരുന്ന ശക്തിയായ ഒരു വിഭാഗമുണ്ടായിരുന്നു. അതു രാഷ്ട്രീയമായ ദൗർബ്ബല്യത്തിലേയ്ക്കു നയിക്കുമെന്നപേരിൽ ഡോം ഫ്റാൻസിസ്കോ ഡി അൽമേഡാതന്നെ അതിനെ പരസ്യമായി എതിർക്കുകയുണ്ടായി. അദ്ദേഹം ഒരു കത്തിൽ ഇങ്ങനെ പറയുന്നു: "നമ്മുടെ കൊല്ലംകോട്ടയെപ്പററിയാണ് ഞാൻ പറയുന്നത്. എത്രയും കൂടുതൽ കോട്ടകൾ നമ്മുടെ കൈവശമുണ്ടോ അത്രയുംമാത്രം നമ്മുടെ ശക്തി ദുർബ്ബലമാകും. അതുകൊണ്ട് നമ്മുടെ ശക്തിമുഴുവൻ കടലിൽ കേന്ദ്രീകരിക്കുക. എന്തെന്നാൽ നമുക്കു കടലിൽ കരുത്തില്ലാതെവന്നാൽ എല്ലാവരും നമ്മെ എതിർക്കും." * ആൽബ്യൂക്കർക്കിന്റെ കാലശേഷം ഈ അഭിപ്രായഗതിക്കാണ് കൂടുതൽ സ്വാധീനം ലഭിച്ചത്. കൊച്ചിയും കൊല്ലവുംപോലെ പറങ്കികൾക്കു് രാജാക്കന്മാരുടെമേൽ നിയന്ത്രണമുണ്ടായിരുന്ന സ്ഥലങ്ങളിൽ അവർ കൂടുതൽ അവകാശങ്ങൾ ഉന്നയിക്കുകയും, നേരിട്ടുള്ള അധികാരം വർദ്ധിപ്പിക്കുകയും ചെയ്തു. എന്നാൽ അതേസമയംതന്നെ ഉൾനാട്ടിലുള്ള നാട്ടുവാഴികളുടെമേൽ രാഷ്ട്രീയമായ നിയന്ത്രണം ചെലുത്തുകയെന്ന നയം അവർ ഉപേക്ഷിച്ചു.

കേരളക്കരയിലുള്ള പറങ്കിക്കോട്ടകൾ പ്രധാനമായും രണ്ടു് ഉദ്ദേശ്യത്തോടെയായിരുന്നു നിർമ്മിച്ചിരുന്നത്. നാടൻരാജാക്കന്മാരെ ഭയപ്പെടുത്തുക, കുരുമുളകുകയററുമതി നിയന്ത്രിക്കുക എന്നിവയായിരുന്നു പ്രസ്തുത

---

* "അന്നേസ് ഡാസ് സൈൻഷ്യാസ് ഇ ലെററാസ്"— ഏപ്രിൽ 1858 (ലിസ്ബൺ)

ലക്ഷ്യങ്ങൾ. കൊച്ചിയിൽ രാജകൊട്ടാരത്തിന് ഏതാനുംവാര അകലെയായിരുന്നു കോട്ട. അതുകൊണ്ട് രാഷ്ട്രീയലക്ഷ്യം പൂർണ്ണമായും വിജയിച്ചു. കണ്ണൂരും കൊല്ലത്തും ഭാഗികമായ നേട്ടങ്ങളുണ്ടായി. മാനുവൽരാജാവിനെ അൽമേഡാ ഇപ്രകാരം ഉപദേശിച്ചിരുന്നു: "കോഴിക്കോട്ട് അതിർത്തിക്കൂടെ ഒഴുകുന്ന നദിയുടെ ഒരു പ്രധാന കേന്ദ്രമായ കൊടുങ്ങല്ലൂരിൽ സുശക്തമായ ഒരു കോട്ട കെട്ടണം. അപ്പോൾ അതുവഴി ഒരുമണി കുരുമുളകുപോലും കടന്നുപോകാതെ തടയാൻ കഴിയും." സാമൂതിരിയുടെ വ്യാപാരത്തെ തടസ്സപ്പെടുത്തുക എന്ന ലക്ഷ്യത്തോടെമാത്രമാണ് ചാലിയംകോട്ട പണിഞ്ഞത്. ബേപ്പൂർനദിയിലെ ആ ദ്വീപിൽനിന്നും, കോഴിക്കോട്ടുരാജ്യത്തിന്റെ തെക്കൻഭാഗങ്ങളെ നിയന്ത്രിക്കാൻ കഴിയുമെന്നത്രേ അവർ വിചാരിച്ചത്. ആ സ്ഥലത്തുനിന്നും സാമൂതിരി പറങ്കികളെ തുരത്തിയതിനുശേഷം, ആ പ്രദേശങ്ങളിലും വ്യാപാരത്തിനു വഴിയില്ലാതായി.

പോർട്ടുഗീസുകാരുടെ വാസസ്ഥലങ്ങളായിരുന്നു ഓരോ കോട്ടയും. കോട്ടയ്ക്കുള്ളിൽ പറങ്കികളും ലത്തീൻക്രിസ്ത്യാനികളും മാത്രമേ താമസിക്കുന്നതിന് അനുവദിച്ചിരുന്നുള്ളു. ക്രിസ്ത്യാനികളാകുകയും അവരുടെ സ്ത്രീകളെ പറങ്കിപ്പട്ടാളക്കാർക്ക് വെപ്പാട്ടികളായി നൽകുകയും ചെയ്തില്ലെങ്കിൽ നാട്ടുകാരെ കോട്ടയിൽനിന്നും ബഹിഷ്കരിക്കുമായിരുന്നു. 1600-ാമാണ്ട് നൂറു ദമ്പതികൾ കൊടുങ്ങല്ലൂരിൽ പാർക്കുന്നുണ്ടായിരുന്നുവെന്ന് 'നോട്ടീഷ്യാസ് ഡാ ഇന്ത്യാ'യിൽ പറയുന്നു. * അതിൽ 40 പേർ പറങ്കികളും മററുള്ളവർ മാർഗ്ഗംചേർന്ന ക്രിസ്ത്യാനികളുമായിരുന്നു. കൊച്ചിക്കോട്ടയിലെ സ്ഥിതി കുറെ വ്യത്യസ്തമായിരുന്നു. ഒരു പട്ടണത്തെപ്പോലെയാണ് അതു ഭരിച്ചിരുന്നത്. അതായത് നഗരസഭാവകാശങ്ങളും മററുമുള്ളതിനോടൊപ്പം, നീതിന്യായം, റവന്യൂ ഇവയുടെ മേൽനോട്ടത്തിനു പ്രത്യേക ഉദ്യോഗസ്ഥന്മാരും, ഒരു അനാഥശാലയും ആശുപത്രിയും, നിരവധി മതസ്ഥാപനങ്ങളും അവിടെ ഉണ്ടായിരുന്നു. സക്കാർവരുമാനത്തിൽനിന്നാണ് അവിടുത്തെ സൈന്യാധിപനും കാവൽസേനയ്ക്കും ശമ്പളം നൽകിവന്നത്.

പറങ്കികളും അവരുടെ ആശ്രിതരും ചെറുസമൂഹങ്ങളായി പ്രത്യേകം മാറിത്താമസിച്ചിരുന്നതുകൊണ്ട് നീതിന്യായവിഭജനം എളുപ്പമായിരുന്നു. ഇപ്രകാരമാണ് നീതിന്യായം നടന്നുവന്നത്. "നായന്മാർ, മററുള്ള

* "അന്നേസ് ഡാസ് സൈൻഷ്യാസ് ഇലൈററാസ്"—പേജ് 225.

നാട്ടുകാർ, അറബികൾ എന്നിവർ വഴക്കുകൂടുകയോ മററു തങ്ങളിൽ ഏറ്റുമുട്ടുകയോ ചെയ്താൽ അവരെ രാജാവ് വിചാരണചെയ്യുന്നതായിരിക്കും. എന്നാൽ പോർട്ടുഗീസ് പ്രജകളെ കോട്ടയിലെ കപ്പിത്താൻെറ മുമ്പിലേക്കയയ്ക്കും." ചെറുകിടനാട്ടുവാഴികളുടെ പ്രദേശങ്ങളിൽ, നാട്ടുകാരായ ക്രിസ്ത്യാനികളെക്കൂടെ ഉൾപ്പെടുത്തത്തക്കവണ്ണം പറങ്കികൾ ഈ വിഭജനം ക്രമേണ വ്യാപിപ്പിച്ചു. 1544-ൽ കൊല്ലവുമായുണ്ടാക്കിയ ഉടമ്പടിയിൽ ഇങ്ങനെയൊരു വ്യവസ്ഥ കാണാം. കുററവാളികളായ ക്രിസ്ത്യാനികളെ ശിക്ഷിക്കുന്നതിനു പറങ്കിസൈന്യാധിപൻെറ അടുത്തേയ്ക്ക് അയയ്ക്കണമെന്നു നിർദ്ദേശിച്ചിരുന്നു. പറങ്കികളുടെ ശിക്ഷകൾ ഏററവും കിരാതമായിരുന്നു. അതിൽ വെള്ളക്കാരെന്നോ നാട്ടുകാരെന്നോ ഉള്ള വിവേചനം അവർ കാണിച്ചില്ല. 1524-ൽ തൻെറ ഉത്തരവിനു വിപരീതമായി കരയ്ക്കിറങ്ങിയ മൂന്നു പോർട്ടുഗീസ് സ്ത്രീകളെ പരസ്യമായി മുക്കാലിയിൽകെട്ടി അടിക്കാൻ വാസ്കോ ഡാ ഗാമാതന്നെ ആജ്ഞാപിച്ചു. സാധാരണക്കാർക്ക് ക്രൂരവും പൈശാചികവുമായ ശിക്ഷകളാണ് നൽകിയിരുന്നത്. എന്നാൽ പ്രഭുക്കന്മാർ ശിക്ഷകൾക്ക് അതീതരായിരുന്നു. ഒരു പ്രഭുവിനെയും ഇന്ത്യയിൽവച്ചു ശിക്ഷിക്കാൻ അധികാരമുണ്ടായിരുന്നില്ല.

നീതിനിർവ്വഹണവിഭജനം, കോട്ടകളിൽ ക്രിസ്ത്യാനികളല്ലാത്തവർക്ക് കർശനമായ നിരോധനം എന്നിവമൂലം പ്രാദേശികഭരണാധികാരികളുമായി ഏററുമുട്ടാതെ സ്വന്തം അധികാരം നടത്താൻ പറങ്കികൾക്കു കഴിഞ്ഞു. അവരുമായി സമ്പർക്കത്തിൽ വന്നിരുന്ന നാട്ടുകാരുടെമേൽ നീതിപരിപാലനത്തിനു പറങ്കികൾ മുതിർന്നിരുന്നുവെങ്കിൽ, അതു വഴക്കുകളിലേയ്ക്കു നയിക്കുമായിരുന്നു. എന്നാൽ ഇക്കാര്യത്തിൽ അവർ ബുദ്ധിപൂർവ്വം പ്രവർത്തിച്ചു. അവരുടെ മതദ്രോഹവിചാരണസഭയ്ക്ക് (Inquisition) പോലും കോട്ടയ്ക്കകത്തും, അവർക്കു നേരിട്ടു നിയന്ത്രണമുള്ള ഇന്ത്യാക്കാരായ ക്രിസ്ത്യാനികളുടെമേലും മാത്രമേ അധികാരമുണ്ടായിരുന്നുള്ളു.

മററു രാജ്യങ്ങളോടും ഭരണാധിപന്മാരോടും കൈയൂക്കെന്ന തത്വമല്ലാതെ യാതൊന്നുംതന്നെ പറങ്കികൾ അംഗീകരിച്ചിരുന്നില്ല. ബാറോസ് പറയുന്നതു നോക്കുക: "അറബികളും അവിശ്വാസികളും യേശുക്രിസ്തുവിൻെറ നിയമത്തിനു പുറത്തുള്ളവരാണ്. ആ നിയമം പാലിക്കുന്നവർക്കല്ലാതെ നിത്യശാപത്തിൽനിന്നും നിത്യനരകത്തിൽനിന്നും രക്ഷകിട്ടുകയില്ല. അപ്പോൾ അതു പാലിക്കാത്തതിൻെറ അടിസ്ഥാനത്തിൽ ആത്മാവു നഷ്ടപ്പെട്ടിരിക്കുന്ന ഇക്കൂട്ടരുടെ ശരീരത്തിനു നമ്മുടെ നിയമത്തിൻെറ ആനുകൂല്യങ്ങൾ എന്തിനു നൽകണം? എന്താണ് അവർക്ക് അതിനുള്ള

അവകാശം. അവർ ബുദ്ധിയുള്ള ജീവികളാണ്. അവർ ജീവിച്ചിരിക്കുകയാണെങ്കിൽ ചിലപ്പോൾ വിശുദ്ധവിശ്വാസത്തിലേയ്ക്കു കൊണ്ടുവരാനും കഴിഞ്ഞേയ്ക്കും. എന്നാൽ അതിനുള്ള ആഗ്രഹം ഇതിനകം പ്രകടിപ്പിച്ചിട്ടില്ലാത്തപ്പോൾ, ക്രിസ്ത്യാനികളായ നമുക്ക് അവരോടു യാതൊരു കടമയുമില്ല." * ഈ വിചിത്രമായ സിദ്ധാന്തത്തിന്റെ അടിസ്ഥാനത്തിലായിരുന്നു ഇന്ത്യൻരാജാക്കന്മാരോടു പറങ്കികൾ പെരുമാറിവന്നതു്. അതിന്റെ ഫലമായി അവർക്കു വിധേയരായിത്തീർന്ന കൊച്ചി, കൊല്ലം രാജാക്കന്മാരൊഴികെ മററുള്ളവരെല്ലാം പറങ്കികളുടെ കൈകടത്തലുകളെ ശക്തിയായി എതിർക്കുകയും, അവരുടെ അവകാശവാദങ്ങൾക്ക് എതിരായി പരസ്യമായി സമരംചെയ്യുകയും ചെയ്തു. അവരുമായി സമ്പർക്കത്തിൽ ഏർപ്പെട്ട ജനങ്ങളുടെ വിശ്വാസമോ, ബഹുമാനമോ നേടാൻ പറങ്കികൾക്ക് ഒരിക്കലും കഴിഞ്ഞിരുന്നില്ല. ഒരു ജനവിഭാഗം എന്ന നിലയിൽ അവർ വഞ്ചകരും, ചതിയന്മാരും, പൈശാചികമായ ക്രൗര്യമുള്ളവരുമാണെന്ന വിശ്വാസം സാധാരണജനങ്ങളിൽ വളർന്നു. അതു് പൊതുവിൽ ശരിയുമായിരുന്നു. ആദ്യം വന്ന സാഹസികന്മാരുടെ, പ്രത്യേകിച്ചും ഡ'ഗാമായുടെ നിഷ്ഠുരമായ പ്രവൃത്തികൾ കേരളീയരുടെ ഓർമ്മയിൽ മായാതെനിന്നു. ഔദ്യോഗികമായി നൽകിയ രക്ഷാപത്രിക ചീന്തിക്കളഞ്ഞു് മമ്മാലിമരയ്ക്കാരുടെ കപ്പൽ ആക്രമിച്ച്, അതിലെ യാത്രക്കാരെ മുഴുവൻ കൊന്നു്, ചാക്കിൽകെട്ടി വലിച്ചെറിഞ്ഞ ഫെറാൻ സോലോ വാസിന്റെ കഥ നാം കണ്ടതാണല്ലോ. ഇന്ത്യയിൽ പറങ്കികളുടെ പേരിനെ കളങ്കപങ്കിലമാക്കിയ നിരവധി രാക്ഷസീയകൃത്യങ്ങളിൽ ഒന്നുമാത്രമാണതു്. പതിനേഴാംനൂററാണ്ടിലെഴുതിയ "കേരളപഴമ" എന്ന ഗ്രന്ഥത്തിൽ അതിന്റെ വിശദമായ വർണ്ണനകളുണ്ട്. + ബെല്ലമിലെ റോബർട്ട്, ജ്യോഫ്രി ഡി മാണ്ടിവിൽ തുടങ്ങിയ കൊള്ളക്കാരായ പ്രഭുക്കന്മാരുടെ ചരിത്രം വർണ്ണിക്കുന്ന ആംഗ്ലോ-സാക്സൺകഥകളുടെ ഓർമ്മയാണ് ഇതു വായിക്കുന്ന ഏതൊരാൾക്കും തോന്നുക. ഇങ്ങനെയുള്ള പൈശാചികകൃത്യങ്ങൾ കടലിൽ മാത്രമല്ല അവർ നടത്തിയതു്. കൊള്ളയ്ക്ക് ഒരവസരം ലഭിച്ചാൽ പിന്നെ, മനുഷ്യത്വമോ, മതഭക്തിയോ, സത്യസന്ധതയോ ഒന്നും അവർക്ക് അതിനു പ്രതിബന്ധമായിരുന്നില്ല. തേവലക്കരക്ഷേത്രം കൊള്ളയടിച്ച കാര്യം നേരത്തെ വിവരിച്ചിട്ടുണ്ടല്ലോ. പോർട്ടുഗീസുകാരുടെ വാക്കിന്റെ വില എന്തുമാത്രമുണ്ടെന്നു് വ്യക്തമാക്കുന്ന

---

* ബാറോസ് 1. 6. 1.

+ "കേരളപഴമ", പേജ് 104.

മറെറാരു രസകരമായ സംഭവമുണ്ട്. കൊച്ചിക്കു സമീപമുള്ള പള്ളരുത്തിയിൽ കൊച്ചിരാജാക്കന്മാർ പ്രത്യേകഭക്തിയോടെ കരുതിപ്പോന്ന ഒരു ക്ഷേത്രമുണ്ടായിരുന്നു. അവിടുത്തെ സമ്പത്തിനു യാതൊരു കൈയ്യും കണക്കുമില്ലെന്നായിരുന്നു ജനസംസാരം. പോർട്ടുഗീസുകാർക്ക് പശ്ചിമതീരത്തുള്ള ഏററവും അടുത്ത മിത്രമായിരുന്നു കൊച്ചിരാജാവെങ്കിലും, ഈ ക്ഷേത്രം കൊള്ളയടിക്കുന്നതിന് ഗവർണ്ണർ പ്ലാനിട്ടു. അതറിഞ്ഞ രാജാവു് അദ്ദേഹത്തോടു പരാതിപ്പെടുകയും, അങ്ങനെ യാതൊന്നും ചെയ്യുകയില്ലെന്ന് അദ്ദേഹം ഉറപ്പുനൽകുകയും ചെയ്തു. എന്നാൽ ഗവർണ്ണരാകട്ടെ നേരിട്ട് ആക്രമണത്തിൽ പങ്കെടുക്കാതെ തന്റെ കീഴുദ്യോഗസ്ഥന്മാരെ അതിനു നിയോഗിച്ചു. ഗവർണ്ണർ നേരിട്ടു സംഘടിപ്പിച്ച ഒരു സംഘം പള്ളരുത്തിക്കു പുറപ്പെട്ടു. എന്നാൽ അവരുടെ ഉദ്ദേശ്യം ഫലിച്ചില്ല. പറങ്കികളുടെ ഇത്തരത്തിലുള്ള നിരവധി പ്രവൃത്തികളിൽ ഒന്നുമാത്രമായിരുന്നു ഇതു്. അതിൽനിന്നും അവരുടെ ചതിസ്വഭാവം നല്ലവണ്ണം മനസ്സിലാക്കാൻ കഴിയും.

അഭിമാനവും സത്യസന്ധതയും ബലികഴിച്ചുകൊണ്ട് ഏതു് അതിത്തിവരെപ്പോകാനും അവർ തയ്യാറാകുമെന്നതിന്റെ മറെറാരു ഉദാഹരണം നോക്കുക. ഒരു കപ്പിത്താന് രക്ഷാപത്രിക നൽകിയതു് ഇത്തരത്തിലാണ്:— †

"ഈ കപ്പലിന്റെ ഉടമസ്ഥൻ വളരെ ദുഷ്ടനായ ഒരു അറബിയാണ്. ഈ പത്രിക കാണുന്ന ആദ്യത്തെ പോർട്ടുഗീസ് കപ്പിത്താൻ ഇയാളുടെ കപ്പൽ കൈവശപ്പെടുത്തണമെന്നു താല്പര്യപ്പെടുന്നു." കണ്ണൂർകടൽപ്പുറത്തുവച്ച് കൂടിയാലോചനയ്ക്കു ക്ഷണിച്ചുവരുത്തിയ ബക്കാലിയെ ബാസ്റ്റ്യോ ഡിസൂസാ ചതിച്ചുകൊന്നതു് ഭയങ്കരമായ ഒരു യുദ്ധത്തിലേയ്ക്കു നയിച്ചതു് നാം കണ്ടല്ലോ. പറങ്കികളുടെ ഇന്ത്യയിലെ ചരിത്രം ഇത്തരം സംഭവങ്ങൾകൊണ്ടു നിറഞ്ഞതാണ്. ഇക്കാര്യത്തിൽ ആൽബുക്കർക്ക പോലും മററുള്ളവരിൽനിന്ന് വ്യത്യസ്തനായിരുന്നില്ല. സാമൂതിരിയെ വിഷംകൊടുത്തു കൊല്ലാൻ ഏറാൾപ്പാടിനെ അദ്ദേഹം നിരന്തരമായി നിർബ്ബന്ധിച്ചിരുന്നുവെന്നു സമ്മതിക്കുന്നു.

കുഞ്ഞാലിമാരിൽനിന്നുണ്ടായ പരാജയങ്ങൾക്കു പ്രതികാരം വീട്ടാൻ പറങ്കികൾ തീരദേശത്തു നടത്തിയ ആക്രമണങ്ങളിൽ വസ്തുവകകൾ നശിപ്പിക്കുന്നതിനായിരുന്നു അവർ നിഷ്കർഷിച്ചിരുന്നതു്. 1564-ൽ കണ്ണൂരിൽ മാത്രമായി 40,000 തെങ്ങ് അവർ നശിപ്പിച്ചു.

---

† "തോഹഫത്തു് ഉൽമുജാഹിദീൻ."

ഇന്ത്യയിലെ പോർട്ടുഗീസ് ഭരണവ്യവസ്ഥയെക്കുറിച്ച് വളരെയൊന്നും പറയാതിരിക്കുകയാണ് ഭേദം. അന്നത്തെ മാനദണ്ഡങ്ങൾവെച്ചു നോക്കുകയാണെങ്കിൽപോലും, കേരളത്തിലെ അവരുടെ സങ്കേതങ്ങളുടെ ഭരണവ്യവസ്ഥ തീരെ കാര്യക്ഷമമായിരുന്നില്ല. ഒന്നാമതായി കേരളത്തിൽ ഭരണം നടത്താൻ അവൎക്കു യാതൊരു രാജ്യവുമില്ലായിരുന്നു. അതുകൊണ്ട് വ്യാപാരത്തിനും സൈനികപ്രതിരോധത്തിനും പററിയ ഒരു പ്രത്യേക രൂപത്തിലുള്ള ഭരണസമ്പ്രദായമാണ് അവർ വളർത്തിക്കൊണ്ടുവന്നത്. ഒരു സൈനികതലവന്റെ കീഴിലായിരുന്നു പട്ടണങ്ങൾ. കൊച്ചിയിലെ ക്യാപ്ററനെമാത്രം നേരിട്ട് പോർട്ടുഗല്ലിൽനിന്നും നിയമിച്ചുവന്നു. ഇവർ ഗവർണ്ണർമാരുടെ കീഴിൽ പണിയെടുത്തുവന്നു. (ആൽബ്യൂക്കർക്കിന്റെ കാലശേഷം ഗവർണ്ണർമാർ ഗോവായിലായിരുന്നു താമസം.) കോട്ടയുടെ രക്ഷയ്ക്കും ദൈനംദിനഭരണത്തിനുമുള്ള ചുമതല ഈ ക്യാപ്ററന്മാൎക്കായിരുന്നു. കൊച്ചിയിൽ നീതിന്യായനിൎവ്വഹണത്തിനും റവന്യൂകാൎയ്യങ്ങളുടെ മേൽനോട്ടം വഹിക്കുന്നതിനും പ്രത്യേക ഉദ്യോഗസ്ഥന്മാരുണ്ടായിരുന്നുവെന്ന് നാം നേരത്തെതന്നെ കണ്ടല്ലോ. കൊച്ചിതുറമുഖത്തെ ചുങ്കത്തിന്റെ വലിയൊരു ഭാഗം പോർട്ടുഗല്ലിന് ലഭിച്ചിരുന്നു. അതു പിരിക്കുക, അതുസംബന്ധമായ മററു ഭരണച്ചുമതലകൾ നോക്കുക എന്നതിന്റെ ചുമതല വഹിച്ചിരുന്നത് പോർട്ടുഗല്ലിൽനിന്നും നേരിട്ടു നിയമിച്ചിരുന്ന റവന്യൂകൺട്രോളരാണ്. ഇൻഡ്യയിൽ വന്നിട്ടുള്ള അപൂൎവ്വം സത്യസന്ധന്മാരായ പറങ്കി ഉദ്യോഗസ്ഥന്മാരിൽ ഒരാളായ അഫോൺസോ മെക്സിയാ എന്ന ആദരണീയനായ പുരുഷൻ കുറേക്കാലം ഈ ജോലി നോക്കിയിരുന്നു. കൊച്ചിയിലെ സാമ്പത്തികകാൎയ്യങ്ങൾക്കു ക്രമവും ചിട്ടയും വരുത്തുന്നതിന് അദ്ദേഹം നന്നേ പണിപ്പെടുകയുണ്ടായി എന്നാൽ രാജാക്കന്മാരുമായുള്ള ശത്രുതമൂലം കേരളത്തിലെ വ്യാപാരം മന്ദീഭവിച്ചതോടെ കൊച്ചിയിലെ ഖജനാവുമേലധികാരി എന്ന ഉദ്യോഗത്തിന്റെ ആവശ്യംതന്നെ ഇല്ലാതായിത്തീൎന്നു. 1549-ൽ രാജാവിന് അയച്ച ഒരു കത്തിൽ കോസ്റ്റാ ആൻസ് ഇങ്ങനെ അറിയിച്ചു: “കൊച്ചിയിലെ ഖജനാവിന്റെ മേലധികാരി എന്ന ഉദ്യോഗത്തിന്റെ ആവശ്യമില്ല. അതൊരു പാഴ്ചിലവാണ്. തിരുമനസ്സിലെ ഖജനാവിനെ കുറേക്കൂടെ നശിപ്പിക്കാനേ അതു സഹായിക്കുകയുള്ളൂ.”* വളരെ കാലത്തേയ്ക്കു പണ്ടകശാലകളുടെ കണക്കുനോക്കാൻ ഒരാളില്ലായിരുന്നുവെന്നതിൽനിന്ന് പറങ്കിഭരണ

* “കോർപ്പോ ക്രോണോളജിക്കോ”, ഒന്നാംഭാഗം, മാക്കോ 30, രേഖ 60.

ത്തിന്റെ സ്വഭാവം മനസ്സിലാകുമല്ലോ. ഇതിനെപ്പററി കഠിനമായ പ്രതിഷേധമുണ്ടായിരുന്ന ആൽബുക്കർക്ക് രാജാവു് ഇപ്രകാരം എഴുതി: "പ്രഭോ, അങ്ങയുടെ കൊച്ചിയിലെ കാര്യാലയത്തിന്റെയും പണ്ടകശാലയുടെയും കണക്ക് പരിശോധിക്കുന്നതിനു് ഒരാൾ ഇല്ലാത്തതു് ഒട്ടും ശരിയല്ലെന്നു് എനിക്കു തോന്നുന്നു. പോർട്ടുഗല്ലിൽ ചെല്ലുമ്പോൾ കണക്കു കൊടുത്തുകൊള്ളാമെന്നു് പറഞ്ഞുകൊണ്ടു്, രണ്ടായിരവും മൂവായിരവും ക്രൂസേഡോസ് കൈവശംവച്ചുകൊണ്ടിരിക്കുന്ന ആളുകളെ ചുമതല ഏല്പിക്കാൻ വയ്യാത്തവണ്ണം അങ്ങയുടെ വ്യാപാരം വളന്നിട്ടുണ്ടു്."* മഹാനായ ആ ഗവർണ്ണർ ഇൻഡ്യയിലുണ്ടായിരുന്ന കാലമത്രയും അദ്ദേഹത്തിനു് സാമ്പത്തികരംഗത്തും, സാധാരണഭരണകാര്യങ്ങളിലും അച്ചടക്കം പരിപാലിക്കാൻ കഴിഞ്ഞു. അദ്ദേഹം കൊച്ചിയിലെ വ്യാപാരത്തെ നിയന്ത്രിച്ചിരുന്ന അന്തോണിയോ റിയാൾ തുടങ്ങിയ അഴിമതിസംഘത്തിനു് എതിരായി നടത്തിയ സമരം—അതു് പരിപൂർണ്ണവിജയമല്ലായിരുന്നു—ഒരു കാര്യം വ്യക്തമാക്കി. അതു് ഇത്രമാത്രമാണു്. അദ്ദേഹത്തിന്റെ കർശനമായ ഭരണത്തിൻകീഴിൽപോലും പോർട്ടുഗീസ് ഭരണവ്യവസ്ഥ അഴിമതിപൂർണ്ണവും പിടിപ്പില്ലാത്തതുമായിരുന്നു.

ആധുനികദൃഷ്ടിയിൽ അത്യന്തം വിചിത്രമായി തോന്നുന്ന രണ്ടു കാര്യങ്ങളാണു് ഈ പിടിപ്പില്ലായ്മയ്ക്കു് കാരണം. രാജാവിനും പോർട്ടുഗല്ലിലെ ഉയന്ന ഉദ്യോഗസ്ഥന്മാർക്കും നേരിട്ടു് എഴുതാൻ കീഴുദ്യോഗസ്ഥന്മാർക്കുണ്ടായിരുന്ന അവകാശമാണു് ഒരു കാര്യം. ഇൻഡ്യയിലുള്ള പ്രാധാന്യമർഹിക്കുന്ന മിക്കവാറും എല്ലാ ഉദ്യോഗസ്ഥന്മാരുടെയും കത്തുകളുമായിട്ടാണു് ഓരോ കപ്പലും നാട്ടിലേയ്ക്കു മടങ്ങുന്നതു്. മേലുദ്യോഗസ്ഥന്മാർക്കെതിരായുള്ള ആരോപണങ്ങൾ നിറഞ്ഞവയാണു് ഈ കത്തുകൾ. അതിന്റെയൊക്കെ ഫലമായി തീരുമാനങ്ങളും പരിപാടികളും പെട്ടെന്നു മാറുന്നതു് അസാധാരണമായിരുന്നില്ല. വളരെയധികം അപഖ്യാതികളും പ്രചരിച്ചു ഇതൊക്കെക്കൊണ്ടു് പൊറുതിമുട്ടിയ ആൽബുക്കർക്ക്, കൊച്ചിയിലെ തന്റെ കീഴുദ്യോഗസ്ഥനായ അന്തോണിയോ റിയാളിനെക്കുറിച്ചു് ഇപ്രകാരം രാജാവിനോടു് പരാതിപ്പെട്ടു "അങ്ങു് അന്തോണിയോ റിയാളിനെപ്പററി എനിക്കു് അഭിനന്ദിച്ചു് എഴുതുന്നു. എന്നെ കള്ളനെന്നും, അറബിയെന്നും, ഭീരുവെന്നുമൊക്കെ വിളിച്ച അയാളെ അങ്ങേയ്ക്കു് വിശ്വാസമാണു്. ആ സ്ഥിതിക്കു് അയാളുടെ അടുത്തു് എനിക്കൊന്നു് ഒരു ശുപാർശ വേണ്ടിയിരിക്കുന്നതു്." മറെറാരു കത്തിൽ അദ്ദേഹം ഇങ്ങ

* "കാർട്ടാസ", 1510 ഒക്ടോബർ 16-ാംതീയതിയിലെ കത്തു്

നെ എഴുതി: "മററുള്ളവരുടെ ദൂഷ്യംപറഞ്ഞു് അങ്ങയുടെ അടുത്തു് സ്വാധീനം നേടുന്നതിനുള്ള ഒരു ശ്രമമാണ് ഇവിടെ നടക്കുന്നതു്."* കീഴുദ്യോഗസ്ഥന്മാരിൽ ഒരാൾ രാജാവിന്ന് അയച്ച ഒരു കത്തിൽ ഗവർണ്ണരെക്കുറിച്ച് ഇങ്ങനെ പറയുന്നു: "ഒരു നശിച്ച മുഹൂർത്തത്തിലാണ് ലോഃപ്പാസോാസ്സ് ഇൻഡ്യയിൽ കാലുകുത്തിയതെന്ന് ഞാൻ അങ്ങയെ അറിയിച്ചുകൊള്ളട്ടെ."+ ഉദ്യോഗസ്ഥന്മാർ നേരിട്ടു കത്തയയ്ക്കുന്ന ഈ രീതി അവസാനകാലംവരെ തുടന്നു. ഇൻഡ്യയിലെ ഉദ്യോഗസ്ഥന്മാർ തമ്മിലുള്ള കുഴപ്പത്തിന്, മുഖ്യകാരണമിതായിരുന്നു.

ഇതിലും വഷളായി മറെറാരു കാര്യമുണ്ടായിരുന്നു. ശത്രുക്കൾക്കെതിരായിട്ടുപോലും ഈ ഉദ്യോഗസ്ഥന്മാർ ഒന്നിച്ച് കൂറോടെ നിന്നിരുന്നില്ല. കൊച്ചിയിലെ ഉദ്യോഗസ്ഥന്മാർ ചുററുമുള്ള നാട്ടുവാഴികളുമായി ഉപജാപങ്ങളിൽ ഏറ്റെപ്പട്ടിരുന്നു. പോർട്ടുഗല്ലിൻെറ ശത്രുക്കളുമായി ബന്ധം പുലത്തിവന്നിരുന്നവർ കുറവായിരുന്നില്ല. "രാജസദസ്സിലെ ഒരു പ്രഭുവായ കൊച്ചിയിലെ അന്തോണിഃയാ റിയാൾ, കൊള്ളക്കാരുമായി സഖ്യത്തിലാ"ണെന്ന് ഗാസ്പർഹൊൺസാലവസ് രാജാവിന് പരസ്യമായി എഴുതി. ¶ കൊച്ചിയിലെ മറെറാരു ഉദ്യോഗസ്ഥനായിരുന്ന ലൊറാൻസോമൊറീനൊ കൊച്ചീരാജാവിനെക്കൊണ്ട് തൻെറ ഗുണഗണങ്ങൾ വർണ്ണിച്ച്, ഉദ്യോഗക്കയററം നൽകണമെന്ന് ശുപാശ്ചെയ്യുന്ന ഒരു കത്തു് പോർട്ടുഗീസ്രാജാവിന് അയപ്പിച്ചു. ഇതുപോലുള്ള പരിതഃസ്ഥിതിയിൽ അച്ചടക്കം വളരെ കുറവായിരുന്നതിൽ അത്ഭുതപ്പെടേണ്ട കാര്യമില്ലല്ലോ. പ്രഭുക്കന്മാരെ ഇൻഡ്യയിൽവച്ച് ശിക്ഷിപ്പാൻ പാടില്ലാത്തതുകൊണ്ട്, ഗവർണ്ണർ ദുർബ്ബലനോ ഭീരുവോ ആയാൽ പരിപൂർണ്ണമായ അരാജകത്വം നടമാടിയിരുന്നു. ആൽബുക്കെക്കിൻെറ കാലത്തുപോലും വ്യക്തിപരമായ വഴക്കുകൾ പോർട്ടുഗീസ്ചരിത്രത്തിൽ വളരെ പങ്കുവഹിച്ചു. അദ്ദേഹവും അൽമേഡായും തമ്മിലുള്ള വഴക്ക് അതിനുദാഹരണമാണ്. ശത്രുചേരിയിൽ ചേരുകയെന്നതു് സാധാരണ സംഭവമായിരുന്നു. ലിസ്ബണിൽ മടങ്ങിച്ചെന്നാൽ ശിക്ഷിക്കപ്പെടുമെന്ന് ഭീതിയുണ്ടായിരുന്ന പ്രഭുക്കന്മാർ, ഇൻഡ്യൻരാജാക്കന്മാരുടെ സേവനത്തിൽ പ്രവേശിക്കുക അപൂർവ്വമായിരുന്നില്ല. പറങ്കിഉദ്യോഗസ്ഥന്മാരുടെ അച്ചടക്കരാഹിത്യത്തിൻെറ യഥാർത്ഥനിലവാരം അറിയാൻ ഗൊൺസാഃലാവാ

* "കാർട്ടാസ്", 1512 ഏപ്രിൽ 1
+ "ഗാവിററാസ് ആൻറിഗാസ്", മാഃക്കാ 6, രേഖ 51
¶ "ഗാവിററാസ് ആൻറിഗാസ്"

സ് കുട്ടിഞ്ഞോയുടെ കഥതന്നെ നോക്കിയാൽമതി. പോർട്ടുഗല്ലിലെ പ്രബലവും സുപ്രസിദ്ധവുമായ ഒരു കുടുംബത്തിലെ അംഗമായിരുന്നു കുട്ടിഞ്ഞോ. ഹിംസ്രകൃത്യങ്ങളുടെയും പാതകങ്ങളുടെയും ഒരു ചരിത്രമായിരുന്നു അയാൾക്ക് ഇൻഡ്യയിലുണ്ടായിരുന്നത്. അതുകൊണ്ട് അയാളെയും മാറുചിലരെയും ഗവർണ്ണർ തടവുകാരായി പാർപ്പിച്ചു. എന്നാൽ ജയിൽഉദ്യോഗസ്ഥന്മാരിൽ ഒരാൾക്ക് കോഴകൊടുത്ത്, പട്ടാപ്പകൽതന്നെ കുട്ടിഞ്ഞോ തൻെറ കൂട്ടുകാരോടൊത്തു തടവുചാടുകയും, ഉടൻതന്നെ പോർട്ടുഗല്ലിനു് എതിരായി യുദ്ധംചെയ്തുകൊണ്ടിരുന്ന ആദിൽഷായുടെ സൈന്യത്തിൽ ചേരുകയും ചെയ്തു.

അച്ചടക്കമില്ലായ്മയും ഉദ്യോഗസ്ഥന്മാരുടെ കുടിപ്പോരും നിലവിലിരുന്ന സാഹചര്യങ്ങളിൽ ഒരു ഭരണവ്യവസ്ഥ കെട്ടിപ്പടുക്കുക അസാദ്ധ്യമായിരുന്നു. അച്ചടക്കം ഏർപ്പെടുത്തുന്നതിനും, കാര്യക്ഷമമായ ഭരണക്രമം സ്ഥാപിക്കുന്നതിനും ആൽബുക്കർക്കിനെപ്പോലെയോ, ജവോഡികാസ്ട്രോയെപ്പോലെയോ ഉള്ള ഏതെങ്കിലും ഗവർണ്ണർ ശ്രമിച്ചാൽ, സ്വകാര്യവ്യാപാരത്തിനുള്ള അവകാശവും പള്ളിയുടെ വമ്പിച്ച കൈകടത്തലുകളും അതു് അസാദ്ധ്യമാക്കിത്തീർത്തു. പോർട്ടുഗീസ്‌വ്യവസ്ഥയുടെ പ്രത്യേകതകളായിരുന്നു ഇതു രണ്ടുമെന്നു പറയാം. സ്വകാര്യവ്യാപാരം നടത്തുന്നതിനുള്ള അവകാശം എല്ലാ ഉദ്യോഗസ്ഥന്മാർക്കുമുണ്ടായിരുന്നു. അതിൻെറ ഫലമായി നാം നേരത്തെ ചൂണ്ടിക്കാണിച്ചതുപോലെ ഓരോരുത്തരും അവരുടെ കാര്യംനോക്കി. രാജാവിൻെറ കാര്യങ്ങൾ ശ്രദ്ധിക്കാൻ ആളില്ലാതായി. ഒൻപതുവർഷക്കാലത്തെ സേവനം പൂർത്തിയായ പട്ടാളക്കാർക്കും വ്യാപാരംചെയ്യാൻ അനുവാദമുണ്ടായിരുന്നു. ഈ ആകർഷണമില്ലായിരുന്നുവെങ്കിൽ സൈനികസേവനത്തിനു് വളരെ കുറച്ചുപേരെ മാത്രമേ കിട്ടുമായിരുന്നുള്ളു. ഇതു് അത്യന്തം ദോഷകരമായ ഫലങ്ങളുണ്ടാക്കി. ആദായത്തെ ഓർത്തു മാത്രമാണ് ഉദ്യോഗം സ്വീകരിച്ചിരുന്നത്. തകർന്ന ഒരു തറവാട്ടിനെ ഉദ്ധരിക്കാനുള്ള ഏററവും എളുപ്പമാർഗ്ഗം "ഇൻഡ്യ" യുടെ ഗവർണ്ണർപദവിയായിരുന്നുവത്രേ. ഒന്നോ രണ്ടോ പേരൊഴികെ, ഇൻഡ്യയിൽ വന്ന മിക്ക ഗവർണ്ണർമാരും കഴിയുന്ന മാർഗ്ഗങ്ങളിൽക്കൂടെല്ലാം പണം സമ്പാദിക്കുകയുണ്ടായി.

ഉദ്യോഗസ്ഥന്മാരുടേതിലും വളരെ ശക്തിമത്തായിരുന്നു പള്ളിയുടെ സ്ഥാപിതതാല്പര്യം. അതു മറെറാരു അദ്ധ്യായത്തിൽ നമുക്കു പരിശോധിക്കാം.

പണസംബന്ധമായ കാര്യങ്ങൾക്കോ, ഭരണത്തിനുതന്നെയോ കാര്യക്ഷമമായ ഒരു വ്യവസ്ഥ വളർത്തിക്കൊണ്ടുവരാൻ പറങ്കികൾക്കു കഴിഞ്ഞി

ല്ലെന്നു വ്യക്തമായല്ലോ. പറങ്കികളുമായി താരതമ്യപ്പെടുത്തിനോക്കുമ്പോൾ സാമൂതിരിയുടേയും ആദിൽഷായുടേയും ഗവണ്മെൻറുകൾ സുസംഘടിതവും കൂടുതൽ കാര്യക്ഷമവുമായിരുന്നു. ഇതിനു ചരിത്രപരമായ ഒരു കാരണംകൂടിയുള്ളതു് നാം അവഗണിക്കാൻ പാടില്ല. 15-ാംനൂററാണ്ടിൻെറ ഒടുവിലും 16-ാംനൂററാണ്ടിലും, നാടുവാഴിത്തവ്യവസ്ഥിതിയിൽ നിന്നും യൂറോപ്പു് ക്രമേണ വിമുക്തമായിവരികയായിരുന്നുവെന്നു് കാണണം. ഇന്നു നാം അറിയുന്ന രീതിയിലുള്ള സുസംഘടിതമായ ഭരണക്രമങ്ങൾ അന്നു യൂറോപ്പിലുമില്ലായിരുന്നു. യൂറോപ്പിലെ പ്രഭുക്കന്മാരുടെ മതസംമനഃസ്ഥിതിയുടെ നേരിയ പ്രതിഫലനം മാത്രമായിരുന്നു പറങ്കിഉദ്യോഗസ്ഥന്മാരുടെ ശിക്ഷണരാഹിത്യം. ദേശസ്നേഹം എന്നൊന്നു് 15-ാംനൂററാണ്ടിലെ യൂറോപ്പിൽ ഉണ്ടായിരുന്നില്ല. ഇംഗ്ലീഷുകാരോടുചേർന്നു ഫ്രഞ്ചുകാർ സ്വന്തം രാജാവിന്നെതിരായി യുദ്ധംചെയ്യുകയും, ഫ്രഞ്ചുകാരാണെന്നു പറയുന്നതിൽ ഇംഗ്ലീഷുകാർ അഭിമാനംകൊള്ളുകയും ചെയ്തിരുന്ന ഒരു കാലമായിരുന്നു അതു്. മററു യൂറോപ്യൻശക്തികളിൽനിന്നും ഇക്കാര്യത്തിൽ പറങ്കികൾ ഒട്ടുംതന്നെ വ്യത്യസ്തരായിരുന്നില്ല. എന്നാൽ മററു യൂറോപ്യൻരാജ്യങ്ങൾ അവരുടെ രാഷ്ട്രീയവ്യവസ്ഥിതികൾ വികസിപ്പിക്കുകയും, ദേശീയജീവിതം സംഘടിപ്പിക്കുകയും ചെയ്തപ്പോൾ, വിദേശാധിപത്യത്തിൻകീഴിൽ (സ്പെയിനിൻെറ) കിടക്കാനുള്ള നിർഭാഗ്യം പോർട്ടുഗല്ലിനുണ്ടായെന്നുള്ളതാണു് വ്യത്യസ്തമായ ഏക കാര്യം.

എന്നാൽ ഒരു കാര്യത്തെസംബന്ധിച്ചിടത്തോളം ആദ്യംമുതൽതന്നെ പോർട്ടുഗീസ് നയത്തിനു വ്യക്തതയുണ്ടായിരുന്നു. ഒന്നാമത്തെ വൈസ്രായിയായ അൽമേഡാ എഴുതി: "നിങ്ങൾക്കു കടലിൽ ശക്തിയുള്ളിടത്തോളംകാലം ഇന്ത്യ നിങ്ങളുടേതായിരിക്കുമെന്നു മനസ്സിലാക്കുക. അതു് ഇല്ലെങ്കിൽ തീരദേശത്തു് എത്ര കോട്ടയുണ്ടായതുകൊണ്ടും ഫലമില്ല." * ഈ നയത്തിൽനിന്നും അവർ ഒരിക്കലും വ്യതിചലിച്ചിരുന്നില്ല. സമുദ്രാധീശത്വം നിലനിർത്തുന്നതിനുവേണ്ടി എത്ര സാഹസികമായ നടപടികൾ കൈക്കൊള്ളാനും പറങ്കിക്കപ്പിത്താന്മാർ ഒരുക്കമായിരുന്നു. വ്യാപാരം മുഴുവൻ നിയന്ത്രിക്കുന്നതിനും, മററു രാഷ്ട്രങ്ങളുടെ കപ്പലുകൾ കൈവശപ്പെടുത്തുന്നതിനും സഹായകരമായ വിധത്തിൽ ഓർമസ് മുതൽ മലാക്കാവരെ അവർക്കു നാവികസങ്കേതങ്ങളുണ്ടായിരുന്നു. അതായിരുന്നു അവരുടെ 'സാമ്രാജ്യം.' സമുദ്രനായകത്വം നശിച്ചാൽ

* ശാസ്ത്രത്തിൻേറയും സാഹിത്യത്തിൻേറയും ചരിത്രം-ഏപ്രിൽ 1658ൽ

ഇന്ത്യൻവ്യാപാരവും നഷ്ടപ്പെട്ടുമെന്ന് അവക്ക് ബോദ്ധ്യമുണ്ടായിരുന്നു. സമുദ്രത്തിൽനിന്നും നിരോധം ഏർപ്പെടുത്തി ഇന്ത്യൻരാജ്യങ്ങളുടെ വ്യാപാരത്തെ തകക്കാനുള്ള അവരുടെ പദ്ധതി പൂണ്ണമായും വിജയിച്ചില്ല. പ്രത്യേകിച്ചും കേരളത്തിൽ. എന്നാൽ അറേബിയാ, ഈജിപ്ത്, ഇന്ത്യാ എന്നീ രാജ്യങ്ങൾതമ്മിലുള്ള പ്രധാനഗതാഗതമാഗ്ഗങ്ങൾ നിയന്ത്രിക്കാൻ അവക്കു കഴിഞ്ഞു. കേരളത്തിലെ അവരുടെ പ്രധാനപ്പെട്ട നാവികസങ്കേതമായിരുന്ന കൊച്ചിയിൽ സുസജ്ജമായിരുന്ന ആയുധശാലയും, കപ്പലുകളുടെ അററകുററപ്പണിക്ക് ആവശ്യമായ ഏർപ്പാടുകളുമുണ്ടായിരുന്നു.

പറങ്കികളുടെ സൈനികനയത്തിലെ ഒരു കാര്യം ശ്രദ്ധേയമാണ്. പറങ്കിഉദ്യോഗസ്ഥന്മാരുടെകീഴിൽ കേരളീയരായ ഭടന്മാരെ മുഹമ്മദീയരാജാക്കന്മാരുമായുള്ള യുദ്ധത്തിൽ ആൽബൂക്കക്ക് നിയോഗിച്ചു. ആ രീതി അദ്ദേഹത്തിൻെറ പിൻഗാമികളും തുടന്നു. പിന്നീടു ഡൂപ്ലെക്സും ക്ലൈവും വൻതോതിൽ സ്വീകരിച്ചുവന്ന ഈ നയമാണ് ഇന്ത്യയിലെ യൂറോപ്യൻഭരണത്തിൻെറ അടിസ്ഥാനമായിത്തീന്നതു്. ഈ കണ്ടുപിടിത്തത്തിൻെറ ബഹുമതി പറങ്കികൾക്കുതന്നെ നൽകണം. അവർ നടത്തിയ യുദ്ധങ്ങളിൽ കേരളീയരെ ധാരാളമായി ഉപയോഗിച്ചുവന്നു. മാഗ്ഗംചേന്ന അന്തോണിയോ ഫർണാണ്ടസ് ചാലെ എന്ന നായരുടെ കാര്യം പ്രത്യേകം ശ്രദ്ധേയമാണ്. അയാൾ പറങ്കിപട്ടാളത്തിൽ വിവിധ നിലവാരത്തിലുള്ള ഉദ്യോഗങ്ങൾ വഹിച്ചിരുന്നു. ക്രിസ്തുസംഘത്തിലെ യോദ്ധാവു്" എന്ന സ്ഥാനം അയാൾക്കു പറങ്കികൾ നൽകി. 1571-ൽ സാഗചിലാർനദീതീരത്തുവച്ചുനടന്ന യുദ്ധത്തിൽ കൊല്ലപ്പെട്ട അയാളെ, വളരെ ബഹുമതികളോടെ ഗോവായിൽ സംസ്കരിച്ചു.

പോർട്ടുഗീസ് അധികാരം നിലനിന്നിരുന്നതു് വലിയ സേനാബലത്തിലല്ല. ഓരോ കോട്ടയും രക്ഷിക്കാനുള്ള ഭടന്മാരേ അതിലുണ്ടായിരുന്നുള്ളു. ആക്രമണങ്ങൾ നടത്തേണ്ടിവരുന്ന സന്ദർഭങ്ങളിൽ ചെറുകിട നാടുവാഴികളോടുപോലും പലപ്പോഴും ജയിക്കാൻ അവക്കു കഴിഞ്ഞിരുന്നില്ല. കോട്ടകളുടെ അടിസ്ഥാനത്തിലുള്ള സൈനികനയത്തിനുവേണ്ടി വാദിച്ച ഏകഗവണ്ണരായ ആൽബൂക്കക്കുപോലും, പണ്ടകശാലകൾ സംരക്ഷിക്കുന്നതിനും കാവലിനുമായി മൂവായിരത്തിൽകൂടുതൽ പട്ടാളക്കാരെ ആവശ്യപ്പെട്ടിരുന്നില്ല. 1512 ഏപ്രിൽ 1-ാംനു- അദ്ദേഹം രാജാവിന് അയച്ച ഒരു കത്തിൽ ഇങ്ങനെ അറിയിച്ചു: "പ്രഭോ, ഇന്ത്യയുമായി ഉടമ്പടികൾ ഉണ്ടാക്കുന്നതിനും, പണ്ടകശാലകൾ സംരക്ഷിക്കുന്നതിനും, അങ്ങയ്ക്കു വേണ്ടിവരുന്ന മററാവശ്യങ്ങൾക്കുമായി......മൂന്നുവഷത്തേയ്ക്കു മൂവായിരം

പട്ടാളക്കാരെ ഞാൻ ഇവിടെ കരുതുന്നുണ്ട്. അവർക്കു നല്ല ആയുധങ്ങളും കോട്ടകെട്ടാനുള്ള സാമഗ്രികളും ഉണ്ടായിരിക്കുന്നതാണ്." ആൽബൂക്കർക്ക് ഭരിച്ചിരുന്നകാലത്ത്, സൈന്യത്തെ കാര്യക്ഷമമായി നിലനിർത്തിയിരുന്നു. അതിനുവേണ്ടി അദ്ദേഹം വളരെ ക്ലേശങ്ങളും അനുഭവിച്ചു. എന്നാൽ അദ്ദേഹത്തിന്റെ പിൻഗാമിയായ ലോപ്പോ സോറസ്സാകട്ടെ പട്ടാളത്തെ അവഗണിച്ചു. അതിനുശേഷം പറങ്കിപ്പട്ടാളത്തിന് ഇന്ത്യൻരാജാക്കന്മാരെ ഭയപ്പെടുത്താൻ കഴിഞ്ഞിരുന്നില്ല. പോർട്ടുഗല്ലിൽനിന്നും അയച്ചിരുന്ന ഭടന്മാർ അച്ചടക്കമോ, സൈനികപരിശീലനമോ ഇല്ലാത്ത കൂളിസംഘമായിരുന്നു. അവരുടെ ശമ്പളം കുടിശ്ശികയായി. 1548-ൽ വന്ന ഒരു സൈന്യവിഭാഗം ആഹാരത്തിനുവേണ്ടി തെരുവീഥികളിൽ ഭിക്ഷചോദിക്കേണ്ടിവന്നുവെന്ന് രേഖപ്പെടുത്തിയിട്ടുണ്ട്. ഇന്ത്യയിൽ ഒരുവർഷം സേവനം പൂർത്തിയാക്കുന്നതുവരെ അവർ ശമ്പളത്തിന് അർഹരല്ലായിരുന്നു.

കേരളത്തിലെ സമുദായങ്ങളോടുള്ള പറങ്കികളുടെ നയം പ്രത്യേകം ശ്രദ്ധിക്കേണ്ട കാര്യമാണ്. അവരുടെ മതനയത്തെപ്പററി പുറകെ ചർച്ച ചെയ്യാം. ക്രിസ്തുമതത്തിലേയ്ക്ക് പരിവർത്തനം ചെയ്യുന്നവർക്ക് മററു പോർട്ടുഗീസ് പൌരന്മാർക്കു തുല്യമായ എല്ലാ സാമൂഹ്യ-രാഷ്ട്രീയ അവകാശങ്ങളുമുണ്ടായിരുന്നു. വർണ്ണവർഗ്ഗവിവേചനങ്ങൾ അവർ അംഗീകരിച്ചിരുന്നില്ല. അവർ സങ്കരവിവാഹങ്ങളെ പ്രോത്സാഹിപ്പിച്ചിരുന്നു. ഇന്ത്യൻ സമുദായങ്ങളുമായുള്ള അവരുടെ ബന്ധത്തിന്റെ പ്രധാനപ്രത്യേകത അതായിരുന്നു. അവർക്ക് യാതൊരുവിധമായ വർണ്ണവിദ്വേഷവുമില്ലായിരുന്നു. ആദ്യംമുതൽക്കേ സൌഹാർദ്ദപരമായ സാമൂഹ്യബന്ധങ്ങൾ അവർ പുലർത്തിവന്നു. സങ്കരവിവാഹങ്ങളെ പ്രോത്സാഹിപ്പിക്കുന്ന നയം ആൽബുക്കർക്കാണ് ആരംഭിച്ചത്. അദ്ദേഹം അത്തരം ചടങ്ങുകളിൽ പങ്കെടുക്കുകയും ദമ്പതികൾക്കു സ്ത്രീധനം നൽകുകയും ചെയ്യുമായിരുന്നു. ഇത്തരം വിവാഹങ്ങൾ നടത്തുന്നവർക്ക് പ്രത്യേക ആനുകൂല്യങ്ങൾപോലും നൽകി. അവർക്കു കോട്ടയ്ക്കകത്ത് ഭൂമിയും വീടും നൽകിവന്നു. ചുങ്കത്തിൽനിന്ന് അവരെ ഒഴിവാക്കി. പ്രത്യേകിച്ചും ചൈനീസ്പട്ടിനും പോർട്ടുഗല്ലിൽനിന്നുള്ള പഞ്ചസാരയ്ക്കും അവർ ചുങ്കം കൊടുക്കേണ്ടായിരുന്നു. മററു സാധനങ്ങൾക്ക് അവർ കൊച്ചിരാജാവിന് നാലുശതമാനം ചുങ്കം നൽകിയാൽമതിയായിരുന്നു.

വെനീഷ്യൻ സഞ്ചാരിയായ സീസർ ഫ്രഡറിക്ക് ഇങ്ങനെ രേഖപ്പെടുത്തുന്നു: "പൌരന്മാരുടെ അവകാശങ്ങൾ നിർത്തൽചെയ്യ്", മററുള്ളവരെപ്പോലെ ചുങ്കംകൊടുക്കാൻ പോർട്ടുഗീസ് വൈസ്രോയി പല ഉപാധി

കളും സ്വീകരിച്ച അവസരത്തിൽ ഞാൻ കൊച്ചിയിലുണ്ടായിരുന്നു. അക്കാലത്തു കുരുമുളക് രാത്രികാലങ്ങളിൽ തൂക്കിക്കൊടുക്കുന്ന കാര്യത്തിൽ പൌരന്മാർ വളരെ താല്പര്യം കാണിച്ചു. ഉള്ളതു മുഴുവൻ രാത്രിതന്നെ കപ്പലുകളിൽ കയററി അവർ പോർട്ടുഗല്ലിലേയ്ക്കു അയയ്ക്കുകയും അങ്ങനെ ചുങ്കങ്ങളിൽനിന്നു ഒഴിവാകുകയും ചെയ്തു. ഇതു മനസ്സിലാക്കിയ കൊച്ചിരാജാവു് കുരുമുളകു തൂക്കാൻ സമ്മതിച്ചില്ല. അതിനുശേഷം പഴയതുപോലെ തുടരാൻ കച്ചവടക്കാരെ അനുവദിച്ചു. അതിൽപിന്നീട് യാതൊരു പരാതിയും ഉണ്ടായിട്ടില്ല." *

വിവാഹിതർക്കു ധാരാളം സൌജന്യങ്ങൾ നൽകിയിരുന്നു. പറങ്കികളുടെകൂടെ ഇന്ത്യയിലേയ്ക്കു വളരെ അപൂർവ്വം സ്ത്രീകൾമാത്രമേ വന്നിരുന്നുള്ളു. ഇന്ത്യയിലേയ്ക്കുള്ള കപ്പൽയാത്രയുടെ വിഷമങ്ങളും അവിടത്തെ അനിശ്ചിതമായ ജീവിതരീതികളുംമൂലം യൂറോപ്യന്മാർക്ക് കുടുംബജീവിതം നയിക്കുക അസാദ്ധ്യമായിരുന്നു. അതുകൊണ്ട് "അൽബുക്കർക്കിൻെറ നിയമപ്രകാരമുള്ള" വിവാഹങ്ങൾ പൊതുവേ സ്വീകരിക്കപ്പെട്ടു. പറങ്കികളുടെ സൈനികശക്തി ഏററവും ക്ഷയിച്ച കാലത്തുപോലും അവരുടെ കോട്ടകളിൽ പോർട്ടുഗീസ് പതാക പാറിപ്പറക്കുന്നതിനു് ഈ സമ്പ്രദായം വളരെ സഹായിച്ചു

മുസ്ലിമിങ്ങളോട് അത്യന്തം ക്രൂരതയോടെയാണ് പറങ്കികൾ പെരുമാറിയിരുന്നത്. അറബികളുടെ വ്യാപാരത്തെ വേരോടെ നശിപ്പിച്ച്, മുഹമ്മദീയരെ ഒരു സമുദായമെന്ന നിലയിൽത്തന്നെ ഉന്മൂലനനാശം വരുത്തുകയെന്നതായിരുന്നു അവരുടെ ഏകലക്ഷ്യം. വാണിജ്യം മത്സരം മാത്രമല്ലായിരുന്നു അതിനു കാരണം. സ്പെയിനിലും ആഫ്രിക്കയിലും മൂറുകളുമായി ദീർഘകാലം നടത്തിയ യുദ്ധങ്ങളുടെ ഫലമായി ഐബീരിയൻശക്തികളിൽ രൂഢമൂലമായിരുന്ന ശത്രുതയായിരുന്നു അത്. ഒരു അറബിയെ പിടിച്ചുകഴിഞ്ഞാൽ ഏററവും മൃഗീയമായവിധത്തിൽ അയാളെ അവർ ദണ്ഡിക്കുക പതിവായിരുന്നു. അയാളെ ഒന്നുകിൽ വധിക്കും, അല്ലെങ്കിൽ അടിമയാക്കും അറബികൾ "ദൈവത്തിൻെറ ശത്രുക്കളാ"ണെന്ന ബാറോസിൻെറ പ്രസ്താവനയുടെ ഒരു വിശദീകരണം മാത്രമാണ് ഇന്ത്യയിലെ പറങ്കികളുടെ ചരിത്രം മുഴുവൻ. ഹിന്ദുക്കളോട് അവർ അത്തരത്തിലുള്ള ശത്രുത കാണിച്ചിരുന്നില്ല. കേരളത്തിലെ രാജാക്കന്മാ

---

* "ഹാക്ല്യൂട്ടിൻെറ കടൽസഞ്ചാരം." ഭാഗം അഞ്ച്, പേജ് 392—395.

രോടും ഹിന്ദുപ്രജകളോടുമുള്ള അവരുടെ സാമൂഹ്യമായ ബന്ധം വളരെ സൗഹാർദ്ദപരമായിരുന്നു. സാമൂതിരിയും പോർട്ടുഗീസുകാരും തമ്മിൽ മമതയിൽ കഴിഞ്ഞ കാലങ്ങളിൽ ആ ഹിന്ദുരാജാവിന്റെ ആചാരങ്ങളെയും അന്ധവിശ്വാസങ്ങളെയും അവർ ബഹുമാനിച്ചു. നായന്മാരോടു പൊതുവേ വളരെ കാര്യമായിട്ടാണ് അവർ പെരുമാറിയതു്. ഗോവായിൽ അവർ ഹിന്ദുക്കൾക്ക് എതിരായി മതപീഡനയം സ്വീകരിച്ചുനോക്കി എന്നാൽ അതു് കേരളത്തിൽ അവർ പരീക്ഷിച്ചതേയില്ല. പക്ഷെ നാട്ടുകാരായ ക്രിസ്ത്യാനികളും പറങ്കികളും തമ്മിലുള്ള ബന്ധം വളരെ കുഴപ്പം നിറഞ്ഞതായിരുന്നു. അതു് പ്രത്യേകപരിഗണന അർഹിക്കുന്നുണ്ട്.

---



# അദ്ധ്യായം പതിമൂന്ന്

# പറങ്കികളും മതവും

ഒരുകൈയിൽ കുരിശും മറേറകൈയിൽ വാളുമായിട്ടാണ് പറങ്കികൾ ഭാരതത്തിൽ വന്നതെന്ന് പറയാറുണ്ട്. 1454 ജനുവരി 8-ാംനു നിക്കോളാസ് അഞ്ചാമൻ എന്ന മാർപ്പാപ്പാ പുറപ്പെടുവിച്ച ഒരു വിശുദ്ധപ്രഖ്യാപനമാണ് പൌരസ്ത്യദേശത്ത് പറങ്കികൾ നടത്തിയ അവകാശവാദങ്ങളുടെ അടിസ്ഥാനം. പോർട്ടുഗീസുകാർ ഏഷ്യയിലും ആഫ്രിക്കയിലും കണ്ടുപിടിക്കുന്ന രാജ്യങ്ങളുടെ മുഴുവൻ അവകാശവും ഈ പ്രഖ്യാപനത്തിൽക്കൂടെ അഫോൺസോ അഞ്ചാമൻ എന്ന പറങ്കിരാജാവിന് നൽകിയിരുന്നു. ഇപ്രകാരം കണ്ടുപിടിക്കുന്ന രാജ്യങ്ങളിലെ ജനങ്ങളെ ക്രിസ്ത്യാനികളാക്കുകയെന്നതു് ഒഴിച്ചുകൂടാൻപാടില്ലാത്ത കടമയാണെന്ന് പറങ്കികൾ വിശ്വസിച്ചു. പോർട്ടുഗീസ് നാവികസഞ്ചാര സംരംഭങ്ങളുടെ യഥാർത്ഥജനയിതാവായ ഡോം ജുവാ രണ്ടാമൻ മതപരിവർത്തനകുതുകിയായിരുന്നു. മദ്ധ്യകാലയൂറോപ്പിലെ ഭക്തന്മാരായ രാജാക്കന്മാരുടെ ഒഴിച്ചുകൂടാൻപാടില്ലാത്ത കർത്തവ്യമായിരുന്നു ക്രിസ്തുമതത്തിൽ ആളെ ചേർക്കുകയെന്നതു്.

എന്നാൽ ഡോം ജുവായുടെ അനന്തരഗാമിയായ ഡോം മാനുവലാകട്ടെ, കപ്പൽസംഘത്തിന്റെ തലവനായിരുന്ന വാസ്ക്കോഡാ ഗാമയാകട്ടെ, ഈക്കാര്യത്തിൽ വളരെ താല്പര്യമുള്ളവരായിരുന്നില്ല. വാസ്ക്കോയ്ക്കാണെങ്കിൽ ഈക്കാര്യങ്ങളെപ്പററി വളരെ പ്രാകൃതമായ ധാരണകളേ ഉണ്ടായിരുന്നുള്ളൂ. എന്തിന്, ഒരു കാളീക്ഷേത്രം ക്രിസ്ത്യൻപള്ളിയാണെന്ന് തെററിദ്ധരിച്ച്, തികഞ്ഞ ഭക്തിയോടെ ആരാധന നടത്തിയ ആളാണ് വാസ്കോ ഡാ ഗാമാ. * ക്രിസ്തുമതം കഴിഞ്ഞാൽ അന്നത്തെ യൂറോപ്പിൽ അറിവുണ്ടായിരുന്ന ഏകമതം ഇസ്ലാമാണ്. അതുകൊണ്ട് അദ്ദേഹം കാളിയെ കന്യാമറിയമായി കരുതി. പൂജാക്രമങ്ങൾ കുറെ വിചിത്രമായി തോന്നിയെങ്കിലും അതുകൊണ്ട് അദ്ദേഹത്തിനു സംശയമൊന്നും ഉദിച്ചില്ല. അദ്ദേഹത്തെ തുടർന്നുവന്ന കബ്രാളിന് നൽകിയ കല്പനയിൽ, ഇന്ത്യയിലെ ജനങ്ങൾ ഒരുതരം പ്രാകൃതക്രിസ്ത്യാനികളാ

* ഫെറിയാ വൈ സൂസാ, പേജ് 46.

ണെന്നും, വേണ്ട ഉപദേശം ലഭിച്ചാൽ അവർ റോമാസഭയുടെ ആരാധനാസമ്പ്രദായം സ്വീകരിച്ചുകൊള്ളുമെന്നും പറഞ്ഞിരുന്നു ¶ കബ്രാളിന്റെ കപ്പൽസംഘത്തിൽ എട്ട് ഫ്രാൻസിസ്കൻപാതിരിമാരും, എട്ടു ചാപ്ലൻമാരും, ഒരു ചാപ്ലൻ മേജരുമുണ്ടായിരുന്നു. കണ്ണൂരിൽ വന്നപ്പോൾ അർമീനിയൻമെത്രാന്മാരുടെ കീഴിൽ മാർത്തോമാ ക്രിസ്ത്യാനികൾ ഇവിടെ ഉണ്ടെന്ന് കബ്രാൾ അറിഞ്ഞതായി ഫെറിയാ സൂചിപ്പിക്കുന്നു. ¶ കൊടുങ്ങല്ലൂർകാരായ ജോസെഫെന്നും മാത്യുവെന്നും പേരുള്ള രണ്ടു ക്രിസ്ത്യാനികൾ കബ്രാളിനെ സമീപിക്കുകയും തങ്ങളെ യൂറോപ്പിൽ കൊണ്ടുപോകണമെന്ന് അഭ്യർത്ഥിക്കുകയുംചെയ്തു. അവരുടെ ആചാരത്തെപ്പററിയും അവർ വിവരിച്ചുപറഞ്ഞു. അവരെ രണ്ടുപേരെയും കബ്രാൾ ലിസ്ബണിൽ കൊണ്ടുപോയി, കത്തോലിക്കാവിശ്വാസത്തിൽ പരിശീലിപ്പിച്ചു. മാത്യു ലിസ്ബണിൽവച്ചു മരിച്ചു. എന്നാൽ ജോസഫാകട്ടെ, വെനീസ്, റോം തുടങ്ങിയ സ്ഥലങ്ങളിൽ സഞ്ചരിക്കുകയും, ആ രാജ്യങ്ങളെപ്പററിയുള്ള തന്റെ അഭിപ്രായങ്ങൾ "ഇന്ത്യക്കാരനായ ജോസഫിന്റെ യാത്രകൾ" എന്നൊരു പുസ്തകരൂപത്തിൽ പ്രസിദ്ധീകരിക്കുകയും ചെയ്തു തങ്ങളെ പോർട്ടുഗല്ലിന്റെ സംരക്ഷണയിൽ സ്വീകരിക്കണമെന്നുള്ള അപേക്ഷയുമായി ഒരു പ്രതിനിധിസംഘത്തെ കൊടുങ്ങല്ലൂരെ ക്രിസ്ത്യാനികൾ വാസ്കോഡാ ഗാമായുടെ അടുക്കൽ അയയ്ക്കുകയുമുണ്ടായി. $

സുറിയാനിക്രിസ്ത്യാനികളോടു വളരെ ഔദാര്യത്തോടെയാണ് ഹിന്ദുരാജാക്കന്മാർ പെരുമാറിവന്നത്. യാതൊരു ഉപദ്രവവും ഇടപെടലുംകൂടാതെ അവരെ ജീവിക്കാൻ അനുവദിച്ചിരുന്നു. "അവരുടെ അവകാശങ്ങളെ വളരെ ശ്രദ്ധാപൂർവ്വം നാട്ടുരാജാക്കന്മാർ പരിരക്ഷിച്ചുവന്നു," വെന്നു ഡി മെനിസസ്സിന്റെ ജീവചരിത്രകാരനായ ഗ്ലുവിയാപോലും സമ്മതിക്കുന്നു. മെത്രാന്മാരായിരുന്നു അവരുടെ മതകാര്യങ്ങൾക്കു നേതൃത്വം നൽകിവന്നിരുന്നത്. ഹിന്ദുരാജാക്കന്മാർ അവരോട് ഇത്രവളരെ കാരുണ്യത്തോടെയാണു പെരുമാറിയിരുന്നതെങ്കിലും, ആദ്യത്തെ അവസരം ലഭിച്ചപ്പോൾ അവർ രാജ്യഭക്തി ഉപേക്ഷിച്ചു പോർറുഗീസ്‌രാജാവിന്റെ അധീശത്വം സ്വീകരിക്കുന്നതിനു ബദ്ധപ്പെട്ടു. ഈ അധീശമാററത്തിന്റെ ഫലമായി ഉദയംപേരൂർ സുന്നഹദോസ്സിലേയ്ക്കു നയിച്ച മതപീഡനവും

¶ കാസ്റ്റെന്നഡാ III, പേജ് 130.
¶ ഫെറിയാ, പേജ് 59.
$ ഫെറിയാ, പേജ് 67.

മർദ്ദനവും അവർ തലയിൽ വലിച്ചുവയ്ക്കുകയാണെന്ന് ഈ പാവങ്ങൾക്കു സംശയമില്ലായിരുന്നു. പുരാതനവും ഐശ്വര്യപൂർണ്ണവുമായിരുന്ന മലങ്കര സഭയെ ദുർബ്ബലമാക്കിയ ഭിന്നിപ്പിന്റെയും, നൂറ്റാണ്ടുകാലമായുള്ള വിഭാഗീയവഴക്കുകളുടെയും ആരംഭം, പറങ്കികളുടെ ആധിപത്യം സ്വീകരിച്ചുകൊണ്ട് അവരുടെ പ്രതിനിധികൾചെയ്ത മൂഢവും സങ്കുചിതവുമായ തീരുമാനം മുതൽക്കാണെന്നു കാണാം. അവർ ഡ ഗാമായെ സന്ദർശിച്ചതിന്റെ വിശദമായ വിവരണം 'കേരളപഴമ'യിൽനിന്നും ലഭിക്കുന്നുണ്ട്. ¶ അതു ഫെറിയാ സ്ഥിരീകരിക്കുന്നു. § അവർ സ്വന്തം അധികാരങ്ങളും അവകാശങ്ങളും പോർട്ടുഗല്ലിന് അടിയറവയ്ക്കുകയും, പോർട്ടുഗീസ് രാജാവിന്റെ നാമധേയത്തിൽമാത്രമേ അവരുടെ കാര്യങ്ങൾ നടത്തുകയുള്ളുവെന്നു പ്രതിജ്ഞയെടുക്കുകയും ചെയ്തു. അവരുടെ തലവന്റെ കൈവശമുണ്ടായിരുന്ന പുരാതനരേഖകളും സ്ഥാനചിഹ്നവും ഗാമായ്ക്കു നൽകി. ഇതൊന്നുംകൂടാതെ ഹിന്ദുരാജാക്കന്മാരെ കീഴടക്കാൻ സഹായിക്കാമെന്ന് അവർ ഗാമായോടു പറയുകയും, അതിനായി കൊടുങ്ങല്ലൂർ ഒരു കോട്ട നിർമ്മിക്കാൻ പറങ്കികളെ ക്ഷണിക്കുകയും ചെയ്തു. ക്രിസ്ത്യാനികളെ സ്നേഹത്തോടും സഹിഷ്ണുതയോടുംകൂടി പോററിവന്നതിന് ഹിന്ദുരാജാക്കന്മാർക്കു ലഭിച്ച പ്രതിഫലം ഇതാണ്.

പറങ്കികളുടെ അധികാരം വളർന്നുവന്നതോടൊപ്പം ക്രിസ്ത്യാനികളോടുള്ള അവരുടെ നയം കൂടുതൽ വ്യക്തമാകാൻ തുടങ്ങി. കൊച്ചിയിലും കൊല്ലത്തും മതപരിവർത്തനംചെയ്ത പുതുക്രിസ്ത്യാനികൾ, തങ്ങളുടെ നിയമപരമായ സംരക്ഷണയിലാണെന്ന് അവർ പ്രഖ്യാപിച്ചു. ഒരു പുതുക്രിസ്ത്യാനി മററു നാട്ടുകാരോടു വഴക്കുകൂടിയാൽ അയാളെ പറങ്കികളെ ഏല്പിക്കണമെന്നായി അവരുടെ ചട്ടം. * ക്രിസ്ത്യാനികൾക്ക് പ്രത്യേകാവകാശങ്ങൾ നൽകണമെന്ന പറങ്കികളുടെ നിർബ്ബന്ധംമൂലമാണ് കൊല്ലംറാണിയുമായി വഴക്കുണ്ടായത്. + ക്രിസ്ത്യാനികളല്ലാത്തവരെ കോട്ടയിൽനിന്നും ബഹിഷ്കരിക്കുകയെന്ന നയം ആൽബുക്കർക്കിന്റെ കാലംമുതൽ നടപ്പിലായി. ഈ ഉത്തരവിനെത്തുടർന്ന് കൊച്ചിയിലും കൊടുങ്ങല്ലൂരും നിരവധി മതപരിവർത്തനങ്ങൾ നടന്നു.

---

¶ 'കേരളപഴമ', പേജ് 24.

§ ഫെറിയാ, പേജ് 33, 61.

* ഫെറിയാ, പേജ് 61.

+ മാർത്തോമാക്രിസ്ത്യാനികൾ അഥവാ "സുറിയാനി"ക്രിസ്ത്യാനികളുടെമേൽ പറങ്കികൾക്കു യാതൊരു അധികാരവും ഉണ്ടായിരുന്നില്ല.

മതഭ്രാന്തിന്റെ അടിസ്ഥാനത്തിലായിരുന്നില്ല മാനുവൽരാജാവിന്റെ കാലത്തു മതംമാററം നടത്തിയതു്. തീരദേശത്തു പറങ്കികളുടെ പിടി മുറുക്കുകയെന്ന ഉദ്ദേശമേ അതിനുണ്ടായിരുന്നുള്ളു. എന്നാൽ ജവോ മൂന്നാമന്റെ കാലമായപ്പോഴേയ്ക്കും മതപരിവർത്തനം ഒരു പ്രധാനലക്ഷ്യമായി അംഗീകരിച്ചു. 1538-ൽ ഗോവായിൽ ഒരു രൂപത സൃഷ്ടിക്കുകയും, ഗവർണ്ണരായിരുന്ന ആൽബൂക്കർക്കിന്റെ ഒരു ബന്ധുവായ ഫ്രീജവോ ഡി ആൽബൂക്കർക്കിനെ ബിഷപ്പായി അയയ്ക്കുകയുംചെയ്തു. കൊച്ചിയിലും ഒരു രൂപത രൂപീകരിച്ചു. കേരളംമുഴുവൻ അതിന്റെ കീഴിലായി. ക്രിസ്തുമതപ്രചരണത്തിൽ രാജാവിനു പ്രത്യേക ഉൽകണ്ഠയുണ്ടായിരുന്നു. പോർട്ടുഗീസുകാർ അതിനുവേണ്ടി സർവ്വകഴിവുകളും പ്രയോഗിക്കണമെന്ന് വൈസ്രായി ജമോ ഡി കാസ്ട്രോയ്ക്കു് അദ്ദേഹം എഴുതി. "സത്യവിശ്വാസം നിലനിർത്തുന്നതിനും സർവ്വശക്തിയും ഉപയോഗിച്ച് അതു പ്രചരിക്കുന്നതിനും ക്രിസ്തീയരാജാക്കന്മാർക്കു വമ്പിച്ച ഉത്തരവാദിത്വമുണ്ട്. എന്നാൽ സത്യവിശ്വാസം നല്ല രീതിയിൽ വളരേണ്ട നമ്മുടെ ഇന്ത്യൻപ്രദേശങ്ങളിലും ഗോവാനഗരത്തിലും വിഗ്രഹാരാധന നടക്കുന്നതായി നമുക്കു് അറിവു ലഭിച്ചിരിക്കുന്നു. ദൈവവിരുദ്ധമായ ഉത്സവങ്ങളും മററും വളരെ സ്വാതന്ത്ര്യത്തോടെ അവിടെ ആഘോഷിക്കുന്നതായി നാം അറിയുന്നു. അതുകൊണ്ടു് സമർത്ഥന്മാരായ ഉദ്യോഗസ്ഥന്മാരെ നിയമിച്ചു വിഗ്രഹങ്ങൾ കണ്ടുപിടിക്കുകയും, നശിപ്പിക്കുകയും ചെയ്യണമെന്നു നാം കല്പിക്കുന്നു. ലോഹം, തടി, ചെളി തുടങ്ങിയ സാധനങ്ങൾകൊണ്ടു വിഗ്രഹങ്ങൾ നിർമ്മിക്കുന്നതിനെയും, അവയുടെ ചിത്രം വരയ്ക്കുന്നതിനെയും, മററുസ്ഥലത്തുനിന്നു അവ കൊണ്ടുവരുന്നതിനെയും കഠിനമായി ശിക്ഷിക്കുമെന്നു പ്രഖ്യാപിക്കുക. അതുപോലെതന്നെ പരസ്യമായും രഹസ്യമായും വിഗ്രഹാരാധനനടത്തുന്നവരെയും, അത്തരം പൂജയ്ക്കുള്ള കർപ്പൂരം, സാമ്പ്രാണി തുടങ്ങിയവ സൂക്ഷിക്കുന്നവരെയും ക്രിസ്തുമതത്തിന്റെ പ്രഖ്യാപിതശത്രുക്കളായ ബ്രാഹ്മണരെ സംരക്ഷിക്കുന്നവരെയും കഠിനമായി ശിക്ഷിക്കേണ്ടതാണ്......അവരുടെ യാതൊരു അഭ്യർത്ഥനയും കേൾക്കാൻ പാടില്ല. അവരോടു സൌജന്യങ്ങളും പാടി

---

തന്റെ സ്മരണഗ്രന്ഥത്തിൽ മോൺസ് ഇപ്രകാരം എഴുതുന്നു, "മാർതോമാക്രിസ്ത്യാനികളുടെമേൽ കമ്പനിക്കു് അധികാരമുണ്ടായിരുന്നില്ല, ഉണ്ടാകാനും സാദ്ധ്യമല്ല. അവർ നാട്ടുരാജാക്കന്മാരുടെ പ്രജകളായിരുന്നു. അവരുടെമേൽ പോർട്ടുഗീസുകാർക്കുപോലും അധികാരമില്ലായിരുന്നു." സ്മരണഗ്രന്ഥം'—പേജ് 180.

ല്ല. നിയമപ്രകാരമുള്ള ഏററവും കഠിനമായ ശിക്ഷ നിങ്ങൾ അവക്കു നൽകേണ്ടതാണെന്നു നാം ഇതിനാൽ താല്പര്യപ്പെട്ടുകൊള്ളുന്നു." + എന്നാൽ കേരളത്തിൽ അവരുടെ കോട്ടയ്ക്കുപുറത്തു പറങ്കികൾക്കു സ്ഥലങ്ങളൊന്നുമില്ലായിരുന്നതുകൊണ്ടു് ഈ പൈശാചികനയത്തിനു് ഇവിടെ പരോക്ഷമായ ഫലമേയുണ്ടായുള്ളു. കൊച്ചിരാജാവിനെ മാർഗ്ഗംചേർക്കണമെന്നു ഗവർണ്ണർക്കു നിർദ്ദേശമുണ്ടായിരുന്നു. എന്നാൽ മററു കാര്യങ്ങളിൽ കാണിച്ചിരുന്ന ആവേശം ഈ കാര്യത്തിൽ അദ്ദേഹം കാണിച്ചില്ല. സൂത്രശാലിയായ താനൂർ (വെട്ടത്തു്) രാജാവു് ഒന്നിൽ കൂടുതൽ പ്രാവശ്യം ക്രിസ്ത്യാനിയാകാമെന്നു സമ്മതിച്ചു. അദ്ദേഹം ഗോവായിൽപോയി ജ്ഞാനസ്നാനംവരെ നടത്തി. പക്ഷെ നാട്ടിൽ മടങ്ങിവന്നതിനുശേഷം അദ്ദേഹം ക്രിസ്തുമതം ഉപേക്ഷിക്കുകയും, തന്റെ പഴയ മതവിശ്വാസങ്ങളിലേയ്ക്കു മടങ്ങുകയും ചെയ്തു. കൊച്ചിയിലും കൊല്ലത്തും കണ്ണൂരിലും, ക്രിസ്ത്യാനികളല്ലാത്തവരെ കോട്ടയിൽ പാർപ്പിച്ചിരുന്നില്ല. ക്രിസ്ത്യാനികൾ അവിശ്വാസിയായ വൈദ്യനെ കാണാൻ പാടില്ലെന്നും അവിശ്വാസിയെക്കൊണ്ടു് ക്ഷൌരംചെയ്യിക്കാൻപോലും പാടില്ലെന്നും 1567-ൽ വൈദികകൌൺസിൽ തീരുമാനമെടുത്തു.

ജനങ്ങൾ ഹിന്ദുരാജാക്കന്മാരുടെ കീഴിലായിരുന്നതുകൊണ്ടു മതംമാററനയത്തിനു വിജയംനേടാനുള്ള ചുററുപാടുകൾ കേരളത്തിലുണ്ടായിരുന്നില്ല. തൻമൂലം സങ്കുചിതരായ പറങ്കികളുടെ അസഹിഷ്ണുതയുടെ ദ്രോഹം അനുഭവിക്കേണ്ടിവന്നതു് ഹിന്ദുക്കളെക്കാൾ കൂടുതലായി നാട്ടുകാരായ ക്രിസ്ത്യാനികളായിരുന്നു. പോർട്ടുഗീസ് ക്രിസ്ത്യാനികൾ അവരെ ശരിയായ മതവിശ്വാസികളായി കരുതിയിരുന്നില്ല.

ഗോവായിൽ ആർച്ച്ബിഷപ്പിന്റെ അധികാരവും കൊച്ചിയിൽ ഒരു രൂപതയും, സന്യാസിസംഘങ്ങളുടെ കേന്ദ്രങ്ങളും മററും സ്ഥാപിതമായതോടെ മതപരമായ നയത്തിനു് വ്യക്തമായ രൂപം ലഭിച്ചു. അതോടുകൂടി റോമാക്കാരുടെ മാർഗ്ഗങ്ങളിലേയ്ക്കു സുറിയാനിക്രിസ്ത്യാനികളെ കൊണ്ടുവരുന്നതിനുള്ള ശ്രമവും ആരംഭിച്ചു. കത്തനാരന്മാരെ പഠിപ്പിക്കാൻ 1545-ൽ കൊടുങ്ങല്ലൂരിൽ ഒരു കാളേജ് ആരംഭിച്ച ഫ്രാൻസിസ്കൻസംഘക്കാരാണു് ആദ്യത്തെ യത്നം നടത്തിയതു്. എന്നാൽ അവർ

+ ജാസിന്തൊ ഫ്രേർ അൺഡ്രാഡോ: "ഡോം ജോവാ കാസ്ട്രായുടെ ജീവചരിത്രം"—സർ പീറ്റർ വൈഷിന്റെ ഇംഗ്ലീഷ് തർജ്ജമ—(1664) പേജ് 45.

പഠിപ്പിച്ചു പട്ടം നൽകിയ സിറിയൻകത്തനാരന്മാരെ സുറിയാനികൾ അംഗീകരിച്ചില്ല. ബസ്രായിൽനിന്നു വന്ന മെത്രാന്മാരായിരുന്നു മലങ്കര സുറിയാനിസഭ ഭരിച്ചിരുന്നതു്. കത്തോലിക്കരുടെ ആക്രമണത്തെ നേരിടാനുള്ള ശക്തിമത്തായ സ്വാധീനം അവർക്കുണ്ടായിരുന്നു. അതിന്റെ ഫലമായി വിദേശീയരായ പുരോഹിതന്മാർ കേരളത്തിൽ പ്രവേശിക്കാൻ പാടില്ലെന്നൊരു നിരോധനം 1558-ൽ പറങ്കികൾ ഏർപ്പെടുത്തി.

ഫ്റാൻസിസ്കന്മാരുടെ ശ്രമം പരാജയപ്പെട്ടപ്പോൾ അതു ജെസ്യൂട്ടുകൾ കൈയേററു. 1587-ൽ വൈപ്പിക്കോട്ടയിൽ അവർ ഒരു കാളേജ് തുറന്നു. ഈ കാളേജിന്റെ ആദ്യപ്രിൻസിപ്പൽ അന്തോണിയോ മൊറാലസ് എന്നൊരാളായിരുന്നു സുറിയാനിഭാഷയിലാണ് അവിടെ പഠിപ്പിച്ചതു്. പക്ഷേ അതൊന്നുംകൊണ്ടു് വലിയ ഫലമുണ്ടായില്ല. അലക്സീസ് ഡി മെനിസസ്സിന്റെ കാലംവരെ സുറിയാനിക്രിസ്ത്യാനികളുടെ മതകാര്യങ്ങൾ അവർതന്നെ നിയന്ത്രിച്ചുകൊണ്ടുപോന്നു.



രാഷ്ട്രീയവും മതപരവുമായ ഭാരിച്ച ചുമതലകൾ നൽകാൻ റോമിനു പററിയ ഒരു സേവകനായിരുന്നു ഗോവായിലെ ആർച്ചുബിഷപ്പായ അലക്സിസ് ഡി മെനിസസ്സ്. ഏററവും ഉയർന്ന ഒരു പ്രഭുകുലത്തിൽ ജനിച്ചവനും, രാജാക്കന്മാരുടെ സ്വന്തക്കാരനുമായ ഡി മെനിസസ്സിനു് ആവശ്യമെന്നു തോന്നുമ്പോൾ ഗവർമ്മെൻറുകളെ ധിക്കരിക്കുന്നതിനും, വേണ്ടിവരുമ്പോൾ അവരെ സ്വന്തം കാര്യങ്ങൾക്കു് ഉപയോഗിക്കുന്നതിനുമുള്ള കഴിവുണ്ടായിരുന്നു. നയതന്ത്രകാര്യങ്ങളിലും യുദ്ധമുറകളിലും ഒന്നുപോലെ പരിശീലനം സിദ്ധിച്ചിരുന്ന അദ്ദേഹം, ഹിൽഡിബ്രാൻറു മുതൽ ആനേറാണെല്ലിവരെയുള്ളവരെപ്പോലെ എല്ലാക്കാലത്തും റോമാസഭ സൃഷ്ടിച്ചുകൊണ്ടിരുന്ന വൈദിക-രാഷ്ട്രീയക്കാരന്റെ ഒന്നാംതരം മാതൃകയായിരുന്നു. കൂടാതെ കടുത്ത ഒരു മതഭക്തനുമായിരുന്നു അദ്ദേഹം. ഇന്ത്യയെ ആത്മീയമായി കീഴടക്കി, തിരുസ്സഭയുടെ അധികാരം വ്യാപിപ്പിക്കുകയെന്ന ഏകവ്രതത്തോടുകൂടിയാണു് അദ്ദേഹം ഗോവായിൽ ആർച്ച്ബിഷപ്പായി വന്നതു്. മലങ്കരയിലെ പള്ളികളുടെ നിലയെപ്പററി പ്രത്യേകം അന്വേഷിക്കാൻ പോപ്പ് ക്ലിമൻറ് എട്ടാമൻ അദ്ദേഹത്തെ ചുമതലപ്പെടുത്തി. അവിശ്വാസികളെ മതംമാററുന്നതിനെക്കാൾ അടിയന്തിരാവശ്യം മാർഗ്ഗഭ്രംശംവന്ന ക്രിസ്ത്യാനികളെ “വീണ്ടെടുക്കുക”യാണെന്നു് തന്റെ സമകാലീനന്മാരായ മററു പലരെയുംപോലെ അദ്ദേഹം വിശ്വസിച്ചിരുന്നു.

കേരളത്തിലെ സുറിയാനിപള്ളികളെ റോമിൻെറ കീഴിൽ കൊണ്ടുവരികയെന്ന ഉറച്ചചിന്തയോടെ ഡിമെനിസസ്സ് ഉടനടി പ്രവർത്തനം ആരംഭിച്ചു. അതിനുവേണ്ടി 1599 ജനുവരി 26-ാംനു അദ്ദേഹം കൊച്ചിയിൽ വന്നുചേർന്നു. അക്കാലത്ത് കുഞ്ഞാലികോട്ടയ്ക്ക് എതിരായ ആക്രമണം നടന്നുകൊണ്ടിരിക്കുകയായിരുന്നു. ഒരു രാഷ്ട്രീയദൗത്യമാണ് അദ്ദേഹം ആദ്യം കൈയേററത്. കോട്ടയ്ക്കലിൻെറ ഉപരോധം നടന്നുകൊണ്ടിരിക്കുമ്പോൾ സാമൂതിരിയുടെ ഒരു സാമന്തനെ ആക്രമിക്കരുതെന്ന് കൊച്ചിരാജാവിനെ പറഞ്ഞു സമ്മതിപ്പിക്കാൻ അദ്ദേഹം നിയുക്തനായി. അക്കാര്യം വിജയകരമായി നിർവ്വഹിച്ചതിനുശേഷം മലങ്കരക്രിസ്ത്യാനികളെ കത്തോലിക്കാസഭയിൽ കൊണ്ടുവരുന്നതിനുള്ള പദ്ധതികൾ അദ്ദേഹം ആസൂത്രണംചെയ്തു. എന്നാൽ ക്രമപ്രകാരം വിളിച്ചുകൂട്ടിയ ഒരു സുന്നഹദോസ്സിനു മാത്രമേ അക്കാര്യം തീരുമാനിക്കാൻ അവകാശമുണ്ടായിരുന്നുള്ളൂ. അങ്ങനെയുള്ള ഒരു സഭയിൽവച്ചു റോമിനു കീഴടങ്ങുന്നതിന് ആവശ്യമായ ഭൂരിപക്ഷം ലഭിക്കുക സാദ്ധ്യമായിരുന്നില്ല. എന്തെന്നാൽ സ്വന്തം വിശ്വാസങ്ങളെ പ്രാണൻകളഞ്ഞും മുറുകെപ്പിടിക്കുന്നവരായിരുന്നു നാട്ടുകാരായ ക്രിസ്ത്യാനികൾ. കൂടാതെ സുറിയാനിക്രിസ്ത്യാനികളുടെ അന്നത്തെ ആർച്ച് ഡീക്കൻ എല്ലാ കാര്യത്തിലും ഡിമെനിസസ്സിനോട് കിടപിടിക്കുന്ന ഒരു നേതാവുമായിരുന്നു. റോമാസഭയുടെ ആത്മീയവും ഭൗതികവുമായ പ്രലോഭനങ്ങളെ അദ്ദേഹം സമർത്ഥമായി എതിർക്കുകയും തൻെറ അനുയായികളെ അവരുടെ പുരാതനമായ വിശ്വാസങ്ങളിൽ ഉറപ്പിച്ചുനിർത്തുകയും ചെയ്തു. കൊച്ചിയിൽ വന്ന് തൻെറ അധികാരം അംഗീകരിക്കാൻ ആർച്ച് ഡീക്കനോട് മെനിസസ്സ് ആവശ്യപ്പെട്ടു. എന്നാൽ അദ്ദേഹമാകട്ടെ, ഇതിനകം മലങ്കരയ്ക്ക് ഒരു മെത്രാനെ അയച്ചുതരണമെന്ന് ബസ്രായ്ക്ക് ആളയച്ചിരുന്നു. സുറിയാനിമെത്രാൻ ഏതു നിമിഷവും കേരളക്കരയിലെത്തി റോമിനെതിരായ സമരം ഏറെറടുക്കുമെന്ന് അദ്ദേഹം പ്രതീക്ഷിച്ചിരുന്നു. എന്നാൽ മെത്രാൻ നിശ്ചിതസമയത്തിന് എത്തിയില്ല. ആർച്ച് ഡീക്കൻ നിരാശനായില്ല. റോമാസഭയെ അംഗീകരിക്കുകയില്ലെന്നു അദ്ദേഹം പ്രഖ്യാപിച്ചു അങ്കമാലിയിൽവച്ച് അദ്ദേഹത്തിൻെറ നേതൃത്വത്തിൽ വിളിച്ചുകൂട്ടിയ സുന്നഹദോസ്സിൽവച്ച്, സഭയുടെ അനുഷ്ഠാനങ്ങൾക്ക് യാതൊരു മാററവും വരുത്തുകയില്ലെന്നും, പത്രിയാക്കീസ് അയയ്ക്കുന്ന മെത്രാനെയല്ലാതെ മററാരെയും അംഗീകരിക്കുകയില്ലെന്നും ആർച്ച് ഡീക്കനും കത്തനാരന്മാരും സത്യംചെയ്തു. അതുപോലെതന്നെ സുറിയാനിപള്ളിയിൽ കുർബ്ബാന ചൊല്ലാൻ കത്തോലിക്കാവൈദികരെ അനുവദിക്കരുതെന്നും,

വൈപ്പിക്കോട്ടയിൽ പരിശീലിപ്പിക്കുന്ന കത്തനാരന്മാരെ മലങ്കരപള്ളികളിൽ പ്രവേശിപ്പിക്കരുതെന്നും അവർ തീരുമാനിച്ചു.

ഇതറിഞ്ഞപ്പോൾ ഡി മെനിസസ്സ് ക്ഷുഭിതനായി. ആർച്ച് ഡീക്കൻ വഞ്ചകനും മതദ്രോഹിയുമാണെന്ന് അദ്ദേഹം പ്രഖ്യാപിക്കുകയും, ഉടനടി അദ്ദേഹത്തിനെതിരായ നടപടികൾ സ്വീകരിക്കാൻ തീരുമാനിക്കുകയുംചെയ്തു.

ആർച്ച്ഡീക്കനെ തടവുകാരനായി പിടിച്ച് പറങ്കിഉദ്യോഗസ്ഥന്മാരെ ഏല്പിക്കണമെന്ന് അദ്ദേഹം കൊച്ചിരാജാവിനോട് ആവശ്യപ്പെട്ടു. എന്നാൽ രാജാവ് അതിന് ഒരുക്കമല്ലായിരുന്നു. അതുകൊണ്ട് രാജാവിന്റെ ഭൗധികാധികാരം പ്രയോഗിച്ച് റോമിന്റെമുമ്പിൽ ക്രിസ്ത്യാനികളെ മുട്ടുകുത്തിക്കാൻ ഡി മെനിസസ്സ് തീരുമാനിച്ചു. അതിന് അദ്ദേഹം കൊച്ചിരാജാവിനെ നിർബ്ബന്ധിച്ചു. കുറേ തടസ്സവാദങ്ങൾക്കുശേഷം രാജാവ് അതിനു സമ്മതിച്ചു. നിർത്തലാക്കിയിരുന്ന രാജാവിന്റെ ചില അവകാശങ്ങൾ വീണ്ടും പോർട്ടുഗീസുകാരെക്കൊണ്ട് കൊടുപ്പിക്കുന്നതിന് ആർച്ച്ബിഷപ്പ് ശ്രമിക്കാമെന്ന ഉറപ്പിന്മേലാണ് അദ്ദേഹം അതിനു സന്നദ്ധനായത്. അതിനെ തുടർന്ന് കൊച്ചിയിലെ ഒരു മന്ത്രി, ആർച്ച് ബിഷപ്പിനോടൊപ്പം എല്ലാ പള്ളികളിലും പോകുകയും, അവർ റോമിന്റെ ആജ്ഞ സ്വീകരിക്കണമെന്ന് രാജാവ് താല്പര്യപ്പെടുന്നതായി പ്രഖ്യാപിക്കുകയുംചെയ്തു.

അങ്ങനെ അവിശ്വാസിയായ രാജാവിന്റെ ഭൗതികാധികാരത്തിന്റെ പിൻബലത്തോടെ (ക്രിസ്ത്യാനികളെ നിർബ്ബന്ധിക്കുന്നതിന് അതു സ്വീകാര്യമായിരുന്നു) ഡിമെനിസസ്സ് ഓരോ പള്ളിയിലും കയറിയിറങ്ങി. റോമിന്റെ ആധിപത്യം മലങ്കരസഭയെക്കൊണ്ട് അംഗീകരിപ്പിക്കാൻ അദ്ദേഹം എല്ലാ ശ്രമങ്ങളുംചെയ്തു. അതിനുവേണ്ടി മലങ്കരക്രിസ്ത്യാനികളുടെ പുരാതനമായ ഉദയംപേരൂർപള്ളിയിൽവച്ച് 1599-ൽ അദ്ദേഹം സുപ്രസിദ്ധമായ ഒരു സുന്നഹദോസ്സ് വിളിച്ചുകൂട്ടി. അതിൽ ഡി മെനിസസ്സ് വിജയിച്ചു എന്നാൽ പ്രസ്തുത വിജയം ഭാഗികമാണെന്ന് വേഗം തെളിഞ്ഞു. സുറിയാനിസഭയിലെ ഒരുവിഭാഗം സുന്നഹദോസ്സിന്റെ തീരുമാനത്തെ അംഗീകരിക്കാൻ തയ്യാറായില്ല. അവർ അന്തിയോഖ്യയുടെ നേതൃത്വംതന്നെ പിന്തുടർന്നു. മലങ്കരസഭയിലെ ആദ്യത്തെ വലിയ പിളർപ്പായിരുന്നു ഇത്.

പോർട്ടുഗീസ്ഗവൺമെൻറിനേക്കാൾ അധികാരവും സമ്പത്തും പള്ളികൾക്കുണ്ടായിരുന്നു. വളരെ രാജസപ്രൌഢമായ ജീവിതമാണ്

ആർച്ച്ബിഷപ്പും മററു ബിഷപ്പന്മാരും നയിച്ചുവന്നതു്. പള്ളികളുടെയും സന്യാസിസംഘങ്ങളുടെയും സ്വത്തും, അവയ്ക്കു് ഗവണ്മെൻറുതന്നെ നൽകിവന്ന തുകയും സക്കാരിന്റെ ആദായത്തെ കവച്ചുവച്ചിരുന്നു. സന്യാസിസംഘങ്ങൾക്കും പള്ളികൾക്കും സ്വന്തമായ വലിയ വരുമാനമുണ്ടായിരുന്നുവെങ്കിലും, അവക്കു് സക്കാർ സഹായധനം നൽകാൻ നിർബ്ബന്ധിതരായിരുന്നു. പുരോഹിതന്മാരെ പുലത്താൻവേണ്ടി ഒരുശതമാനം നികുതി പറങ്കികളുടെ അധികാരം സ്ഥാപിച്ചകാലംമുതൽ ഈടാക്കിവന്നു. സാധാരണ പറങ്കികളെക്കാൾ കൂടുതൽ വൈദികരുണ്ടായിരുന്നു പോർട്ടുഗീസുകാർ അധികാരം നടത്തിയിരുന്ന സ്ഥലങ്ങളിൽ അതിനൊരു പ്രത്യേകകാരണവുമുണ്ടായിരുന്നു. ഇന്ത്യയിൽ ഒരുവഷം സേവനം പൂത്തിയായതിനുശേഷമേ പട്ടാളക്കാക്കു് ശമ്പളം നൽകിയിരുന്നുള്ളുവെന്നു് നേരത്തെ പറഞ്ഞതല്ലോ. അതുകൊണ്ടു് പോർട്ടുഗല്ലിൽനിന്നും ഇന്ത്യയിൽ വന്നിറങ്ങുന്ന ഭടന്മാരിൽ വലിയൊരുഭാഗം ഏതെങ്കിലും സന്യാസിസംഘത്തിൽ ചേർന്നുവന്നു. 1550 ൽതന്നെ പുരോഹിതന്മാക്കുള്ള ഭാരിച്ച ചെലവു് വലിയ ആക്ഷേപങ്ങൾക്കു് കാരണമായി. ക്രിസ്ത്യൻരാജാക്കന്മാരിൽവച്ചു് ഏററവും മതതീക്ഷ്ണതയുണ്ടായിരുന്ന ജോവാ മൂന്നാമനോടു് 1552-ൽ ബോട്ടെല്ലോ ഇങ്ങനെ എഴുതി: "അങ്ങയുടെ വരവിൽനിന്നു് കണ്ടമാനം ചെലവഴിക്കുന്നതിനും, ഇഷ്ടംപോലെ വഴിപാടുകൾ നടത്തുന്നതിനുമുള്ള ഈ നാട്ടിലെ മതഭക്തന്മാരുടെ താല്പയ്യംമൂലം.........വരവിന്റെ വലിയൊരുഭാഗം നഷ്ടപ്പെടുന്നു." *

ചില പ്രദേശങ്ങളുടെ യഥാത്ഥയജമാനന്മാർ ജസ്യൂട്ടുപാതിരിമാരാണെന്നും അവർ തന്റെ ഉത്തരവു് വകവയ്ക്കുന്നില്ലെന്നതോ പോകട്ടെ, രാജാവിന്റെ അധികാരങ്ങളിൽ കൈവയ്ക്കുകപോലും ചെയ്യുന്നുവെന്നും 1631-ൽ വൈസ്രായി പരാതിപ്പെട്ടു.

ഒരു രൂപതയുടെ കേന്ദ്രസ്ഥാനമായിരുന്നു കൊച്ചി. വലിയൊരു ഭദ്രാസനപള്ളികൂടാതെ, ആ നഗരത്തിൽ ജെസ്യൂട്ടന്മാർ, ഫ്രാൻസിസ്കന്മാർ, ഡൊമിനിക്കന്മാർ, അഗസ്റ്റീൻസംഘക്കാർ, സെൻറപാൾസംഘക്കാർ എന്നീ സന്യാസിവിഭാഗങ്ങളുടെ മഠങ്ങളും ഒരു വേദപാഠശാലയുമുണ്ടായിരുന്നു. വളരെ വഴക്കുകൾക്കു് കാരണമായ സെൻറുതോമസ്സ് പള്ളികൂടാതെ, കൊച്ചത്തു് "ഒരു അനാഥശാലയും ആശുപത്രിയുമുണ്ടായിരുന്നു. കൂടാതെ ഒരു വിക്കാർ-ജനാലും ഫ്റാൻസിസ്കന്മാരുടെയും ജെസ്യൂട്ടുകളുടെയും ഓരോ ആശ്രമവും അവിടെ വേറെയുണ്ടായിരുന്നുവെന്നു

* "ബോട്ടെല്ലായുടെ കത്തുകൾ"—പേജ് 35.

കാണാം." ¶ എത്ര കൊച്ചു കോട്ടയായാലും അവിടെയും പള്ളി സമ്പൽസമൃദ്ധമായിരുന്നു. പക്ഷെ അതു് സക്കാർ ചിലവായിരുന്നുവെന്നു മാത്രം.

ഭരണാധികാരികളോട് വൈദികർ ധിക്കാരത്തോടെ പെരുമാറുന്നതിനെക്കുറിച്ചു് ആദ്യകാലംമുതൽതന്നെ പരാതികളുണ്ടായിരുന്നു. അവരുടെ തോന്ന്യാസം വകവച്ചുകൊടുക്കാതിരുന്ന ഏകഗവർണ്ണരായിരുന്നു ആൽബുക്കക്ക്. എന്നുതന്നെയുമല്ല അദ്ദേഹം അവരോട് കർശനമായി പെരുമാറിവന്നു. അദ്ദേഹം ഗവർണ്ണരായിരുന്നകാലത്തു് കണ്ണൂരിൽ നടന്ന ഒരു സംഭവത്തിൽനിന്ന് പുരോഹിതന്മാരുടെ ധാർഷ്ട്യത്തെക്കുറിച്ചും അവരോടുള്ള ആൽബുക്കക്കിന്റെ മനോഭാവത്തെപ്പററിയും നല്ലവണ്ണം മനസ്സിലാക്കാൻ കഴിയും. ഒരു ഹിന്ദുവിനെ കൊന്ന നാട്ടുകാരായ ക്രിസ്ത്യാനി പള്ളിയിൽ അഭയംതേടി. അയാളെ പിടിച്ചു് രാജാവിനെ ഏല്പിക്കാൻ കോട്ടയുടെ ക്യാപ്ററനായ ഡയാഗോ കൊറിയായ്ക്കു് ആൽബുക്കക്ക് ആജ്ഞ നൽകി. അതിൻപ്രകാരം ക്യാപ്ററൻ പ്രവത്തിക്കുകയും ചെയ്തു. എന്നാൽ ആൽബുക്കക്ക് കണ്ണൂരിൽനിന്നു പോയപ്പോൾ, അവിടുത്തെ പുരോഹിതൻ ക്യാപ്ററന്ന് വലിയൊരു പിഴയിടുകയും ഗവർണ്ണരെ അനുസരിച്ച കുററത്തിന് കണ്ണൂർകോട്ടയിലെ മുഴുവൻ ജനങ്ങളേയും പള്ളിമുടക്കുകയും ചെയ്തു. ഇങ്ങനെ ചെയ്ത പാതിരിക്കെതിരായി കൊറിയാ കർശനമായ നടപടി സ്വീകരിക്കാഞ്ഞതിന് ആൽബുക്കക്ക് ക്ഷുഭിതനായി. ഒരു ശിക്ഷയെന്ന നിലയിൽ ആ നിർഭാഗ്യവാനെ അദ്ദേഹം ഉദ്യോഗത്തിൽനിന്ന് പറഞ്ഞയച്ചു.

പറങ്കികളുടെ മതപ്രചരണത്തിന്റെ മറെറാരു പ്രധാനഭാഗംകൂടെ പരിഗണിക്കേണ്ടതാണ്. അതു് ഫ്റാൻസിസ്സേവിയർ പുണ്യവാളന്റെ സുവിശേഷവേലയാണ്.

ഒരു സ്പാനിഷ്പ്രമാണിയുടെ ഇളയമകനായി 1505-ൽ പിരനീസ്സ് മലമ്പ്രദേശത്തു് ഫ്റാൻസിസ് സേവ്യർ ഭൂജാതനായി. ആസ്പിൽകൊററാ, സേവ്യർ എന്നീ കുടുംബങ്ങളുടെ അവകാശിനിയായ മാതാവിൽനിന്നാണ് അദ്ദേഹത്തിന്റെ കുടുംബപ്പേർ ലഭിച്ചതു്. ആറാഗോണിലെ രാജാവിന്റെ കീഴിൽ ഉയന്നൊരു ഉദ്യോഗസ്ഥനായിരുന്നു പിതാവായ ജൂവാൻ ഡി ജോസ്സാ. ഇസ്സ്ബെല്ലാരാജ്ഞിയുടെ അരമനയിൽ അദ്ദേഹത്തിന്റെ ഒരു സഹോദരിയായ മഡെലൈനാ ജോലിനോക്കിയി

¶ "നോട്ടീഷ്യാസ് ഡാ ഇൻഡ്യാ"—പേജ് 235.

രുന്നു. അവർ പിന്നീട് ഗാണ്ടിയായിലെ സുപ്രസിദ്ധയായ ഒരു മഠാധിപയായി. വളരെ കുട്ടിക്കാലംമുതൽതന്നെ അസാധാരണമായ മതവിശ്വാസവും സഭയോടുള്ള ഭക്തിയും ഫ്രാൻസിസ് പ്രകടിപ്പിച്ചിരുന്നു. പാരിസ് സർവ്വകലാശാലയിൽ പഠിച്ചുകൊണ്ടിരിക്കുന്ന കാലത്ത് പീറേലെഫറമായി അദ്ദേഹം പരിചയപ്പെട്ടു. വിദ്യാഭ്യാസത്തിനുശേഷം അരിസ്റ്റോട്ടലിന്റെ തക്കശാസ്ത്രവും തത്വശാസ്ത്രവും അദ്ദേഹം പഠിപ്പിക്കാൻ തുടങ്ങി. അങ്ങനെ കഴിയുന്നകാലത്താണ് അദ്ദേഹം ഇഗ്നേഷ്യസ് ലയോളായുടെ സ്വാധീനശക്തിക്ക് വശഗനായത്. ഇഗ്നേഷ്യസിനോടൊപ്പം ജെസ്യൂട്ട് സഭ രൂപീകരിച്ച ആറുപേരിൽ ലെഫൈവറും ഫ്രാൻസിസ സേവ്യറും ഉൾപ്പെടുന്നു. അദ്ദേഹം ഇന്ത്യയിലേയ്ക്കു വന്നത് വളരെ യാദൃച്ഛികമായിട്ടാണ്. ഇന്ത്യയിൽ സുവിശേഷപ്രവത്തനത്തിന് തന്റെ സംഘത്തിൽനിന്ന് രണ്ടുപേരെ അയച്ചുകൊടുക്കണമെന്ന് ജവോ മൂന്നാമൻ ഇഗ്നേഷ്യസിനോട് ആവശ്യപ്പെട്ടപ്പോൾ അദ്ദേഹം ആദ്യം നിർദ്ദേശിച്ചത് സൈമൺ റൊഡ്രീഗ്സിനെയും ബോബാഡില്ലായെയുമായിരുന്നു. എന്നാൽ ബോബാഡില്ല രോഗബാധിതനായതുകൊണ്ട് സേവ്യറുടെ പേർ ഇഗ്നേഷ്യസ് നിർദ്ദേശിച്ചു. *

1540 മാച്ച് 15-ാം തീയതി മാപ്പാപ്പായുടെ ആശീർവാദവും വാങ്ങി തന്റെ ജപമാലമാത്രം എടുത്തുകൊണ്ട് ഭാവിപ്രവത്തനരംഗമായ പൌരസ്ത്യദേശത്തേയ്ക്ക് അദ്ദേഹം റോമിൽനിന്നും പുറപ്പെട്ടു. അടുത്തവഷം ആരംഭത്തോടെ ഇന്ത്യയിൽ വന്നുചേന്ന സേവ്യർ തന്റെ സുപ്രസിദ്ധമായ സുവിശേഷവേല ആരംഭിച്ചു. ഗോവായിൽ കുറച്ചുകാലം താമസിച്ചതിനുശേഷം അദ്ദേഹം കേരളക്കരയിലേയ്ക്കു പുറപ്പെട്ടു. അദ്ദേഹം ഇന്ത്യയിൽ നടത്തിയ പ്രധാനപ്രവത്തനം തിരുവിതാംകൂറിലെ മുക്കവരുടെയും മററു താഴ്ന്ന ജാതിക്കാരുടെയും ഇടയിലായിരുന്നു. 1544 ജനുവരിയിൽ ജെസ്യൂട്ടുസംഘക്കാക്ക് അയച്ച ഒരു കത്തിൽ അധഃകൃതരുടെ ഇടയിലുള്ള അദ്ദേഹത്തിന്റെ പ്രവത്തനവിധം വിവരിക്കുന്നു. "ഇവിടെ ആദ്യം വന്നപ്പോൾ നമ്മുടെ തമ്പുരാനായ യേശുമിശിഹായെക്കുറിച്ച് എന്തെങ്കിലും അറിയാമോയെന്ന് ഞാൻ ചോദിച്ചു. അവർ ക്രിസ്ത്യാനികൾ മാത്രമാണെന്ന് മറുപടി പറഞ്ഞു. അവക്ക് പോർട്ടുഗീസ് ഭാഷ അറിഞ്ഞുകൂടായിരുന്നു. നമ്മുടെ വിശുദ്ധവിശ്വാസത്തിന്റെ

---

* "സെൻറ് ഫ്രാൻസിസ് സേവ്യറിന്റെ ജീവിതകഥയും കത്തുകളും." എച്ച്. ജെ. കോളറിഡ്ജ (എസ്. ജെ), ലണ്ടൻ, ബേൺസ് ആൻറ് ഓട്ട്സ്, 1812. ഒന്നാംഭാഗം, പേജ് 58.

സിദ്ധാന്തങ്ങളും രഹസ്യങ്ങളും അവർ മനസ്സിലാക്കിയിരുന്നില്ല. ഞാൻ കാസ്റ്റിലിയൻഭാഷയിലും അവർ കേരളഭാഷയിലും മാത്രം സംസാരിച്ചിരുന്നതുകൊണ്ട് ഞങ്ങൾക്കു പരസ്പരം മനസ്സിലാക്കാൻ കഴിഞ്ഞിരുന്നില്ല. അതുകൊണ്ട് അവരുടെ കൂട്ടത്തിലെ ഏററവും ബുദ്ധിമാന്മാരെയും വിദ്യാഭ്യാസമുള്ളവരേയും ഞാൻ പ്രത്യേകം വരുത്തി, അവരിൽനിന്നു രണ്ടു ഭാഷകളും അറിയാവുന്നവരെ തിരഞ്ഞുപിടിച്ചു. ഞങ്ങൾ കുറെ ദിവസം ഒന്നിച്ചുകഴിച്ചുകൂട്ടി. വളരെ പ്രയാസത്തോടെ ഞങ്ങളുടെ സംയുക്ത ശ്രമംകൊണ്ട് വേദോപദേശം കേരളഭാഷയിലാക്കാൻ കഴിഞ്ഞു. അതു ഞാൻ ഹൃദിസ്ഥമാക്കി. അതിനുശേഷം ഞാൻ തീരദേശത്തുള്ള ഗ്രാമങ്ങൾതോറും സഞ്ചരിച്ചു. മണിയടിച്ചു കഴിയുന്നതു ആളുകളെ വിളിച്ചുകൂട്ടി, ഞാൻ ക്രൈസ്തവതത്വങ്ങൾ അവരോട് ഉപദേശിച്ചു. ദിവസം രണ്ടു പ്രാവശ്യംവീതം ഞാൻ അവരെ വിളിച്ചുകൂട്ടുമായിരുന്നു. ഒരു മാസത്തിനുള്ളിൽ കുഞ്ഞുങ്ങൾക്ക് അതു കാണാപ്പാഠമായി." ¶

അദ്ദേഹത്തിന്റെ ഭക്തി, തികഞ്ഞ ആത്മാർത്ഥത, ലളിതജീവിതം, അസാമാന്യമായ വിശ്വാസം എന്നിവമൂലം, പാവപ്പെട്ട ആളുകളെ ആകർഷിക്കാൻ സേവ്യറിനു കഴിഞ്ഞു. അദ്ദേഹത്തിന്റെ സുവിശേഷ പ്രചാരണം വിജയിച്ചു. പ്രത്യേകിച്ചും തെക്കൻതിരുവിതാംകൂറിൽ. അവിടെ ധാരാളം മുക്കവരും മററു താഴ്ന്നജാതിക്കാരും ക്രിസ്ത്യാനികളായി. പക്ഷെ, ഇവിടെ താമസിച്ചു തന്റെ പ്രവർത്തനഫലം ഉറപ്പിക്കുന്നതിനും സംഘടിപ്പിക്കുന്നതിനും സേവ്യർക്കു കഴിഞ്ഞില്ല അദ്ദേഹം കേരളത്തിൽനിന്നും മററു സ്ഥലങ്ങളിലേയ്ക്കു പോയി. അദ്ദേഹത്തിന്റെ വേർപാടിനുശേഷം, മതംമാറിയ നല്ലൊരുവിഭാഗം ആളുകൾ അവരുടെ പഴയ വിശ്വാസങ്ങളിലേയ്ക്കു മടങ്ങിപ്പോയെന്നു കരുതേണ്ടിയിരിക്കുന്നു.

ആധുനികാർത്ഥത്തിലുള്ള ആദ്യത്തെ സുവിശേഷപ്രവർത്തകനായിരുന്നു സേവ്യർ. അദ്ദേഹം ക്രിസ്തുമതം പ്രചരിപ്പിക്കാൻ വന്നു. തനിക്കു സത്യമെന്നു തോന്നിയതു പകരാൻ അദ്ദേഹം പരിശ്രമിച്ചു. സേവ്യരുടെ പ്രവർത്തനരീതികൾ പ്രാകൃതമായിരുന്നു. പക്ഷെ ജനങ്ങളുടെ മനഃശാസ്ത്രം അദ്ദേഹത്തിനു നല്ലവണ്ണം അറിയാമായിരുന്നു.

---

¶ "സെൻറ് ഫ്റാൻസിസ് സേവ്യറിന്റെ ജീവചരിത്രവും കത്തുകളും." എച്ച്. ജെ. കോളറിഡ്ജ് (എസ്. ജെ), ഒന്നാംഭാഗം, പേജ് 151.

## അദ്ധ്യായം പതിനാല്

# പോർട്ടുഗീസ് പരാജയത്തിനുള്ള കാരണങ്ങൾ

പോർട്ടുഗീസുകാരുടെ പരാജയകാരണങ്ങൾ വിവരിക്കുന്നതിനുവേണ്ടി യൂറോപ്യൻഗ്രന്ഥകാരന്മാർ ധാരാളം സ്ഥലം ചെലവഴിച്ചുകാണുന്നു. ഏഷ്യൻദേശങ്ങളിൽ അവർക്കുണ്ടായിരുന്ന സ്വാധീനത്തിന്റെ പ്രധാന സവിശേഷതകൾ കണക്കിലെടുക്കാതെ, പോർട്ടുഗീസ് ശക്തിയുടെ തകർച്ച മനസ്സിലാക്കാൻ സാദ്ധ്യമല്ല. ഒന്നാമതായി ഓർക്കേണ്ടത്, പറങ്കികൾക്ക് ഇന്ത്യയിൽ യാതൊരു സാമ്രാജ്യവുമില്ലായിരുന്നുവെന്നതാണ്. തീരദേശത്ത് അവർക്കുണ്ടായിരുന്ന ഏതാനും കോട്ടകളെ ഇന്ത്യയായി കണക്കാക്കുന്ന പോർട്ടുഗീസ് എഴുത്തുകാരുടെയും ചരിത്രകാരന്മാരുടെയും വിചിത്രമായ സ്വഭാവം, പല യൂറോപ്യൻഎഴുത്തുകാരെയും വഴിതെററിച്ചിട്ടുണ്ട്. പറങ്കികൾക്ക പ്രാരംഭഘട്ടത്തിൽ ഒരു സാമ്രാജ്യമുണ്ടായിരുന്നുവെന്ന ധാരണയുണ്ടാക്കുന്നതിന് അതു സഹായിച്ചു. കൊച്ചി, കണ്ണൂർ, കൊല്ലം എന്നീ കോട്ടകൾ ഒഴികെ പതിനാറാംനൂററാണ്ടിൽ അവരുടെ കൈവശമുണ്ടായിരുന്ന പ്രദേശങ്ങൾ എല്ലാം ഇന്നും അവരുടെ അധീനതയിലുണ്ട്. ഗോവായിൽമാത്രമേ കുറച്ചു സ്ഥലം അവരുടെ കീഴിലുണ്ടായിരുന്നുള്ളു. അതിൽനിന്ന് അവരുടെ "സാമ്രാജ്യ"ത്തിന്റെ വലിപ്പം അറിയാമല്ലോ. പറങ്കികളുടെ പ്രാമാണ്യം കടലിൽ മാത്രമായിരുന്നു. അതുകൊണ്ട് അവരുടെ പതനവും നാവികശക്തിയെ ആശ്രയിച്ചിരുന്നു

ഒരു നൂററാണ്ടുകാലത്തോളം അനിഷേദ്ധ്യമായി കടൽമാർഗ്ഗം നിയന്ത്രിക്കാൻ പറങ്കികൾക്കു കഴിഞ്ഞതുതന്നെ വിചിത്രമായ ഒരു കാര്യമാണ്. എന്നാൽ അതിനൊരു കാരണമുണ്ടായിരുന്നു. അറബിക്കടലിന്റെ ആധിപത്യം അവകാശപ്പെടുന്ന ഏതു ശക്തിയേയും സ്വാഭാവികമായി എതിർക്കേണ്ടിയിരുന്ന ഈജിപ്ത്, ഈ കാലത്ത് ഓട്ടോമൻസാമ്രാജ്യത്തിലെ ഒരു പ്രവിശ്യയായിപ്പോയി. തുർക്കികളാകട്ടെ ഇൻഡ്യൻസമുദ്രത്തെ നിയന്ത്രിക്കുന്നതിൽ വലിയ താല്പര്യം പ്രദർശിപ്പിച്ചില്ല. മദ്ധ്യധരണ്യാഴിയുടെ പടിഞ്ഞാറൻഭാഗങ്ങൾ നിയന്ത്രിക്കുന്നതിനാണ് ഉജ്ജ്വലനാ

യ സുലൈമാന്റെ നേതൃത്വത്തിൽ അവർ ശ്രമിച്ചതു്. ക്രീറ്റദ്വീപിൽ ആധിപത്യം നേടുന്നതിനു തുർക്കിനാവികതലവന്മാർ യുദ്ധംചെയ്തു. ഖയറുദ്ദീൻബാർബൊറോസ്സായുടെ കീഴിൽ അവർ ഇറ്റലിയുടെയും സിസിലിയുടെയും തീരങ്ങൾ ആക്രമിച്ചുകൊണ്ടിരുന്നു. ഇൻഡ്യാസമുദ്രത്തിലെ അനിഷേദ്ധ്യനായകന്മാരായി പറങ്കികൾ കഴിഞ്ഞിരുന്ന കാലത്തു്, മദ്ധ്യധരണ്യാഴിയുടെ തീരപ്രദേശങ്ങളിലെ ജനങ്ങൾ തുർക്കികളുടെ പേരു കേട്ടാൽ വിറയ്ക്കത്തക്കവണ്ണം ബാർബൊറോസ്സാ വിഹരിക്കുകയായിരുന്നുവെന്നതു വളരെ വിചിത്രമാണു്. യൂറോപ്പിലേക്കായിരുന്നു തുർക്കികളുടെ നോട്ടം മുഴുവൻ. ഒന്നോ രണ്ടോ ശ്രമത്തിനുശേഷം അവർ ഇൻഡ്യൻ സമുദ്രത്തെ അവഗണിച്ചു. ഈ സാഹചര്യംമൂലമാണു പറങ്കികൾക്കു കടലിൽ പ്രമാണിമാരായിത്തീരാൻ കഴിഞ്ഞതു്. അവരെപ്പോലെയുള്ള സജ്ജീകരണങ്ങളുണ്ടായിരുന്ന ഡച്ചുകാരുമായി ഏറ്റുമുട്ടിയപ്പോൾ പോർട്ടുഗീസ്നാവികപ്രാമാണ്യം കടലാസുകോട്ടപോലെ തകർന്നു. ഇൻഡ്യയിലെ ചെറുകിടനാവികശക്തികളുടെനേർക്കു പറങ്കികളുടെ നാവികപ്രതാപം പ്രബലപ്പെട്ട ഒന്നായിരുന്നു. എന്നാൽ ഡച്ചുകാരുടെയും ഇംഗ്ലീഷുകാരുടെയും മുമ്പിൽ അവർ നിസ്സഹായരായിത്തീർന്നുപോയി.

ഇൻഡ്യയിൽ കാര്യക്ഷമമായ ഭരണസമ്പ്രദായം വളർത്തിക്കൊണ്ടുവരുന്നതിലുള്ള അവരുടെ പരാജയം നാം കണ്ടുവല്ലോ. ആദ്യകാലം മുതൽതന്നെ അവർ അഴിമതിക്കാരും, പിടിപ്പുകെട്ടവരും, ഭരണശേഷിയില്ലാത്തവരുമാണെന്നു തെളിഞ്ഞിരുന്നു പറങ്കിപട്ടാളക്കാർ ധീരന്മാരായിരുന്നുവെന്നും ജീവൻ തൃണവൽഗണിച്ചിരുന്നുവെന്നുമുള്ള കാര്യം ആർക്കും നിഷേധിക്കാൻ വയ്യ. അവരുടെ ചില നേതാക്കന്മാർ ആദരണീയരുമായിരുന്നു എന്നാൽ പോർട്ടുഗല്ലിന്റെ സൈനികപ്രശസ്തിക്കു മാററുകൂട്ടുന്ന വളരെ അപൂർവ്വം പേരുകൾമാത്രമേ അവരുടെ ഇൻഡ്യാചരിത്രത്തിലുള്ളു. ബൂസി, ഡൂപ്ലെക്സ്, ക്ലൈവ്, ഗോഡാർഡ് തുടങ്ങിയവരോടു കിടനിൽക്കുന്ന രണ്ടുപേർ ദുവാർത്തെപച്ചീക്കായും അഫോൺസോ ആൽബുകർക്കുമായിരുന്നു. ഇൻഡ്യൻവ്യാപാരത്തിൽ പറങ്കികൾക്കു് 150 വർഷക്കാലത്തോളമുണ്ടായിരുന്ന കുത്തകാവകാശം ഭാവിചരിത്രത്തിനു വഴിതെളിച്ചുവെന്നതു ശരിതന്നെ. എന്നാൽ അതു് ഇൻഡ്യാചരിത്രത്തിലെ അപ്രധാനമായ ഒരു സംഭവംമാത്രമാണു്. പോർട്ടുഗീസ്ചരിത്രകാരന്മാരുടെ പൊങ്ങച്ചംനിറഞ്ഞ അതിശയോക്തിപ്രസ്താവനകളാണു് അതിനെ ഊതിവീർപ്പിച്ചുകാണിക്കുന്നതു്.

പോർട്ടുഗീസുകാർക്ക് ഇൻഡ്യയുമായി മുഖ്യമായും വ്യാപാരബന്ധമാണുണ്ടായിരുന്നത്. ഇൻഡ്യയുടെ മുഴുവൻ വാണിജ്യസമ്പത്തും പോർട്ടുഗല്ലിലേയ്ക്കു തിരിച്ചുവിടണമെന്നായിരുന്നു അൽമേഡായുടേയും ആൽബുക്കർക്കിന്റേയും ആഗ്രഹം. ആൽബുക്കർക്ക് ഇങ്ങനെ എഴുതി: "ഇൻഡ്യൻവ്യാപാരത്തിന്റെ സാദ്ധ്യത വളരെ കൂടുതലാണ്. പട്ട്, കശവ്, ചെമ്പ്, രസം, പവിഴം തുടങ്ങിയവയുടെ സമൃദ്ധി വിശ്വസിക്കാൻപോലും വയ്യ." പറങ്കികളുടെ രാഷ്ട്രീയമായ അന്തസ്സ് നശിക്കുകയും, കോട്ടകളും പണ്ടകശാലകളും ദുർബ്ബലമാകുകയും ചെയ്ത അവസരത്തിൽപോലും, അവരുടെ വ്യാപാരം വളർന്നുകൊണ്ടിരുന്നുവെന്നത്, ഇൻഡ്യയുമായുള്ള അവരുടെ ബന്ധത്തിന്റെ ഒരു പ്രത്യേകതയാണ്. സ്പെയിനിലെ ഫിലിപ്പ് രണ്ടാമൻ പോർട്ടുഗല്ലിലെ രാജാവുകൂടെ ആയതിനുശേഷമാണ്, ഇൻഡ്യയിലേക്കുള്ള ഏററവുംവലിയ കച്ചവടക്കപ്പൽസംഘങ്ങൾ വന്നുതുടങ്ങിയതു. പോർട്ടുഗീസ്നാവികാധിപത്യം നശിക്കുന്നതുവരെ ഇൻഡ്യയുമായുള്ള വ്യാപാരം വളർന്നുകൊണ്ടിരുന്നു. എന്നാൽ അതേസമയംതന്നെ അവരുടെ ഭരണകൂടം മിക്കപ്പോഴും പാപ്പരായിരുന്നുവെന്നതും ഒരു പരമാർത്ഥമാണ്. ഗവർണ്ണർമാർ എപ്പോഴും സാമ്പത്തികഞെരുക്കത്തിലായിരുന്നു. നാണയവിലയിടിക്കുകയെന്ന അപകടകരമായ നയം മാർട്ടിം ഡിസൂസായുടെ കാലംമുതൽ ആരംഭിച്ചു. അവസാനഘട്ടത്തിൽ ചെമ്പുനാണയങ്ങൾപോലും അവർ സ്വീകരിക്കാൻ തുടങ്ങി. ചില തുറമുഖങ്ങളിൽ ഓട്ടുനാണയങ്ങളും ഉപയോഗിച്ചു. എന്തെന്നാൽ പീരങ്കിയുടെ നിർമ്മാണത്തിനു ചെമ്പ് ആവശ്യമായിരുന്നു. കോട്ടകളിൽ പീരങ്കിയില്ലാതിരുന്നതുകൊണ്ട്, അതുണ്ടാക്കുന്നതിനുള്ള കുറുക്കുവഴിയായി ചെമ്പുനാണയസ്വീകരണം.

ആദ്യകാലംമുതൽതന്നെ സ്വകാര്യലാഭമന്വേഷിക്കുന്നതിൽ കവിഞ്ഞ യാതൊരുദ്ദേശവും ഉദ്യോഗസ്ഥന്മാർക്കില്ലായിരുന്നു. കൊച്ചിയിലെ കാര്യങ്ങൾ അധഃപതിക്കുന്നുവെന്ന് 1549 ഡിസംബർ 30-ാനു- അയച്ച ഒരു കത്തിൽ കോസ്മാ ആൻസ് പരാതിപ്പെട്ടു. വൈസ്രായിയുടെ ഭയങ്കരമായ അഴിമതികൊണ്ട് "രക്ഷപ്പെടാൻ ഒരു പഴുതുള്ളവർ ഇവിടെ തങ്ങുക"യില്ലെന്ന് 1540 ജനുവരി 8-ാനു- രാജാവിന് അയച്ച ഒരു കത്തിൽ ആൽവാറോ ഡി മെണ്ടോൻസാ അറിയിക്കുന്നു. സ്വകാര്യവ്യാപാരത്തിൽക്കൂടെയോ, സർക്കാർമുതൽ അപഹരിച്ചോ സ്വന്തം കീശ വീർപ്പിക്കുകയെന്നതു മാത്രമായിരുന്നു ഉദ്യോഗസ്ഥന്മാരുടെ ഏകലക്ഷ്യം.

ഉദ്യോഗസ്ഥന്മാക്ക് കൃത്യമായി ശമ്പളം കൊടുത്തിരുന്നില്ല. എന്നു തന്നെയുമല്ല, ജവോ ഡി കാസ്ട്രോയുടെ കാലംവരെ ശമ്പളംപോലും നിശ്ചയിച്ചിരുന്നില്ല. നാമമാത്രമായ ശമ്പളംതന്നെ കിട്ടാൻ പ്രയാസമായിരുന്നു. ദീർഘകാലമായി ശമ്പളം കുടിശ്ശികയിലാകുക അസാധാരണമായിരുന്നില്ല. ഇന്ത്യയിലെ സേവനത്തെ സംബന്ധിച്ചിടത്തോളം ശമ്പളം തുലോം നിസ്സാരമായ കാര്യമായിരുന്നു. ഓരോ ഉദ്യോഗത്തിന്റെയും നിലവാരമനുസരിച്ച് പുറത്തുനിന്നുള്ള വരവ് നിശ്ചയിച്ചിരുന്നതുകൊണ്ട്, വൻതുകകൾ ലഭിച്ചുവന്നു. 1612-ൽ ഓരോ ജോലിക്കുള്ള ശമ്പളവും അതിൽനിന്ന് കിട്ടുന്ന ലാഭവും ഫിഗ്വർ ഡി ഫാൽക്കോ കണക്കാക്കി. ഈ രേഖ ഇന്നും ലിസ്ബണിലുണ്ട്. ഒരു ചെറുകിട ക്യാപ്റ്റന് മൂന്നു വർഷംകൊണ്ട് കിട്ടുന്ന ശമ്പളം 1,000 പവനു താഴെയായിരുന്നുവെങ്കിലും, 57,000 പവന്റെ മറ്റു വരുമാനം ലഭിച്ചിരുന്നുവത്രെ. ഉദ്യോഗങ്ങൾമൂലം ലഭിച്ചിരുന്ന വമ്പിച്ച വരുമാനകാര്യം പോർട്ടുഗല്ലിൽ അറിഞ്ഞപ്പോൾ, ഖജനാവിലെ മുതൽ വർദ്ധിപ്പിക്കാനുള്ള ഏറ്റവും എളുപ്പമായ ഒരു വഴിയായി അവിടത്തെ അധികാരികൾ അതിനെ കണക്കാക്കി. ഈ ഉദ്യോഗങ്ങൾ ലേലംചെയ്ത്, ഏറ്റവും വലിയ തുക വിളിക്കുന്നവക്ക് നൽകാൻ രാജാവ് കല്പിച്ചു—ഭരണം നടത്തുന്നതിനുള്ള വിചിത്രമായ മാർഗ്ഗം! *

ഇതുകൊണ്ടുമാത്രമായില്ല. സ്ത്രീധനമായി ഉദ്യോഗത്തിനുള്ള ചീട്ടുകളും നൽകി അനാഥയുവതികളെ ഇന്ത്യയിലേക്ക് അയയ്ക്കുന്ന ഒരു സമ്പ്രദായം ലിസ്ബണിലെ ഭരണാധികാരികൾ ആവിഷ്കരിച്ചു. ഉയർന്നസ്ഥാനങ്ങളിലുള്ള സ്ത്രീകളെ കല്യാണംകഴിക്കുന്നവക്ക് ഗവണ്മെന്റുദ്യോഗം നൽകുന്ന പതിവ് ആധുനികരാഷ്ട്രങ്ങളിലും നടപ്പുണ്ടെന്ന കാര്യം വിസ്മരിക്കുന്നില്ല. എന്നാൽ അക്കാര്യത്തെക്കുറിച്ച് പോർട്ടുഗീസ് ഗവണ്മെന്റിന് യാതൊരു ശങ്കയുമുണ്ടായിരുന്നില്ല. പരസ്യമായിട്ടാണ് ഉദ്യോഗങ്ങൾ സ്ത്രീധനമായി നൽകിയത്. തന്നെ കല്യാണം ചെയ്യുന്ന വ്യക്തിക്ക് കൊടുങ്ങല്ലൂർകോട്ടയുടെ ക്യാപ്റ്റൻപദവിക്കുള്ള രാജകീയ കല്പനയുമായി ഒരിക്കൽ ഒരു സ്ത്രീ ഇന്ത്യയിൽ വന്നു. ഈ പതിവ് തുടർന്നാൽ ഉദ്യോഗമേഖലത്തിൽനിന്നും ലഭിക്കുന്ന വരവ് കുറഞ്ഞുപോകുമെന്ന് വൈസ്രോയി പരാതിപ്പെട്ടതിന്റെ ഫലമായി സ്ത്രീധന ഉദ്യോഗങ്ങളുടെ കാലാവധി മൂന്നുവർഷത്തേക്ക് ക്ലിപ്തപ്പെടുത്തിക്കൊണ്ടുള്ള ഒരു നിയമം പാസ്സാക്കപ്പെട്ടു.

* ഫാസിസ്ക്കുലോ 6. "ആർച്ചിവോ പോർട്ടുഗീസ് ഓറിയന്റൽ" നം: 353, പേജ് 1059.

പോർട്ടുഗീസ് അധികാരികളുടെ മറെറാരു പ്രധാനപ്പെട്ട ദൂഷ്യമായിരുന്നു സ്വജനപക്ഷപാതം. ഗവർണ്ണർമാരും മററു ഉദ്യോഗസ്ഥന്മാരും അവരുടെ മക്കളേയും മരുമക്കളേയും ഇന്ത്യയിൽ കൊണ്ടുവരികയും ഉയർന്ന ഉദ്യോഗങ്ങളിൽ നിയമിക്കുകയും, സർക്കാരിനെ കൊള്ളയടിക്കുന്നതിനു അവരെ പ്രോത്സാഹിപ്പിക്കുകയും ചെയ്തുവന്നു. ലോപ്പോസോറസ് ഗവർണ്ണറായിരുന്ന കാലത്തു് ഗാസ്പർ ഗൊൺസാൽവോ ഇക്കാര്യത്തെക്കുറിച്ചു് രാജാവിനു് പരാതിപ്പെട്ടു. "മക്കളോ, മാറുബന്ധുക്കളോ ഉള്ള ആരെയും സർവ്വസൈന്യാധിപനായോ, പണ്ടകശാലാകാര്യസ്ഥനായോ, ഖജനാവു് അധികാരിയായോ തിരുമനസ്സു് അയയ്ക്കരുതു്. കൊച്ചിയിലേക്കു് അയയ്ക്കുന്ന കാര്യസ്ഥൻെറ കാര്യത്തിൽ അങ്ങു് പ്രത്യേകം ശ്രദ്ധിക്കണം. എന്തെന്നാൽ ഒരു രാജാവിനു് ഇത്രയും വലിയ പണ്ടകശാല ഇതുവരെ ഉണ്ടായിട്ടില്ല. അതുകൊണ്ടു് അത്യാഗ്രഹികളെ ഇവിടെ നിയമിക്കരുതു്."* നിർഭാഗ്യവശാൽ ഉത്തമമായ ഈ ഉപദേശം വനരോദനം മാത്രമായിത്തീർന്നു.

ഇങ്ങനെയുള്ള സിദ്ധാന്തങ്ങളിൽ അധിഷ്ഠിതമായ ഒരു ഭരണം എത്രമാത്രം കുഴപ്പംപിടിച്ചതായിരിക്കുമെന്നു് ഊഹിക്കാമല്ലോ. സർക്കാർ സർവ്വീസിൽ സത്യസന്ധതയെന്നൊന്നില്ലായിരുന്നു. പട്ടാളത്തിലാണെങ്കിൽ അച്ചടക്കമോ, പരസ്പരവിശ്വാസമോ തൊട്ടുതീണ്ടിയിരുന്നില്ല. സെൻറ് ഫ്രാൻസിസ് സേവ്യർതന്നെ ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു "കൊള്ളനടത്തുന്നതു് പരസ്യമായാണു്. അതു് സർവ്വസാധാരണമായിത്തീർന്നിരിക്കുന്നതുകൊണ്ടു് ആരുടെയും സ്വഭാവത്തിനു് കളങ്കം ചേർക്കുന്നില്ല. ഒരു തെററായിട്ടുപോലും അതിനെ കരുതുന്നില്ലെന്ന നിലയാണുള്ളതു." അച്ചടക്കത്തിൻെറ കാര്യത്തെക്കുറിച്ചു് വളരെ വിചിത്രമായ പല സംഭവങ്ങളും രേഖപ്പെടുത്തിയിട്ടുണ്ടു്. 1539-ൽ ദ്യൂവിലെ കോട്ട കൈവശപ്പെടുത്തിയ പറങ്കിപട്ടാളക്കാർ അവരുടെ സ്വന്തം നാട്ടുകാരുടെ നേർക്കു് പീരങ്കിതിരിച്ചു വെടിവച്ചു. പക്ഷേ, അവരെ യാതൊന്നും ചെയ്തില്ല. "അവർ ചത്തുതുലഞ്ഞുകാണാനും ആ കോട്ടനിന്ന സ്ഥലം ഇടിച്ചുനിരത്തി ഉപ്പു വിതച്ചു"കാണാനും താൻ ആഗ്രഹിക്കുന്നുവെന്നു് പിന്നീടു് ഒരു വൈസ്രായി രാജാവിനു് എഴുതി. +

ഇത്രമാത്രം അഴിമതിനിറഞ്ഞ, ഹീനമായ സിദ്ധാന്തങ്ങൾപ്രകാരം

---

* 'ഗാവിററാസ് അന്തിഗാസു", മാക്കോ 6, രേഖ 81.

+ 1540 ഒക്ടോബർ 30-ലെ ജവോ കാസ്ട്രോയുടെ കത്തു്, ഇൻവെസ്റ്റിഗേഗാറർ പോർട്ടുഗീസ്.

ഭരിക്കുന്ന ഒരു രാജ്യത്തിനും മറെറാരു നാട് പിടിച്ചടക്കാൻ സാദ്ധ്യമല്ല. പൊതുവെയുള്ള വിശ്വാസം മറിച്ചാണെങ്കിലും, അത്രവേഗം പിടിച്ചടക്കാൻ കഴിയുന്ന ഒരു രാജ്യമായിരുന്നില്ല ഇന്ത്യാ. ബ്രിട്ടന് വമ്പിച്ച നാവിക-സൈനികശക്തിയും സാമ്പത്തികശേഷിയും, മറ്റു സാമ്രാജ്യ ഗവണ്മെൻറുകൾക്ക് മാതൃകയായ സംഘടനയുമുണ്ടായിരുന്നിട്ടും ഇന്ത്യ പിടിച്ചടക്കാൻ നൂറുവർഷം വേണ്ടിവന്നു. ആർക്കാട്ടിൽ അവർ ആദ്യമായി ഇടപെട്ടതുമുതൽ പഞ്ചാബ് കൈവശപ്പെടുത്തുന്നതുവരെയുള്ള ഒരു നൂറാണ്ടുകാലം ഇടതടവില്ലാത്തുള്ള യുദ്ധങ്ങളുടെ കാലമായിരുന്നു ബ്രിട്ടീഷുകാരുടെ ഉയർന്ന സംഘടനയും മേൽതരം സൈനികസജ്ജീകരണങ്ങളുമായിരുന്നു അവർക്ക് ഒടുവിൽ ഇന്ത്യാ സാമ്രാജ്യത്വം നേടിക്കൊടുത്തത്. ബ്രിട്ടീഷുകാർക്ക് അനുകൂലമായ മറെറാരു സാഹചര്യവുമുണ്ടായിരുന്നു. അവർ ഇന്ത്യാ വെട്ടിപ്പിടിക്കുന്നതിനുള്ള മത്സരത്തിലേക്ക് പ്രവേശിക്കുന്ന കാലഘട്ടത്തിൽ മുഗൾശക്തിയുടെ അധഃപതനത്തെ തുടർന്ന് നാട് ഭിന്നിച്ചും ശിഥിലീകരിച്ചും കിടക്കുകയായിരുന്നു. ഒരു സാമ്രാജ്യമെന്നതോ പോകട്ടെ, ഗണ്യമായ ഒരു പ്രദേശംപോലും പറങ്കികളുടെ കീഴിൽ ഒരിക്കലുമില്ലായിരുന്നു. അവർക്ക് അതിന് സാദ്ധ്യവുമല്ലായിരുന്നു. ഗോവാ, ദാമൻ, ദ്യൂ, കൊച്ചി എന്നീ പ്രദേശങ്ങളിലെ സങ്കേതങ്ങളിൽകൂടെ അവർ കടൽവ്യാപാരത്തെ നിയന്ത്രിച്ചു. എന്നാൽ കരയിൽ അവർക്ക് യാതൊരു ശക്തിയുമില്ലായിരുന്നു. ചാലിയത്തുനിന്നും സാമൂതിരി അവരെ തുരത്തി. അവരുടെ പീരങ്കികളിൽനിന്നും വെടിവച്ചാൽ പോകുന്ന ദൂരത്തിനു പുറത്തുണ്ടായിരുന്ന ചെറുകിടനാടുവാഴികൾപോലും അവരെ ധിക്കരിച്ചു. ചുരുക്കത്തിൽ "പോർട്ടുഗീസ് ഇന്ത്യ" ഒരു കെട്ടുകഥയാണ്. ഭൂപടത്തിൽ "പോർട്ടുഗീസ്" എന്ന് രേഖപ്പെടുത്തിയിട്ടുള്ള ഏതാനും ചതുരശ്രനാഴിക സ്ഥലത്തിന് ഇപ്പോഴും ഒരു പോർട്ടുഗീസ് "ഗവർണ്ണർ ജനറലു"ണ്ട്. ആ പ്രദേശത്തെ 'എസ്റ്റാഡോ ഡാ ഇന്ത്യാ' അഥവാ ഇന്ത്യയെന്നാണ് ഇപ്പോഴും ഔദ്യോഗികമായി വിളിക്കുന്നത്. ചരിത്രപരമായ വങ്കത്തത്തിനും അർത്ഥശൂന്യമായ അവകാശവാദത്തിനും വേറൊരു സാദൃശ്യവുമില്ല. പറങ്കികൾക്ക് ഒരിക്കലും ഇന്ത്യ നഷ്ടപ്പെട്ടിരുന്നില്ല. എന്തെന്നാൽ അത് കൈവശപ്പെടുത്തുന്നതിൻെറ അയലത്തുപോലും അവർ ഒരിക്കലും എത്തിയിരുന്നില്ല. യാദൃച്ഛികമായ സാഹചര്യത്തിൽ ലഭിച്ച നാവികപ്രാമാണ്യമേ അവർക്കുണ്ടായിരുന്നുള്ളു. ഡച്ചുകാരും ഇംഗ്ലീഷുകാരും ഇന്ത്യൻസമുദ്രത്തിൽ പ്രത്യക്ഷപ്പെട്ടതോടെ അത് അന്തർദ്ധാനം ചെയ്തു.

---

## അദ്ധ്യായം പതിനഞ്ച്

# പോർട്ടുഗീസ് കാലഘട്ടം അവസാനിക്കുമ്പോഴത്തെ കേരളം

കേരളക്കരയുമായുള്ള പറങ്കികളുടെ ബന്ധം 150-ൽപരം വർഷം നീണ്ടുനിന്നു. രാഷ്ട്രീയമായും, സാമ്പത്തികമായും, സാമൂഹ്യമായും കേരളത്തിന് ഇതുവരെ പരിചയമില്ലാതിരുന്ന ഒരു കൂട്ടരായിരുന്നു വാസ്കോഡഗാമായുടെ നേതൃത്വത്തിൽവന്ന സാഹസികന്മാർ. അവരുടെ വരവോടെ കേരളത്തിന്റെ ഒട്ടാകെയുള്ള ജീവിതത്തിൽ നിഷേധിക്കാൻ വയ്യാത്ത മാററങ്ങളുണ്ടായി. ഈ സംഭവം കേരളചരിത്രഗതിയെത്തന്നെ മാററിയതോടൊപ്പം, കേരളത്തിലെ സാമ്പത്തികജീവിതത്തിൽ പുതിയ പ്രത്യേകതകൾ കൊണ്ടുവരികയും, സാമൂഹ്യജീവിതത്തെ സാരമായി വ്യത്യാസപ്പെടുത്തുകയും ചെയ്തു. കേരളതീരത്തുനിന്നു പറങ്കികളെ ലന്തക്കാർ കെട്ടുകെട്ടിക്കുന്ന കാലത്തെ നാട്ടിലെ സ്ഥിതിയൊന്നു പരിശോധിച്ചാൽ, അവരുടെ സ്വാധീനത്തിന്റെ ഫലമായി വന്ന ഈ മാററത്തിന്റെ അളവു കാണാൻ കഴിയും.

സാമൂതിരിയുടെ കീഴിൽ കേരളത്തെ ഒററഘടകമായി വികസിപ്പിക്കുന്നതിനുള്ള ശ്രമം, പറങ്കികളുടെ വരവോടെ തടയപ്പെട്ടുവെന്നതാണ് രാഷ്ട്രീയമായ ഏററവും പ്രധാനപ്പെട്ട വസ്തുത. കൊച്ചിയിൽ കബ്രാൾ ഒരു പണ്ടകശാല സ്ഥാപിച്ചതുമുതൽ ആ കോട്ട വാൻഗൂൺസ് കൈവശപ്പെടുത്തുന്നതിനിടയ്ക്കുള്ള 160 വർഷക്കാലത്തെ ചരിത്രം കേരളത്തെ എങ്ങനെ ബാധിച്ചുവെന്നു നോക്കുമ്പോൾ അക്കാര്യം വ്യക്തമാകും. സാമൂതിരിയുടെ വളർന്നുകൊണ്ടിരുന്ന ശക്തിയെ, പറങ്കികളുടെ സഹായത്തോടെ കൊച്ചിരാജാവ് വിജയകരമായി തടഞ്ഞ ഒരു കാലഘട്ടമായിരുന്നു അത്. കൊച്ചിരാജ്യം പോർട്ടുഗല്ലിന്റെ ദാസ്യത്തിന് പൂർണ്ണമായും വിധേയമായെന്നതു ശരിതന്നെ. എന്നാൽ മറെറാരു വൈരുദ്ധ്യമുണ്ടായിരുന്നു. തന്റെ കൊട്ടാരം ഏതു നിമിഷവും ചുട്ടെരിക്കാവുന്ന പോർട്ടുഗീസ് ക്യാപ്റ്റന്റെ മുമ്പിൽ കൊച്ചിരാജാവിന്റെ ശക്തി കുറഞ്ഞുകൊണ്ടിരുന്നുവെങ്കിലും, ഉൾനാട്ടിലെ നാടുവാഴികളുടേയും മാടമ്പികളുടേയും മുമ്പിൽ അദ്ദേഹം ശക്തനായ ഒരു രാജാവായിത്തീർന്നു. എത്രയും അപ്രധാനനായ

ഒരു ചെറിയ നാടുവാഴിയുടെ സ്ഥാനത്തുനിന്ന്, പറങ്കികളുടെ സഹായത്തോടെ, ഒരു പ്രബലനായ രാജാവായിത്തീർന്ന അദ്ദേഹം സാമൂതിരിയിൽനിന്നും സ്വതന്ത്രനായി. എന്നുമാത്രമല്ല തെക്കൻ രാജാക്കന്മാരുടെ കോയ്മസ്ഥാനത്തിനുവേണ്ടി സാമൂതിരിയുടെ ഒരു പ്രതിദ്വന്ദ്വിയായിക്കൂടെ അദ്ദേഹം മാറി.

ഇതുകൂടാതെ രാജകീയാധികാരത്തിന്റെ വളർച്ചയ്ക്കും നിർണ്ണായകമായ തടസ്സം നേരിട്ടു. ചെറുകിട രാജാക്കന്മാരോടും നാടുവാഴികളോടും നേരിട്ടു ബന്ധം പുലർത്തി, ഇടയ്ക്കിടയ്ക്കു പണം നൽകി അവരെ സംതൃപ്തരാക്കുന്ന ഒരു നയമാണല്ലോ പറങ്കികൾ സ്വീകരിച്ചുവന്നത്. സാമൂതിരിയുടെ സാമന്തനായ താനൂർ (വെട്ടത്തു)രാജാവിനോടും, കൊച്ചിരാജാവിന്റെ മേൽക്കോയ്മസ്ഥാനം അംഗീകരിച്ചിരുന്ന പുറക്കാട്ടുരാജാവിനോടും അവർ സഖ്യങ്ങളുണ്ടാക്കി. ഈ തന്ത്രംമൂലം അവരുടെ കച്ചവടബന്ധങ്ങൾ രക്ഷിക്കാൻ പറങ്കികൾക്കു കഴിഞ്ഞു. അതോടൊപ്പംതന്നെ അവരെ കൊച്ചിയിൽനിന്നും കണ്ണൂർനിന്നും തുരത്താനുള്ള ശക്തി ഒരു കേരളരാജാവിനും ഉണ്ടാകാതെ ശ്രദ്ധിക്കുന്നതിനും അതു സഹായിച്ചു. 150 വർഷക്കാലത്തെ പോർട്ടുഗീസ്ബന്ധത്തിന്റെ ഫലമായി വലിയ രാജാക്കന്മാരുടെ ശക്തി തടയപ്പെട്ടപ്പോൾ ചെറുകിടനാടുവാഴികൾ കൂടുതൽ കരുത്തന്മാരായി. തീരദേശത്തുള്ള രാജാക്കന്മാർ പ്രത്യേകിച്ചും ശക്തന്മാരായിത്തീരുകയും മേൽക്കോയ്മകളുടെ അധികാരം ചോദ്യംചെയ്യാൻ തുടങ്ങുകയും ചെയ്തു. യുദ്ധമുണ്ടായാൽ ചരക്കുകൊടുത്തു പറങ്കികളുടെ സഹായം വാങ്ങാമെന്ന ധൈര്യം അവർക്കുണ്ടായിരുന്നു. ഈ നയത്തിന്റെ ഫലമായി പുറക്കാട്, മങ്ങാട്, പറവൂർ, കൊല്ലം, താനൂർ എന്നീ രാജാക്കന്മാർ കൂടുതൽ പ്രബലന്മാരായി. പറങ്കികളെ സാമൂതിരിക്കെതിരായും, അദ്ദേഹത്തെ പറങ്കികൾക്ക് എതിരായും ഇളക്കിവിട്ടുകൊണ്ട് കേരളചരിത്രത്തിൽ പ്രധാനപ്പെട്ട ഒരു സ്ഥാനത്തേയ്ക്ക് വെട്ടത്തുരാജാവ് ഉയർന്നുവന്നു. പറങ്കികൾക്ക് ചാലിയം വിററതു് ഈ രാജാവായിരുന്നുവല്ലോ. സാമൂതിരിയുടെ രാജകീയാധികാരം വളരുന്നതിനു നേരിട്ട പ്രത്യക്ഷമായ പ്രതിബന്ധം മൂലമാണ് ചെറുകിടനാടുവാഴികളുടെ ശക്തി വർദ്ധിച്ചതു്. അതു് കേരളചരിത്രത്തെ 200 വർഷത്തേയ്ക്കു പുറകിലാക്കി. പരസ്പരഅസൂയയിലും അനന്തമായ വഴക്കുകളിലും പെട്ട് കുഴഞ്ഞുമറിഞ്ഞുകിടന്ന നിരവധി ചെറുകിടരാജ്യങ്ങളായി കേരളം വീണ്ടും ഛിദ്രിച്ചുകിടന്നു. ലന്തക്കാർ വളരെ ശ്രദ്ധയോടെ പരിപോഷിപ്പിച്ച രാഷ്ട്രീയമായ ഈ അനൈക്യംമൂലമാണ് ഹൈദരാലിയുടെ മുമ്പിൽ കേരളം വേഗം തകർന്നുവീണതു്.

ഇതിനേക്കാൾ വലിയ മാററങ്ങൾ കേരളത്തിലെ സാമ്പത്തികജീവിതത്തിലുണ്ടായി. നിരവധി പുതിയ ഉല്പന്നങ്ങൾ പറങ്കികൾ കേരളത്തിൽ കൊണ്ടുവന്നു. അതിലൊന്നായ കശുമാവിനെ ഇന്നും പറങ്കിമാവെന്നാണ് മലയാളത്തിൽ പറയുന്നതു്. അതിനും ഉപരിയായി കേരളോല്പന്നങ്ങൾക്ക് അവർ ഒരു ലോകകമ്പോളമുണ്ടാക്കി. അറബികളുടെ കച്ചവടക്കാലത്തു കേരളത്തിലെ സുഗന്ധവ്യഞ്ജനങ്ങൾ വിശേഷസാധനങ്ങളായിരുന്നു. അതിന് ആവശ്യമുണ്ടായിരുന്നുവെങ്കിലും വളരെ വ്യാപകമായതോതിൽ അതു് പ്രചരിച്ചിരുന്നില്ല. എന്നാൽ കുരുമുളക്, ഏലം, കറുവപ്പട്ട, ചുക്ക് തുടങ്ങിയ കേരളത്തിലെ ഉല്പന്നങ്ങൾ പറങ്കികൾ യൂറോപ്പിൽ നേരിട്ട് ഇറക്കുമതിചെയ്യാൻ തുടങ്ങിയതോടെ അതിനുള്ള ആവശ്യം അത്ഭുതപൂർവ്വമായി വർദ്ധിച്ചു. വളർന്നുകൊണ്ടിരുന്ന ഈ ആവശ്യം മൂലം ഏതാനും വർഷങ്ങൾക്കുള്ളിൽ നാട്ടിന്റെ സാമ്പത്തികനിലയ്ക്കുതന്നെ മാററംവന്നു. ഓർട്ടാ ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു: "കന്യാകുമാരി മുതൽ കണ്ണൂർവരെ കുരുമുളക് നട്ടുപിടിപ്പിച്ചിരുന്നു. വിളവിന്റെ നല്ലൊരു ഭാഗം കേരളത്തിൽതന്നെ ഉപയോഗിക്കുന്നു. രാജാവിന്റെ ഉത്തരവിന് വിപരീതമായി ധാരാളം കുരുമുളക് ചെങ്കടൽപ്രദേശങ്ങളിലേയ്ക്കു പോകുന്നുണ്ടു്. എത്രതന്നെ സൂക്ഷിച്ചാലും അറബികൾ അവയ്ക്ക് ആവശ്യമുള്ളതു പടിഞ്ഞാറോട്ടു കൊണ്ടുപോകും. കണ്ണൂരിനു വടക്കും കുറെ കൃഷിയുണ്ടെങ്കിലും അതു കണക്കിലെടുക്കേണ്ടതില്ല." കുരുമുളകും ഇഞ്ചിയും ഓരോ ഇഞ്ചു സ്ഥലത്തും കൃഷിചെയ്യപ്പെട്ടു. ഇതിനുമുമ്പ് ഏതാനും വലിയ വ്യാപാരികൾ നടത്തിക്കൊണ്ടിരുന്ന മുളകുവ്യാപാരം ജനങ്ങളുടെ പൊതുവ്യാപാരമായിത്തീർന്നു. മാറിയ സ്ഥിതിഗതികൾ പ്രയോജനപ്പെടുത്താൻ ആളുകൾ ഒട്ടും അമാന്തിച്ചില്ല. ഉല്പാദിപ്പിക്കുന്നതു് ഒന്നടങ്കം വാങ്ങാൻ പറങ്കികൾ ഒരുക്കമായിരുന്നു. കുരുമുളകും ഇഞ്ചിയും കൂടുതൽ കൃഷിചെയ്യാൻ അവർ നാടുവാഴികളേയും മാടമ്പിമാരേയും നിർബന്ധിച്ചു.

പോർട്ടുഗീസ് സമ്പർക്കത്തിന്റെ ഫലമായി തെങ്ങുകൃഷിയിലും വലിയ മാററങ്ങൾ വന്നുചേർന്നു. പറങ്കികളുടെ വരവിനുമുമ്പു തേങ്ങാ കേരളത്തിലെ പ്രധാന ഉല്പന്നങ്ങളിൽ ഒന്നായിരുന്നില്ലെന്നു തോന്നുന്നു. കായംകുളം, കൊല്ലം തുടങ്ങിയ തുറമുഖങ്ങളിലെ വ്യാപാരത്തെപ്പററി വർണ്ണിക്കുന്ന ഉണ്ണുനീലിസന്ദേശത്തിൽ, വില്പനയ്ക്കുള്ള പലതരം അരിയെക്കുറിച്ചു പറയുന്നുണ്ടെങ്കിലും, നാളികേരം ഒരു കയററുമതിച്ചരക്കാണെന്ന് ഒരിക്കൽപോലും സൂചിപ്പിക്കുന്നില്ല. വീട്ടാവശ്യങ്ങൾക്കും മററു പ്രാദേശികാവശ്യങ്ങൾക്കുംവേണ്ടി തെങ്ങുകൃഷി ചെയ്തിരുന്നു. കപ്പലുകളുടെ

ആവശ്യത്തിന് കയർ ഉപയോഗിക്കാമെന്ന കാര്യം 1503-ൽ ക്യൂര്യാമൂര്യാ ദ്വീപുകളുടെ സമീപംവച്ച് ഒരു കപ്പൽ കൊള്ളചെയ്തപ്പോഴാണ് പറങ്കികൾക്ക് മനസ്സിലാകുന്നത്. അന്നുമുതൽ കയർ പ്രധാനപ്പെട്ട ഒരു കയറ്റുമതിച്ചരക്കായിത്തീർന്നു. കൊപ്രായെക്കാൾ പ്രധാനമായും കയററിനു വേണ്ടിയാണ് അന്നു തെങ്ങുകൃഷി നടത്തിയിരുന്നത്. കയററിനെക്കുറിച്ച് ഓർട്ടാ പറയുന്നതു നോക്കുക: "കപ്പലിലെ വടത്തിനും മററും അതു് ഉപയോഗിച്ചിരുന്നു. നമുക്കതു് വളരെ പ്രയോജനകരമാണ്. എന്തെന്നാൽ നല്ല അയവുള്ളതും, അതേസമയംതന്നെ ഉപ്പുവെള്ളത്തിൽ കിടന്നാൽ ചീത്തയാകാത്തതുമായ സാധനമാണതു്. കപ്പലിൻെറ പലകകൾ ബന്ധിക്കുന്നതിനും, തറയിൽ വിരിക്കുന്ന പായുണ്ടാക്കുന്നതിനും മററും അതു് ഉപയോഗിക്കുന്നു. ഈ ഗുണങ്ങൾമൂലം പോർട്ടുഗല്ലിലേക്ക് അയയ്ക്കാൻ പററിയ ഒരു ചരക്കാണിതു്." * ഇന്നും കേരളത്തിലെ പ്രധാന കയററുമതിച്ചരക്കുകളിൽ ഒന്നാണ് കയർ. നാളികേരവ്യാപാരത്തിൽപോലും പറങ്കികൾക്ക് ആഫ്രിക്കയുമായുണ്ടായിരുന്ന ബന്ധം കേരളത്തിനു സഹായകരമായിരുന്നു. നല്ലതരം വലിയതേങ്ങാ അവർ കേരളത്തിൽ കൊണ്ടുവന്നു. അതിനെ ഇപ്പോഴും കപ്പൽതേങ്ങാ എന്നാണ് ചിലേടങ്ങളിൽ വിളിക്കുന്നതു്. കേരളത്തിലെ തീരപ്രദേശത്തിനു പററിയ ഒരു കൃഷിയായിരുന്നതുകൊണ്ട് അതു് വളരെവേഗം നാട്ടിലെ പ്രധാന ഉല്പന്നങ്ങളിൽ ഒന്നായിത്തീർന്നു. ജനങ്ങളെ ഭയപ്പെടുത്തുന്നതിനു വേണ്ടി കണ്ണൂരിൽ 40,000-ത്തോളം തെങ്ങ് 1564-ൽ ഡോം പേരോ ഡി നൊറോഞ്ഞാ വെട്ടിക്കളഞ്ഞുവെന്ന് പ്രസ്താവിക്കപ്പെട്ടിരിക്കുന്നു.

കേരളവും അറേബിയായും ഈജിപ്ററും തമ്മിലുള്ള ചരിത്രപരമായ വ്യാപാരബന്ധം പറങ്കികൾ അവസാനിപ്പിച്ചു. അതിനുപകരം നാട്ടിലേക്ക് കൂടുതൽ ധനവും സുഖഭോഗങ്ങളും കൊണ്ടുവന്ന പുതിയ യൂറോപ്യൻവ്യാപാരം വളർന്നു. ഈ വ്യാപാരം കൂടുതൽ വിപുലമായിരുന്നു. അതിൽനിന്നുള്ള ഐശ്വര്യവും സമൃദ്ധിയും തുറമുഖങ്ങളിലും ചെറു ജനസമൂഹങ്ങളിലും ഒതുങ്ങിനിന്നില്ല. അതു മുഴുവൻ ജനങ്ങളുടെ ഇടയിലേയ്ക്കും വ്യാപിച്ചു. യൂറോപ്യൻമാതൃകയിലുള്ള പുരപണിയുന്നതു് പരിഷ്കാരലക്ഷണമായി കരുതപ്പെട്ടുതുടങ്ങി. കൊച്ചി, കോഴിക്കോട്, കൊല്ലം തുടങ്ങിയ സ്ഥലങ്ങളിൽ പല വലിയ ഊക്കൻകെട്ടിടങ്ങളുണ്ടായിരുന്നുവെന്ന് അറിയുന്നു. നാട്ടിൽ പണം ധാരാളമുണ്ടായിരുന്നു. രാജാക്കന്മാരുടെ പ്രീതിസമ്പാദിക്കാൻ പണം നൽകുന്ന പോർട്ടുഗീസ് ഏർപ്പാടു

* ഓർട്ടാ, "പ്രഭാഷണങ്ങൾ", പേജ് 141.

മൂലം, ആഡംബരങ്ങളും വൎദ്ധിക്കാൻ തുടങ്ങി. ഇതിനെല്ലാം ഉപരിയായി കേരളത്തിലെ പഴയ ആയോധനസമ്പ്രദായങ്ങൾക്കുതന്നെ മാററംവന്നു. തോക്ക് സൎവ്വസാധാരണമായി. രാജാക്കന്മാരുടെയും നാടുവാഴികളുടെയും ശക്തി തോക്കിന്റെ എണ്ണത്തെ ആശ്രയിക്കാൻ തുടങ്ങി. കോട്ടനിൎമ്മാണവും പ്രതിരോധവും കൂടുതൽ പരിഷ്കരിക്കപ്പെട്ടു. സാമൂതിരിയുടെയും കണ്ണൂർ രാജാവിന്റെയും കീഴിൽ പീരങ്കിപ്രയോഗത്തിന് പരിശീലനം സിദ്ധിച്ച ആളുകളുണ്ടായിരുന്നു.

നൂററിഅൻപതുവൎഷത്തെ പോൎട്ടുഗീസ്‌വ്യാപാരംമൂലം പല പുതിയ പട്ടണങ്ങൾ വളരുകയും, പഴയവ നശിക്കുകയുംചെയ്തു. പശ്ചിമതീരത്തെ പ്രധാനപ്പെട്ട നഗരം കോഴിക്കോടുതന്നെയായിരുന്നു. 1341-ലെ വലിയ വെള്ളപ്പൊക്കകാലത്ത് ആവിൎഭവിച്ചതും കബ്രാൾ വരുന്നകാലത്ത് ഒരു കുഗ്രാമമായിരുന്നമായ കൊച്ചി, വളരെ പ്രധാനപ്പെട്ട ഒരു വാണിജ്യകേന്ദ്രമായി മാറി ഗംഭീരമായ സൎക്കാർആഫീസുകൾ അവിടെയുണ്ടായിരുന്നു. ആൽബുക്കൎക്ക് പുതുക്കി പണിയിച്ച കോട്ട ഇന്ത്യയിലെ ഏററവും ശക്തിമത്തായ കോട്ടകളിൽ ഒന്നായിരുന്നു. "ഗോവാ കഴിഞ്ഞാൽ പോൎട്ടുഗല്ലിന് ഇൻഡീസിലുള്ള ഏററവും പ്രധാനപ്പെട്ട സ്ഥലം" എന്നാണ് 1563-നും 1587-നുമിടയ്ക്ക് കൊച്ചി സന്ദൎശിച്ച സീസർ ഫ്രെഡറിക്ക് രേഖപ്പെടുത്തിയിരിക്കുന്നത്. * കടലിന് അഭിമുഖമായിട്ടുള്ള ജെസ്യൂട്ടുപള്ളിക്കും കാളേജിനും ഉയരംകൂടിയ ഗോപുരാഗ്രമുണ്ടെന്നു ബാൽഡ്യൂസ് പറയുന്നു.....കാളേജ് മൂന്നുനിലക്കെട്ടിടമായിരുന്നു. "ചതുരക്കല്ലുകൊണ്ട് ഗംഭീരമായി നിൎമ്മിച്ചിരിക്കുന്ന ജെസ്യൂട്ട് പള്ളി മററുള്ളവയെക്കാൾ ഉയരംകൂടിയതും മനോഹരവുമാണെന്ന്" സീസർ ഫ്രെഡറിക്ക് പറയുന്നുണ്ട്. അഗസ്റ്റീൻ സന്യാസിമാരും, ഫ്രാൻസിസ്കന്മാരും, ജെസ്യൂട്ടുകളും അത്യന്തം കമനീയമായ ഉദ്യാനങ്ങളോടുകൂടിയ ആശ്രമങ്ങൾ പ്രത്യേകം നിൎമ്മിച്ചിരുന്നു. എണ്ണമററ ഹൎമ്മ്യങ്ങൾ, പള്ളികൾ, സന്യാസിമഠങ്ങൾ എന്നിവകൊണ്ട് പറങ്കികൾ നഗരം മനോഹരമാക്കിത്തീൎത്തുവെന്ന് ക്യാപ്ററൻ ന്യൂഹോഫ് തന്നെ പറയുന്നു. "അകത്തോട്ടുകടന്നാൽ ഗംഭീരമായ പള്ളികൾ കാണാം. കടൽതീരത്തിനു കുറച്ചുകൂടെ അടുത്താണ് സെൻറ് ജോവാ സന്യാസിമഠം. ഇതുകൂടാതെ അഗസ്റ്റീൻസന്യാസിമാരും, ഫ്രാൻസിസ്കന്മാരും, ജെസ്യൂട്ടുകളും അവരുടെ പ്രത്യേകമഠങ്ങൾ ഇവിടെ നിൎമ്മിച്ചിരുന്നു. അവയെല്ലാംതന്നെ

---

* "ഹാക്ല്യൂട്ടിന്റെ കപ്പൽസഞ്ചാരം" അഞ്ചാംഭാഗം, പേജ് 392—395.

ആകർഷകമായ രീതിയിലാണ് പണികഴിപ്പിച്ചിട്ടുള്ളത്. ഇവരോടൊപ്പം ചേർന്ന നയനമനോഹരമായ ഉദ്യാനങ്ങളും നടക്കാവുകളുമുണ്ടായിരുന്നു. ഏററവും ഉയരംകൂടിയതും മനോഹരവും സെൻറ്പാൾപള്ളിയുടെ ഗോപുരാഗ്രമാണ്. ചതുരക്കല്ലുകൾകൊണ്ട് പണിത്തിരുന്ന ഈ പള്ളി വളരെ ഗംഭീരമായിരുന്നു എന്നാൽ മററുള്ള പള്ളികളോടൊപ്പം അതു നശിപ്പിക്കപ്പെട്ടു. ഒരു പള്ളിമാത്രമേ പിന്നീട് ശേഷിച്ചുള്ളൂ." • പോർട്ടുഗീസ് വ്യാപാരംകൊണ്ടു മാത്രമാണ് കൊച്ചി വളന്നതു്. അതു പ്രാധാന്യത്തിൽതന്നെ വന്നതു്, കബ്രാളിന്റെ സന്ദർശനത്തിനശേഷംമാത്രമാണ.

പ്രാധാന്യമാർജ്ജിച്ചുവന്ന മററു പട്ടണങ്ങളാണ് ചാലിയം, പുതുപട്ടണം, പുറക്കാട് എന്നിവ. ചാലിയത്തു് പറങ്കികൾ ഒരു കോട്ടകെട്ടി. എന്നാൽ 1570-ൽ അവർ അവിടെനിന്നും തുരത്തപ്പെട്ടു. കുഞ്ഞാലിമാരുടെ തലസ്ഥാനമായിരുന്നു പുതുപട്ടണം. പോർട്ടുഗീസുകാരുമായുള്ള സഖ്യത്തിനു ശേഷമാണ് പുറക്കാട്ടുരാജാവ് ഒരു പ്രധാനനാടുവാഴിയാകുന്നതു്. കൊല്ലം, കൊടുങ്ങല്ലൂർ എന്നീ പഴയ നഗരങ്ങളുടെ പ്രാധാന്യം ഈ കാലഘട്ടത്തിൽ വളരെ നഷ്ടപ്പെട്ടു. പ്രത്യേകിച്ചും കൊടുങ്ങല്ലൂർസാമൂതിരിയും പറങ്കികളും തമ്മിലുള്ള യുദ്ധത്തിന്റെ പടക്കളമായിത്തീർന്നു ആ നഗരം. ക്രിസ്തുവിനു നിരവധി നൂററാണ്ടുകൾക്കു് മുമ്പുമുതലുള്ള അതിന്റെ പുരാതനമായ മഹത്വം ഈ കാലഘട്ടത്തോടെ അന്തർദ്ധാനം ചെയ്തു.

വിദ്യാഭ്യാസകാര്യത്തിലുള്ള പറങ്കികളുടെ സ്വാധീനശക്തിയും ശ്രദ്ധാർഹമാണ്. സുറിയാനിക്രിസ്ത്യാനികളെ റോമാവിശ്വാസം പഠിപ്പിക്കുന്നതിന് അങ്കമാലിയിലും കൊച്ചിയിലും സ്ഥാപിച്ച കോളേജുകൾ, ലത്തീൻ, പോർട്ടുഗീസ് എന്നീ ഭാഷകൾ പ്രചരിപ്പിക്കുന്നതിനു സഹായിച്ചു. പിൽക്കാലത്തുള്ള കൊച്ചിരാജാക്കന്മാർ നല്ലവണ്ണം പോർട്ടുഗീസുഭാഷ സംസാരിച്ചിരുന്നു. പലപ്പോഴും അവർ ആ ഭാഷയിൽതന്നെയാണ് എഴുത്തുകുത്തു നടത്തിവന്നിരുന്നതു്. എന്തിന്, കേരളത്തിൽ ബ്രിട്ടീഷ് ആധിപത്യം സ്ഥാപിക്കുന്നതുവരെ, കേരളത്തിലെ രാജാക്കന്മാർ നയതന്ത്രപരമായ കാര്യങ്ങൾക്കു പോർട്ടുഗീസുഭാഷ ഉപയോഗിച്ചുവന്നു. പറങ്കികൾ കേരളക്കരയിൽനിന്നും അപ്രത്യക്ഷരായി അരനൂററാണ്ടിലധികംകാലം കഴിഞ്ഞിട്ടും, ബ്രിട്ടീഷ്പണ്ടകശാലാകാര്യസ്ഥന്, കാര്യമായും അതിന്റെ ഭാഷയിലാണു സാമൂതിരി എഴുത്തുകളയച്ചിരുന്നതു്.

വാണിജ്യാവശ്യങ്ങൾക്കും രാഷ്ട്രീയകാര്യങ്ങൾക്കും മററുംവേണ്ടി മലയാളം പഠിക്കാൻ പറങ്കികൾ നിർബ്ബന്ധിതരായി. റോട്ടീരോയുടെ ഒട്ട

---

• ന്യൂഹോഫിന്റെ കപ്പൽയാത്രകൾ: പേജ് 221.

വിൽ മലയാളവാക്കുകളുടെ ഒരു പട്ടിക കൊടുത്തിട്ടുണ്ട്. യൂറോപ്യന്മാരുടെ പൌരസ്ത്യവിജ്ഞാനഗവേഷണങ്ങളുടെ മുന്നോടിയായി ഇതിനെ പരിഗണിക്കാം. ഫ്റാൻസിസ് സേവ്യർ വേദോപദേശം മലയാളത്തിലേക്കു തർജ്ജിമചെയ്തതു നാം കണ്ടു. പാശ്ചാത്യഭാഷകളിൽനിന്നു, തർജ്ജിമചെയ്യുന്ന പുതിയ പ്രസ്ഥാനത്തിന്റെ പ്രാകൃതമായ പ്രാരംഭമായി അതിനെ കണക്കാക്കാം. ഈ തർജ്ജിമപ്രസ്ഥാനം ഇൻഡ്യൻഭാഷകളുടെ ഒരു പ്രത്യേകതയായിത്തീർന്നിട്ടുണ്ട്. പോർട്ടുഗല്ലും കേരളവുംതമ്മിലുള്ള ബന്ധത്തിന്റെ ഗുണഫലങ്ങളുടെ കൂട്ടത്തിൽ ഉൾപ്പെടുത്തേണ്ടതാണ്, ഡുവാർത്തെബർബോസാ, ഗാസ്പർ കൊറിയാ എന്നിവരുടെയും പറങ്കിചരിത്രകാരന്മാരുടെയും കേരളത്തെക്കുറിച്ചുള്ള വിവരണങ്ങൾ.

പോർട്ടുഗീസുകാരുമായുള്ള ബന്ധം എത്രതന്നെ ദോഷമുള്ളതായിരുന്നാലും അതിനെത്തുടർന്ന് യൂറോപ്പുമായി നേരിട്ടുള്ളബന്ധംകൊണ്ട് ഇന്ത്യയ്ക്കു ലഭിച്ചിട്ടുള്ള ഗുണങ്ങളുടെ സ്വഭാവം നോക്കുമ്പോൾ, ബ്രിട്ടീഷ ബന്ധത്തിന്റെ ഒരു മുഖ്യവശമായി കരുതി അതിനെ അഭിനന്ദിക്കേണ്ടതാണെന്നു സ്വാധീനശക്തിയുള്ള ഒരുവിഭാഗം ചരിത്രകാരന്മാർക്ക് അഭിപ്രായമുണ്ട്. ഈ അഭിപ്രായഗതി ശരിയല്ലെന്നു പറയേണ്ടിയിരിക്കുന്നു. ചരിത്രപരമെന്ന് അതിനെ വിളിക്കുന്നതു തെററാണ്. എന്തെന്നാൽ മുൻകാലത്തു നടന്ന സംഭവങ്ങൾക്കു പിൽക്കാലകാര്യങ്ങൾ കണക്കാക്കി വിലകല്പിക്കാൻ ചെയ്യുന്ന ഒരു ശ്രമമാണിതു്. യൂറോപ്പുമായുള്ള ബന്ധം ഇൻഡ്യയ്ക്കു ഗുണകരമായിരുന്നുവെന്നു വാദത്തിനുതന്നെ സമ്മതിച്ചാൽപോലും, മററു യൂറോപ്യൻകച്ചവടക്കാർക്കു വഴിതുറന്നിട്ടുകൊടുത്തതിന്റെ ഫലമായുള്ള സംശയാസ്പദമായ ഗുണങ്ങൾക്ക്, ഒന്നര നൂററാണ്ടുകാലത്തെ പൈശാചികമായ അക്രമങ്ങളും, ദയാശൂന്യമായ കൊള്ളയും കൊള്ളിവയ്പും കുറെ വലിയ വിലയല്ലേ എന്നു സംശയിച്ചുപോകുന്നു. ഇൻഡ്യയും മററുരാജ്യങ്ങളും തമ്മിൽ നേരിട്ടുള്ള വ്യാപാരം തകർന്നു. അതിനുപകരം ഇൻഡ്യൻവ്യാപാരത്തിന്റെ വിദേശികളുടെ കുത്തക സ്ഥാപിക്കപ്പെട്ടു ഇന്ത്യയുടെ സമ്പത്തു യൂറോപ്പിലേക്ക് ഊററിക്കൊണ്ടുപോകാൻമാത്രം അതു സഹായിച്ചു ഇന്ത്യൻജീവിതത്തിലേക്കു തങ്ങൾ സാംസ്കാരികമായ സംഭാവനകൾ ചെയ്തിട്ടുണ്ടെന്നു മുഹമ്മദീയഭരണകർത്താക്കൾക്ക് അഭിമാനത്തോടെ പറയാവുന്ന സാധൂകരണംപോലും പറങ്കികൾക്കില്ലായിരുന്നു. മുസൽമാൻ നാഗരികതയെ ഓർമ്മിപ്പിച്ചുകൊണ്ട് ആഗ്രാ, ഡെൽഹി, അഹമ്മദാബാദ് തുടങ്ങിയ സ്ഥലങ്ങളിലെ ഗംഭീരസ്മാരകങ്ങൾ നിലകൊള്ളുന്നു. 16-ം, 17-ം നൂററാണ്ടിലെ പോർട്ടുഗീസുകാർക്ക് ഇന്ത്യൻജനങ്ങളെ പഠിപ്പിക്കാൻ രണ്ടുകാര്യങ്ങൾമാത്രമേ ഉണ്ടായിരുന്നുള്ളു. അതു മനുഷ്യനെ കൊ

ല്ലുന്നതിനുള്ള പരിഷ്കൃതമായ യുദ്ധമുറകളും, സങ്കുചിതമായ മതഭ്രാന്തുമായിരുന്നു. വാസ്കോഡഗാമായോടും അദ്ദേഹത്തിന്റെ പിൻഗാമികളോടും ഭാരതീയർക്കു പ്രത്യേകകൃതജ്ഞത തോന്നത്തക്കവണ്ണം അത്രവളരെ പ്രാധാന്യമർഹിക്കുന്ന കാര്യങ്ങളാണിതെന്നു തീർച്ചയായും ആരും പറയുകയില്ലല്ലോ.

ഇന്ത്യയും പോർട്ടുഗല്ലുമായുള്ള ബന്ധത്തിന്റെ ഫലമായി സാംസ്കാരികമായും രാഷ്ട്രീയമായും യാതൊരു ഗുണവുമുണ്ടായിരുന്നില്ല. ഒരു പരിഷ്കൃതമായ രാഷ്ട്രത്തിന് അഭിമാനിക്കാൻ കൊള്ളാവുന്നതായി ആ ചരിത്രത്തിൽ യാതൊന്നുമില്ല. അവരുടെ പിതൃഭൂമിയുടെ മേന്മ പാടിക്കേൾപ്പിക്കാൻ ഉൽക്കണ്ഠാകുലരായിരുന്ന ഒരുകൂട്ടം ഭാവനാസമ്പൂർണ്ണന്മാരായ ചരിത്രകാരന്മാർ, ഒരു ചെറുരാഷ്ട്രം ഇന്ത്യയെ ആക്രമിക്കാൻപോകുന്നതിന്റെയും, 150 വർഷക്കാലം ആ മഹാരാജ്യത്തെ കൈയടക്കി ഭരിച്ചതിന്റെയും, വമ്പിച്ച സൈന്യങ്ങൾക്കു എതിരായി യുദ്ധം ജയിച്ച് ക്രിസ്തുവിനുവേണ്ടി അവിശ്വാസിലോകത്തെ കൈവശപ്പെടുത്തിയതിന്റേയും ഗംഭീരമായ കഥ ചിത്രീകരിച്ചിട്ടുണ്ട്. ബാരോസ്, കാസ്റ്റനീഡാ, കൊറിയ എന്നിവരുടെ കെട്ടുകഥകൾ യൂറോപ്പ് അപ്പടി സ്വീകരിച്ചിട്ടുണ്ട്. എന്നാൽ അവ ഒന്നൊഴിയാതെ അബദ്ധമാണ്, അസത്യജടിലമാണ്. ഇന്ത്യൻസമുദ്രത്തിൽ പറങ്കികൾ ആധിപത്യം പുലർത്തിയിരുന്നു. എന്നാൽ അവരുടെ കപ്പൽപീരങ്കികളിൽനിന്നുള്ള വെടി ചെന്നുവീഴുന്നതിനപ്പുറം ഒരു സ്ഥലത്തും അവർക്ക് ഇന്ത്യയിൽ നിയന്ത്രണമുണ്ടായിരുന്നില്ല. അവർ ജയിച്ച യുദ്ധങ്ങൾ സങ്കല്പത്തിലാണ്. പറങ്കിചരിത്രകാരന്മാർ എത്ര ഗംഭീരമായ വർണ്ണനകൾ നൽകിയാലും, അവർ നടത്തിയ യുദ്ധങ്ങൾ വളരെ ചെറിയ നാടുവാഴികളോടുള്ള ഏറ്റുമുട്ടലുകളായിരുന്നുവെന്നും, അവയിൽ പലതിന്റെയും ഫലം നിർണ്ണായകമല്ലായിരുന്നുവെന്നും നാം വിസ്മരിക്കാൻ പാടില്ല. ഈ എഴുത്തുകാർ വരച്ചുകാണിക്കുന്ന ചിത്രം വളരെ മോഹനമാണ്—ഇന്ത്യയെ ആക്രമിച്ചു ഭരിക്കുന്നതിനുവേണ്ടിയുള്ള മഹത്തായ യത്നത്തിൽ ധീരോദാത്തമായ ഒരു ചെറുരാജ്യം അതിന്റെ സുന്ദരയുവരക്തം ചിന്തുന്ന കാഴ്ച! അവരുടെ ഭരണകർത്താക്കളെ "ഇന്ത്യാവൈസ്രോയി"മാരെന്നും, ഗോവയിലെ ഏതാനും ചതുരശ്രനാഴിക ഭൂമിയെ "എസ്റ്റാഡോ ഡാ ഇന്ത്യാ"യെന്നും വിളിച്ചിരുന്ന പോർട്ടുഗീസ്‌രാജാക്കന്മാരുടെ വങ്കത്തംനിറഞ്ഞ ഭാഷാശൈലിയല്ലാതെ, ഈ ചിത്രത്തിന്റെ പശ്ചാത്തലത്തിൽ സത്യത്തിന്റെ കണികപോലുമില്ലെന്നുള്ളതാണ് പരമാർത്ഥം.

---

## അദ്ധ്യായം ഒന്ന്

# കേരളത്തിലേക്ക് ലന്തക്കാരുടെ വരവ്

പൌരസ്ത്യദേശങ്ങളുമായുള്ള വ്യാപാരത്തിൽ പറങ്കികൾക്കുണ്ടായിരുന്ന കുത്തകയെക്കുറിച്ച് വളരെക്കാലമായി ലന്തക്കാർക്ക് കണ്ണുകടിയുണ്ടായിരുന്നു. എന്നാൽ പോർട്ടുഗല്ലിലെ രാജാവുംകൂടി ആയിത്തീർന്ന സ്പെയിനിലെ ഫിലിപ്പ് രണ്ടാമൻെറ വമ്പിച്ച ശക്തിമൂലം, അവരുടെ നാവികശക്തിയെ വളരെ കാലത്തേക്ക് എതിർക്കാൻ കഴിഞ്ഞിരുന്നില്ല. സ്പാനിഷ് ആർമേഡായുടെ പരാജയത്തിനും അതിനെത്തുടർന്ന സ്പെയിനിൻെറ നാവികപ്രതാപത്തിനു പററിയ ക്ഷീണത്തിനും ശേഷമാണ് ഇന്ത്യൻ സമുദ്രത്തിൽ പറങ്കികളെ വെല്ലുവിളിക്കാൻ ഡച്ചുകാർ ധൈര്യപ്പെട്ടത്. ആംസ്റ്റർഡാമിൽവച്ച് 1592-ൽ പ്രമുഖ ഡച്ചുവ്യാപാരികൾ ഒരു യോഗം കൂടുകയും ഇന്ത്യയുമായി വ്യാപാരം നടത്തുന്നതിന് ഒരു കമ്പനി രൂപീകരിക്കാൻ തീരുമാനിക്കുകയുംചെയ്തു. ഇന്ത്യയിലേക്കുള്ള കടൽമാർഗ്ഗത്തെക്കുറിച്ച് ആവശ്യമായ വിവരങ്ങൾ ശേഖരിക്കുന്നതിനും, യാത്രയുടെ പൊതുരൂപം മനസ്സിലാക്കുന്നതിനും മാറുമായി കോർണ്ണീലിയസ് ഡി ഹ്രൂട്ട്മാനെ അവർ ലിസ്ബണിലേക്ക് അയച്ചു. ഭൂമിശാസ്ത്രകാരനായ പീടസ് പ്ലാഷ്യസ് തയ്യാറാക്കിയ ഇന്ത്യൻസമുദ്രത്തിൻെറ ഒരു ഭൂപടവും കമ്പനിയുടെ കൈവശമുണ്ടായിരുന്നു. എന്നാൽ ലിഞ്ചോട്ടൺ എന്ന സഞ്ചാരിയിൽനിന്നാണ് ഏററവും സഹായകരമായ വിവരങ്ങൾ അവർക്കു ലഭിച്ചത്. ഗോവയിലെ ആർച്ചുബിഷപ്പിൻെറ സെക്രട്ടറിയായി ജാൻ ഹ്യൂഗൻ ലിഞ്ചോട്ടൺ ഇന്ത്യയിൽ പോയിരുന്നു. സൂക്ഷ്മദൃക്കും കാര്യഗ്രഹണപടുവുമായിരുന്ന അദ്ദേഹം മടങ്ങിവന്നതിനുശേഷം ലന്തക്കാരുടെ ശ്രമത്തെ ഉത്സാഹത്തോടെ പിന്താങ്ങാൻ തുടങ്ങി. അദ്ദേഹത്തിൻെറ ഉപദേശവും അദ്ദേഹം നൽകിയ വിവരങ്ങളും ലന്തക്കച്ചവടക്കാർ വളരെ ശ്രദ്ധയോടെ സ്വീകരിച്ചു. 1595-ൽ കോർണ്ണീലിയസ് ഡി ഹ്രൂട്ട്മാൻെറനേതൃത്വത്തിൽ 4 കപ്പലുകൾ സജ്ജമാക്കി ആദ്യമായി അവർ പൌരസ്ത്യദേശത്തേയ്ക്കയച്ചു.

ഇന്ത്യൻസമുദ്രത്തിൽ ലന്തക്കാർ വന്നതോടുകൂടി കേരളത്തിലെ രാഷ്ട്രീയനിലയ്ക്കാകെ മാററം വന്നുചേൻ. ഈ പുതിയ കൂട്ടരെ തടയാൻ കഴിവില്ലാത്തതുകൊണ്ട് എങ്ങനെയെങ്കിലും സ്വന്തം നില സംരക്ഷിച്ചുകൊണ്ടുപോകാനുള്ള ശ്രമമാണ് ഇതുവരെ സമുദ്രാധീശന്മാരായിരുന്ന പറങ്കികൾ പ്രദർശിപ്പിക്കുന്നതെന്ന് തീരദേശത്തെ രാജാക്കന്മാർ കണ്ടു. 1604-ൽതന്നെ സാമൂതിരിയുമായി അവർ ഉണ്ടാക്കിയ ഉടമ്പടിയാണ് കേരളവുമായി ലന്തക്കാർക്കുള്ള ആദ്യത്തെ ബന്ധം. "കേരളചക്രവർത്തിയായ സാമൂതിരിപ്പാടിന്റെ രാജ്യാതിർത്തികളിൽനിന്നും ഇന്ത്യയുടെ മററു ഭാഗങ്ങളിൽനിന്നും പറങ്കികളെ തുരത്തുകയെന്ന ഉദ്ദേശത്തോടെയാണ്......അദ്ദേഹവും അഡ്മിറൽ എസ്. വാൻഡെർഹാഗനും" തമ്മിൽ ഈ ഉടമ്പടിയിൽ ഏർപ്പെട്ടതു്. അതിൻപ്രകാരം കോഴിക്കോട്ടു വ്യാപാരം നടത്തുന്നതിനും അവിടെ കോട്ടകെട്ടുന്നതിനും ലന്തക്കാരെ സാമൂതിരി അനുവദിച്ചു. *

കേരളത്തെ സംബന്ധിച്ച വ്യക്തമായ ഒരു നയം അവിഷ്ക്കരിക്കുന്നതിനുമുമ്പ് ഡച്ചുകാർക്കു ജാവായിലും കിഴക്കൻ ദ്വീപസമൂഹങ്ങളിലും സുശക്തമാംവണ്ണം അവരുടെ സ്ഥാനം ഉറപ്പിക്കുന്നതിനു കഴിഞ്ഞു. ഈ പ്രദേശങ്ങളിലേയ്ക്കു് അധികാരം വ്യാപിപ്പിക്കുന്നതിനും പൂർവ്വസമുദ്രപ്രദേശങ്ങളുടെ നിയന്ത്രണം കരസ്ഥമാക്കുന്നതിനുംവേണ്ടിയാണു അടുത്ത അരനൂററാണ്ടുകാലം അവർ ശ്രദ്ധ കേന്ദ്രീകരിച്ചതു്. പക്ഷെ, കേരളക്കരയെ അവർ നിശ്ശേഷം വിസ്മരിച്ചിരുന്നില്ല. 1642-ൽ പുറക്കാട്ടുരാജാവായ "സയാം മെത് ഷേരിവമ്പറ" (ചെമ്പകശ്ശേരിതമ്പുരാൻ)മായി ലന്തക്കാർ ഒരു ഉടമ്പടിയുണ്ടാക്കി. + അതോടൊപ്പം അവർ തീരദേശത്തുറമുഖങ്ങൾ സന്ദർശിക്കുകയും അവിടത്തെ രാജാക്കന്മാരുമായി സൌഹാർദ്ദബന്ധം പുലർത്തുകയും ചെയ്തുവന്നു.

എന്നാൽ കൊളമ്പ് കൈവശപ്പെടുത്തി സിലോണിൽ ശക്തി ഉറപ്പിച്ചതിനുശേഷമാണ് കേരളതീരത്തിലേയ്ക്കു് അവർ ശ്രദ്ധ തിരിക്കാൻ കഴിഞ്ഞതു്. സിലോണിൽ ഒരു താവളം ലഭിച്ചതോടെ പറങ്കികളെ ഫലപ്രദമായി എതിർക്കാൻ അവർക്കു സൌകര്യം ലഭിച്ചു. കേരളത്തിലെ സംഭവവികാസങ്ങളും അവർക്കനുകൂലമായിരുന്നു. പിന്തുടച്ചാവകാശത്തിനുവേണ്ടിയുള്ള ഒരു യുദ്ധം കൊച്ചിയിൽ ആരംഭിച്ചതും പറങ്കികളുടെ സഹാ

* ഇന്ത്യാ ആഫീസ് റിക്കാർഡുകൾ; ഡച്ച് ഉടമ്പടികൾ, ഒന്നാം ഭാഗം, പേജ് 131.

+ ന്യൂഹോഫ്, പേജ് 224.

യുടെ സിംഹാസനം ഇളയ തായ്‌വഴിക്കാർ കൈവശപ്പെടുത്തി യതും മുമ്പൊരദ്ധ്യായത്തിൽ വിവരിച്ചിട്ടുണ്ടല്ലോ.

സ്ഥാനഭ്രഷ്ടനാക്കപ്പെട്ട കിരീടാവകാശിയോട് കോളമ്പിൽ പോയി ലന്തക്കമ്പനിയുടെ സഹായം തേടാൻ കൊച്ചിയിലെ പ്രധാനമാടമ്പി യും പരമ്പരയായുള്ള പ്രധാനമന്ത്രിയുമായ പാലിയത്തച്ഛൻ ഉപദേശിച്ചു. രോഗിയായി കഴിയുകയായിരുന്നുവെങ്കിലും, അക്കാലത്ത് അപകടകര മായ ആ യാത്രചെയ്യാൻ ആ തമ്പുരാൻ തയ്യാറായി. കൊച്ചിയിൽനിന്ന് പറങ്കികളെ തുരത്തുന്നതിന് ലന്തക്കമ്പിനിയെ പ്രേരിപ്പിക്കാൻ അദ്ദേഹ ത്തിന് വൈഷമ്യമുണ്ടായില്ല. ഇതൊരു സുവർണ്ണാവസരമാണെന്ന് ഡച്ചു സൈന്യാധിപന് നല്ലവണ്ണം അറിയാമായിരുന്നു. സ്ഥാനഭ്രഷ്ടരാക്കപ്പെട്ട തായ്‌വഴിക്കാർക്ക് കേരളത്തിൽ പ്രബലന്മാരായ സഹായികളുണ്ടെന്ന് അവർക്കറിയാമായിരുന്നു. അവരുടെ പക്ഷത്തായിരുന്നു സാമൂതിരി. വടക്കുംകൂർ, തെക്കുംകൂർ രാജാക്കന്മാരും അവരെ സഹായിച്ചു. കൂടാതെ കൊച്ചിയിലെ പാലിയത്തച്ഛൻ ഡച്ചുകാരുമായി രഹസ്യമായ സഖ്യം ചെയ്തിരുന്നുതാനും. ഈ സാഹചര്യത്തിൽ നടത്തുന്ന ആക്രമണത്തിന് എല്ലാ വിജയസാദ്ധ്യതയുമുണ്ടായിരുന്നു. അറബിക്കടലിൽനിന്ന് പറ ങ്കികളെ തുരത്താൻ ലന്തക്കാർ പദ്ധതികൾ പൂർത്തിയാക്കിയിട്ട് വളരെ കാലമായിരുന്നു. കൊച്ചിയിലെ സ്ഥാനഭ്രഷ്ടനായ തമ്പുരാൻെറ ക്ഷണം അവർക്കു നല്ലൊരു സന്ദർഭവും നൽകി. കൊച്ചി നഷ്ടപ്പെട്ടാൽ ഇന്ത്യയി ലെ പോർട്ടുഗീസ് നാവികശക്തി അവസാനിക്കുമെന്നു ഡിവീർട്ടു നേര ത്തെതന്നെ കണ്ടിരുന്നു. "പറങ്കികളെ കൊച്ചിയിൽനിന്നും തുരത്തിയാൽ, അവർ ഇന്ത്യയ്ക്കു പുറത്താകും," എന്നദ്ദേഹം പ്രഖ്യാപിച്ചു. 1658-ൽ അവരുടെ പരിപാടികൾ ശരിപ്പെടുത്തിക്കൊണ്ടിരിക്കുമ്പോൾ ഗവർണ്ണർ-ജനറലിനും കൌൺസിലിനും വാൻഗ്ലൂൺസ് ഇങ്ങനെ എഴുതി: * "അടു ത്ത വർഷമാകുമ്പോഴേയ്ക്കും അവർക്കു സഹായം എത്തിച്ചേരുമെന്നു ഞങ്ങൾ പ്രതീക്ഷിക്കുന്നു. കടലിൽ നമ്മുടെ പ്രാമാണ്യം നിലനിർത്തണമെങ്കിൽ അതിനു തക്കവണ്ണമുള്ള ഒരുക്കങ്ങൾ നമ്മുടെ പക്ഷത്തും ചെയ്തിരിക്കണം. നമ്മുടെ കപ്പൽസേന വളരെ വൈകി മാത്രമേ ഗോവായിൽ എത്തുക യുള്ളു. അതുകൊണ്ട് അടുത്ത കപ്പൽവ്യൂഹം സെപ്തംബർ 15-ാംതിയതി യോടു സമീപിച്ച് ബേറേവിയായിൽനിന്നും നേരെ സിലോണിലേയ്ക്കു പുറപ്പെടട്ടെ. അവിടെവച്ച് 15 നാവികരിൽ കൂടുതലില്ലാത്ത ഓടിവ ള്ളങ്ങളും അതിനോടു ചേർക്കേണ്ടതാണ്. വലിയ പടക്കപ്പലുകൾക്ക്

* 1658 മാർച്ച് 17-ാംതീയതിയിലെ കത്ത്.

എതിരായി ഇവ വളരെ പ്രയോജനകരമാണെന്നു നമ്മുടെ കഴിഞ്ഞ സംഘട്ടനത്തിൽനിന്നു മനസ്സിലാക്കാൻ കഴിഞ്ഞിട്ടുണ്ട്.

"ഈ സംയുക്തസേനയോടുകൂടി നമുക്കു കൊച്ചി ആക്രമിക്കാം. പറങ്കികളുടെ നാവികബലം മുഴുവൻ അവിടെ കേന്ദ്രീകരിച്ചിരിക്കുകയാണു. അവരെ നമുക്കു തോല്പിക്കാൻ കഴിഞ്ഞാൽ കേരളക്കരയും അവിടുത്തെ കുരുമുളകുവ്യാപാരവും നമ്മുടേതുമാത്രമായിത്തീരും. കൊച്ചിയിൽ നൂറു പട്ടാളക്കാരെമാത്രം താമസിപ്പിച്ചാൽ മതിയാകും. നമുക്കു് ക്ലിപ്തമായ വിലയ്ക്കു കുരുമുളകു വില്ക്കുമെന്ന കരാറിൽ നഗരം സാമൂതിരിക്കു കൊടുക്കാവുന്നതാണ്." നാവികപ്പടയുടെ തലവനായി റൂഥേഴ്സിനെ നിയമിക്കണമെന്ന് അദ്ദേഹം ശുപാർശചെയ്തു.

പറങ്കികൾ 40 പടക്കപ്പലുകൾ കൊച്ചിയിൽ ശേഖരിച്ചിട്ടുണ്ടെന്നും അവർ ഡച്ചുകാരുടെ ഒരുക്കങ്ങൾ സൂക്ഷിക്കുകയാണെന്നും അന്നത്തെ ഗവർണ്ണർ-ജനറലായിരുന്ന ജാൻമാററ് സൂക്കേക്ക് 1658 ജൂലൈ 6-ാംതീയതി വാൻഗ്ഗുൺസ് വീണ്ടും എഴുതി. സിലോണിൽ 700 യൂറോപ്യൻ പട്ടാളക്കാരെ സംഘടിപ്പിക്കാൻ കഴിയുമെന്നും, ബറേറവിയായിൽനിന്നും മറെറാരു 600 പേരെക്കൂടെ അയയ്ക്കാൻ കഴിഞ്ഞാൽ വിജയത്തിന്റെ കാര്യത്തിൽ പിന്നെ സംശയമേ വേണ്ടെന്നും അദ്ദേഹം ഉറപ്പുപറഞ്ഞു. ആദ്യം കൊച്ചിയിലേയ്ക്കു പുറപ്പെടുകയെന്നതായിരുന്നു അദ്ദേഹത്തിന്റെ പ്ലാൻ. "കപ്പൽപട നശിപ്പിക്കപ്പെട്ടുകഴിഞ്ഞാൽ നഗരത്തിനു പിന്നെ ചെറുത്തുനില്ക്കാൻ കഴിയുകയില്ലെന്നു" അദ്ദേഹം ചൂണ്ടിക്കാണിച്ചു.

ഇന്ത്യാസമുദ്രത്തിന്റെ അധീശാധികാരത്തിനുവേണ്ടി നിർണ്ണായകമായ ഒരു യുദ്ധത്തിലേയ്ക്കു നീങ്ങാൻ ലന്തക്കാർ ഒരുങ്ങിക്കഴിഞ്ഞുവെന്നു് 1658 അവസാനമായപ്പോഴേക്കും പറങ്കികൾക്കു വ്യക്തമായി. ഇന്ത്യയിലെ പരിതാപകരമായ അവസ്ഥ മുഴുവൻ വിവരിച്ചുകൊണ്ടു് ഗവർണ്ണർമാരായിരുന്ന ഫ്റാൻസിസ് ഡി മെല്ലാഡി കാസ്ട്രോയും അന്തോണിയോ ഡിസൂസാ കുട്ടിഞ്ഞോയും വളരെ പ്രധാനപ്പെട്ട ഒരു കത്തു പോർട്ടുഗല്ലിലേയ്ക്കു് എഴുതി. അതിൽ അവർ ഇങ്ങനെ എഴുതി: "ഇന്ത്യയിലെ സ്ഥിതിഗതികളുടെ സത്യാവസ്ഥ അങ്ങയെ ധരിപ്പിക്കേണ്ടതു് ഞങ്ങളുടെ പ്രഥമ കടമയായി കരുതുന്നു. ഞങ്ങൾക്കു വേണ്ട സഹായം ഉടനടി എത്തിച്ചില്ലെങ്കിൽ തിരുമനസ്സിനു് ഇന്ത്യയിലുള്ള പ്രദേശങ്ങൾ മുഴുവനും നഷ്ടപ്പെടും." ഖജനാവിൽ പണമില്ലെന്നും കപ്പലുകൾക്കു് ആവശ്യമായ സജ്ജീകരണങ്ങൾ ചെയ്യാൻ സ്വകാര്യവ്യക്തികളിൽനിന്നു് കടം വാങ്ങേണ്ടിവന്നിരിക്കുന്നുവെന്നും അവർ ചൂണ്ടിക്കാണിച്ചു. "അടുത്ത വർഷത്തിനകം

ആവശ്യമായ സഹായം എത്തിച്ചുതരണമെന്ന് ഞങ്ങൾ അങ്ങയോട് അപേക്ഷിക്കുന്നു. ഇല്ലെങ്കിൽ ഞങ്ങൾക്കു ശത്രുവിനെ എതിർക്കാൻ സാധിക്കുകയില്ല."

ഈ എഴുത്ത് അയയ്ക്കുന്നതിനു മുമ്പുതന്നെ ലന്തക്കാർ കൊല്ലം പിടിച്ചുവെന്നും അവരുടെ കപ്പൽപ്പട കൊച്ചിയിലേയ്ക്കു തിരിച്ചിരിക്കുന്നുവെന്നും ഗവർണ്ണർമാർക്ക് വിവരം കിട്ടിച്ചു. എന്നാൽ പറങ്കികളുടെ ഭാഗ്യത്തിന് വാൻഗ്ഗൂൺസിന്റെ പദ്ധതി അദ്ദേഹം പ്രതീക്ഷിച്ചതുപോലെ 1659-ൽ നടപ്പിലാക്കാൻ കഴിഞ്ഞില്ല. അദ്ദേഹം ഒരുക്കിയിരുന്ന സൈന്യത്തെ പെട്ടെന്ന് അന്യമായിടത്തേയ്ക്ക് അയയ്ക്കേണ്ടിവന്നു. എങ്കിലും അധികകാലം കഴിയുന്നതിനുമുമ്പ് ഡച്ചുകാർ കൊച്ചി ആക്രമിച്ചു. ലന്തക്കാരും പറങ്കികളും തമ്മിലുള്ള യുദ്ധവും കൊച്ചിയുടെ പതനവും മുന്നൊരദ്ധ്യായത്തിൽ വിവരിച്ചിട്ടുണ്ടല്ലോ.

കൊച്ചിയിൽനിന്നും പറങ്കികളെ തുരത്തിയതിനുശേഷം വാൻഗ്ഗൂൺസ് കോട്ടയിൽ തന്റെ കേന്ദ്രം സ്ഥാപിച്ചു. കേരളക്കരയിൽ ഡച്ചു കമ്പനിയുടെ വാണിജ്യ-രാഷ്ട്രീയാധികാരങ്ങൾ ശക്തിപ്പെടുത്താനുള്ള ശ്രമങ്ങളും അദ്ദേഹം തുടങ്ങി.

ഡഗാമയുടെയും അൽമേഡയുടെയും കാലത്തു പറങ്കികൾക്ക് നേരിടേണ്ടിവന്ന വിഷമങ്ങളൊന്നും ലന്തക്കാരെ അഭിമുഖീകരിച്ചില്ല. വളരെ അനുകൂലമായ സാഹചര്യങ്ങളാണ് അവർക്കുണ്ടായിരുന്നത്. പോർട്ടുഗീസുകാർക്കു ചെയ്യാനുണ്ടായിരുന്നത് അവരെ സംശയത്തോടും മിക്കപ്പോഴും ശത്രുതയോടും നോക്കിക്കൊണ്ടിരുന്ന കേരളരാജാക്കന്മാരുമായി രാഷ്ട്രീയവും വാണിജ്യപരവുമായ ബന്ധങ്ങൾ പുലർത്തുകയായിരുന്നു. കൂടാതെ പശ്ചിമതീരവാണിജ്യകുത്തക ദീർഘകാലമായി അനുഭവിച്ചുകൊണ്ടിരുന്ന മുഹമ്മദീയവ്യാപാരസംഘത്തിന്റെ കഠിനമായ എതിർപ്പിനേയും അവർക്കു നേരിടേണ്ടിവന്നു. എന്നാൽ ലന്തക്കാർ വന്നപ്പോൾ സുസ്ഥാപിതമായ ഒരു വാണിജ്യ-രാഷ്ട്രീയവ്യവസ്ഥ നിലവിലിരുന്നു. കൊച്ചി പിടിച്ചടക്കിയതോടുകൂടി അവർ പോർട്ടുഗീസുകാരുടെ സ്ഥാനത്തേക്ക് പ്രവേശിക്കുക മാത്രമേ വേണ്ടിയിരുന്നുള്ളു. കൊച്ചിയിൽ പറങ്കികൾക്കുണ്ടായിരുന്ന എല്ലാ അധികാരാവകാശങ്ങളും അവർ തങ്ങളുടേതായി ഗണിച്ചു. മാർട്ടിം ഡിസൂസാ തുടങ്ങിയ പറങ്കിവൈസ്രായിമാരിൽനിന്ന് ഒട്ടും വിഭിന്നമല്ലായിരുന്നു കൊച്ചിരാജാവിനോടുള്ള അവരുടെ പെരുമാറ്റം. കേരളത്തിന്റെ എല്ലാ ഭാഗത്തും അവർ പോർട്ടുഗീസ് ഭരണസമ്പ്രദായങ്ങൾ സ്വീകരിച്ചു. പക്ഷേ, ലാഭമുണ്ടാക്കുന്നതിൽ പ്രത്യേക

ശ്രദ്ധപതിപ്പിച്ചുകൊണ്ട് അവർ അതു വളരെ കാര്യക്ഷമമാക്കുകയുണ്ടായി. പറങ്കികളുടേയും ലന്തക്കാരുടേയും ഭരണരീതികളെക്കുറിച്ചു പിന്നീടൊരു അദ്ധ്യായത്തിൽ കൂടുതൽ വിശദമായി നമുക്കു ചർച്ചചെയ്യാം.

തീരദേശത്തുള്ള പ്രബലന്മാരായ അറബിവ്യാപാരികളുടെ ശക്തി കഴിഞ്ഞ നൂറ്റാണ്ടിൽതന്നെ പരിപൂർണ്ണമായും തകർത്തുകഴിഞ്ഞിരുന്നു. അതു ലന്തക്കാർക്ക് വലിയ ഗുണമായിത്തീർന്നു. കേരളത്തിലെ ആഭ്യന്തര വ്യാപാരരംഗത്ത് അവരോടു മത്സരിക്കുവാൻ മിക്കവാറും ആരുംതന്നെ യില്ലാത്ത ഒരു അവസ്ഥയായിരുന്നു. അറബിവ്യാപാരികൾക്കു കൊച്ചി യിൽ പ്രവേശനംതന്നെ ഇല്ലായിരുന്നു. അവർക്കു പകരം പോർട്ടുഗീസുകാരുടെ ഏജൻറന്മാരായി കൊങ്കൺപ്രദേശത്തുനിന്നു വന്ന് പണിയെടുത്തു വന്ന "കാനറീൻസ്"—കൊങ്കിണികൾ—എന്നൊരു ഹിന്ദുസമുദായം വളർന്നുവന്നു. യൂറോപ്യൻയജമാനന്മാരെ പരിപൂർണ്ണമായും ആശ്രയിച്ചാണ് അവർ വളർന്നത്. അതുകൊണ്ടു കൊച്ചിയിൽനിന്നും പറങ്കികൾ കെട്ടുകെട്ടിയപ്പോൾ, തുല്യഭക്തിയോടെ അവർ ലന്തക്കാരെ സേവിക്കാൻ തുടങ്ങി.

പക്ഷെ ഒരുകാര്യത്തിൽ പറങ്കികൾക്കുണ്ടായിരുന്ന മെച്ചം ലന്തക്കാർക്കില്ലായിരുന്നു. കേരളവുമായി ലന്തക്കാർ ബന്ധം സ്ഥാപിക്കുന്ന കാലം മുതൽതന്നെ അവരെക്കാളും ശക്തന്മാരായ യൂറോപ്യൻരാജ്യങ്ങൾ—ഫ്റഞ്ചുകാരും, ബ്രിട്ടീഷുകാരും—അവിടെ എത്തിക്കഴിഞ്ഞിരുന്നു. ഇംഗ്ലീഷുകാർ ഇതിനകംതന്നെ തലശ്ശേരിയിൽ സ്ഥാനംപിടിച്ചിരുന്നു. 1664-ൽ തന്റെ നാട്ടിൽ ഒരു പണ്ടകശാല സ്ഥാപിക്കാൻ പുറക്കാട്ടുരാജാവ് അവരെ ക്ഷണിക്കുകയുണ്ടായി. കുറേക്കൂടെ തെക്കോട്ടായി അഞ്ചുതെങ്ങിലും ഒരു ബ്രിട്ടീഷ്പണ്ടകശാലയുണ്ടായിരുന്നു. ആററിങ്ങൽറാണിയുടെ സംരക്ഷണയിൽ അവിടെ വൻതോതിലുള്ള കുരുമുളകുവ്യാപാരത്തിൽ അവർ ഏർപ്പെട്ടു. ഫ്റഞ്ചുകാർ രംഗത്തു പ്രത്യക്ഷപ്പെട്ടിരുന്നില്ലെങ്കിലും, "ഐെയൽ ഡി ഫ്റാൻസി"ലുള്ള അവരുടെ സങ്കേതത്തിൽനിന്നും ഏതു നിമിഷവും കേരളക്കരയിൽ സ്ഥാനമുറപ്പിക്കാൻ അവർക്ക് പ്രയാസമുണ്ടായിരുന്നില്ല.

ലന്തക്കാർക്കു ലഭിച്ച ഏററവും പ്രധാനപ്പെട്ട ആനുകൂല്യം, കേരളരാജാക്കന്മാരുമായി പറങ്കികൾ ഏർപ്പെടുത്തിയിരുന്ന രാഷ്ട്രീയബന്ധങ്ങളുടെ അവകാശികളായി അവർ തീർന്നുവെന്നതാണ്. ഈ അവകാശങ്ങൾ വിപുലീകരിക്കുന്നതിന് അവർക്കു വിഷമമില്ലായിരുന്നു. ആദ്യകാലംമുതൽതന്നെ കമ്പനിയുടെ ഒരു സാമന്തനായിട്ടായിരുന്നു അവർ

കൊച്ചിരാജാവിനെ കരുതിയത്. അദ്ദേഹത്തെ സിംഹാസനത്തിൽ പ്രതിഷ്ഠിച്ചത് അവരാണല്ലോ. അദ്ദേഹത്തിന്റെ അധികാരംതന്നെ അവരെ ആശ്രയിച്ചാണിരുന്നത്. അതുകൊണ്ടു കൊച്ചികാര്യങ്ങളിൽ തങ്ങൾക്കു യഥേഷ്ടം ഇടപെടാൻ അവകാശമുണ്ടെന്ന നിലയ്ക്കായിരുന്നു അവരുടെ പെരുമാറ്റം. അവിടുത്തെ പ്രധാനമന്ത്രിയായ പാലിയത്തച്ചൻ നേരത്തേതന്നെ അവരുടെ സംരക്ഷണയിലായിരുന്നു. അദ്ദേഹം കമ്പനിയുടെ ഒരു ദാസനായിരുന്നു * തന്റെ സംസ്ഥാനത്തെയും പ്രജകളേയും തന്നെത്തന്നെയും അദ്ദേഹം കമ്പനിക്ക് അടിയറവച്ചിരുന്നു. കൊച്ചിയോടു തൊട്ടുകിടക്കുന്ന മങ്ങാട്ട്, പറവൂർ എന്നീ സ്ഥലങ്ങളിലെ നാടുവാഴികളോടും, മാടമ്പികളോടും കൊച്ചിരാജാവിന്റെ സാമന്തന്മാരോടും, ഒരു മേൽക്കോയ്മയുടെ എല്ലാ അധികാരങ്ങളും ലന്തക്കാർ ഭാവിച്ചിരുന്നു.

കുറേക്കൂടെ പഴക്കംചെന്നതായിരുന്നു സാമൂതിരിയുമായുള്ള അവരുടെ ബന്ധം. 1604-ൽതന്നെ അദ്ദേഹവും വാൻഡെർഹേഗനും തമ്മിൽ ഒരു സഖ്യത്തിൽ ഏർപ്പെട്ട കാര്യം നാം കണ്ടു. + 1662-ൽ കൊച്ചി ആക്രമിക്കുന്നതിനുമുമ്പായി അഡ്മിറൽ വാൻഗ്വൺസും സാമൂതിരിയുമായി ഒരു പുതിയ ഉടമ്പടിയിൽ ഒപ്പുവച്ചു. അതനുസരിച്ചു കോഴിക്കോട്ടുരാജ്യത്തിലെ മുഴുവൻ കുരുമുളകും കമ്പോളവിലയ്ക്കു വാങ്ങാനുള്ള അവകാശം ലന്തക്കാർക്കു സാമൂതിരി നൽകി. അതിനു പകരമായി വൈപ്പിൻദ്വീപ് അദ്ദേഹത്തിനു കൊടുക്കാമെന്ന് അവരും സമ്മതിച്ചു. എന്നാൽ യുദ്ധം കഴിഞ്ഞ ഉടൻതന്നെ സാമൂതിരി ഡച്ചുകാരുമായി പിണങ്ങി. തന്റെ അധികാരത്തിൽനിന്നു കൊച്ചിരാജാവിനെ പോർട്ടുഗീസുകാർ മോചിപ്പിക്കുന്നതിനുമുൻപുള്ള സ്ഥിതി സ്ഥാപിച്ചുകിട്ടണമെന്നായിരുന്നു സാമൂതിരിയുടെ അഭിപ്രായം. പോർട്ടുഗീസുകാരുടെ അധികാരങ്ങളെല്ലാം തങ്ങളിൽ ലയിച്ചതുകൊണ്ട് അവ വിട്ടുകൊടുക്കാൻ തയ്യാറില്ലെന്നായിരുന്നു ഡച്ചുകാരുടെ വാദം. ഇതിന്റെ ഫലമായി ഡച്ചുകാരും സാമൂതിരിയുമായുള്ള ബന്ധം, പോർട്ടുഗീസുകാരും അദ്ദേഹവും തമ്മിലുള്ള ബന്ധത്തിൽനിന്ന് ഒട്ടും വ്യത്യസ്തമല്ലാത്ത നിലയിലായി. കേരളത്തിൽ ലന്തക്കമ്പനിയെ സാമ്പത്തികമായി നശിപ്പിച്ച ഏററവും പ്രധാ

---

* ഇന്ത്യാ ആഫീസ് റിക്കാർഡുകൾ. ഡച്ചു റിക്കാർഡുകൾ, ഭാഗം 2.

\+ ഉടമ്പടികൾ മുതലായവ. ഒന്നാംഭാഗം, പേജ് 131.

നപ്പെട്ട യുദ്ധങ്ങൾ കോഴിക്കോടിനെതിരായിട്ടുള്ളതായിരുന്നു. കേരളം ഹൈദരാലി ആക്രമിക്കുന്നതുവരെ ഡച്ചുകാർക്ക് സാമൂതിരിയുടെ ശക്തിയെപ്പററി ആയിരുന്നു ഭയം.

തിരുവിതാംകൂർരാജാവുമായി 1662-ൽ അവർ കല്ലടവച്ച് ഒരു ഉടമ്പടിയുണ്ടാക്കിയിരുന്നു. അതിലെ പ്രധാനവ്യവസ്ഥകൾ ചുവടെ ചേർക്കുന്നു.

തിരുവിതാംകൂറും ലന്തക്കമ്പനിയും തമ്മിൽ ശാശ്വതമായ സമാധാനത്തിൽ കഴിയുമെന്ന് ഉടമ്പടി പ്രഖ്യാപിച്ചു. നാടൻക്രിസ്ത്യാനികളുടെമേലുള്ള അധികാരം പറങ്കികളുടെ കാലത്തെപ്പോലെ തുടരുന്നതാണ്. കുരുമുളകുവ്യാപാരത്തിന്റെ കുത്തക കമ്പനി നൽകി. ഡച്ചുസൈന്യാധിപന്റെ രക്ഷാപത്രികകൾ വാങ്ങാമെന്നും രാജാവു സമ്മതിച്ചു. ഈ ആനുകൂല്യങ്ങൾക്കു പകരമായി പ്രതിവർഷം 15,000 പണവും കുറേ പീരങ്കികളും രാജാവിനു നൽകാമെന്നു ഡച്ചുകാരും സമ്മതിക്കുകയുണ്ടായി.

ഡച്ചുകാർ പ്രധാനമായും ശ്രദ്ധപതിപ്പിച്ചിരുന്നതു കുരുമുളകുവ്യാപാരത്തിലായിരുന്നു. അതിൽ പൂർണ്ണമായ കുത്തക സ്ഥാപിക്കാൻ അവർ ശ്രമിച്ചു. പറങ്കികളെ തുരത്തുന്നതിനു മുമ്പുതന്നെ കേരളത്തിൽനിന്നു വാങ്ങുന്ന മുളക് കൊണ്ടുപോകാനുള്ള ഏർപ്പാടുകൾ അവർ ചെയ്തിരുന്നു. ബങ്കാൾ ഉൾക്കടലിൽക്കൂടെ കമ്പനിയുടെ ജീവനക്കാർമാത്രമേ കുരുമുളകു കൊണ്ടുപോകാൻ പാടുള്ളുവെന്ന് മധുനായ്ക്കന്റെ പ്രതിനിധിയെ അറിയിച്ചതായി വാൻഗൂൺസ് 1658-ൽ എഴുതുകയുണ്ടായി. * "ഈ വ്യവസ്ഥ നാം നിർബ്ബന്ധപൂർവ്വം ആവശ്യപ്പെടേണ്ടതാണ്. എന്തെന്നാൽ കോരഞ്ചേരി നമ്മുടെഅധീനതയിൽ വന്നുചേർന്നാൽ കുരുമുളക് വ്യാപാരത്തിന്റെ കുത്തകതന്നെ നമുക്കു ലഭിക്കും. കോരഞ്ചേരിക്കു വടക്ക്, കുരുമുളകിന്റെ വില കണ്ണൂരെക്കാൾ കൂടുതലാണെ"ന്ന് ആ കത്തിൽതന്നെ അദ്ദേഹം ചൂണ്ടിക്കാണിക്കുന്നു

എന്നാൽ കേരളത്തിലെ രാജാക്കന്മാരുമായി പുതിയതും, വ്യാപ്തിയേറിയതുമായ ഒത്തുതീർപ്പുകളുണ്ടാക്കാതെ പൂർണ്ണമായ കുരുമുളകുകുത്തക സാദ്ധ്യമായിരുന്നില്ല. അതുകൊണ്ട് തീരപ്രദേശത്തെ രാജാക്കന്മാരുമായി ആലോചനകൾ നടത്തുന്നതിന് കൊല്ലം പണ്ടകശാലയുടെ കാര്യസ്ഥ

---

* ഗവർണ്ണർ ജനറലിന് വാൻഗൂൺസിന്റെ കത്ത്—1658 ജൂലൈ 6.

നായ ക്യാപ്റ്റൻ ന്യൂഹോഫിനെ കമ്പനി നിയോഗിച്ചു. കുരുമുളക്, കറപ്പ് എന്നിവയുടെ വ്യാപാരകുത്തക രാജാക്കന്മാരിൽനിന്ന് നേടണമെന്നായിരുന്നു ജേക്കബ് ഹുട്ട്സ്റ്റാർട്ട് ന്യൂഹോഫിനു നൽകിയ നിർദ്ദേശം.

കായംകുളംരാജാവിനെയാണ് ന്യൂഹോഫ് ആദ്യമായി സന്ദർശിച്ചതു്. അദ്ദേഹം ഡച്ചുപ്രതിനിധിയെ വളരെ ആദരവോടെ സ്വീകരിക്കുകയും, അവർ ആഗ്രഹിച്ച തരത്തിലുള്ള ഒരു ഉടമ്പടിയിൽ ഏർപ്പെടുകയും ചെയ്തു. കായംകുളത്തുനിന്ന് ന്യൂഹോഫ് നേരെപോയതു പുറക്കാട്ടേയ്ക്കാണ്. എന്നാൽ രാജാവാകട്ടെ അപ്പോൾ തന്റെ മൂലകുടുംബമായ കുടമാളൂരേയ്ക്കു പോയിരിക്കുകയായിരുന്നു. അദ്ദേഹത്തെ കാണുന്നതിന് കുട്ടനാടൻതോടുകളിൽക്കൂടെ ന്യൂഹോഫ് വഞ്ചിയിൽ കയറിപ്പോയി. തന്റെ ജന്മദേശത്തോട് അദ്ദേഹം ഈ പ്രദേശത്തെ ഉപമിച്ചിരിക്കുന്നു. വളരെ സ്നേഹത്തോടെയാണ് അദ്ദേഹത്തെ രാജാവു് സ്വീകരിച്ചതു്. ഡച്ചുകാരുമായി 1640-ൽതന്നെ കുടുംബം വാണിജ്യഉടമ്പടി ചെയ്തിരുന്ന കാര്യം രാജാവു് അനുസ്മരിപ്പിച്ചു.

1640-ൽ പുറക്കാട് ഭരിച്ചിരുന്നതു് 'സ്വയം പെട്ടെശ്ശരിവമ്പർ' (ചെമ്പകശ്ശേരിതമ്പുരാൻ) എന്നൊരു യുവാവായ രാജാവായിരുന്നുവെന്നു ന്യൂഹോഫ് പറയുന്നു. * തന്റെ ശക്തി വർദ്ധിപ്പിക്കുന്നതിന് ആഗ്രഹവും കഴിവുമുണ്ടായിരുന്ന ആ തമ്പുരാൻ പോർട്ടുഗീസുകാരുടെ ഇടപെടൽ പൊറുക്കാൻ സന്നദ്ധനല്ലായിരുന്നു. അവരോട് മൂന്നുവർഷക്കാലം അദ്ദേഹം വിജയകരമായി പോരാടി. അദ്ദേഹത്തിന്റെ കാലത്താണ കേരളത്തിലെ കാര്യങ്ങളിൽ ലന്തക്കാർ ആദ്യമായി സജീവമായ താല്പര്യം പ്രദർശിപ്പിച്ചുതുടങ്ങിയതു്. 1640-ൽ ലന്തക്കാരുമായി ഈ രാജാവുണ്ടാക്കിയ ഒരു ഉടമ്പടിപ്രകാരം അദ്ദേഹം അവർക്കു വ്യാപാരാവകാശങ്ങൾ നൽകി. എന്നാൽ ഈ സൌഹാർദ്ദം അധികകാലം നീണ്ടുനിന്നില്ല. വാൻഗൂൺസ് ആദ്യം കൊച്ചിയെ ആക്രമിച്ചപ്പോൾ പുറക്കാട്ടുരാജാവു് പോർട്ടുഗീസുകാരെ സഹായിച്ചു. എന്നുതന്നെയുമല്ല അദ്ദേഹത്തിന്റെ ഇടപെടൽമൂലമാണ് കോട്ടയുടെ ഉപരോധം പിൻവലിച്ചു് ഡച്ചുകാർ പിൻവാങ്ങാൻ നിർബ്ബന്ധിതരായതു്. എന്നാൽ ഇപ്പോൾ ഡച്ചുകാർ കൊച്ചിയിൽ അധികാരം ഉറപ്പിച്ചതോടെ, ഈ വഴക്കുകൾ മറന്ന്, പഴയ സൌഹാർദ്ദം പുതുക്കുകയാണു തന്റെ താല്പര്യത്തിനു നല്ലതെന്നു പുതിയ രാജാവിനു തോന്നി. അതനുസരിച്ചായിരുന്നു അദ്ദേഹം ഡച്ചുപ്രതിനിധിയെ സ്വീകരിച്ചതു്.

---

* "കപ്പൽയാത്രകൾ"—പേജ് 224.

"മുപ്പതു വയസ്സ് പ്രായംവരുന്ന രാജാവ് ബലിഷ്ഠകായനും ഗംഭീര വദനനു'മായിരുന്നുവെന്ന് ന്യൂഹോഫ് വർണ്ണിക്കുന്നു. തന്റെ തലസ്ഥാനത്ത് ഒരു പണ്ടകശാല സ്ഥാപിക്കാൻ അദ്ദേഹം ഇംഗ്ലീഷുകാരെ അനുവദിച്ചിരുന്നു. എന്നാൽ കുരുമുളക് മുഴുവനും ഡച്ചുകാർക്കുതന്നെ വില്ക്കണമെന്ന ന്യൂഹോഫിന്റെ നിർബ്ബന്ധത്തിന് രാജാവ് വഴങ്ങി. പക്ഷെ, കുരുമുളക് തൂക്കണ്ടെത്ത് കൊച്ചിയിലായിരിക്കണമെന്നു ഡച്ചുപ്രതിനിധി ആവശ്യപ്പെട്ടപ്പോൾ, അദ്ദേഹം അതിനെ ശക്തിയായി എതിർത്തു. കൊച്ചിയിൽ കൊണ്ടുപോയി കച്ചവടംനടത്തുന്ന പതിവ് മുമ്പൊരിക്കലും പുറക്കാട്ടില്ലായിരുന്നുവെന്ന് അദ്ദേഹം ന്യൂഹോഫിനെ ഓർമ്മിപ്പിച്ചു. ഇക്കാര്യത്തിൽ നിർബ്ബന്ധംപിടിക്കാതിരിക്കുകയാണ' നല്ലതെന്നു ഡച്ചു പ്രതിനിധിക്ക് മനസ്സിലായി. ഡച്ചുകാർക്കു കുരുമുളകുകുത്തക നൽകുന്ന ഒരു ഒത്തുതീർപ്പിൽ അദ്ദേഹം ഒപ്പുവച്ചു.

കൊല്ലത്തിനും കായംകുളത്തിനും മദ്ധ്യേ കിടക്കുന്ന മരുതൂർകുളങ്ങര എന്ന ചെറിയ രാജ്യത്തേയ്ക്കാണ് ന്യൂഹോഫ് അടുത്തതായി പോയതു്. ഈ രാജ്യം വളരെ ചെറുതായിരുന്നുവെങ്കിലും അത് കുരുമുളകുവ്യാപാരത്തിന്റെ ഒരു പ്രധാന കേന്ദ്രമായിരുന്നു. അവിടുത്തെ മുഹമ്മദീയർ ഡച്ചുകാർ സ്ഥാപിക്കാൻ ആഗ്രഹിച്ച വ്യാപാരകുത്തക തകർക്കുമെന്ന് ന്യൂഹോഫ് ഭയപ്പെട്ടു. അതു തടയാനായിരുന്നു അദ്ദേഹത്തിന്റെ ശ്രമം. ജേക്കബ് ഹട്ട്സ്റ്റാർട്ടിന്റെ ഒരു കത്തുമായി അദ്ദേഹം അവിടുത്തെ രാജാവിനെ സമീപിച്ചു. ഇതായിരുന്നു കത്ത്.

"മഹാനായ തിരുമേനി ബോധിപ്പാൻ,

ഞങ്ങളുടെ കമ്പനിയുമായി അങ്ങു വളരെ സ്നേഹത്തിലാണെന്ന് അറിഞ്ഞു. ഈ ഭാഗങ്ങളിൽ ആദ്യമായി വരുന്ന എനിക്ക് അതു് അളവററ സന്തോഷം തരുന്നു. അങ്ങയുടെ സ്നേഹത്തെ ഞങ്ങൾ അങ്ങേയററം വിലമതിക്കുന്നു. അതിന്റെ തെളിവാണ് അങ്ങുമായി കൂടുതൽ ഉറച്ച സഖ്യത്തിലും മൈത്രിയിലും ഏർപ്പെടണമെന്നുള്ള ഞങ്ങളുടെ ആഗ്രഹം. അതിനുവേണ്ടി കെയിലാണിലെ (കൊല്ലത്തെ) ക്യാപ്ററനായ ജോൺ ന്യൂഹോഫിനെ ഞങ്ങൾ അങ്ങയുടെ അടുത്തേയ്ക്കു് അയക്കുന്നു. അദ്ദേഹം പറയുന്ന കാര്യങ്ങൾ അങ്ങേയ്ക്കു് വിശ്വസിക്കാം. അത് ഞാൻ അംഗീകരിക്കുന്നു. തിരുമനസ്സിനു ദൈവം ദീർഘായുസ്സും സന്തോഷവും പ്രദാനംചെയ്യട്ടെ." §

§ 1664 ഫെബ്രുവരി 2-ാംതീയതിയിലെ കത്ത്, ന്യൂഹോഫിന്റെ "കപ്പൽയാത്ര," പേജ് 224.

സാക്ഷ്യപത്രം സമർപ്പിച്ചതിനുശേഷം വ്യാപാരഉടമ്പടിയുടെ പ്രശ്നം ന്യൂഹോഫ് ഉന്നയിച്ചു. എന്നാൽ മുഹമ്മദീയർ അതിനെ ശക്തിയായി എതിർത്തു. അതുകൊണ്ടു തന്റെ വ്യവസ്ഥകൾ എഴുതി ത്തരാൻ ന്യൂഹോഫിനോടു രാജാവു് ആവശ്യപ്പെട്ടു. കറപ്പു് ഇറക്കുമതി, കുരുമുളകുകയററുമതി, കറുവപ്പട്ട അടത്തൽ എന്നിവ രാജാവു് നിരോധി ക്കണമെന്നും അതിനുള്ള അവകാശം ഡച്ചുകാക്കു നൽകണമെന്നുമായിരുന്നു ന്യൂഹോഫിന്റെ നിർദ്ദേശം. എന്നാൽ ആ അടിസ്ഥാനത്തിൽ സഖ്യംചെ യ്യാൻ രാജാവു് ഒരുക്കമല്ലായിരുന്നു. അക്കാര്യത്തിൽ അദ്ദേഹം ഉറച്ചു നില്ക്കുകയാണെന്നു കണ്ടപ്പോൾ, ഡച്ചുപ്രതിനിധി തന്റെ നിർദ്ദേശത്തിനു് അയവുവരുത്തി. ആ രാജ്യത്തു് വിളയുന്ന കുരുമുളകു് മുഴുവനും വാങ്ങാ മെന്നും കറുവപ്പട്ട അടത്തലിന്റെ കാര്യം പിൻവലിക്കാമെന്നും അദ്ദേഹം സമ്മതിച്ചു. അതിന്റെ അടിസ്ഥാനത്തിൽ മരുത്തൂർകുളങ്ങരയുമായി ന്യൂഹോഫ് ഒരു ഉടമ്പടിയുണ്ടാക്കി.

ഈ ഉടമ്പടികൾ ശരിപ്പെടുത്തിയതിനുശേഷം തിരുവിതാംകൂർ രാജാവിനെ കാണാൻ ന്യൂഹോഫ് കൊല്ലത്തേയ്ക്കു മടങ്ങി. കൊല്ല ത്തിനും കന്യാകുമാരിക്കും മദ്ധ്യേയുള്ള പ്രദേശം ഭരിച്ചിരുന്ന നിരവധി ചെറിയ രാജാക്കന്മാരുടെ തലവനാണു് താനെന്നു തിരുവിതാംകൂർ രാജാ വു് അവകാശപ്പെട്ടിരുന്നു. രാജാവിനെ കാണാനായി ഫെബ്രുവരി 14-ാം തീയതി ന്യൂഹോഫ് ആററിങ്ങലേയ്ക്കു പോയി. ഡച്ചുപ്രതിനി ധിയെ അദ്ദേഹം ഉപചാരപൂർവ്വം സ്വീകരിച്ചു. പക്ഷേ, കൊല്ലംറാണി യുടെ കൊട്ടാരത്തിനു് കമ്പനി തീവച്ചതിലുള്ള പ്രതിഷേധം അദ്ദേഹം മന്ത്രിമാർമുഖേന ന്യൂഹോഫിനെ അറിയിച്ചു. കൊല്ലംറാണിക്കു് നഷ്ട പരിഹാരം നൽകുന്ന പ്രശ്നംകൂടെ വാണിജ്യകാര്യങ്ങളോടൊപ്പം ചർച്ചാവിഷയമാക്കണമെന്നു് അദ്ദേഹം വ്യക്തമാക്കി. ഈ കൂടി യാലോചനകൾ നടന്നുകൊണ്ടിരിക്കുമ്പോൾ കൊല്ലംറാണിയുടെ ഒരു ദൂതൻ വന്നുചേന്നു. ഡച്ചുകാർ ചുങ്കംനൽകുകയോ, വാഗ്ദത്തപ്രകാരം പീരങ്കികൾ മടക്കിക്കൊടുക്കുകയോ ചെയ്തിട്ടില്ലെന്നു് റാണി പരാതിപ്പെ ട്ടിരുന്നു. ഇതു് തിരുവിതാംകൂർഭാഗത്തെ ചൊടിപ്പിച്ചു. പോർട്ടുഗീസു കാരുടെ മാതൃക സ്വീകരിക്കാൻപോകുകയാണോയെന്നു് തിരുവിതാംകൂർ മന്ത്രി ന്യൂഹോഫിനോടു ചോദിച്ചു. അതിനു് അദ്ദേഹം നൽകിയ മറുപടി ഇതായിരുന്നു. "പോർട്ടുഗീസുകാരുടെ ചുവടുകൾ പിന്തുടരാനാണു് ഞങ്ങൾ പോകുന്നതെങ്കിൽ, അവരെപ്പോലെതന്നെ ഘോരമായ കൊ ലപാതകങ്ങളും കൊള്ളകളും മററും ഞങ്ങൾ ചെയ്യണം. അതൊന്നും

ചെയ്യുന്ന പതിവ് ഞങ്ങൾക്കില്ല. എല്ലാവരുടെയും അവകാശങ്ങൾ അംഗീകരിക്കുകയും കുഴപ്പംകൂടാതെ വ്യാപാരം നടത്തുകയും ചെയ്യണമെന്നാണ് കമ്പനിയുടെ ഉദ്ദേശ്യം." ¶ പക്ഷേ, ആലോചനകൾ തുടരാൻ രാജാവ് വിസമ്മതിച്ചു. എന്നാൽ ന്യൂഹോഫുമായി കൂടിയാലോചനകൾ നടത്താൻ കുറേക്കഴിഞ്ഞ് തന്റെ മന്ത്രിയെ അയയ്ക്കാമെന്ന് അദ്ദേഹം പറഞ്ഞു. ക്യാപ്റ്റൻ ന്യൂഹോഫ് കൊല്ലത്തുവന്നപ്പോൾ, രാജാവിന്റെ പ്രതിനിധി പടനായകർ മാത്താണ്ഡപ്പിള്ള അദ്ദേഹത്തെ പ്രതീക്ഷിച്ചിരിക്കുന്നതായി കണ്ടു. സെൻറുതാമസ്സ് പള്ളിയിൽവച്ച് അവർ തമ്മിൽ ചർച്ചകൾ നടക്കുകയും, താഴെ പറയുന്ന ഒത്തുതീർപ്പുണ്ടാകുകയും ചെയ്തു:—

"ഈ രാജ്യങ്ങളിൽ കറപ്പ് ഇറക്കുമതിചെയ്യുന്നതിനും വില്ക്കുന്നതിനും മററുമുള്ള അവകാശം ഡച്ച് ഈസ്റ്റ് ഇന്ത്യാ കമ്പനിക്കു മാത്രമായിരിക്കും. മേല്പറഞ്ഞ കമ്പനിക്കല്ലാതെ മററാക്കുംതന്നെ കുരുമുളക്, കറുവപ്പട്ട തുടങ്ങിയ സാധനങ്ങൾ വില്ക്കാനോ കയററുമതിചെയ്യാനോ അവകാശമുണ്ടായിരിക്കുന്നതല്ല." ഇതുകൂടാതെ ഇരുകക്ഷികളും തമ്മിൽ കുരുമുളകിനുള്ള വില നിശ്ചയിച്ചു. പഴയ കാററിലെ വ്യവസ്ഥകൾ റദ്ദുചെയ്തുകൊണ്ട് അവർ ചുങ്കത്തിന്റെ വിഹിതം പുതുതായി തീരുമാനിച്ചു.

എന്നാൽ കൊല്ലം റാണിയുടെ പ്രശ്നം പരിഹരിക്കാതെ കിടക്കുകയായിരുന്നു. അവരെ കാണാൻ നിക്കളോസ് ഡിക്കോസ്റ്റാ എന്നൊരു ചട്ടക്കാരനെ ന്യൂഹോഫ് അയച്ചു. പക്ഷേ, റാണി വിട്ടുവീഴ്ചയ്ക്ക് ഒരുക്കമല്ലായിരുന്നു. തനിക്ക് ന്യായമായി ചെല്ലേണ്ടത്, ആദ്യം തരാൻ അവർ ആവശ്യപ്പെട്ടു. കാര്യങ്ങൾ കുഴപ്പത്തിലേയ്ക്കു നീങ്ങുമെന്നു കണ്ടപ്പോൾ ജേക്കബ് ഹൂട്ട്സ്റ്റാർട്ടുതന്നെ കൊച്ചിയിൽനിന്നുവന്നു. പക്ഷേ, അദ്ദേഹം വരുന്നതിനുമുമ്പുതന്നെ റാണി ന്യൂഹോഫിനു' ഇപ്രകാരം എഴുതി:—

"നിർദ്ദിഷ്ടമായ ഉടമ്പടിയെക്കുറിച്ച്, കൊല്ലത്തെ ക്യാപ്റ്റനായ ജോൺന്യൂഹോഫ് നമുക്കയച്ച കത്തുകിട്ടി, വായിച്ചു വിവരങ്ങൾ ഗ്രഹിച്ചു. മാർച്ചുമാസത്തിൽ കോട്ടയ്ക്കൽവച്ച് തമ്മിൽകാണാം. അപ്പോൾ നമ്മുടെ മറുപടി അറിയിക്കാം. നമ്മുടെ പ്രതിനിധികൾ സമ്മതിക്കുന്ന കാര്യങ്ങൾ അംഗീകരിക്കാൻ നാം തയ്യാറാണ്. ആ വിവരം ക്യാപ്റ്റൻ ജോൺ ന്യൂഹോഫിനെഅറിയിക്കുന്നതിനാണ് ഈ കത്ത്."* 

---

¶ ന്യൂഹോഫ്, പേജ് 226, 227.

* "കപ്പൽയാത്രകൾ"—പേജ് 230

1664 മാർച്ച് 2-ാംതീയതി തിരുവിതാംകൂർരാജാവിന്റെ പ്രതിനിധിയും — കുറുപ്പ് എന്നാണ് ന്യൂഹോഫ് അദ്ദേഹത്തെ വിളിക്കുന്നത് — പടത്തലവൻ മാർത്താണ്ഡപ്പിള്ളയും ന്യൂഹോഫിനെ രാജസദസ്സിലേയ്ക്ക് ആനയിക്കുന്നതിനു വന്നുചേർന്നു. മന്ത്രിമാർ, കാര്യക്കാർ, പ്രഭുക്കന്മാർ എന്നിവരാൽ പരിസേവിതയായി റാണി ഡച്ചുപ്രതിനിധികളെ സ്വീകരിച്ചു. റാണിയെപ്പററി ന്യൂഹോഫ് ഇങ്ങനെ വിവരിക്കുന്നു: "കറുത്ത തലമുടി പുറകിലോട്ടു കെട്ടിയിട്ട, ഇരുണ്ട നിറത്തോടുകൂടിയ മദ്ധ്യവയസ്കയായിരുന്നു റാണി. പക്ഷെ, അവരുടെ മുഖത്തു ഗാംഭീര്യം വിളങ്ങിയിരുന്നു. രാജ്യഭരണകാര്യങ്ങളിൽ അവർ നല്ല താൽപര്യം കാണിച്ചിരുന്നു." ചർച്ചകളുടെ ഫലമായി ഒരു ഉടമ്പടിയിൽ ഇരുകൂട്ടരും ഒപ്പുവച്ചു. കൊല്ലവും കമ്പനിയും തമ്മിൽ മൈത്രീബന്ധം വളർത്തുന്നതിനു ന്യൂഹോഫ് ചെയ്ത സേവനങ്ങളിൽ സംപ്രീതയായ റാണി അദ്ദേഹത്തിന് ഒരു വീരശൃംഖല സമ്മാനിക്കുകയുണ്ടായി.

ഈ ഉടമ്പടികൾ ഉണ്ടാക്കിയതിനുശേഷം ലന്തക്കാർ വ്യാപാരത്തിന് ആരംഭിച്ചു. സുഗന്ധവ്യഞ്ജനവ്യാപാരത്തിന്റെ കുത്തക നേടുകയെന്നതായിരുന്നല്ലൊ അവരുടെ ഏകലക്ഷ്യം. അതുകൊണ്ടു തീരദേശമൊട്ടാകെ യുദ്ധം നടത്തുകയെന്ന പറങ്കികളുടെ നയം അവക്ക് തുടരേണ്ട ആവശ്യമില്ലായിരുന്നു. തൻമൂലം പറങ്കികളിൽനിന്നു കൈവശപ്പെടുത്തിയ സൈനികസങ്കേതങ്ങൾ വലിയ ഭാരമായി അവക്കു തോന്നി. അതിനെ തുടർന്നു കോട്ടകൾ മുഴുവൻ ചെറുതാക്കാൻ കമ്പനി ഉത്തരവുനൽകി.

കൊല്ലംകോട്ട ചെറുതാക്കുന്നതിനും, കരഭാഗത്തു് ഒന്നുരണ്ടു കൊത്തളങ്ങൾ നിർമ്മിച്ച് അവിടെ വേണ്ട കരുതൽ ഏർപ്പെടുത്തുന്നതിനും 1665-ൽ ന്യൂഹോഫിനു കല്പന ലഭിച്ചു. അദ്ദേഹം ഉടൻതന്നെ തന്റെ പദ്ധതിക്ക് വിഘാതമായിനിന്ന "എല്ലാ വീടുകളും പള്ളികളും മരങ്ങളും നശിപ്പിക്കാൻ തുടങ്ങി." 1665 ജൂലൈ 1-ാം തീയതി പുതിയ കോട്ടയുടെ ശിലാസ്ഥാപനം നടന്നു. * കാലക്രമേണ ഇതേ നയം കൊച്ചിയിലും സ്വീകരിച്ചു. കണ്ണൂരെ കാവൽസേനയുടെ ബലം പകുതിയായി കുറച്ചു. കൊടുങ്ങല്ലൂരും ഇതുപോലുള്ള പരിഷ്കാരങ്ങൾ ഏർപ്പെടുത്തുകയുണ്ടായി. കച്ചവടം നടത്തുകയാണു്, രാഷ്ട്രീയാധികാരം ചെലുത്തുകയല്ല തങ്ങളുടെ പ്രധാനലക്ഷ്യമെന്ന കാര്യം ഡച്ചുകാർ ഒരിക്കലും മറന്നിരുന്നില്ല. അതുകൊണ്ടു് സമയം ഒട്ടും പാഴാക്കാതെ അവർ അതിൽമുഴുകി.

---

* ന്യൂഹോഫ്, പേജ് 263.

## അദ്ധ്യായം രണ്ട്

# കൊച്ചിരാജാവിൻെറ ദുർഗതി

കേരളത്തിലെ സുഗന്ധവ്യഞ്ജനവ്യാപാരത്തിൻെറ കുത്തകയ്ക്കുവേണ്ടി ചെറുകിടരാജാക്കന്മാരുമായി സഖ്യമുണ്ടാക്കുകയെന്ന തങ്ങളുടെ നയം വിജയിക്കണമെങ്കിൽ കൊച്ചിരാജാവിനെ നിയന്ത്രിക്കേണ്ടതാണെന്ന് ലന്തക്കമ്പനിക്കു ബോദ്ധ്യപ്പെട്ടു. അദ്ദേഹത്തെ ചൊല്പടിക്കു നിർത്തുകയും അദ്ദേഹത്തിൻെറ പദവി ഉപയോഗപ്പെടുത്തുകയും ചെയ്യേണ്ടതു് അവരുടെ ആവശ്യമായിത്തീർന്നു. തുറമുഖത്തിലേക്കു പ്രവഹിച്ച ആഭ്യന്തരവ്യാപാരത്തെ തീരത്തോട് അടുത്തുകിടന്ന ചെറുദ്വീപിലുള്ള അവരുടെ പണ്ടകശാലമൂലം നിയന്ത്രിക്കണമെങ്കിൽ കൊച്ചിരാജ്യം പരിപൂർണ്ണമായും കീഴടക്കേണ്ടിയിരുന്നു. അതുകൊണ്ടു കൊച്ചിയിലെ തൻെറ നില ശക്തിപ്പെടുത്താൻ വാൻഗ്ലൂൺസ് ഒരുങ്ങി.

ഡച്ചുകാർ പിന്താങ്ങിയ കൊച്ചിസിംഹാസനത്തിലെ അവകാശി, കിരീടധാരണത്തിനുമുമ്പുതന്നെ മരിച്ചുപോയി. അതുകൊണ്ടു് അദ്ദേഹത്തിൻെറ അനന്തരവനായ വീരകേരളവർമ്മയെ അവർ രാജാവായി വാഴിച്ചു. കൊച്ചിരാജാവിൻെറ പദവിക്കുവന്ന മാററത്തെ വ്യക്തമാക്കുന്ന ഒന്നായിരുന്നു പ്രസ്തുത ചടങ്ങ്. ഡച്ചു് ഈസ്റ്റ് ഇൻഡ്യാ കമ്പനിയുടെ മുദ്രപതിച്ച കിരീടം, ഒരു സിംഹാസനത്തിൽ ഇരുന്നുകൊണ്ടു് വാൻഗ്ലൂൺസ് തമ്പുരാൻെറ തലയിൽവച്ചു. അതിനുശേഷം കൊച്ചിയുമായി ഒരു പുതിയ ഉടമ്പടിയുമുണ്ടായി. അതിൻപ്രകാരം മുമ്പ് പറങ്കികളുടെ അധീനതയിലിരുന്ന പ്രദേശങ്ങളുടെ സർവ്വാവകാശവും ഡച്ചുകാർക്കു ലഭിച്ചു. കൂടാതെ കൊച്ചിരാജാവു് ഡച്ചുകാരുടെ സംരക്ഷണം പ്രത്യേകം അംഗീകരിക്കുകയും തൻെറ രാജ്യം അവർക്ക് വിധേയമാക്കുകയുംചെയ്തു. ഡച്ചുകാർക്ക് കുരുമുളകിൻെറയും കറുവപ്പട്ടയുടെയും കുത്തക അദ്ദേഹം നൽകി. മററുള്ളവർ കറപ്പു് ഇറക്കുമതിചെയ്യുന്നതിനെ നിരോധിക്കാമെന്നും അദ്ദേഹം സമ്മതിച്ചു. ചേററുവാ, ആലപ്പുഴ, കൊച്ചിതുറമുഖം എന്നീ സ്ഥലങ്ങളിൽ കോട്ടകെട്ടുന്നതിനുള്ള അനുവാദവും കമ്പനിക്കുകിട്ടി. തീരദേശത്തെ ക്രിസ്ത്യാനികളുടെയും ചട്ടക്കാരുടെയും മേലുള്ള നിയന്ത്രണം പോർട്ടുഗീസുകാരുടെ കാലത്തെപ്പോലെ തുടർന്നു.

കൊച്ചിക്കെതിരായി ഡച്ചുകാർ ആദ്യം ആക്രമണം നടത്തിയപ്പോൾ പോർട്ടുഗീസുകാരെ സജീവമായി സഹായിച്ച പുറക്കാട്ടുരാജാവിനോട് അവർക്ക് പകയുണ്ടായിരുന്നു. എന്നുതന്നെയുമല്ല, അദ്ദേഹത്തിൻെറ സമർത്ഥമായ നാവികാക്രമണംമൂലമാണ് പിൻവാങ്ങേണ്ടിവന്നതെന്ന കാര്യവും അവർ മറന്നിരുന്നില്ല. അദ്ദേഹത്തിനെതിരായി അവർ ഒരു ചെറുസൈന്യത്തെ അയച്ചു. പക്ഷേ, യുദ്ധമുണ്ടായില്ല. നേരേമറിച്ച്, "പടപ്പാട്ടിൽ" പറയുന്നതുപോലെ, "അവർ പഴയ സുഹൃത്തുക്കളെപ്പോലെ സന്ധിച്ചു. എന്തെങ്കിലും ശണ്ഠ അവർതമ്മിൽ ഉണ്ടായിരുന്നുവെന്നുപോലും തോന്നുകയില്ല. പണ്ടു പോർട്ടുഗീസുകാരോടു ചെയ്തപോലെ ഡച്ചുകാരോടും രാജാവ് സഖ്യംചെയ്തു." *

വാൻഗ്ഗൂൺസിൻെറ പിൻഗാമിയായ ജേക്കബ്ബ് ഹട്ട്സ്റ്റാർട്ട് കുറച്ചുകാലംമാത്രമേ കൊച്ചിസങ്കേതത്തിൻെറ ചുമതല വഹിച്ചുള്ളു. കൊച്ചിയിലെ കമാണ്ടൂർപദവി ഏറെറടുത്ത സൈന്യാധിപൻ ലൂഡോൾഫ് കോൾസ്റ്ററാണ്. പുറക്കാട്, മങ്ങാട്, കൊല്ലം, വടക്കുംകൂർ തുടങ്ങിയ രാജ്യങ്ങളുമായുള്ള ബന്ധം കൂടുതൽ ശക്തിപ്പെടുത്തുന്നതിനും, പുതുതായി ലഭിച്ച വ്യാപാരസാദ്ധ്യതകൾ എത്രയും വികസിപ്പിക്കുന്നതിനുമായി അദ്ദേഹം തൻെറ സമയം വിനിയോഗിച്ചു. പുറക്കാട്ടെ ഇംഗ്ലീഷ് പണ്ടകശാലയുടെനേർക്കുമാത്രമേ ഡച്ചുകാർ സംഘട്ടനത്തിൽ ഏർപ്പെട്ടുള്ളു. മററുള്ളവരുമായി വഴക്കിനുപോകാതെ അവർ കഴിഞ്ഞു.

ഡച്ചുകാർ പുറക്കാട്ട് വരുന്നതിനു മുമ്പുതന്നെ അവിടത്തെ ദേവനാരായണൻരാജാവ്, തൻെറ തലസ്ഥാനത്ത് ഒരു പണ്ടകശാലകെട്ടാൻ ഇംഗ്ലീഷുകാർക്ക് അനുമതി നൽകിയിരുന്നു. ¶ 1665-ൽ അവർ അവിടെ ഒരു ചെറിയ പണ്ടകശാല സ്ഥാപിച്ചു. കച്ചവടത്തെക്കാൾ ഉപരിയായി ആ പ്രദേശത്ത് ഒരു സ്ഥാനമുറപ്പിക്കുകയെന്നതായിരുന്നു അവരുടെ നോട്ടം. ഗ്രിഗ്ബി, ഹാരിസ്സൺ എന്ന രണ്ടുപേരെ അവിടെ കാര്യസ്ഥന്മാരായി ഇംഗ്ലീഷ്കമ്പനി നിയമിച്ചു. "കാര്യസ്ഥന്മാർ അവിടെനിന്ന് പോകാൻ നിർബ്ബന്ധിതരായാൽ അവർ ഉടൻതന്നെ ഡച്ചുകാർക്ക് എതിരായി പ്രതിഷേധിക്കുകയും, വലിയ ഒരു സംഖ്യ വർഷംതോറും നഷ്ടപരിഹാരമായി ആവശ്യപ്പെടുകയും വേണം" എന്ന നിർദ്ദേശവും

---

* പടപ്പാട്ട്—പേജ്, 46.

¶ ഇന്ത്യയിലെ ബ്രിട്ടീഷ് പണ്ടകശാലകൾ, 1665—1667; ഓക്സ്ഫോർഡ് 1925; പേജ് 90.

അവക്ക് നൽകിയിരുന്നത്രേ. ¶ കൊച്ചിക്കും കൊല്ലത്തിനും മദ്ധ്യേ ഡച്ചുകാർ 6 കാവൽസങ്കേതങ്ങൾ സ്ഥാപിച്ചിരുന്നുവെന്ന് ഗ്രിഗ്‌ബി രേഖപ്പെടുത്തിയിരിക്കുന്നു. പുറക്കാടിന് ഏതാനും നാഴിക തെക്ക് കരയ്ക്കിറങ്ങാൻ ശ്രമിച്ച ഒരു ഡച്ചുസംഘവും അറബികളും തമ്മിൽ ഒരു വഴക്കുണ്ടായി. ആ സന്ദർഭം ഉപയോഗിച്ച് കൊച്ചിയിലെ കമാണ്ടൂർ അവിടെ എത്തി, ഒരു കാവൽസങ്കേതം സ്ഥാപിച്ചു. ഇംഗ്ലണ്ടും ഹോളണ്ടും തമ്മിൽ യുദ്ധം ആരംഭിച്ചപ്പോൾ, ഇംഗ്ലീഷ് പണ്ടകശാലയും അതിലുണ്ടായിരുന്ന തോക്കും തോട്ടയും ഡച്ചുകാർ കൈവശപ്പെടുത്തി.

1673-ൽ കൊച്ചിയിലെ കമാണ്ടൂറായി ഹെൻറിക്ക് വാൻറീഡ് വരുന്നതുവരെ രാജാക്കന്മാരോട് വ്യക്തമായ യാതൊരു നയവും കമ്പനി സ്വീകരിച്ചിരുന്നില്ല. പ്രഭുകുടുംബത്തിൽപെട്ട യുവാവായ ഒരു ഉദ്യോഗസ്ഥനായിരുന്നു വാൻറീഡ്. കൊച്ചിയുദ്ധത്തിൽ അദ്ദേഹം പ്രശസ്തമായ സേവനം അനുഷ്ഠിച്ചിരുന്നു. അദ്ദേഹത്തിന്റെ കഴിവും തന്റേടവും വൈദഗ്ദ്ധ്യവും നന്നേ പിടിച്ച വാൻഗ്ലൂൺസ് കൊച്ചിയിലെ കമാണ്ടൂർസ്ഥാനത്തേക്ക് വാൻറീഡിനെ ശുപാർശചെയ്തു. കൊച്ചിയിൽ വന്നുചേർന്ന ഉടൻ തന്നെ അദ്ദേഹം തന്റെ നയം വ്യക്തമാക്കി. കേരളത്തിലെ വ്യാപാരം കൊണ്ടുമാത്രം ഡച്ചുകമ്പനി തൃപ്തിപ്പെടുകയില്ലെന്നും, രാഷ്ട്രീയാധികാരമോഹംകൂടെ അവക്കുണ്ടെന്നും അദ്ദേഹം പ്രകടമാക്കി. അദ്ദേഹം കൊച്ചി രാജാവിന്റെ അധികാരം കുറേക്കൂടെ വെട്ടിക്കുറച്ചു. രാജാവിനെ പൂർണ്ണമായും കമ്പനിക്കു വിധേയനാക്കുന്ന ഒരു കുടുംബവ്യവസ്ഥ അദ്ദേഹത്തെക്കൊണ്ടു നിർമ്മിപ്പിച്ചു. അതിൻപ്രകാരം രാജാവിന് ചെല്ലുംവക ചിലവിന് 3,000 പണവും ഇളയരാജാവിന് 1,500 പണവും രാജകുടുംബത്തിലെ മററംഗങ്ങൾക്ക് ഈ തോതിലുള്ള ചെറിയ തുകകളും നിശ്ചയിക്കപ്പെട്ടു. ഇളമുറതമ്പുരാക്കന്മാരെ വാൻറീഡ് ഭരണച്ചുമതലയിൽ നിന്നും വിടർത്തി, അതു പൂർണ്ണമായും പാലിയത്തച്ഛന്റെ നിയന്ത്രണത്തിൽ വരുത്തി. ഡച്ചു കമാണ്ടൂറിന്റെ പ്രത്യേകാനുമതികൂടാതെ കൊച്ചിരാജകുടുംബത്തിലേക്ക് ആരെയും ദത്തെടുക്കരുതെന്നും ഈ വ്യവസ്ഥയിൽ പറഞ്ഞിരുന്നു. രണ്ടാംമുറ തമ്പുരാനായ ഇരോമയും (ഇരവിവമ്മ) നാലാംമുറത്തമ്പുരാനായ ഗോദമ്മയും (ഗോദവമ്മ) ഡച്ചുകാരും തമ്മിൽ 1674 ഫെബ്രുവരി 23-ാംതീയതി ഒരു പ്രത്യേകകരാറുണ്ടാക്കി. അതനുസരിച്ച് "നിയമപ്രകാരമുള്ള അഞ്ചു താവഴികളിൽനിന്നല്ലാതെ—അ

---

¶ ഇന്ത്യയിലെ ബ്രിട്ടീഷ് പണ്ടകശാലകൾ, 1665—1667; ഓക്സ്ഫോർഡ് 1925; പേജ് 90.

തിൽ മൂന്നെണ്ണം അന്യംനിന്നുപോയിരുന്നു, രണ്ടുമാത്രമേ ശേഷിച്ചിരുന്നു ള്ളു—കൊച്ചിരാജാക്കന്മാരെ തിരഞ്ഞെടുക്കുകയില്ലെന്ന്" ആ തമ്പുരാക്കന്മാർ സമ്മതിച്ചു. ഇതുകൊണ്ടും തൃപ്തിപ്പെടാതെ കൊച്ചിയിലെ പ്രധാനപ്രഭുക്കന്മാരായ "കരപ്പുറത്തെ മുപ്പതിനായിരം നായന്മാർ, വെടത്തലയിലെ മുന്നൂററവർ, മേല്പൂർ മറത്തിൽ കയ്മൾ, കണ്ടംതുരുത്തിലെ മുന്നൂററവർ, മൊപ്പീനിലെ മുന്നൂററവർ, പാലിയത്ത്," എന്നിവരുമായി 1674 ഡിസംബർ 3-ാംതീയതി വാൻറീഡ് ഒരു ഉടമ്പടിയുണ്ടാക്കി. അതിൻപ്രകാരം "കൊച്ചിരാജ്യത്തിൻെറ പൊതുവായ ഐശ്വര്യത്തിനും, അവരുടെ സ്വന്തം ക്ഷേമത്തിനുംവേണ്ടി, കമ്പനിയുടെയും കൊച്ചിരാജ്യത്തിൻെറയും ശത്രുക്കൾക്കെതിരായി ഉടമ്പടിയിൽ ചേർന്നവരെല്ലാം ഒററക്കെട്ടായി നില്ക്കു"മെന്നു സമ്മതിച്ചു.

ഡച്ചുകാരുമായി ഉണ്ടാക്കിയ കുടുംബവ്യവസ്ഥ ഒട്ടുംതന്നെ ഇഷ്ടപ്പെടാതിരുന്ന ഇളമുറതമ്പുരാക്കന്മാർ അതിനെതിരായി കലാപത്തിനൊരുങ്ങി രാജകുടുംബത്തിൻെറ കാര്യങ്ങളിൽ പരദേശികൾ തലയിടുന്നതിനെ എതിർത്തിരുന്ന കൊച്ചിയിലെ ഭൂരിപക്ഷം പ്രഭുക്കന്മാരും അവരെ പിന്താങ്ങി. അതിൻെറ ഫലമായി ആഭ്യന്തരയുദ്ധം പൊട്ടിപ്പുറപ്പെടുകയും രാജാവു് കൊട്ടാരം ഉപേക്ഷിച്ച് ഉൾനാട്ടിലേക്കു മാറിത്താമസിക്കുകയുംചെയ്തു. ഡച്ചുകാർക്കു സ്വന്തം നിലനില്പിനെപ്പററിത്തന്നെ സംശയം തോന്നിത്തുടങ്ങി. രാജാവു് ഉൾനാട്ടിലേയ്ക്കു പോയതു് അവരെ പ്രത്യേകിച്ചും അസ്വസ്ഥരാക്കി. രാജാവിനോടു പരിഭവിച്ചും അദ്ദേഹം ദൂരെമാറി താമസിക്കാതെ കൊച്ചിയിൽവന്നു കമ്പനിയുടെ സംരക്ഷണയിൽ കഴിയണമെന്ന് ആവശ്യപ്പെട്ടുകൊണ്ടും 1677 സെപ്റ്റംബർ 8-ാംനു- ബറേറവിയായിലുള്ള ഗവർണ്ണർജനറൽതന്നെ അദ്ദേഹത്തിനു നേരിട്ട് എഴുതി.

ഈ സംഭവവികാസങ്ങൾകൊണ്ടൊന്നും കമാണ്ടൂർ നിരാശനായില്ല. നേരേമറിച്ചു രാജാവിൻെറ പരാധീനത ചൂഷണംചെയ്തുകൊണ്ട് 1678 മേയ് 21-ാംനു- അദ്ദേഹത്തെക്കൊണ്ടു മറെറാരു ഉടമ്പടിയിൽ ഒപ്പുവയ്പിച്ചു. * ഈ ഉടമ്പടിപ്രകാരം ഇളമുറതമ്പുരാക്കന്മാരുടെ ഇടപെടൽകൂടാതെ കമ്പനിക്ക് അധികാരം നടത്താൻ അനുമതി ലഭിച്ചു കമ്പനിയെ എതിർക്കുന്നവർ ആരായാലും ശിക്ഷാർഹരാണെന്നും രാജാവിൻെറ അനുമതി വാങ്ങാതെ ഇളമുറത്തമ്പുരാക്കന്മാർ നഗരത്തിൽ പ്രവേ

* ഡച്ചുറിക്കാർഡുകൾ: ഉടമ്പടികൾ, ഭാഗം ഒന്ന്, പേജ് 386

ശിക്കാൻ പാടില്ലെന്നും, സംസ്ഥാനത്തിന്റെ ക്ഷേമത്തിന് ആവശ്യമായ നടപടികൾ രാജാവിനെ അറിയിച്ചുകൊണ്ടു പാലിയത്തച്ചൻ നടത്തുമെന്നും, രാജാവിന്റെയും അദ്ദേഹത്തിന്റെ മന്ത്രിമാരുടെയും എല്ലാ പ്രവൃത്തികളും തീരുമാനങ്ങളും കൊച്ചിയിലെ കമാണ്ടൂറിന്റെ അംഗീകരണത്തിനു വിധേയമായിരിക്കുമെന്നും ഈ ഉടമ്പടിയിൽ വ്യവസ്ഥചെയ്തിരുന്നു.

ഈ ഉടമ്പടിമൂലം കൊച്ചിരാജ്യത്തെ യഥാർത്ഥത്തിൽ ലന്തക്കാർക്ക് അടിയറവയ്ക്കുകയാണുചെയ്തത്. കമ്പനിയുടെ സേവകനായ പാലിയത്തച്ചൻ രാജാവിനെ കാര്യങ്ങൾ അറിയിച്ചുകൊണ്ട് (അദ്ദേഹത്തിന്റെ ആജ്ഞാനുസരണമല്ല) രാജ്യഭരണം നടത്തും. രാജകുടുംബത്തിലെ തമ്പുരാക്കന്മാർ ഭരണകാര്യങ്ങളിൽനിന്നും കർശനമായി ഒഴിച്ചുനിർത്തപ്പെട്ടു. രാജാവുതന്നെ അധികാരമില്ലാത്ത വെറുമൊരു പാവയായി. ഇതിനെല്ലാം പുറമെ, നായർപ്രഭുക്കന്മാരും ശിക്ഷയ്ക്കു വിധേയരാണെന്ന ഒരു വകുപ്പുകൂടെ ഉൾപ്പെടുത്തിയിരുന്നു.

നേരത്തേയുള്ള ഉടമ്പടികളെത്തന്നെ നായർപ്രഭുക്കന്മാർ എതിർത്തിരുന്നു. രാജാവിനെക്കൊണ്ട് അതു റദ്ദുചെയ്യിക്കാൻ അവർ തമ്പുരാന്മാർക്കു പിന്തുണനൽകി. എന്നാൽ ഈ പുതിയ ഉടമ്പടി അവരെ കൂടുതൽ ക്ഷുഭിതരാക്കുകയും, അതിന്റെ ഫലമായി രാജാവിനെ സ്ഥാനത്തുനിന്നു നീക്കുന്നതിനുവേണ്ടി അവർ പരസ്യമായി ആയുധമെടുക്കുകയുംചെയ്തു. സ്ഥിതിഗതികൾ മൂർച്ഛിച്ചു. ഡച്ചുഭരണസമ്പ്രദായത്തിന്റെ നടത്തുണായി അവർ പേരിനു അധികാരത്തിൽ വാഴിച്ചിരുന്ന രാജാവു തുടരുന്നമെങ്കിൽ, പരസ്യമായി അവർതന്നെ രാജ്യകാര്യത്തിൽ ഇടപെട്ടു കാര്യങ്ങൾ നടത്താൻ തുടങ്ങണമെന്നു കമ്പനിക്കു ബോധ്യപ്പെട്ടു. കമ്പനിയെ എതിർത്തിരുന്ന രാജകീയഉദ്യോഗസ്ഥന്മാർ കടൽചുങ്കകാര്യത്തിൽ ബുദ്ധിമുട്ടുകളുണ്ടാക്കുന്നുണ്ടായിരുന്നു. എല്ലാ കുഴപ്പങ്ങളും അവസാനിപ്പിക്കാൻ അന്നു കൊച്ചിയിലെ കമാണ്ടൂറായിരുന്ന മാർട്ടിൻ ഹ്യൂസ്മാൻ 1681 മേയ് 31-ാംനു- രാജാവുമായി ഒരു പുതിയ ഉടമ്പടിയിൽ ഏർപ്പെട്ടു. രാജാവിന്റെ മന്ത്രിയായി ഒരു ഡച്ച് ഉദ്യോഗസ്ഥനെ സ്വീകരിക്കുന്നതിനും കമ്പനിയുടെ കൊങ്കിണിസേവകനായ ഒരാളെ ഖജനാവുകാര്യക്കാരായി നിയമിക്കുന്നതിനും അവർ ആവശ്യപ്പെടുകയുണ്ടായി. പ്രധാനമന്ത്രിപദത്തിൽ പാലിയത്തച്ചൻതന്നെ തുടരാൻ അവർ അനുവദിച്ചുവെങ്കിലും, കമ്പനിയുടെ ഉദ്യോഗസ്ഥന്റെ ഉപദേശപ്രകാരം മാത്രമേ ഭരണം നടത്താൻ പാടുള്ളു എന്നായിരുന്നു വ്യവസ്ഥ. കൊച്ചിരാജ്യത്തിന്റെ ഭരണചുമതല പരിപൂർണ്ണമായി ഏറ്റെടുക്കുന്നതിനുവേണ്ടി

തക്കതായ അവസരവും കാത്തിരിക്കുകയായിരുന്നു കമാണ്ടൂർ. അതു വേഗം ലഭിച്ചു. പാലിയത്തച്ഛൻ മരിച്ചു. അടുത്ത അവകാശി ഒരു മൈനർമാത്രമായിരുന്നു. അങ്ങനെ ഒഴിവുവന്ന പ്രധാനമന്ത്രിപദത്തിലേയ്ക്കു ക്യാപ്റ്റൻ ഹെൽഡ്രിക്ക് റീൻസിനെ കമ്പനി നിയമിച്ചു. മൈനറായ പാലിയത്തച്ഛന്റെ പേരിലാണ് അയാൾ ഭരണം നടത്തിയതു്.

പ്രധാനമന്ത്രിപദവും ഖജനാവും ലന്തക്കാരുടെ കൈയിൽ വന്നുചേരുകയും പാലിയത്തച്ഛൻ മൈനറാകുകയും ചെയ്യുന്നതോടെ, കൊച്ചിരാജ്യം ഒരു ആശ്രിതരാജ്യമെന്ന പദവിയിൽനിന്നുപോലും അധഃപതിച്ചു്, ഡച്ചുകമ്പിനിയുടെ വകയായ ഒരു സ്വകാര്യഎസ്റ്റേറ്റിന്റെ നിലയിലെത്തി. രാജാവിനു യാതൊരു സ്ഥാനവുമില്ലാതായി. ചെറിയ ഉദ്യോഗസ്ഥന്മാരെപ്പോലും നിയമിക്കാനുള്ള അവകാശം കമ്പനിയുടേതായിത്തീർന്നു. കമ്പനിയുടെ അനുമതികൂടാതുള്ള ഏതൊരു നിയമനവും അസാധുവാണെന്ന കർശനമായ നിർദ്ദേശവുമുണ്ടായി. ഈ സ്വേച്ഛാധിപത്യനടപടികൾകൊണ്ടു നാടു ശാന്തമാക്കാൻ കഴിഞ്ഞില്ല. നേരെമറിച്ചു രാജാവുതന്നെ രഹസ്യമായി കലാപകാരികളെ പ്രോത്സാഹിപ്പിക്കാൻ തുടങ്ങി. കോട്ടയിലുണ്ടായിരുന്ന ലന്തക്കാരുടെ നില കുറച്ചുകാലത്തേയ്ക്കു വളരെ വിഷമകരമായി. പ്രഭുക്കന്മാരുടെ ഒരുക്കവും രാജാവിന്റെ മനോഭാവവും അറിഞ്ഞിരുന്ന കമാണ്ടൂറായ വാൻഡീലൻ അവരുടെ നീക്കങ്ങളെപ്പറ്റി കാമിസാർ-ജനറലായ വാൻ റീഡിനെ അറിയിക്കുന്നുണ്ടായിരുന്നു. റീഡിന്റെ ഏകശാസനാപരമായ നയം കമ്പനിക്കു കൊച്ചിയിലുണ്ടായിരുന്ന സ്ഥാനംതന്നെ നശിപ്പിച്ചുവെന്ന ഭീതിയും ഉയർന്ന കേന്ദ്രങ്ങളിലുണ്ടായി. എന്നാൽ വീരകേരളവർമ്മയുടെ ബുദ്ധിശൂന്യമായ ഒരു നടപടി അവരെ ഈ ദുർഘടത്തിൽനിന്നു രക്ഷിക്കുകമാത്രമല്ല, അവരുടെ അധികാരം കൂടുതൽ ഉറപ്പിക്കുന്നതിനും സഹായിച്ചു. ചാലിയൂർ ശാഖയിൽനിന്നും ദത്തെടുക്കാനുള്ള രാജാവിന്റെ തീരുമാനം നാട്ടിനെ ആഭ്യന്തരകലാപത്തിലേയ്ക്കു തള്ളിവിട്ടു. ഡച്ചുകാർക്കു് ഇതൊരു അനുഗ്രഹമായിത്തീർന്നു.

1681-ൽ കൊച്ചിയിലെ കമാണ്ടൂറായ മാർട്ടിൻ ഹ്യൂസ്മാന്റെയും പാലിയത്തച്ഛന്റെയും ഉപദേശപ്രകാരം, ചാലിയൂർശാഖയിൽനിന്നു രണ്ടു തമ്പുരാന്മാരെയും നാലു തമ്പുരാട്ടികളെയും ദത്തെടുക്കാൻ വീരകേരളവർമ്മ തീരുമാനിച്ചു. ചാലിയൂർശാഖ ലന്തക്കാരുടെ സ്ഥിരം ആശ്രിതരായിരുന്നതുകൊണ്ടു നായർപ്രഭുക്കന്മാർക്കു് ഈ തീരുമാനം ഇഷ്ടപ്പെട്ടില്ല. ചാലിയൂരിൽനിന്നും ദത്തെടുക്കുന്നതിനെ [illegible] വെട്ടത്തുനാ

ട്ടിൽനിന്നു മടത്തെടുക്കണമെന്ന് ആവശ്യപ്പെട്ടുകൊണ്ട് ആയിനിക്കുറ്റിൽ നമ്പിടിയുടെയും ഖജനാവുകാര്യക്കാരായ പെരുമ്പലത്തിന്റെയും നേതൃത്വത്തിൽ ഒരു പ്രക്ഷോഭണം ആരംഭിച്ചു. ലന്തക്കാരെ എതിർത്ത ഈ സംഘത്തിനു മങ്ങാട്ട്, പറവൂർ, മനക്കുളം എന്നീ നാടുവാഴിമാരുടെയും കരപ്പുറത്തെ മാടമ്പിമാരുടെയും പിന്തുണയുണ്ടായിരുന്നു. 1689-ൽ പാലിയൂർമത്തെടുപ്പു നടന്നപ്പോൾ, ഈ പ്രഭുക്കന്മാർ മങ്ങാട്ടു സൈന്യങ്ങൾ കേന്ദ്രീകരിക്കുകയും പടകൊണ്ടുതന്നെ കാര്യം തീരുമാനിക്കാൻ തയ്യാറാകുകയുംചെയ്തു. ഈ നീക്കത്തിന്റെ ഫലമായി രാജാവിനു വീണ്ടും ഡച്ചുകമ്പനിയെ ആശ്രയിക്കേണ്ടിവന്നു. എന്നാൽ കൊച്ചിരാജ്യത്തെ ജനങ്ങളുടെ പിന്തുണ രാജാവിനില്ലായിരുന്നതുമൂലം കമ്പനിയുടെ നില അപ്പോഴും അപകടത്തിലായിരുന്നു. പാലിയത്തെ ഇട്ടിക്കുന്നച്ചനല്ലാതെ, കൊച്ചിയിലെ പ്രധാനപ്പെട്ട പ്രഭുക്കന്മാരാരും രാജപക്ഷത്തുണ്ടായിരുന്നില്ല. "രാജാവിനെ സഹായിക്കുകയെന്നു പറഞ്ഞാൽ ഭയങ്കരമായ ഒരു യുദ്ധത്തിന്റെ ക്ലേശം സഹിക്കുകയെന്നായിരുന്നു അർത്ഥം. അതിനാരും ഒരുക്കമല്ലായിരുന്നു."

ഈ സന്ദർഭത്തിൽ കമ്പനിയും രാജാവും സഹായത്തിന്നായി സാമൂതിരിയുടെ നേർക്കു തിരിഞ്ഞു. കൊച്ചി പിടിക്കുവാൻ ലന്തക്കാരെ സഹായിച്ചതിന് സാമൂതിരിക്കു കൊടുങ്ങല്ലൂർ മാത്രമേ കിട്ടിയിരുന്നുള്ളു. വൈപ്പിനുംവേണ്ടിയുള്ള അദ്ദേഹത്തിന്റെ അവകാശവാദം അവർ നിരസിച്ചു. അന്നു കോഴിക്കോടു ഭരിച്ചുകൊണ്ടിരുന്നത് 1640-ൽ ജനിക്കുകയും 1684-ൽ സിംഹാസനാരൂഢനാകുകയുംചെയ്ത ഭരണിതിരുനാളായിരുന്നു. പ്രഗത്ഭനായ ആ ഭരണാധികാരിക്ക് ലന്തക്കാരെ രക്ഷിക്കണമെന്ന് അശേഷം താല്പര്യമില്ലായിരുന്നു. സാമൂതിരിയുടെ മേല്ക്കോയ്മ കൊച്ചിരാജാവ് വീണ്ടും അംഗീകരിച്ചിരിക്കുന്ന സ്ഥിതിക്കു അവർതമ്മിലുള്ള പുരാതനമായ വഴക്ക് തുടരേണ്ട ആവശ്യമില്ലെന്നു കോഴിക്കോട്ടെ നായർപ്രഭുക്കന്മാരെ പ്രേരിപ്പിക്കാൻ കൊച്ചിയിൽനിന്നു വന്ന ബ്രാഹ്മണദൂതനു കഴിഞ്ഞു. ഡച്ച് കമാണ്ടറും കൊടുങ്ങല്ലൂർ വന്ന് സാമൂതിരിയെ കാണുകയുണ്ടായി. *

വിദേശാക്രമണത്തെ എതിർക്കുകയും കൊച്ചിയിലെ ജനങ്ങളുടെ പക്ഷത്തെ സഹായിക്കുകയും ചെയ്യുകയെന്ന നയമാണ് പല തലമുറകളായി മാനവിക്രമന്മാർ സ്വീകരിച്ചിരുന്നത്. ഇതിലായിരുന്നു അവരുടെ മേന്മയും. തന്റെ കേരളനേതൃത്വത്തിന് അടിസ്ഥാനമായിരുന്ന ആ നയം

* [illegible], പേജ് 39

സാമൂതിരിപ്പാട് ഈ അവസരത്തിൽ വിസ്മരിച്ചുപോയി. വെട്ടത്തുപക്ഷക്കാരെ തോല്പിക്കുന്നതിനുവേണ്ടി ലന്തക്കമ്പനിയേയും കൊച്ചിരാജാവിനേയും സഹായിക്കാൻ മുന്നിട്ടുതന്നെ ഒരുങ്ങി. ചേററുവാപ്രദേശവും യുദ്ധത്തിന്റെ മുഴുവൻ ചിലവും അദ്ദേഹത്തിനു നൽകാമെന്നായിരുന്നു കരാർ. സാമൂതിരിയുടെ സൈന്യം ഉടൻതന്നെ രംഗത്തിറങ്ങുകയും പാലിയത്തിന്റെയും കമ്പനിയുടെയും പട്ടാളത്തോടൊത്ത് ആലുവായ്ക്കു സമീപം സ്ഥാനമുറപ്പിച്ചിരുന്ന എതിരാളികളുടെ നേർക്കു നീങ്ങുകയും ചെയ്തു. കമ്മിസാർ-ജനറൽ വാൻ റീഡായിരുന്നു ലന്തപ്പടയെ നയിച്ചത്. ആലുവായിൽവച്ചു നടന്ന യുദ്ധത്തിൽ മങ്ങാട്ടുരാജാവിന്റെ നേതൃത്വത്തിൽ അണിനിരന്നിരുന്ന വെട്ടംബന്ധുക്കളുടെ സേന പരാജയപ്പെടുകയും ചിന്നിച്ചിതറുകയും ചെയ്തു. ശത്രുരാജ്യങ്ങളിലേയ്ക്കു വിജയികൾ പ്രവേശിച്ചു. ആലങ്ങാട്ടെയും പറവൂരെയും ഫലഭൂയിഷ്ഠമായ പ്രദേശങ്ങൾ കൊള്ളയടിച്ചതിനുശേഷം ഡച്ചുസേന പിൻവാങ്ങി. താൻ ദീർഘകാലമായി കൊതിച്ചുകൊണ്ടിരുന്ന ചേററുവാപ്രദേശം സാമൂതിരിപ്പാടിനു ലഭിച്ചു.

പക്ഷേ ചേററുവാ ലഭിച്ച സാമൂതിരിക്ക് അതോടെ ചരിത്രപരമായുണ്ടായിരുന്ന കേരളനേതൃത്വം നഷ്ടപ്പെട്ടു. കോഴിക്കോട്ടുരാജാക്കന്മാരുടെ പതനത്തിന്റെ പ്രാരംഭം ഈ യുദ്ധംമുതൽക്കാണെന്നു കാണാം. എന്തെന്നാൽ അവരുടെ ദീർഘമായ ചരിത്രത്തിൽ ഒന്നാമതായി വിദേശകമ്പനിയുടെയും സാമന്തനായ കൊച്ചീരാജാവിന്റെയും ഭാഗത്തുചേർന്ന്, ഡച്ചുകാർക്ക് എതിരായ ജനങ്ങളുടെ കലാപത്തെ സാമൂതിരി അടിച്ചമർത്തി. പിന്നീട് 1717-ൽ ലന്തക്കാർക്ക് എതിരായി നടന്ന സുപ്രധാന യുദ്ധത്തിൽ അദ്ദേഹം പങ്കെടുക്കുന്നത് കേരളത്തിന്റെ നേതാവായും അവിടത്തെ ജനങ്ങളുടെ പിൻബലത്തോടെയുമല്ല. വെറുമൊരു ശക്തനായ രാജാവിന്റെ സ്ഥാനമേ അന്നദ്ദേഹത്തിനുണ്ടായിരുന്നുള്ളു. അങ്ങനെ വെട്ടംദത്തെടുപ്പിനുവേണ്ടിയുള്ള യുദ്ധം കേരളചരിത്രത്തിലെ ഏററവും പ്രധാനപ്പെട്ട ഒരു സംഭവമാണ്. അതിന്റെ ഫലമായി കൊച്ചിയിൽ ലന്തക്കാരുടെ ശക്തി ഉറച്ചു. രാജാവ് അവർക്കു നിശ്ശേഷം കീഴ്പ്പെട്ടു. കൂടാതെ ഡച്ചുകാർക്കു വിരോധമായിനിന്ന പ്രഭുക്കന്മാരുടെ ശക്തി തകർക്കപ്പെട്ടു. എന്നുമാത്രമല്ല കൊച്ചിരാജാവിന്റെ സ്വേച്ഛാധിപത്യപരമായ അവകാശങ്ങൾക്കും വിദേശവ്യാപാരികളുടെ ആക്രമണങ്ങൾക്കും എതിരായി ജനങ്ങളുടെ ഭാഗത്തുനിന്നു സമരംചെയ്യുകയെന്ന സാമൂതിരിമാരുടെ തലമുറയായുള്ള നയത്തിന്റെ വ്യതിചലനത്തെയും അതു കുറിക്കുന്നു. തന്റെ കുലശത്രുക്കളും അതേ അവസരത്തിൽത്തന്നെ കേരളസ്വാതന്ത്ര്യ

ത്തിന്റെ ശത്രുക്കളുമായിരുന്നവരോട് സഖ്യത്തിൽ ഏർപ്പെട്ട സാമൂതിരി, ആ ഒററ പ്രവൃത്തികൊണ്ടുമാത്രം, കേരളത്തിനുവേണ്ടി രണ്ടു ശതവർഷക്കാലം അക്ഷീണമായി നടത്തിയ യുദ്ധങ്ങളുടെ ഫലമായി നേടിയിരുന്ന അതുല്യമായ സ്ഥാനം നഷ്ടപ്പെടുത്തി.

എന്നാൽ ഇതുകൊണ്ടൊന്നും കൊച്ചിയും കോഴിക്കോടും തമ്മിലുള്ള മത്സരവും വഴക്കും അവസാനിച്ചില്ല. ചേററുവായിലും കൊടുങ്ങല്ലൂരും തന്റെ നില നല്ലവണ്ണം ഉറപ്പിച്ചതിനുശേഷം, കൊച്ചിയിലെ സാമന്തന്മാരെ ഇളക്കിവിടുന്നതിനും, അവിടത്തെ മത്സരകക്ഷികളെ പ്രോത്സാഹിപ്പിക്കാനും സാമൂതിരി തുടങ്ങി. കൊച്ചിയും കോഴിക്കോടും തമ്മിൽ ഔപചാരികമായി സമാധാനത്തിലായിരുന്നു. എന്നാൽ കഴിഞ്ഞ യുദ്ധത്തിൽ അധിനിവേശംചെയ്ത സ്ഥലങ്ങളിൽനിന്നും കോഴിക്കോട്ടുസേന പിൻവാങ്ങാത്തതിൽ കൊച്ചിരാജാവ് കുപിതനായിരുന്നു. കൊച്ചിരാജാവിനെ സഹായിക്കാൻ പടവെട്ടിയതിന്റെ ചിലവു മുഴുവനും തന്നുതീർന്നിട്ടില്ലെന്നായിരുന്നു അതിനു സാമൂതിരിയുടെ മറുപടി. ഏതായാലും അങ്ങിങ്ങായി സംഘട്ടനങ്ങൾ നടന്നുകൊണ്ടിരുന്നു. അതിൽ സാമൂതിരിക്കായിരുന്നു വിജയം. എന്തെന്നാൽ അദ്ദേഹത്തിന്റെ പ്രദേശങ്ങൾ വിരോധികൾക്ക് ആക്രമിക്കാൻ സാധിച്ചില്ലായിരുന്നു എന്നു മാത്രമല്ല, കൊച്ചിയിലേയ്ക്കു നിഷ്പ്രയാസം തന്റെ സൈന്യത്തെ അയയ്ക്കാൻ കഴിയുന്ന തന്ത്രപ്രധാനമായ സ്ഥാനങ്ങൾ അദ്ദേഹത്തിനു ലഭിച്ചിരുന്നു. സാമൂതിരിയുമായി സമാധാനത്തിൽ കഴിയണമെന്ന് ഉൽക്കണ്ഠയുണ്ടായിരുന്ന ഡച്ചുകാർ നിഷ്പക്ഷത അവലംബിച്ചു. കൂടാതെ കൊച്ചിയും കോഴിക്കോടും തമ്മിലുള്ള നിരന്തരമായ യുദ്ധം അവർക്ക് അത്ര വിപ്രതിപത്തിയുള്ള കാര്യമായിരുന്നില്ല. എന്തെന്നാൽ അതുമൂലം കൊച്ചിരാജാവിന്റെ ശ്രദ്ധ മററുവഴിക്കു തിരിച്ചുവിടാൻ കഴിയുമല്ലോ. 1693-ൽ കൊച്ചിരാജാവായ രവിവർമ്മ ലന്തക്കാരെയും സാമൂതിരിയെയും തമ്മിലടിപ്പിക്കുന്നതിനു ശ്രമിച്ചു. എന്നാൽ കോഴിക്കോടുമായി കൂടുതൽ വഴക്കിനു പോകരുതെന്നായിരുന്നു ബററേവിയായിലെ ഗവമ്മെൻറിന്റെ നിർദ്ദേശവും കാമിസ്സാർ-ജനറലായ വാൻ റീഡിന്റെ നയവും.

1694 ആയപ്പോഴേയ്ക്കും കൊച്ചിരാജാവും കമ്പനിയും തമ്മിലുള്ള ബന്ധം വളരെ അസുഖപ്രദമായി. കമ്പനിയുടെ ഇന്ത്യൻപ്രതിനിധിയായ ബാവൻപ്രഭുവെന്ന കൊങ്കിണി സാമൂതിരിയുടെ ശമ്പളംപററി കഴിഞ്ഞിരുന്ന അഴിമതിക്കാരനായ ഒരു ഉദ്യോഗസ്ഥനായിരുന്നു. പ്രായപൂർത്തിയായി കഴിഞ്ഞ ഇട്ടിക്കണ്ണച്ചൻ എന്ന പാലിയത്തച്ചനുമായി ചേർന്ന് തന്റെ

രാജാവിനെതിരായി അയാൾ ഡച്ചുകാരോടു ഗൂഢാലോചനകൾ നടത്തി. രാജാവു് നിസ്സഹായനായിരുന്നു. അദ്ദേഹത്തിനു പിന്തുണ നൽകിവന്ന ഹെൻഡ്രിക്ക് വാൻഡീലൻ എന്ന കമാണ്ടർ അദ്ദേഹം അധികാരത്തിൽ വന്നു് ഏതാനും മാസങ്ങൾക്കുള്ളിൽ മരിച്ചുപോയി. 1694 ജനുവരി 22-ാം തീയതി ബറ്റേവിയായ്ക്കു് അയച്ച ഒരു കത്തിൽ പുതിയ പാലിയത്തച്ചൻെറ മനോഭാവത്തെക്കുറിച്ചും, കടൽച്ചുങ്കത്തെക്കുറിച്ചു ഗവമ്മെൻറിനു് കണക്കു നൽകാൻ വിസമ്മതിക്കുന്ന കമ്പനിയുടെ ഇന്ത്യൻകാര്യസ്ഥനായ ബാവൻപ്രൂഗിൻെറ കുഴപ്പങ്ങളെപ്പററിയും, രാജാവു് അതിശക്തിയായി പരാതിപ്പെട്ടു. പ്രൂഗ സാമൂതിരിയുടെ ശമ്പളക്കാരനാണെന്നു് അദ്ദേഹം ചൂണ്ടിക്കാണിച്ചു. ഈ കത്തിനു് അവ്യക്തമായ ഒരു മറുപടിയാണു് ലഭിച്ചതു്. പുതിയ കമാണ്ടറായ ആഡ്രിയൻ വാൻമാററനു് ആവശ്യമായ നിർദ്ദേശങ്ങൾ നൽകിയിട്ടുണ്ടെന്നും, എല്ലാ കാര്യങ്ങളിലും രാജാവു് അദ്ദേഹത്തോടു് ആലോചിക്കണമെന്നുമായിരുന്നു ഉപദേശം. സാമൂതിരിയുമായി സമാധാനത്തിൽ കഴിയണമെന്നായിരുന്നു കമ്പനിയുടെ പ്രധാന താല്പര്യം. അതുകൊണ്ടു് അവരുടെ പിന്തുണയിൽമാത്രം കഴിയുന്ന ഒരു രാജാവിൻെറ പരാതികൾ കേൾക്കാൻ അവർ കൂട്ടാക്കിയില്ല. ബാവൻപ്രൂഗിൻെറയും പാലിയത്തച്ചൻെറയും പ്രവർത്തനങ്ങൾ നിർവിഘ്നം തുടർന്നു. എന്നുതന്നെയുമല്ല കാമിസ്സർ-ജനറലാകട്ടെ, കമാണ്ടറാകട്ടെ, രാജാവിനു് അനുകൂലമായ മനോഭാവം കാണിച്ചിരുന്നില്ല. നിർഭാഗ്യവാനായ ആ രാജാവു് 1696 ജൂണിൽ വീണ്ടും പരാതിപ്പെട്ടു. തന്നോടു കാര്യങ്ങൾ ചർച്ച ചെയ്യാൻ കാമിസ്സാർ-ജനറൽ നിയുക്തനായിരുന്നുവെങ്കിലും, അദ്ദേഹം കൊച്ചിയിൽ വന്നതിനുശേഷം തന്നെ ഒന്നു കാണാൻപോലും ശ്രമിച്ചില്ലെന്നു രാജാവു് എഴുതി. അതുമാത്രമല്ല, കാമിസ്സാർ-ജനറൽ കോഴിക്കോട്ടുപോയി സാമൂതിരിയെ കാണുകയും അദ്ദേഹവുമായി സൌഹാർദ്ദബന്ധങ്ങൾ സ്ഥാപിക്കുകയും ചെയ്തുവെന്നായിരുന്നു പരാതി. ബാവൻപ്രൂഗ കാമിസ്സാർ-ജനറലിൻെറകൂടെ കോഴിക്കോട്ടു പോകുകയുണ്ടായി. അതു രാജാവിനെ കൂടുതൽ ക്ഷോഭിപ്പിച്ചു. സാമൂതിരിയുമായി നടക്കുന്ന യുദ്ധത്തിൽ, തന്നെ കമ്പനി സഹായിക്കാത്തതു രാജാവിനു് അസഹനീയമായിരുന്നു. എന്നാൽ കൊച്ചിരാജാവും സാമൂതിരിയും തമ്മിൽ യുദ്ധം നടന്നുകൊണ്ടിരിക്കുന്ന അവസരത്തിൽ കമ്പനിപ്രതിനിധികൾ കോഴിക്കോട്ടു പോയി സാമൂതിരിയുമായുള്ള സ്നേഹബന്ധം ആർഭാടത്തോടെ പ്രഖ്യാപിക്കുന്നതു് അദ്ദേഹത്തിനു് ഒരു ഘോരവഞ്ചനയായി തോന്നി.

ബറ്റേവിയായിലെ സുപ്രീംഗവണ്മെൻറിനു് അയച്ച ഈ കത്തിൽ നിന്നും അക്കാലത്തു് കൊച്ചിയിലെ സാമ്പത്തികനില നമുക്കു മനസ്സിലാ

ക്കാൻ കഴിയും. പോർട്ടുഗീസുകാരുടെ അവസാനകാലംമുതൽ നടന്നുവന്ന തുടർച്ചയായ ആഭ്യന്തരയുദ്ധങ്ങൾമൂലം ഖജനാവു് പാപ്പരായിരിക്കുന്നുവെന്നു രാജാവു് പരാതിപ്പെട്ടു. അദ്ദേഹത്തിനു ശേഷിച്ച വരുമാനമാർഗ്ഗങ്ങൾ കമ്മട്ടം, കടൽച്ചുങ്കം, കമ്പനി അനുവദിച്ചിരുന്ന സ്വകാര്യവ്യാപാരത്തിൽനിന്നുള്ള ലാഭം, കുരുമുളകുവില്പനയിൽനിന്നുള്ള വീതം എന്നിവയായിരുന്നു. ഡച്ചുകാരും രാജാവുംചേർന്നുള്ള കൂട്ടായ ഏർപ്പാടായിട്ടാണു കമ്മട്ടം നടത്തിവന്നതു്. സർക്കാരിൽനിന്നു് അവർക്കു വലിയൊരു തുക നൽകാനുണ്ടെന്നപേരിൽ അതിൽനിന്നുള്ള ലാഭം ഡച്ചുകാർ എടുത്തുവന്നു. ബാവൻപ്രഭുവിന്റെ വഞ്ചനമൂലം, കടൽച്ചുങ്കം, തീരുവ എന്നീ ഇനത്തിൽ മിക്കവാറും ഒന്നുംതന്നെ കിട്ടിയിരുന്നില്ല. അതിന്റെ ഫലമായി ഖജനാവിൽ പണം ഇല്ലായിരുന്നു. അവർക്കുള്ള കടം നൽകണമെന്നു ഡച്ചുകാർ കർശനമായി നിർബ്ബന്ധിച്ചുകൊണ്ടുമിരുന്നു. ഈ പ്രതിസന്ധിയിൽ രാജാരവിവർമ്മ മരിക്കുകയും രാമവർമ്മ ഭരണഭാരമേൽക്കുകയും ചെയ്തു. അദ്ദേഹവുമായി കമ്പനി ഒരു പുതിയ ഉടമ്പടിയിൽ ഏർപ്പെട്ടു. 1698-ൽ ഹെൻറിക്കു് സ്വാഡ്ക്രൂണാണു് അതിനുള്ള കൂടിയാലോചനകൾ നടത്തിയതു്. ഈ ഉടമ്പടിയുംകൂടെയായപ്പോൾ കൊച്ചിരാജ്യത്തിന്റെ അടിമത്വം പൂർണ്ണമായി. ആ സംസ്ഥാനം ഡച്ചുകമ്പനിയുടെ സ്വകാര്യസ്വത്തായി മാറി.

എന്നാൽ ഇക്കാലമായപ്പോഴേയ്ക്കും ലന്തക്കാർ പ്രയാസപ്പെട്ടു സ്ഥാപിക്കാൻ ശ്രമിച്ച പൊതുവായ വ്യാപാരക്കുത്തക തകരാൻതുടങ്ങി. മററുരാജ്യങ്ങൾക്കു കുരുമുളകു വില്ക്കുന്നതു് വ്യാജക്കച്ചവടമാണെന്നും, കമ്പനിയുടെ സർവ്വശക്തിയും പ്രയോഗിച്ചു് അതു തടയേണ്ടതാണെന്നുമായിരുന്നു അവരുടെ നയത്തിന്റെ അടിസ്ഥാനസിദ്ധാന്തം. കമ്പനിയുമായുള്ള ധാരണയ്ക്കു വിരുദ്ധമായി പ്രവർത്തിക്കുന്ന വ്യാപാരികൾക്കു് എതിരായി നടപടിനടത്തത്തക്കവണ്ണം കേരളത്തിലെ രാജാക്കന്മാരെ ഭയപ്പെടുത്തിനിർത്താൻ കഴിഞ്ഞില്ലെങ്കിൽ ഈ നയം പൊളിയുമെന്നതിനു തർക്കമുണ്ടായിരുന്നില്ല. യഥാർത്ഥത്തിൽ അതുതന്നെയാണു് നടന്നതും. കമ്പനിയുടെ ശക്തിയെ കായംകുളംരാജാവു് എത്ര നിസ്സാരമായിട്ടാണു കരുതിയിരുന്നതെന്നു സ്വാഡ്ക്രൂണിന്റെ റിപ്പോർട്ടിൽനിന്നറിയാൻ കഴിയും. * വില്യം കിസ്സ് എന്ന "കടൽകൊള്ളക്കാരനു"മായി അദ്ദേഹം പരസ്യമായി വ്യാപാരംനടത്തി. 500 പൊൻപണത്തിനും 75 മുതൽ 100 കണ്ടിവരെ സാധനങ്ങൾ കയററി അയയ്ക്കുന്നതിനുള്ള അനുമതിക്കും പകരമായി കുരുമുളകുവ്യാപാരത്തിന്റെ കുത്തക ഡച്ചുകാർക്കു നൽകുന്ന

* 1698 മേയ് 31-ാംനു- എഴുതിയതു്.

ഒരു ഉടമ്പടി 1592-ൽതന്നെ ഗോദവർമ്മൻ എന്ന രാജാവുമായി അവർ ഉണ്ടാക്കിയിരുന്നു.

നാട്ടിലുണ്ടാകുന്ന കുരുമുളകിന്റെ നല്ലൊരുഭാഗം ഇംഗ്ലീഷുകാർക്കു കിട്ടിവന്നു. 1669 നവംബർ 17-ാംനു ആംസ്റ്റർഡാമിലെ അധികാരികൾക്കു് അയച്ച ഒരു കത്തിൽ ഗവർണ്ണർ-ജനറൽ ഇങ്ങനെ അറിയിച്ചു: "......ഇംഗ്ലണ്ടുമായി നാം സമാധാനഉടമ്പടി ഉണ്ടാക്കിയ ഉടൻ തന്നെ ഇംഗ്ലീഷ്കമ്പനിയുടെ ഏജൻറന്മാർ കോഴിക്കോട്ടു താമസമുറപ്പിക്കാൻ തുടങ്ങി......തെക്കുംകൂർ, വടക്കുംകൂർ എന്നീ പ്രദേശങ്ങളിൽനിന്നു കരമാർഗ്ഗമായി ധാരാളം കുരുമുളക് കോഴിക്കോട്ടു ചെന്നുചേരുമെന്നും അതുകൊണ്ടു് അതിന്റെ വില വർദ്ധിക്കുമെന്നും ഞങ്ങൾ ഭയപ്പെടുന്നു." * ഈ കാര്യങ്ങളെല്ലാംതന്നെ കൊച്ചിയെ വല്ലാതെ ബാധിച്ചു. അവരുടെ സങ്കേതം ലാഭകരമായി നടക്കുന്നതിനുവേണ്ടി കൊച്ചിരാജാവിനെ ഡച്ച് അധികാരികൾ കഠിനമായി പിഴിയാൻ തുടങ്ങി.



---

* ഹേഗിലുള്ള ഡച്ചുറിക്കാർഡുകൾ—ഭാഗം 29, പേജ് 6.

## അദ്ധ്യായം മൂന്ന്

# സാമൂതിരിയുമായുള്ള ലന്തക്കാരുടെ യുദ്ധം

1663-ലും 1691-ലും കൂടുതൽ പ്രദേശങ്ങൾ ലഭിച്ചതോടെ സാമൂതിരിയുടെ അധികാരം വർദ്ധിച്ചു. വാൻഗൂൺസുമായി ഉണ്ടാക്കിയ ഉടമ്പടിപ്രകാരം 1663-ൽ ലന്തക്കാർ അദ്ദേഹത്തിനു കൊടുങ്ങല്ലൂർ വിട്ടുകൊടുത്തു. 1691-ൽ വെട്ടംപക്ഷക്കാരെ എതിർക്കാൻ സഹായിച്ചതിനുവേണ്ടി അദ്ദേഹത്തിനു ചേററുവാ ലഭിച്ചു. കൊച്ചിയെ വടക്കുനിന്ന് ആക്രമിക്കാനുള്ള ഏററവും എളുപ്പമായ രണ്ടു വഴികൾ കൊടുങ്ങല്ലൂരിൽക്കൂടെയും ചേററുവായിൽക്കൂടെയുമായിരുന്നു. അവ തന്റെ കൈവശമായിരുന്നതുകൊണ്ട് എപ്പോഴും യുദ്ധത്തിൽ സാമൂതിരിക്കായിരുന്നു മുൻകൈയ്. ചേററുവാ വളരെ പ്രധാനപ്പെട്ട ഒരു പ്രദേശമായിരുന്നു. എന്തെന്നാൽ സാമൂതിരിയുടെ ഒരു പ്രബലസാമന്തനും സ്വാധീനശാലിയുമായിരുന്ന പഴയശ്ശേരിനായരുടെ അതിർത്തിക്കുള്ളിലായിരുന്നു ആ സ്ഥലം. കൊച്ചിരാജ്യത്തിന്റെ അതിർത്തിയിൽ സാമൂതിരി പലതാനും കോട്ടകൾ കെട്ടി. പാപ്പിനട്ടി, കാട്ടൂർ, മാപ്രാണം, ഊരകം എന്നിവയായിരുന്നു അവയിൽ പ്രധാനപ്പെട്ടവ. കൂടാതെ കൊച്ചിയുടെ തൊട്ടു വടക്കുള്ള അതിർത്തിരാജ്യങ്ങളായ മങ്ങാട്ട്, പാറവൂർ എന്നിവിടങ്ങളിലെ നാടുവാഴികളുമായും, തെക്കേഅതിർത്തിയിലുള്ള തെക്കുംകൂർ, വടക്കുംകൂർ എന്നിവിടങ്ങളിലെ ശക്തന്മാരായ നായർരാജാക്കന്മാരുമായും അദ്ദേഹം ഉററബന്ധം പുലർത്തിവന്നു. ഇത്രമാത്രം അനുകൂലമായ സാഹചര്യങ്ങളുണ്ടായിരുന്നതുകൊണ്ട്, അവർക്കു തോന്നുമ്പോഴൊക്കെ കൊച്ചിരാജാവിനെ ആക്രമിക്കുകയെന്നതു സാമൂതിരിമാരുടെ ഒരു വിനോദമായിരുന്നു. ലന്തക്കാർ നിഷ്പക്ഷത പാലിക്കുകയും സാമൂതിരിയുമായി മൈത്രിയിൽ കഴിയാൻ ഇതുവരെ ഉൽകണ്ഠ കാണിക്കുകയും ചെയ്തുവന്നു. 1694-ൽ കൊച്ചിയും കോഴിക്കോട്ടുംതമ്മിൽ ഗുരുതരമായ യുദ്ധത്തിന്റെ സാദ്ധ്യതയുണ്ടായെങ്കിലും കമ്പനി കേവലം പ്രേക്ഷകരുടെ നിലമാത്രമേ സ്വീകരിച്ചുള്ളൂ.

കൊച്ചിരാജാവിന് മാപ്രാണവും ചേററുവായും തിരിച്ചുകിട്ടണമെന്നു നിർബ്ബന്ധമുണ്ടായിരുന്നതുകൊണ്ട് രണ്ടു രാജാക്കന്മാരും തമ്മിലുള്ള ബന്ധം ഒന്നിനൊന്നു വഷളായി. 1700 ആയപ്പോഴേയ്ക്കും സ്ഥിതിഗതികൾ കുഴപ്പത്തിന്റെ വക്കിലെത്തി. ഒരു യുദ്ധത്തിൽചെന്നു ചാടരുതെന്ന് അതിയായ താല്പര്യമുണ്ടായിരുന്ന ലന്തക്കാർ, തൽപ്രശ്നങ്ങളെപ്പററി ചർച്ചചെയ്യാൻ രണ്ടു പ്രതിനിധികളെ അയയ്ക്കണമെന്നു സാമൂതിരിയോട് ആവശ്യപ്പെട്ടു. പുറക്കാട്, വടക്കുംകൂർ, മരുത്തൂർകുളങ്ങര, പറവൂർ എന്നീ നാടുവാഴികളോടും കൊച്ചിയിൽ പ്രതിനിധികളെ അയച്ച് മദ്ധ്യസ്ഥതീരുമാനംമൂലം പ്രശ്നം തീർക്കാൻ സഹായിക്കണമെന്ന് അവർ ക്ഷണിച്ചു. എന്നാൽ സാമൂതിരിക്ക് അതു സമ്മതമല്ലായിരുന്നു. 1701 ഫെബ്രുവരി 19-ാംനു- അദ്ദേഹം കൊച്ചിരാജ്യം ആക്രമിച്ചു. ഈ ഘട്ടത്തിൽ കൊച്ചിരാജാവിനെ സഹായിക്കാൻതന്നെ ലന്തക്കാർ തീരുമാനിച്ചു. അവർ ഒരു വലിയ സൈന്യത്തോടെ പടക്കളത്തിലിറങ്ങി. സാമൂതിരിക്കും ബന്ധുക്കളുണ്ടായിരുന്നു. പുറക്കാടും പറവൂരും കോഴിക്കോട്ടു ഭാഗത്തു ചേർന്നു. തെക്കുംകൂറിൽനിന്നും തന്റെ കുടുംബത്തിലേയ്ക്കു ദത്തെടുക്കാമെന്ന വാഗ്ദാനംമൂലം ശക്തിയുള്ള മറെറാരു ബന്ധുവിന്റെ പിൻബലവും സാമൂതിരിക്കു ലഭിച്ചു. കൊച്ചിരാജ്യത്തിന്റെ ഭാഗമായ കരപ്പുറം പുറക്കാട്ടുരാജാവ് ആക്രമിച്ചു. ലന്തപ്പടയുടെ ശ്രദ്ധ രണ്ടായി തിരിച്ചുവിട്ട ഈ പ്രവൃത്തി സാമൂതിരിക്കു വളരെ സഹായകരമായിരുന്നു. തെക്കുനിന്നും വടക്കുനിന്നും ഒരേസമയത്തു് ആക്രമണം വരുന്നതുകണ്ടു ലന്തക്കാർ പുറക്കാട്ടുരാജാവിനെ പണംകൊടുത്തു പാട്ടിലാക്കാൻ തീരുമാനിച്ചു. അതിനുവേണ്ടി അവർ അദ്ദേഹവുമായി പ്രത്യേക ആലോചനനടത്തി. നിരവധി ആനുകൂല്യങ്ങൾ സമ്പാദിച്ചതിനുശേഷം സൂത്രശാലിയായ ആ ബ്രാഹ്മണനാടുവാഴി യുദ്ധത്തിൽനിന്നു പിൻവാങ്ങി.

പക്ഷെ, സാമൂതിരിയുമായുള്ള യുദ്ധം ഒരു രീതിയിലും പുരോഗമിച്ചില്ല. കൊച്ചിരാജാവു ബറേറവിയായ്ക്കു പരാതിപ്പെട്ടു. തന്നെ സഹായിക്കാൻ കമ്പനി കാര്യമായ ശ്രമങ്ങൾ ചെയ്യുന്നില്ലെന്നും, തന്നോട്ട് ഏർപ്പെട്ടിട്ടുള്ള ഉടമ്പടിപ്രകാരം ഈ സമരത്തിനു സുപ്രീംഗവണ്മെന്റ് പരിപൂർണ്ണമായ സഹകരണം നൽകണമെന്നും രാജാവ് ആവശ്യപ്പെട്ടു. 1705 നവംബർ 15-ാംതീയതി ഗവർണ്ണർ-ജനറലായ ജാൻവാൻഹോൺ അതിനയച്ച മറുപടി ശ്രദ്ധേയമാണ്. കേരളത്തിലെ ഡച്ചുനയത്തിന്റെ രൂപം അതിൽ കാണാം. ലന്തക്കാരെ ഭയപ്പെടുത്തുന്നതിന് കൊച്ചിരാജാവ് ശ്രമിച്ചിരുന്നു. കോഴിക്കോട്ട് ഒരു പണ്ടകശാല അനുവദിക്കുന്നതിനെപ്പററി ഫ്രഞ്ചുകമ്പനിയുമായി സാമൂതിരി കൂടിയാലോചന

നടത്തുകയാണെന്നും തനിക്കു "പട്ടാളം, കപ്പൽ, ആയുധം" എന്നിവ നൽകി ഡച്ചുകാർ സഹായിച്ചില്ലെങ്കിൽ തന്റെ അധികാരം മാത്രമല്ല, അവരുടേതും നാമാവശേഷമാകുമെന്നും അദ്ദേഹം താക്കീതുനൽകി. അതിനു ഗവർണ്ണർ-ജനറൽ ഇങ്ങനെ മറുപടിനൽകി: "അങ്ങയുടെ കുടുംബം നിലനിർത്തുന്നതിന് ബഹുമാനപ്പെട്ട കമ്പനി ചെലവഴിച്ച സമ്പത്തും, ചിന്തിയ ചോരയും എത്രമാത്രമാണെന്നു ഞാൻ പറയേണ്ടല്ലോ. രാജ്യകാര്യങ്ങൾ ക്രമപ്പെടുത്തണമെന്ന ഞങ്ങളുടെ ഉപദേശത്തെ അങ്ങ് എപ്പോഴും നിരസിക്കുകയാണു ചെയ്തിട്ടുള്ളത്. ചെട്ടികളുടെയും നമ്പൂരികളുടെയും പട്ടന്മാരുടെയും സ്വാർത്ഥപൂർണ്ണമായ ഉപദേശം അങ്ങ് അനുസരിക്കുന്നു. ഇതൊക്കെയാണെങ്കിലും ഉടമ്പടിവ്യവസ്ഥപ്രകാരം കൊച്ചിക്ക് സഹായംനൽകാൻ കമ്പനിക്കു മടിയില്ല. എന്നാൽ അങ്ങയുടെ യുദ്ധം നടത്താൻ കമ്പനി എപ്പോഴും പട്ടാളക്കാരെ അയച്ചുതരുമെന്നു കരുതരുത്. കഴിഞ്ഞ 50 വർഷക്കാലമായി കേരളംമൂലം ഞങ്ങൾക്കുള്ള ചിലവ് വളരെ കൂടുതലാണ്. ലാഭമൊട്ടില്ലതാനും."

എന്നാൽ ഇതേ അവസരത്തിൽതന്നെ കൊച്ചിയുടെ അതിർത്തിയിലുള്ള പ്രധാനപ്പെട്ട കോട്ടകൾ തിരിച്ചുപിടിച്ച്, സാമൂതിരിക്ക് കൊച്ചി ആക്രമിക്കാൻ വയ്യാത്ത നില സൃഷ്ടിക്കുന്നതിനെപ്പററിയും കമ്പനി ആലോചിച്ചു. ദീർഘമായ ചർച്ചകൾക്കുശേഷം മാപ്രാണം വീണ്ടെടുക്കുന്നതിനുള്ള കൊച്ചിസൈന്യത്തിന്റെ ശ്രമത്തെ സജീവമായി സഹായിക്കാൻ അവർ തീരുമാനിച്ചു. 1707 ഒക്ടോബർ 27-ാതീയതി അവർ സാമൂതിരിക്ക് അയച്ച ഒരു കത്തിൽ, കൊച്ചിരാജ്യം അവരുടെ സംരക്ഷണയിലുള്ള ഒരു പ്രദേശമാണെന്നും, അതിനെ ആക്രമിക്കുന്നതു കമ്പനിയോടുള്ള ശത്രുതയായി പരിഗണിക്കുമെന്നും മുന്നറിയിപ്പുനൽകി. ഈ കത്തെഴുതാൻ അവരെ പ്രേരിപ്പിച്ചത് കൊച്ചിയോടുള്ള പ്രത്യേകസ്നേഹമൊന്നുമല്ല. കോഴിക്കോട്ട് ഒരു പണ്ടകശാല സ്ഥാപിക്കുന്നതിനെപ്പററി ഇംഗ്ലീഷുകാരുമായി സാമൂതിരി നടത്തിവന്ന കൂടിയാലോചനകളാണ് അതിനു കാരണം. പ്രസ്തുത കത്തിന് അനുരഞ്ജനാപൂർവ്വമായ ഒരു മറുപടി സാമൂതിരി അയച്ചു. അതിനെ തുടർന്ന് എല്ലാ കക്ഷികളുടെയും പ്രതിനിധികളെ കൊച്ചിക്കോട്ടയിലുള്ള ഒരു സമ്മേളനത്തിലേയ്ക്ക് കമാണ്ടൂർ ക്ഷണിക്കുകയുണ്ടായി. ചർച്ചകൾ സൗഹാർദ്ദപരമായിരുന്നെങ്കിലും വ്യക്തമായ തീരുമാനമൊന്നുമുണ്ടാകാതെയാണ് പിരിഞ്ഞത്. കൊച്ചിരാജാവു വളരെ നിർബ്ബന്ധിച്ചെങ്കിലും അദ്ദേഹത്തെ സഹായിക്കാൻ കമ്പനി ഒരുങ്ങിയില്ല.

ഇതേ അവസരത്തിൽ കോഴിക്കോട്ടെ സ്ഥിതിഗതികൾ ഒരു പുതിയ വഴിക്കു തിരിയുന്നുണ്ടായിരുന്നു. സാമൂതിരിയുടെ സദസ്സിൽ രണ്ടു കക്ഷികളുണ്ടായി. സമാധാനപ്രേമിയായ സാമൂതിരിപ്പാടിന് ഈ യുദ്ധം എങ്ങനെയെങ്കിലും അവസാനിപ്പിക്കണമെന്നായിരുന്നു ആഗ്രഹം. എന്നാൽ പടത്തലവന്മാരും പ്രത്യേകിച്ചും ധർമ്മോത്തു പണിക്കരും, ഏറാൾപ്പാടും, മിക്ക പ്രഭുക്കന്മാരും യുദ്ധം തുടരണമെന്നു കക്ഷിക്കാരായിരുന്നു. മാമാങ്കം സമീപിച്ചിരുന്നു. അതിന്റെ ഒരുക്കങ്ങൾക്കുവേണ്ടി മുൻകൈയെടുത്തു പ്രവർത്തിക്കുന്നതിനെ ആശ്രയിച്ചാണ് കേരളത്തിലെ പ്രധാന രാജാവു എന്ന തന്റെ പദവി നിലനില്ക്കുന്നതെന്ന് അറിയാമായിരുന്ന സാമൂതിരി, സമാധാനമുണ്ടാക്കാൻ തീരുമാനിക്കുകയും അതിനുവേണ്ടി കൂടിയാലോചനകൾ ആരംഭിക്കുകയും ചെയ്തു. തുടർന്നുണ്ടായ ഉടമ്പടിപ്രകാരം, ചേററുവാപ്രദേശം സാമൂതിരി കമ്പനിക്കു വിട്ടുകൊടുത്തു. പഴയേരിനായരും കൊടുങ്ങല്ലൂർരാജാവും ലന്തക്കാരുടെ സംരക്ഷണം സ്വീകരിക്കാൻ അദ്ദേഹം അനുവദിച്ചു. കൊച്ചിരാജാവിനു കുറെ പ്രദേശങ്ങളും കിട്ടി.

ഏറാൾപ്പാടിനും, കോഴിക്കോട്ടെ പ്രഭുക്കന്മാർക്കും, പ്രത്യേകിച്ചു സർവ്വസൈന്യാധിപനായ ധർമ്മോത്തുപണിക്കർക്കും, ഈ ഉടമ്പടി ഇഷ്ടമല്ലായിരുന്നു. ചേററുവായും കൊടുങ്ങല്ലൂരും ലന്തക്കാർക്കു കൊടുത്തതിന്റെ ഫലമായി ഭാവിയുദ്ധങ്ങളിൽ സാമൂതിരിക്കു മുൻകൈ നഷ്ടപ്പെടുമെന്നു മാത്രമല്ല, അവിടെ ലന്തക്കാർ കോട്ടകെട്ടിയാൽ അതു കോഴിക്കോടിനു തന്നെ ആപല്ക്കരമായിത്തീരുമെന്നും അവർ ചൂണ്ടിക്കാണിച്ചു. ഈ വാദങ്ങൾ ശരിയാണെന്നു സാമൂതിരി സമ്മതിച്ചെങ്കിലും, അദ്ദേഹം കുറെ കാലത്തേക്ക് ഒന്നും ചെയ്യാൻ തയ്യാറായില്ല. എന്നാൽ ഈ പ്രദേശങ്ങൾ കരസ്ഥമാക്കിയതുകൊണ്ടു തൃപ്തിപ്പെടാതെ ലന്തക്കാർ ചേററുവായിൽ കോട്ടപണിയാൻ തുടങ്ങിയതു കണ്ടപ്പോൾ അദ്ദേഹം ക്ഷുഭിതനായി, ഇംഗ്ലീഷുകാരുമായി കൂടിയാലോചനകൾ ആരംഭിച്ചു. ഇതേ അവസരത്തിൽതന്നെ സാമൂതിരിയേയും ഡച്ചുകാരെയും തമ്മിൽ ശണ്ഠകൂടിക്കുന്നതിന് എപ്പോഴും താല്പര്യം കാണിച്ചുവന്ന കൊച്ചിരാജാവ്, വളരെക്കാലമായി സാമൂതിരിയുടെ കൈവശമിരുന്ന കുറച്ചു സ്ഥലത്തിന്റെ ജന്മാവകാശം ഡച്ചുകാരെ ഏല്പിച്ചു. അവരാകട്ടെ ആ സ്ഥലം ഉടൻതന്നെ കൈവശപ്പെടുത്തുകയും, സാമൂതിരിയുടെ ശക്തിയായ പ്രതിഷേധത്തെ വകവെയ്ക്കാതെ അവിടെ സുശക്തമായ ഒരു കോട്ടയുടെ നിർമ്മാണം ആരംഭിക്കുകയും ചെയ്തു.

ഈ ധിക്കാരം സാമൂതിരിയെ ക്ഷുഭിതനാക്കി. * രാജസദസ്സിലെ യുദ്ധകക്ഷി അവരുടെ അഭിപ്രായങ്ങൾക്ക് പിന്തുണ നേടാൻ ഈ അവസരം വേണ്ടപോലെ ഉപയോഗപ്പെടുത്തി. തലശ്ശേരിയിലെ അഹംഭാവിയെങ്കിലും ഉത്സാഹശാലിയായ ഇംഗ്ലീഷ് കാര്യസ്ഥൻ റോബർട്ട് ആഡംസ് അവരെ പിന്താങ്ങി. ആയുധമായും പണമായുമുള്ള എല്ലാ സഹായങ്ങളും അയാൾ വാഗ്ദാനംചെയ്യുകയും സാമൂതിരി ഉടൻതന്നെ വേണ്ട നടപടികൾ സ്വീകരിക്കണമെന്നു നിർബ്ബന്ധിക്കുകയുംചെയ്തു. സാമൂതിരിയുമായുള്ള തുടർച്ചയായ സമരങ്ങൾമൂലം ലന്തക്കാരുടെ ശക്തി ക്ഷയിക്കുമെന്ന് അയാൾക്കറിയാമായിരുന്നു അതുപോലെതന്നെ അവർ തമ്മിൽ യുദ്ധത്തിലാണെങ്കിൽമാത്രമേ ഇംഗ്ലീഷുകാരുടെ സ്വാധീനം വളർത്തുന്നതിനുള്ള പ്രത്യേകാവസരം ലഭിക്കുകയുള്ളുവെന്ന് അയാൾ മനസ്സിലാക്കി. കൂടാതെ ഇംഗ്ലീഷ്കമ്പനിക്കു വളരെ ആദായം ലഭിച്ചുകൊണ്ടിരുന്ന ഒരു പ്രദേശമായിരുന്നു ചേററുവാ. അവിടെ ഒരു ചെറിയ പണ്ടകശാല തുറന്ന്, കൊച്ചിയിൽ നിരോധിക്കപ്പെട്ടിരുന്ന കറപ്പുകച്ചവടം അവർ നടത്തിവന്നിരുന്നു.

യുദ്ധംതുടങ്ങാൻ സാമൂതിരിക്ക് ആഗ്രഹമില്ലായിരുന്നു. തനിക്കെതിരായ നടപടികളെപ്പററി അദ്ദേഹം കൊച്ചിയിലെ കമാണ്ടറിനോടു പ്രതിഷേധിക്കുകയും, അതു തുടരുകയാണെങ്കിൽ ഭയങ്കരമായ പ്രത്യാഘാതമുണ്ടാകുമെന്നു താക്കീതുനൽകുകയും ചെയ്തിരുന്നു. എന്നാൽ കമാണ്ടർ അതു വകവച്ചതേയില്ല. എന്നുതന്നെയുമല്ല, എത്രയുംവേഗം കോട്ടയുടെ പണി പൂർത്തിയാക്കാൻ അദ്ദേഹം ആജ്ഞാപിക്കുകയാണുണ്ടായത്. യുദ്ധം അനിവാര്യമായി. ലന്തക്കാർക്കെതിരായി വലിയ ഒരു പടയൊരുക്കത്തിന് എന്നിട്ടും സാമൂതിരിക്കു താല്പര്യമില്ലായിരുന്നു. പണിതുകൊണ്ടിരുന്ന കോട്ടകൾ നശിപ്പിക്കണമെന്നു മാത്രമേ അദ്ദേഹം ആഗ്രഹിച്ചുള്ളു. ഏറാൾപ്പാടിന്റെയും ധർമ്മോത്തു പണിക്കരുടേയും ഉപദേശത്തിനു വിരുദ്ധമായി, ലന്തക്കാർക്ക് എതിരായി യുദ്ധം തുടങ്ങേണ്ടതില്ലെന്നും, കൊച്ചീരാജാവിന്റെ സഹായത്തോടെ കൈവശപ്പെടുത്തുകയും കോട്ടനിർമ്മിക്കുകയുംചെയ്യുന്ന കോഴിക്കോട്ടുവക സ്ഥലം വീണ്ടെടുത്താൽ മതിയെന്നും സാമൂതിരി തീരുമാനിച്ചു.

സാമൂതിരിപ്പാട് കോട്ട കൈവശപ്പെടുത്തിയതിനെ വിഷർ വർണ്ണിക്കുന്നു: "കോട്ടയുടെ പണി മിക്കവാറും പൂർത്തിയായിക്കഴിഞ്ഞിരുന്നു.

---

* വിഷർ—എഴുത്തുകൾ 4.

തന്റെ ആക്രമണം നടത്താൻ പററിയ അവസരമിതാണെന്ന് സാമൂതിരി കണ്ടു. കോട്ടയുടെ കാവലിന് ചുമതലപ്പെട്ട 48 പട്ടാളക്കാർ അടങ്ങുന്ന സംഘം പുറത്താണ താമസമെന്നും, അതിനുള്ളിൽ പ്രതിരോധത്തിന് ആവശ്യമായ സജ്ജീകരണങ്ങളില്ലെന്നുമുള്ള വിവരം സാമൂതിരിയെ പ്രോത്സാഹിപ്പിച്ചു. ആക്രമണമുണ്ടാകുമെന്ന് നേരത്തെ വിവരം കിട്ടിയിരുന്നുവെങ്കിലും തന്റെ ആളുകളെ കോട്ടയ്ക്കുള്ളിൽനിർത്താനും, പട്ടാളബലം വർദ്ധിപ്പിക്കാനും ആവശ്യമായ രക്ഷാനടപടികൾ സ്വീകരിക്കുന്നതിനും ശ്രദ്ധിക്കാത്ത അവിടുത്തെ സേനാധിപന്റെ കുററം ഇതിൽനിന്നു വ്യക്തമാകും. അവസരം നല്ലതാണെന്നുകണ്ട സാമൂതിരി രാത്രിയിൽ 600 പേരോടെ നദികടന്നു. കൂടുതൽ ആളുകൾ പുറകെവന്നു. അത്യന്തം രഹസ്യമായിട്ടാണ് ഇതൊക്കെ നടന്നത്. 1715 ജനുവരി 22-ാംനു- രാവിലെ 4 മണിക്ക് കോട്ടയ്ക്കുപുറത്ത് ഉറങ്ങിക്കിടന്ന പട്ടാളക്കാർ ഉണർന്നപ്പോൾ കോട്ട പിടിച്ചുകഴിഞ്ഞിരുന്നു." * സൂക്ഷ്മമായ ഈ പ്രസ്താവനയുടെ വെളിച്ചത്തിൽ ഈ സംഭവത്തെക്കുറിച്ച് അന്നു കേരളത്തിലില്ലായിരുന്ന ഹാമിൽട്ടന്റെ വിവരണം വിശ്വാസയോഗ്യമല്ല. തന്റെ ചില ആൾക്കാരെ വേലക്കാരെന്നനിലയിൽ സാമൂതിരി രഹസ്യമായി കോട്ടയിൽ പ്രവേശിപ്പിച്ചിരുന്നുവെന്നും ഇവർ കാവൽസംഘത്തെ വധിച്ചതിനുശേഷം അടയാളം കാണിച്ചതുകൊണ്ടാണ് പകുതിതീന്ന കോട്ടയുടെ നേക്കുള്ള ആക്രമണം വിജയിച്ചതെന്നുമാണ് ഹാമിൽട്ടന്റെ കഥ. അതായിരുന്നു യാഥാർത്ഥ്യമെങ്കിൽ 1717-1722 കാലത്ത് കൊച്ചിയിൽ ചാപ്ലിനായി താമസിച്ചിരുന്ന വിഷ്ഷർ തന്നെ ഡച്ചുപരാജയത്തിന്റെ കാരണമായി അതു് എടുത്തുപറയുമായിരുന്നു.

ഏതായാലും ആക്രമണം പരിപൂർണ്ണവിജയമായിരുന്നു. കോട്ട നിർമ്മാണത്തിന്റെ ചുമതലക്കാരായ രണ്ടു ഡച്ചുപട്ടാളഉദ്യോഗസ്ഥന്മാർ അരനാഴിക അകലെ ഒരു സ്ഥലത്തു ചൂതുകളിക്കുകയായിരുന്നുവെന്ന് ഹാമിൽട്ടൻതന്നെ പറയുന്നു. സാമൂതിരിയുടെ സൈന്യം കോട്ട കൈവശപ്പെടുത്തിയപ്പോൾ ലന്തക്കാർ കുറച്ചുദൂരെ ചെളികൊണ്ടുനിർമ്മിച്ച ഒരു കൊത്തളത്തെ അഭയംപ്രാപിച്ചു. കോട്ട തിരിച്ചുപിടിക്കുന്നതിന് യാതൊരു ശ്രമവുംചെയ്യാതെ, ആ പ്രദേശം സാമൂതിരിക്കു വിട്ടുകൊടുത്തിട്ട് ഡച്ചുക്യാപ്ററൻ കൊച്ചിയിലേയ്ക്കു് ഓടിപ്പോകുകയാണുണ്ടായത്. അയാളെ ഉടൻതന്നെ ഉദ്യോഗത്തിൽനിന്നു നീക്കുകയും, അറസ്റ്റുചെയ്തു വിചാരണയ്ക്കായി സിലോണിലേയ്ക്കു് അയയ്ക്കുകയുംചെയ്തു. കൊച്ചിയി

* വിഷ്ഷർ—എഴുത്ത് 4.

ലെ കമാണ്ടൂറായ ബൊവാൻറ് കൊറാൽ ഏതാനും പീരങ്കികളോടും ഒരു വലിയ സേനയോടും ചേററുവായ്ക്കു തിരിച്ചു. മങ്ങാട്ടുരാജാവിന്റെ നേതൃത്വത്തിലുള്ള കോഴിക്കോട്ടുസേന വഴിക്കുവച്ച് അവരോട് ഏററുമുട്ടി. ഇരുഭാഗത്തും കഠിനമായ നഷ്ടങ്ങളുണ്ടായതുകൊണ്ട് ഡച്ചുകാർക്ക് ഉടൻ കോട്ട ആക്രമിക്കുവാൻ കഴിഞ്ഞില്ല. ഇതിനിടയിൽ കോഴിക്കോട്ടു പടത്തലവൻ നല്ലൊരു സ്ഥാനത്ത് തന്റെ സൈന്യത്തെ ഉറപ്പിക്കുകയും, പീരങ്കിപ്രയോഗം തുടങ്ങുകയും ചെയ്തു. കെററലിന്റെ നില പരുങ്ങലിലായി. ഒന്നുകിൽ ഒരു ചെറുസേനയോടെ ആക്രമണം നടത്തണം, അല്ലെങ്കിൽ പിൻവാങ്ങണമെന്നായിരുന്നു അയാളെ നേരിട്ട ധർമ്മസങ്കടം. കൊച്ചിയുമായുള്ള ബന്ധവും അപകടപ്പെട്ടുമെന്ന നിലയായി സുസജ്ജമായ ഒരു വലിയ സൈന്യത്തോട് യുദ്ധംചെയ്യാനുള്ള കഴിവ് തന്റെ ചെറിയ സേനയ്ക്ക് ഇല്ലെന്ന് അയാൾ മനസ്സിലാക്കി. പക്ഷെ, പിൻവാങ്ങുന്നത് അതിലും അപകടമായി. കായലിൽക്കൂടെയുള്ള ബന്ധങ്ങളെ മങ്ങാട്ടുരാജാവ് ഭീഷണിപ്പെടുത്തി. ഒടുവിൽ ആക്രമിക്കാൻതന്നെ കമാണ്ടൂർ തീരുമാനിച്ചു. ഫെബ്രുവരി 1-ാംനു കോട്ടയുടെനേക്ക് ഡച്ചുസേന ആക്രമണം തുടങ്ങി. വാശിയോടെയാണ് അതു നടത്തിയതെങ്കിലും, ലന്തക്കാർക്കു വമ്പിച്ച നഷ്ടം ഏററപ്പെട്ടു. കമാണ്ടൂറും ശേഷിച്ച പട്ടാളക്കാരും കൊച്ചിയിലേയ്ക്കു രക്ഷപ്പെട്ടു.

ചേററുവാ നഷ്ടപ്പെട്ടതോടെ ഡച്ചുകാരുടെ കൊടുങ്ങല്ലൂരെ സ്ഥാനം അപകടത്തിലേയ്ക്കു നീങ്ങി. അവിടുത്തെ രാജാവ് വേഗം സാമൂതിരിയുടെ മേൽക്കോയ്മ വീണ്ടും സ്വീകരിച്ചു. ചേററുവായുടെ നേക്കുണ്ടാകാവുന്ന ഡച്ച് ആക്രമണത്തെ നേരിടാൻ ചേററുവായ്ക്കും കൊടുങ്ങല്ലൂരിനും മദ്ധ്യേയായി പാപ്പിനട്ടി എന്ന സ്ഥലത്ത് സാമൂതിരി ഒരു കോട്ട പണിയാൻ തുടങ്ങി. ചേററുവാ ഉടൻ വീണ്ടെടുക്കണമെന്ന ഉത്തരവോടെ 1715 ഡിസംബറിൽ ബററാവിയായിൽനിന്നു പോഷകസേനകൾ എത്തി. തന്റെ പരാജയത്തിന്റെ മൌഢ്യം തീക്കുന്നതിനു ഉൽക്കണ്ഠാകുലനായിരുന്ന കമാണ്ടൂർ കെററൽ, ഉത്സാഹത്തോടെ സന്നാഹങ്ങൾ പൂർത്തിയാക്കുകയും, 1716 ജനുവരി 11-ാംനു ആക്രമണം തുടങ്ങുകയും ചെയ്തു. പൌരസ്ത്യദേശത്ത് തന്റെ നാട്ടുകാർ നടത്തുന്ന വീരപരാക്രമങ്ങളുടെ കഥകൾകൊണ്ടു നാട്ടിലുള്ള ബന്ധുമിത്രാദികളെ സന്തോഷിപ്പിച്ചുകൊണ്ടിരുന്ന രാജ്യസ്നേഹിയായ ചാപ്ലിൻ കാൻറർ വിഷർപോലും ഈ യുദ്ധത്തെപ്പററി നല്ലൊരുവാക്ക് പറഞ്ഞിട്ടില്ല. ആ പാതിരി എഴുതുന്നു: *ഉദ്യോഗസ്ഥന്മാർ തമ്മിലുള്ള ഏതോ തെററിദ്ധാരണമൂലവും, പീരങ്കിമുഴക്കം കേൾക്കുമ്പോൾ പേടിച്ചുവിറയ്ക്കുന്ന ഉപസേനാധിപനായ

ക്യാപ്റ്റൻ പ്ലൂയിസിന്റെ ധീരത്വംകൊണ്ടും ആക്രമണം പരാജയപ്പെട്ടു. എന്തെന്നാൽ നമ്മുടെ സൈന്യത്തിന്റെ വലിപ്പംകണ്ടു ഭയന്ന്, കോട്ടയ്ക്കുള്ളിലുണ്ടായിരുന്നവർ മറുഭാഗത്തുള്ള വാതലിൽക്കൂടെ പുറത്തേയ്ക്കു് ഓടി. എന്നാൽ അവിടെ നിന്നിരുന്ന നമ്മുടെ സൈന്യം അവരുടെ നേർക്കുള്ള ആയുധമാണെന്നു തെറ്റിദ്ധരിച്ചു്, ഭയന്നു നാനാവഴിക്കും ഓടിരക്ഷപ്പെട്ടു. ഈ പരാജയം സാർവ്വത്രികമായ രോഷമുണ്ടാക്കിയിരിക്കുന്നു. നമ്മോടു സഖ്യത്തിൽ കഴിയുന്ന രാജാക്കന്മാർ നമ്മെ ഉപേക്ഷിക്കാൻപോകുന്നുവെന്ന കിംവദന്തികളും വളരെ വർദ്ധിച്ചിട്ടുണ്ടു്." *

ചേറ്റുവായുടെ നഷ്ടവും അതു വീണ്ടെടുക്കുന്നതിനു നടന്ന രണ്ടു ശ്രമങ്ങളുടെ ദയനീയപരാജയവും ലന്തക്കാരുടെ സൈനികപ്രാഭവത്തിന് ഇന്ത്യയിൽ അതുവരെ നേരിട്ട ഏറ്റവും വലിയ തേജോഭംഗമായിരുന്നു. അവരുടെ വ്യാപാരം നശിക്കുന്നതിനും രാഷ്ട്രീയസ്വാധീനം നഷ്ടപ്പെടുന്നതിനും വഴിതെളിക്കുന്ന ഒരു അത്യാഹിതമായിരുന്നു അതു്. തങ്ങളുടെ അന്തസ്സു വീണ്ടെടുത്തില്ലെങ്കിൽ ഓരോ ചെറിയ നാടുവാഴിയും അവരെ തൃണവൽഗണിക്കുമെന്നു ബറ്റേവിയായിലെ കൌൺസിൽ മനസ്സിലാക്കി. കേരളത്തിലേക്ക് എത്രയും കൂടുതൽ സൈന്യത്തെ കേന്ദ്രീകരിക്കാൻ അടിയന്തിരഉത്തരവു പുറപ്പെട്ടു. 1715 സെപ്തംബറിൽ 1570-ൽപരം ആളുകളെ അവർ കൊച്ചിയിലേയ്ക്കു് അയച്ചു. 1716-ൽ വീണ്ടും 1,500 പേരെ അയച്ചു. ഈ സൈന്യത്തിനു ധാരാളം ആയുധങ്ങളും തോക്കുമുണ്ടായിരുന്നു. ബ്രിട്ടീഷ്സൈനികശക്തിയുടെ ഉദയത്തിനു മുമ്പായി ഇന്ത്യയിൽ കേന്ദ്രീകരിച്ച ഏറ്റവും വലിയ യൂറോപ്യൻ സേനയായിരുന്നു അതു്.

ലന്തക്കാർ കോഴിക്കോട്ടുതീരത്തു നിരോധം ഏർപ്പെടുത്തി. 1716-ജൂൺ 15-ാംനു- യുദ്ധസാമഗ്രികളും ഏതാനും ബ്രിട്ടീഷ്യാത്രക്കാരെയും വഹിച്ചുകൊണ്ടു് ഇംഗ്ലീഷ്പതാകയും പറത്തിപ്പോയ ഒരു കപ്പൽ അവർ പിടിച്ചു. കേരളതീരത്തുണ്ടായിരുന്ന ഇംഗ്ലീഷുകാരോടു ഡച്ചുകമ്പനിക്കു യാതൊരു മമതയുമില്ലായിരുന്നുവെന്നു പുറക്കാട്ടുസംഭവം വ്യക്തമാക്കിയിരുന്നല്ലോ. ആ വിരോധം വളർന്നുകൊണ്ടിരുന്നു. 1667 മേയ് 14-ാംനു- അയച്ച ഒരു കത്തിൽ ആംസ്റ്റർഡാമിലെ അധികാരികൾ ഇങ്ങനെ എഴുതി: "സാമൂതിരിയുടെ നാട്ടിൽനിന്നും ഇംഗ്ലീഷുകാരെ തുരത്താൻ, സർവ്വ മാർഗ്ഗങ്ങളും എല്ലാ ശ്രമങ്ങളും നടത്തേണ്ടതാ

* കത്തുകൾ, പേജ് 17.

ങ്......ആ രാജ്യക്കാരെ നമ്മുടെ അടുത്തു താമസിപ്പിക്കുന്നതു് ആവശ്യമായിത്തീരും." * 1669 നവംബർ മുതൽ ഇംഗ്ലീഷ്കമ്പനി കോഴിക്കോട്ട് ഒരു പണ്ടകശാല സ്ഥാപിച്ചിരുന്നു. കേരളതീരത്തെ ഇംഗ്ലീഷ് സ്ഥാപനങ്ങളുടെ മുഖ്യമതലക്കാരനായ തലശ്ശേരിയിലെ കാര്യസ്ഥൻ, ഡച്ചുകാരോട് ശത്രുതയിൽതന്നെ പെരുമാറിവന്നു. ഇംഗ്ലീഷ്കപ്പൽ പിടിച്ചപ്പോൾ റോബർട്ട് ആഡംസിനു പ്രതീക്ഷിച്ചിരുന്ന അവസരം ലഭിച്ചു. ഡച്ചുകാരോട് ക്ഷമാപണംചെയ്യുന്നതിനും നഷ്ടപരിഹാരം നൽകുന്നതിനും അയാൾ ആവശ്യപ്പെട്ടു. എന്നാൽ ആ കത്തിനു മറുപടി അയയ്ക്കാൻ ഡച്ചുകമ്മാണ്ടൂർ കൂട്ടാക്കിയില്ല. അപ്പോൾ ധിക്കാരത്തോടുകൂടിയ ഒരു പ്രതിഷേധക്കത്തു് ആഡംസ് വീണ്ടും അയച്ചു. അതിൽ ഡച്ചുകാർ തടവുകാരായി പിടിച്ച ഇംഗ്ലീഷുയാത്രക്കാരെ കഠിനമായി ഉപദ്രവിച്ചുവെന്ന ആരോപണവും ഉന്നയിച്ചിരുന്നു. ജൂലൈ 14-ാംനു ബോറൻറ കറാൽ ഇംഗ്ലീഷുകാർക്ക് ഒരു പ്രതിഷേധക്കുറിപ്പയച്ചു. കോഴിക്കോട്ട് ആയുധം ഇറക്കാൻ അനുവദിച്ചതുതന്നെ ആഡംസിൻെറ ശത്രുത കാണിക്കുന്നുണ്ടെന്നും ഇംഗ്ലീഷ്കൊടി പറത്തിയാലും സാമൂതിരിയുടെ കപ്പൽ പിടിക്കാൻ ഡച്ചുകാർക്ക് അവകാശമുണ്ടെന്നും അതിൽ ചൂണ്ടിക്കാണിച്ചിരുന്നു. അത്ര എളുപ്പത്തിൽ ഉത്തരം മുട്ടിക്കാവുന്നവനല്ലായിരുന്നു ആഡംസ്. ഇംഗ്ലീഷ്കൊടി പറക്കുമ്പോൾ, സാമൂതിരിയുടെ കപ്പലായാലും അതു തൊടാൻ ഡച്ചുകാർക്ക് അവകാശമില്ലെന്നു് അയാൾ മറുപടി നൽകി. ഇംഗ്ലീഷ്കമ്പനിയുടെ മനോഭാവം വ്യക്തമാക്കുന്നതിനു സഹായിച്ച ഈ സംഭവം യുദ്ധത്തെ ഒരുവിധത്തിലും ബാധിച്ചില്ല.

"ഡച്ച്ഇന്ത്യയുടെ" എല്ലാ ഭാഗത്തുനിന്നും സൈന്യങ്ങൾ കൊച്ചിയിൽ കേന്ദ്രീകരിച്ചിരുന്നു. 1697 വരെ കേരളത്തിലെ കമ്മീഷണറായിരുന്ന് രാജാക്കന്മാരുടെ പ്രീതിസമ്പാദിച്ചിരുന്ന ഹെൻഡ്രിക്ക് സ്വാഡ്ക്രൂണിന് സേനാനായകത്വം നൽകാൻ ഒരുങ്ങിയെങ്കിലും അദ്ദേഹം അതു നിരസിച്ചു. അതിനെത്തുടർന്ന്, ബറേവിയായിൽ അസാധാരണ കൗൺസിലറായിരുന്ന വില്യം ബേക്കർ ജേക്കബ്സിനെ സർവ്വസൈന്യാധിപനായി കൌൺസിൽ നിയമിച്ചു.

1716 നവംബർ 16-ാംതീയതി ജേക്കബ്സ് കൊച്ചിയിൽ വന്നുചേർന്നു. അവിടത്തെ കമാണ്ടൂറായിരുന്ന ബോറൻറ കൊറലിനെ മടക്കിവിളിക്കുകയും പകരം ജൊഹാൻസ് ഹാർട്ടൻബേഗ് നിയമിക്കപ്പെടുകയുംചെയ്തു. യുദ്ധംജയിക്കാൻ കമ്പനിചെയ്യുന്ന വമ്പിച്ച ഒരുക്കങ്ങൾ

* ഹേഗിലെ ഡച്ചുറിക്കാർട്ടുകൾ, ഭാഗം 29 (ഇന്ത്യാ ആഫീസ്).

രഹസ്യമായിവയ്ക്കാൻ ജേക്കബ്സ് തുനിഞ്ഞില്ല. സാമൂതിരിയെ ശിക്ഷിക്കാനും അദ്ദേഹത്തിന്റെ ശക്തി തകർക്കാനുമാണ് തന്നെ അയച്ചിരിക്കുന്നതെന്ന് കേരളത്തിലെ എല്ലാ രാജാക്കന്മാർക്കും പ്രഭുക്കന്മാർക്കും അയാൾ കത്തയച്ചു. ഇതുകാര്യം ചെയ്യാമെന്നു വീരവാദംപറഞ്ഞ പോർട്ടുഗല്ലിലെ ഒരു മാർഷൽ കോഴിക്കോട്ടെ തെരുവീഥിയിൽകിടന്നു മരിച്ചതും, തന്നെക്കാൾ എത്രയോ വമ്പനായിരുന്ന അഫോൺസോ ആൽബുക്കർക്ക് സകല ശ്രമങ്ങൾക്കുംശേഷം അടിയറപറഞ്ഞതും ജേക്കബ്സിന് അറിഞ്ഞുകൂടായിരുന്നു. നായർപ്രഭുക്കന്മാരുടെ ഉറച്ച സ്വാമിഭക്തിയിലും പൂർണ്ണമായ സഹകരണത്തിലും അധിഷ്ഠിതമായിരുന്ന സാമൂതിരിപ്പാടന്മാരുടെ ശക്തിയെന്നകാര്യം കേരളത്തിലേക്ക് പുതിയവനായ ഈ ലന്തക്കാരൻ മനസ്സിലാക്കിയിരുന്നില്ല. ഏതായാലും തന്റെ ഉദ്ദേശം കൊട്ടിഘോഷിക്കുന്നതിൽ ജേക്കബ്സ് ഒട്ടും അമാന്തിച്ചില്ല.

ഡച്ച്കമാണ്ടർ ചേറ്റുവായിലേയ്ക്കു നീങ്ങി. കഴിഞ്ഞ ഒന്നര വർഷക്കാലമായി കൊച്ചിയിൽ ശേഖരിച്ച വമ്പിച്ച സൈന്യവുംകൊണ്ടായിരുന്നു പുറപ്പാട്. കൊച്ചിരാജാവിന്റെ നായർപട്ടാളത്തെക്കൂടാതെ 3,226 ഡച്ചുഭടന്മാരും 193 ചട്ടക്കാരും ഡച്ചുസൈന്യാധിപന്റെ കീഴിലുണ്ടായിരുന്നു. വാപ്പുനേട്ടിയുടെനേർക്കുള്ള ആക്രമണത്തെ ജേക്കബ്സ് തന്നെ നയിച്ചു. കോഴിക്കോട്ടുപടയെ നയിച്ചതു് ധർമ്മോത്തുപണിക്കരായിരുന്നു. അതിഭയങ്കരമായ യുദ്ധം നടന്നു. കുറേക്കഴിഞ്ഞപ്പോൾ ഡച്ച്പീരങ്കികളുടെ മേന്മ വ്യക്തമാകാൻ തുടങ്ങി. അതിനെ ഫലപ്രദമായി നേരിടാൻ കോട്ടയ്ക്കുള്ളിലുള്ളവർക്കു കഴിയുകയില്ലെന്നു ബോദ്ധ്യപ്പെട്ടപ്പോൾ, കോഴിക്കോട്ടുസേന ഉഗ്രമായ പ്രതിരോധത്തിനുശേഷം സന്ധ്യയ്ക്കു് കോട്ടയിൽനിന്നു പിൻവാങ്ങി. ചേറ്റുവായിൽനിന്നു സാമൂതിരി തന്റെ പട്ടാളത്തെ പിൻവലിച്ചു.

പക്ഷേ, ഇതുകൊണ്ട് യുദ്ധം അവസാനിച്ചില്ല. അതു് ഇടയ്ക്കും മുറയ്ക്കും തുടർന്നു. കുറച്ചുകാലത്തിനുശേഷം നിർണ്ണായകമായ ഒരു യുദ്ധത്തിനുവേണ്ടി ഇരു സേനകളും ഊരകത്തുവച്ച് കൂട്ടിമുട്ടി. അവിടെവച്ച് 25,000-ത്തോളം ബലമുള്ള വമ്പിച്ച ലന്തപ്പട—15,000 കൊച്ചീഭടന്മാരും, 5000 ലന്തക്കാരും അതിൽ ഉൾപ്പെടുന്നു—സാമൂതിരിയുടെ സൈന്യത്തിന്റെ ഒരു വിഭാഗവുമായി യുദ്ധത്തിൽ ഏർപ്പെട്ടു. സമരം ഒരു ദിവസം നീണ്ടുനടന്നെങ്കിലും ഫലം അസന്ദിഗ്ദ്ധമായിരുന്നു. കോഴിക്കോട്ടുസേന പിൻവാങ്ങുകയും സന്ധിയാലോചനകൾ ആരംഭിക്കുകയും ചെയ്തു.

യുദ്ധം തുടരണമെന്നു ലന്തക്കാർക്കും അശേഷം താല്പര്യമില്ലായിരുന്നു. ഇതുവരെത്തന്നെ ഈ യുദ്ധത്തിനുവേണ്ടി അവർക്ക് 20 ലക്ഷം ഗിൽഡർ ചെലവായിക്കഴിഞ്ഞു. അവരുടെ സൈനികശക്തിയും സാമ്പത്തികശേഷിയും ഗുരുതരമായി ഉലഞ്ഞു. ഇതിൽനിന്നു ലഭിച്ച നേട്ടങ്ങളാണെങ്കിൽ താരതമ്യേന വളരെ കുറവും. സാമൂതിരിയുടെ പട്ടാളത്തെ ഉഗ്രമായ സമരങ്ങളിൽ അവർ പരാജയപ്പെടുത്തിയെന്നതു നേരാണ്. എന്നാൽ അദ്ദേഹത്തിൻെറ സേനയ്ക്കു സാരമായ നാശം ഏല്പിക്കാൻ അവർക്കു കഴിഞ്ഞില്ല. കോഴിക്കോട്ടുരാജ്യത്ത് ഒററ ശത്രുഭടൻപോലും കാലുകുത്തിയിരുന്നില്ല. ഇതുവരെയുള്ള യുദ്ധങ്ങൾ നടന്നതു കൊച്ചിരാജ്യത്തും തൽപ്രദേശങ്ങളിലുമായിരുന്നു. സാമൂതിരിക്കും യുദ്ധം മടുത്തുകഴിഞ്ഞു. മാന്യമായ ഒരു സന്ധിയിൽ ഏറ്റപ്പെടുന്നതിന് അദ്ദേഹം സന്നദ്ധനായിരുന്നു. എന്നാൽ ലന്തക്കാർ ആവശ്യപ്പെട്ട ഭീമമായ നഷ്ടപരിഹാരത്തുക നൽകാൻ അദ്ദേഹം ഒരുക്കമായിരുന്നില്ല. കൂടിയാലോചനകൾ നീണ്ടുപോയി. ഇതിനിടയിൽ കൊച്ചിരാജാവിൻെറ ഇടപെടൽമൂലം, ഇതുവരെ സാമൂതിരിയെ സഹായിച്ച അതിർത്തിപ്രദേശത്തുള്ള ഏതാനും മാടമ്പിമാർ കമ്പനിയുമായി ഒത്തുതീർപ്പുണ്ടാക്കി. അതിൽ പ്രമുഖൻ പൂന്നത്തൂർ നമ്പിടിയായിരുന്നു. തൻെറ രാജാവിനെ ഉപേക്ഷിച്ച്, കമ്പനിയുടെ വരുതിപ്രകാരം ജീവിക്കാമെന്ന് അയാൾ സമ്മതിച്ചു.

പ്രയോജനത്തിൽവരാത്ത കൂടിയാലോചനകൾക്ക് കുറേക്കാലം ചെലവഴിച്ചതിനുശേഷം ലന്തക്കാർ സാമൂതിരിയുമായി 1717-ൽ ഒരു ഉടമ്പടിയുണ്ടായി. നാമമാത്രമായ നഷ്ടപരിഹാരമായി 85,000 പൊൻപണം നൽകാമെന്നു സാമൂതിരി സമ്മതിച്ചു ഗവർണ്ണർ മ്യോൺസിൻെറ അഭിപ്രായത്തിൽ "ചേററുവായിലെ രാജ്യദ്രോഹത്തിൻെറ പ്രധാന തീപ്പൊരി"യായ ധർമ്മോത്തുപണിക്കരെ പിരിച്ചുവിടണമെന്നും ചേററുവായിലെ അദ്ദേഹത്തിൻെറ വസ്തുവകകൾ കമ്പനിക്കു നൽകേണ്ടതാണെന്നും ഡച്ചുകാർ നിർബ്ബന്ധിച്ചു.* സാമൂതിരിയുടെ രാജ്യാതിർത്തിയിൽ വ്യാപാരം നടത്തുന്നതിനുള്ള അവകാശം കമ്പനിക്കും അതിൻെറ ജീവനക്കാർക്കും ലഭിച്ചു. പൂന്നത്തൂർ നമ്പിടിയുടെമേലുള്ള കോയ്മാവകാശം കമ്പനി ഉപേക്ഷിച്ചു. കൊടുങ്ങല്ലൂരിനും ചേററുവായ്ക്കും മദ്ധ്യേയുള്ള സ്ഥലത്തിൻെറ

---

* തൃപ്രയാർക്ഷേത്രത്തിനു സമീപമുള്ള പാപ്പിനിവട്ടത്തിൻെറ വടക്കുഭാഗത്താണ് ഈ വസ്തുക്കൾ. 50 ഏക്കർറിലവും 63 കരപ്പുരയിടങ്ങളും അതിൽ ഉൾപ്പെടുന്നു. ഡിഹെർമുട്ട് പണിക്കലി'ൻെറ വരുമാനം എന്നാണ് യുദ്ധരേഖകളിൽ ഈ സ്ഥലത്തെപ്പററി പറയുന്നത്.

അധിപനായിരുന്ന പഴയങ്ങാടിനായർ കമ്പനിയുടെ സാമന്തനായി. പാപ്പിനിവട്ടം (പാപ്പിനേട്ടി) മുഴുവൻ അവകാശത്തോടെ കമ്പനിക്ക് നൽകപ്പെട്ടു. 1717 ഏപ്രിൽ 10-ാം൹ ലന്തക്കാർ ഔപചാരികമായി ചേററുവായുടെ ഉടമ ഏറെറടുത്തു.

കമ്പനിക്ക് അനുകൂലമായിട്ടാണു യുദ്ധം അവസാനിച്ചതെങ്കിലും നേട്ടം തുച്ഛമായിരുന്നു. അതിനുവേണ്ടി ചെലവഴിച്ച ഭാരിച്ച തുക നഷ്ടമായി. ഡച്ചുകാരുടെ യുദ്ധലക്ഷ്യങ്ങൾ നിറവേററപ്പെട്ടില്ല. സാമൂതിരിയുടെ അധികാരം നശിപ്പിക്കുന്നതിനോ അദ്ദേഹത്തെ ഏതെങ്കിലും രീതിയിൽ "ശിക്ഷിക്കുന്ന"തിനോ അവർക്കു കഴിഞ്ഞിരുന്നില്ല. കമ്പനിക്കു പാപ്പിനിവട്ടത്തേയും, ചേററുവായിലേയും കോട്ടകൾ തിരിച്ചുപിടിക്കാൻ കഴിഞ്ഞുവെന്നതു ശരിയാണ്. എന്നാൽ യുദ്ധത്തിനു ചെലവായ 20 ലക്ഷം ഗിൽഡർ എന്ന ഭീമമായ സംഖ്യയും, യുദ്ധംമൂലമുണ്ടായ വ്യാപാര നഷ്ടവും പരിഗണിക്കുമ്പോൾ, സാമൂതിരിയെക്കാൾ അവരെത്തന്നെ ശിക്ഷിക്കുന്നതിനാണ് ഈ സമരം പ്രയോജനപ്പെട്ടതെന്നു വ്യക്തമാകും.

സാമൂതിരിയിൽനിന്നും ലന്തക്കാർക്കുകിട്ടിയ നഷ്ടപരിഹാരം 85,000 പണം അഥവാ 35,000 രൂപ എന്ന നിസ്സാരസംഖ്യയാണ്. സാമൂതിരിയുടെ ശക്തിയോ, ആക്രമണശേഷിയോ ഇതുകൊണ്ടൊന്നും കുറഞ്ഞിട്ടില്ലെന്നു ലന്തക്കാരും കൊച്ചിരാജാവും വേഗം മനസ്സിലാക്കി.



## അദ്ധ്യായം നാല്

# ആഭ്യന്തരമായ ഇടപെടൽ

സാമൂതിരിയുമായി സമാധാനം ഉണ്ടാക്കിയതിനെത്തുടർന്ന് അവരുടെ സ്ഥാനം സുരക്ഷിതമായിക്കഴിഞ്ഞുവെന്നും, ഇനി കേരളതീരത്തിലെ അധീശന്മാരായി മുമ്പോട്ടു വരാമെന്നും കമ്പനിക്കു തോന്നി. അവരെ സംബന്ധിച്ചിടത്തോളം അധീശത്വത്തിൻെറ അർത്ഥം, കുരുമുളകുവ്യാപാരത്തിൽ കുത്തക ഏറ്റെടുക്കുക, അവർ നിശ്ചയിക്കുന്ന വിലയ്ക്കു് അതു വാങ്ങാൻ കഴിയുകയെന്നതായിരുന്നു. കൊച്ചിയിൽ മാത്രമേ അവർ രാഷ്ട്രീയമായ അവകാശങ്ങൾ ഉന്നയിച്ചിരുന്നുള്ളു. തുടർച്ചയായുള്ള ഉടമ്പടികളുടെ ഫലമായി കൊച്ചിരാജാവു് അവരുടെ അടിമയായിത്തീർന്ന ചരിത്രം മൂന്നാമദ്ധ്യായത്തിൽ നാം കണ്ടതാണ്. കൊച്ചിരാജ്യത്തെ എല്ലാ രാജാക്കന്മാരും രാജകുമാരന്മാരും പ്രഭുക്കന്മാരും അവരുടെ പരാതികളും തർക്കങ്ങളും തൻെറ മുമ്പിൽ കൊണ്ടുവരണമെന്നും, അതിന് താൻ മദ്ധ്യസ്ഥത വഹിക്കുന്നതാണെന്നും, അങ്ങനെ അവരുടെ ഭിന്നതകൾ തനിക്ക് മനസ്സിലാക്കാൻ സാധിക്കുമെന്നും, ജോഹാൻസ് ഹാർട്ടൻബർഗ് കൊച്ചിരാജാവിനെ നിർബ്ബന്ധിച്ചു സമ്മതിപ്പിച്ചു. കൊച്ചിരാജാവിൻെറയും ഇളമുറത്തമ്പുരാക്കന്മാരുടേയും ചെല്ലുംവക ചിലവുപോലും ലന്തക്കാരാണ് നിശ്ചയിച്ചതു്. 1710 ഏപ്രിൽ 6-ാംതീയതി കരപ്പുറത്തെ മാടമ്പിമാരുമായി ആയ്ക്കോട്ടുവച്ചുണ്ടാക്കിയ ഉടമ്പടിപ്രകാരം ആ പ്രദേശത്തു് ഇടപെടുന്നതിനുള്ള വിപുലമായ അധികാരങ്ങൾ ലന്തക്കാർ സമ്പാദിച്ചു. എന്നാൽ മററു സ്ഥലങ്ങളിൽ കച്ചവടക്കുത്തകയുള്ള വ്യാപാരികളുടെ നില മാത്രമേ കമ്പനിക്കുണ്ടായിരുന്നുള്ളു. രാജാക്കന്മാരുടെമേൽ നിർബ്ബന്ധം ചെലുത്താൻ കഴിയത്തക്കവണ്ണം സുശക്തമായ സങ്കേതങ്ങൾ അവക്കു പുറക്കാട്ടും കൊല്ലത്തുമുണ്ടായിരുന്നുവെങ്കിലും, ആ രണ്ടു സ്ഥലങ്ങളിലും ലന്തക്കാർക്ക് കാര്യമായ രാഷ്ട്രീയസ്വാധീനമില്ലായിരുന്നു.

ചോററുവായിൽവച്ചു് സാമൂതിരിയെ പരാജയപ്പെടുത്തിയതോടെ കേരളത്തെ രാഷ്ട്രീയമായി ഭരിക്കുന്നതിനെക്കുറിച്ചു് ലന്തക്കാർ സ്വപ്നം കാണാൻ തുടങ്ങി. തലശ്ശേരി, കോഴിക്കോട്ട്, അഞ്ചുതെങ്ങ് എന്നീ സ്ഥലങ്ങളിൽ സ്ഥാനം ഉറപ്പിച്ചിരുന്ന ഇംഗ്ലീഷുകാരും, അടുത്തകാലത്തു്

മയ്യഴിയിൽ വന്നുചേർന്ന ഫ്രഞ്ചുകാരും അവരുടെ കുത്തക സമ്പൂർണ്ണമായി തകർക്കണമെന്നും കേരളത്തിലെ കുരുമുളകുവ്യാപാരത്തിന്റെ ഗണ്യമായ ഓഹരി തട്ടിയെടുക്കണമെന്നും അവർക്ക് ബോദ്ധ്യപ്പെട്ടു. കുരുമുളകുകമ്പോളത്തിന്റെ മേലുള്ള നിയന്ത്രണം ശക്തിപ്പെടുത്തുന്നതിനുള്ള ഏക മാർഗ്ഗം, കൊച്ചിരാജാവിന്റെ പദവിയിലേയ്ക്കു മററു കേരളരാജാക്കന്മാരെയും വരുത്തുകമാത്രമാണെന്ന് ലന്തക്കാർക്കു മനസ്സിലായി. ലന്തക്കാരുടെ ഈയുദ്ദേശപ്രവർത്തനത്തിനു വിലങ്ങുതടിയായി ഇത്രയുംകാലം നിന്നിരുന്ന സാമൂതിരിപ്പാട്, താല്ക്കാലികമായിട്ടാണെങ്കിലും നിഷ്ക്രിയനാക്കപ്പെട്ടിരുന്നു. അതേ അവസരത്തിൽതന്നെ ഫലപ്രദമായി ഇടപെടാനുള്ള ധാരാളം സന്ദർഭങ്ങൾ ലന്തക്കാർക്കു കിട്ടിക്കൊണ്ടിരുന്നു. എന്തിനു പറയുന്നു, രാജാക്കന്മാർതന്നെ ഇത്തരം ഇടപെടലിനു ക്ഷണിക്കുന്ന ഒരു സ്ഥിതിയാണുണ്ടായിരുന്നത്.

1710 മേയ്മാസത്തിൽ ബെറ്റേവിയായിലെ കമ്പനിക്കു കൊച്ചിരാജാവ് ഒരു പരാതി അയച്ചു.* തന്നോട് കമാണ്ടൂർ പരസ്യമായി പുച്ഛത്തോടെ പെരുമാറുന്നതുകൊണ്ട്, തന്നെ ആരും വകവയ്ക്കുന്നില്ലെന്ന് അദ്ദേഹം അതിൽ പറഞ്ഞിരുന്നു. "കമ്പനിയും എന്റെ രാജ്യവുമായുള്ള ബന്ധങ്ങൾ ഓർത്ത്, എന്തെങ്കിലും പരിഹാരമാർഗ്ഗം ഉണ്ടാകുമെന്ന പ്രതീക്ഷയോടെ, എല്ലാ അപമാനങ്ങളും സമാധാനഭാവത്തോടെ ഞാൻ സഹിച്ചു." തന്റെ കാലശേഷം ചാലിയൂർശാഖയിൽനിന്നുള്ള തന്റെ സ്വന്തം അനന്തരവന്മാരെ രാജാക്കന്മാരായി വാഴിക്കണമെന്ന് അദ്ദേഹം ഗവർണ്ണർ-ജനറലിനോട് അപേക്ഷിച്ചു. അദ്ദേഹം ഇങ്ങനെ തുടരുന്നു: "ആ സ്ഥാനത്തേയ്ക്കു വളർത്തിക്കൊണ്ടുവരാൻ അവർ സർവ്വദാ അർഹരാണെന്ന് എനിക്കു തോന്നുന്നു.........ഈ കുട്ടികളെ ദത്തെടുക്കണമെന്ന് എന്റെ കുടുംബത്തിന്റെ സുഹൃത്തുക്കളും ബന്ധുക്കളും ആവശ്യപ്പെടുന്നു. ഈ കുടുംബത്തിലേയ്ക്ക് അവരെ എടുത്തില്ലെങ്കിൽ അവർ നിസ്സഹായരായിപ്പോകും......വെട്ടത്തുകാർ എന്റേയും കമ്പനിയുടേയും ശത്രുക്കളാണ്. അവരെ വിശ്വസിക്കരുത്. ഐന്ത്രോ മൂന്നു കുട്ടികൾ സ്ഥാനത്തിനു പററിയവരല്ലെന്നാണ് എന്റെ അഭിപ്രായം. എന്നുമാത്രമല്ല അവരിൽ ചിലരെ മൂരിയനാട്ടു നമ്പ്യാരുടെ കുടുംബത്തിലേയ്ക്കു ദത്തെടുത്തിട്ടുള്ളതുകൊണ്ട്, അവർക്കു ജാതിഭ്രഷ്ടുണ്ട്. അങ്ങനേയും അവർ അഹ

---

* പാലിയം രേഖകളിൽനിന്നു കണ്ടെടുത്ത ഈ കത്ത്, കൊച്ചിയിലെ പുരാണവസ്തുഗവേഷകൻ അടുത്തകാലത്തു പ്രസിദ്ധം ചെയ്യുകയുണ്ടായി.

രല്ല. അവരെ ദത്തെടുത്താൽ സ്വാതന്ത്ര്യമാഹികാം ഈ രാജ്യം മുടിക്കും.”
ഈ കാരണങ്ങളാൽ ചാലിയൂർശാഖയിൽനിന്നും മൂന്നു തമ്പുരാക്കന്മാരെ
ക്കൂടെ കൊച്ചിരാജകുടുംബത്തിലേയ്ക്കു ദത്തെടുക്കാൻ അദ്ദേഹം കമ്പനി
യുടെ അനുമതിക്ക് അപേക്ഷിച്ചു.

കോഴിക്കോട്ടു യുദ്ധം അവസാനിച്ചു ഉടൻതന്നെ പുതിയ ഉടമ്പടി
കൾ ഉണ്ടാക്കുകയെന്ന ഭാവേന ഡി ജോങ്ങിനെ കൊച്ചിയിൽനിന്നും പുറ
ക്കാട്, കായംകുളം, വടക്കംകൂർ, കൊല്ലം എന്നീ സ്ഥലങ്ങളിലേയ്ക്കു
കമ്പനി അയച്ചു. എന്നാൽ യഥാർത്ഥത്തിൽ കമ്പനിയുടെ പുതിയ നില
ഈ രാജാക്കന്മാരെ അറിയിക്കാനുള്ള ഒരു യാത്രയായിരുന്നു അത്. മുരിയ
നാട്ടുനമ്പ്യാരുടെ ദത്തെടുപ്പു നിയമവിരുദ്ധമാണെന്നുപറഞ്ഞ് കമ്പനി
ഇടപെട്ടപ്പോൾതന്നെ, പ്രത്യേക അറിയിപ്പൊന്നുംകൂടാതെ അവരുടെ
നയംമാററം രാജാക്കന്മാർക്ക് മനസ്സിലാക്കാൻ കഴിഞ്ഞു. + കേരളാധീ
ശത്വം അവകാശപ്പെട്ടുകൊണ്ട്, നമ്പ്യാരുടെ ദത്തെടുപ്പ് നിയമവിരുദ്ധ
മാണെന്നു ലന്തക്കാർ പ്രഖ്യാപിച്ചു. നമ്പ്യാർ ശാഠ്യം തുടന്നാൽ അദ്ദേ
ഹത്തിന്റെമേൽ നടപടി നടത്തുമെന്നു അവർ ഭീഷണിപ്പെടുത്തി.

എന്നാൽ മുഖ്യമായ ഒരു വസ്തുത വിസ്മരിച്ചുകൊണ്ടായിരുന്നു അവ
രുടെ ഈ പ്രവർത്തനങ്ങൾ. കേരളനേതൃത്വം പിന്നെയും ഏറെറടുക്കുന്ന
തിന് സാമൂതിരി വേഗം സന്നദ്ധനായി. 1728-ൽ തെക്കുംകൂർ രാജകു
ടുംബത്തിൽനിന്നൊരു തമ്പുരാട്ടിയെ കോഴിക്കോട്ടേയ്ക്കുദത്തെടുക്കാൻ അദ്ദേ
ഹം ആലോചിച്ചു. സാമൂതിരിയുടെ ഈ തന്ത്രംമൂലം ആ പ്രദേശത്തെ
ഡച്ചുഗൂഢാലോചനകൾക്കു തടസ്സം നേരിടുകമാത്രമല്ല, കൊച്ചിയെ ഒററ
പ്പെടുത്താനും ദുർബ്ബലമാക്കാനും കഴിഞ്ഞു. വടക്കുംകൂറും തെക്കുംകൂറും ഒരു
കുടുംബത്തിൽപ്പെട്ടവരായിരുന്നു. കോഴിക്കോട്ടെ ശക്തനായ രാജാവുമാ
യുള്ള അവരുടെ പരസ്യമായ സഖ്യം, കൊച്ചിക്ക് മാരകമായ പ്രഹരമാ
യിരുന്നു. എന്നാൽ അത്രമാത്രമായിരുന്നില്ല സാമൂതിരിയുടെ ലക്ഷ്യം.
ലന്തക്കാർക്കും അവരുടെ ദാസനായ കൊച്ചിരാജാവിനുമെതിരായി കേരള
രാജാക്കന്മാരുടെ ഒരു സഖ്യം രൂപീകരിക്കാൻവേണ്ടി അദ്ദേഹം ശ്രമിച്ചു.
അദ്ദേഹം പത്മനാഭപട്ടർ എന്നൊരു ദൂതൻവഴി കായംകുളംരാജാവിന്
ഓലകൾ അയച്ചിരുന്നുവെന്ന് 1729-ൽ കായംകുളത്തെ ഡച്ചു റസി
ഡണ്ടായ ജൊഹാൻസുബട്ടാ റിപ്പോർട്ടുചെയ്തു. തെക്കുംകൂറിനോടുചേർന്നു
തെക്കുനിന്നു കൊച്ചി ആക്രമിക്കണമെന്നായിരുന്നു സാമൂതിരിയുടെ സ
ന്ദേശം.

---

+ പ്രസ്സ് ലിസ്റ്റ് നംബർ 134, ബറേവിയായിലേയ്ക്കുള്ള കത്ത്.

രാജാക്കന്മാരോടുള്ള ഡി ജോങ്ങിന്റെ ധാർഷ്ട്യം കൂടുതൽ ശത്രുക്കളെ സൃഷ്ടിക്കുന്നതിനു മാത്രമേ സഹായിച്ചുള്ളൂ. കേരളരാജാക്കന്മാരുടെ അസംതൃപ്തി ഗുരുതരമായ രൂപംകൊള്ളുന്നുവെന്നതിന്റെ സൂചനയായിരുന്നു സാമൂതിരി രൂപീകരിച്ചുകൊണ്ടിരുന്ന സഖ്യം. അതു മനസ്സിലാക്കിയ ഡച്ച് അധികാരികൾ 1730-ൽ ഡിജോങ്ങിനെ കൊച്ചിയിൽനിന്നും തിരിച്ചുവിളിച്ചു. കൊച്ചിക്ക് തെക്കും വടക്കുമുള്ള രാജാക്കന്മാരുടെ സഖ്യം, കൊച്ചിയിൽ കേന്ദ്രീകരിച്ചിരുന്ന ലന്തക്കാരുടെ രാഷ്ട്രീയാധികാരവും വ്യാപാരവും നശിപ്പിക്കുമെന്ന കാര്യം സുവ്യക്തമായിരുന്നു. പ്രത്യേകിച്ചും കച്ചവടരംഗത്തു ഭീമമായ പരാജയത്തോടെ അവർ കെട്ടുകെട്ടേണ്ടി വരുമെന്നതിൽ തർക്കമുണ്ടായിരുന്നില്ല. ലന്തക്കാർക്ക് ആവശ്യമുള്ള സാധനങ്ങളുടെ ഒരു ചെറിയ അംശം മാത്രമാണ് കൊച്ചിയിൽ കൃഷിചെയ്തിരുന്നത്. ബാക്കി സാധനങ്ങൾ അവർ ചുറ്റുപാടുമുള്ള രാജ്യങ്ങളിൽനിന്നു വാങ്ങിക്കൊണ്ടിരുന്നു. ആ രാജ്യക്കാർ പിണക്കത്തിലായാൽ നീങ്ങിയിരിക്കുന്ന സ്ഥിതിക്കു കൊച്ചിതുറമുഖത്തിലേയ്ക്കുള്ള സാധനങ്ങളുടെ പ്രവാഹം നിലയ്ക്കുമെന്ന് ലന്തക്കാർ കണ്ടു. അതുകൊണ്ട് അവർ ഡി ജോങ്ങിന്റെ നയം തല്ക്കാലത്തേയ്ക്കു മാററിവയ്ക്കുകയും സാമൂതിരിയുടെ തെക്കൻബന്ധുക്കളോട് അനുരഞ്ജനാപൂർവ്വം പെരുമാറിത്തുടങ്ങുകയും ചെയ്തു.

ഈ നയവ്യത്യാസത്തിനു മറെറാരു കാരണവുമുണ്ടായിരുന്നു. മങ്ങാട്ടുസ്വരൂപത്തിലെ പിന്തുടർച്ചാവകാശം സംബന്ധിച്ച് ഒരു പുതിയ കുഴപ്പമുണ്ടായി. അതു ഡച്ചുകാരെ നേരിട്ടു ബാധിക്കുന്ന ഒരു കാര്യമായിരുന്നു. കൊച്ചിയുടെ വടക്കുകിഴക്കായി കിടന്ന ഈ സ്വരൂപത്തിൽ ഇന്നത്തെ ആലങ്ങാടുതാലൂക്കും അതിന്റെ ചുററുമുള്ള സ്ഥലങ്ങളും ഉൾപ്പെട്ടിരുന്നു. ചെറുകിടസ്വരൂപമായിരുന്ന ഇടപ്പള്ളി കഴിഞ്ഞാൽ, കരഭാഗത്തുള്ള കൊച്ചിരാജ്യത്തിന്റെ മുഖ്യഅതിർത്തിയായിരുന്നു മങ്ങാട്ട്. നായന്മാരായിരുന്ന മങ്ങാട്ടുരാജാക്കന്മാർ സാമൂതിരിപ്പാടിന്റെ സാമന്തന്മാരും അദ്ദേഹത്തിന്റെ പടനായകന്മാരുമായിരുന്നു. 16,000 നായന്മാരുടെ തലവന്മാരായിരുന്ന അവരുടെമേൽ കൊച്ചിരാജാവിനു് അവ്യക്തമായ കോയ്മസ്ഥാനമുണ്ടായിരുന്നുവെങ്കിലും അവർ അതു് ഒരിക്കലും സമ്മതിച്ചുകൊടുത്തിരുന്നില്ല. 1716-ൽ ബേറൻറ് കെററലിന്റെ ലന്തപ്പട ചേററുവാ ആക്രമിച്ചപ്പോൾ സാമൂതിരിയുടെ പട നയിച്ചതു് മങ്ങാട്ടുരാജാവായിരുന്നു. 1730 ആയപ്പോൾ ഈ കുടുംബത്തിൽ രണ്ട് അംഗങ്ങൾ മാത്രം ശേഷിച്ചു. അപ്പോഴത്തെ രാജാവായിരുന്നു ഒരാൾ. മററതു് 1728-ൽ മുരിയനാട്ടുനമ്പ്യാരുടെ കുടുംബത്തിൽനിന്നും ദത്തെടുത്ത സ്ഥാനാവകാശിയും. വംശത്തിന്റെ നിലനില്പിനു് ഒരു തമ്പു

രാട്ടിയെക്കൂടെ ദത്തെടുക്കേണ്ടതു് ആവശ്യമായിത്തീർന്നതുകൊണ്ടു്, മങ്ങാട്ടേപ്പോലെതന്നെ ആഭിജാത്യവും പ്രാമാണ്യവുമുള്ള കൊരട്ടികയ്മളിന്റെ തറവാട്ടിൽനിന്നു് ഒരു പെൺകുട്ടിയെ ദത്തെടുക്കാൻ രാജാവു് തീരുമാനിച്ചു. എന്നാൽ സ്ഥാനാവകാശിക്കു് അതു സമ്മതമല്ലായിരുന്നു. മുരിയനാട്ടു നമ്പ്യാരുടെ കുടുംബത്തിൽനിന്നു് സ്വസഹോദരിയെ ദത്തെടുക്കണമെന്നു് അദ്ദേഹം വാശിപിടിച്ചു. 1733-ൽ സ്ഥിതിഗതികൾ കുഴപ്പത്തിലേക്കു നീങ്ങി. രാജാവിനെതിരായി ഇളമുറക്കാരൻ കലാപം തുടങ്ങി. അദ്ദേഹത്തെ ലന്തക്കാർ പിന്താങ്ങുകയും ആവശ്യമായ ആയുധവും മററും കൊടുത്തു സഹായിക്കുകയും ചെയ്തു. മങ്ങാട്ടു് സമാധാനം ഉണ്ടാകരുതെന്നു് അവർക്കു നിർബ്ബന്ധമുണ്ടായിരുന്നു. അന്തഃഛിദ്രംമൂലം മങ്ങാട്ടുസ്വരൂപം ദുർബ്ബലമാകുന്നതു് അവരുടെ താല്പര്യത്തിനു് വളരെ സഹായകരമായിരുന്നു. കൊച്ചിരാജാവാകട്ടെ കൊരട്ടികയ്മളുടെ പക്ഷംപിടിച്ചു. അദ്ദേഹം രാജാവിനെ രഹസ്യമായി സഹായിച്ചു. ഒടുവിൽ തർക്കം ഡച്ചു കമാണ്ടറിന്റെയും കൊച്ചിരാജാവിന്റെയും മദ്ധ്യസ്ഥതയ്ക്കു വിട്ടു. അതിന്റെ ഫലമായി ജൂലൈ 8-ാം൹ ഒരു ഒത്തുതീർപ്പുണ്ടായി.

ഒരു സന്ധിയുടെ സ്വഭാവത്തോടുകൂടിയതായിരുന്നു അവരുടെ തീരുമാനം. ഇളമുറത്തമ്പുരാന്റെ സഹോദരിയെ ഒന്നാംമുറ തമ്പുരാട്ടിയായും കൊരട്ടികയ്മളിന്റെ കുടുംബത്തിൽനിന്നുള്ള പെൺകുട്ടിയെ രണ്ടാംമുറക്കാരിയായും ദത്തെടുക്കണമെന്നായിരുന്നു മദ്ധ്യസ്ഥന്മാരുടെ വിധി. അതോടൊപ്പം യുദ്ധംമൂലം ഇളയരാജാവിനു വന്നിട്ടുള്ള കടം കൊടുത്തുതീർക്കേണ്ടതാണു്. പക്ഷേ, അദ്ദേഹം കൈവശപ്പെടുത്തിയ പൊതുമുതലും ആയുധവും രാജാവിനു് അടിയറവയ്ക്കണമെന്നും മദ്ധ്യസ്ഥന്മാർ നിർദ്ദേശിച്ചു. കൊച്ചിരാജാവിന്റെയും ലന്തക്കമ്പനിയുടെയും അനുമതികൂടാതുള്ള ഭാവിയിലെ ദത്തെടുപ്പു് നിയമവിധേയമാകുകയില്ലെന്ന ഒരു പ്രത്യേകവ്യവസ്ഥയും ഈ തീരുമാനത്തോടു് ചേർത്തിരുന്നു. എന്നാൽ ഈ തീർപ്പു് അംഗീകരിക്കാനോ ആയുധംവച്ചു് കീഴടങ്ങാനോ ഇളയ രാജാവു് തയ്യാറായില്ല. ആഭ്യന്തരയുദ്ധം പിന്നെയും തുടർന്നു. കമ്പനി വളരെ ജാഗ്രതയോടെയിരിക്കേണ്ട ഒരു നിലയും വന്നുചേർന്നു.

മററുള്ള സ്ഥലങ്ങളിലും കുഴപ്പങ്ങൾ പൊട്ടിപ്പുറപ്പെട്ടു. 1733-ൽ വടക്കുംകൂർരാജാവിനെ അവിടത്തെ സ്ഥാനാവകാശി വധിച്ചതിനെ തുടർന്നു് അവിടെ ആഭ്യന്തരകലാപം തുടങ്ങി. അടുത്ത മുറക്കാരനായ തമ്പുരാൻ ലന്തക്കാരുടെ മദ്ധ്യസ്ഥതയ്ക്കു് അപേക്ഷിച്ചു. 1734-ൽ തൃശ്ശൂർ ക്ഷേത്രത്തിൽവച്ചു് തട്ടാശ്ശേരി തലച്ചെന്നവർ കൊലചെയ്യപ്പെട്ടു.

ഇതേകാലത്തുതന്നെ കായംകുളംരാജാവും മരുതൂർകുളങ്ങര തമ്പുരാനും തമ്മിൽ തുടർച്ചയായ ഏററുമുട്ടലുകൾ ഉണ്ടായി. ഈ സംഭവങ്ങളുടെയെല്ലാം പിന്നിൽ ലന്തക്കമ്പനിയുടെ കൈ വളരെ സ്പഷ്ടമായി കാണാമായിരുന്നു.

ലന്തക്കമ്പനിക്ക് ഉത്തരകേരളത്തിലും വളരെ കഷ്ടപ്പാടുകൾ നേരിട്ടു. ആലിരാജാക്കന്മാരുമായി യുദ്ധത്തിൽ ഏർപ്പെട്ടിരുന്ന കോലത്തുനാട്ടിലെ പ്രതിപുരുഷനുമായി, തലശ്ശേരിയിൽ സ്ഥാനമുറപ്പിച്ചിരുന്ന ഇംഗ്ലീഷുകാർ 1730 നവംബർ 2-ാനു- ഒരു ഉടമ്പടിയിൽ ഏർപ്പെട്ടു. അതിൻെറ ഫലമായി ഇരുവനാട്, ധർമ്മപട്ടണം, രണ്ടുതറ എന്നീ പ്രദേശങ്ങളിലെ കച്ചവടകുത്തക അവർ സമ്പാദിച്ചു. ഇത് ഇംഗ്ലീഷുകാരുടെ വ്യാപാരത്തെ വളരെ വർദ്ധിപ്പിച്ചു. ഇക്കാലത്തുതന്നെ കോലത്തിരിയുമായി യുദ്ധത്തിൽ ഏർപ്പെട്ടിരുന്നകർണ്ണാടകക്കാർ കേരളം ആക്രമിക്കുകയും വളർപട്ടണം വരെ വരികയും ചെയ്തു. ഈ ആക്രമണത്തിൻെറ ഫലമായി ഡച്ചുകാർക്ക് വലിയ നഷ്ടങ്ങൾ നേരിട്ടെങ്കിലും, തലശ്ശേരിയിലെ ഇംഗ്ലീഷ്കാര്യസ്ഥനായ സ്റ്റീഫൻലായുടെ സഹായത്തോടെ കോലത്തിരിയുടെ പ്രതിനിധി സംഘടിപ്പിച്ച കേരളരാജാക്കന്മാരുടെ സഖ്യത്തിൽനിന്നും അവർ ഒഴിഞ്ഞുനിന്നു. എന്നാൽ കർണ്ണാടകക്കാർക്ക് എതിരായ സമരം വിജയിക്കുന്നുവെന്നു കണ്ടപ്പോൾ അവരും അതിൽ ചേർന്നു. കണ്ണൂർക്കു വടക്കുള്ള അവരുടെ വ്യാപാരത്തെ ഇംഗ്ലീഷുകാർ തടസ്സപ്പെടുത്താൻ അനുവദിക്കരുതെന്നായിരുന്നു ധാരണ. 1736 ഏപ്രിൽ 7-ാനു- കർണ്ണാടകസൈന്യം പരാജയപ്പെടുത്തപ്പെട്ടു. അവരുടെ സേനാനായകനായ ഗോപാൽജി യുദ്ധത്തിൽ കൊല്ലപ്പെട്ടു. എന്നാൽ ലന്തക്കാർ തുടർന്നുള്ള സമരത്തിൽ പങ്കെടുക്കാതെ കോലത്തിരിയുടെ പ്രതിനിധിയുമായി പിണങ്ങിപിന്മാറി. സ്ഥിരവിലയ്ക്ക് 1000 കണ്ടി കുരുമുളക് അവർക്കു വില്ക്കണമെന്ന് ലന്തക്കാർ ആവശ്യപ്പെട്ടു. എന്നാൽ കുരുമുളകുവ്യാപാരം തൻെറ ജോലിയല്ലെന്നും, അതു കച്ചവടക്കാരുമായി നടത്തികൊള്ളണമെന്നുമായിരുന്നു പോർട്ടുഗീസുകാരുമായുള്ള ബന്ധത്തിൻെറ തുടക്കംമുതല്ക്കേയുള്ള കോലത്തിരിയുടെ നിലപാട്. ഒടുവിൽ 1737 ഫെബ്രുവരിയിൽ കണ്ടിക്ക് 57 രൂപാനിരക്കിന് 1000 കണ്ടി മുളക വിൽക്കാമെന്ന് അദ്ദേഹം സമ്മതിക്കുകയും ലന്തക്കാർ യുദ്ധത്തിൽ സഹായിക്കാമെന്ന് ഏല്ക്കുകയും ചെയ്തു.

മയ്യഴിയിലെ ഫ്റഞ്ചുകാരും രാഷ്ട്രീയകാര്യങ്ങളിൽ തലയിടാൻ തുടങ്ങിയിരുന്നു. 1739-ൽ ഫ്റഞ്ചുകാരും ഇരുവനാട്ടുനമ്പ്യാർമാരും

തമ്മിൽ യുദ്ധമുണ്ടായി. അതിൽ ഫ്റഞ്ചുകാർക്കായിരുന്നു നാശമുണ്ടായത്. 1739-ലും 1740-ലും ഉത്തരകേരളത്തിൽ പല പ്രാവശ്യം ഫ്റഞ്ചുകാർക്ക് പരാജയം നേരിട്ടു. എന്നാൽ കൂടുതൽ ശക്തിയേറിയ ശ്രമങ്ങളുടെ നാന്ദിയായിരുന്നു ഇത്. 1741 നവംബറിൽ രണ്ടു കപ്പലുമായി ഡിലബൂർ ഡൊണോ മയ്യഴിയിൽ എത്തുകയും കടത്തനാട്ട് ആക്രമിച്ച് അവിടത്തെ രാജാവിനെ തോല്പിക്കുകയും ചെയ്തു. എന്നാൽ എല്ലാവർക്കും തൃപ്തികരമായ രീതിയിൽ സമാധാനം പുനഃസ്ഥാപിക്കപ്പെട്ടതിനെ തുടർന്ന്, ഫ്റഞ്ചുകാരും ഇംഗ്ലീഷുകാരും സൌഹാർദ്ദത്തോടെ വ്യാപാരം തുടർന്നു. ഇതു ലന്തക്കാർക്ക് ഏററ ഒരു പ്രഹരമായിരുന്നു.

മററു സ്ഥലങ്ങളിലും അവർ ഇടങ്കോൽനയം തുടർന്നു. രാജാക്കന്മാർ തമ്മിലുള്ള യുദ്ധങ്ങളിൽ കമ്പനി പരസ്യമായി ഇടപെട്ടില്ല. എന്തെന്നാൽ യുദ്ധംകൊണ്ടു കച്ചവടനാശം തീർച്ചയാണെന്ന് അവർക്കറിയാമായിരുന്നു. കൊച്ചിരാജാവിനെയാണ് അവർ ഇതിനുവേണ്ടി കരുവാക്കിനീക്കിയതു്. ഇത്തരം ഇടപെടലുകൾകൊണ്ടു തന്റെ പ്രാബല്യം വളരുമെന്നു വ്യാമോഹിച്ച ആ രാജാവ് സന്തോഷപൂർവ്വം ലന്തക്കാരുടെ കോടാലിക്കയ്യായി പ്രവർത്തിച്ചു. ലന്തക്കാരുടെ ഈ നയം രഹസ്യമൊന്നുമായിരുന്നില്ല. സാമൂതിരിയും കൊച്ചിരാജാവും തമ്മിൽ സുഹൃത്തുക്കളാകാതിരിക്കാൻ പ്രത്യേകം ശ്രദ്ധിക്കണമെന്നും രണ്ടു രാജ്യങ്ങളും സ്ഥിരമായി അസുഖത്തിൽ കഴിയുന്നതിനുള്ള കാര്യങ്ങൾ ഉണ്ടാക്കിക്കൊണ്ടിരിക്കണമെന്നും കൊച്ചിയിലെ കമാണ്ടൂറിന് 1735 ഒക്ടോബർ 8-ാംനു- ബറേറവിയായിലെ സുപ്രീംഗവമ്മെണ്ടു് അയച്ച ഒരു കത്തിൽ നിർദ്ദേശിച്ചിരുന്നു. കേരളത്തിലെ രാജാക്കന്മാരുടെയും പ്രഭുക്കന്മാരുടെയും ഇടയിൽ അവർ സാമർത്ഥ്യത്തോടെ ഈ നയം നടപ്പിലാക്കി. അതിന്റെ ഫലമായി പരസ്പരകലഹങ്ങൾ ഒരിക്കലും ഒഴിയാതിരുന്നില്ലെന്നുമാത്രമല്ല, കൂടുതലായി ഡച്ചുകാരെ ആശ്രയിക്കേണ്ട നിലയും അവർക്ക് വന്നുചേർന്നു. അക്കാലത്ത് സ്ഥിതിഗതികൾ വളരെ അനുകൂലമാണെന്നു തോന്നിയതുകൊണ്ടു ചെറിയതോതിൽ ചില പ്രദേശങ്ങൾ കൈവശപ്പെടുത്താനും കമ്പനി തീരുമാനിച്ചു. ഇതുവരെ കൊച്ചിയിൽ മാത്രമാണ് പ്രധാനമായും അവർ പട്ടാളത്തെ കേന്ദ്രീകരിച്ചിരുന്നത്. എന്നാൽ കേരളമൊട്ടാകെ അരാജകത്വം പരത്തുന്നതിലുള്ള സ്വന്തം വിജയം കണ്ടപ്പോൾ ഒരു കേരളശക്തിയായി ഉയരുന്നതിനുള്ള മോഹവും ലന്തക്കാരുടെ ഉള്ളിലുദിച്ചു. അഞ്ചികയ്മളുടെ പ്രദേശവും മരുത്തൂർകുളങ്ങരയും കൈവശപ്പെടുത്താൻ തീരുമാനിച്ചുകഴിഞ്ഞുവെന്ന് 1741 മേയ് 12-ാംനു- ബറേവിയായ്ക്കു് അയച്ച ഒരു രഹസ്യമായ കത്തിൽ കേരളത്തിലെ ഡച്ച് അധികാരികൾ അറിയി

ച്ചിരുന്നു. * വടക്കംകൂറിൻെറ ചില ഭാഗങ്ങളും കുളച്ചൽമുതൽ കന്യാകുമാരിവരെയുള്ള തീരപ്രദേശവും കൈവശപ്പെടുത്താൻ അവർ തീരുമാനിച്ചു. പൌരസ്ത്യദേശത്ത് വാൻ ഇമോഫ് വന്നുചേർന്നപ്പോൾമുതൽ കമ്പനി ഇത്തരം സ്വപ്നങ്ങൾ കാണാൻ തുടങ്ങി. ആൽബുക്കർക്കിനെപ്പോലെ തന്നെ ജന്മനാ ഒരു സാമ്രാജ്യകാരിയായിരുന്നു വാൻ ഇമോഫ്. നെഥർലണ്ട്സിലെ വളരെ പ്രശസ്തമായ ഒരു കുടുംബത്തിലെ അംഗമായിരുന്ന ഗസ്റ്റഫ്വില്ലെം ബാറൺ വാൻ ഇമോഫ് തൻെറ 20-ാമത്തെ വയസ്സിലാണ് 1725-ൽ ആദ്യമായി കേരളത്തിൽ വരുന്നത്. 1732-ൽ അസാധാരണകൌൺസിലറായും 1736-ൽ സാധാരണകൌൺസിലറായും അദ്ദേഹം നിയമിക്കപ്പെട്ടു. 1737-ൽ കൊച്ചിയിലെ കണക്കു പരിശോധിച്ച് റിപ്പോർട്ടുചെയ്യാൻ വാൻ ഇമോഫ് കൊച്ചിയിൽവന്നു. കേരളക്കരയിലെ സങ്കേതങ്ങളുടെ അതൃപ്തികരമായ സാമ്പത്തികനില വളരെക്കാലമായി സുപ്രീംഗവമെൻറിനെ വിഷമിപ്പിച്ചുകൊണ്ടിരുന്ന ഒരു കാര്യമായിരുന്നു. കൊച്ചിയിലെ അധികാരികൾ രാഷ്ട്രീയകാര്യങ്ങളിൽ തലയിടരുതെന്നും ചിലവു ചുരുക്കണമെന്നും അവർ പലതവണ ആവശ്യപ്പെട്ടതാണ്. ഈ സ്ഥിതിഗതികൾ കൂലംകഷമായി പരിശോധിച്ചതിനുശേഷം ഉടമ്പടിയിലെ വ്യാപാരവ്യവസ്ഥകൾ കർശനമായി നടപ്പിലാക്കാൻ കൊച്ചിരാജാവിനെ നിർബ്ബന്ധിക്കണമെന്നും, മുഴുവൻ കുരുമുളകും നിശ്ചിതവിലയ്ക്കു കമ്പനിക്കു വില്ക്കാൻ ആവശ്യപ്പെടണമെന്നുമുള്ള തീരുമാനത്തിൽ വാൻ ഇമോഫ് എത്തിച്ചേർന്നു. എന്നാൽ അത് അത്ര എളുപ്പമുള്ള കാര്യമായിരുന്നില്ല. കൊച്ചിയിലെ പട്ടാളം വർദ്ധിപ്പിക്കാതെ അത് സാദ്ധ്യമായിരുന്നില്ല. കേരളത്തിലെ ചില ഭാഗങ്ങൾ കൈവശപ്പെടുത്തി കമ്പനിയുടെ നേരിട്ടുള്ള ഭരണത്തിൽവരുത്തേണ്ടതാണെന്നും വാൻ ഇമോഫ് തീരുമാനിച്ചു. അതിന് അദ്ദേഹത്തെ പ്രേരിപ്പിച്ച മുഖ്യവസ്തുത കേരളത്തിലെ വളർന്നുവരുന്ന ബ്രിട്ടീഷ് വ്യാപാരമായിരുന്നു. കൊച്ചിയിൽ സ്ഥാനമുറപ്പിച്ചുകഴിഞ്ഞപ്പോൾതന്നെ ലന്തക്കാർ പുറക്കാട്ടുനിന്ന് ഇംഗ്ലീഷുകാരെ തുരത്തിയതും കോഴിക്കോട്ടുനിന്ന് പറഞ്ഞയയ്ക്കാൻ പറിച്ചപണി പതിനെട്ടും നോക്കിയതും നാം കണ്ടല്ലോ. ഇംഗ്ലീഷുകാർക്കു സാമൂതിരിയുടെ പിൻബലമുണ്ടായിരുന്നു. കോഴിക്കോട്ടുള്ള റോബർട്ട് ആഡംസിൻെറ സ്വാധീനശക്തിയും അഞ്ചുതെങ്ങിലെ ബ്രിട്ടീഷ് പണ്ടകശാലയിൽക്കൂടെ നടന്നുകൊണ്ടിരുന്ന വർദ്ധിച്ച വ്യാപാരവും ഡച്ചുകാർക്ക് വലിയതോതിലുള്ള രാഷ്ട്രീയക്കുഴപ്പങ്ങളുണ്ടാക്കി. വളരെ തൻേറടവും

* എം. എസ്. നംബർ 385

കഴിവുമുള്ള ഒരുത്തനായിരുന്നു റോബർട്ട് ആഡംസ്. ഒരു കച്ചവടകാര്യസ്ഥൻ എന്നതിനുമുപരിയായി ഒരു രാഷ്ട്രീയസാഹസികനായിരുന്നു അയാൾ. സാമൂതിരിയുടെമേൽ നല്ല സ്വാധീനശക്തിയുണ്ടായിരുന്ന അയാളുടെ ഇടപെടൽമൂലം, അദ്ദേഹത്തിന് എതിരായി നടത്തിയ യുദ്ധത്തിൽ ഡച്ചുകാർക്ക് ഗുരുതരമായ കഷ്ടപ്പാടുകളുണ്ടായി. "കോഴിക്കോട്ടേക്കുചെയ്ത സഹായത്തിനും നമ്മുടെ സേവകന്മാർക്ക് ധനസഹായം നൽകിയതിനും" വേണ്ടി 1710-ൽ സാമൂതിരിപ്പാട് ആഡംസിന് കൂടുതൽ ആനുകൂല്യങ്ങൾ നൽകി. ലന്തക്കാർക്ക് എതിരായുള്ള യുദ്ധത്തിൽ ചെയ്ത സഹായത്തിന് ചേററുവായിൽ ഒരു കൊച്ചുപണ്ടകശാല കെട്ടുന്നതിനുള്ള അവകാശവും അയാൾക്കു ലഭിച്ചു. അസാമാന്യമായ കുശാഗ്രബുദ്ധിയല്ലാതെ മററു യാതൊരു ബലവുമില്ലായിരുന്നെങ്കിലും അയാൾക്കു തന്റെ നാട്ടിനു വമ്പിച്ച രാഷ്ട്രീയപ്രശസ്തി സമ്പാദിച്ചുകൊടുക്കാൻ സാധിച്ചു. അതിന്റെ ഫലമായി ഡച്ചുകാരുടെ വ്യാപാരം ഗണ്യമായ നിലയിൽ ഉലയുകയുംചെയ്തു. എന്നാൽ 1717-ൽ ചേററുവാ ഡച്ചുകാർക്കു മടക്കിക്കൊടുക്കേണ്ടിവന്നതുകൊണ്ടു ആഡംസ് തലശ്ശേരിക്കു മടങ്ങി.

തെക്കുള്ള അഞ്ചുതെങ്ങിൽ ഇംഗ്ലീഷുകാരുടെ സ്ഥാനം കൂടുതൽ ഉറച്ചതായിരുന്നു. 1684-ൽ അവിടെ വ്യാപാരംചെയ്യുന്നതിന് ആററിങ്ങൽറാണി ഇംഗ്ലീഷ്കമ്പനിക്ക് അനുവാദംനൽകി. 1690-ൽ ഒരു കോട്ടകെട്ടാനുള്ള സ്വാതന്ത്ര്യവും ലഭിച്ചു. എന്നാൽ സ്ഥലത്തെ പ്രഭുക്കന്മാർക്ക് ഇതു തീരെ ഇഷ്ടപ്പെട്ടില്ല. 1697-ൽ അവർ സംയുക്തമായി കോട്ട ആക്രമിച്ചുവെങ്കിലും ഇംഗ്ലീഷുകാരെ റാണി സഹായിച്ചു. 1694-ൽ കോലത്തിരിയുടെ രാജ്യത്തു് തലശ്ശേരിപണ്ടകശ്ശാല സ്ഥാപിക്കപ്പെട്ടു. 1708-ൽ വടക്കിളംകൂർ അതായതു കോലത്തിരിയുടെ വടക്കൻശാഖ തലശ്ശേരിക്കോട്ടയ്ക്കുള്ള സ്ഥലം അവർക്കു നൽകി.

1721-ൽ അഞ്ചുതെങ്ങിലെ പണ്ടകശാലയ്ക്കു് ഒരു വലിയ അത്യാഹിതം നേരിട്ടു. വാർഷികസംഭാവന നൽകാൻ ആററിങ്ങലേക്കു പോയ ബ്രിട്ടീഷ്കാര്യസ്ഥൻ, അനാവശ്യമായ സൈനികപ്രൗഢിയോടെയാണ് പുറപ്പെട്ടതു്. അതു് ആക്രമണത്തിനുള്ള യാത്രയാണെന്നു ശങ്കിച്ചു നായർപ്രമാണികൾ അയാളെ ആക്രമിക്കുകയും അംഗരക്ഷകരെ വെട്ടിവീഴ്ത്തുകയുംചെയ്തു. 1723-ൽ ഇംഗ്ലീഷ് ഈസ്റ്റ്ഇൻഡ്യാകമ്പനിക്കുവേണ്ടി തിരുവിതാംകൂർരാജാവുമായി അലക്സാണ്ടർ ഓർമ് ഒരു ഉടമ്പടിയുണ്ടാക്കി. രാജാവു് കുളച്ചൽ ഒരു കോട്ട നിർമ്മിക്കുകയായിരുന്നു. അതിലേക്കു പീരങ്കിയും വെടിക്കോപ്പും നൽകാമെന്നു ബ്രിട്ടീഷുകാർ സമമ

തിച്ചു. ഇംഗ്ലീഷ്കമ്പനിയുമായി സ്നേഹത്തിലും ഐക്യത്തിലും കഴിയാമെന്നു രാജാവു് ഉറപ്പുനൽകി. ഒരു ഇന്ത്യൻസംസ്ഥാനവുമായി ഇംഗ്ലീഷ് ഈസ്റ്റ്ഇന്ത്യാകമ്പനിയുണ്ടാക്കിയ ആദ്യത്തെ ഉടമ്പടിയായിരുന്നു ഇതെന്ന കാര്യം പ്രസ്താവ്യമാണു്. ഈ ഉടമ്പടിയുടെ ഫലമായി തീരദേശത്തെ ഇംഗ്ലീഷ്കമ്പനിയുടെ നില അഭിവൃദ്ധിപ്പെട്ടു. കുരുമുളകു്, സുഗന്ധവ്യഞ്ജനങ്ങൾ ആദിയായ സാധനങ്ങളിലുള്ള അവരുടെ വ്യാപാരവും വളരെ വർദ്ധിച്ചു. അവർ രാജാക്കന്മാർക്കു പീരങ്കികളും തോക്കുകളും നൽകുകയും അതിനു പകരമായി കുരുമുളകു്, ഏലം തുടങ്ങിയ സാധനങ്ങൾ വാങ്ങുകയുംചെയ്തു.

കുരുമുളകു തുടങ്ങിയ സാധനങ്ങളുടെ വ്യാപാരത്തിൽ ഇംഗ്ലീഷുകാർക്കുണ്ടായ അഭിവൃദ്ധിയും, പതുക്കെയെങ്കിലും സുനിശ്ചിതമായ രീതിയിലുള്ള അവരുടെ രാഷ്ട്രീയസ്വാധീനത്തിന്റെ വളർച്ചയും, മയ്യഴിയിലെ ഫ്രഞ്ചുകാരുടെ വരവും കണ്ടപ്പോൾ, യൂറോപ്യൻകമ്പനിക്കാരെ പരസ്പരം കലഹിപ്പിക്കുന്ന തന്ത്രം, കേരളത്തിലെ രാജാക്കന്മാർക്കു് പ്രയോഗിക്കാനുള്ള അവസരം ലഭിച്ചിരിക്കുന്നുവെന്നു് ഡച്ചുകാർക്കു് ബോദ്ധ്യമായി. ഇംഗ്ലീഷുകാരെ ഡച്ചുകാർക്കു് എതിരായും, അവർക്കു രണ്ടുപേർക്കുമെതിരായി ഫ്രഞ്ചുകാരേയും തിരിച്ചുവിടാമെന്ന അവസ്ഥയുണ്ടായി. ഇതുകൊണ്ടും, ജാവായിലെ രാഷ്ട്രീയകുഴപ്പങ്ങൾമൂലവും, അവരുടെ രാഷ്ട്രീയാധികാരം ശക്തിപ്പെടുത്താൻ ലഭിച്ച സന്ദർഭം വേണ്ടപോലെ പ്രയോജനപ്പെടുത്താൻ ലന്തക്കാർക്കു കഴിഞ്ഞതില്ല. അതിനുപകരം അങ്ങുമിങ്ങും ചെറിയ തോതിൽ തലയിടുകയെന്ന നയം സ്വീകരിച്ച അവർക്കു് കേരളത്തിൽ ഉടനീളം നിരവധി ശത്രുക്കളുണ്ടായി.

---

## അദ്ധ്യായം അഞ്ച്

# തിരുവിതാംകൂറിന്റെ ഉദയം

1729-ൽ മാർത്താണ്ഡവർമ്മ സ്ഥാനാരോഹണം ചെയ്യുന്നതുവരെ തിരുവിതാംകൂർ ഒരു ചെറുകിട രാജ്യമായിരുന്നു. കേരളത്തിലെ പൊതുവായ രാഷ്ട്രീയജീവിതത്തിൽ ഈ രാജ്യത്തിന് യാതൊരു സ്ഥാനവുമുണ്ടായിരുന്നില്ല. തൃപ്പാപ്പിൽ രാജവംശം വളരെ പുരാതനമായിരുന്നുവെന്നതിൽ പക്ഷാന്തരമില്ല. വീരരാഘവചക്രവർത്തിയുടെ ചെമ്പുപട്ടയത്തിൽ സാക്ഷിനിന്നത് അതിലെ ഒരംഗമായിരുന്നുവെന്നതുതന്നെ അതിനു തെളിവാണ്. പക്ഷേ, പറങ്കികളുടെ കാലത്തും, ലന്തക്കാരുമായുള്ള ബന്ധത്തിന്റെ ആദ്യത്തെ അര ശതാബ്ദത്തിലും കേരളത്തിലെ രാഷ്ട്രീയ കാര്യങ്ങളിൽ അവക്ക് യാതൊരു സ്വാധീനവുമില്ലായിരുന്നു. തിരുവിതാംകൂറിന്റെ ശിഥിലമായ അവസ്ഥയും രാജകുടുംബത്തിലെ പല ശാഖക്കാർ തമ്മിലുള്ള വഴക്കുകളുമായിരുന്നു അതിനു കാരണം. തൃപ്പാപ്പിൽ രാജകുടുംബത്തിലെ അഞ്ചു ശാഖകളിൽ ഒന്നുമാത്രമായിരുന്നു വേണാട് അഥവാ തിരുവിതാംകൂർ. മററവ ദേശിങ്ങനാട് (കൊല്ലം), ഇളയിടത്തു സ്വരൂപം (കൊട്ടാരക്കര), ആററിങ്ങൽ, നെടുമങ്ങാട് എന്നിവയായിരുന്നു. ഇവതമ്മിൽ പരസ്പരകലഹങ്ങളും സാധാരണമായിരുന്നു. ഇടവാ മുതൽ തോവാളവരെയായിരുന്നു വേണാടിന്റെ അതിർത്തി. സംസ്ഥാനത്തിന്റെ തെക്കേഅററമാണെങ്കിൽ ശീതോഷ്ണാവസ്ഥയിലും ഒരത്തിവരെ നരവംശശാസ്ത്രപ്രകാരവും തമിഴ് പ്രദേശങ്ങളോട് ചേർച്ചയുള്ളതായിരുന്നു. കോഴിക്കോട്, കൊച്ചി, കൊല്ലം തുടങ്ങിയ സ്ഥലങ്ങളോടുള്ളതിനെക്കാൾ അവിടത്തെ ജനങ്ങൾക്ക് രാഷ്ട്രീയവും സാംസ്കാരികവുമായ ബന്ധങ്ങൾ ഉണ്ടായിരുന്നത് മധുരയോടും തൃശ്ശിനാപ്പള്ളിയോടുമാണ്. 18-ാം നൂററാണ്ടിനു മുമ്പ് തിരുവിതാംകൂറിന് യാതൊരു സ്വാധീനവുമില്ലാതിരുന്നതിന് മറെറാരു പ്രധാനപ്പെട്ട കാരണംകൂടി ഉണ്ടായിരുന്നു. കേരളത്തിൽ മററ് ഏതു ഭാഗത്തെക്കാളും പ്രഭുക്കന്മാർക്ക് വളരെ ശക്തിയുണ്ടായിരുന്ന ഒരു സ്ഥലമായിരുന്നു ഇത്. രാജാധികാരം മിക്കവാറും നാമമാത്രമായ നിലയിൽ അവർ എത്തിച്ചു. 1050 എ ഡി-യിലെ ഒരു തീരുമാനപ്രകാരം, തിരുവനന്തപുരത്തെ ശ്രീപത്മനാഭസ്വാമിക്ഷേത്രത്തിന്റെ ഭരണം എട്ടു പോററിമാരും രാജാവും ഉൾപ്പെട്ട ഒരു യോഗത്തിന്റെ

കീഴിലാക്കി. രാജ്യത്തിന്റെ ഭൂരിഭാഗവും ഈ ദേവസ്വത്തിന്റെ വകയായിരുന്നു. അതിന്റെ ഭരണത്തിൽ രാജാവിന് അരവോട്ടു മാത്രമേ ഉണ്ടായിരുന്നുള്ളൂ. ക്ഷേത്രത്തിന്റെ സ്വത്തുക്കളിൽനിന്ന് ആദായമെടുക്കുന്നതിനും ചെലവഴിക്കുന്നതിനുമുള്ള അധികാരം എട്ടരയോഗത്തിനായിരുന്നു. അതിനുവേണ്ടി ക്ഷേത്രംവക സ്വത്തുക്കൾ യോഗക്കാർ എട്ടു പ്രദേശങ്ങളായി തിരിക്കുകയും ആദായം ഈടാക്കുന്നതിന് എട്ടു പ്രഭുക്കന്മാരെ ചുമതലപ്പെടുത്തുകയും ചെയ്തു. കാലാന്തരത്തിൽ എട്ടുവീട്ടിൽപിള്ളമാരെന്ന് അറിയാൻ തുടങ്ങിയ ഈ പ്രഭുക്കന്മാർ നാട്ടിന്റെ ഭരണാധികാരം മുഴുവനും സ്വായത്തമാക്കി യോഗക്കാരായ പോററിമാരുടെ പിൻബലത്തോടെ അവർ രാജ്യംതന്നെ പങ്കുവച്ചു. രാജാവ് വെറുമൊരു അലങ്കാരസാധനമായി. 1661 മുതൽ 1677 വരെ രാജ്യം ഭരിച്ച ആദിത്യവർമ്മയുടെ കാലത്ത് എട്ടുവീടന്മാരുടെ ശക്തി അതിന്റെ മൂർദ്ധന്യത്തിൽ എത്തി. രാജകൊട്ടാരം തീവച്ചു നശിപ്പിക്കപ്പെട്ടു. രാജാവിനെ പിന്നീട് വിഷംകൊടുത്തു കൊന്നു. പിന്നെ ശേഷിച്ചത് പ്രായപൂർത്തിയാകാത്ത 6 കുട്ടികളുള്ള ഉമയമ്മ എന്ന റാണിയാണ്. അങ്ങനെ പ്രഭുക്കന്മാർ സർവ്വാധികാരികളായി.

ഈ അരാജകാവസ്ഥ അതിന്റെ ഉച്ചകോടിയിൽ നിൽക്കുമ്പോഴാണ്, ഒരു ചെറിയ കുതിരപ്പടയുമായി ഒരു മുകിലയോദ്ധാവ് തെക്ക് പ്രത്യക്ഷപ്പെട്ടത്. എതിർപ്പൊന്നുമില്ലാതിരുന്നതുകൊണ്ട് അയാൾ തിരുവനന്തപുരത്തേയ്ക്കു നീങ്ങുകയും പട്ടണത്തിന്റെ പരിസരങ്ങളിൽ സ്വന്തം അധികാരം സ്ഥാപിക്കുകയുംചെയ്തു. ആക്രമണകാരിക്കു തലസ്ഥാനം ഒഴിഞ്ഞുകൊടുത്തുകൊണ്ട് റാണി രക്ഷപ്പെട്ടു. രാജാധികാരം കൈവശപ്പെടുത്തിയിരുന്ന പിള്ളമാരാകട്ടെ, അക്രമിയെ എതിർക്കാൻ യാതൊരു ശ്രമവും നടത്തിയില്ല. എന്നാൽ റാണി സഹായത്തിന് അഭ്യർത്ഥിക്കുകയും ഉത്തരകേരളത്തിലെ കോട്ടയത്തുനിന്ന് കേരളവർമ്മ എന്നൊരു തമ്പുരാനെ തന്റെ രക്ഷയ്ക്കു ക്ഷണിക്കുകയുംചെയ്തു. ആയോധനത്തിലും സാഹിത്യാദികലകളിലും ഒന്നുപോലെ പ്രസിദ്ധനായ ആ തമ്പുരാൻ റാണിയുടെ അപേക്ഷപ്രകാരം തിരുവനന്തപുരത്തെത്തി. രാജകുടുംബത്തിലെ സേവകന്മാരിൽനിന്ന് ഒരു ചെറുസൈന്യത്തെ സംഘടിപ്പിച്ചുകൊണ്ട് അദ്ദേഹം മുകിലനെ ഓടിക്കുകയും രാജ്യത്തെ രക്ഷപ്പെടുത്തുകയുംചെയ്തു. പക്ഷേ, വിജയലഹരി കേരളവർമ്മയുടെ തലയ്ക്കു പിടിച്ചു. അദ്ദേഹം രാജകീയാധികാരങ്ങൾ ഏറെറടുക്കാൻ തുടങ്ങി. അതിൽ ക്ഷുഭിതരായ പ്രഭുക്കന്മാർ സ്വന്തം കൊട്ടാരത്തിൽവച്ചുതന്നെ അദ്ദേഹത്തെ കൊലപ്പെടുത്തി.

അരാജകത്വത്തിന്റെ വിശ്വരൂപം അടുത്ത ഏതാനും വർഷങ്ങളിൽ പ്രത്യക്ഷപ്പെട്ടു. രാജാവുതന്നെ മിക്കവാറും ഒളിച്ചുനടക്കേണ്ട ഒരു നില വന്നു. എല്ലാ കാര്യങ്ങളും പ്രഭുക്കന്മാരുടെ ഇഷ്ടപ്രകാരം നടന്നിരുന്നു. ഈ കുഴപ്പങ്ങളുടെ മൂർദ്ധന്യദശയിലാണ് മാർത്താണ്ഡവർമ്മ ജനിക്കുന്നത് (1706). പതിനാലു വയസ്സുമാത്രം പ്രായമുള്ളപ്പോൾതന്നെ താൻ രാജകീയാധികാരം പുനഃസ്ഥാപിക്കുമെന്നും, പ്രഭുക്കന്മാരെ അടിച്ചമർത്തുമെന്നും ഫ്റാൻസിലെ ഫിലിപ്പ് അഗസ്റ്റസിനെപ്പോലെ അദ്ദേഹം പ്രതിജ്ഞ ചെയ്തു. അന്നദ്ദേഹം വെറും രണ്ടാംമുറത്തമ്പുരാൻ മാത്രമായിരുന്നുവെങ്കിലും ഈ ഒരേയൊരു ലക്ഷ്യത്തിനുവേണ്ടി അദ്ദേഹം പ്രവർത്തിക്കാൻ തുടങ്ങി. വളരെ കഴിയുന്നതിനുമുമ്പുതന്നെ തങ്ങളെപ്പോലെതന്നെ നിർഭയനും എന്നാൽ തങ്ങളെക്കാൾ ദൃഢനിശ്ചയമുള്ളവനുമായ ഒരു വ്യക്തിയോടാണ് ഏററുമുട്ടേണ്ടതെന്നു പിള്ളമാർക്കു മനസ്സിലായി. അദ്ദേഹത്തെ നശിപ്പിക്കാൻ അവർ സർവ്വശക്തിയും പ്രയോഗിച്ചു. ഒരു സ്ഥലത്തുനിന്നു മറെറാരിടത്തേക്കു രക്ഷപ്പെട്ട്, വളരെക്കാലം അദ്ദേഹം ഒളിവുജീവിതം നയിക്കേണ്ടിവന്നു. അദ്ദേഹം ശത്രുക്കളുടെ പിടിയിൽനിന്നു കഷ്ടിച്ചു രക്ഷപ്പെട്ടതു കൃഷിക്കാരുടെ ഉറച്ച രാജഭക്തികൊണ്ടുമാത്രമാണ്. സുശക്തമായ ഒരു സൈന്യമില്ലാതെ ഈ അരാജകാവസ്ഥയ്ക്കു വിരാമമിടാൻ സാദ്ധ്യമല്ലെന്ന് ഈ കാലത്തെ അനുഭവത്തിൽനിന്ന് അദ്ദേഹം പഠിച്ചു. അതിനുവേണ്ടി നാട്ടിൽനിന്ന് ഒരു സൈന്യത്തെ ശേഖരിക്കാനും വിഷമമാണെന്നു മാർത്താണ്ഡവർമ്മയ്ക്കു മനസ്സിലായി. എന്തെന്നാൽ നായന്മാരുടെ സൈനികസംഘടനപ്രകാരം, ഒരു ഭടനു് രാജാവിനോടല്ലായിരുന്നു കൂറ്. അയാളുടെ തൊട്ടുമുകളിലുള്ള പ്രഭുവിനെമാത്രം സേവിച്ചാൽ മതിയായിരുന്നു. തൻമൂലം 1726-ൽ ഇളയരാജാവായിരിക്കുമ്പോൾതന്നെ, തിരുവിതാംകൂർചരിത്രത്തിലെ ഏററവും പ്രധാനപ്പെട്ട തീരുമാനം എടുക്കാൻ മാർത്താണ്ഡവർമ്മ മാതുലനായ രാജാവിനെ ഉപദേശിച്ചു. കർണ്ണാട്ടിക്കിലെ പുതിയ മുഗൾഗവർണ്ണരുടെ മേൽക്കോയ്മ സ്വീകരിച്ച്, കലാപകാരികളായ പിള്ളമാരെ അമർച്ചചെയ്യാൻ അദ്ദേഹത്തിന്റെ സഹായം തേടണമെന്നായിരുന്നു ആ ഉപദേശം. അതിൻപ്രകാരം സംസ്ഥാനത്തെ ചില പ്രധാന ഉദ്യോഗസ്ഥന്മാരോടൊത്ത് രാജാവ് തൃശ്ശിനാപ്പള്ളിക്ക് പോകുകയും ഡെൽഹിസിംഹാസനത്തിന്റെ മേൽക്കോയ്മ സ്വീകരിക്കുകയുംചെയ്തു. അറംഗസീബിന്റെ മരണശേഷം യുദ്ധങ്ങൾ ഉണ്ടായെങ്കിലും മുഗൾചക്രവർത്തിമാർ, കർണ്ണാട്ടിക്കിലെ അവരുടെ ഗവർണ്ണരിൽക്കൂടെ ഇൻഡ്യയുടെ തെക്കേയററംവരെ അവരുടെ അധികാരം വിപുലപ്പെടുത്തിയിരുന്നു. കർണ്ണാട്ടിക്ക് നവാബിനു് 3000 രൂപാ കപ്പംകൊടു

ക്കാമെന്ന് തിരുവിതാംകൂർരാജാവ് സമ്മതിക്കുകയും അതിൻപ്രകാരം അദ്ദേഹത്തിന് നവാബിന്റെ സംരക്ഷണ ലഭിക്കുകയും ചെയ്തു. മുഗൾപുംഗവന്മാരുടെ ദൃഷ്ടിയിൽ തിരുവിതാംകൂർരാജാവ് കേവലം ഒരു ചെറിയ ജമിന്ദാർ മാത്രമായിരുന്നു. നവാബും രാജാവും തമ്മിലുണ്ടായ "ഉടമ്പടി"യിൽ കേരളത്തിലെ ഒരു ജമിന്ദാരായിട്ടാണ് രാമവർമ്മയെ വിവരിച്ചിട്ടുള്ളത്. എന്നാൽ അഭിമാനത്തിനു വന്ന ക്ഷീണം നികത്താൻ പര്യാപ്തമായ ഒരു സൈന്യത്തെ നവാബ് അയച്ചുകൊടുത്തു. തിരുപ്പതിനായിക്കന്റെ കീഴിൽ 2000 കാലാളും വെങ്കിടപതിനായിക്കന്റെ കീഴിൽ 1000 കുതിരപ്പട്ടാളക്കാരുമായിട്ടാണ് രാജാവു മടങ്ങിവന്നത്. പിള്ളമാരെ അമർച്ചചെയ്ത് രാജാധികാരം പുനഃപ്രതിഷ്ഠിക്കാൻ കൊണ്ടുവന്ന ഈ സൈന്യത്തിന് ശമ്പളം കൊടുക്കേണ്ടത് രാജാവായിരുന്നു. അദ്ദേഹത്തിന്റെ കല്പന കേൾക്കാൻ അവർ ബാദ്ധ്യസ്ഥരുമായിരുന്നു.

1729-ൽ മാർത്താണ്ഡവർമ്മ സ്ഥാനാരോഹണംചെയ്തു. അന്നദ്ദേഹത്തിന് 23 വയസ്സ് മാത്രമേ പ്രായമുണ്ടായിരുന്നുള്ളു. എന്നാൽ ആപത്തിന്റെ കളരിയിൽനിന്ന് അദ്ദേഹം യുദ്ധവും രാജ്യതന്ത്രവും നല്ലവണ്ണം അഭ്യസിച്ചിരുന്നു. കർണ്ണാട്ടിക്ക് സൈന്യത്തിന്റെ സഹായത്തോടെ എട്ടുവീടന്മാരെ നശിപ്പിക്കാൻ അദ്ദേഹം ഉടൻതന്നെ പ്രവർത്തനം തുടങ്ങി. എന്നാൽ നവാബിന്റെ സേനകൾ തന്റെ ഉത്തരവ് അനുസരിക്കുന്നില്ലെന്നും, അവർ തന്റെ യജമാനന്മാരായി ഭാവിച്ചിരിക്കുകയാണെന്നും അദ്ദേഹത്തിനു വേഗം മനസ്സിലായി. അദ്ദേഹത്തിന്റെ മന്ത്രിയെ അവർ തടവുകാരനാക്കി മററു പലവിധത്തിലും രാജാധികാരത്തെ അവർ ചോദ്യംചെയ്തു. എന്നാൽ ഇതൊന്നുംകൊണ്ട് ചഞ്ചലപ്പെടാതെ മറെറാരു സംഘം കൂലിപ്പട്ടാളത്തെ സംഘടിപ്പിക്കുവാൻ മാർത്താണ്ഡവർമ്മ തീരുമാനിച്ചു. ഏതാനുംമാസങ്ങൾക്കുള്ളിൽ തമിഴ്നാട്ടിൽനിന്നും അദ്ദേഹം ഒരു മറവപ്പടയെ ശേഖരിക്കുകയും നവാബിന്റെ പട്ടാളത്തെ മടക്കി അയയ്ക്കുകയും ചെയ്തു. എന്നാൽ ഇതുകൊണ്ടും കാര്യങ്ങൾ സുഗമമായി നീങ്ങുന്നില്ലെന്ന് അദ്ദേഹം കണ്ടു. നാടുനീങ്ങിയ രാജാവിന്റെ മകനായ ശ്രീപത്മനാഭൻതമ്പി സിംഹാസനത്തിന് അവകാശം പുറപ്പെടുവിക്കുകയും, മേൽക്കോയ്മ എന്ന നിലയിൽ ആർക്കാട്ടുനവാബിനോട് പരാതിപ്പെടുകയും ചെയ്തു. നവാബും എട്ടുവീട്ടിൽപിള്ളമാരും തമ്പിയെ പിന്താങ്ങി. രാജാവിനെതിരായി നവാബ് ഒരു സൈന്യത്തേയും അയച്ചു. എന്നാൽ അതിന്റെ നായകനെ മാർത്താണ്ഡവർമ്മ കോഴകൊടുത്തു തിരിച്ചയയ്ക്കുകയുണ്ടായി. തൃശ്ശിനാപ്പള്ളിസൈന്യത്തിന്റെ തലവൻ ചരി

ച്ചതോടെ, രാജാവിന്റെ കോപാഗ്നിയെ നേരിടാൻ തമ്പിമാരും പിള്ളമാരും മാത്രമായി. എന്നാൽ വിദേശസഹായമൊന്നുമില്ലെങ്കിലും അവർക്ക് നല്ല സ്വാധീനശക്തിയുണ്ടായിരുന്നു. അതുകൊണ്ട് അവരെ പരസ്യമായി ആക്രമിക്കാൻ മാർത്താണ്ഡവർമ്മയ്ക്കു ധൈര്യമില്ലായിരുന്നു. 1733-ൽ രാജാവിനെ കാണാൻവന്ന തമ്പിയെ അദ്ദേഹം വധിപ്പിച്ചു. മിക്കവാറും അതേസമയംതന്നെ എട്ടുവീടന്മാരെയും മററു പ്രധാനപ്പെട്ട പ്രഭുക്കന്മാരെയും അദ്ദേഹം ബന്ധനസ്ഥരാക്കി. ദയയെന്നതു് മാർത്താണ്ഡവർമ്മയ്ക്കു് അറിഞ്ഞുകൂടായിരുന്നു. അദ്ദേഹത്തിന്റെ നിഷ്ഠുരമായ പ്രതികാരം കേരളത്തെ മുഴുവൻ ഞെട്ടിച്ചു. നാട്ടിൽ മുമ്പന്മാരായ നാല്പത്തിരണ്ടു പ്രഭുക്കന്മാരെ അദ്ദേഹം കഴുകിലേററി. അവരുടെ സ്ത്രീകളേയും കുഞ്ഞുങ്ങളേയും അടിമകളായി വിററു.

കേരളത്തിലെ രാഷ്ട്രീയവ്യവസ്ഥയ്ക്കു് ഏററ ആദ്യത്തെ ഏററവും പ്രധാനപ്പെട്ട പ്രഹരമായിരുന്നു ഇതു്. ഇതോടുകൂടി നാടുവാഴിത്തത്തിൽ അധിഷ്ഠിതമായ കേരളത്തിലെ രാഷ്ട്രനീതി തകർന്നു. രാജദ്രോഹക്കുററത്തിനുപോലും നായർപ്രഭുക്കന്മാരെ ശിക്ഷിക്കാൻപാടില്ലെന്നായിരുന്നു പഴയ ആചാരം. മൂന്നാമദ്ധ്യായത്തിൽ ചൂണ്ടിക്കാണിച്ചതുപോലെ, സർക്കാരിനെതിരായി കലാപംനടത്തുന്ന നായർമാടമ്പിമാരെ ശിക്ഷിക്കണമെന്നു കൊച്ചിയുമായുള്ള ഒരു ഉടമ്പടിയിൽ ലന്തക്കമ്പനി പ്രത്യേകം ആവശ്യപ്പെടേണ്ടിവന്നു. അങ്ങനെ അവർ വ്യവസ്ഥചെയ്തുവെങ്കിലും തനിക്കെതിരായി എപ്പോഴും കലാപം നടത്തിക്കൊണ്ടിരുന്ന പ്രഭുക്കന്മാരെ ശിക്ഷിക്കാൻ കൊച്ചിരാജാവിനു് കഴിഞ്ഞിരുന്നില്ല. ഒരുപക്ഷേ ഇത്രമാത്രം വിപ്ലവകരമായ ഒരു നടപടി സ്വീകരിക്കാൻ അദ്ദേഹത്തിനു വൈമനസ്യമുണ്ടായിരുന്നിരിക്കാം. ഇത്തരം ധാരണകളൊക്കെ കടപുഴക്കിയെറിഞ്ഞുകൊണ്ട്, ഇത്രകാലവും നാട്ടിനെ നിയന്ത്രിച്ചിരുന്ന പ്രഭുകുടുംബങ്ങളെ യാതൊരു ദാക്ഷിണ്യവുംകൂടാതെ ഉന്മൂലനാശംവരുത്തുകയാണ് മാർത്താണ്ഡവർമ്മ ചെയ്തതു്. തൃശ്ശിനാപ്പള്ളിയിലും തഞ്ചാവൂരിലും നിലവിലിരിക്കുന്നതുപോലുള്ള സ്വേച്ഛാധിപത്യപരമായ ഭരണക്രമം സ്ഥാപിക്കുകയെന്നതായിരുന്നു അദ്ദേഹത്തിന്റെ ലക്ഷ്യം. പരിപൂർണ്ണമായും വിദേശീയമായ ഒരു ചിന്താഗതിയായിരുന്നു ഇതു്. അതു സാധിക്കുന്നതിനു് അതുപോലെതന്നെ വിദേശീയമായ കരുക്കളായിരുന്നു അദ്ദേഹം ഉപയോഗിച്ചതു്. പാണ്ടിയിൽനിന്നു് കൂലിക്കുകൊണ്ടുവന്ന മറവപ്പടയായിരുന്നു അദ്ദേഹത്തിന്റെ ബലം.

ആഭ്യന്തരമായ എതിർപ്പ് ഇങ്ങനെ അമർച്ചചെയ്തതിനുശേഷം മാർത്താണ്ഡവർമ്മ തൻെറ ശ്രദ്ധ വടക്കോട്ടു തിരിച്ചു. വേണാട്ടിനു തൊട്ടു കിടന്ന പ്രദേശങ്ങൾ ഭരിച്ചിരുന്നത് കൊല്ലം, ഇളയിടത്തുസ്വരൂപം എന്നീ രാജവംശങ്ങളാണ്. തൻെറ താല്പര്യത്തിനു വിരുദ്ധമായ ദത്തെടുപ്പു നടത്തിയെന്ന പേരിൽ അവരുടെ കാര്യങ്ങളിൽ ഇതിനകംതന്നെ മാർത്താണ്ഡവർമ്മ തലയിട്ടുകഴിഞ്ഞിരുന്നു. 1731-ൽ കായംകുളത്തുനിന്ന് ഒരു ദത്തെടുക്കാൻ ദേശിങ്ങനാട്ടുരാജാവ് തീരുമാനിച്ചു. അത് ഉപേക്ഷിക്കണമെന്നു മാർത്താണ്ഡവർമ്മ ആവശ്യപ്പെട്ടു. എന്നാൽ കൊല്ലംരാജാവ് അതിനു വിസമ്മതിച്ചപ്പോൾ അദ്ദേഹം വലിയൊരു സൈന്യത്തോടെ കൊല്ലം ആക്രമിച്ചു. എന്നാൽ ദേശിങ്ങനാട്ടെ മുഖ്യമന്ത്രിയായിരുന്ന അച്യുതവാര്യർ കൊല്ലംകോട്ട അതിസമർത്ഥമായി രക്ഷിച്ചു. അസാമാന്യമായ ധീരതയോടെ വാര്യർ സമരംചെയ്തുവെങ്കിലും വമ്പിച്ച ശക്തിയുടെ മുമ്പിൽ അദ്ദേഹം മുട്ടുകുത്തേണ്ടിവന്നു. മാർത്താണ്ഡവർമ്മ ദേശിങ്ങനാട്ടിനെ തിരുവിതാംകൂറിനോടു ചേർക്കുകയും രാജാവിനെ തിരുവനന്തപുരത്തു തടവുകാരനായി പാർപ്പിക്കുകയുംചെയ്തു. കേരളചരിത്രത്തിൽ ആദ്യമായിട്ടാണ് ഈ രീതിയിൽ ഒരു രാജ്യത്തോടു പെരുമാറുന്നത്. പടയിൽ തോല്ക്കുന്ന നാടുവാഴികളെ സാമന്തന്മാരാക്കിയശേഷം അവരുടെ രാജ്യം ഭരിക്കാൻ അനുവദിക്കുകയായിരുന്നു ഇതുവരെ വിജയികൾ സ്വീകരിച്ചുവന്ന നടപടി.

ചരിത്രപുരാതനമായ ഒരു രാജ്യം ഇങ്ങനെ ലയിപ്പിച്ചതു് കേരളത്തിൻെറ മററു ഭാഗങ്ങളിൽ വലിയ ക്ഷോഭത്തിനു കാരണമായി. കൊല്ലം രാജാവിനെ മോചിപ്പിച്ച് അദ്ദേഹത്തെ വീണ്ടും സിംഹാസനത്തിൽ വാഴിക്കുന്നതിന് ഉടൻതന്നെ വടക്കൻരാജാക്കന്മാർ ഒരു സഖ്യമുണ്ടാക്കി. ഈ സഖ്യത്തിൻെറ നേതൃത്വം സ്വീകരിക്കുന്നതിന് ലന്തക്കാരോട് അപേക്ഷിക്കാൻ കായംകുളത്തെ മന്ത്രിയായ ഈശ്വരപട്ടർ കൊച്ചിക്കു പോയി. എന്നാൽ മാർത്താണ്ഡവർമ്മയുടെ നയത്തിൻെറ പൂർണ്ണമായ ഗൌരവം ലന്തക്കാർ ഇതുവരെ മനസ്സിലാക്കിയിരുന്നില്ല. കേരളരാജാക്കന്മാർ തമ്മിലടിക്കുന്നതു് അവർക്കു സന്തോഷമുള്ള കാര്യമായിരുന്നു. അങ്ങനെ വരുമ്പോൾ എല്ലാവരുടെയുംമേൽ സ്വന്തം നിയന്ത്രണം മുറുക്കാമെന്നായിരുന്നു അവരുടെ പ്രതീക്ഷ. രാജ്യങ്ങൾ പടവെട്ടിപ്പിടിച്ചു ലയിപ്പിക്കുന്ന പുതിയ യുദ്ധരീതിയുടെ ഫലം അവർ മനസ്സിലാക്കിയിരുന്നില്ല അതുപോലെതന്നെ പുരാതന കേരളയുദ്ധമുറപ്രകാരം പ്രഭുക്കന്മാരുടെ കാര്യക്ഷമതയില്ലാത്ത പട്ടാളസംഘങ്ങൾക്കു പകരം തിരുവിതാംകൂറിൽ

സാവധാനം രൂപംകൊണ്ടിരുന്ന സൈനികരീതിയുടെ ശക്തിയും അവർ കണ്ടറിഞ്ഞില്ല.

ലന്തക്കാരുടെ കാര്യമായ പിൻതുണയില്ലായിരുന്നുവെങ്കിലും കായംകുളംരാജാവു് സംഘടിപ്പിച്ച വടക്കൻസഖ്യത്തിന് സാമാന്യം നല്ല പിന്തുണ ലഭിച്ചു. കായംകുളം, പുറക്കാട്, വടക്കുംകൂർ, കൊച്ചി എന്നീ രാജാക്കന്മാർ കൊല്ലംരാജാവിനെ വീണ്ടും അധികാരത്തിൽ വാഴിക്കുന്നതിനു തിരുവിതാംകൂറിനെതിരായ സമരത്തിൽ പരസ്പരം സഹായിക്കാമെന്നു സമ്മതിച്ചു. ഈ സഖ്യത്തിൽ ചേരാത്ത മരുതൂർകുളങ്ങരരാജാവിനെ ആക്രമിക്കണമെന്നും സഖ്യസേനകൾ ദേശിങ്ങനാട്ട് ആക്രമിച്ചു കീഴടക്കണമെന്നും തീരുമാനിക്കുകയുണ്ടായി. ഇതേയവസരത്തിൽ കൊല്ലംരാജാവു് തിരുവനന്തപുരത്തുനിന്നു രക്ഷപ്പെടുകയും കായംകുളത്തു് എത്തിച്ചേരുകയുംചെയ്തു. അദ്ദേഹത്തിന്റെ നേതൃത്വത്തിൽ ഉടൻതന്നെ ഒരു വലിയ സേന കൊല്ലത്തേക്കു നീങ്ങി. അറുമുഖംപിള്ളയുടെ നേതൃത്വത്തിലുള്ള തിരുവിതാംകൂർസൈന്യം ശക്തിയായ ചെറുത്തുനില്പു നടത്തിയെങ്കിലും, ഒടുവിൽ പിൻവാങ്ങേണ്ടിവന്നു. എന്നുമാത്രമല്ല മാർത്താണ്ഡവർമ്മ നേരിട്ടുനയിച്ച സൈന്യത്തിന്റെ വലിയ വിഭാഗത്തെ സഖ്യകക്ഷികൾ പരാജയപ്പെടുത്തി ഓടിച്ചു. ഈ ഗംഭീരമായ വിജയത്തിന്റെ ഫലമായി കൊല്ലംരാജാവു് വീണ്ടും തന്റെ സിംഹാസനത്തിൽ വാഴാൻ തുടങ്ങി. സഖ്യകക്ഷികൾ തിരുവിതാംകൂർ അതിർത്തി കടന്നു് ആക്രമണംനടത്തി.

യുദ്ധം അവസാനിപ്പിക്കാൻ മാർത്താണ്ഡവർമ്മയ്ക്കു യാതൊരു താല്പര്യവുമില്ലായിരുന്നു. തന്റെ സൈനികസംഘടനയിൽ പ്രത്യക്ഷപ്പെട്ട ദൗർബ്ബല്യങ്ങൾ മാറ്റാനാണ് അദ്ദേഹം പിൻവാങ്ങിയതു്. അദ്ദേഹം തന്റെ സൈന്യത്തെ, പ്രത്യേകിച്ചും പുതിയ കുതിരപ്പട്ടാളത്തെ, പുനഃസംഘടിപ്പിച്ചു. കൂടിയതരം ആയുധങ്ങൾ സമ്പാദിക്കുന്നതിലും പട്ടാളത്തിന് ഒന്നാംതരം പരിശീലനം നൽകുന്ന കാര്യത്തിലും അദ്ദേഹം പ്രത്യേകം ശ്രദ്ധചെലുത്തി. മറ്റൊരു കേരളരാജാവും നൽകിയിട്ടില്ലാത്തവിധത്തിലുള്ള ശിക്ഷണമാണ് അദ്ദേഹം തന്റെ സൈന്യത്തിനു നൽകിയതു്. അഞ്ചുതെങ്ങിലും ഇടവയിലുമുള്ള ഇംഗ്ലീഷുകച്ചവടക്കാർമുഖേന അദ്ദേഹം ധാരാളം പുതിയ യുദ്ധസാമഗ്രികൾ വാങ്ങി.

സൈനികപുനഃസംഘടന പൂർത്തിയായപ്പോൾ മാർത്താണ്ഡവർമ്മ വീണ്ടും പടക്കളത്തിൽ ഇറങ്ങി. തന്റെ സൈന്യത്തെ രണ്ടായി തിരിച്ച് അദ്ദേഹം ഒരേ സമയംതന്നെ കായംകുളവും കൊല്ലവും ആക്രമിച്ചു.

കൊല്ലത്തെ യുദ്ധം ജയിച്ചുവെങ്കിലും കായംകുളത്തുവച്ചു തിരുവിതാംകൂർ സേന വീണ്ടും തോററു. ഉന്ന സംഘട്ടനത്തിനായി മാർത്താണ്ഡവർമ്മ മുമ്പോട്ടു നീങ്ങിയ അവസരങ്ങളിലെല്ലാംതന്നെ ഭയങ്കരമായ നഷ്ടങ്ങളോടെ അദ്ദേഹത്തിനു പിൻവാങ്ങേണ്ടിവന്നു. 1734-ൽ നടന്ന യുദ്ധത്തിൽ യാദൃച്ഛികമായ ഒരു വെടിയേററു കായംകുളംരാജാവു മരിച്ചു. എന്നാൽ സ്ഥാനാരോഹണംചെയ്ത അദ്ദേഹത്തിന്റെ സഹോദരൻ സമരം തുടർന്നു. ഒടുവിൽ പരാജയം സമ്മതിച്ചുകൊണ്ടു പിൻവാങ്ങാൻ മാർത്താണ്ഡവർമ്മ വീണ്ടും നിർബ്ബന്ധിതനായി.

തന്റെ രാജ്യത്തിന്നു് ഇങ്ങനെ പരാജയം സംഭവിച്ചപ്പോൾ, മാർത്താണ്ഡവർമ്മ വീണ്ടും വിദേശസഹായം തേടാൻ നിശ്ചയിച്ചു. അദ്ദേഹം ഭരണം തുടങ്ങിയ ചുരുങ്ങിയ കാലത്തിനുള്ളിൽ രണ്ടാമത്തെ പ്രാവശ്യം വിദേശീയക്കൂലിപ്പട്ടാളത്തെ സംഘടിപ്പിക്കാൻ ശ്രമിച്ചു. അവരെ ഉപയോഗിച്ചു് കേരളീയരാജാക്കന്മാരെ തോല്പിക്കാമെന്നു് അദ്ദേഹം കരുതി. ഇതിനകം തന്റെ വിശ്വസ്തസേവകനായിത്തീർന്നിരുന്ന രാമയ്യനെന്ന തന്ത്രശാലിയും ക്രൂരനുമായ ബ്രാഹ്മണനെ ഒരു മറവപ്പട സംഘടിപ്പിക്കാൻ അദ്ദേഹം തിരുനെൽവേലിയ്ക്കു് അയച്ചു. പൊന്നംപാണ്ഡ്യത്തേവൻ എന്നൊരു മറവപ്രമാണിയെ ആയിരം കുതിരപ്പട്ടാളക്കാരോടുകൂടി രാമയ്യൻ കൊണ്ടുവന്നു. ഈ സഹായകസേനയുടെ പിന്തുണയോടെ മാർത്താണ്ഡവർമ്മ വീണ്ടും കായംകുളം ആക്രമിച്ചു. ഈ സമരത്തിൽ ചില്ലറനേട്ടങ്ങളുണ്ടായെങ്കിലും, കായംകുളത്തെ സൈനികശക്തിക്കു് വലിയ ഉലച്ചിലുണ്ടാക്കാൻ കഴിഞ്ഞില്ല. തുടർന്നുണ്ടായ സമാധാനഉടമ്പടിപ്രകാരം കൊല്ലംരാജാവു വീണ്ടും അധികാരത്തിൽ അവരോധിക്കപ്പെട്ടു. എന്നാൽ സമാധാനം നിലനിർത്തണമെന്ന യാതൊരു താല്പര്യവും മാർത്താണ്ഡവർമ്മയ്ക്കില്ലായിരുന്നു. 1734-ൽ കൊല്ലത്തിനു തൊട്ടു കിഴക്കുള്ള ഇളയിടത്തുസ്വരൂപം അദ്ദേഹം പിടിച്ചടക്കി. ആ വർഷത്തിൽതന്നെ നിർഭാഗ്യവാനായിരുന്ന കൊല്ലംരാജാവു് മരിക്കുകയും അതു കായങ്കുളവുമായുള്ള മൂന്നാമത്തെ യുദ്ധത്തിനു വഴിതെളിക്കുകയുംചെയ്തു.

കൊല്ലംരാജാവു മരിച്ചതിനെ തുടർന്നു ദത്തെടുപ്പിന്റെ അവകാശത്തിൽ കായംകുളം രാജാവു് ആ പ്രദേശം അവകാശപ്പെടുകയും അതു് ഉടൻതന്നെ കൈവശപ്പെടുത്തുകയുംചെയ്തു. ഈ ദത്തിനെ നേരത്തെ പ്രതിഷേധിക്കുകയും അംഗീകരിക്കാൻ വിസമ്മതിക്കുകയുംചെയ്ത മാർത്താണ്ഡവർമ്മ, കൊല്ലം തനിക്കു വേണമെന്നു് ആവശ്യപ്പെട്ടു. യുദ്ധം അനിവാര്യമെന്നു വന്നപ്പോൾ മാർത്താണ്ഡവർമ്മയുടെ ഒടുങ്ങാത്ത രാജ്യതൃഷ്ണമൂലം അസ്വ

സ്ഥരായിത്തുടങ്ങിയിരുന്ന ലന്തക്കമ്പനിയും അതിൽ ഇടപെട്ടു. ഇളയിടത്തു സ്വരൂപം കൈവശപ്പെടുത്തിയതിൽ പ്രതിഷേധിച്ചും കായംകുളം ആക്രമിക്കരുതെന്നു താക്കീതുചെയ്തും ഒരു ദൂതനെ കമാണ്ടൂർ മാററൻ മാർത്താണ്ഡവർമ്മയുടെ അടുത്തേക്കയച്ചു. അന്നു ലന്തക്കാരുടെ നിലയെ കുറിച്ചും ശക്തിയെക്കുറിച്ചും മാർത്താണ്ഡവർമ്മയ്ക്കു തികഞ്ഞ അജ്ഞതയാണുണ്ടായിരുന്നത്. കേരളം വെട്ടിപ്പിടിക്കുന്നതിനുള്ള തൻെറ കണക്കുകൂട്ടലിൽ ഇങ്ങനെയുള്ള ഒരു അജ്ഞാതശക്തിയെ അദ്ദേഹം ഉൾപ്പെടുത്തിരുന്നില്ല. അതുകൊണ്ട് ലന്തക്കാരുടെ പ്രവൃത്തി അദ്ദേഹത്തെ അത്ഭുതപ്പെടുത്തി. മാർത്താണ്ഡവർമ്മയ്ക്കു പരിചയമുണ്ടായിരുന്ന യൂറോപ്യൻ വ്യാപാരികൾ അഞ്ചുതെങ്ങിലെ ഇംഗ്ലീഷ് കച്ചവടക്കാർമാത്രമായിരുന്നു. അവരാകട്ടെ, രാഷ്ട്രീയകാര്യങ്ങളിൽ തലയിടാതെ സ്വന്തം കച്ചവടത്തിൽമാത്രം ശ്രദ്ധപതിപ്പിച്ചു കഴിഞ്ഞുകൂടിയിരുന്നു. കേരളത്തിൻെറ ചില ഭാഗങ്ങളിൽ ലന്തക്കാർ അധീശത്വം അവകാശപ്പെട്ടിരുന്നുവെന്നും, തീരപ്രദേശത്ത് ആയുധശക്തികൊണ്ടുതന്നെ അത് അടിച്ചേല്പിക്കാൻ അവർ ഒരുങ്ങിയിരിക്കുകയാണെന്നും അദ്ദേഹം അന്നു മനസ്സിലാക്കിയിരുന്നില്ലെന്നു വ്യക്തമാണ്. ഏതായാലും മാർത്താണ്ഡവർമ്മയുടെ അജ്ഞത ഈ അവസരത്തിൽ പ്രയോജനപ്പെട്ടു. കേരളത്തിലെ രാഷ്ട്രീയകാര്യങ്ങളിൽ തലയിടാതെ ലന്തക്കമ്പനി സ്വന്തംകാര്യംനോക്കി ജീവിച്ചുകൊള്ളാൻ ആവശ്യപ്പെട്ടുകൊണ്ടുള്ള ഒരു മറുപടി അദ്ദേഹം മാററന് അയച്ചുകൊടുത്തു. ഇതു ലന്തക്കാരെ അരിശംകൊള്ളിച്ചുവെന്നു പറയേണ്ടതില്ലല്ലോ. എന്നാൽ ജാവായിലെ ആഭ്യന്തരകുഴപ്പംമൂലം അവക്ക് ഉടൻ തിരുവിതാംകൂർ ആക്രമിക്കുക അസാദ്ധ്യമായിരുന്നു. അത്, കായംകുളത്തിനോടു പുതിയ ഒരു യുദ്ധം തുടങ്ങാൻ വമ്പിച്ച സജ്ജീകരണങ്ങൾ ചെയ്യുന്നതിനു മാർത്താണ്ഡവർമ്മയ്ക്ക് അവസരം നൽകി. ഇതിനകം ദളവായും സർവ്വസൈന്യാധിപനുമായിത്തീർന്ന രാമയ്യൻ 1739-ൽ കായംകുളത്തേയ്ക്കു പടനയിച്ചു. ഇതാണ് ഇടപെടാനുള്ള പററിയ സന്ദർഭമെന്ന് ലന്തക്കാർക്കു തോന്നി. സിലോണിലെ പ്രതാപശാലിയായ ഗവർണ്ണർ വാൻ ഇംഹോഫ് അപ്പോൾ കൊച്ചിയിലുണ്ടായിരുന്നു. ഉടൻതന്നെ വേണ്ട നടപടികൾ സ്വീകരിക്കാൻ അദ്ദേഹം തീരുമാനിച്ചു. വലിയ ഒരു യുദ്ധത്തിൽ ഏർപ്പെടത്തക്ക നിലയല്ലായിരുന്നു അപ്പോൾ കൊച്ചിയിലെ ഖജനാവിൽ. അതുകൊണ്ട് ആദ്യനടപടിയെന്ന നിലയിൽ, ലന്തക്കാരുമായി സഖ്യത്തിൽ ഏർപ്പെട്ടിട്ടുള്ള രാജാക്കന്മാർ വ്യവസ്ഥപ്രകാരമുള്ള കരുമുളക മുഴുവനും ഉടൻ കൊടുക്കണമെന്നും, അതിനു കഴിവില്ലാത്തവർ വമ്പിച്ച തുകകൾ നൽകണമെന്നും വാൻഇംഹോഫ് ആജ്ഞാപിച്ചു. മരുത്തൂർകുളങ്ങ

രയും വടക്കൻകൂറിന്റെ ചില ഭാഗങ്ങളും ഉടൻതന്നെ ആക്രമിച്ചു്, കമ്പനിയുടെ അധീനതയിലാക്കാനും അദ്ദേഹം തീരുമാനിക്കുകയുണ്ടായി. ഇതോടൊപ്പംതന്നെ ഇളയിടത്തുസ്വരൂപത്തിലെ റാണിയെ വീണ്ടും അധികാരത്തിൽ വാഴിക്കണമെന്നു് ആവശ്യപ്പെട്ടുകൊണ്ടു് അദ്ദേഹം മാർത്താണ്ഡവർമ്മയുടെ അടുത്തേയ്ക്കു് ഒരു ദൂതനേയും അയച്ചു. എന്നാൽ അതിനു മാർത്താണ്ഡവർമ്മ ഒരുക്കമല്ലായിരുന്നു. വാൻഇംഹോഫ് തന്നെ നേരിട്ടു രാജാവിനെ കാണാൻ വന്നു. എല്ലാവിധ മര്യാദകളോടുംകൂടി രാജാവു് അദ്ദേഹത്തെ സ്വീകരിച്ചു. എന്നാൽ മാർത്താണ്ഡവർമ്മയുടെ തീരുമാനം ഇളക്കാൻ ഡച്ചുഗവർണ്ണറുടെ നയചാതുര്യംകൊണ്ടൊന്നും ഫലിച്ചില്ല. വാൻഇംഹോഫ് പലതും പറഞ്ഞുനോക്കി. പക്ഷേ, മാർത്താണ്ഡവർമ്മ തന്റെ തീരുമാനത്തിൽ ഉറച്ചുനിന്നു. അവർ തുല്യ പൗരുഷന്മാരായിരുന്നു. ഡച്ചുഗവർണ്ണറാണെങ്കിൽ അസാമാന്യമായ പ്രഭാവവും അപാരമായ ധീരതയുമുള്ള ഒരു നേതാവാണെന്നു് തന്റെ ഇതുവരെയുള്ള ചരിത്രംകൊണ്ടു തെളിയിച്ചിരുന്നു. സമാധാനത്തിൽക്കൂടെ തന്റെ ലക്ഷ്യം നേടാൻ അദ്ദേഹം ശ്രമിച്ചു. ഇല്ലെങ്കിൽ അതു യുദ്ധം ചെയ്തും നേടാൻ അദ്ദേഹം ദൃഢവ്രതമെടുത്തിരുന്നു. പൗരസ്ത്യദേശത്തു ദീർഘകാലമായി നയതന്ത്രപ്രവർത്തനത്തിലും യുദ്ധത്തിലും ഏർപ്പെട്ടിരുന്നതിന്റെ അനുഭവംകൊണ്ടു്, തന്റെ കപ്പലിന്റെ തോക്കുകൾക്കു വിദൂരമായ തിരുവിതാംകൂറിലെ കുന്നുകളിൽ നടത്തേണ്ടിവരുന്ന നീണ്ട ഒരു യുദ്ധത്തിന്റെ വിഷമതകളും സാമ്പത്തികഭാരവും വാൻഇംഹോഫിനു നിശ്ചയമുണ്ടായിരുന്നു. എന്നാൽ അതേസമയംതന്നെ ഉടമ്പടിമൂലവും സ്വന്തം താല്പര്യത്തിന്റെ അടിസ്ഥാനത്തിലും ഡച്ചുകാർ വശംപിടിക്കാൻ ബാദ്ധ്യസ്ഥരായ ഒരു കാര്യത്തിൽ അവരെ ധിക്കരിക്കാൻ മാർത്താണ്ഡവർമ്മയെ അനുവദിച്ചാൽ, കേരളത്തിലെ ഓരോ ചെറിയ ഇടപ്രഭുവും കമ്പനിയെ എതിർത്തുതുടങ്ങുമെന്നു് അദ്ദേഹം നല്ലതുപോലെ കണ്ടു. മാർത്താണ്ഡവർമ്മയാകട്ടെ വാശിയുടെ കാര്യത്തിൽ ഒട്ടും കുറഞ്ഞ ഒരാളായിരുന്നില്ല. അദ്ദേഹത്തിന്റെ ധീരതയും കഴിവും ഡച്ചുകാർ വേണ്ടവണ്ണം കണ്ടുകഴിഞ്ഞിരുന്നു. അവരുടെ നാവികബലത്തെക്കുറിച്ചു് അദ്ദേഹത്തിനു വലിയ നിശ്ചയമൊന്നുമുണ്ടായിരുന്നില്ല. എന്നാൽ കുന്നിൻപുറങ്ങളിലെ അപ്രതിരോദ്ധ്യമായ സങ്കേതങ്ങളിൽനിന്നു ദീർഘകാലം യുദ്ധം നടത്താനുള്ള തന്റെ സൗകര്യത്തെക്കുറിച്ചു് അദ്ദേഹത്തിനു നല്ല ബോധമുണ്ടായിരുന്നുവെന്നതിന്റെ തെളിവാണു് വാൻഇംഹോഫിനു നൽകിയ മറുപടി. ഇങ്ങനെയുള്ള രണ്ടു പ്രതിദ്വന്ദ്വികൾതമ്മിൽ യുദ്ധം അനിവാര്യമായിരുന്നുവെന്നു പറയേണ്ടല്ലോ.

വാൻഇമോഫിൻെറ യുദ്ധപദ്ധതി ഏതൃയും സമത്ഥമായിരുന്നു. തെക്കുനിന്നും വടക്കുനിന്നും തിരുവിതാംകൂറിനെ ഒരേസമയത്തു് ആക്രമിക്കാൻ അദ്ദേഹം തീരുമാനിച്ചു. സിലോണിൽനിന്നൊരു സൈന്യം പീരങ്കികളും മററുമായി കുളച്ചൽ ഇറങ്ങണമെന്നും, ആ തുറമുഖവും കന്യാകുമാരിവരെയുള്ള പ്രദേശവും കൈവശപ്പെടുത്തിയതിനുശേഷം വടക്കോട്ടു നീങ്ങണമെന്നും നിശ്ചയിച്ചു. അതേസമയംതന്നെ കൊല്ലത്തുനിന്നു മറെറാരു സൈന്യം തെക്കോട്ടു ആക്രമിക്കണമെന്നും തീച്ചയാക്കി. അധികാരത്തിലേക്കു് വീണ്ടും അവരോധിക്കപ്പെട്ട ഇളയിടത്തുറാണി കിഴക്കുനിന്നു് മാത്താണ്ഡവമ്മയെ ആക്രമിക്കണമെന്നും വാൻ ഇമോഫ് നിർദ്ദേശിച്ചു. തന്നെ വീണ്ടും അധികാരത്തിൽ ഇരുത്തിയതിനുവേണ്ടി വെച്ചൂർ പ്രദേശം റാണി കമ്പനിക്കു കൊടുത്തു. എന്നാൽ ഈ പദ്ധതിപ്രകാരം യുദ്ധം ആരംഭിക്കുന്നതിനു മാത്താണ്ഡവമ്മ കാത്തിരുന്നില്ല. വാൻ ഇമോഫിൻെറ പദ്ധതിയുടെ ദുർബ്ബലമായ വശം, റാണിയുടെ ശിക്ഷണമില്ലാത്ത പട്ടാളത്തിൽ നിക്ഷേപിച്ചിരുന്ന വിശ്വാസമാണെന്നു മനസ്സിലാക്കിയ അദ്ദേഹം ആദ്യം ഇളയിടത്തുസ്വരൂപംതന്നെ ആക്രമിച്ചു. റാണിയുടെ സേനകൾ നാലുവഴിക്കും പലായനംചെയ്തു. മാത്താണ്ഡവമ്മ വീണ്ടും ആ പ്രദേശം കൈവശപ്പെടുത്തി. എന്നാൽ ഇതിനകംതന്നെ ലന്തപ്പട സിലോണിൽനിന്നും കുളച്ചൽ ഇറങ്ങിക്കഴിഞ്ഞു. തൻെറ വടക്കൻയുദ്ധത്തിനുശേഷം ഈ ആക്രമണത്തെ നേരിടാമെന്നായിരുന്നു രാജാവു് ഉദ്ദേശിച്ചതു്. എന്നാൽ സ്ഥിതിഗതികൾ ആകെ വഷളായി. ഡച്ചുസേന കുളച്ചൽകോട്ടയിൽ സ്ഥാനം ഉറപ്പിച്ചതിനുശേഷം തെക്കോട്ടുള്ള പ്രദേശങ്ങൾ കീഴടക്കി. വടക്കൻയുദ്ധം ഉപേക്ഷിച്ചു് തെക്കുനിന്നുള്ള വിപത്തിനെ നേരിടാൻ മാത്താണ്ഡവമ്മയ്ക്കു പാഞ്ഞെത്തേണ്ടിവന്നു അത്യന്തം ഗുരുതരമായ ഒരു നിലയാണു് അദ്ദേഹത്തെ അഭിമുഖീകരിച്ചതു്. കുളച്ചൽമുതൽ കന്യാകുമാരിവരെയുള്ള തീരദേശം കൈവശപ്പെടുത്തിയ ഡച്ചുകാർ സംസ്ഥാനത്തെ പ്രധാനനഗരങ്ങളിൽ ഒന്നായ പത്മനാഭപുരത്തിൻെറനേക്കു നീങ്ങുകയായിരുന്നു. തൻെറ മേല്ക്കോയ്മയായ കണ്ണാട്ടിക് നവാബിനോടും, പാണ്ടിച്ചേരിയിൽ ഡൂപ്ലെക്സിൻെറ കീഴിലുള്ള ഫ്രഞ്ചുകാരോടും മാത്താണ്ഡവമ്മ സഹായം അഭ്യത്ഥിച്ചു. ഫ്റാൻസുമായി ഒരു ഉടമ്പടിയുണ്ടാക്കുന്നതിനുള്ള കൂടിയാലോചനകളും തുടങ്ങി. കേരളത്തിലെ കാര്യങ്ങളിൽ സുനിശ്ചിതമാംവണ്ണം ഇടപെടാനുള്ള ഈ അവസരത്തെ അവർ സന്തോഷപൂവ്വം സ്വാഗതംചെയ്തു. എന്നാൽ പുതിയ സഖ്യത്തിൽ ഏപ്പെടുന്നതിനുമുമ്പു യുദ്ധനില രാജാവിനു് അനുകൂലമായി മാറി. അപകടത്തിൻെറ മൂർദ്ധന്യദശയിൽപോലും, മാത്താണ്ഡവമ്മ

നിരാശപ്പെടുകയാകട്ടെ, സമരം വേണ്ടെന്നുവെയ്ക്കുകയാകട്ടെ ചെയ്തില്ല. ഇതിനകംതന്നെ അദ്ദേഹം ഒരു പുതിയ സൈന്യത്തെ ശേഖരിച്ചു പരിശീലിപ്പിച്ചുകഴിഞ്ഞിരുന്നു. അതിനെ സഹായിക്കാൻ സുശിക്ഷിതരായ ഒരു കുതിരപ്പട്ടാളവുമുണ്ടായിരുന്നു. ഈ കരുതലുകളോടെ അദ്ദേഹം ഡച്ചുകാരെ ആക്രമിക്കുകയും കുളച്ചൽവച്ച് അവരെ നിശ്ശേഷം പരാജയപ്പെടുത്തുകയും ചെയ്തു (1741 ആഗസ്റ്റ് 10). ഡച്ചുകാർ കൈവശപ്പെടുത്തിയ സ്ഥലങ്ങളിൽനിന്നു പിൻമാറുകയും കുളച്ചലിൽനിന്ന് രക്ഷപ്പെടുകയും ചെയ്യുകയുണ്ടായി. നിരവധിപേർക്കു പരുക്കേററു. 24 യൂറോപ്യന്മാരെ തടവുകാരായിപ്പിടിച്ചു. മാർത്താണ്ഡവർമ്മ കോട്ടയിൽ പ്രവേശിച്ചപ്പോൾ അദ്ദേഹത്തിനു ധാരാളം തോക്കുകൾ കിട്ടി.

കുളച്ചൽയുദ്ധം ലന്തക്കാർക്കു സംഭവിച്ച ഒന്നാംകിടയിലുള്ള അത്യാഹിതമാണ്. പ്ലാസ്സിയുദ്ധംപോലെതന്നെ ഈ യുദ്ധവും അത്ര വലുതല്ലായിരുന്നു. എന്നാൽ കേരളം പിടിച്ചടക്കാനുള്ള ലന്തക്കാരുടെ സ്വപ്നത്തെ അത് എന്നെന്നേക്കുമായി തകർത്തു. ഡച്ചുസൈനികശക്തിക്കേററ ആദ്യത്തെ വമ്പിച്ച പ്രഹരമായിരുന്നു അത്. അതിൽനിന്നും ഡച്ചുകാർ ഉയർന്നെഴുന്നേററില്ല എന്നതിൽനിന്നുതന്നെ അതിന്റെ പ്രത്യാഘാതം മനസ്സിലാക്കാം. വമ്പിച്ച നാവികബലമുണ്ടായിരുന്നതുകൊണ്ട് അവർ ഉടൻ കീഴടങ്ങാൻ ഒരുക്കമല്ലായിരുന്നു. എന്നാൽ ഈ സംഭവത്തെ തുടർന്ന്, തിരുവിതാംകൂറുമായി നയതന്ത്രപരമായ ചില അപ്രധാന ഉരസലുകൾ ഒഴികെ, രാഷ്ട്രീയലക്ഷ്യമില്ലാത്ത വെറും കച്ചവടക്കാർ എന്ന നില സ്വീകരിക്കുന്നതിന് കമ്പനി നിർബ്ബന്ധിതമായി.

തിരുവിതാംകൂറിന്റെ വികസനത്തെ സഹായിച്ച ഏററവും നിർണ്ണായകമായ സംഭവം കുളച്ചൽയുദ്ധമാണെന്നു പറയാം. വടക്കോട്ടുള്ള ദിഗ്‌വിജയത്തിനുണ്ടായിരുന്ന പ്രധാനപ്പെട്ട തടസ്സം ഇതോടെ നീങ്ങി. കായംകുളം മുതലായ രാജ്യങ്ങൾ വെട്ടിപ്പിടിക്കുന്നതിനു കഴിഞ്ഞതു് കുളച്ചലിലെ വിജയംമൂലമാണ്. ചെറുകിടനാടുവാഴികൾ തങ്ങളുടെ ബന്ധുക്കളാണെന്ന നിലപാട് ലന്തക്കാർ സ്വീകരിച്ചിരുന്നുവെങ്കിൽ, തന്റെ ചെറിയ രാജ്യത്തിന്റെ അതിർത്തിക്കുള്ളിൽ ഒതുങ്ങിനില്ക്കാൻ മാർത്താണ്ഡവർമ്മ നിർബ്ബന്ധിതനായിത്തീരുന്നേനെ. പക്ഷേ, കുളച്ചലെ വിജയത്തോടെ അത്തരം ഇടങ്കോൽപ്രവർത്തനം അസാദ്ധ്യമായിത്തീർന്നു. മററു കേരളീയരാജാക്കന്മാരുടെയിടയിൽ മാർത്താണ്ഡവർമ്മയുടെ പ്രശസ്തിയും പ്രതാപവും കണക്കററ് വർദ്ധിപ്പിക്കാൻ ഈ വിജയം സഹായിച്ചു. 1741-വ

രെ അദ്ദേഹത്തിന്റെ സൈന്യങ്ങൾക്കു കാര്യമായ വിജയമൊന്നും നേടാൻ കഴിഞ്ഞിരുന്നില്ല. കായംകുളംരാജാവുമായുള്ള യുദ്ധം അനിശ്ചിതമായി പര്യവസാനിച്ചു. കൊല്ലത്താണെങ്കിൽ "വീരപരാക്രമിയായ വൃദ്ധരാജ ഭാരൈരെ അച്യുതവാര്യർ" അദ്ദേഹത്തെ തടഞ്ഞുനിർത്തി. എന്നാൽ ഈ വിജയത്തോടെ തങ്ങളെ കീഴടക്കാനുള്ള അധികാരമോഹം മാത്രമല്ല, അതിനുള്ള ശക്തിയും മാർത്താണ്ഡവർമ്മയ്ക്കുണ്ടെന്നു കേരളത്തിലെ മററു രാജാക്കന്മാർക്കു ബോദ്ധ്യപ്പെട്ടു.

കുളച്ചൽവച്ച് തടവുകാരായി പിടിച്ച 24 യൂറോപ്യന്മാരിൽനിന്ന് യൂസ്റ്റേഷ്യാ ഡിലനായി എന്നൊരു ലന്തക്കാരനെയും ഡൊങ്കാ എന്നൊരു ഫ്രഞ്ചുകാരനെയും രാജാവ് തന്റെ സൈന്യത്തിൽ നിയമിച്ചു. പാണ്ടിരാജ്യങ്ങളിലെ അനുഭവങ്ങളിൽനിന്ന് കുതിരപ്പടയുടെ പ്രാധാന്യം മാർത്താണ്ഡവർമ്മ മനസ്സിലാക്കി. അതുപോലെതന്നെ ഡച്ചുകാരുമായുള്ള യുദ്ധത്തിൽ, കേരളത്തിലെ നാട്ടുവാഴിത്ത അടിസ്ഥാനത്തിലുള്ള സൈനികസംഘങ്ങളുടെ പോരായ്മയും, സുശിക്ഷിതമായ ഒരു പദാതിയുടെ ശക്തിയും അദ്ദേഹം പഠിച്ചിരുന്നു. അതുകൊണ്ടു പാശ്ചാത്യരീതിയിൽ ശിക്ഷണവും ആയുധപരിശീലനവും ലഭിച്ച ഒരു സ്ഥിരംസൈന്യത്തെ സംഘടിപ്പിക്കാനുള്ള ജോലി ഈ ഉദ്യോഗസ്ഥന്മാർക്ക് അദ്ദേഹം നൽകി. ഒരു ആയുധപ്പുര നിർമ്മിക്കുന്നതിനും എത്രയുംനല്ല ആയുധങ്ങളും വെടിമരുന്നും കരുതുന്നതിനും ഡിലനായി രാജാവിനെ സഹായിച്ചു. * ഈ സജ്ജീകരണങ്ങൾ തിരുവിതാംകൂറിന്റെ ശക്തി വളരെ വർദ്ധിപ്പിക്കുകയും വടക്കോട്ടുള്ള വികാസനം സാദ്ധ്യമാക്കിത്തീർക്കുകയുംചെയ്തു.

ഭരണഭാരം ഏറെറടുത്ത ഒരു വ്യാഴവട്ടക്കാലത്തിനുള്ളിൽ ഗണ്യമായ വിജയം നേടാൻ മാർത്താണ്ഡവർമ്മയ്ക്കു കഴിഞ്ഞു. അദ്ദേഹം നാട്ടിനുള്ളിലെ കലാപത്തെ അമർച്ചവരുത്തുകയും, ഭരണകൂടത്തെ അധികാരശൂന്യമാക്കിത്തീർത്ത ശക്തികളെ വംശവിച്ഛേദം വരുത്തുകയും, കൊല്ലവും ഇളയിടത്തു സ്വരൂപവും പിടിച്ചടക്കുകയും, ലന്തക്കാരെ പരാജയപ്പെടുത്തുകയും, കന്യാകുമാരിമുതൽ കായംകുളംവരെയുള്ള പ്രദേശത്തു ചോദ്യംചെയ്യപ്പെടാൻ വയ്യാത്തവണ്ണം തന്റെ അധികാരം ഉറപ്പിക്കുകയും ചെയ്തു. അതോടൊപ്പം അദ്ദേഹം സുശിക്ഷിതമായ ഒരു സ്ഥിരം സൈന്യത്തെയും സംഘടിപ്പിച്ചു. കേരളത്തെ മുഴുവൻ ഒററ ഒരു രാജ്യമാക്കിത്തീർക്കാൻ കഴിവുള്ള

---

* ഡിലനായിയുടെ സംസ്കാരസ്ഥാനം ഇപ്പോഴും ഉദയഗിരിക്കോട്ടയിൽ കാണാം.

ഒരു ആയുധമായിരുന്നു അതു്. ഇതോടൊപ്പം ഈ ചുരുങ്ങിയ കാലത്തിനുള്ളിൽതന്നെ അദ്ദേഹം നിരവധി പരിഷ്കാരങ്ങൾ നടപ്പിലാക്കിയിരുന്നു. നാഞ്ചിനാട്ടു ജലസേചനപദ്ധതിപോലെ വളരെ ചിലവുള്ളതായിരുന്നു അതിൽ ചിലതു്. ഇതിന്റെയൊക്കെ ഫലമായി തിരുവിതാംകൂർ, കേരളത്തിലെ ഏററവും ശക്തമെന്നുമാത്രമല്ല, ഏററവും സുനിയന്ത്രിത ഭരണത്തോടുകൂടിയ രാജ്യവുമായിത്തീർന്നു.

---



# അദ്ധ്യായം ആറ്

# തിരുവിതാംകൂറിന്റെ വികസനം

ഡച്ചുകാരെ കുളച്ചൽവച്ച് തോല്പിച്ചതോടെ വടക്കുള്ള തന്റെ ശത്രുക്കളെ ആക്രമിക്കാൻ മാർത്താണ്ഡവർമ്മയ്ക്ക് സ്വാതന്ത്ര്യം ലഭിച്ചു. അദ്ദേഹത്തിന്റെ മുന്നേറ്റത്തെ തടഞ്ഞുനിർത്താൻ ശക്തിയുള്ള ഒരാൾ കായംകുളം രാജാവു മാത്രമായിരുന്നു. സുശക്തവും സുശിക്ഷിതവുമായ ഒരു സൈന്യത്തോടെ മാർത്താണ്ഡവർമ്മ കായംകുളത്തിന്റെ നേർക്കു തിരിച്ചു. ഇതിനുമുമ്പു നടന്ന മൂന്നു യുദ്ധങ്ങൾകൊണ്ടും അവിടത്തെ സൈനികശക്തി നശിപ്പിക്കാൻ കഴിഞ്ഞിരുന്നില്ല. ജയിക്കാനോ മരിക്കാനോ അല്ലാതെ കീഴടങ്ങാൻ കായംകുളംരാജാവ് സന്നദ്ധനല്ലെന്നു മാർത്താണ്ഡവർമ്മയ്ക്കു മനസ്സിലായി. കോഴിക്കോട്ടിനു തെക്കുള്ള ചെറിയ രാജ്യങ്ങളുടെ കൂട്ടത്തിൽ, ധീരതയുടെ പാരമ്പര്യമുണ്ടായിരുന്നത് കായംകുളത്തിനു മാത്രമാണ്. നൂറ്റാണ്ടുകാലമായി തങ്ങളെ ആക്രമിക്കുന്നതിനും തങ്ങളുടെ സ്വാതന്ത്ര്യം നശിപ്പിക്കുന്നതിനുമുള്ള എല്ലാ ശ്രമങ്ങളേയും അവർ എതിർത്തു തോല്പിച്ചിരുന്നു. കായംകുളത്തിനെതിരായ പുതിയ യുദ്ധം നീണ്ടുപോയ്ക്കൊണ്ടിരുന്നു. കുളച്ചലെ പരാജയത്തിന്റെ അപമാനഭാരത്തിൽ കഴിഞ്ഞ ലന്തക്കാർ കായംകുളം രാജാവിനു എല്ലാവിധ സഹായങ്ങളും നൽകി. അദ്ദേഹമാകട്ടെ തിരുവിതാംകൂർപ്രദേശം പ്രത്യാക്രമിക്കാൻ തുടങ്ങി. തിരുവിതാംകൂറിനോട് ഇതിനകം മാർത്താണ്ഡവർമ്മ ലയിപ്പിച്ചുകഴിഞ്ഞ മരുത്തൂർകുളങ്ങരഭാഗത്ത് അവർ വമ്പിച്ച നാശങ്ങൾ വരുത്തി 1742-ൽ കൊല്ലത്തെ ലന്തക്കോട്ട തിരുവിതാംകൂർസൈന്യം ആക്രമിച്ചു. എന്നാൽ വീരവയോധികനായ അച്ചുതവാര്യർ അവരെ ഭയങ്കരമായി പരാജയപ്പെടുത്തി.

കായംകുളം സൈന്യം കൊല്ലത്തുനിന്നും കിളിമാനൂരിനെ ലക്ഷ്യമാക്കി നീങ്ങി. തലസ്ഥാനത്തുനിന്നും വളരെ വിദൂരമല്ലാത്ത അന്നത്തെ ഒരു പ്രധാന പട്ടണമായിരുന്നു അത്. അവിടത്തെ കോട്ട കൈവശപ്പെടുത്തിയതിനുശേഷം അവർ തെക്കോട്ട് ആക്രമിക്കാൻ ഒരുക്കങ്ങൾ ചെയ്തു. എന്നാൽ ഇതുകൊണ്ടൊന്നും മാർത്താണ്ഡവർമ്മ കലുങ്ങിയില്ല. ആപ

ത്തിന്റെ മൂർദ്ധന്യത്തിൽ അദ്ദേഹം അസാമാന്യമായ ധീരത പ്രദർശിപ്പിച്ചു. ആററിങ്ങലിനു സമീപം അദ്ദേഹം തന്റെ സൈന്യങ്ങളെ മുഴുവൻ കേന്ദ്രീകരിച്ചു. കൂടാതെ ഇതിനകം ഒരു പുതിയ പട്ടാളത്തെ പരിശീലിപ്പിക്കുകയും ചെയ്തു. അഞ്ചുതെങ്ങിലെ ഇംഗ്ലീഷുകാരിൽനിന്നും മയ്യഴിയിലെ ഫ്രഞ്ചുകാരിൽനിന്നും ആയുധം വാങ്ങാൻ തന്റെ കൈവശമുള്ള ചില്ലിക്കാശുവരെ അദ്ദേഹം ചിലവഴിച്ചു. അതിദുർഘടമായ അവസ്ഥയിലായിരുന്നു മാർത്താണ്ഡവർമ്മയെന്നതിനു സംശയമില്ല. ഈ യുദ്ധത്തിൽ പരാജയപ്പെട്ടാൽ, താൻ ഇതുവരെ കെട്ടിപ്പടുത്ത അധികാരസൌധമൊക്കെ തകരുമെന്ന കാര്യം അദ്ദേഹത്തിനും അറിയാമായിരുന്നു. ഈ യുദ്ധത്തിൽ ജയിച്ചാൽ കായംകുളംസൈന്യത്തിനും അവരുടെ ഡച്ചുബന്ധുക്കൾക്കും യാതൊരു എതിർപ്പും നേരിടാതെ തിരുവനന്തപുരത്തു് പ്രവേശിക്കാൻ കഴിയും. എന്നാൽ പ്രാതികൂല്യങ്ങളുടെ നടുവിലാണു് മാർത്താണ്ഡവർമ്മയുടെ ധീരത ഏററവും പ്രശോഭിച്ചതു്. ഭാഗ്യം അദ്ദേഹത്തെ അനുഗ്രഹിച്ചു. അദ്ദേഹം കിളിമാനൂർ വളയുകയും ഡച്ചുകാരേയും കായംകുളം സൈന്യത്തെയും കോട്ടയ്ക്കുള്ളിൽ ഉപരോധിക്കുകയും ചെയ്തു. 68 ദിവസം നീണ്ടുനിന്ന ഉപരോധത്തിനുശേഷം തിരുവിതാംകൂർ സൈന്യം കോട്ട ആക്രമിച്ചു കീഴടക്കി. കൊച്ചിയിലെ കമാണ്ടറും കായംകുളം രാജാവും കൊല്ലത്തേയ്ക്കു പിൻമാറി. എന്നാൽ പരാജിതസേനയ്ക്കു് പുനഃസംഘടിക്കുവാൻ മാർത്താണ്ഡവർമ്മ അവസരം നൽകിയില്ല. തനിക്കു ലഭിച്ച അനുകൂലസാഹചര്യം അദ്ദേഹം തികച്ചും വിനിയോഗിച്ചു. ഡച്ചുകാരേയും കായംകുളംരാജാവിനേയും കായംകുളംകോട്ടവരെ അദ്ദേഹം പിന്തുടർന്നു. പരാജിതനായ രാജാവു് സമാധാനസന്ധിക്കു തയ്യാറായി. അദ്ദേഹം തിരുവിതാംകൂറിന്റെ സാമന്തനായി കഴിയാമെന്നു സമ്മതിക്കുകയും, തന്റെ നാട്ടിന്റെ പകുതിയോളം മാർത്താണ്ഡവർമ്മയ്ക്കു വിട്ടുകൊടുക്കുകയും ചെയ്തു.

കായംകുളം കീഴ്പ്പെടുത്തിയതോടെ മാർത്താണ്ഡവർമ്മയുടെ ജൈത്രയാത്രയ്ക്കു വലിയ തടസ്സമൊന്നും നേരിട്ടില്ല. അധികം കഴിയുന്നതിനു മുമ്പു് വടക്കുംകൂറും തെക്കുംകൂറും ആക്രമിച്ചു് അദ്ദേഹം തിരുവിതാംകൂറിനോടു ചേർത്തു. പുറക്കാട്ടുരാജാവിനെ കീഴടക്കുന്നതിനു കുറേക്കൂടെ വിഷമകരമായ യുദ്ധം വേണ്ടിവന്നു. കായംകുളം പിടിച്ച ഉടൻതന്നെ പുറക്കാട്ടുരാജ്യം ദുർബ്ബലമാക്കുന്നതിനുവേണ്ടി അവിടത്തെ പ്രധാനനേതാക്കന്മാരുമായി മാർത്താണ്ഡവർമ്മ രഹസ്യമായ ആലോചന ആരംഭിച്ചുകഴിഞ്ഞിരുന്നു. ഡച്ചുശക്തിക്കു് തീരപ്രദേശത്തുള്ള പ്രധാന സഹായിയായിരുന്നു അവിടത്തെ രാജാവു്. അദ്ദേഹം ആദ്യം പറങ്കികളുടേയും പിന്നീട

ലന്തക്കാരുടേയും വിശ്വസ്തബന്ധുവുമായിരുന്നു. തീരദേശത്തു ലന്തക്കാരുടെ ശക്തി തകർക്കണമെങ്കിൽ, കമ്പനിയോടുള്ള രാജാവിന്റെ ആശ്രിതത്വം ആദ്യമായി നശിപ്പിക്കേണ്ടതു് അത്യാവശ്യമായിരുന്നുതാനും. പുറക്കാട്ടെ മന്ത്രിയായ തെക്കേടത്തു ഭട്ടതിരിയും പടത്തലവനായ മാത്തൂർ പണിക്കരും തിരുവിതാംകൂർരാജാവിനെ രഹസ്യമായി സന്ദർശിക്കുകയും ബന്ധം പുലർത്തുകയും ചെയ്തു. എന്നാൽ പുറക്കാട്ടുയുദ്ധം ആരംഭിക്കുന്നതിനുമുമ്പുതന്നെ തങ്ങൾ സന്ധി ചെയ്യാൻ ഒരുക്കമാണെന്നു് ഡച്ചുകമ്പനി ഒരു സന്ദേശം അയച്ചു. കായംകുളം, കൊല്ലം, വടക്കുംകൂർ എന്നീ രാജ്യങ്ങളിലെ തുടർച്ചയായ യുദ്ധംമൂലം കമ്പനിയുടെ കുരുമുളകുവ്യാപാരം വളരെ നഷ്ടപ്പെട്ടിരുന്നു. അവരുടെ തകർന്ന ഖജനാവിനു താങ്ങാൻവയ്യാത്ത തോതിലുള്ള സൈനികച്ചിലവുണ്ടായി എന്നുമാത്രമല്ല കൊല്ലം, കായംകുളം, വടക്കുംകൂർ എന്നീ പ്രദേശങ്ങൾ തിരുവിതാംകൂറിൽ ലയിപ്പിച്ചതിന്റെ ഫലമായി കമ്പനിയുടെ സാധാരണവ്യാപാരംപോലും തകർച്ചയിലായി. ഈ സാഹചര്യത്തിൽ സമാധാനം ഉണ്ടാക്കണമെന്ന അതിയായ ഉത്കണ്ഠ കമ്പനിക്കുണ്ടായിരുന്നു. അതുകൊണ്ടു് അവർ നേരിട്ടുള്ള കൂടിയാലോചനകൾക്കു് ഒരുങ്ങി. മാവേലിക്കരവച്ചു ഡച്ചുപ്രതിനിധികളായ എസിക്കൽറാബി, ക്യാപ്റ്റൻ സിൽവെസ്റ്റർമെണ്ടസ് എന്നിവരുമായി കൂടിയാലോചന നടത്താൻ രാമയ്യൻദളവായേയും തലവടി കൊച്ചുമൂസ്സതിനേയും രാജാവു് അയച്ചു. എന്നാൽ ഇരുഭാഗക്കാർക്കു അസ്വീകാര്യമായ വ്യവസ്ഥകൾ രണ്ടുകൂട്ടരും ഉന്നയിച്ചതുമൂലം കൂടിയാലോചനകൾകൊണ്ടു യാതൊരു ഗുണവുമുണ്ടായില്ല. തങ്ങളുടെ പ്രാമാണ്യം ഉപേക്ഷിക്കത്തക്കവണ്ണം ഡച്ചുകാർ നിശ്ശേഷം പരാജയപ്പെട്ടിരുന്നില്ല. അവരെ കേരളത്തിലെ രാഷ്ട്രീയകാര്യങ്ങളിൽ മേലാൽ തലയിടുന്നതിനു് അനുവദിക്കാതിരിക്കാനുള്ള രാഷ്ട്രീയവിവേകവും മാർത്താണ്ഡവർമ്മയ്ക്കു് സിദ്ധിച്ചിരുന്നു. ഒരു രാഷ്ട്രീയശക്തിയായി തങ്ങളെ കരുതണമെന്നായിരുന്നു ഡച്ചുകമ്പനിയുടെ നിർബ്ബന്ധം. എന്നാൽ ഒരു വ്യാപാരസംഘമെന്ന നിലയിൽ മാത്രമേ അവരുമായി കൂടിയാലോചന നടത്താൻ മാർത്താണ്ഡവർമ്മ സന്നദ്ധനായിരുന്നുള്ളു.

ഏതാനും മാസങ്ങൾക്കുശേഷം വീണ്ടും കൂടിയാലോചന തുടങ്ങിയെങ്കിലും അതും അലസിപ്പിരിഞ്ഞു. അതേ അവസരത്തിൽത്തന്നെ യുദ്ധത്തിനു് ഇരുകക്ഷികളും തയ്യാറല്ലായിരുന്നതുകൊണ്ടു് ഇടയ്ക്കും മുറയ്ക്കും ചർച്ചകൾ നടന്നുകൊണ്ടിരുന്നു. വമ്പിച്ച ഒരു നാവികപ്പടയുമായി വാൻഇംഹോഫ് കേരളസമുദ്രത്തിൽ എത്തിയിരുന്നതാണു് ഈ വിചിത്രമായ

നയതന്ത്രത്തിനു കാരണം. അദ്ദേഹം കേരളതീരത്തു വരുന്ന അവസരങ്ങളിൽ മഹാരാജാവു് സൌഹാർദ്ദമനോഭാവം പ്രകടിപ്പിച്ചുവന്നു. എന്നാൽ നാവികശക്തി കാണിച്ചു് മാർത്താണ്ഡവർമ്മയെ പേടിപ്പിക്കാമെന്നായിരുന്നു ഡച്ചുകാരുടെ ഉദ്ദേശമെങ്കിൽ, അവർക്കു് അക്കാര്യത്തിൽ വലിയ അബദ്ധം പിണയുകയാണുണ്ടായതു്.

നേരിട്ടു യുദ്ധംചെയ്യാൻ ഡച്ചുകാർ തയ്യാറല്ലായിരുന്നുവെങ്കിലും തിരുവിതാംകൂറിനെതിരായി വീണ്ടും ഒരു സഖ്യം രൂപീകരിക്കുന്നതിനു് അവർ മടിച്ചില്ല. മാർത്താണ്ഡവർമ്മ അടിച്ചേല്പിച്ച വ്യവസ്ഥകൾ തന്റെ സ്വാതന്ത്ര്യത്തെ നശിപ്പിച്ചുവെന്ന പരിഭവത്തിൽ കഴിഞ്ഞ കായംകുളം രാജാവു് അതിന്റെ നേതൃത്വം ഏറ്റെടുക്കാൻ ഒട്ടും മടികാണിച്ചില്ല. തെക്കുംകൂർ, പുറക്കാട്ടു് എന്നീ രാജാക്കന്മാരും ഈ സഖ്യത്തിൽ ചേർന്നു. 1746-ലാണു് ഈ പുതിയ യുദ്ധം ആരംഭിച്ചതു്. മാർത്താണ്ഡവർമ്മയുടെ സേനകൾ വടക്കോട്ടു നീങ്ങി. അവർ കായംകുളം കീഴടക്കുകയും ആ രാജ്യത്തെ തിരുവിതാംകൂറിനോടു ചേർക്കുകയും ചെയ്തു. അതോടുകൂടി പുറക്കാടിന്റെ നേക്കു തിരിയുന്നതിനു് മാർത്താണ്ഡവർമ്മയ്ക്കു സ്വാതന്ത്ര്യം ലഭിച്ചു. അക്കാലത്തെ പുറക്കാട്ടുരാജാവു് ബുദ്ധിമാനും സമർത്ഥനുമായ 25 വയസ്സുള്ള ഒരു യുവാവായിരുന്നുവെന്നു് ഹൊല്ലണ്ടീസ് രേഖപ്പെടുത്തുന്നു. പുറക്കാട്ടുരാജ്യത്തിന്റെ ഭൂരിഭാഗവും ചെളിപ്രദേശമായതുകൊണ്ടു് ആക്രമിച്ചു കീഴടക്കാനും പ്രയാസമായിരുന്നു. അതുപോലെതന്നെ നല്ല പരിശീലനവും ആയുധങ്ങളുമുള്ള ഒരു സൈന്യമായിരുന്നു അവിടെ ഉണ്ടായിരുന്നതു്. പുറക്കാടിന്റെ തെക്കേ അതിർത്തിയായ തോട്ടപ്പള്ളിയിൽ വച്ചു് രാജാവിന്റെ സൈന്യം തിരുവിതാംകൂർപട്ടാളത്തെ എതിർത്തു. ആ യുദ്ധത്തിൽ പുറക്കാടിനാണു് വിജയമുണ്ടായതു്. എന്നാൽ കൌശലക്കാരനായ രാമയ്യൻദളവാ ഇതുകൊണ്ടു നിരാശനായില്ല. അദ്ദേഹം ശത്രുസൈന്യത്തിന്റെ നായകനായ മാത്തൂർപണിക്കരെ വിലയ്ക്കെടുത്തു. ഈ രാജ്യദ്രോഹത്തിനു് പണിക്കർക്കു വലിയ ബഹുമതികളും പണവും കിട്ടി. അങ്ങനെ പുറക്കാട്ടുസേനയുടെ പ്രധാനഭാഗത്തെ വശത്താക്കിയതിനുശേഷം തിരുവിതാംകൂർസൈന്യം ശേഷിച്ച വിഭാഗത്തെ ആക്രമിക്കുകയും തോല്പിക്കുകയും ചെയ്തു. രാജാവിനെ അവർ തടവുകാരനായി പിടിച്ചു തിരുവനന്തപുരത്തേക്കയച്ചു.

കൊച്ചിക്കു തെക്കുള്ള ആറു ഡച്ചുസങ്കേതങ്ങളിൽ നാലെണ്ണം—കൊല്ലം, മരുത്തൂർകുളങ്ങര, കായംകുളം, പുറക്കാട്ടു്—തിരുവിതാംകൂറിന്റെ അധീനതയിലായി. അവിടത്തെ നാടുവാഴികളുമായി കുരുമുളകു കുത്തകയ്ക്കുവേണ്ടി ഡച്ചുകാർ ഉണ്ടാക്കിയ ഉടമ്പടികൾക്കു യാതൊരു വി

ലയുമില്ലെന്നുവന്നു. തിരുവിതാംകൂർ ശത്രുതയിലാണെങ്കിൽ കുരുമുളക്, ഏലം ആദിയായവയിലെ വ്യാപാരം തകരുമെന്നു ഡച്ചുകമ്പനിക്കു് വേഗം മനസ്സിലായി. എന്നുതന്നെയുമല്ല കേരളം അവർക്കൊരു വലിയ ഭാരമായും തീർന്നിരുന്നു. 1717-ൽ സാമൂതിരിയെ പരാജയപ്പെടുത്തിയതിനെ തുടർന്നു കൊച്ചിക്കുവടക്കുള്ള പ്രദേശത്തു കുരുമുളകുവ്യാപാരം തഴച്ചുവളർന്നിരുന്നു. എന്നാൽ അവിടം വീണ്ടും സമരരംഗമായി മാറി. 1742-ൽ സാമൂതിരി കൊച്ചിരാജ്യം ആക്രമിക്കുകയും തൃപ്രയാർമഹാക്ഷേത്രം കൈവശപ്പെടുത്തുകയും ചെയ്തു. അതിനുശേഷം കൊച്ചിരാജാവിനു വലിയ നാശങ്ങളുണ്ടാകുന്നവിധത്തിൽ സംഘട്ടനങ്ങൾ തുടർന്നു. കമ്പനിക്കു് തിരുവിതാംകൂറിൽ നേരിടുന്ന ബുദ്ധിമുട്ടുകൾ മനസ്സിലാക്കിയ സാമൂതിരി ചേററുവാ ആക്രമിച്ചു. 1717-ലെ ഉടമ്പടിപ്രകാരം കമ്പനിയുടെ കോയ്മ സ്വീകരിക്കാൻ നിർബ്ബന്ധിതനായിത്തീർന്ന പഴയഞ്ചേരി നായർ കോഴിക്കോട്ടു സേനകളോടു ചേർന്നു. ചേററുവാപ്രദേശം മുഴുവൻ അവർ തിരിച്ചുപിടിച്ചു. അങ്ങനെ തെക്കും വടക്കും ആക്രമണം മൂത്തപ്പോൾ, തിരുവിതാംകൂറുമായി സമാധാനമുണ്ടാക്കേണ്ടതു് അടിയന്തിരാവശ്യമാണെന്നു് കമ്പനിക്കു ബോദ്ധ്യമായി. തിരുവിതാംകൂർ നിർദ്ദേശിച്ച കരട് ഉടമ്പടി അവർ 1753-ൽ (ആഗസ്റ്റ് 15-ാംതീയതി) അംഗീകരിച്ചു. അതിലെ പല വ്യവസ്ഥകളും 1748-മുതൽതന്നെ അവർ അംഗീകരിച്ചു നടപ്പിലാക്കിവന്നതാണു്. കേരളത്തിൽ ലന്തക്കാരുടെ രാഷ്ട്രീയാധികാരത്തെ ഫലത്തിൽ നശിപ്പിച്ച ഈ ഉടമ്പടി വിശദമായി പഠിക്കേണ്ടതാണു്.

ഈ ഉടമ്പടിപ്രകാരം, തന്റെ അധീനതയിലുള്ള പ്രദേശങ്ങളിൽ മററു യൂറോപ്യൻശക്തികളെ സ്വീകരിക്കുകയോ പ്രോത്സാഹിപ്പിക്കുകയോ ചെയ്യുകയില്ലെന്നു് തിരുവിതാംകൂർരാജാവു സമ്മതിച്ചു. എന്നാൽ അഞ്ചുതെങ്ങ്, വിഴിഞ്ഞം, ഇടവാ എന്നിവിടങ്ങളിലെ ഇംഗ്ലീഷ് സങ്കേതങ്ങൾ തുടരാൻ അനുവദിക്കുന്നതാണു്. അതേസമയംതന്നെ മററു് ഏതെങ്കിലും യൂറോപ്യൻശക്തി രാജാവിനെ ആക്രമിച്ചാൽ, അദ്ദേഹത്തിനു കരയിലും കടലിലും സഹായംനൽകാമെന്നു് കമ്പനി സമ്മതിച്ചു. കണ്ടിക്കു് 65 രൂപാവിലയ്ക്കു പ്രതിവർഷം 15,09,999 റാത്തൽ കുരുമുളകു് കമ്പനിക്കു നൽകാമെന്നു് മാർത്താണ്ഡവർമ്മ ഏല്ക്കുകയുണ്ടായി. 1727-ലെ ഉടമ്പടിയിൽ സമ്മതിച്ചിരിക്കുന്നതിൽ കൂടുതലായി ഇംഗ്ലീഷ്കമ്പനിക്കു് കുരുമുളകു നൽകുകയില്ലെന്നും അദ്ദേഹം സമ്മതിച്ചു. താൻ കീഴടക്കിയ പ്രദേശങ്ങളിലും ഭാവിയിൽ പിടിച്ചടക്കാൻപോകുന്ന സ്ഥലങ്ങളിലും കണ്ടിക്കു് 55 രൂപായെന്ന കുറഞ്ഞ നിരക്കിനു ലന്തക്കാർക്കു

കുരുമുളക് നൽകാമെന്നും അദ്ദേഹം ഏല്ക്കുകയുണ്ടായി. തിരുവിതാംകൂറിനെ സംബന്ധിച്ചിടത്തോളം അതിപ്രധാനമായ ഒരു വ്യവസ്ഥയായിരുന്നു ഇതു്. മാർത്താണ്ഡവർമ്മയോ, അദ്ദേഹത്തിന്റെ പിൻഗാമികളോ ആക്രമിക്കുന്ന യാതൊരാളെയും കമ്പനി സഹായിക്കുകയില്ലെന്നായിരുന്നു അതിന്റെ അർത്ഥം. സാധനവിലയ്ക്കു യുദ്ധസാമഗ്രികൾ തിരുവിതാംകൂറിനു വിൽക്കാമെന്നും ഡച്ചുകാർ ഏററു.

ലന്തക്കാർ ഇതുവരെ ഉണ്ടാക്കിയ ഉടമ്പടികളിൽനിന്നും വ്യത്യസ്തമായ രണ്ടു പ്രധാനസവിശേഷതകൾ ഈ ഉടമ്പടിക്കുണ്ടായിരുന്നു.

ഒന്നാമതായി, രാഷ്ട്രീയാധികാരനാട്യം ഡച്ചുകാർ നിശ്ശേഷം ഉപേക്ഷിച്ചു. തിരുവിതാംകൂർരാജാവു് ആക്രമിക്കുന്ന ഏതൊരു നാടുവാഴിയെയും സഹായിക്കുകയില്ലെന്ന് അവർ സമ്മതിച്ചു. കൊല്ലത്തും ഇളയിടത്തുസ്വരൂപത്തിലും ഇടപെടാനുള്ള കൊച്ചിയിലെ കമാണ്ടൂറിന്റെ ശ്രമമാണ്, കമ്പനിയും തിരുവിതാംകൂറും തമ്മിലുള്ള യുദ്ധത്തിനു കാരണമെന്ന് ഓർക്കേണ്ടതാണ്. ഈ കീഴടക്കത്തിന്റെ വ്യാപ്തി മനസ്സിലാകുന്നതു്. കോഴിക്കോട്ടുസാമൂതിരി ഒഴികെ മററുള്ള എല്ലാവരുടേയും കാര്യങ്ങളിൽ ഇടപെടുന്നതിനും, തർക്കങ്ങളിൽ അവസാനവിധി പറയുന്നതിനുമുള്ള അവകാശം തങ്ങൾക്കാണെന്നായിരുന്നു കമ്പനിയുടെ ഇതുവരെയുള്ള അവകാശവാദം. മങ്ങാട്ട്, പറവൂർ എന്നീ നാടുവാഴികുടുംബങ്ങളിലേയ്ക്കു ദത്തെടുക്കുന്ന കാര്യത്തിൽപോലും അവരോട് ആലോചിക്കണമെന്നും, അനുമതി വാങ്ങണമെന്നും അവർ നിർബ്ബന്ധംപിടിച്ചതു് നാം കണ്ടു. കൊച്ചിരാജ്യത്തിന്റെ മേൽക്കോയ്മകളായിട്ടാണ് അവർ കഴിഞ്ഞിരുന്നതു്. ആക്രമണങ്ങളിൽനിന്ന് രക്ഷിക്കാമെന്ന്, മിക്കരാജാക്കന്മാരുമായി ഉണ്ടാക്കിയ ഉടമ്പടികളിലും അവർ സമ്മതിച്ചിരുന്നു എന്നാൽ ആ അവകാശവാദം അവർ കീഴടങ്ങിയതു്, അവരെ വിശ്വസിച്ചവരോടു കാണിച്ച വഞ്ചനയായിരുന്നു. ഈ ഉടമ്പടിപ്രകാരം കേരളക്കരയിലെ ചെറുരാജാക്കന്മാരെ ലന്തക്കമ്പനി മാർത്താണ്ഡവർമ്മയ്ക്കു് അടിയറവെച്ചു. തിരുനെൽവേലിയിൽനിന്നും കൊണ്ടുവന്ന അദ്ദേഹത്തിന്റെ മറവപ്പട അജയ്യമാണെന്ന് ഈ സാധുക്കൾ കരുതി.

ബറേറാവിയായിലെ സുപ്രീംഗവണ്മെൻറിന് സമർപ്പിച്ച ഔപചാരികമായ പ്രതിഷേധക്കുറിപ്പിൽ ഈ വ്യവസ്ഥയുടെ അപകടകരമായ ഭവിഷ്യത്തുകൾ കൊച്ചിരാജാവ് ചൂണ്ടിക്കാണിച്ചു. "മററു രാജാക്കന്മാരോടൊപ്പം ഒരു പഴയ സുഹൃത്തിനേയും സഖ്യകക്ഷിയേയും കമ്പനി ത്യജിച്ചു"വെന്ന് അദ്ദേഹം പരാതിപ്പെട്ടു. "എല്ലാ ഉടമ്പടിവ്യവസ്ഥ

കളും ഇതിനാൽ ലംഘിച്ചിരിക്കുന്നു. എന്റെ പൂർവ്വികന്മാർ ചില രാജാക്കന്മാരെ അവരുടെ നിയന്ത്രണത്തിൽ കൊണ്ടുവരാൻ ശ്രമിച്ചപ്പോൾ, ബഹുമാനപ്പെട്ട കമ്പനി അതിനെതിരായി തുടർച്ചയായി ഇടപെട്ടു. അതിന്റെ ഫലമായി എന്റെ രാജ്യം പലതായി വിഭജിക്കപ്പെട്ടു. ശക്തന്മാരായ ശത്രുക്കളെ നേരിടാൻ അതിനു കെല്പില്ലാതായി. എന്നാൽ ഇപ്പോൾ തിരുവിതാംകൂർരാജാവ് ശക്തനായ ഒരു ഭരണാധിപനായതോടെ ബഹുമാനപ്പെട്ട കമ്പനിയെ സ്വാധീനപ്പെടുത്താൻ അദ്ദേഹത്തിനു കഴിഞ്ഞിരിക്കുന്നു. മററു രാജാക്കന്മാരെ കീഴടക്കാൻ അദ്ദേഹം സ്വീകരിക്കുന്ന എല്ലാ മാർഗ്ഗങ്ങളും സമ്മതിച്ചുകൊടുക്കാൻ കമ്പനി തയ്യാറാക്കിയിരിക്കുന്നു. എന്നാൽ അധികം കഴിയുന്നതിനുമുമ്പ് ബഹുമാനപ്പെട്ട കമ്പനിയെത്തന്നെ കീഴ്പ്പെടുത്താൻ അദ്ദേഹം ശ്രമിക്കുമെന്നു ഞാൻ ഭയപ്പെടുന്നു. എന്നുതന്നെയുമല്ല അദ്ദേഹത്തിൽനിന്നു പലവിധ അപമാനങ്ങളും കമ്പനിക്കു സഹിക്കേണ്ടിവരും." $

ക്രിസ്ത്യാനികളുടെ പ്രത്യേകസംരക്ഷണത്തെപ്പററി യാതൊന്നും തന്നെ ഈ ഉടമ്പടിയിൽ പറയുന്നില്ലെന്നുള്ളതാണ് അതിന്റെ രണ്ടാമത്തെ പ്രധാനപ്പെട്ട സവിശേഷത. കൊല്ലവുമായി പറങ്കികളുണ്ടാക്കിയ ഒന്നാമത്തെ ഉടമ്പടിയുടെ കാലംമുതല്ക്കേതന്നെ തീരദേശത്തെ ലത്തീൻ ക്രിസ്ത്യാനികളെ യൂറോപ്യൻവ്യാപാരികൾ അവരുടെ പ്രത്യേകസംരക്ഷണയിൽ കൊണ്ടുവന്നിരുന്നു. ഈ ആളുകളെ വിചാരണചെയ്യുകയും ശിക്ഷിക്കുകയും ചെയ്യുന്നതു് കമ്പനിയായിരുന്നു. ഈ വിചിത്രമായ ഏർപ്പാട് പല കുഴപ്പങ്ങൾക്കും കാരണമായി. ഇത്തരം ഒരു വ്യവസ്ഥ മാർത്താണ്ഡവർമ്മ സമ്മതിച്ചില്ല. മററു പല പ്രധാനകാര്യങ്ങളിലും വിട്ടുവീഴ്ച വരുത്താൻ നിർബ്ബന്ധിതരായിത്തീർന്ന ലന്തക്കാർക്ക്, ഇതിനുവേണ്ടി ഉറച്ചുനില്ക്കാനുള്ള ശക്തിയുമില്ലായിരുന്നു.

തീരദേശത്തുള്ള കമ്പനിയുടെ അധികാരത്തിന് ഇതിലെ ആദ്യത്തെ വ്യവസ്ഥ മാരകമായ പ്രഹരം ഏല്പിച്ചുവെന്നതു് തക്കമററ ഒരു കാര്യമാണ്. തിരുവിതാംകൂർരാജാവ് ആക്രമിക്കാൻ ഉദ്ദേശിക്കുന്ന മററു കേരളനാടുവാഴികളുമായുള്ള കമ്പനിയുടെ സർവ്വബന്ധവും ഉപേക്ഷിക്കാമെന്നും, അവരുടെ തർക്കങ്ങളിൽ യാതൊരു കാരണവശാലും ഇടപെടുകയില്ലെന്നും, അവർക്കു യാതൊരു സഹായവും നൽകുകയില്ലെന്നുമുള്ള

$ കൊച്ചി സ്റ്റേററുമാനുവൽ. പേജ്, 108—109, ഗവണ്മെൻറ്പ്രസ്സ്, എറണാകുളം.

കമ്പനിയുടെ കീഴടക്കം അത്യന്തം അപമാനകരമായിരുന്നു. അതിനുതക്ക കാരണമൊന്നുമുണ്ടായിരുന്നില്ല. ഈ വ്യവസ്ഥ ഒപ്പിടത്തക്കവണ്ണം ഭയങ്കരമായ തോൽവി ലന്തക്കാർക്കു യുദ്ധത്തിൽ ഉണ്ടായതുമില്ല. യുദ്ധം അവർക്കു പ്രതികൂലമായിട്ടാണ് പര്യവസാനിച്ചതെങ്കിലും, അവരുടെ സൈനിക നില സുരക്ഷിതമായിരുന്നു, അവരെ ആക്രമിക്കാൻ വിഷമവുമായിരുന്നു. അപ്പോൾ ഇത്ര മൗലികമായ കീഴടക്കത്തിനുള്ള പ്രേരകശക്തി എന്തായിരുന്നു? യുദ്ധത്തിന്റെ ഫലമായി ലന്തക്കാരുടെ കുരുമുളകുവ്യാപാരം തകർന്നിരുന്നു. അതു വീണ്ടെടുക്കാനുള്ള വ്യഗ്രതയാണ് ഈ ഉടമ്പടിയിൽ കാണുന്നത്. 1726-ൽ അവർ 19,52,979 റാത്തൽ കുരുമുളക് കയററുമതി ചെയ്തു. എന്നാൽ തിരുവിതാംകൂറുമായി യുദ്ധത്തിൽ ഏർപ്പെട്ട 1746-ൽ 5,41,189 റാത്തൽ മാത്രമേ അവർക്ക് കയററുമതി ചെയ്യാൻ കഴിഞ്ഞുള്ളു. ഈ ഭയങ്കരമായ നഷ്ടത്തിൽനിന്ന് കരകയറാൻ രണ്ടു മാർഗ്ഗമേയുള്ളുവെന്ന് ബട്ടാവിയായിലെ ഗവണ്മെൻറിന് ബോദ്ധ്യമായി. ഒന്നുകിൽ തിരുവിതാംകൂർരാജാവിനെ അവരുടെ അടിമയാക്കണം, അല്ലെങ്കിൽ അദ്ദേഹവുമായി ഒത്തുതീർപ്പിൽ എത്തണം. ആദ്യത്തെ മാർഗ്ഗം അസാദ്ധ്യമാണെന്ന് അനുഭവം തെളിയിച്ചു. അതുകൊണ്ട് വ്യാപാരം അഭിവൃദ്ധിപ്പെടുത്താനുള്ള ഏററവും നല്ല വ്യവസ്ഥകൾ സ്വീകരിക്കുകയെന്ന ഒററ ചിന്തയേ അവർക്കുണ്ടായിരുന്നുള്ളു. പഴയ വേണാട്ടിൽനിന്നു കണ്ടിക്ക് 65 രൂപാ നിരക്കിൽ പ്രതിവർഷം 15,00,000 റാത്തൽ കുരുമുളകു ലഭിക്കുന്നതിനുള്ള ഉറപ്പു കൂടാതെ, മാർത്താണ്ഡവർമ്മ പുതുതായി കൈവശപ്പെടുത്തുന്ന പ്രദേശങ്ങളിൽനിന്നു കൂടുതൽ ആദായകരമായ നിരക്കിൽ കുരുമുളക് വാങ്ങാനുള്ള വ്യവസ്ഥയും കമ്പനി നേടുകയുമുണ്ടായി. വ്യാപാരത്തിന്റെ അടിസ്ഥാനത്തിൽ നോക്കിയാൽ ഈ ഉടമ്പടി അവർക്കു വമ്പിച്ച ലാഭമുണ്ടാക്കി. 1756—1760 എന്നീ നാലു വർഷങ്ങൾക്കുള്ളിൽത്തന്നെ അവർ ഒരുകോടി റാത്തൽ കുരുമുളക്, അതായതു് പ്രതിവർഷം ശരാശരി 25 ലക്ഷം റാത്തൽ, ശേഖരിച്ചു.

എന്നാൽ ഈ ഉടമ്പടിയോടെ ലന്തക്കാരുടെ രാഷ്ട്രീയശക്തി വളരെ വ്യക്തമായും അവസാനിച്ചു. വ്യാപാരകാര്യത്തിൽപോലും അവർക്ക് ഉടമ്പടിപ്രകാരം ലഭിച്ച ആനുകൂല്യം കേവലം താല്ക്കാലികമായിരുന്നു. ചെറിയ നാടുവാഴികളെ കീഴ്പ്പെടുത്തി തന്റെ രാജ്യാതിർത്തി കൊച്ചിവരെ വ്യാപിപ്പിച്ചുകഴിഞ്ഞപ്പോൾ തിരുവിതാംകൂർരാജാവ് അതിലെ വ്യവസ്ഥകൾ റദ്ദുചെയ്തു. കമ്പനിക്കു നിശ്ചിതവിലയ്ക്കു് കുരുമുളകു വില്ക്കാമെന്ന ബാദ്ധ്യതയെക്കുറിച്ച് അവർക്കു ചുട്ട ഒരു മറുപടിയാണ് അദ്ദേഹം നൽകിയതു്. കമ്പനിക്ക് ഇപ്പോൾ രാഷ്ട്രീയാധികാരമൊന്നും ഇല്ലെന്നും

അവർ വെറും കച്ചവടക്കാരാണെന്ന കാര്യം എപ്പോഴും ഓർമ്മയിൽ ഇരിക്കണമെന്നുമായിരുന്നു മറുപടി. വേണമെങ്കിൽ കമ്പോളത്തിൽനിന്ന് ചരക്കു വാങ്ങാനുള്ള അവകാശം നൽകാമെന്ന് അദ്ദേഹം പറഞ്ഞു.

ഈ ഉടമ്പടിയുടെ ഫലമായി ലന്തക്കാർ നിഷ്പക്ഷരായിരിക്കുമെന്ന നിശ്ചയം വന്നതോടെ, മാർത്താണ്ഡവർമ്മയ്ക്കു വടക്കോട്ടു നീങ്ങാനുള്ള സൌകര്യം ലഭിച്ചു. അതു വളരെ എളുപ്പമായിരുന്നു. അദ്ദേഹം തെക്കുംകൂറും വടക്കുംകൂറും ആക്രമിച്ചു കീഴ്പ്പെടുത്തി. തിരുവിതാംകൂറിന്റെ വിസ്തൃതി കന്യാകുമാരിമുതൽ പെരിയാർ വരെയായി. എന്നാൽ മറവപ്പടയുടെ ഈ ആക്രമണത്തിനെതിരായി ഇത്രനാളും സ്വാതന്ത്ര്യത്തിൽ ജീവിച്ചുപോന്ന കായംകുളം, പുറക്കാട്, ചങ്ങനാശ്ശേരി തുടങ്ങിയ വടക്കൻരാജ്യങ്ങളിലെ ജനങ്ങളും, ഇതുവരെ സ്വന്തം നാടുകളുടെ നാഥന്മാരായിരുന്ന ഇടപ്രഭുക്കന്മാരും കലാപത്തിന് ഒരുങ്ങി. ഒരു കേരളരാജ്യം മറ്റൊന്നിനെ കീഴ്പ്പെടുത്തുന്ന പഴയ രീതിയിലല്ലായിരുന്നു തിരുവിതാംകൂറിന്റെ ആക്രമണം. മറവന്മാരായ കൂലിപ്പട്ടാളക്കാരുടെ സഹായത്തോടെ ശക്തനായിത്തീർന്ന ഒരു രാജാവ് കേരളത്തിലെ രാജ്യങ്ങൾ വെട്ടിപ്പിടിച്ച് തന്റെ സംസ്ഥാനത്തോടു ലയിപ്പിക്കുന്ന ഒരു കാഴ്ചയാണ് അവർ കണ്ടത്. തടവിൽനിന്നും രക്ഷപ്പെട്ട പുറക്കാട്ടുരാജാവ് ഈ കലാപത്തിനു നേതൃത്വം വഹിച്ചു. വടക്കുംകൂർ, തെക്കുംകൂർ എന്നിവിടങ്ങളിലെ രാജ്യം നഷ്ടപ്പെട്ട രാജാക്കന്മാർ അദ്ദേഹത്തോടു ചേർന്നു. കൊച്ചിയിലെ സാമന്തന്മാർ അവർക്കു സജീവമായ പിന്തുണനൽകി. സാമൂതിരിയുടേയും തിരുവിതാംകൂർരാജാവിന്റേയും ഇടയ്ക്കുള്ള തന്റെ നിലയെപ്പറ്റി ആശങ്കാകുലനായിത്തീർന്ന കൊച്ചിരാജാവ് ഈ സഖ്യത്തിൽ ചേർന്നു. എന്നാൽ ഈ സാദ്ധ്യത മാർത്താണ്ഡവർമ്മ നേരത്തെ കണ്ടിരുന്നു. അദ്ദേഹം കൊച്ചിരാജാവിന് എതിരായുള്ള രാജകുടുംബത്തിലെ ശാഖക്കാരെ ഇളക്കിവിട്ടു. കൊച്ചിരാജകുടുംബത്തിൽ രണ്ടു സ്ഥാനങ്ങളുണ്ട്. ഒന്ന് പെരുമ്പടപ്പു മൂപ്പിൽസ്ഥാനവും മറ്റേത് രാജപദവിയും. ഭരിക്കുന്നതും ഭരിക്കാത്തതുമായ ശാഖകളിലെ ഏറ്റവും പ്രായംകൂടിയ അംഗവും കുടുംബത്തലവനുമായിരിക്കും പെരുമ്പടപ്പിൽ മൂപ്പ്. രാജാവ് ഭരിക്കുന്ന ശാഖയുടെ തലവനാണ്. 1748-ൽ ഈ രണ്ടു സ്ഥാനങ്ങളും തമ്മിൽ വ്യത്യാസമുണ്ടായി. എന്തെന്നാൽ പെരുമ്പടപ്പുമൂപ്പിൽസ്ഥാനം അവകാശപ്പെട്ട ഏറ്റവും പ്രായംചെന്ന അംഗം അധികാരത്തിൽനിന്നും വിലക്കപ്പെട്ടിരുന്ന ശാഖയിലെ അംഗമായിരുന്നു. എന്നാൽ ആ സ്ഥാനം അംഗീകരിക്കാൻ രാജാവു കൂട്ടാക്കിയില്ല. സ്ഥാനഭ്രഷ്ടനാക്കപ്പെട്ട തമ്പുരാൻ തിരുവനന്തപുരത്തേയ്ക്കു രക്ഷപ്പെടുകയും മാർത്താണ്ഡവർമ്മയുടെ

സഹായം നേടുകയും ചെയ്തു. ഈ വഴക്കിന്റെ നയതന്ത്രപരമായ പ്രാധാന്യം അദ്ദേഹത്തിന് ഉടൻതന്നെ മനസ്സിലായി. നാടുവിട്ടുവന്ന തമ്പുരാന് അദ്ദേഹം അഭയം നൽകുകയും തന്റെ സമ്മതംകൂടെയല്ലാതെ ഏതൊരു തീരുമാനവും അംഗീകരിക്കുക സാദ്ധ്യമല്ലെന്ന് കമ്പനിക്കാരിൽക്കൂടെ കൊച്ചിയിലെ അധികാരികളെ അറിയിക്കുകയും ചെയ്തു.

തിരുവിതാംകൂറും കൊച്ചിയുംതമ്മിൽ കലഹിക്കുന്നതിനു മറ്റൊരു കാരണംകൂടിയുണ്ടെന്നാണു തൃപ്പൂണിത്തുറയിലെ രേഖകൾ പറയുന്നത്. പുരാതനവും സമ്പന്നവുമായ തിരുവല്ലാക്ഷേത്രം മാർത്താണ്ഡവർമ്മയുടെ അധീനതയിലായി. എന്നാൽ ഈ ക്ഷേത്രത്തിന്റെ നിയന്ത്രണവും കോയ്മസ്ഥാനവും കൊച്ചിരാജാവിനായിരുന്നു. നേരത്തെതന്നെ കൊച്ചിരാജാവു ദ്വേഷ്യത്തിൽ കഴിയുകയായിരുന്നു. തിരുവിതാംകൂർ രാജാവിന്റെ അഹങ്കാരം നശിപ്പിക്കാൻ പുതിയ സഖ്യം പര്യാപ്തമാകുമെന്ന് അദ്ദേഹം പ്രതീക്ഷിച്ചു. സ്ഥാനഭ്രഷ്ടരായ തമ്പുരാക്കന്മാരുടെ സ്വന്തക്കാരനായിരുന്നതുകൊണ്ട് വടക്കുംകൂർരാജാവ് ഈ സഖ്യത്തിൽനിന്ന് ഒഴിഞ്ഞുനിന്നു. എങ്കിലും സംയുക്തകക്ഷികൾ വളരെ ശക്തന്മാരാണെന്നു തോന്നി. പാലിയത്തച്ചൻ പ്രായപൂർത്തിയായിട്ടില്ലാത്തതിനാൽ പള്ളിയിൽ ഇടിക്കേളമേനോനായിരുന്നു കൊച്ചിസേനയുടെ പടനായകൻ. വലിയ ഏറ്റുമുട്ടലുകളൊന്നുമുണ്ടായില്ലെങ്കിലും യുദ്ധത്തിൽ കൊച്ചി പരാജയപ്പെട്ടു. തിരുവിതാംകൂർ നിർദ്ദേശിച്ച സമാധാനവ്യവസ്ഥകൾ അംഗീകരിക്കാമെന്നു കൊച്ചിരാജാവു സമ്മതിച്ചു. നഷ്ടപരിഹാരം നൽകാമെന്നും സ്ഥാനഭ്രഷ്ടരായ തമ്പുരാക്കന്മാരെ അംഗീകരിക്കാമെന്നും കൊച്ചിമുതൽ ആലപ്പുഴവരെ കിടക്കുന്ന കരപ്പുറപ്രദേശം വിട്ടുകൊടുക്കാമെന്നുമായിരുന്നു വ്യവസ്ഥകൾ. ഉടമ്പടിയുണ്ടാക്കുന്നതിനുള്ള കൂടിയാലോചനകൾക്കായി തിരുവിതാംകൂർ, കൊച്ചിരാജാക്കന്മാർ 1753-ൽ മാവേലിക്കരവച്ചു കൂടിയപ്പോൾ ചില പ്രധാനവ്യവസ്ഥകൾകൂടി കൊച്ചിരാജാവ് അംഗീകരിക്കുകയുണ്ടായി അതിൻപ്രകാരം 500 കണ്ടി ഒഴികെ കൊച്ചിയിൽ വിളയുന്ന മുഴുവൻ കുരുമുളകും തിരുവിതാംകൂറിനു വിൽക്കാമെന്നും, തിരുവല്ലാ, ഹരിപ്പാട്ട് എന്നീ ക്ഷേത്രങ്ങളുടെ അവകാശം തിരുവിതാംകൂറിനു കീഴടങ്ങാമെന്നും, പ്രഭുക്കന്മാരുമായി ആലോചിച്ചു തമ്പുരാക്കന്മാരുടെ അവകാശങ്ങൾ നിശ്ചയിക്കാമെന്നും, യുദ്ധച്ചിലവായി തിരുവിതാംകൂറിന് 25,000 രൂപ നൽകാമെന്നും അദ്ദേഹം സമ്മതിച്ചു.

എന്നാൽ ഈ ഉടമ്പടി ഒപ്പിടുന്നതിനുമുമ്പ് പുതിയ ചില സംഭവവികാസങ്ങളുണ്ടായി. പുറക്കാട്ടുരാജാവിന്റെ തടവുചാടലും, മാർത്താ

ണ്ഡവർമ്മ പുതുതായി പിടിച്ചടക്കിയ പ്രദേശങ്ങളിലെ ജനങ്ങളുടെ കലാപവും, തനിക്കു പ്രതികാരം വീട്ടുന്നതിനു നല്ലൊരു അവസരം നൽകിയിരിക്കുന്നുവെന്നു കൊച്ചിരാജാവിനു തോന്നി. തിരുവിതാംകൂറിന്റെ മുന്നേറ്റത്തെ തടയണമെന്ന വലുതായ ഉൽക്കണ്ഠ കൊച്ചിയിലെ പ്രഭുക്കന്മാർക്കുണ്ടായിരുന്നു ലന്തക്കാർ അവരെ രഹസ്യമായി പിന്താങ്ങി. തിരുവിതാംകൂറിന്റെ വടക്കോട്ടുള്ള വ്യാപ്തി കണ്ണടച്ചു് അംഗീകരിക്കുന്നതു് ആപത്തായിത്തീരുമെന്നും, അതിനെതിരായി രൂപീകരിച്ചിട്ടുള്ള വടക്കൻസഖ്യത്തിന്റെ വിജയം സുനിശ്ചിതമാക്കാൻ വേണ്ട നടപടികൾ സ്വീകരിക്കണമെന്നും 1756 ഒക്ടോബർ 9-ാംനു ബറ്റേവിയായിലെ ഗവൺമെന്റ് കൊച്ചിയിലെ കമാണ്ടർക്കു് എഴുതി. പള്ളിയിൽ ഇടിക്കേളമേനോന്റെതന്നെ നേതൃത്വത്തിൽ സുശക്തമായ ഒരു കൊച്ചിസേന ഇന്നത്തെ ആലപ്പുഴനഗരത്തിനു സമീപം സ്ഥാനമുറപ്പിച്ചു. കായംകുളം, പുറക്കാട്ട്, വടക്കുംകൂർ എന്നീ രാജ്യങ്ങളിലെ പ്രജകൾ ധാരാളമായി കൊച്ചിസൈന്യത്തിൽ ചേരുകയും അതിന്റെ ശക്തി വർദ്ധിപ്പിക്കുകയുംചെയ്തു. കൊച്ചിരാജാവു നടത്തിയ അവസാനത്തെ വലിയ യുദ്ധമായിരുന്നു ഇതു്; കൊച്ചിപതാക അവസാനമായി പാറിപ്പറന്ന പടനിലം. കൊച്ചിയിലെ എല്ലാ പ്രധാനപ്രഭുകുടുംബാംഗങ്ങളും പടയിൽ പങ്കെടുത്തിരുന്നു, പാലിയത്തെ പുതിയ അവകാശിയായ കോമുഅച്ഛൻ,—18 വയസ്സുമാത്രം പ്രായമുണ്ടായിരുന്ന ധീരനും സുമുഖനുമായ ഈ യുവാവു് ആ ചെറുപ്രായത്തിൽതന്നെ യുദ്ധത്തിലും രാജ്യതന്ത്രത്തിലും അസാമാന്യമായ പാടവം പ്രദർശിപ്പിച്ചിരുന്നു; മദ്ധ്യകാലകേരളത്തിലെ നാടുവാഴിപൌരുഷത്തിന്റെ മൂർത്തീകരണമായിരുന്നു അദ്ദേഹം,—കോടശ്ശേരി തലവൻ, പനമുക്കത്തുകയ്മൾ, ചങ്ങരം കോതകർത്താവു്, തൊട്ടാശ്ശേരി തലച്ചെന്നവർ തുടങ്ങിയ കൊച്ചിയിലെ എല്ലാ പ്രമുഖപ്രഭുക്കന്മാരും അവരുടെ പുരാതനമത്സരങ്ങൾ കൈവെടിഞ്ഞു് തിരുവിതാംകൂർരാജാവിന്റെ ആക്രമണത്തെ നേരിടാൻ പള്ളിയിൽ ഇടിക്കേളമേനോന്റെ പിന്നിൽ അണിനിരന്നു. സ്വന്തം നാശംമാത്രമല്ല മാർത്താണ്ഡവർമ്മയുടെ മുന്നേറ്റത്തിൽ അവർ ദർശിച്ചതു്. തമിഴ്ബ്രാഹ്മണരായ ഉദ്യോഗസ്ഥസംഘത്തിന്റെയും കൂലിപ്പട്ടാളക്കാരായ മറവന്മാരുടെയും ബലംകൊണ്ടുമാത്രം കേരളം പിടിച്ചടക്കാൻ ഒരു രാജാവു നടത്തുന്ന ശ്രമം അവരിൽ ദ്വേഷം ജനിപ്പിച്ചിരുന്നു. എന്നാൽ തിരുവിതാംകൂർസേനയുടെ ശിക്ഷണപാടവത്തിന്റെയും പരിശീലനത്തിന്റെയും മുമ്പിൽ അവരുടെ ദേശാഭിമാനത്തിനു യാതൊന്നും നേടാൻ കഴിഞ്ഞില്ല.

കൊച്ചിസൈന്യം കടൽമാർഗ്ഗമായി പുറക്കാട്ടു വരികയും 1753 ഡിസംബറിൽ അവിടെ താവളമടിക്കുകയുംചെയ്തു. കരപ്പുറത്തുകൂടെ വന്ന മറെറാരു ചെറിയ സൈന്യം അവരോടുചേർന്നു. എന്നാൽ തിരുവിതാംകൂർസൈന്യം അവരെ പുറകിൽനിന്നാക്രമിക്കുകയും കൊച്ചിയുമായുള്ള അവരുടെ ബന്ധം ഛേദിക്കുകയുംചെയ്തു. ഡിലനായിയുടെ പീരങ്കികൾ കൊച്ചിസൈന്യത്തെ ആകെ കുഴപ്പത്തിലാക്കി. കേരള പൗരുഷത്തിൻെറ സുന്ദരസുമങ്ങൾ മാവേലിക്കരയുടെ വെടിയേററു പടനിലത്തിൽ വീണു. പാലിയത്തെ അവകാശി, പനമുക്കത്തു മൂന്നാംമുറകൈമൾ, കോടശ്ശേരി തലവൻ എന്നവർ തടവുകാരാക്കപ്പെട്ടു.

ഈ വിജയം തിരുവിതാംകൂർസൈന്യം ശരിക്കും വിനിയോഗിച്ചു. അവർ കരപ്പുറം മുഴുവൻ പിടിച്ചടക്കി. കൊച്ചിയിലെ ലന്തക്കോട്ടയ്ക്കു രണ്ടുനാഴിക സമീപംവരെ തിരുവിതാംകൂർസേന എത്തി. അപ്പോൾ കൊച്ചിരാജാവു സമാധാനത്തിന് അപേക്ഷിച്ചു. ഡച്ചുഗവർണ്ണർ അതിനെ ശക്തിയായി അനുകൂലിക്കുകയും മദ്ധ്യസ്ഥത വഹിക്കാമെന്ന് ഏല്ക്കുകയുംചെയ്തു. കൊച്ചിസൈന്യം പരാജയപ്പെട്ടെങ്കിലും പുറക്കാട്ട്, തെക്കുംകൂർ, വടക്കുംകൂർ തുടങ്ങിയ സ്ഥലങ്ങളിലെ ജനങ്ങൾ പുതിയ ഭരണാധികാരിയുമായി അത്രവേഗം ഇണങ്ങിയില്ല. അവർ വീണ്ടും കലാപം തുടങ്ങി. രാമയ്യൻെറ കൊള്ളകൾക്കും, തമ്പുരാക്കന്മാരോടുള്ള മാർത്താണ്ഡവർമ്മയുടെ നിന്ദ്യമായ പെരുമാററത്തിനുമെതിരായി കായംകുളത്തിനു വടക്കോട്ടുള്ള മുഴുവൻ ജനങ്ങളും ആയുധമെടുത്തു. തിരുവിതാംകൂറിൻെറ നില വളരെ പരുങ്ങലായി. അപകടത്തിൻെറ മൂർദ്ധന്യദശയിൽ മാർത്താണ്ഡവർമ്മ യാതൊരു തത്വദീക്ഷയും രാജ്യസ്നേഹവുമില്ലാതെതന്നെ പെരുമാറി. അസംതൃപ്തരായ ജനങ്ങളെ അമർച്ചചെയ്യാൻ കോയമ്പത്തൂരിലെ മൈസൂർസേനാധിപനായിരുന്ന ഹൈദരാലിയുടെ സഹായത്തിന് അപേക്ഷിക്കാൻ അദ്ദേഹം മടിച്ചില്ല. സ്വന്തം പ്രതാപം വളർത്തുന്നതിനുവേണ്ടി പുറമേനിന്നു സഹായം തേടുകയെന്നതു്, മാർത്താണ്ഡവർമ്മയുടെ ആദ്യവസാനമുള്ള നയമായിരുന്നു. ഒരു കേരളീയ രാജാവെന്ന നിലയിലുള്ള യാതൊരു മഹത്വവും അദ്ദേഹത്തിന് ഇല്ലാതെപോയതിൻെറ കാരണവും മറെറാന്നുമല്ല. സ്വന്തം പ്രജകളുടെ അസംതൃപ്തി ഇല്ലാതാക്കാൻ ഹൈദരാലിയുടെ സഹായം തേടിയതിൽനിന്നുതന്നെ അദ്ദേഹത്തിൻെറ രാഷ്ട്രീയബോധത്തിൻെറയും ദേശസ്നേഹത്തിൻെറയും നിലവാരം മനസ്സിലാക്കാം.

എന്നാൽ രോഗത്തെക്കാൾ മാരകമായ ഈ ചികിത്സ ഭാഗ്യവശാൽ തിരുവിതാംകൂറിനു വേണ്ടിവന്നില്ല. അപകടത്തെപ്പററി രാജാവിനെക്കാൾ കൂടുതൽ ദേശീയബോധം ജനങ്ങൾ പ്രദർശിപ്പിച്ചതുകൊണ്ട് സമാധാനം പുനഃസ്ഥാപിതമായി. എന്നാൽ മാർത്താണ്ഡവർമ്മയുടെ ബുദ്ധിശൂന്യവും രാജ്യസ്നേഹമില്ലാത്തതുമായ ഈ പ്രവൃത്തിയാണ് തിരുവിതാംകൂറിന്റെ പിന്നീടുള്ള അത്യാഹിതങ്ങൾക്ക് കാരണമെന്നു മനസ്സിലാക്കേണ്ടതാണ്. ഒരിക്കൽ നേടിയ ഹൈദരാലിയുടെ സഹായം തിരസ്കരിക്കുക അത്ര എളുപ്പമായിരുന്നില്ല. തിരുവിതാംകൂറിലെ അസംതൃപ്തരായ ജനങ്ങളുടെ നേരെ നീങ്ങാൻ താൻ തയ്യാറാണെന്ന് അദ്ദേഹം മാർത്താണ്ഡവർമ്മയെ അറിയിച്ചു. എന്നാൽ അതിനുമുമ്പുതന്നെ കലാപം അവസാനിച്ചതുകൊണ്ട് അത്ര വേണ്ടെന്നു രാജാവ് മറുപടി നൽകി. മറുപടി തൃപ്തികരമല്ലെന്നും തനിക്ക് നഷ്ടപരിഹാരം നൽകണമെന്നും മൈസൂർസേനാധിപൻ ആവശ്യപ്പെട്ടു. മാർത്താണ്ഡവർമ്മ അയച്ച ഈ ക്ഷണത്തിന്റെ അനന്തരഫലമായിരുന്നു ടിപ്പുവിന്റെ തിരുവിതാംകൂർ ആക്രമണവും അതിന്റെ ദുരന്തഫലങ്ങളും.

കൊച്ചിരാജാവിന് നേരിട്ട പരാജയങ്ങളും കമ്പനിയുടെ രാഷ്ട്രീയാധികാരനഷ്ടവും ചിരപ്രതീക്ഷിതമായ അവസരം സാമൂതിരിപ്പാടിന് നൽകി. ലന്തക്കാർക്ക് കീഴടങ്ങേണ്ടിവന്ന പ്രദേശങ്ങൾ വീണ്ടെടുക്കുന്നതിന് അദ്ദേഹം അവസരം നോക്കിയിരിക്കുകയായിരുന്നു. ചേററുവാ വീണ്ടെടുക്കുന്നതിന് കാത്തിരുന്ന സാമൂതിരി 1755-ൽ പാപ്പിനിവട്ടത്തുള്ള കമ്പനിയുടെ കാവൽകേന്ദ്രം ആക്രമിച്ചു. 17[illegible]9-ലെ ഉടമ്പടിപ്രകാരം പഴയഞ്ചേരിനായർ തുടങ്ങിയ ചില പ്രഭുക്കന്മാരുടെ മേലുള്ള മേൽകോയ്മാവകാശങ്ങൾ സാമൂതിരി കമ്പനിക്ക് വിട്ടുകൊടുക്കുകയുണ്ടായല്ലോ. ആ പ്രദേശങ്ങൾ അദ്ദേഹം ആദ്യമായി വീണ്ടെടുത്തു കോഴിക്കോടിനോട് ചേർത്തു. അതോടുകൂടി കായലിനോട് ചേർന്നുകിടന്ന തെക്കൻപ്രദേശങ്ങൾ മുഴുവൻ വീണ്ടും സാമൂതിരിയുടെ മേൽകോയ്മ സ്വീകരിച്ചു. ചേററുവാകോട്ടയിലെ ലന്തക്കാരും കടലും തമ്മിലുള്ള ബന്ധം നശിപ്പിക്കാൻ പുള്ളിക്കരയിൽ സുശക്തമായ ഒരു കാവൽസങ്കേതവും അദ്ദേഹം നിർമ്മിച്ചു. എണമക്കൽകോട്ട കീഴടങ്ങിയതിനെ തുടർന്ന്, അവിടെയുണ്ടായിരുന്ന പീരങ്കികൾകൂടെ കൊണ്ടുവന്ന് പുള്ളിക്കര ശക്തിപ്പെടുത്തി. ചേററുവാപ്രദേശം 8000 ഭടന്മാർ പിടിച്ചെടുത്തു. കോഴിക്കോട്ടുസേന അടുത്തതായി പറവൂർ പിടിച്ചു. മെയ്മാസത്തിൽ സാമൂതിരിപ്പാടുതന്നെ നേരിട്ട് തൃശ്ശൂർ കൈവശപ്പെടുത്തി. ഒക്ടോബർമാസത്തിൽ അദ്ദേഹം മുല്ലൂർക്കരയിലെ കാവൽസങ്കേതവും പിടിച്ചെടുത്തു.

ഇതിനുശേഷം സാമൂതിരി കൊച്ചിരാജ്യം ആക്രമിച്ചു. മണ്ണാട്ടും പാറവ്വതം വിധേയമായിരുന്നതുകൊണ്ട്, അതുവഴി കോഴിക്കോട്ടുസേന കൊച്ചിയിൽ കടന്നു. മറെറാരു സൈന്യം ചേററുവാ ഭാഗത്തുനിന്നും ആക്രമണം നടത്തി. ഈ അതിർത്തി സംരക്ഷിച്ചിരുന്നതു് എണ്ണമക്കൽ കോട്ടയായിരുന്നു ധാരാളം പട്ടാളക്കാരും പീരങ്കികളും അവിടെ കരുതിയിരുന്നു. എന്നാൽ ഒററ വെടിപോലും വയ്ക്കുന്നതിനു മുമ്പ്, കോട്ടയിലെ തലവൻ അതു് സാമൂതിരിക്ക് അടിയറവച്ചു. എണ്ണമക്കൽ കൈവശപ്പെടുത്തിയതോടെ വടക്കൻകൊച്ചി മുഴുവൻ സാമൂതിരിയുടെ മുമ്പിൽ തുറന്നുകിടന്നു. ആ പ്രദേശത്തെ ഇടപ്രഭുക്കന്മാർ യാതൊരു എതിർപ്പിനും തയ്യാറായില്ല. അങ്ങനെ കോഴിക്കോടിൻെറ ഭരണം സുസ്ഥാപിതമായി. ശത്രുരാജ്യത്തിൻെറ ഹൃദയത്തിൽ പാളയമടിച്ചിരുന്ന സാമൂതിരി പാലിയം ആക്രമിക്കുകയും ആ മാടമ്പിയുടെ സ്ഥലങ്ങൾ മുഴുവൻ കൈവശപ്പെടുത്തുകയും ചെയ്തു.

കഷ്ടിച്ച് 9 മാസംകൊണ്ട് സാമൂതിരി കൊച്ചിരാജ്യം മിക്കവാറും പിടിച്ചടക്കുകയും തൻെറ പൂർവ്വികന്മാരിൽനിന്ന് ലന്തക്കാർ തട്ടിയെടുത്ത പ്രദേശങ്ങൾ വീണ്ടെടുക്കുകയും ചെയ്യുകയുണ്ടായി. ചേററുവാപ്രദേശത്തുനിന്ന് അക്രമികളെ പിൻവലിപ്പിക്കാൻ നയതന്ത്രപരമായും സൈനികമായുമുള്ള ശ്രമങ്ങൾ ലന്തക്കാർ ചെയ്തു. കമാണ്ടർ ക്ല്യൂൺസ് ഒരു പട്ടാളവുമായി കൊടുങ്ങല്ലൂരിൽ എത്തി. കൊച്ചിയിലെ ഇളയരാജാവു് മറെറാരു സേനയുമായി തിരുവഞ്ചിക്കുളത്തു വന്നുചേർന്നു. പാലിയത്തച്ചനാണ് പ്രധാന സേനയെ നയിച്ചതു്. എന്നാൽ ചേററുവായിൽനിന്നും സാമൂതിരിയെ തുരത്താനുള്ള പ്രവത്തനം പരാജയത്തിൽ കലാശിച്ചു. ലന്തപ്പട പീരങ്കിയും ഉപേക്ഷിച്ച് പിൻവാങ്ങാൻ നിർബ്ബന്ധിതരായി. ലന്തക്കാർ രംഗത്തുനിന്നും നിഷ്ക്രമിച്ചതോടെ, സാമൂതിരി ഉടൻ കൊടുങ്ങല്ലൂർ ആക്രമിച്ചു. കൊടുങ്ങല്ലൂർരാജാവിനെ വളയാൻ കോഴിക്കോട്ടുസേന പാവൂർ പിടിക്കുകയും അവിടെനിന്ന് കൊടുങ്ങല്ലൂർകോട്ടയുടെ നേക്ക് മുന്നേറുകയും ചെയ്തു. സ്ഥിതിഗതികൾ ഇത്രമാത്രം കുഴഞ്ഞപ്പോൾ കൊച്ചിയിലെ ഡച്ച് അധികാരികൾ സംഭ്രാന്തരായി. അവർ സാമൂതിരിയെ ശക്തിയായി എതിർക്കാൻ തീച്ചപ്പെടുത്തി. എന്നാൽ അവരുടെ കീഴിലുള്ള സൈന്യം അതിന്ന് അപര്യാപ്തമായിരുന്നു. സിലോണിൽനിന്നും പോഷകസേനയെ കിട്ടാൻ യാതൊരു വഴിയുമില്ലായിരുന്നു. അതുകൊണ്ട് കമാണ്ടർ ക്ല്യൂൺസ് നിസ്സഹായനായി. ഈ വിഷമഘട്ടത്തിൽ ചേററുവായിലെ മാടമ്പിമാരോട്, കൊടുങ്ങല്ലൂർരാജാവിനോടു ചേർന്നിന്ന് സാമൂതിരിയെ തടയാൻ അയാൾ ആജ്ഞാപിച്ചു. എ

ന്നാൽ കമാണ്ടറുടെ നിർദ്ദേശപ്രകാരം പ്രവർത്തിക്കാൻ അവർ ഒരുക്കമല്ലായിരുന്നു. അവർ സാമൂതിരിയുടെ പക്ഷത്തു ചേർന്നു. കേരളത്തിൽ ഒരു മൂന്നാംകിടരാഷ്ട്രീയശക്തിയുടെ സ്വാധീനംപോലും തങ്ങൾക്കില്ലാതായെന്ന് അതോടെ കമ്പനിക്ക് ബോദ്ധ്യമായി.

സാമൂതിരിയുടെ ആക്രമണത്തോടെ കൊച്ചിരാജ്യം മിക്കവാറും തകർന്നു. മങ്ങാട്ടും പറവൂരും കീഴ്പ്പെടുത്തിയിരുന്ന സാമൂതിരി, തിരുവിതാംകൂർ അതിർത്തിവരെ തന്റെ ഭരണം സ്ഥാപിച്ചു.

എന്നാൽ വിജയത്തിന്റെ കൊടുമുടിയിൽവച്ച് 1758 മേയ് 5-ാംതീയതി സാമൂതിരിപ്പാട് നിര്യാതനായി. ആ രാജകുടുംബത്തിലെ ഏററവും മഹാന്മാരായ രാജാക്കന്മാരിൽ ഒരാളായിരുന്നു അദ്ദേഹം. അദ്ദേഹത്തിന്റെ കാലത്ത് മാനവിക്രമരാജാക്കന്മാരുടെ പുരാതനപ്രതാപവും പ്രൗഢിയും വീണ്ടെടുക്കപ്പെട്ടു. പക്ഷേ, അദ്ദേഹത്തിന്റെ പിൻഗാമി യുദ്ധവിമുഖനായിരുന്നു. ഏതു സമയത്തും ഹൈദരാലി കേരളം ആക്രമിക്കുമെന്ന ഭീതി പ്രത്യക്ഷപ്പെട്ടിരുന്നു. അതിനെ നേരിടുന്നതിനു തന്റെ സൈന്യത്തെ കരുതിവയ്ക്കാനായിരുന്നു അദ്ദേഹത്തിന്റെ ഉദ്ദേശ്യം. അതേസമയംതന്നെ തിരുവിതാംകൂറിന്റെ ആക്രമണനയം അദ്ദേഹത്തെ അസ്വസ്ഥനാക്കി. സ്ഥിതിഗതികൾ ഇതേനിലയിൽ തുടർന്നാൽ, കേരളാധിപത്യത്തിനുള്ള സമരം തിരുവിതാംകൂറും കോഴിക്കോടും തമ്മിൽ വേണ്ടിവരുമെന്നത് സുവ്യക്തമായിരുന്നു. ഈ സന്ദർഭത്തിൽ ലന്തക്കാരുടെ നിഷ്പക്ഷത വളരെ പ്രധാനമാണെന്നുകണ്ട സാമൂതിരി കമ്പനിയുമായി ഒരു ഉടമ്പടിയുണ്ടാക്കി.

തെക്കനിന്നുള്ള തിരുവിതാംകൂറിന്റെ മുന്നേററം കൊച്ചിയുടെ നിലയേയും അത്യന്തം വിഷമത്തിലാക്കിത്തീർത്തു. ഇതിനകംതന്നെ കരപ്പുറവും തലസ്ഥാനത്തിന്റെ തൊട്ടു തെക്കുള്ള പ്രദേശങ്ങളും തിരുവിതാംകൂർ കൈവശപ്പെടുത്തിയിരുന്നു. കൊച്ചിരാജ്യം വളരെ ചുരുങ്ങി. എന്നാൽ ശേഷിച്ച പ്രദേശങ്ങളുടെമേലും തിരുവിതാംകൂർരാജാവ് അവകാശവാദങ്ങൾ ഉന്നയിച്ചുതുടങ്ങി. ഇക്കാലത്താണ് മാർത്താണ്ഡവർമ്മ മരിച്ചത് (1756).

എന്തെല്ലാം കുറവുകളുണ്ടായിരുന്നാലും അദ്ദേഹം പ്രതാപിയായ ഒരു രാജാവായിരുന്നുവെന്നതിൽ തർക്കമില്ല. അദ്ദേഹത്തിനു യാതൊരു തത്വദീക്ഷയുമില്ലായിരുന്നു. അദ്ദേഹത്തിന്റെ ക്രൂരത പൈശാചികമായിരുന്നു. ദേശാഭിമാനബോധം അദ്ദേഹത്തെ തൊട്ടുതീണ്ടിയിരുന്നില്ല. മാർത്താണ്ഡവർമ്മയുടെ മരണകാലമൊട്ടുക്ക് നോക്കുകയാണെങ്കിൽ കേരള

ധർമ്മത്തോട് അദ്ദേഹത്തിനു യാതൊരു മമതയുമില്ലായിരുന്നുവെന്നു മനസ്സിലാക്കാം. തന്നെ എതിർത്ത നാടുവാഴികളെ തോല്പിക്കാൻ വെളിയിൽനിന്നു സഹായം തേടുകയെന്നതായിരുന്നു അദ്ദേഹത്തിന്റെ രാജ്യതന്ത്രജ്ഞതയുടെ അടിസ്ഥാനംതന്നെ. സ്വന്തം നില സുശക്തമാക്കാൻ അദ്ദേഹം രണ്ടുപ്രാവശ്യം വിദേശസഹായം തേടി. രണ്ടാമത്തെ പ്രാവശ്യമാണെങ്കിൽ ഉത്തരതിരുവിതാംകൂറിൽ തന്നെ സഹായിക്കാൻ അദ്ദേഹം ഹൈദരാലിയുടെ സഹായംവരെ അപേക്ഷിച്ചു. എട്ടുവീട്ടിൽപിള്ളമാരുടെ കുടുംബത്തോടു കാണിച്ച പൈശാചികമായ പ്രതികാരം, തമ്പിമാരുടെ കൊലപാതകം എന്നിവയിൽനിന്ന് തന്റെ ശത്രുക്കളോടു നീതിബോധത്തോടെ പെരുമാറുന്നതിൽ അദ്ദേഹം യാതൊരു പ്രാധാന്യവും കല്പിച്ചിരുന്നില്ലെന്നു കാണാം. ഇവയ്ക്കു പുറമേ, കേരളചരിത്രത്തിന്റെ പശ്ചാത്തലത്തിൽ നോക്കുമ്പോൾ മാർത്താണ്ഡവർമ്മയുടെ നയം മറ്റൊരു വിധത്തിലും വിനാശകരമായിരുന്നുവെന്ന് വ്യക്തമാകും. കേരളത്തിലെ പുരാതനരാഷ്ട്രീയഘടന നിർമ്മാർജ്ജനംചെയ്ത്, തൽസ്ഥാനത്ത് തൃശ്ശിനാപ്പള്ളിയിലെ നവാബന്മാരുടെ കീഴിൽ നിലവിലിരുന്ന ഒരു ഏകശാസനഭരണം സ്ഥാപിക്കാനായിരുന്നു അദ്ദേഹത്തിന്റെ ശ്രമം. ഈ സ്വേച്ഛാധിപത്യഭരണകൂടത്തിന്റെ ഇരട്ടത്തൂണുകളായി അദ്ദേഹം കണ്ടത് വിദേശികളായ ഉദ്യോഗസ്ഥവൃന്ദവും കൂലിപ്പട്ടാളവുമായിരുന്നു. കേരളത്തിലെ ജനങ്ങളോടും അവരുടെ സ്ഥാപനങ്ങളോടും ഒന്നുപോലെ എതിർപ്പുള്ളവരായിരുന്നു ഇക്കൂട്ടർ. തിരുവിതാംകൂറിന്റെ വളർച്ച ഈ വിധത്തിൽ നോക്കിയാൽ ഒരു തമിഴ്‌ദേശത്തിന്റെ പ്രതിച്ഛായ ആയിരുന്നു. അതിന്റെ വടക്കോട്ടുള്ള മുന്നേറ്റം കേരളസംസ്കാരത്തിന്റെമേലുള്ള തമിഴ്‌സംസ്കാരത്തിന്റെ വിജയമായിരുന്നു. തന്റെ വംശത്തിന്റെ പ്രതാപം വർദ്ധിപ്പിക്കണമെന്ന അമിതമോഹത്തിൽ രാമയ്യനെപ്പോലുള്ള കുടിലബുദ്ധികളായ തമിഴന്മാരെയും, ഡിലനോയിയെപ്പോലുള്ള വിദേശസാഹസികന്മാരെയും മാർത്താണ്ഡവർമ്മ വിശ്വസ്തസേവകരായി സ്വീകരിച്ചു.

ഈ ദൂഷ്യങ്ങളൊക്കെയുണ്ടായിരുന്നുവെങ്കിലും മാർത്താണ്ഡവർമ്മയുടെ നേട്ടങ്ങൾ നോക്കുമ്പോൾ, അദ്ദേഹം 18-ാം നൂറ്റാണ്ടിലെ ഭാരതീയരാജ്യതന്ത്രജ്ഞന്മാരുടെ മുൻപന്തിയിൽ നിൽക്കുന്നു. അദ്ദേഹം സ്ഥാനാരോഹണംചെയ്യുമ്പോൾ കേരളത്തിലെ ഏറ്റവും ചെറിയ രാജ്യങ്ങളിൽ ഒന്നായിരുന്നു തിരുവിതാംകൂർ. രാജകീയാധികാരം ഫലത്തിൽ നഷ്ടപ്പെട്ടിരുന്നു. ഖജനാവിൽ പണമുണ്ടായിരുന്നില്ല പട്ടാളമാണെങ്കിൽ കലാപകാരികളായ പ്രഭുക്കന്മാരുടെ നിയന്ത്രണത്തിലായിരുന്നു. അദ്ദേഹത്തിന്റെ ജീവനാകട്ടെ സദാസമയവും അപകടത്തിലും. കേരളരാഷ്ട്രീയ

ത്തിൽ മേൽക്കോയ്മകളാണെന്ന ധാർഷ്ട്യത്തോടെയായിരുന്ന ലന്തക്കമ്പനിയുടെ പെരുമാററം. എന്നാൽ ഏതാനും വർഷങ്ങൾക്കുള്ളിൽ മാർത്താണ്ഡവർമ്മ കേരളത്തിന്റെ ഭൂപടമാകെ മാററിവരച്ചു. തങ്ങളുടെ പ്രമുഖമായ സ്ഥാനം ഉപേക്ഷിക്കാനും, തിരുവിതാംകൂർരാജാവിന്റെ സന്മനോഭാവത്തിനു വിധേയരായി വെറും കച്ചവടക്കാരായി കഴിയാനും ലന്തക്കമ്പനി നിർബ്ബന്ധിതരായിത്തീർന്നു. അദ്ദേഹം കൊല്ലംമുതൽ കൊച്ചിവരെയുള്ള എല്ലാ ചെറിയ രാജ്യങ്ങളും പിടിച്ചടക്കുകയും അവിടെ തിരുവിതാംകൂറിന്റെ സുശക്തമായ ഭരണം സ്ഥാപിക്കുകയുംചെയ്തു. സുശിക്ഷിതവും കാര്യക്ഷമവുമായ ഒരു സ്ഥിരം പട്ടാളം അദ്ദേഹം രൂപീകരിച്ചു. അതിന്റെ ഫലമായി മുമ്പൊരു രാജ്യത്തിനുമില്ലാത്ത പ്രാധാന്യം തിരുവിതാംകൂറിനു കേരളത്തിൽ ലഭിച്ചു. വലിയ ജലസേചനപദ്ധതികൾ, റോഡ്, തോട് തുടങ്ങിയ ഗതാഗതമാർഗ്ഗങ്ങൾ അദ്ദേഹം നടപ്പിലാക്കി. സാധുക്കൾക്കു സഹായംനൽകുന്ന പല സ്ഥാപനങ്ങളും അദ്ദേഹം ഏർപ്പെടുത്തി. അസാമാന്യമായ ദീർഘവീക്ഷണവും, ദൃഢപ്രതിജ്ഞതയും, ഉത്സാഹവും, തീരുമാനമെടുക്കാനുള്ള ശക്തിയുമുള്ള ഒരാളെക്കൊണ്ടല്ലാതെ ഇതൊന്നും സാദ്ധ്യമാകുമായിരുന്നില്ല. അതുകൊണ്ട് എന്തൊക്കെ കുററങ്ങളും കുറവുകളുമുണ്ടായിരുന്നുവെങ്കിലും തിരുവിതാംകൂറിലെ ഏററവും മഹാനായ രാജാവ് മാർത്താണ്ഡവർമ്മതന്നെയായിരുന്നു.

## അദ്ധ്യായം ഏഴ്

# ലന്തക്കാരുടെ അധഃപതനം

പുറക്കാട്ടുയുദ്ധത്തിൽ തടവുകാരായി പിടിച്ചവരുടെകൂട്ടത്തിൽ പാലിയത്തെ യുവാവായ സ്ഥാനാവകാശി കോമുഅച്ഛനുമുണ്ടായിരുന്നു. അദ്ദേഹത്തെ വളരെ മാന്യമായ നിലയിലാണ് തിരുവനന്തപുരത്തു പാൎപ്പിച്ചിരുന്നത്. സുഭഗനും സമൎത്ഥനുമായിരുന്ന കോമുഅച്ഛൻ അധികം കഴിയുന്നതിനുമുമ്പ് രാജസദസ്സിൽ നല്ലൊരു സ്ഥാനം കരസ്ഥമാക്കി. തിരുവനന്തപുരത്തെ താമസംമൂലം കേരളത്തിലുണ്ടായിരിക്കുന്ന പുതിയ സ്ഥിതിവിശേഷം മനസ്സിലാക്കാനും തിരുവിതാംകൂറിന് അനുകൂലമായി പ്രവൎത്തിക്കുന്ന ശക്തികളുടെ പ്രാബല്യം ഗ്രഹിക്കുന്നതിനും അദ്ദേഹത്തിനു സാധിച്ചു. യുദ്ധം ഒരു വിനോദമായിക്കരുതി, തരംപോലെ ചേരിമാറിവന്ന അനിയന്ത്രിതരായ മാടമ്പിമാരെ നശിപ്പിച്ച്, തൽസ്ഥാനത്ത് ആധുനികരീതിയിൽ ശിക്ഷണം ലഭിച്ച ഒരു സൈന്യത്തെ മാൎത്താണ്ഡവൎമ്മ സൃഷ്ടിച്ചതാണ്, മററു കേരളരാജാക്കന്മാരിൽനിന്നു തിരുവിതാംകൂറിന്റെ ശക്തിയെ വ്യത്യാസപ്പെടുത്തിയതെന്ന് അദ്ദേഹം മനസ്സിലാക്കി. കൂടാതെ ചെറുകിടരാജാക്കന്മാരുടെ അവകാശങ്ങളുടെ സ്ഥാനത്ത് ഭരണകൂടത്തിന്റെ കേന്ദ്രശക്തി ഉറപ്പിച്ചതാണ് തിരുവിതാംകൂറിന്റെ മഹത്വത്തിനുള്ള അടിസ്ഥാനമെന്നും അദ്ദേഹം അറിഞ്ഞു.

ലന്തക്കാരെക്കുറിച്ചുള്ള വ്യാമോഹവും കോമുഅച്ഛനു നീങ്ങി. കൊച്ചിയിൽ അവർ ഒരു വലിയ ശക്തിയാണെന്ന് ഇപ്പോഴും തോന്നിയിരുന്നു അവൎക്കവിടെ കോട്ടകളും കപ്പലുകളുമുണ്ടായിരുന്നു. എന്നാൽ ഒരു കാലത്ത് ഗംഭീരമായിരുന്ന ആ അധികാരസൌധത്തിന്റെ ജീൎണ്ണിച്ച അവശിഷ്ടങ്ങൾ മാത്രമാണ് ഇപ്പോൾ അവശേഷിച്ചിരുന്നത്. അതിന്റെ ദൌൎബ്ബല്യം കൊച്ചിയിൽനിന്നു കാണാൻ പ്രയാസമായിരുന്നു. എന്നാൽ തിരുവനന്തപുരത്തുനിന്ന് അതു നല്ലവണ്ണം കാണാൻ കഴിഞ്ഞു. കോമുഅച്ഛന് ഒരു വെളിച്ചം ലഭിച്ചതുപോലെ തോന്നി. സാമൂതിരിയുടെ ആക്രമണത്തെ തടയാൻ ലന്തക്കാരുമായി സഖ്യമെന്നതായിരുന്നു അദ്ദേഹത്തിന്റെ കുടുംബത്തിന്റെയും കൊച്ചിരാജാക്കന്മാരുടെയും പരമ്പരയായുള്ള നയം. എന്നാൽ സാമൂതിരിയെ നേരിടാൻ ലന്തക്കാൎക്കു യാതൊരു ശക്തിയുമില്ലെന്ന് ഇപ്പോൾ വ്യക്തമായി. കരുത്തുള്ള ഒരു ബന്ധുവിനെ

കണ്ടുപിടിച്ചില്ലെങ്കിൽ, കൊച്ചിരാജ്യം വളരെവേഗം നാമാവശേഷമായി ത്തീരുമെന്ന് കോമുഅച്ഛൻ വേഗം ഗ്രഹിച്ചു. പാലിയത്തെ കാരണവ രായ കുഞ്ഞുണ്ണിഅച്ഛൻ മരിച്ചതോടെ, കൊച്ചിയിലെ പ്രധാനമന്ത്രിപദ വും തൻെറ സ്വത്രുപത്തിൻെറ ഭരണവും ഏറെറടുക്കുന്നതിന് കോമുഅ ച്ഛൻ നാട്ടിലേയ്ക്കു പോയി.

ആദ്യംമുതൽതന്നെ അദ്ദേഹത്തിൻെറ നയം വ്യക്തമായിരുന്നു. സാമൂതിരിയുമായുള്ള യുദ്ധത്തിൽ കൊച്ചിയുടെ ഏകരക്ഷാമാർഗ്ഗം തിരുവി താംകൂറുമായി സഖ്യംചെയ്യുകയാണെന്ന് അദ്ദേഹം തീർച്ചപ്പെടുത്തി. അതിനുവേണ്ടി കൊച്ചിയിലും തിരുവനന്തപുരത്തും അദ്ദേഹം ഒരേസമയ ത്തു പ്രവർത്തനങ്ങൾ തുടങ്ങി. 1756 നവംബറിൽ കൊച്ചിരാജാവിനെ അദ്ദേഹത്തിൻെറ തലസ്ഥാനത്തുവച്ചു സന്ദർശിക്കാൻ കോമുഅച്ഛൻ മാർത്താണ്ഡവർമ്മയെ പ്രേരിപ്പിച്ചു. എന്നാൽ ഏതെങ്കിലും പ്രദേശം വിട്ടുകൊടുക്കാൻ കൊച്ചിരാജാവിനു സമ്മതമില്ലായിരുന്നു. അതുകൊണ്ട് കൂടിയാലോചനകൾ അലസിപ്പിരിഞ്ഞു. ആദ്യശ്രമം വിജയിക്കാത്തതു കൊണ്ടുമാത്രം ഒരു നയം ഉപേക്ഷിക്കുന്ന സ്വഭാവക്കാരനല്ലായിരുന്നു കോമുഅച്ഛൻ. അദ്ദേഹത്തിൻെറ നിരന്തരശ്രമഫലമായി 1757-ൽ കൊച്ചിരാജാവു് തിരുവനന്തപുരം സന്ദർശിക്കുകയും ഒരു സൌഹാർദ്ദഉടമ്പ ടിയെപ്പററി കൂടിയാലോചനനടത്തുകയും ചെയ്തു. എതിർപ്പുകൾ മുഴുവൻ തകർത്തുകൊണ്ട് സാമൂതിരി കൊച്ചി ആക്രമിക്കുകയും, തൃശ്ശൂരും പരിസര പ്രദേശങ്ങളും കൈവശപ്പെടുത്തുകയും, ചെറിയ ഒരു ഭൂവിഭാഗം മാത്രം കൊച്ചിരാജാവിൻെറ കൈവശം അവശേഷിക്കുകയും ചെയ്തപ്പോൾ, തിരുവിതാംകൂറുമായി ഒരു പുതിയ സഖ്യമുണ്ടാക്കുന്നതിൽ കോമുഅച്ഛൻ വിജയിച്ചു. അദ്ദേഹം 17 0-ൽ തിരുവനന്തപുരത്തു വരികയും ഇരു രാജ്യങ്ങളും തമ്മിൽ ശാശ്വതമായ സഖ്യത്തിനുള്ള കൂടിയാലോചനകൾ തുടങ്ങുകയുംചെയ്തു. കൊച്ചിരാജ്യത്തുനിന്നും സാമൂതിരിയുടെ സൈന്യത്തെ തുരത്താനായി തിരുവിതാംകൂർ ഒരു പട്ടാളത്തെ അയച്ചുകൊടുക്കണമെന്നും അതിനു പകരമായി കരപ്പുറത്തിൻെറ മേലുള്ള സർവ്വാവകാശങ്ങളും കൊച്ചിരാജാവു് ഉപേക്ഷിക്കാമെന്നും, ആലങ്ങാടും പറവൂരും തിരുവി താംകൂറിനു നൽകാമെന്നുമായിരുന്നു ആ ഉടമ്പടിയുടെ പ്രധാന വ്യവസ്ഥ കൾ. കൊച്ചിയുടെ വകയല്ലാത്ത സ്ഥലങ്ങൾ സാമൂതിരിയിൽനിന്നും പിടിച്ചെടുത്താൽ അതു തിരുവിതാംകൂറിനോടു ചേർത്തുകൊള്ളുന്നതിനും കൊച്ചിരാജാവു് സമ്മതിച്ചു. ഈ ഉടമ്പടി ശുചീന്ദ്രത്തെ സ്ഥാണുമൂർത്തി യുടെ പരിപാവനമായ സന്നിധിയിൽവച്ച് അംഗീകരിക്കപ്പെട്ടു.

തന്റെ പ്രതാപശാലിയായ മാതുലന്റെ മോഹംനിറഞ്ഞ നയം തുടരാൻ അതിയായ താല്പര്യമുള്ളയാളായിരുന്നു തിരുവിതാംകൂറിലെ പുതിയ രാജാവായ രാമവർമ്മ. പണ്ഡിതൻ, കവി, കലാപ്രേമി, ഗായകൻ, നടൻ തുടങ്ങിയ വിവിധരംഗങ്ങളിൽ സമർത്ഥനായ അദ്ദേഹത്തിനു രാഷ്ട്രീയകാര്യങ്ങളിൽ അഗാധമായ സൂക്ഷ്മബുദ്ധിയും ഉന്നതമായ നയതന്ത്രപടുത്വവും, വിദേശനയപ്രാവീണ്യത്തോടൊപ്പം ആഭ്യന്തരമായ പരിഷ്കാരങ്ങൾ നടപ്പിലാക്കാൻ അതിയായ ഉത്സാഹവുമുണ്ടായിരുന്നു. എന്നാൽ ഒരുകാര്യത്തിൽ അദ്ദേഹം മാർത്താണ്ഡവർമ്മയിൽനിന്നു വ്യത്യസ്തനായിരുന്നു. കേരളപഴമപ്രകാരമുള്ള ഒരു യഥാർത്ഥരാജാവായിരുന്നു രാമവർമ്മ. ദീനദയാലുവും വിശാലമനസ്കനുമായ അദ്ദേഹം തന്റെകാലത്തെ രാജാക്കന്മാർക്ക് പലനിലകളിലും ഒരു മാതൃകക്കുടിയായിരുന്നു. അദ്ദേഹത്തിന്റെ പ്രശസ്തി പല രാജ്യങ്ങളിലും വ്യാപിച്ചു. ഫ്രഞ്ച്, ഇംഗ്ലീഷ്, മൈസൂർ, കർണ്ണാട്ടിക്ക് രേഖകളിൽ പരാമർശിക്കുന്ന രാമരാജാവ് അദ്ദേഹമാണ്. കേരളം ഒരു കൊടിക്കീഴിൽ കൊണ്ടുവരികയെന്ന തന്റെ അമ്മാവന്റെ രാഷ്ട്രീയമോഹം, യുദ്ധകുതുകിയല്ലായിരുന്നുവെങ്കിലും അദ്ദേഹത്തിനും ഉണ്ടായിരുന്നു. കൊച്ചിയുമായുള്ള സഖ്യം അദ്ദേഹത്തിന് ഒരു പ്രവർത്തനരംഗംനൽകി. അതു് പ്രയോജനപ്പെടുത്താൻ അദ്ദേഹം ഒട്ടുംതന്നെ അമാന്തിച്ചില്ല.

അയ്യപ്പൻമാർത്താണ്ഡപ്പിള്ളദളവായുടെ നേതൃത്വത്തിലാണ് തിരുവിതാംകൂർസൈന്യം കൊച്ചിക്കു പോയതു്. കടൽമാർഗ്ഗമായി ഒരു ചെറുസേനയെ എറണാകുളത്തേയ്ക്കയച്ചു. വളരെ ബുദ്ധിപൂർവ്വമായി തയ്യാറാക്കിയ സമരതന്ത്രപ്രകാരമാണ് സൈന്യം നീങ്ങിയതു്. കൊച്ചിയിലെ ഏററവും പ്രധാനപ്പെട്ട നഗരവും മതപരമായ തലസ്ഥാനവുമായ തൃശ്ശൂർ സാമൂതിരിയുടെ കൈവശമായിരുന്നു. അതു വീണ്ടെടുക്കുകയെന്നതായിരുന്നു തിരുവിതാംകൂർസൈന്യത്തിന്റെ ലക്ഷ്യം. എന്തെന്നാൽ, ഈ പ്രധാനനഗരം കൈവശംവച്ചുകൊണ്ടിരിക്കുന്നതിലായിരുന്നു സാമൂതിരിക്ക് കൊച്ചിയിലുള്ള അന്തസ്സ് നിലനിന്നിരുന്നതു്. ഇതു കൂടാതെ മർമ്മപ്രധാനമായ ഭാഗത്താണ് തൃശ്ശൂർനഗരം സ്ഥിതിചെയ്യുന്നതു്. നഗരം കൈവശം വച്ചിരിക്കുന്നവർക്ക് എല്ലാ ഗതാഗതമാർഗ്ഗവും നിയന്ത്രിക്കാമായിരുന്നു. കൊച്ചിരാജ്യത്തെ രണ്ടു് അസമഭാഗങ്ങളായി തിരിച്ച് രാജാവിനെ തീരദേശത്തുമാത്രം അതു് ഒതുക്കിനിർത്തി. തിരുവിതാംകൂർസേന പറവൂർ എത്തിയപ്പോൾ ഡിലനായിയുടെ ഉപദേശപ്രകാരം തൃശ്ശൂർ പട്ടണത്തെ രണ്ടു ഭാഗത്തുനിന്നു് ആക്രമിക്കുവാൻ അയ്യപ്പൻമാർത്താണ്ഡപ്പിള്ള തീരുമാനിച്ചു. അതിനുവേണ്ടി അദ്ദേഹത്തിന്റെയും ഡിലനായി

യുടെയും കീഴിൽ പട്ടാളത്തെ രണ്ടായി തിരിച്ച് അണിനിരത്തി. രണ്ടുവശത്തുകൂടെ തൃശ്ശൂരയ്ക്കു കേന്ദ്രീകരിക്കാനായിരുന്നു പ്ലാൻ. ദളവാ നേരെ പുറപ്പെടണമെന്നും, ഡിലനായി ചേററുവാ പിടിച്ചിട്ട് വടക്കുനിന്നു ആക്രമിക്കണമെന്നുമായിരുന്നു നിശ്ചയിച്ചത്.

ഈ കത്രികപ്പൂട്ടിൽ തൃശ്ശൂരുള്ള സാമൂതിരിയുടെ സൈന്യം കുടുങ്ങി. എന്നാൽ ചേററുവായിലുള്ള സൈന്യത്തോടുയുദ്ധംചെയ്തുകൊണ്ടു പിൻവാങ്ങാൻ സാമൂതിരി ഉത്തരവു നൽകിയതുമൂലം, ഈ ദുർഘടത്തിൽ നിന്നും രക്ഷപ്പെട്ടു. ഓരോ ഇഞ്ചു് ഭൂമിക്കുംവേണ്ടി ഘോരമായ സംഘട്ടനങ്ങൾ നടന്നു. ഇതേസമയംതന്നെ സാമൂതിരിയുടെ നേതൃത്വത്തിലുണ്ടായിരുന്ന സേനാവിഭാഗം ഫലം അനിശ്ചിതമായ ഒരു സംഘട്ടനത്തിനു ശേഷം തൃശ്ശൂരിൽനിന്നും അണിമുറിയാതെ പിൻവാങ്ങി. കോഴിക്കോട്ടു സൈന്യം കൊച്ചിരാജ്യാതിർത്തി വിടുകയും സാമൂതിരിപ്പാട് തിരുവിതാംകൂറുമായി സന്ധിചെയ്യുകയും ചെയ്തു. എത്രയും വേഗം സമാധാനമുണ്ടാക്കാൻ തിരുവിതാംകൂർരാജാവും സന്നദ്ധനായിരുന്നു. വലിയ പരാജയമൊന്നുമുണ്ടായില്ലെങ്കിലും, സാമൂതിരി സമാധാനത്തിന് അപേക്ഷിച്ചതു് വിദേശനയത്തിന്റെ സമ്മർദ്ദംമൂലമാണെന്നു കാണാം. മൈസൂറിൽ മുഹമ്മദീയശക്തിയുടെ വളർച്ചയും കോഴിക്കോട്ടിന്റെ നേർക്കുള്ള ഹൈദരാലിയുടെ ആക്രമണോദ്ദേശ്യങ്ങളുമായി നോക്കുമ്പോൾ, തിരുവിതാംകൂറുമായുള്ള സമരം വെറും കുടുംബകലഹം മാത്രമാണെന്ന് അദ്ദേഹത്തിനു തോന്നി. പൂർവ്വചക്രവാളത്തിൽ ആപത്തിന്റെ കാറും കോളും നിറഞ്ഞു. അതോടെ കൊച്ചിയിലെ ആദ്യത്തെ യൂറോപ്യൻകോട്ടയുടെ സ്ഥാപനംമൂലം തന്റെ സ്വാതന്ത്ര്യത്തിനുണ്ടായ അപായം നശിപ്പിക്കുന്നതിനു 250 വർഷക്കാലമായി കൊച്ചിരാജാവിനോട്, താൻ നടത്തിവന്ന യുദ്ധം അപ്രധാനമായി കഴിഞ്ഞുവെന്ന് സാമൂതിരിക്കു മനസ്സിലായി. മാർഷൽ ഡ്യൂട്ടിഞ്ഞോയും അഫോൺസോ ആൽബുക്കർക്കും വാൻ റീഡും പരാജയമടഞ്ഞ കാര്യത്തിൽ ഹൈദരാലിയുടെ അപകടകരമായ സൈനികശക്തി വിജയിച്ചേക്കുമെന്ന് അദ്ദേഹം കണ്ടു.

ഈ പുതിയ വിപത്തിന്റെ മുഴുവൻ ഗൌരവവും മനസ്സിലാക്കാനുള്ള ദീർഘവീക്ഷണം തിരുവിതാംകൂർരാജാവിനുമുണ്ടായിരുന്നു. ഇതു കൂടാതെ മധുരയിലുള്ള ആർക്കാട്ടുസുബേദാരുടെ ഗവർണ്ണറുമായി രാമവർമ്മ ചില അതിർത്തികലഹങ്ങളിൽ ഏർപ്പെട്ടിരുന്നു. കലാപകാരിയായ ഒരു സർദാറിനെ മാററി പകരം തൃശ്ശിനാപ്പള്ളിയിൽനിന്നും നിയോഗിക്കപ്പെട്ട അച്ചടക്കമില്ലാത്ത യൂസുഫ്ഖാൻ എന്ന കീഴുദ്യോഗസ്ഥൻ തിരുവിതാം-

കൂറിന്റെ വകയായ കളക്കാട്ട് ആക്രമിച്ചു കൈവശപ്പെടുത്തി. കർണ്ണാട്ടിക്ക്നവാബിന്റെ മനോഭാവവും അത്ര വിശ്വസനീയമായിരുന്നില്ല. തിരുവിതാംകൂറുമായി യുദ്ധംതുടരുന്നതിനു അദ്ദേഹം സാമൂതിരിയെ പ്രോത്സാഹിപ്പിച്ചുകൊണ്ടിരുന്നു. ഈ സാഹചര്യങ്ങളുടെ ഫലമായിട്ടാണ് തിരുവിതാംകൂറും കോഴിക്കോടും തമ്മിലുള്ള ഉടമ്പടി ഒപ്പിട്ടത്. അതനുസരിച്ച് കൊച്ചിരാജ്യത്തുനിന്നു പിൻവാങ്ങാമെന്നും, 1,59,999 രൂപാ നഷ്ടപരിഹാരം നൽകാമെന്നും സാമൂതിരി സമ്മതിച്ചു.

കൊച്ചിയും കോഴിക്കോടും തമ്മിൽ നടന്ന അവസാനത്തെ യുദ്ധമായിരുന്നു ഇത്. ഈ ഉടമ്പടി ഒപ്പിട്ട 1762-ൽതന്നെ കേരളത്തിന്റെ വടക്കുഭാഗത്തുള്ള മംഗലാപുരം, ബെഡ്നോർ തുടങ്ങിയ പ്രധാനകേന്ദ്രങ്ങൾ ഹൈദരാലി പിടിച്ചടക്കി. അടുത്ത ഏതാനും വർഷങ്ങൾക്കുള്ളിൽ മൈസൂർകൊടുങ്കാററ് ഉത്തരകേരളം മുഴുവൻ ഘോരമായി വീശി. അതിന്റെ മുമ്പിൽ നായന്മാരുടെ സൈനികശക്തിയും കേരളത്തിലെ പഴയ രാഷ്ട്രീയസ്ഥാപനങ്ങളും കരിയിലപോലെ പറന്നുപോയി. 1762-ലെ ഉടമ്പടിയോടെ സ്വതന്ത്രമായ കേരളത്തിന്റെ ചരിത്രത്തിലെ അവസാനത്തെ താളും എഴുതിക്കഴിഞ്ഞതായി കരുതാം. ഈ കാലത്തോടെ കേരളത്തിലെ നായർപ്രാമാണ്യം അവസാനിച്ചതുമായി ഗണിക്കാം. ഇതുവരെയുള്ള കേരളചരിത്രം നായന്മാരുടെ വീരപരാക്രമങ്ങളുടേയും പ്രവർത്തനങ്ങളുടേയും ചരിത്രമായിരുന്നു പക്ഷേ, 1762 ആയപ്പോൾ നായന്മാരുടെ സൈനികശക്തി എന്നെന്നേയ്ക്കുമായി തിരുവിതാംകൂറിലും കൊച്ചിയിലും നശിപ്പിക്കപ്പെട്ടുകഴിഞ്ഞു. അടുത്ത ഏതാനും വർഷങ്ങൾക്കുള്ളിൽ അത് ഉത്തരകേരളത്തിൽനിന്നും നിർമ്മാജ്ജനം ചെയ്യപ്പെട്ടു.

സുപ്രസിദ്ധ കേരളചരിത്രകാരനായ ലോഗൻ ഇതുവരെ നിലനിന്നിരുന്ന സ്ഥിതിഗതികൾ വിവരിക്കുന്നതു നോക്കുക. * "മലയാളിവർഗ്ഗത്തെക്കുറിച്ചുള്ള ഏതെങ്കിലും വിവരണത്തിലോ ചരിത്രാധ്യായനത്തിലോ......വ്യക്തമാവുന്ന മർമ്മപ്രധാനമായ ഒരു വസ്തുത ചൂണ്ടിക്കാണിക്കാൻ ഞാൻ ആഗ്രഹിക്കുന്നു. രാജ്യഭരണത്തിലും പട്ടാളത്തിലും നൂററാണ്ടുകളായി നായർസമുദായക്കാർക്കുണ്ടായിരുന്ന സ്ഥാനത്തെപ്പററിയാണ് ഞാൻ പറയുന്നത്. അത് അനുപമവും സ്ഥിരപ്രതിഷ്ഠിതവുമായിരുന്നു. വിദേശ ഇടപെടലില്ലായിരുന്നുവെങ്കിൽ അതു പല നൂററാണ്ടു കാലംകൂടെ തുടരുമായിരുന്നു. "കണ്ണ്", "കൈ", "നട്ടെല്ല്" എന്നീ അവ

* ലോഗൻ—മലബാർ, ഒന്നാംഭാഗം (1887), മുഖവുര പേജ് 3, 4.

യവങ്ങളുടെ സ്ഥാനമായിരുന്നു അവക്ക് രാഷ്ട്രശരീരത്തിൽ ഉണ്ടായിരുന്നതെന്ന് അവരുടെ ആചാരങ്ങൾ ബുദ്ധിപൂർവ്വം വർണ്ണിക്കുന്നു. ഇന്നും അവരെ നാട്ടിന്റെ എല്ലാ ഭാഗത്തും കാണാം. എന്നാൽ എല്ലാ വർഗ്ഗക്കാരുടേയും നേക്കുള്ള അവകാശലംഘനങ്ങളേയും കൈയേററങ്ങളേയും എതിക്കുന്ന പഴയ ശക്തിയായിട്ടല്ലെന്നു മാത്രം. അത് എത്രയും നിർഭാഗ്യകരമാണെന്നു ഞാൻ പറയും. ഭരണാധികാരികളുടെ സ്വേച്ഛാധിപത്യത്തിനും മർദ്ദനത്തിനും എതിരായ രക്ഷാനിരപോലെ അവർ നിന്നിരുന്നതുകൊണ്ട് നാട്ടിൽ വലിയ സംതൃപ്തി നിലവിലിരുന്നു.'' എത്രയും സുസ്ഥിരമെന്നു തോന്നിയിരുന്ന ആ നായകത്വം എന്നെന്നേയ്ക്കുമായി തകർക്കപ്പെട്ടു.

നായർമേധാവിത്വത്തിന് ഏററ ആദ്യത്തെ പ്രത്യക്ഷപ്രഹരമായിരുന്നു തിരുവിതാംകൂറിന്റെ വികാസം. നായർശക്തിയെ നശിപ്പിച്ച് അതിന്റെ സ്ഥാനത്തു വളർത്തിയ ഒരു സൈനികസ്വേച്ഛാധിപത്യമായിരുന്നു തിരുവിതാംകൂർ ഭരണകൂടത്തിന്റെ അടിസ്ഥാനം. സ്വന്തം നാട്ടിലെ നായർപ്രഭുക്കന്മാരെ ഉന്മൂലനാശം ചെയ്യുന്നതിനും വടക്കുള്ള നായർരാജ്യങ്ങൾ പിടിച്ചടക്കുന്നതിനും മാർത്താണ്ഡവർമ്മ സ്വീകരിച്ച ഉപാധികൾ തികച്ചും വൈദേശികമായിരുന്നു. പാണ്ടിയിൽനിന്നു കൊണ്ടുവന്ന കൂലിപ്പട്ടാളത്തെക്കൊണ്ടാണ് അദ്ദേഹം തന്റെ രാജ്യവിസ്തൃതി വർദ്ധിപ്പിച്ചത്. അദ്ദേഹം ഭരണം നടത്തിയതാകട്ടെ തമിഴ് ഉദ്യോഗസ്ഥവർഗ്ഗത്തെക്കൊണ്ടും. മൂന്നു നൂററാണ്ടുകാലം തന്റെ കുടുംബത്തിന് എട്ടുവീടർ ചെയ്ത ദ്രോഹം മാർത്താണ്ഡവർമ്മ മറന്നിരുന്നില്ല. (അദ്ദേഹത്തിന്റെ പിൻഗാമികളും അവരുടെ വാഴ്ചയുടെ അവസാനംവരെ ഈ വിരോധം പുലർത്തിപ്പോന്നു.) അതുകൊണ്ട് താൻ സ്ഥാപിച്ച പുതിയ രാഷ്ട്രത്തിൽ നായർപ്രഭുക്കന്മാർക്ക യാതൊരു സ്ഥാനവും അധികാരവും നൽകാതിരിക്കാൻ അദ്ദേഹം പ്രത്യേകം ശ്രദ്ധിച്ചു. പഴയതിരുവിതാംകൂർഭാഗത്തുള്ള നായർപ്രഭുക്കന്മാരെ അദ്ദേഹം ബോധപൂർവ്വം നശിപ്പിച്ചു. പിടിച്ചടക്കിയ പ്രദേശങ്ങളിലെ രാജകുടുംബങ്ങളെ അദ്ദേഹം നിർദ്ധനരാക്കി. തങ്ങളുടെ അധികാരവും പ്രതാപവുമൊക്കെ നഷ്ടപ്പെട്ടുകഴിഞ്ഞുവെന്ന് വടക്കൻഭാഗത്തുള്ള പ്രഭുക്കന്മാർക്കും വേഗം മനസ്സിലായി. തികച്ചും ഉദ്യോഗസ്ഥമേധാവിത്വപരമായ ഒരു ഭരണകൂടമാണ് മാർത്താണ്ഡവർമ്മ സ്ഥാപിച്ചത്. തെക്കുള്ള തമിഴ്ന്യൂനപക്ഷങ്ങളിൽനിന്ന് തിരഞ്ഞെടുക്കപ്പെട്ടവരായിരുന്നു അദ്ദേഹത്തിന്റെ ഉദ്യോഗസ്ഥന്മാരിൽ ഭൂരിഭാഗവും. അക്കാലത്ത് ഫറാമ്പത്തുലാമിയോ രേഖപ്പെടുത്തിയിട്ടുള്ളതുപോലെ, കേരളത്തിലെ ചെറുകിടരാജാക്കന്മാരുടേയും നാടുവാഴികളുടേയും ഭരണം അവസാനിച്ചുകഴിഞ്ഞു.

പ്രഭുക്കന്മാരെ സ്ഥാനഭ്രഷ്ടരാക്കി, രാഷ്ട്രീയാധികാരത്തിൽനിന്നും അവരെ മാററിനിർത്തുന്നതിൽ തിരുവിതാംകൂർരാജാവു നേടിയ വിജയം കൊച്ചിയിലെ പ്രധാനമന്ത്രിക്ക് ആവേശം നൽകി. തിരുവിതാംകൂറു മായി ഉടമ്പടിയുണ്ടാക്കുന്നതിന് കാരണക്കാരനായ കോമുമേനോൻ എന്ന പാലിയത്തച്ഛൻ മാർത്താണ്ഡവർമ്മയുടെകീഴിൽ രാജ്യതന്ത്രം പഠിച്ച ആളാ യിരുന്നു. സാമൂതിരിക്കെതിരായ യുദ്ധം ജയിച്ചതോടെ തിരുവിതാംകൂർ മാതൃകയിൽ കൊച്ചിരാജ്യം പുനഃസംഘടിപ്പിക്കുന്നതിനുള്ള പ്രവർത്തനം അദ്ദേഹം ആരംഭിച്ചു. നാം നേരത്തെ കണ്ടതുപോലെ കൊച്ചി യഥാർത്ഥ ത്തിൽ ഒരു രാജ്യമായിരുന്നില്ല. രാജാവിന്റെ നേരിട്ടുള്ള അധികാരം വളരെ ചെറിയ ഒരു പ്രദേശത്തുമാത്രമേ നിലവിലിരുന്നുള്ളു. അദ്ദേഹ ത്തിന്റെ കൊട്ടാരത്തിന്റേയും ക്ഷേത്രങ്ങളുടേയും ചുററുമുള്ള പ്രദേശ ങ്ങൾപോലും നായർപ്രഭുക്കന്മാരുടെ കൈവശമായിരുന്നു. കൊച്ചിരാജ്യ ത്തിന്റെ പ്രധാനദൌർബ്ബല്യങ്ങളിൽ ഒന്നായിരുന്നു ഇത്. ഈ പ്രഭുക്ക ന്മാർ യഥേഷ്ടം അവരുടെ കൂറുമാറുകയും സാമൂതിരിയെ പിന്താങ്ങുകയും ചെയ്തുവന്നു. കൊച്ചി കാര്യക്ഷമമായ രാഷ്ട്രമായിത്തീരണമെങ്കിൽ, ഫ്യൂഡൽപ്രഭുക്കന്മാരുടെ അധികാരവും വിവിധപ്രദേശങ്ങളുടെമേലുള്ള അവരുടെ സ്വാധീനവും കുറയ്ക്കേണ്ടത് അത്യാവശ്യമാണെന്ന് കോമു അച്ഛൻ മനസ്സിലാക്കി. ഈ ലക്ഷ്യത്തോടെ തിരുവിതാംകൂറുമായുള്ള ഉട മ്പടിയിൽ അദ്ദേഹം ഒരു വ്യവസ്ഥകൂടെ ഉൾപ്പെടുത്തിയിരുന്നു. പ്രഭുക്ക ന്മാരുടെ അധികാരം കുറയ്ക്കുന്നതിനുവേണ്ടി കൊച്ചിയിലെ അധികാരി കൾ നടത്തുന്ന ശ്രമങ്ങളെ തിരുവിതാംകൂർരാജാവ് സഹായിക്കുമെന്നാ യിരുന്നു ആ വ്യവസ്ഥ.

സാമൂതിരിയുമായുള്ള യുദ്ധം കഴിഞ്ഞയുടൻതന്നെ ശത്രുപക്ഷത്തു ചേർന്ന മങ്ങാട്ടുരാജാവ്, ചെങ്ങഴിനമ്പ്യാർ മുതലായവരെ കൊച്ചിരാജാ വിന്റെമുമ്പിൽ വരുത്തി. അവരുടെ രാഷ്ട്രീയാധികാരത്തിന്റെ കാലം കഴിഞ്ഞുപോയെന്ന് ഈ മാടമ്പിമാരോട് കോമുഅച്ഛൻ തീർത്തുപറഞ്ഞു. രാജാവിനെതിരായി യുദ്ധംചെയ്ത പല ചെറുകിടപ്രഭുക്കന്മാരുടേയും തറവാടുകൾ കണ്ടുകെട്ടുന്നതിനും അവരെ സ്ഥാനഭ്രഷ്ടരാക്കുന്നതിനുമുള്ള നടപടികൾ അദ്ദേഹം സുദൃഢമായി സ്വീകരിച്ചു. മൂന്നുവർഷക്കാലത്തെ ബോധപൂർവ്വമായ പ്രവർത്തനഫലമായി കൊച്ചിരാജ്യത്തു രാജാധികാരം ഉറപ്പിക്കുന്നതിൽ കോമുഅച്ഛൻ വിജയിച്ചു. ഉദ്യോഗസ്ഥമേധാവിത്വപ രമായ ഭരണകൂടത്തിന്റെ സ്ഥാപനം ഇവിടെയും നായർപ്രഭുക്കന്മാരുടെ നാശത്തെക്കുറിച്ചു. എന്നാൽ തിരുവിതാംകൂറിൽനിന്നും വ്യത്യസ്തമായ രൂപത്തിലാണ് അതു കൊച്ചിയിൽ സംഭവിച്ചത്. കൊച്ചിരാജ്യത്തി

ന്റെ ചരിത്രത്തിൽനിന്നു നായർപ്രഭുക്കന്മാർ അപ്രത്യക്ഷരായി. അഞ്ചിക്കൈമളന്മാർ, കോടശ്ശേരികർത്താക്കൾ, ചെങ്ങഴിനമ്പ്യാന്മാർ തുടങ്ങിയവരെപ്പററി നാം പിന്നീടു കേൾക്കുന്നില്ല. എന്നാൽ കൊച്ചിയിലെ ഉദ്യോഗസ്ഥന്മാരിൽ ഭൂരിപക്ഷവും നായന്മാരായിരുന്നു. തൻമൂലം പഴയ മാടമ്പികുടുംബങ്ങളുടെ സ്ഥാനത്തു്, രാജപ്രീതിയെ ആശ്രയിച്ചു്, അദ്ദേഹത്തിന്റെ അധികാരം ഉയർത്തിപ്പിടിക്കുന്ന ഒരു പുതിയ നായർഉദ്യോഗസ്ഥവർഗ്ഗം അവിടെ ജന്മമെടുത്തു.

മാവേലിക്കര ഉടമ്പടിയുടേയും ഹൈദരാലിയുടെ കേരളാക്രമണത്തിൻേറയും കാലത്തിനിടയ്ക്കു്, ലന്തക്കാരുടെ അധികാരം കേരളത്തിന്റെ എല്ലാഭാഗത്തും ഫലത്തിൽ നശിച്ചു. തിരുവിതാംകൂർ വടക്കോട്ടു വ്യാപിക്കാൻ തുടങ്ങിയപ്പോൾ, അവരുടെ കൈവശമുള്ള സ്ഥലങ്ങൾ ആക്രമിക്കരുതെന്ന ഒററ അപേക്ഷയേ ഡച്ചു കമാണ്ടൂർമാർക്കുണ്ടായിരുന്നുള്ളു. അവർക്കു വ്യക്തവും, സുസ്ഥാപിതവുമായ അവകാശങ്ങളുണ്ടായിരുന്ന കരപ്പുറം മാർത്താണ്ഡവർമ്മ പിടിച്ചടക്കിയപ്പോൾ അവർക്കു പ്രതിഷേധശബ്ദംപോലും ഉയർത്താൻ കഴിഞ്ഞില്ല. അദ്ദേഹത്തിന്റെ പിൻഗാമിയാകട്ടെ മങ്ങാട്ടും, പറവൂരും പിടിച്ചടക്കി. ഈ സ്വരൂപങ്ങളുടെ കാര്യത്തിൽ ഡച്ചുകാർ തുടർച്ചയായി ഇടപെടുകയും അവിടുത്തെ രാജാക്കന്മാരെക്കൊണ്ടു് അവരുടെ മേൽക്കോയ്മ അംഗീകരിപ്പിക്കുകയും ചെയ്തിരുന്നതാണു്. എന്നാൽ അവിടെയും ഇടപെടുന്നതിനു ലന്തക്കാർക്കു ശക്തിയില്ലായിരുന്നു. വാൻ ഗൂൺസ്, വാൻറീഡ്, വാൻ ഇമോഫ് തുടങ്ങിയവരുടെ പ്രതാപം ഇനി തിരിച്ചുവരാത്തവണ്ണം അന്തർദ്ധാനംചെയ്തു കഴിഞ്ഞു. കൊച്ചിയിൽ ഡച്ചുപതാക പറന്നതു്, അവിടുത്തെ അധികാരികളുടെ കാരുണ്യംകൊണ്ടുമാത്രമായിരുന്നു.

---

# അദ്ധ്യായം എട്ട്

# ലന്തക്കാരുടെ തിരോധാനം

മൈസൂറിന്റെ കേരളാക്രമണത്തെക്കുറിച്ച് ഈ ഗ്രന്ഥത്തിന്റെ അടുത്തഭാഗത്തിൽ വിവരിക്കുന്നുണ്ട്. കേരളത്തിലെ ഡച്ചുസങ്കേതങ്ങളുടെ ചരിത്രം പൂർത്തിയാക്കാൻവേണ്ടിയാണ് അതിനെപ്പററി ഇവിടെ സൂചിപ്പിക്കുന്നത്. 1766-ൽ ഹൈദരാലി ചിറയ്ക്കൽരാജ്യം പിടിച്ചടക്കി. അതേവർഷംതന്നെ അദ്ദേഹം കോഴിക്കോടും കൈവശപ്പെടുത്തി. കൊട്ടാരത്തിനു തീകൊളുത്തി സാമൂതിരി ആത്മഹത്യചെയ്തു. അപ്രതീക്ഷിതമായ ഈ സംഭവവികാസങ്ങൾ ലന്തക്കാരെ പരിഭ്രമിപ്പിച്ചു. ഹൈദരാലി തങ്ങളുടെ നേക്ക് തിരിയുമെന്ന് അവർക്ക് ഭയമുണ്ടായിരുന്നു. അതുകൊണ്ട് അദ്ദേഹത്തിന്റെ പ്രീതിസമ്പാദിക്കാൻവേണ്ടി കൊച്ചിയിലെ അന്നത്തെ കമാണ്ടൂറായിരുന്ന ബ്രീക്ക്പോട്ട് തന്റെ പ്രതിനിധികളെ ഹൈദരിന്റെ അടുത്തയച്ചു. ഹൈദരാലിയെ അനുമോദിച്ചുകൊണ്ടുള്ള സന്ദേശങ്ങളും സമ്മാനങ്ങളുമായി പോയിരുന്ന ഈ ദൂതന്മാർ കമ്പനിയോടുള്ള മൈസൂർസുൽത്താന്റെ മനോഗതം അറിയുന്നതിനു ശ്രമിച്ചു. മാപ്രാണത്തും ചേററുവായിലുമുള്ള അവരുടെ അവകാശങ്ങൾ സംരക്ഷിക്കണമെന്നും, കമ്പനിയുടെ സുഹൃത്തുക്കളായ തിരുവിതാംകൂർ, കൊച്ചി എന്നീ രാജാക്കന്മാരെ ആക്രമിക്കരുതെന്നും ഡച്ചുകാർ അഭ്യർത്ഥിച്ചു. ഈ നിർദ്ദേശങ്ങൾ കേട്ടതിനുശേഷം താഴെപ്പറയുന്ന വ്യവസ്ഥപ്രകാരമുള്ള ഒരു വാണിജ്യഉടമ്പടിയ്ക്ക് താൻ തയ്യാറാണെന്നു ഹൈദർ നിർദ്ദേശിച്ചു:—

(1) ആക്രമണരക്ഷകൾക്ക് അന്യോന്യസഹായം ചെയ്യുന്ന ഒരു ബന്ധത്തിൽ രണ്ടുകൂട്ടരും ഏർപ്പെടണം.

(2) തെക്കൻരാജ്യങ്ങളുമായുള്ള തന്റെ യുദ്ധാവശ്യത്തിനു കമ്പനി ആയിരം യൂറോപ്യൻപട്ടാളക്കാരെ നൽകണം.

(3) ചേററുവായിലും മാപ്രാണത്തുമുള്ള കമ്പനിയുടെ അവകാശങ്ങൾ ആദരിക്കാൻ ഒരുക്കമാണ്. പക്ഷേ, അതിലേക്കുകൂടെ പട്ടാളത്തെ അയയ്ക്കാനുള്ള അവകാശം ലഭിക്കണം.

കൊച്ചിരാജാവ് 4 ലക്ഷം രൂപയും 8 ആനകളും, തിരുവിതാംകൂർ രാജാവ് 15 ലക്ഷം രൂപയും 30 ആനകളും വർഷംതോറും കപ്പംകൊടുക്കുമെങ്കിൽ അവരെ താൻ ആക്രമിക്കുകയില്ലെന്നും ഹൈദർ പറഞ്ഞു. വിപുലമായ ഈ ഉറപ്പുകൾ നൽകാൻ കമാണ്ടൂറിന് സാദ്ധ്യമല്ലായിരുന്നു. അതുകൊണ്ട് ഇക്കാര്യത്തെക്കുറിച്ച് താൻ ബറോവിയായിലേയ്ക്ക് എഴുതിയിരിക്കുകയാണെന്ന് അദ്ദേഹം മറുപടിനൽകി. അതേഅവസരത്തിൽ തന്നെ ഈ വ്യവസ്ഥകൾ തിരുവിതാംകൂർരാജാവിനെ കമ്പനി അറിയിച്ചു. അപമാനകരമായ ഈ നിർദ്ദേശത്തിനുള്ള അദ്ദേഹത്തിന്റെ മറുപടി കൊടുങ്ങല്ലൂർവരെയുള്ള തന്റെ സംസ്ഥാനത്തിന്റെ വടക്കേ അതിർത്തിയിൽ സുശക്തമായ പ്രതിരോധനടപടികൾ ആരംഭിക്കുകയെന്നതായിരുന്നു.

ലന്തക്കാരുടെ അഴകുഴമ്പൻമറുപടി തൽക്കാലത്തേക്ക് പ്രയോജനപ്പെട്ടു. എന്തെന്നാൽ മഹാരാഷ്ട്രരുടെ ആക്രമണവാർത്ത അറിഞ്ഞ് ഹൈദർ കേരളത്തിൽനിന്നും പോയി. പക്ഷെ, 1773-ൽ അദ്ദേഹം വീണ്ടും കേരളത്തിലേയ്ക്ക് ശ്രദ്ധപതിപ്പിച്ചു. സാമൂതിരിയുടെ രാജ്യം അദ്ദേഹം പിടിച്ചടക്കുകയും സ്വന്തം ഉദ്യോഗസ്ഥന്മാരെ അവിടെ ഭരണത്തിനു നിയോഗിക്കുകയും ചെയ്തു. സാമൂതിരിയിൽനിന്നും തന്റെ യജമാനനു ലഭിച്ച അവകാശങ്ങൾ കോഴിക്കോട്ടെ മൈസൂർഗവർണ്ണർ ഉന്നയിക്കാൻ ഒട്ടുംതന്നെ താമസിച്ചില്ല. കൊടുങ്ങല്ലൂർരാജ്യം പണ്ട് കോഴിക്കോടിന്റെ കീഴിലായിരുന്നു. അവിടുത്തെ രാജാവ് ഉടൻതന്നെ കപ്പംകൊടുക്കണമെന്നും തന്റെ അധികാരം അംഗീകരിക്കണമെന്നും മൈസൂർസേനാധിപൻ ആവശ്യപ്പെട്ടു. കമ്പനിയുടെ സാമന്തരാജ്യമാണ് കൊടുങ്ങല്ലൂരെന്നുപറഞ്ഞ് അതിനെ മൈസൂർ ആക്രമണത്തിൽനിന്ന് രക്ഷിക്കാൻ 1771-ൽ കൊച്ചിയിലെ കമാണ്ടൂറായിവന്ന മോയിൻസ് ശ്രമിച്ചു. പക്ഷേ ലന്തക്കാരുടെ പ്രതിഷേധം വകവെയ്ക്കാൻ ഹൈദരിന്റെ സൈന്യാധിപനായ സർദാർഖാൻ കൂട്ടാക്കിയില്ല. അങ്ങനെ കൊടുങ്ങല്ലൂർരാജാവ് മൈസൂറിനു കീഴടങ്ങി.

തിരുവിതാംകൂർ ആക്രമിക്കാൻപോകുന്ന തന്റെ സൈന്യത്തിന് സഞ്ചാരസ്വാതന്ത്ര്യം നൽകണമെന്ന് 1776-ൽ ലന്തക്കാരോട് ഹൈദർ ആവശ്യപ്പെട്ടു. ബറോവിയായിൽനിന്നും ഇതുവരെ മറുപടിയൊന്നും ലഭിച്ചില്ലെന്ന് മോയിൻസ് മറുപടിനൽകി. ഇതു കള്ളമാണെന്ന് ഹൈദർക്ക് അറിയാമായിരുന്നു. എന്തെന്നാൽ തന്റെ നിർദ്ദേശങ്ങൾ ബ്രീക്ക്പോട്ട് ബറോവിയായിലേയ്ക്ക് അയച്ചിട്ട് വർഷം 10 കഴിഞ്ഞി

രുന്നു. ഡച്ചുകാരുടെ കപടസൂത്രം സർദാർഖാനെ ക്ഷോഭിപ്പിച്ചു. അവർ അവകാശം പുറപ്പെടുവിച്ചിരുന്ന പ്രദേശങ്ങളിൽക്കൂടെ കടന്ന് അയാൾ കൊച്ചിരാജ്യം ആക്രമിച്ചു. 1776 ആഗസ്റ്റിൽ സർദാർഖാൻ തൃശ്ശൂർ നഗരം കൈവശപ്പെടുത്തി. തങ്ങളുടെ ബന്ധുവും സാമന്തനുമായ കൊച്ചിരാജാവിന് യാതൊരു സഹായവും നൽകാൻ കമ്പനിക്ക് കഴിഞ്ഞിരുന്നില്ല. എന്നുതന്നെയുമല്ല, അദ്ദേഹത്തെ അപമാനിക്കുന്നതു കണ്ടിട്ടും, കച്ചവടം നിലനിർത്തണമെന്ന ഉൽകണ്ഠയിൽ അവർ അനങ്ങിയതേയില്ല.

എന്നാൽ ഇതുകൊണ്ടൊന്നും അവർക്കു രക്ഷപ്പെടാൻ കഴിഞ്ഞില്ല. അടുത്ത പ്രഹരം ഏററതു് അവർക്കായിരുന്നു. ചേററുവാ മുമ്പ് സാമൂതിരിയുടെ രാജ്യത്തിന്റെ ഭാഗമായിരുന്നല്ലോ. ആ പ്രദേശം ലന്തക്കാർ കൈവശംവച്ചുകൊണ്ടിരുന്ന കാലത്തെ കണക്കുകൾ ഹാജരാക്കണമെന്നും, ആദായം മടക്കിക്കൊടുക്കണമെന്നും സർദാർഖാൻ കമ്പനിയോട് ആവശ്യപ്പെട്ടു. ഡച്ചുകാർ ഇതികർത്തവ്യതാമൂഢരായി. ഹൈദരെ പ്രീതിപ്പെടുത്താൻ അവർ അദ്ദേഹത്തിന് ആദ്യം സമ്മാനങ്ങൾ അയച്ചുകൊടുത്തിരുന്നു. അദ്ദേഹം കൊടുങ്ങല്ലൂരെയും കൊച്ചിയിലെയും രാജാക്കന്മാരെ നശിപ്പിക്കുന്നതു കണ്ടിട്ടും അവർ ഇടപെട്ടില്ല. എന്നാൽ ഈ സൂത്രമൊന്നും പ്രയോജനപ്പെട്ടില്ല. ലന്തക്കാരുടെ നില വളരെ അപമാനകരമായിരുന്നു. ഹൈദരോട് യുദ്ധത്തിനു പോകാനുള്ള കരുത്തില്ലായിരുന്ന അവർ, സാമൂതിരി തങ്ങൾക്കു പണം തരാനുണ്ടെന്നു കാണിച്ച് ഒരു കണക്കയച്ചുകൊടുത്തു. എന്നാൽ സർദാർഖാൻ കൂടുതൽ എഴുത്തുകുത്തുകൾക്ക് കാത്തുനിന്നില്ല. അയാൾ ചേററുവായ്ക്കു കുറച്ചു തെക്കായി പുഴ കടക്കുകയും, ലന്തഉദ്യോഗസ്ഥന്മാരെ തടവുകാരാക്കുകയും ചെയ്തു. 20 വർഷത്തെ ആദായം കുടിശ്ശിക നൽകണമെന്ന് ഖാൻ കമ്പനിയോട് ആവശ്യപ്പെട്ടു. അയാൾ അടുത്തതായി പാപ്പിനിവട്ടം ആക്രമിക്കുകയും കോട്ട നശിപ്പിക്കുകയും ചെയ്തു. അവിടുത്തെ ഡച്ചുറസിഡൻസിയിൽ താമസിച്ചുകൊണ്ട്, തന്റെ കത്തിനു മറുപടി അയയ്ക്കാത്തതിൽ പ്രതിഷേധിച്ച് സർദാർഖാൻ കമാണ്ടൂക്ക് ഒരു കുറിപ്പയച്ചു. അയാൾ അവിടെനിന്നും നേരെ കൊടുങ്ങല്ലൂർക്കാണു നീങ്ങിയതു്. അവിടെയുണ്ടായിരുന്ന ഡച്ചുകോട്ട മൈസൂർസേന ഉപരോധിക്കാൻ തുടങ്ങി.

ഇതോടുകൂടി കമ്പനിയുടെ കൈവശമുണ്ടായിരുന്ന സ്ഥലങ്ങളൊക്കെ നഷ്ടപ്പെട്ടുകഴിഞ്ഞു. ചേററുവായും പാപ്പിനിവട്ടവും ഹൈദർ കൈവശപ്പെടുത്തി. അതു് രക്ഷിക്കാൻ ഒററ ഒരു വെടിപോലുംവയ്ക്കാൻ അവർക്കു സാധിച്ചില്ല. കൊടുങ്ങല്ലൂർകോട്ടയും തകർക്കപ്പെട്ടു. ഇതൊന്നും

കൂടാതെ സാമൂതിരിയുടെ വക സ്ഥലങ്ങൾ കൈവശം വച്ചുകൊണ്ടിരുന്നതിന് 20 വഷക്കാലത്തെ ആദായകുടിശ്ശികകൂടെ ഖാൻ നിർബ്ബന്ധപൂർവ്വം ആവശ്യപ്പെടാൻ തുടങ്ങി. കമ്പനിക്ക് യാതൊരു ഗത്യന്തരവുമില്ലാതെയായി. ഒന്നുകിൽ സകല അവകാശങ്ങളും ഉപേക്ഷിച്ച് അവർ അപമാനഭാരത്തോടെ കെട്ടുകെട്ടണം, അല്ലെങ്കിൽ ഹൈദരക്ക് എതിരായി യുദ്ധം ചെയ്യണമെന്ന നിലയാണ് അവക്കുണ്ടായിരുന്നത്. ഹൈദറിനെ എതിക്കുന്നതിനുവേണ്ടി, തങ്ങളോടു യോജിച്ചുനില്ക്കണമെന്നു മോയിൻസ് തിരുവിതാംകൂറിലേയും കൊച്ചിയിലേയും രാജാക്കന്മാരോട് നിർദ്ദേശിച്ചു. തിരുവിതാംകൂർ കൈവശപ്പെടുത്തണമെന്നായിരുന്നു മൈസൂർ സുൽത്താൻെറ ലക്ഷ്യം. അതുകൊണ്ട് ഇത്തരമൊരു സഖ്യത്തിനുവേണ്ടി തിരുവിതാംകൂർരാജാവു് പരസ്യമായി മുമ്പോട്ടുവരുമെന്ന് മോയിൻസിനു ചില പ്രതീക്ഷകളുണ്ടായിരുന്നു. പക്ഷേ, ലന്തക്കാരുടെ യഥാർത്ഥനില അറിയാവുന്ന രാമവമ്മ അതിൽ വലിയ ഉത്സാഹം കാണിച്ചില്ല. തന്നെ സഹായിക്കാനുള്ള ശക്തി അവക്കില്ലെന്ന് അദ്ദേഹത്തിനു ബോദ്ധ്യമായിരുന്നു. അതുകൊണ്ട്, താൻ ഇംഗ്ലീഷുകാരോടും കണ്ണാട്ടിക്കിലെ നവാബിനോടും സഖ്യത്തിലാണെന്നും അവരോട് ആലോചിക്കാതെ തനിക്ക് എന്തെങ്കിലും പ്രവത്തിക്കാൻ സാധിക്കുകയില്ലെന്നും അദ്ദേഹം മോയിൻസിനു മറുപടി നൽകി. ഡച്ചുകാരുമായി സഖ്യത്തിൽ ഏപ്പെടുന്നതിനുള്ള നിർദ്ദേശം അദ്ദേഹം നിരാകരിച്ചെങ്കിലും, അവരോടു യോജിച്ചുകൊണ്ട് പ്രതിരോധനടപടികൾ സ്വീകരിക്കാൻ താൻ ഒരുക്കമാണെന്ന് അവരെ അറിയിക്കുകയുണ്ടായി.

അങ്ങനെ സ്വന്തം കാലിൽ നില്ക്കാൻ നിർബ്ബന്ധിതരായിത്തീന്നപ്പോൾ, ഉടൻതന്നെ പോഷകസേനകൾ അയച്ചുതരണമെന്നു കമ്പനി കൊളംബിലെ ഗവമെൻറിനോട് ആവശ്യപ്പെട്ടു. അവർ ആയക്കോട്ട ബലപ്പെടുത്തുകയും ആവശ്യമായ കരുതൽനടപടികൾ സ്വീകരിക്കുകയും ചെയ്തു. മൈസൂർസേന കടലിൽക്കൂടെ കൊടുങ്ങല്ലൂർ ആക്രമിക്കുമെന്ന് ഡച്ചുകാർ ഭയന്നിരുന്നു. എന്നാൽ ഇതിനകം ഡച്ചുകാക്കു പോഷകസേനകൾ വന്നുചേന്നതുകൊണ്ട് മൈസൂർ ആയക്കോട്ട ആക്രമിച്ചില്ല.

തൻെറ അഭിമാനം സംരക്ഷിക്കപ്പെട്ടുവെന്ന ചാരിതാത്ഥ്യത്തോടെ ഹൈദരുമായി സന്ധിചെയ്യാൻ മോയിൻസ് വ്യഗ്രത കാണിച്ചു. ബറേവിയായിലെ സുപ്രീംഗവമെൻറിൽനിന്നു ലഭിച്ച ഒരു കത്ത്, വിലപിടിച്ച നിരവധി സമ്മാനങ്ങളോടെ അദ്ദേഹം ശ്രീരംഗപട്ടണത്തേയ്ക്കു് അയച്ചുകൊടുത്തു. അതിനുള്ള മറുപടിയിൽ ഡച്ചുകാരോടു തനിക്കു

സ്നേഹം മാത്രമേയുള്ളുവെന്നും അവരുമായി സഖ്യത്തിൽ ഏർപ്പെടാൻ താൻ ഒരുക്കമാണെന്നും ഹൈദർ അറിയിച്ചു. എന്നാൽ അതിന് അവ്യക്തമായ ഒരു മറുപടിയാണ് കമാണ്ടൂർ അയച്ചത്. സൌഹാർദ്ദത്തിൽ കഴിയുന്നതിനുള്ള വെമ്പൽ ഭാവിച്ചുവെങ്കിലും, ഹൈദർ കൈവശപ്പെടുത്തിയ പ്രദേശങ്ങൾ വീണ്ടെടുക്കാൻ മോയിൻസ് യഥാർത്ഥത്തിൽ ശ്രമിച്ചുകൊണ്ടിരിക്കുകയായിരുന്നു. 1778-ാമാണ്ടിന്റെ ആരംഭത്തിൽ കൊടുങ്ങല്ലൂരേയ്ക്ക് ഒരു ഡച്ചുപട്ടാളം നിയോഗിക്കപ്പെട്ടു. അവർ ആ രാജ്യം കൈവശപ്പെടുത്തിയതിനുശേഷം പാപ്പിനിവട്ടം ആക്രമിച്ചു. ഈ സൈന്യം ചേററുവാവരെ മുന്നേറി. എന്നാൽ അവിടെവച്ച് മൈസൂർസേനയുമായുണ്ടായ യുദ്ധത്തിൽ ലന്തക്കാർക്ക് ഭയങ്കരമായ പരാജയമുണ്ടായി. അവർക്കു കുറേ പീരങ്കികളും നഷ്ടപ്പെട്ടു. മനോവീര്യം തകർന്ന ലന്തപ്പട കൊടുങ്ങല്ലൂരേക്കു പിൻവാങ്ങി. ഡച്ചുകാരുടെ ഭാഗ്യത്തിന് ആ അവസരത്തിൽ ഇംഗ്ലീഷുകാരും ഹൈദരും തമ്മിൽ യുദ്ധം പൊട്ടിപ്പുറപ്പെട്ടു. അതുകൊണ്ടു കേരളത്തിലെ തന്റെ പദ്ധതികൾ ഊർജ്ജിതമായി മുമ്പോട്ടു കൊണ്ടുപോകാൻ മൈസൂർസുൽത്താന്ന് കഴിഞ്ഞില്ല.

ഇതിനുശേഷം ഹൈദറിന്റെ മരണംവരെ ലന്തക്കാർക്ക് ഉപദ്രവങ്ങളൊന്നുമുണ്ടായില്ല. എന്നാൽ 1782-ൽ പിതാവിനെ തുടർന്ന് ഭരണഭാരമേററ ടിപ്പുവാകട്ടെ, കേരളത്തിൽ ഹൈദരാലി ഉന്നയിച്ച അവകാശങ്ങൾ ഉപേക്ഷിക്കാൻ ഒരുക്കമല്ലായിരുന്നു. 1788-ൽ കൊച്ചിയിലെ ഡച്ചുകമമാണ്ടറോട് ആക്രമണരക്ഷകൾക്ക് അന്യോന്യസഹായം നൽകുന്ന ഒരു സഖ്യത്തിൽ ഏർപ്പെടാമെന്നു ടിപ്പു നിർദ്ദേശിച്ചു. എന്നാൽ പതിവുപോലെ ഡച്ചുകാർ വ്യക്തമായ മറുപടിയൊന്നും നൽകാതിരുന്നതുകൊണ്ട് ഈ നിർദ്ദേശം ഫലിച്ചില്ല. അടുത്തതായി കൊച്ചി, കൊടുങ്ങല്ലൂർ, ആയക്കോട്ട എന്നീ ദുർഗ്ഗങ്ങൾ തനിക്കു വിൽക്കണമെന്നു ടിപ്പു കമ്പനിയോട് ആവശ്യപ്പെട്ടു. തിരുവിതാംകൂറിലെ നെടുങ്കോട്ട ആക്രമിക്കുന്നതിന് അദ്ദേഹത്തിന് പ്രധാനതടസ്സമായി നിന്നത് ആയക്കോട്ടയായിരുന്നു. 1764-ൽ ജനറൽ ഡിലനായിയുടെ ഉപദേശപ്രകാരമാണ് തിരുവിതാംകൂർരാജാവ് നെടുങ്കോട്ട പണിഞ്ഞത്. എഞ്ചിനീയറിംഗു കാര്യങ്ങളിൽകൂടെ സമർത്ഥനായിരുന്ന ഡിലനായി, കൊച്ചിയെ സഹായിക്കാൻ വടക്കൻപ്രദേശങ്ങളിലേക്കു പടനയിച്ചപ്പോൾ, തിരുവിതാംകൂറിന്റെ വടക്കൻ അതിർത്തി എത്രമാത്രം തുറന്നുകിടന്നുവെന്നു കണ്ടു. അതുകൊണ്ട് പുതിയ അതിർത്തിരക്ഷിക്കാൻ പര്യാപ്തമായ നെടുങ്കോട്ടയുടെ പദ്ധതി അദ്ദേഹം ആവിഷ്കരിച്ചു. ഇംഗ്ലീഷ് ഈസ്റ്റ്ഇൻഡ്യാകമ്പനി

യുടെ തിരുവനന്തപുരം ഏജൻറായിരുന്ന ജോർജ്ജ്ബൗണി, മദ്രാസ് ഗവർണ്ണർക്ക് 1790 ഫെബ്രുവരി 6-ാംനു അയച്ച ഒരു കത്തിൽ ഈ കോട്ടയെ പ്പററി ഇങ്ങനെ വർണ്ണിക്കുന്നു: "അതു കിഴക്കുപടിഞ്ഞാറായി കിടക്കുന്നു. വൈപ്പിൻദ്വീപിലെ കടൽതീരം മുതൽ ചിന്നമംഗലം എന്ന ഒരു വീതി കൂടിയ നദിവരെ അതു പോകുന്നു. നദിയുടെ മറുകരയിൽനിന്നു വീണ്ടും ആരംഭിച്ച് ആനമലവരെ ഈ കോട്ട കിടക്കുന്നു. അതിൻെറ കിഴക്കേ അററം പർവ്വതശിഖരത്തിലാണ്.........16 അടി വീതിയും 20 അടി ആഴവുമുള്ള കിടങ്ങുകളുടെ വശത്തായി കനംകൂടിയ മുളവേലിയുണ്ട്. അവയോടുചേർന്നു കോട്ടയും കൊത്തളങ്ങളും സ്ഥിതിചെയ്യുന്നു. നെടുങ്കോട്ടയുടെ ഒരററം മുതൽ മറേറഅററംവരെയുള്ള സ്ഥലത്ത് വടക്കുനിന്നു ചില നിശ്ചിതപാതകളിൽക്കൂടിയല്ലാതെ സമീപിക്കാൻ സാദ്ധ്യമല്ല."

ഈ കോട്ട ആക്രമിക്കുന്നതിന് ആയക്കോട്ട കൈവശപ്പെടുത്തേണ്ടതു് അത്യാവശ്യമായിരുന്നു. അതുകൊണ്ടാണ് ലന്തക്കാരുടെ കൈയിൽനിന്നും കോട്ടവാങ്ങാൻ ടിപ്പു ഇത്ര ബദ്ധപ്പാടു കാണിച്ചതും. എന്നാൽ ആ അഭ്യർത്ഥന സ്വീകരിക്കുന്നതിനു പകരം കമാണ്ട്യൂർ തിരുവിതാംകൂർ രാജാവിനെ സമീപിക്കുകയും 1789 ജൂലൈ 31-ാംനു ഒപ്പിച്ച ഉടമ്പടിപ്രകാരം കൊടുങ്ങല്ലൂർകോട്ടയും ആയക്കോട്ടയും അദ്ദേഹത്തിനു വില്ക്കുകയുംചെയ്തു. പ്രസ്തുത ഉടമ്പടിയിൽ ഇങ്ങനെ പറയുന്നു:

"കീർത്തിമാനും മഹാനുമായ തിരുവിതാംകൂർരാജാവ് വഞ്ചിപാല മാർത്താണ്ഡരാമവർമ്മർ അദ്ദേഹത്തിൻെറ പ്രധാനമന്ത്രിയും ദളവായുമായ കൃഷ്ണപിള്ളയെ, മഹത്തായ നെഥർലണ്ട്സ് ഈസ്റ്റ്ഇൻഡ്യാ കമ്പനിയുടെ കേരളക്കരയിലുള്ള കോട്ടകളുടെയും പ്രദേശങ്ങളുടെയും ഗവർണ്ണരും, നെഥർലണ്ട്സ് ഇൻഡ്യായിലെ സാധാരണകൌൺസിലറുമായ ബഹുമാനപ്പെട്ട ജാൺഗെറാർഡ്‌വാൻ ആംഗിൾംബെക്കിൻെറ അടുത്തു്, മേല്പറഞ്ഞ കമ്പനിയുടെ കൈവശത്തുനിന്നു കൊടുങ്ങല്ലൂർകോട്ടയും ആയക്കോട്ടയും അതിനോടുചേർന്ന നിലംപുരയിടങ്ങളും വാങ്ങുന്നതിനു് അയയ്ക്കുകയും, അവർ തമ്മിൽ വ്യവസ്ഥകളെപ്പററിയുണ്ടായ യോജിപ്പിൻെറ ഫലമായി താഴെപ്പറയുന്ന രീതിയിൽ കച്ചവടം നടക്കുകയും ചെയ്തിരിക്കുന്നു.

"മൂന്നുലക്ഷം സൂററുവെള്ളിരൂപായ്ക്കു് കൊടുങ്ങല്ലൂർകോട്ടയും ആയക്കോട്ടയും തൻെറ രാജാവിനുവേണ്ടി ദളവാ കൃഷ്ണപിള്ള വാങ്ങുകയും കമ്പനിക്കുവേണ്ടി ഗവർണ്ണർ വാൻആംഗിൾംബെക്ക് വിൽക്കുകയുംചെയ്തു. ഇതോടൊപ്പം അവിടെയുള്ള പീരങ്കിയും വെടിമരുന്നും ഈ വില്പനയിൽ

ഉൾപ്പെടുന്നു. എന്നാൽ സാധാരണ തോക്കും തോട്ടായും ഉൾപ്പെടുന്നില്ല. താഴെച്ചേർക്കുന്ന പുരയിടങ്ങളും അതിൽ ചേരുകയില്ല.

"ബെല്ലോട്ട് ഡ്യൂസീപ്പോ പൈഭലായ്ക്ക് 300 രൂപാ പാട്ടത്തിനു കൊടുത്തിരിക്കുന്ന കൊത്തുകുത്തുരുത്ത്; ടീഭലാ ബാക്കിന് 150 രൂപാ പാട്ടത്തിനു കൊടുത്തിരിക്കുന്ന പുരയിടം; 190 രൂപാ പാട്ടത്തിനു സെൻഷ്യോ ഡിസോയ്ക്ക് നൽകിയിരിക്കുന്ന തോട്ടം; നാഗബെട്ടിക്ക് 164 രൂപാ പാട്ടത്തിനു കൊടുത്തിരിക്കുന്ന തോട്ടം; ഹെൻറിക്കുമെയക്ക് 230 രൂപാ പാട്ടത്തിനു നൽകിയിരിക്കുന്ന പുരയിടം; 64 രൂപാപാട്ടത്തിന് ബാപ്റ്റു പ്രുവിനു കൊടുത്തിരിക്കുന്ന പുരയിടം; 810 രൂപാ പാട്ടത്തിന് അല്ലമിനു നൽകിയിരിക്കുന്ന തോട്ടം; 1220 രൂപാ പാട്ടത്തിനു ഡമാമൂസായ്ക്ക് നൽകിയിരിക്കുന്ന പുരയിടം; അറയ്ക്കൽ ഇട്ടൂപ്പിന് 119 രൂപാ പാട്ടത്തിനു നൽകിയിരിക്കുന്ന പുരയിടം; 115 രൂപാ പാട്ടത്തിന് ടൊണോഭട്ടാബാർക്കിനു കൊടുത്തിരിക്കുന്ന തോട്ടം.

"കമ്പനിയുടെയോ, കൊച്ചിരാജാവിൻെറയോ, അദ്ദേഹത്തിൻെറ പ്രജകളുടെയോ വഞ്ചികൾക്കു കോട്ടയിൽക്കൂടെ പോകാൻ തിരുവിതാംകൂർരാജാവ് തടയുകയില്ലെന്ന വ്യവസ്ഥയിലാണ് കൊടുക്കൽവാങ്ങൽ നടന്നത്. ഈ വഞ്ചികൾ ഒഴിഞ്ഞുപോകുകയോ, നെല്ല്, അരി തുടങ്ങിയ സാധനങ്ങളുംകൊണ്ടു പോകുകയോ ചെയ്യാം. അതുപോലെ തന്നെ തടി, വിറക് തുടങ്ങിയവ ചങ്ങാടമായി കൊണ്ടുപോകുന്നതിനും അനുവദിച്ചിരുന്നു. ഏതു ചരക്കും കൊണ്ടുപോകുന്നതിനുള്ള സ്വാതന്ത്ര്യത്തോടൊപ്പം അവയ്ക്കു പുതിയ നികുതി ചുമത്തുകയില്ലെന്നും തിരുവിതാംകൂർ സമ്മതിച്ചു. കൊടുങ്ങല്ലൂരിൻെറ കിഴക്കൻഭാഗങ്ങളിൽനിന്നും കൊണ്ടുവരുന്ന വിറക് യാതൊരു കാരണവശാലും തടയുകയില്ലെന്നും അവയ്ക്കു പുതിയ നികുതി ചുമത്തുകയില്ലെന്നും തിരുവിതാംകൂർരാജാവ് എടുത്തുപറയുകയും, അതു കൊച്ചിയിൽ എത്തിക്കുന്നതിനു പ്രത്യേക സഹായം നൽകുമെന്നു വ്യക്തമാക്കുകയും ചെയ്തു.

"വള്ളിപ്പുറത്തുള്ള കുഷ്ഠരോഗാശുപത്രിയും അതിനോടുചേന്ന കെട്ടിടങ്ങളും നിലംപുരയിടങ്ങളും സർവ്വസ്വാതന്ത്ര്യത്തോടുംകൂടി കമ്പനിയുടെ കൈവശംതന്നെയിരിക്കും."

"വളരെക്കാലമായി കമ്പനിയുടെ കീഴിലിരുന്ന കൊടുങ്ങല്ലൂരിലേയും ആയക്കോട്ടയിലേയും റോമാപള്ളികൾ, മേലിലും അപ്രകാരം തന്നെ തുടരുന്നതും, അവയുടെ കാര്യത്തിൽ രാജാവ് ഇടപെടാൻ പാടില്ലാത്തതുമാകുന്നു. അവിടെയുള്ള ക്രിസ്ത്യാനികൾ കമ്പനിയുടെ ആശ്രി

തന്മാരായിരിക്കും. അവരുടെമേൽ പുതിയ നികുതിചുമത്താൻ പാടില്ല. ഗവർണ്ണർ പണിയിച്ച് പള്ളിക്ക സമ്മാനിച്ച പള്ളിപ്പുറത്തെ വൈദിക മന്ദിരം പള്ളിയുടെ അധീനതയിൽതന്നെ തുടരുന്നതും, അതിൻെറമേൽ പുതിയ നികുതിചുമത്താൻ പാടില്ലാത്തതുമാകുന്നു.

"ഈ കോട്ടകൾക്കുള്ളിൽ താമസിക്കുന്നവർ അവരുടെ വീടുകളും പുരയിടങ്ങളും തോട്ടങ്ങളും തുടൎന്നു കൈവശംവച്ച് അനുഭവിക്കുന്നതാണ്. അവർ ക്രിസ്ത്യാനികളായി തുടരുന്നിടത്തോളം കാലം കമ്പനിയുടെ മററു റോമൻകത്തോലിക്കാ ആശ്രിതന്മാരുടെ അവകാശങ്ങൾ അവൎക്കുണ്ടായിരിക്കും. അതുകൊണ്ട് യാതൊരു കാരണവശാലും അവരുടെമേൽ പുതിയ നികുതി ഏൎപ്പെടുത്താൻ പാടില്ല. എന്നാൽ അവർ കമ്പനിക്ക നൽകിക്കൊണ്ടിരുന്ന എല്ലാ നികുതികളും രാജാവിനു നൽകാൻ ബാദ്ധ്യസ്ഥരാണ്.

"മേൽപറഞ്ഞ കോട്ടകളും പുരയിടങ്ങളും കൈമാററംചെയ്യുന്നതിനുമുമ്പായി 50,000 രൂപ രൊക്കമായും, ബാക്കി രണ്ടരലക്ഷംരൂപാ അടുത്ത നാലു വൎഷങ്ങളിലായി തുല്യമായ തോതിൽ കൊടുക്കുന്നതുമായിരിക്കും. വൎഷംതോറും അടയ്ക്കുന്ന കുരുമുളകിൻെറ വില്പനവിലയിൽ 62,500 ക. വകവച്ച് അതു കൊടുക്കുന്നതിനും തീരുമാനിച്ചു. അതു കൊടുക്കുന്നകാൎയ്യത്തിൽ ഡേവിഡ് റഹാബിയായി, എഫ്‌റെയിംകോഹൻ, അനന്തചെട്ടി എന്നീ വ്യാപാരികൾ ജാമ്യക്കാരുമായിരിക്കും.

"കൊയിലേങ്ങ് (കൊല്ലം) വൎഷം 974 കൎക്കടം 19, അഥവാ 1789 ജൂലൈ 31-ാംനു- മേൽപറഞ്ഞ കാൎയ്യങ്ങൾ കൊച്ചിനഗരത്തിൽ വച്ചു സമ്മതിച്ച് ഉഭയകക്ഷികളും അംഗീകരിച്ചിരിക്കുന്നു."

ഈ വിശ്വാസവഞ്ചനയ്ക്കു ടിപ്പു ലന്തക്കാരെ നല്ലൊരു പാഠംപഠിപ്പിക്കുമായിരുന്നു. എന്നാൽ അദ്ദേഹത്തിൻെറ തിരുവിതാംകൂർആക്രമണഫലമായുണ്ടായ സങ്കീൎണ്ണപ്രശ്നങ്ങളും, അതുമൂലമുണ്ടായ മൂന്നാം മൈസൂർയുദ്ധവും ലന്തക്കാരെ രക്ഷിച്ചു. 1792-ലെ ഉടമ്പടിപ്രകാരം ടിപ്പുവിന് തൻെറ കേരളപ്രദേശങ്ങൾ നഷ്ടപ്പെട്ടു. അദ്ദേഹത്തിൽനിന്നു ലന്തക്കാൎക്ക് പിന്നീടൊന്നും പേടിക്കാനില്ലായിരുന്നു.

ഈ കാലമായപ്പോഴേയ്ക്കും കൊച്ചിക്കോട്ടയും കൊല്ലത്ത് ഏതാനും ഏക്കർ സ്ഥലവുംമാത്രമേ ഡച്ചുകാരുടെ കൈവശം അവശേഷിച്ചിരുന്നുള്ളു. കേരളം ബ്രിട്ടീഷുകാരുടെ അധീനതയിലായതോടെ, വ്യാപാരികളെന്ന നിലയിലുള്ള സ്ഥാനവും ലന്തക്കാൎക്കു നഷ്ടപ്പെട്ടു. എന്നാൽ വാൻ ഗ്ലൺസിൻെറയും വാൻറീഡിൻെറയും ഓൎമ്മയുടെ സ്മാരകമെന്നനിലയിൽ

പ്പോലും അത്ര ദീർഘകാലം കൈവശംവച്ചുകൊണ്ടിരിക്കാൻ അവൎക്കു കഴിഞ്ഞില്ല. ഇംഗ്ലണ്ടും ഫ്റാൻസും തമ്മിലുള്ള യുദ്ധത്തിലും ഹോളണ്ടും കുടുങ്ങി. ഫ്റാൻസിലെ വിപ്ലവഗവമ്മെൻറിനെ ഡച്ചുറിപ്പബ്ളിക്ക് സഹായിച്ചതുമൂലം, കൊച്ചി കീഴടങ്ങണമെന്ന് ആവശ്യപ്പെടാൻ ബ്രിട്ടീഷുകാൎക്ക് ഒരു അവസരം ലഭിച്ചു. ഡച്ചുകാരെ അവിടെനിന്നും തുരത്താൻ മേജർ പെട്രീയുടെ കീഴിൽ ഒരു സൈന്യം കോഴിക്കോട്ടുനിന്നും കൊച്ചിക്കു പുറപ്പെട്ടു. ഡച്ചുഗവണ്ണരായ വാൻസ്പാൾ കീഴടങ്ങാൻ വിസമ്മതിച്ചു. തൻമൂലം കൊച്ചിക്കു തെക്കായി മറ്റൊരു സൈന്യവും ബ്രിട്ടീഷുകാർ കൊണ്ടിറക്കി. ഒരുകുപ്പിണി യൂറോപ്യൻപട്ടാളക്കാരെ കൂടാതെ, ഒരു കുപ്പിണി നാടൻശിപായിമാരും, ധാരാളം പീരങ്കികളും ഈ സൈന്യത്തിലുണ്ടായിരുന്നു. കൊച്ചികോട്ടയുടെനേൎക്ക് ബ്രിട്ടീഷ്പീരങ്കികൾ നിറയൊഴിക്കാൻ തുടങ്ങിയപ്പോൾ വാൻസ്പാൾ കീഴടക്കത്തിനു സന്നദ്ധനായി വ്യവസ്ഥകൾ അറിയിച്ചു. എന്നാൽ അതൊന്നും സമ്മതിക്കാൻ മേജർ പെട്രീ തയ്യാറായിരുന്നില്ല. ഒടുവിൽ അപമാനകരമായ ബ്രിട്ടീഷ്‌വ്യവസ്ഥകൾ സ്വീകരിച്ചു് ഡച്ചുകമാണ്ട്യർ കീഴടങ്ങി. കാവൽസൈന്യത്തിനു് യുദ്ധത്തടവുകാരുടെ പദവി നൽകാമെന്നും വാൾ ധരിക്കാൻ ഉദ്യോഗസ്ഥന്മാരെ അനുവദിക്കാമെന്നുംമാത്രം മേജർ പെട്രീ സമ്മതിച്ചു. കോട്ടയ്ക്കുള്ളിലുണ്ടായിരുന്ന പട്ടാളക്കാർ സൈനിക അണിയായിത്തന്നെ പുറത്തുവന്ന് അവരുടെ ആയുധം അടിയറവയ്ക്കുകയും യുദ്ധത്തടവുകാരായി മടങ്ങുകയുംചെയ്തു. അവരെ നാട്ടിൽ പോകാൻ അനുവദിക്കണമെന്ന അഭ്യൎത്ഥന മേജർ പെട്രീ തള്ളിക്കളഞ്ഞു. സവ്വസൈന്യാധിപൻെറ യുക്തംപോലെ അവരോട് പെരുമാറുമെന്നായിരുന്നു അദ്ദേഹത്തിൻെറ മറുപടി. ഇതോടുകൂടി കേരളക്കരയിൽ ഡച്ചുപതാക പറക്കാതെയായി (1795 ഒക്ടോബർ 20). ഔപചാരികമായ കൈമാററം 1814-ൽ കൂടിയ പാരിസ് കൺവൻഷനിൽവച്ചാണു നടന്നതു്. ഹോളണ്ടിൻെറ സാമ്രാജ്യത്വത്തിനു വിനാശകരമായിത്തീന്ന ഫ്റഞ്ച്‌വിപ്ലവഗവമ്മെൻറുമായുള്ള സഖ്യം നെപ്പോളിയൻെറ പരാജയത്തോടെ തകൎന്നുപോയിരുന്നു.

# അദ്ധ്യായം ഒൻപത്

# കേരളത്തിലെ ഡച്ചുനയം

കേരളത്തിലെ ഡച്ചുനയത്തിൻെറ ഏകലക്ഷ്യം ഏററവും ചുരുങ്ങിയ ചിലവിൽ ഏററവും കൂടുതൽ കുരുമുളക് കച്ചവടംനടത്തുകയെന്നതു മാത്രമായിരുന്നു. കോഴിക്കോട്ടിനു തെക്കുള്ള രാജാക്കന്മാരും മാടമ്പികളുമായി സഖ്യങ്ങളുണ്ടാക്കി കുരുമുളകുവ്യാപാരത്തിൻെറ കുത്തക കരസ്ഥമാക്കണമെന്നായിരുന്നു ലന്തക്കാരുടെ ആദ്യത്തെ അഭിപ്രായം. കൊച്ചിതുറമുഖം പിടിച്ചടക്കിയതിനെ തുടന്നു രാജാക്കന്മാരുമായുണ്ടാക്കിയ ഉടമ്പടികളിൽ എല്ലാംതന്നെ ഡച്ചുകമ്പനിക്കുമാത്രമേ മുളകു വില്ക്കാൻ പാടുള്ളുവെന്ന വ്യവസ്ഥയുണ്ടായിരുന്നു. എന്നാൽ ഈ വ്യവസ്ഥകൾ നടപ്പിലാക്കണമെങ്കിൽ, ഗണ്യമായ പട്ടാളത്തിൻെറ പിൻബലത്തോടുകൂടി രാഷ്ട്രീയാധികാരം കരസ്ഥമാക്കാതെ സാദ്ധ്യമല്ലെന്നു് അവക്കു വേഗം മനസ്സിലായി. മാത്താണ്ഡവമ്മയുടെ ഉദയംവരെ അവർ ആ വഴിക്കാണ് ശ്രമിച്ചുകൊണ്ടിരുന്നതും. എന്നാൽ മാവേലിക്കര ഉടമ്പടി അവരുടെ രാഷ്ട്രീയാധികാരത്തെ തകത്തു.

കമ്പനിയുടെ നയം വ്യക്തമായ മൂന്നു കാലഘട്ടങ്ങളായി തിരിക്കാം. (1) 1664 മുതൽ 1697-വരെ. (2) 1697—1717. (3) 1717-1754. ആദ്യകാലഘട്ടത്തിൽ കമ്പനിക്ക് നല്ലൊരു സൈന്യവും മററു സജ്ജീകരണങ്ങളുമുണ്ടായിരുന്നു. ഒരു വൻശക്തിയുടെ ഭാവം അവർ നിലനിത്തിപ്പോന്നു. രാജാക്കന്മാരുമായുള്ള കുരുമുളകുടമ്പടി കൾനമായി നടപ്പിലാക്കുകയെന്നതായിരുന്നു ഈ കാലഘട്ടത്തിലെ ശ്രമം. കുറേക്കൂടെ കൾനമായ ഒരു നയമാണ് അവർ കൊച്ചിയിൽ സ്വീകരിച്ചതു്. കൊച്ചിരാജാവിനെ അവർ പരിപൂണ്ണമായും അവരുടെ ആശ്രിതനാക്കിത്തീത്തു. രാജ്യഭരണകായ്യങ്ങളിൽ മാത്രമല്ല, രാജകുടുംബത്തിൻെറ ആഭ്യന്തരപ്രശ്നങ്ങളിൽപോലും ഇടപെടാനുള്ള അവകാശം അവർ പ്രഖ്യാപിച്ചു. കൊട്ടങ്ങല്ലൂരും ഇതേ നയംതന്നെ അവർ തുടന്നു. അവിടുത്തെ നാടുവാഴിയെ അവരുടെ ആശ്രിതനായി പ്രഖ്യാപിച്ചു. എന്നാൽ കമ്പനിയുടെ പീരങ്കിപ്രയോഗത്തിനു പുറത്തു കിടന്നിരുന്ന മററു സ്ഥലങ്ങളിൽ അവരുടെ ഇത്തരത്തിലുള്ള അവകാശവാദങ്ങൾ ആരും അത്ര കായ്യമായി കരുതിയില്ല. എങ്കിലും കൊച്ചിക്കു ചുററുമുള്ള മങ്ങാട്ട്,

പറവൂർ, ഇടപ്പള്ളി തുടങ്ങിയ ചെറിയ നാടുവാഴികളുടെ കാര്യങ്ങളിൽ അവർ ഇടപെടുകയും, രാഷ്ട്രീയനിയന്ത്രണം ചെലുത്തുകയും ചെയ്തു.

ഈ നയത്തിന്റെ ഫലമായി സൈനികസ്ഥാപനങ്ങൾ നിലനിർത്താനുള്ള ചിലവ് വളരെ വർദ്ധിച്ചു. കമ്പനിയുടെ അധികാരം കാണിക്കുന്നതിനും, അവരെക്കുറിച്ചു ഭയം ജനിപ്പിക്കുന്നതിനും, തീരദേശമൊട്ടാകെ സൈനികസങ്കേതങ്ങൾ ആവശ്യമായിത്തീർന്നു. അതു നിരന്തരമായ കുഴപ്പങ്ങൾക്കു കാരണമായെന്നു പറയേണ്ടതില്ലല്ലോ. എതിർക്കുന്ന നാടുവാഴികളെ ശിക്ഷിക്കേണ്ടതു് ആവശ്യമായിത്തീർന്നു. അതോടൊപ്പം നാട്ടുകാരുടെ ആക്രമണങ്ങൾ ഏതു നിമിഷവും നേരിടത്തക്കവണ്ണം സൈനികസങ്കേതങ്ങൾ സജ്ജമാക്കിവയ്ക്കേണ്ടതും ആവശ്യമായിവന്നു. ഇതൊക്കെ ചെയ്തെങ്കിലും പ്രധാനരാജാക്കന്മാർ ഡച്ചുകാരുടെ ശക്തി ആദരിച്ചിരുന്നില്ല. കമ്പനിയുടെ സൈനികസ്ഥാപനങ്ങളുടെ ചിലവു വർദ്ധിച്ചുകൊണ്ടിരുന്നെങ്കിലും അതുകൊണ്ടു് ചിലവിനനുസരിച്ചു ഫലം അവക്കു് അതിൽനിന്നു ലഭിച്ചില്ല. കുരുമുളകുവ്യാപാരത്തിന്റെ കുത്തക സ്ഥാപിക്കാനും കഴിഞ്ഞില്ല. രാജാക്കന്മാർ പരസ്യമായി മററുള്ളവക്കു് കുരുമുളകു വിററുകൊണ്ടിരുന്നു. പ്രധാനപ്പെട്ട ഒരു ഡച്ചുസൈനികസങ്കേതം കായംകുളത്തുണ്ടായിരുന്നുവെങ്കിലും അവിടുത്തെ രാജാവു് ക്യാപ്ററൻ കിസ്സ് എന്ന കടൽക്കൊള്ളക്കാരനെ സംരക്ഷിക്കുകയും അയാൾക്കു കുരുമുളകു വില്ക്കുകയും ചെയ്തു.[1] സൈനികശക്തികൊണ്ടു് കുരുമുളകുകരാർ നടപ്പിലാക്കാമെന്ന നയത്തിന്റെ പരാജയം വളരെ വ്യക്തമായതുകൊണ്ടു് 1697-ൽ പട്ടാളത്തെ കുറയ്ക്കുന്നതിനും പല കാവൽസങ്കേതങ്ങളും ഉപേക്ഷിക്കുന്നതിനും കമ്പനി തീരുമാനിച്ചു. അതു സംബന്ധിച്ച തീരുമാനത്തിൽ ഇപ്രകാരം പ്രസ്താവിക്കുന്നു:—

"1. കൊച്ചിയിലെ കോട്ട നിലനിർത്തിക്കൊണ്ടുപോകാൻ കമ്പനിക്കു് ഭാരിച്ച ചിലവു് നേരിടുന്നു. അവിടുത്തെ കാവൽസൈന്യം വളരെ വലുതാണു്. കോട്ടമതിലിന്റെ വലിപ്പംമൂലം അററകുററപ്പണികളും വളരെ കൂടുന്നു. അതുകൊണ്ടു് കോട്ടയുടെ ചുററളവു് പകുതിയായി കുറയ്ക്കേണ്ടതാണു്.

"2. കണ്ണൂരെ ഇന്നത്തെ കോട്ടകൊത്തളങ്ങളിൽ, പോർട്ടുഗീസ്കൊത്തളംമാത്രം നിലനിർത്തുകയും, അവിടെ ഇരുപതോ,

1. സ്റ്റാവേനിനസ്-ഭാഗം 3, പേജ് 235

ഇരുപത്തഞ്ചോ യൂറോപ്യൻപട്ടാളക്കാരെമാത്രം താമസിപ്പിക്കുകയും ചെയ്യുക.

"3. കൊടുങ്ങല്ലൂർകോട്ടയിലെ പുരാതനമായ അകമതിലു കൾ നിലനിർത്തുക, അതു സൂക്ഷിക്കാൻ 20 യൂറോപ്യന്മാർമാത്രം മതിയാകും.

"4. കൊല്ലത്ത് പഴയ പോർട്ടുഗീസ്കൊത്തളമോ, അത്യാ വശ്യമെന്നു തോന്നിയാൽ ഇന്നത്തെ കോട്ടയുടെ കുറച്ചുഭാഗമോകൂടെ നിലനിർത്തിയാൽമതിയാകും. അവിടത്തെ കാവൽസംഘത്തെ 15-20 ആയി കുറയ്ക്കുക. കമ്പനിയുടെ ആവശ്യത്തിന് ഇത്രയും പട്ടാളക്കാർ മതിയാകും. അവസാനം പറഞ്ഞ മൂന്നു സ്ഥലങ്ങളിലും ശേഷിക്കുന്ന കോട്ടയുടെ ഭാഗങ്ങൾ ഒന്നുകിൽ പൊളിച്ചുമാറ്റുകയോ, നശിപ്പി ക്കുകയോ ചെയ്യേണ്ടതാണ്.

"പാപ്പിനേട്ടി (പാപ്പിനിവട്ടം), പ്രോക്കാ (പ്രക്കാട്), കാലി കൊയ്‌ലാങ്ങ് (കായംകുളം) എന്നീ സ്ഥലങ്ങളൊഴികെയുള്ള പ്രദേ ശങ്ങളിലെ സൈനികസങ്കേതങ്ങൾ അവസാനിപ്പിക്കാനും തീരുമാ നിച്ചു. തീരപ്രദേശമൊട്ടാകെ നടക്കുന്ന കാര്യങ്ങൾ ശ്രദ്ധിക്കാൻ ഈ സ്ഥലങ്ങളിൽ കാര്യസ്ഥന്മാർ താമസിക്കുന്നതാണ്."

ഇതനുസരിച്ചുള്ള കുറവുകൾ കമ്പനിയുടെ നാവികപ്പടയിലും വീ ക്ഷിസങ്കേതങ്ങളിലും വരുത്തുകയുണ്ടായി. ഒരു ചെറിയ യാത്രക്കപ്പലും രണ്ടു ചെറിയ യുദ്ധക്കപ്പലും മൂന്നു തോണികളും മാത്രമേ അവർ കേരള ത്തിൽ കരുതിയിരുന്നുള്ളൂ. കപ്പൽഗതാഗതം പരിപൂർണ്ണമായി നിയന്ത്രി ക്കുകയെന്ന പറങ്കികളുടെ നയം അവർ ഒരിക്കലും സ്വീകരിച്ചിരുന്നില്ല. കടലിന്റെ അധീശാവകാശവും അവർ ഉന്നയിച്ചില്ല, അതു് അവർക്ക് അസാദ്ധ്യവുമായിരുന്നു. എന്തെന്നാൽ ബ്രിട്ടീഷുകാരും ഫ്രഞ്ചുകാരും ഇതരയൂറോപ്യൻരാഷ്ട്രങ്ങളും കേരളതീരത്തുള്ള സമുദ്രപ്രദേശങ്ങളിൽ വാ ശിയായ മത്സരത്തിൽ ഏർപ്പെട്ടിരുന്നു. ഡച്ചുകാർക്ക് കൊളമ്പിൽ വലി യ ഒരു നാവികസേനയുണ്ടായിരുന്നുവെന്നും ഓർക്കേണ്ടതാണ്. അതു കേര ളത്തിലെ ആവശ്യങ്ങൾക്ക് എപ്പോഴും ഉപകരിച്ചിരുന്നു. തീരദേശമൊ ട്ടാകെ 95 ഇരുമ്പുപീരങ്കികളും, 6 ഓട്ടുപീരങ്കികളും അതിനുവേണ്ട വെ ടിക്കോപ്പുകളും മതിയെന്ന് അവർ തീരുമാനിച്ചു.

ഒരു വൻശക്തിയാണെന്ന് കാണിക്കാൻവേണ്ടിയാണ് കമ്പനി ഈ ഭാരിച്ച തുക ചെലവഴിച്ചത്. എന്നാൽ പ്രതീക്ഷിച്ചപോലെ നാട്ടുരാജാക്കന്മാരുടെ ദയാബഹുമാനം സമ്പാദിക്കുന്നതിനോ, അങ്ങനെ

വ്യാപാരം അഭിവൃദ്ധിപ്പെടുത്തുന്നതിനോ കഴിഞ്ഞില്ല. അതുകൊണ്ടാണ് ഇത്ര സാരമായവിധത്തിൽ അവർ സേനാബലത്തെ വെട്ടിക്കുറച്ചത്. പക്ഷെ, ലാഭമോർത്തു ചെയ്ത ഈ നടപടികൊണ്ടും വലിയ ഫലമുണ്ടായില്ല. അല്പകാലം കഴിഞ്ഞപ്പോൾ കമ്പനിയും സാമൂതിരിയും തമ്മിൽ യുദ്ധം തുടങ്ങുകയും അതു് 1717 വരെ നീണ്ടുനിൽക്കുകയും ചെയ്തു. ഒരു വലിയ യൂറോപ്യൻസൈന്യത്തെ പടക്കളത്തിലേയ്ക്കു് ഇറക്കേണ്ടി വന്ന ദീർഘമായ സമരമായിരുന്നു അതു്. സൈനികസങ്കേതങ്ങൾ ചുരുക്കുകയെന്നതായിരുന്നു ഈ കാലഘട്ടത്തിൽ (1697—1717) കമ്പനിയുടെ നയമെങ്കിലും, തങ്ങളുടെ രാഷ്ട്രീയസ്വാധീനമേഖലയ്ക്കു പുറത്തുനിന്നു സാമൂതിരിയുമായി ആദ്യം ഒരു പ്രതിരോധയുദ്ധവും പിന്നീടു് ആക്രമണവും നടത്താൻ അവർ നിർബ്ബന്ധിതരായി.

സാമൂതിരിയുമായി സന്ധിയുണ്ടായതിനുശേഷവും ചിലവു ക്രമാതീതമായി വർദ്ധിച്ചുകൊണ്ടിരുന്നു. അതുകൊണ്ടു് കേരളത്തിലെ രാജാക്കന്മാരുമായി യുദ്ധം തുടരാൻ പാടില്ലെന്ന കഠിനമായ ഉത്തരവു് ബറോവിയായിലെ സുപ്രീംഗവണ്മെൻറു് അയച്ചുകൊണ്ടിരുന്നു. (1721 സെപ്തംബർ 30-ലെ രഹസ്യഉത്തരവു്.) എന്നുതന്നെയുമല്ല കൊച്ചിരാജാവിനെ സാമൂതിരി ആക്രമിച്ചാൽ അദ്ദേഹത്തെ സഹായിക്കപോലും പാടില്ലെന്നുവരെ അറിയിച്ചു. ചെറുകിടരാജാക്കന്മാരുടെ കാര്യങ്ങളിൽ കൂടുതലായി തലയിടുകയെന്നതായിരുന്നു 1717-നു ശേഷമുള്ള കമ്പനിയുടെ നയമെന്നു് നാം മുന്നൊരദ്ധ്യായത്തിൽ കണ്ടുവല്ലോ. സാമൂതിരിയെ തോൽപിച്ചതിൻെറ ഫലമായി അവർക്കു ലഭിച്ച അന്തസ്സു ചെറുകിടരാജാക്കന്മാരെ നിയന്ത്രണത്തിൽ കൊണ്ടുവരുന്നതിനു് സഹായിച്ചു. കരപ്പുറത്തെ മാടമ്പിമാരുമായി 1710-ൽതന്നെ അവർ ഉടമ്പടിയുണ്ടാക്കിയിരുന്നെങ്കിലും, നാടുവാഴികളുടെ ആഭ്യന്തരകാര്യങ്ങളിൽ തലയിടുകയെന്ന നയം 1717-നുശേഷമാണു് ശക്തിപ്പെട്ടതു്. വടക്കുംകൂർ, പെരുത്തല എന്നീ സ്വരൂപങ്ങൾ പിടിച്ചടക്കി കമ്പനി നേരിട്ടുഭരിക്കണമെന്നുപോലും ഗൊല്ലനീസ് ഉപദേശിച്ചിരുന്നു. എന്നാൽ അതിൻെറ സാദ്ധ്യതയെക്കുറിച്ചു് അദ്ദേഹത്തിനുതന്നെ നിശ്ചയമില്ലായിരുന്നു.* അതുകൊണ്ടു് താഴെ പറയുന്ന അവ്യക്തമായ ഭാഷയിലായിരുന്നു ആ ആലോചന രൂപമെടുത്തതു്. "കമ്പനിക്കു് ഏതെങ്കിലും കാലത്തു് ഇൻഡ്യയിൽ ഒരു വലിയ സൈന്യമുണ്ടാവുകയും, ഈ കാര്യം സജീവമായി നടപ്പിലാക്കുന്നതിനു് നമുക്കു അവസരം ലഭിക്കുകയുംചെയ്താൽ, പെരുത്തല,

* മൂന്നാം അദ്ധ്യായം നോക്കുക.

വടക്കുംകൂർ എന്നീ സംസ്ഥാനങ്ങൾ കൈവശപ്പെടുത്തണമെന്നാണ് എന്റെ അഭിപ്രായം." 1739-ൽ കേരളത്തിൽ വന്ന വാൻ ഇംമോഫ് ഡച്ചുകാരുടെ കടുത്ത സാമ്രാജ്യവാദിയായിരുന്നു. + എതിർക്കുന്ന രാജാക്കന്മാരെ "കമ്പനി ശിക്ഷിക്കണ"മെന്നുവരെയുള്ള അഭിപ്രായക്കാരനായിരുന്നു അദ്ദേഹം.

എന്നാൽ മാർത്താണ്ഡവർമ്മയുടെ വളർച്ച അവരുടെ ഈ ദുരന്മോഹങ്ങളെ വെറും സ്വപ്നങ്ങളാക്കിത്തീർത്തു. മാവേലിക്കര ഉടമ്പടിയുടെ ഫലമായി, അവരുടെ ആഭ്യന്തരമായ ഇടപെടലും രാഷ്ട്രീയാധികാരത്തിനുള്ള അവകാശവാദങ്ങളും ഉപേക്ഷിക്കേണ്ടിവന്നു. അതിലെ സുപ്രസിദ്ധമായ ഒൻപതാംവകുപ്പിൻപ്രകാരം തിരുവിതാംകൂർരാജാവു് ആക്രമിക്കുന്ന രാജാക്കന്മാരെ സഹായിക്കുകയില്ലെന്നും, യാതൊരു കാരണവശാലും അവരുടെ ആഭ്യന്തരകാര്യങ്ങളിൽ തലയിടുകയില്ലെന്നും, രാജാവിന്റെ പ്രവർത്തനങ്ങളെ എതിർക്കുകയില്ലെന്നും കമ്പനി സമ്മതിക്കുകയുണ്ടായി. അതിനുശേഷം, സമാധാനപരമായി വ്യാപാരം നടത്തുകയും, കൊച്ചിയിലും പരിസരങ്ങളിലുമുണ്ടായിരുന്ന പരിമിതമായ അധികാരം നിലനിർത്തിക്കൊണ്ടുപോകുകയും ചെയ്യുകയെന്നതു മാത്രമായി കമ്പനിയുടെ ലക്ഷ്യം.

ആദ്യകാലംമുതൽതന്നെ ലന്തക്കാർ കേരളാധീശന്മാരായിരുന്നുവെന്നും, രാജ്യം പിടിക്കാൻ അവർ ഗൌരവതരമായി ചിന്തിച്ചിരുന്നുവെന്നും സ്ഥാപിക്കാൻ അടുത്തകാലത്തു് ഒരു ഇംഗ്ലീഷ്ഗ്രന്ഥകാരൻ ശ്രമിക്കുകയുണ്ടായിട്ടുണ്ടു്. * അത്തരമൊരു അവകാശം ഉന്നയിക്കുന്നതിനു് യാതൊരു അടിസ്ഥാനവുമില്ല. കേരളത്തിലെ വിവിധശക്തികളിൽ ഒന്നായി ലന്തക്കമ്പനിയെ അംഗീകരിച്ചിരുന്നുവെന്നും, അവർക്കു കൊച്ചിരാജ്യത്തിന്റെമേൽ പരമാധികാരമുണ്ടായിരുന്നുവെന്നുള്ളതും ശരിയാണു്. അതിന്റെ അടിസ്ഥാനത്തിൽ തീരദേശത്തുള്ള ചെറിയ രാജ്യങ്ങളിൽ അവർ തലയിട്ടുവന്നു. എന്നാൽ സാമൂതിരിയുടെ രാജ്യത്തു് അവർക്കു് യാതൊരു സ്വാധീനവുമുണ്ടായിരുന്നില്ല. മാർത്താണ്ഡവർമ്മയുടെ കാലത്തിനു മുമ്പുതന്നെ തിരുവിതാംകൂർരാജാക്കന്മാർ ലന്തക്കാരോടുള്ളതിനെക്കാൾ മമത ഇംഗ്ലീഷ്കമ്പനിയോടു കാണിച്ചുവന്നു. ഉൾനാട്ടിലെ രാജാക്കന്മാരും അവരും തമ്മിൽ യാതൊരു ബന്ധവുമുണ്ടായിരുന്നില്ല. കായംകുളംരാജാവിനെപ്പോലുള്ള തീരദേശത്തെ ശക്തന്മാരായ രാജാ

---

+ ഡച്ചു് റിക്കാർഡുകൾ—പേജ് 72

* ഗല്ലെട്ടിയുടെ "ലന്തക്കാരും മലബാറും"—പേജ് 25.

ക്കന്മാർ, ലന്തക്കാരെ ഒരു അധീശശക്തിയായി കരുതിയിരുന്നില്ല. കമ്പനിയുടെ അധികാരം കൊച്ചിയിലും, അവിടെനിന്ന് ഭീഷണിപ്പെടുത്താൻ കഴിയുന്ന മങ്ങാട്ട്, പറവൂർ തുടങ്ങിയ ചെറുകിടരാജ്യങ്ങളിലും ഒതുങ്ങിനിന്നിരുന്നു. അവക്ക് കേരളത്തിലെ ഒരു ചെറുകിടശക്തിയുടെ സ്ഥാനമേയുണ്ടായിരുന്നുള്ളു. അല്ലാതെ ഗല്ലേട്ടി ഗംഭീരമായി പ്രഖ്യാപിക്കുന്നതുപോലെ അവർ ഒരുകാലത്തും "കേരളത്തിലെ അധീശശക്തി" യായിരുന്നില്ല. കേരളത്തിലെ സ്ഥിതിഗതികളെപ്പററി യാതൊന്നും അറിഞ്ഞുകൂടാതിരുന്ന വാൻ ഇമോഫിനെപ്പോലുള്ള അധികാരമോഹിയായ ഒരാൾക്ക് കേരളം പിടിച്ചടക്കാൻ സാദ്ധ്യമാണെന്നു തോന്നിയിരിക്കാം. പക്ഷേ, കുറച്ചുകാലത്തെ അനുഭവത്തിനുശേഷം ഈ യുദ്ധങ്ങൾ കൊണ്ടു യാതൊരു ഫലവുമില്ലെന്ന് ബറേറവിയായിലെ അധികാരികൾക്ക് മനസ്സിലായി. "നാട്ടുകാരെ സൈനികശക്തിയുടെ അടിസ്ഥാനത്തിൽ വരുതിക്കു കൊണ്ടുവരാനാണ് ശ്രമമെങ്കിൽ, അവക്കെതിരായുള്ള യൂറോപ്യന്മാരുടെ കഴിവില്ലായ്മ കാണിക്കാനേ ഈ യുദ്ധം പ്രയോജനപ്പെടുകയുള്ളു. അതേഅവസരത്തിൽതന്നെ അതുമൂലമുണ്ടാകുന്ന വലിയ ആപത്തു്, അസൌകര്യം, ഭാരിച്ച ചിലവു് എന്നിവയ്ക്കു് അനുസരണമായ ഗുണം കമ്പനിക്കു കിട്ടുന്നില്ല. നമുക്കു താങ്ങാനാവാത്ത ഭാരങ്ങൾ വരുത്തിവയ്ക്കാൻ മാത്രമേ അതു് ഉപകരിക്കുകയുള്ളു" * എന്നാണ് മോയിൻസ് രേഖപ്പെടുത്തിയിട്ടുള്ളതു്. വടക്കുംകൂറും പെരിഞ്ഞലയും പിടിച്ചടക്കണമെന്ന് നിർദ്ദേശിച്ച ഗൊല്ലെനീസ്സിനുപോലും അതു് അസാദ്ധ്യമാണെന്നറിയാമായിരുന്നു. ലന്തക്കാർ ഒരുകാലത്തും കേരളത്തിലെ അധീശശക്തിയായിരുന്നില്ല; അവർ അതിനു ശ്രമിക്കുക പോലും ചെയ്തിരുന്നില്ല. കൊച്ചിരാജ്യത്തിന്റെയും അതിന്റെ സാമന്തന്മാരുടെയുംമേലും കൊല്ലത്തുമായിരുന്നു അവർ രാഷ്ട്രീയമായ അധികാരം അവകാശപ്പെട്ടിരുന്നതു്.

കേരളതീരമൊട്ടാകെതന്നെ മററു യൂറോപ്യൻരാഷ്ട്രങ്ങളുടെ മത്സരം ലന്തക്കാർക്ക് നേരിടേണ്ടിവന്നു. 1664-ൽ ഇംഗ്ലീഷുകാർ പുറക്കാട്ട് ഒരു പണ്ടകശാല സ്ഥാപിച്ചിരുന്നു. എന്നാൽ ഡച്ചുകാരുമായുള്ള ഉടമ്പടിയനുസരിച്ച് അവരെ അവിടെനിന്നും രാജാവു പറഞ്ഞയച്ചു. കുരുമുളകിന് കൂടുതൽ വിലകൊടുക്കുന്നതിനും നേരിട്ട് കമ്പോളത്തിൽനിന്ന് വാങ്ങുന്നതിനും ഇംഗ്ലീഷുകാർ തയ്യാറായിരുന്നതുകൊണ്ട്, അവർതമ്മിലുള്ള മത്സരം വളരെവേഗം മൂർഛിച്ചു. ഇംഗ്ലീഷുകാർക്ക് കുരുമുളക് നൽകു

* മോയിൻസ്—പേജ് 106.

ന്നതിൽനിന്നു രാജാക്കന്മാരെ തടഞ്ഞുകൊണ്ട് "കരയിൽ നിരോധം ഏർപ്പെടുക"യെന്നതായിരുന്നു ആദ്യംമുതൽക്കേയുള്ള ഡച്ചുനയം. 1667 മേയ് 14-ാംനു- ഡച്ച് ഈസ്റ്റിൻഡ്യാക്കമ്പനിയുടെ ഡയറക്ടർമാർ ആംസ്റ്റർഡാമിൽനിന്ന് അയച്ച ഒരു കത്തിൽ ഇങ്ങനെ നിർദ്ദേശിച്ചു: "സാമൂതിരിയുടെ നാട്ടിൽനിന്ന് ഇംഗ്ലീഷുകാരെ തുരത്താൻ എല്ലാ മാർഗ്ഗങ്ങളും നോക്കണം, പരമാവധി ശ്രമിക്കണം. ഇപ്പോഴത്തെ യുദ്ധം അതിനു പററിയ അവസരം നൽകും. നമ്മുടെ ഇത്രയും സമീപത്ത് ആ രാഷ്ട്രം സ്ഥാനമുറപ്പിക്കുന്നതിന് അനുവദിക്കാൻ പാടില്ല." * ഇംഗ്ലീഷുകാരെ ബഹിഷ്കരിപ്പിക്കുന്നതിന് സാമൂതിരിയെ പ്രേരിപ്പിക്കാൻ കഴിയുകയില്ലെന്നു വ്യക്തമായപ്പോൾ, അവർക്കു നാട്ടുവ്യാപാരികൾ കുരുമുളകു വില്ക്കുന്നതിനെ തടയാൻ ലന്തക്കാർ ശ്രമിച്ചു. അതും വിജയിച്ചില്ല. അതുകൊണ്ട് 1669 ൽ ആ നയവും അവർ ഉപേക്ഷിച്ചു. "കണ്ണൂരിൽനിന്നും കഴിഞ്ഞവർഷം ഇംഗ്ലീഷുകാർ കുരുമുളക് വാങ്ങുന്നതിനെ നാം തടഞ്ഞുവെങ്കിലും, അവർക്ക് ധാരാളം മുളകു ലഭിച്ചുവെന്ന് നമുക്കറിയാം. അതുകൊണ്ട് മററു രാജ്യക്കാർ വാങ്ങാതിരിക്കുന്നതിനുവേണ്ടി നാം കണ്ണൂരിൽനിന്നും ഇത്ര വിലകൂട്ടി കുരുമുളക് വാങ്ങേണ്ട ആവശ്യമില്ല." +

1669-ൽ ഇംഗ്ലീഷുകാരും ഫ്റഞ്ചുകാരും വീണ്ടും കോഴിക്കോട്ട് സങ്കേതമുറപ്പിച്ചു. അവരോട്, പ്രത്യേകിച്ച് ഇംഗ്ലീഷുകാരോട്, വളരെ സൌഹാർദ്ദത്തോടെയാണ് സാമൂതിരി പെരുമാറിയത്. വടക്കംകൂർ, തെക്കംകൂർ എന്നീ രാജ്യങ്ങളിൽ ഉണ്ടാകുന്ന കുരുമുളക് തൻെറ രാജ്യത്തിലേക്ക് ആകർഷിക്കുന്നതിന് അദ്ദേഹം അവരെ സഹായിച്ചു. ഈ മത്സരംമൂലം ഡച്ചുകാർക്ക് കൂടിയവിലയ്ക്കു കുരുമുളക് വാങ്ങേണ്ടിവന്നു. കോഴിക്കോട്ടുകൂടിയുള്ള വ്യാപാരം നടക്കുന്നതിന് സഹായിക്കുന്ന നാട്ടുവഴികളെ കൊച്ചിരാജാവിനെക്കൊണ്ട് ആക്രമിപ്പിച്ച് ആ വഴിതടയുന്നതിനും അവർ ശ്രമിക്കാതിരുന്നില്ല. ¶ 1690-ൽ ഇംഗ്ലീഷുകാർ അഞ്ചുതെങ്ങിൽ ഒരു പണ്ടകശാല സ്ഥാപിച്ചു. തിരുവിതാംകൂറിലെ കുരുമുളക്, ഏലം, തുണി എന്നിവയുടെ വ്യാപാരം അവർക്ക് അങ്ങോട്ട് ആകർഷിക്കാൻ കഴിഞ്ഞു. 1716-ൽ കോഴിക്കോട്ടു പണ്ടകശാലയുടെ കാര്യസ്ഥ

* ഹേഗിലെ ഡച്ചുറിക്കാർഡ്സുകൾ—1607 മേയ് 14-ലെ കത്ത്.

+ ആംസ്റ്റർഡാമിൽനിന്നുള്ള കത്ത്—1669 ആഗസ്റ്റ് 25.

¶ ഗവർണ്ണർജനറലിൻെറ 1669 നവംബർ 17-ാംനു-യിലെ കത്ത്, ഭാഗം 29. ഡി. സി സി സി. പേജ് 6

നായി റോബർട്ട് ആഡംസ് വന്നതോടെയാണ് ലന്തക്കാരും ഇംഗ്ലീഷു കാരും തമ്മിലുള്ള യഥാർത്ഥമത്സരം ആരംഭിച്ചത്. വലിയ തന്റേടക്കാരനായിരുന്ന ആഡംസ് വളരെവേഗം, സാമൂതിരിയുടെ സ്നേഹപാത്രമായി. നാം നേരത്തെ കണ്ടതുപോലെ, ചേററുവായിൽ ഒരു വ്യാപാര കേന്ദ്രം സ്ഥാപിക്കുന്നതിന് സാമൂതിരി അയാൾക്ക് അനുമതിനൽകി. അതിനു പകരമായി ലന്തക്കാരോടുള്ള യുദ്ധത്തിൽ അയാൾ സാമൂതിരിക്ക് വലിയ സഹായങ്ങൾചെയ്തു. അങ്ങനെ തലശ്ശേരി, കോഴിക്കോട്, അഞ്ചുതെങ്ങ് എന്നീ കേന്ദ്രങ്ങളിൽ ഇംഗ്ലീഷുകാരുടെ നില സുസ്ഥാപിതമായി. അതിന്റെ ഫലമായി കേരളത്തിലെ കുരുമുളകുകുത്തകയോ, രാഷ്ട്രീയപ്രാമാണ്യമോ ഒരുകാലത്തും ലന്തക്കാർക്കു നേടാൻ കഴിഞ്ഞില്ല. ഇംഗ്ലീഷുകാർക്കെതിരായി രാജാക്കന്മാരുമായി ലന്തക്കാർ പല ഉപജാപങ്ങളും നടത്തി. എന്നാൽ ഇംഗ്ലീഷുകാർ രാഷ്ട്രീയകുഴപ്പങ്ങളിൽ ഇടപെടാതെ ഒഴിഞ്ഞുനിന്നിരുന്നതുകൊണ്ട്, ഡച്ചുകാരുടെ വ്യാപാരം നശിച്ചപ്പോൾ അവരുടേത് അഭിവൃദ്ധിപ്രാപിച്ചു.

കേരളതീരത്ത് സ്ഥാനമുറയ്ക്കാൻ ശ്രമിച്ച മററു യൂറോപ്യൻശക്തികൾ ഫ്റഞ്ചുകാരും ഡെൻമാർക്കുകാരുമായിരുന്നു. 1727-ൽ ഫ്റഞ്ചുകാർ മയ്യഴിയിൽ സ്ഥാനമുറപ്പിച്ചു. ഡെൻമാർക്കുകാർ കുറച്ചുകാലം കോഴിക്കോടുമായി അടുത്തബന്ധം പുലർത്തിയിരുന്നതായി കാണാം. എന്തെന്നാൽ അവർ സാമൂതിരിക്ക് ആയുധങ്ങളും മററു യുദ്ധസാമിഗ്രികളും നൽകുന്നതായി 1756-ൽ ഡച്ചുകമാണ്ടർ പരാതിപ്പെടുകയുണ്ടായി.

വ്യാപാരകുത്തക അവകാശപ്പെട്ടിരുന്ന കാലത്ത് മററു യൂറോപ്യൻരാഷ്ട്രങ്ങളെ കൈയേററക്കാരായി ഡച്ചുകമ്പനി വീക്ഷിച്ചിരുന്നുവെങ്കിലും, അവരുടെ രാഷ്ട്രീയാധികാരക്ഷയത്തോടും, ഇംഗ്ലീഷ്കമ്പനിയുടെ ഉറപ്പ് വർദ്ധിച്ചതോടുംകൂടി, ഡച്ചുകാരുടെ മനോഭാവത്തിന് വലിയ മാററംവന്നു. അവർതമ്മിൽ ഒരിക്കലും സൌഹാർദ്ദമില്ലായിരുന്നുവെങ്കിലും, ഇംഗ്ലീഷുകാരും ഫ്റഞ്ചുകാരും തങ്ങളുടെ വ്യാപാരകാര്യത്തിൽ അന്യായമായി തലയിടുന്നവരാണെന്ന വിചാരം അവർ ഉപേക്ഷിച്ചു. ഇംഗ്ലീഷ്കമ്പനിക്കാർ പലവിധത്തിലും ദീർഘവീക്ഷണമുള്ളവരായിരുന്നു. അവർ രാഷ്ട്രീയകുഴപ്പങ്ങളിൽനിന്ന് ബോധപൂർവ്വം ഒഴിഞ്ഞുനില്ക്കുകയും, അതേയവസരത്തിൽതന്നെ ലന്തക്കാരോട് യുദ്ധം ചെയ്യു എല്ലാവർക്കും ആയുധങ്ങൾ നൽകുകയും ചെയ്തിരുന്നു. അങ്ങനെ കൊച്ചിക്ക്എതിരായി സാമൂതിരി നടത്തിയ പല യുദ്ധങ്ങളിലും, ഗൊല്ല

നീസ്സിന്റെയും വാൻ ഇംഹാഫിന്റെയും അവകാശങ്ങൾക്ക് എതിരായി തിരുവിതാംകൂർ നടത്തിയ ദീർഘകാലത്തെ വിജയകരമായ സമരങ്ങളിലും, അവർ കോഴിക്കോട്ടും അഞ്ചുതെങ്ങിലുമുള്ള ഇംഗ്ലീഷ്പണ്ടകശാലകളിൽനിന്ന് എപ്പോഴും ആയുധം ലഭിക്കുമെന്ന ഉറപ്പുണ്ടായിരുന്നു.

കേരളത്തിലെ ഡച്ചുനയത്തിൽ ശ്രദ്ധാർഹമായ മറ്റൊരു വസ്തുതയുമുണ്ട്. പൌരസ്ത്യദേശത്തെ ഡച്ചുസങ്കേതങ്ങളിൽ അപ്രധാനമായ ഒന്നായിരുന്നു കേരളം. ബറ്റേവിയായിലെ സുപ്രീംഗവണ്മെന്റിനോടു മാത്രമല്ല, സിലോണിലെ ഗവണ്മെന്റിനോടും അതു വിധേയമായിരുന്നു. അതുകൊണ്ട് സ്വന്തംനിലയിൽ ഏതെങ്കിലും നയം സ്വീകരിച്ച് മുമ്പോട്ടുപോകാൻ അവർക്കു കഴിഞ്ഞിരുന്നില്ല. സിലോണിൽനിന്നും ബറ്റേവിയായിൽനിന്നും വേണ്ട അംഗീകാരം കിട്ടാത്തതുകൊണ്ട് പലപ്പോഴും അവരുടെ പദ്ധതികൾ ഉപേക്ഷിക്കേണ്ടിവന്നിട്ടുണ്ട്.

കേരളത്തിലെ ഡച്ചുനയത്തിന്റെ പരാജയത്തിന് പല കാരണങ്ങളുമുണ്ടായിരുന്നു. അതിൽ ഒന്നാമത്തേതും, ഏററവും പ്രധാനപ്പെട്ടതുമായ കാരണം, ശക്തിമത്തായ ഒരു സൈനികരാഷ്ട്രമെന്ന നിലയിലുള്ള തിരുവിതാംകൂറിന്റെ വളർച്ചയായിരുന്നു. വലിയൊരു സൈനികശക്തിയെന്ന ഭാവത്തിൽ സ്വന്തം ആവശ്യങ്ങൾ അടിച്ചേല്പിക്കാൻ കമ്പനി ആദ്യം നടത്തിയ ശ്രമം 1697-ൽ സാമൂതിരിയോടുള്ള യുദ്ധത്തിനുശേഷം ഉപേക്ഷിക്കേണ്ടിവന്നു. അതിനുശേഷം കൊച്ചിരാജാവിനേയും അവർക്ക് പ്രത്യേകാധികാരമുണ്ടെന്നു അവകാശപ്പെട്ടിരുന്ന ക്രിസ്ത്യാനികളെയും ഉപയോഗിച്ച് കാര്യംനേടുകയെന്ന തന്ത്രം അവർ സ്വീകരിച്ചു. കേരളത്തിലെ ശക്തിതുലനം നിലനിത്താനുള്ള അവകാശവും അവർ പ്രഖ്യാപിച്ചിരുന്നു. എന്നാൽ അവരുടെ സൈനികപ്രാഭവത്തിന്റെ പൊള്ള തിരുവിതാംകൂറിന്റെ ഉദയം തെളിയിച്ചു. അവരുടെ വ്യാപാരത്തിനാധാരമായിരുന്ന ശക്തിതുലനത്തെയും അതു തകർത്തു. അരനൂററാണ്ടുകാലമായി കമ്പനി സ്ഥിരമായി ഇടപെട്ടുകൊണ്ടിരുന്ന മങ്ങാട്ട്, പറവൂർ, വടക്കുംകൂർ, തെക്കുംകൂർ, പുറക്കാട്ട്, ദേശിങ്ങനാട്ട്, മരുത്തൂർകുളങ്ങര, ഇളയിടത്തുസ്വരൂപം, ആററിങ്ങൽ എന്നീ രാജ്യങ്ങൾ പെട്ടെന്ന് ഭൂമുഖത്തിൽനിന്ന് അന്തർദ്ധാനംചെയ്യുകയും, ഒരു ഒററ രാഷ്ട്രത്തിൽ ലയിക്കുകയുംചെയ്തു. കോഴിക്കോട്ടാണെങ്കിൽ കമ്പനിക്ക് ഒരിക്കലും അധികാരമുണ്ടായിരുന്നില്ല. കൊച്ചിനഗരത്തിന്റെ അതിർത്തിവരെ എത്തിയിരുന്ന പുതിയ തിരുവിതാംകൂർപ്രദേശത്ത് കമ്പനിയുടെ അധികാരം നശിപ്പിക്കപ്പെട്ടു. തീരദേശത്തെ ക്രിസ്ത്യാനികളുടെമേൽ

കമ്പനിക്ക് കൊല്ലത്തുണ്ടായിരുന്ന പ്രത്യേകാധികാരംപോലും—മററു രാജ്യങ്ങളുടെ കാര്യത്തിൽ ഇടപെടുന്നതിന് സഹായകരമായ ഒരു മാർഗ്ഗമായിരുന്നു അത്—അവർ ഉപേക്ഷിക്കേണ്ടിവന്നു.

അവക്ക് യാതൊരു നിയന്ത്രണവുമില്ലാത്ത ഒരു കാരണംകൊണ്ടാണ്—ഇൻഡ്യയിലെ ബ്രിട്ടീഷ്ശക്തിയുടെ വളർച്ചമൂലമാണ്—ഡച്ചുകാർ കേരളത്തിൽനിന്നും സിലോണിൽനിന്നും എന്നെന്നേക്കുമായി തിരോധാനംചെയ്തത്. ഡച്ചുകാരുടെ കൈയിൽനിന്ന് 1795-ൽ കൊച്ചി പിടിക്കുമ്പോഴേക്കുതന്നെ ബ്രിട്ടൺ ഇന്ത്യയിൽ ഒരു പ്രമുഖശക്തിയായി കഴിഞ്ഞിരുന്നു. നെപ്പോളിയനുമായുള്ള യുദ്ധങ്ങളിൽ ഇംഗ്ലണ്ടിനെതിരായി സമരംചെയ്തതുനിമിത്തം കൊച്ചിയിലെ ചെറിയ സങ്കേതം കൂടാതെ വളരെ നഷ്ടങ്ങൾ ഹോളണ്ടിനു നേരിട്ടു. അല്ലെങ്കിൽ മയ്യഴി, ഡാമൺ, ചന്ദ്രനഗർ എന്നിവയെപ്പോലുള്ള വിചിത്രമായ അവശിഷ്ടമായി അതു ബ്രിട്ടീഷ്ഭരണത്തിന്റെ അവസാനംവരെയെങ്കിലും ശേഷിക്കുമായിരുന്നു. 1753-ൽ തന്നെ കൊച്ചിയുടെ രാഷ്ട്രീയപ്രാധാന്യം നശിച്ചുകഴിഞ്ഞു. എന്നാൽ ഡച്ചുകാരുടെ കൈവശത്തിലുള്ള ഒരു പ്രദേശമെന്ന സ്ഥാനം 40 വർഷങ്ങൾക്കു ശേഷമാണു നഷ്ടപ്പെട്ടത്.

കമ്പനിയുടെ വാണിജ്യതാല്പര്യങ്ങൾക്ക് എതിരായി പ്രവർത്തിച്ച മററു യൂറോപ്യൻരാഷ്ട്രങ്ങളുടെ സാന്നിദ്ധ്യമായിരുന്നു ഡച്ചുനയത്തിന്റെ രണ്ടാമത്തെ പരാജയകാരണം. ഇവരുടെ സഹായത്തോടെ ലന്തക്കാർക്ക് എതിരായി ഫലപ്രദമായ ആക്രമണം സംഘടിപ്പിക്കാൻ രാജാക്കന്മാർക്കു കഴിഞ്ഞു. കേരളരാജാക്കന്മാരുടെ സേനകൾ മാർത്താണ്ഡവർമ്മയുടെ കാലത്തേക്കാൾ വളരെ അഭിവൃദ്ധിപ്പെട്ടിരുന്നു. മാർത്താണ്ഡവർമ്മയ്ക്കുവേണ്ടി ഡിലനായി പരിശീലിപ്പിച്ചു പടക്കളത്തിലിറക്കിയ സൈന്യങ്ങൾ, ലന്തപ്പടയിൽനിന്നും യാതൊരു വിധത്തിലും മോശപ്പെട്ടവയായിരുന്നില്ല. ഇംഗ്ലീഷുകാരും ഫ്രഞ്ചുകാരും തീരപ്രദേശത്തു സങ്കേതമുറപ്പിച്ചിരുന്നതുകൊണ്ട് ആയുധത്തിന്റെ കാര്യത്തിൽ അവക്കു യാതൊരു പഞ്ഞവുമില്ലായിരുന്നു. അവരോട് രണ്ടുപേരോടും 18-ാം നൂററാണ്ടിൽ നാവികമേധാവിത്വത്തിനുവേണ്ടി മത്സരിക്കാൻ ഡച്ചുകാർക്ക് കഴിവുണ്ടായിരുന്നില്ല. അതുകൊണ്ട് തീരദേശത്തെ ഡച്ചുനിലനില്പ് വിഷമകരമായി വരികയായിരുന്നു. തിരുവിതാംകൂറിന്റെ വളർച്ച അതു നിശ്ശേഷം ഇല്ലാതാക്കി.

കമ്പനിയുടെ കാര്യക്ഷമതയില്ലായ്മകൊണ്ടോ, കമ്പനിഭരണം ഏതെങ്കിലും രീതിയിൽ കുഴഞ്ഞതുകൊണ്ടോ ആയിരുന്നില്ല കേരളത്തിൽ ഡച്ചു

ശക്തി നശിച്ചതെന്ന് ഓർക്കേണ്ടതു് വളരെ പ്രധാനമാണ്. ഹൂസ്റ്റാർട്ട് മുതൽ മിയോൺസുവരെയുള്ള അവരുടെ ഉദ്യോഗസ്ഥന്മാരിൽ അപൂർവ്വം ചിലരൊഴികെ മററുള്ളവരെല്ലാംതന്നെ വാണിജ്യകാര്യങ്ങളിലും ഭരണവിഷയത്തിലും നല്ല പരിശീലനം സിദ്ധിച്ച വളരെ സമർത്ഥന്മാരായ ആളുകളായിരുന്നു. കൌൺസിൽസമ്പ്രദായവും, കേന്ദ്രത്തിൽനിന്നുള്ള പരിശോധകരുടെ മേൽനോട്ടവുംമൂലം, ഭരണയന്ത്രം എപ്പോഴും കുഴപ്പം കൂടാതെ പ്രവർത്തിച്ചു. ഓരോ നടപടിയും കാര്യമായ ആലോചനകൾക്കു ശേഷമാണ് സ്വീകരിച്ചുവന്നതു്. മേലധികാരികളെ അതു് എഴുതിഅറിയിക്കണമെന്ന കാര്യത്തിലും നിർബ്ബന്ധമുണ്ടായിരുന്നു. അവർ എല്ലാ നടപടികളും ശ്രദ്ധിച്ചുവന്നു. ബറേറവിയായിലെ സുപ്രീംഗവമ്മെൻറിന് കത്തുകൾ അയയ്ക്കുകയെന്ന സമ്പ്രദായം വളരെ പ്രയോജനകരമായിരുന്നു. എന്തെന്നാൽ ഭരണത്തിൻെറ വിശദാംശങ്ങൾവരെ ശ്രദ്ധിച്ചുകൊണ്ടിരുന്ന ആ ഉയർന്ന സ്ഥാപനത്തെ ഓരോ നടപടിയും ബോദ്ധ്യപ്പെടുത്താതെ പ്രവർത്തിക്കുക സാദ്ധ്യമായിരുന്നില്ല. ഉദ്യോഗസ്ഥമേധാവിത്വപരമായ ഒരു സമ്പ്രദായമായിരുന്നു അതു്. എന്നാൽ ഉദ്യോഗസ്ഥസമ്പ്രദായത്തിൻെറ ദോഷങ്ങൾ കൂടാതെ അതിൻെറ ഗുണം ഈ ഭരണരീതിക്കുണ്ടായിരുന്നു. കമ്പനിയുടെ പ്രധാനപ്രവർത്തനം വ്യാപാരമായിരുന്നതുകൊണ്ടു്, ഹൃദയശൂന്യമായ യന്ത്രത്തെപ്പോലുള്ള ഈ സമ്പ്രദായത്തിൻെറ കശ്നമായ പ്രവർത്തനരീതികൾ ഗുണകരമായിരുന്നു. ജനങ്ങളിൽനിന്നും ഉദ്യോഗസ്ഥന്മാരെ അകററിനിർത്തുന്ന ഉദ്യോഗസ്ഥമേധാവിത്വഗവമ്മെൻറിൻെറ നൈസർഗ്ഗികമായ ദോഷം ഇവിടെ ഒരു പ്രശ്നമായില്ല.

പണസംബന്ധമായ കാര്യങ്ങളിലും, പോർട്ടുഗീസുകാരിൽനിന്നു് തികച്ചും വ്യത്യസ്തമായിരുന്നു ലന്തക്കമ്പനിയുടെ നില. അവക്കു സാമ്പത്തികക്കുഴപ്പങ്ങൾ ഇല്ലായിരുന്നു. കമ്പനി പ്രധാനമായും ഒരു വ്യാപാരസ്ഥാപനമാണെന്ന സുപ്രധാനവസ്തുത ഒരു നിമിഷംപോലും വിസ്മരിക്കാൻ അവർ തങ്ങളുടെ ഉദ്യോഗസ്ഥന്മാരെ അനുവദിച്ചിരുന്നില്ല. അനാവശ്യചിലവുണ്ടാക്കുന്ന പ്രവർത്തനങ്ങൾ, അവ എത്രതന്നെ ഗുണമുണ്ടാക്കുന്നവയായാലും ശരി, കശ്നമായി നിരോധിച്ചിരുന്നു. കമ്പനികണക്കുകൾ വളരെ കണിശമായിട്ടാണു സൂക്ഷിച്ചുവന്നതു്. ശമ്പളക്കുടിശ്ശിക ഒരിക്കലും വരുത്തിയിരുന്നില്ല. എല്ലാ സ്ഥാപനങ്ങളും എത്രയും ചിലവുചുരുക്കി നടത്തിക്കൊണ്ടുപോകാൻ അധികാരികൾ നിർബ്ബന്ധിച്ചുവന്നു. ഇൻഡ്യയിലെ പോർട്ടുഗീസുസങ്കേതങ്ങളുടെ ഭരണത്തിൽനിന്നും എത്രയും വ്യത്യസ്തമായ ഒരു ചിത്രമായിരുന്നു ഇതു്. പോർട്ടുഗീസുകാരുടെ സാമ്പത്തികകാര്യങ്ങളുടെ ചുമതല വഹിച്ചിരുന്നവരുടെ കഴിവില്ലായ്മ

മൂലം അവർ മിക്കവാറും പാറ്റുരെന്ന നിലയിലാണ കഴിഞ്ഞിരുന്നതു്. എന്നാൽ സാമ്പത്തികഭരണത്തിൽ ഇൻഡ്യാക്കാരും യൂറോപ്യന്മാരുമായ എല്ലാ ശക്തികളെക്കാളും ലന്തക്കാക്ക് കഴിവു കൂടുതലുണ്ടായിരുന്നുവെന്നു് ആദ്യംമുതൽതന്നെ വ്യക്തമായിരുന്നു രാഷ്ട്രീയാധികാരം നഷ്ടപ്പെട്ടിട്ടുപോലും അവരുടെ കേരളസങ്കേതങ്ങൾ സമ്പൽസമൃദ്ധമായിരുന്നതിൻെറ കാരണവും ഇതുതന്നെയാണ്. കേരളത്തിലെ ഭരണച്ചുമതല വഹിക്കുന്ന ഓരോ ഉദ്യോഗസ്ഥനും പിരിഞ്ഞുപോകുമ്പോൾ, തൻെറ പിൻഗാമിക്കുവേണ്ടി ഒരു മെമ്മോറാണ്ഡം തയാറാക്കിവച്ചിരിക്കണമെന്നതു് ഒരു സ്ഥിരം ഉത്തരവായിരുന്നു. അതു വളരെ പ്രയോജനകരമായ ഒരു ഏറ്റ്പാടായിരുന്നു. എന്തെന്നാൽ ഏതെങ്കിലും ഒരു നയം തുടർന്നുകൊണ്ടുപോകുന്നതിന് അതു സഹായിച്ചു. മാറിവരുന്ന ഭരണകത്താക്കൾക്ക് സ്ഥിതിഗതികളെപ്പററി അധികൃതമായ വിവരം നൽകുന്നതിനും അതു് പ്രയോജനപ്പെട്ടു. തൻെറ മെമ്മോറാണ്ഡത്തിൻെറ മുഖവുരയിൽ മോയിൻസ് ചൂണ്ടിക്കാണിച്ചിരിക്കുന്നതു നോക്കുക: "കേരളത്തിലെ കാര്യങ്ങൾ വേർതിരിക്കാൻവയ്യാത്തവണ്ണം കുഴഞ്ഞും പരസ്പരം ബന്ധപ്പെട്ടുമാണ് കിടക്കുന്നതു്. സ്ഥിതിഗതികളെപ്പററി വേണ്ട വിവരമില്ലാതെ ഏതെങ്കിലും ചെറിയ കാര്യത്തിൽ ഇടപെടുന്നതിനു (എത്രതന്നെ നല്ല ലക്ഷ്യപ്രാപ്തിക്കായാലും) തുനിഞ്ഞാൽ, അതു ചിലപ്പോൾ അപ്രതീക്ഷിതമായ രീതിയിലുള്ള കുഴപ്പങ്ങൾക്കു കാരണമായിത്തീരും." അജ്ഞതമൂലം പല പോർട്ടുഗീസ്കപ്പിത്താന്മാക്കും നേരിട്ട അബദ്ധങ്ങളിൽനിന്നും ഒഴിവാകുന്നതിന് ഗുണകരമായ ഈ സമ്പ്രദായം ലന്തക്കാരെ സഹായിച്ചു.

പറങ്കികളുടെ കാലത്തെപ്പോലെ കൂട്ടക്കൊലകളും മററു പൈശാചികകൃത്യങ്ങളുംകൊണ്ട് ഇരുളടഞ്ഞതായിരുന്നില്ല കേരളക്കരയും ലന്തക്കാരുമായുള്ള ബന്ധം. സാമൂതിരിക്കെതിരായ യുദ്ധത്തിൽ പുന്നത്തൂർ നമ്പിടിയുടെവക ഒരു ക്ഷേത്രം നശിപ്പിച്ചുവെന്ന ഒററയൊരു സംഭവം മാത്രമേ ഡച്ചുപട്ടാളക്കാക്ക് എതിരായി പറയാനുള്ളു. അതുപോലും ഡച്ചുകമാണ്ടറിൻെറ ആജ്ഞയ്ക്കു വിപരീതമായി ബാലിദ്വീപിൽനിന്നും കൊണ്ടുവന്ന സൈന്യങ്ങളാണ ചെയ്തതു്. കേരളരാജാക്കന്മാരുമായുള്ള യുദ്ധത്തിൽ, അവർ പറങ്കികളെപ്പോലെ നഗരങ്ങൾ തീവയ്ക്കുകയോ, തെങ്ങുവെട്ടി നശിപ്പിക്കുകയോ, സ്ത്രീകളേയും കുഞ്ഞുങ്ങളേയും തടവുകാരായി പിടിക്കുകയോ ചെയ്തിരുന്നില്ല. അറബികൾക്ക് എതിരായി പോർട്ടുഗീസ്നാവികർ കടലിൽ കാണിച്ചുവന്ന ഘോരകൃത്യങ്ങൾ ഡച്ചുകാരുടെ കാലത്തു സംഭവിച്ചിരുന്നില്ല. എന്നുതന്നെയുമല്ല തങ്ങളുടെ

മനുഷ്യത്വത്തെക്കുറിച്ച് വളരെ അഭിമാനമുള്ളവരുമായിരുന്നു അവർ. പോർട്ടുഗീസുകാരെക്കാൾ കഴപ്പുകാണിക്കാനാണോ അവർ തുടങ്ങുന്നതെന്ന് തിരുവിതാംകൂർരാജാവു ചോദിച്ചപ്പോൾ, പോർട്ടുഗീസുകാരെപ്പോലെ പ്രവർത്തിക്കുന്നതിനു താൻ കൊള്ളയും കൊലയും ചെയ്യേണ്ടിവരുമെന്നും, അതു കമ്പനിയുടെ നയമല്ലെന്നും ക്യാപ്റ്ററൻ ന്യൂഹോഫ് മറുപടിനൽകുകയുണ്ടായി. ലന്തക്കാരുടെ പെരുമാററത്തിലെ മാന്യതകൊണ്ട് പറങ്കികളോടുള്ള അറപ്പും വെറുപ്പും അവരോട ജനങ്ങൾക്കുണ്ടായില്ല. എന്നുതന്നെയുമല്ല വല നാടുവാഴികളും കേരളരാജാക്കന്മാരും തമ്മിൽ വ്യക്തിപരമായി വളരെ സ്നേഹത്തിൽ കഴിഞ്ഞിരുന്നു.

ലന്തക്കാർ ഉറച്ച പ്രോട്ടസ്റ്റാൻറുകളായിരുന്നു. പറങ്കികളോടുള്ള വിരോധം അവരുടെ മതവിദ്വേഷത്തെ വർദ്ധിപ്പിച്ചു. പക്ഷേ, പൊതുവായി നോക്കിയാൽ അവർ വിശാലഹൃദയരും സഹിഷ്ണതയുള്ളവരുമായിരുന്നു. ആദ്യവർഷങ്ങളിലെ നശീകരണഭ്രാന്തിനുശേഷം അവർ കത്തോലിക്കരുടെ കാര്യങ്ങളിൽ തലയിട്ടിരുന്നില്ല. എന്നാൽ കൊച്ചി പിടിച്ചടക്കിയ അവസരത്തിൽ കത്തോലിക്കരോടുള്ള വിരോധംകൊണ്ട് അവർ അന്യായമായി പലതും ചെയ്തു. മനോഹരമായ ജെസ്യൂട്ട്ഗ്രന്ഥാലയം അവർ നശിപ്പിച്ചു. ആ സംഭവം ടവേണ്ണീർ ഇപ്രകാരം വിവരിക്കുന്നു: "കൊച്ചി കൈവശപ്പെടുത്തുമ്പോൾ, ഏഷ്യയിലുള്ള ഏററവും നല്ല ഗ്രന്ഥശാലകളിൽ ഒന്ന് അവിടെ ജെസ്യൂട്ടുകൾ നടത്തിവരുന്നുണ്ടായിരുന്നു. യൂറോപ്പിൽനിന്നു കൊണ്ടുവന്ന ധാരാളം ഗ്രന്ഥങ്ങൾക്കുടാതെ, ഹീബ്രു, ചാൽഡിയൻ, അറബി, പേർഷ്യൻ, ഇൻഡ്യൻ, ചൈനീസ് തുടങ്ങിയ നിരവധി പൌരസ്ത്യഭാഷകളിലുള്ള അപൂർവ്വവും വിലപ്പെട്ടതുമായ കൈയെഴുത്തുഗ്രന്ഥങ്ങളും, ഈ ഗ്രന്ഥാലയത്തിൻെറ മഹത്വം വർദ്ധിപ്പിച്ചു. ജെസ്യൂട്ടുപാതിരികൾ അബിസീനയായിൽ ഉണ്ടായിരുന്ന ചുരുങ്ങിയ കാലത്തിനുള്ളിൽ എല്ലാ പുസ്തകങ്ങളും പകർത്തി കൊച്ചിയിൽ അയച്ചിരുന്നു. എന്നാൽ ഈ ഗ്രന്ഥശാല നശിപ്പിക്കുന്നതിന് ജനറൽ വാൻഗ്ലൂൺസ് തൻെറ പട്ടാളക്കാരെ നിയോഗിച്ചു. വിലപ്പെട്ട ഗ്രന്ഥങ്ങളുടെ താളുകൾ വലിച്ചുകീറി പട്ടാളക്കാരും നാവികരും പുകയില പൊതിഞ്ഞുവലിക്കുന്ന മർമ്മഭേദകമായ കാഴ്ച, ഞാൻ കണ്ടു." * പള്ളികളും മററും നശിപ്പിച്ചകാര്യം നേരത്തെ പരാമർശിച്ചിരുന്നല്ലോ. കാൻറർ

* "അന്ധകാരഭൂമിയിൽ വെളിച്ചം വരുന്നു" എന്ന വൈററ്ഹൌസിൻെറ ഗ്രന്ഥത്തിൽ ഉദ്ധരിച്ചിരിക്കുന്നു—പേജ് 132. മദ്രാസ് റിക്കാർഡുകൾ 13.

വിക്ഷർപോലും പറയുന്നു, "ഈ നഗരത്തിൽ മനോഹരമായ നിരവധി പള്ളികളുണ്ടായിരുന്നു. എന്നാൽ അവ ഒന്നുകിൽ നശിപ്പിക്കപ്പെടുകയോ, ആയുധപ്പുരകളാക്കി മാററുകയോയാണു ചെയ്തത്."

അവരുടെ ആദ്യത്തെ ആവേശം പൊലിഞ്ഞടങ്ങിയപ്പോൾ, കത്തോലിക്കരോട് സഹിഷ്ണുതയോടുകൂടിയ ഒരു നയമാണ് ലന്തക്കാർ സ്വീകരിച്ചത്. അവർ കൊച്ചി പിടിച്ചപ്പോൾ സ്ഥലംവിടാൻ നിർബ്ബന്ധിതരായ ജെസ്യൂട്ടുകൾ മടങ്ങിവരുന്നതിന് അനുവദിച്ചു. ഇടവക ഭരിക്കുന്നതിനുള്ള അവകാശവും അവർക്കുതന്നെ കൊടുത്തു. "കമ്പനിയുടെ കൈവശമുള്ള പ്രദേശങ്ങളിൽ, പ്രത്യേകിച്ചും കൊടുങ്ങല്ലൂരിൽ, നിന്നും മൂന്നുമണിക്കൂർ യാത്രകൊണ്ട് എത്തിച്ചേരുന്ന അമ്പലക്കാട്ടുഗ്രാമത്തിൽ താമസിക്കുന്നതിന് അവർക്ക് അനുവാദം നൽകി." ഇവിടെ ജെസ്യൂട്ടുകൾ ഒരു മതപാഠശാല സ്ഥാപിച്ച് സൌജന്യവിദ്യാഭ്യാസം നൽകിവന്നു. 1676-ൽ കൊച്ചിയിൽ വരുന്നതിനു മൂന്നു കാർമലൈററ് പാതിരിമാർക്ക് അവർ അനുവാദംനൽകി. പ്രായാധിക്യംവന്ന അലക്സാണ്ടർ ഡി കാമ്പോയ്ക്കു (പറമ്പിൽ ചാണ്ടികത്തനാർക്ക്) ഒരു സഹായിയെ നിയമിക്കാനാണ് അവർ വന്നത്. കമ്പനിക്ക് വിരോധമില്ലാത്ത ഒരാളെ നിയമിക്കാൻ അവർക്ക് നിർദ്ദേശമുണ്ടായിരുന്നു. കൊച്ചിയിൽ പോർട്ടുഗീസുബിഷപ്പന്മാർ താമസിക്കുന്നത് കമ്പനിക്ക് ഇഷ്ടമില്ലാതിരുന്നതുകൊണ്ട് അവർ മത്ത്യാസ് ഡി കാമ്പോയെ (പറമ്പിൽ മത്തായി) തിരഞ്ഞെടുത്തു. എന്നാൽ ആ നിർദ്ദേശം റോമിനു സ്വീകാര്യമായിരുന്നില്ല. പക്ഷേ, ഡച്ച് കമാണ്ടൂർമാരും റോമൻബിഷപ്പന്മാരും തമ്മിലുള്ള ബന്ധം സൌഹാർദ്ദപരമായിത്തന്നെ തുടർന്നു.

കൊച്ചിയിലേയും കൊല്ലത്തേയും റോമൻകത്തോലിക്കർ കമ്പനിയുടെ പ്രത്യേകസംരക്ഷണയിലായിരുന്നു. ഇക്കാര്യത്തിൽ അവർ പോർട്ടുഗീസ്നയംതന്നെ തുടർന്നു. കത്തോലിക്കരുടെമേലുള്ള ഈ അധികാരങ്ങൾ ഉപയോഗിച്ച് അവർ കമ്പനിയുടെ രാഷ്ട്രീയാധികാരം വർദ്ധിപ്പിക്കാൻ ശ്രമിച്ചു. എന്നാൽ ഉടമ്പടിയിലെ വകുപ്പ് കശനമായി നടപ്പാക്കുകയാണെങ്കിൽ ഉൾനാട്ടിലുള്ള ലത്തീൻകത്തോലിക്കരേയും ഒഴിവാക്കേണ്ടിവരുമായിരുന്നു. അതുകൊണ്ട് പിന്നീടുണ്ടായ ഒരു ഉടമ്പടിയിൽ (1664), ഉൾനാട്ടിലുള്ളവർ രാജാവിൻെറ ഗവമ്മെൻറിനെ അനുസരിക്കണമെന്നു വ്യവസ്ഥചെയ്തു.

കൊച്ചിയിലെ ലത്തീൻകത്തോലിക്കർ ഈ അവകാശങ്ങൾ പ്രയോജനപ്പെടുത്തുന്നതിന് ഒട്ടും മടികാണിച്ചില്ല. അവർ രാജാവിൻെറ

ഗവമ്മെൻറിനെ ധിക്കരിക്കുകയും കമ്പനിയെ അഭയംപ്രാപിക്കുകയും ചെയ്തു. അവർ രാജാവിനു നികുതിയും കൊടുക്കാതെയായി. അതിനു ഗവണ്ണർ മോയിൻസ് നൽകുന്ന വിശദീകരണം നോക്കുക: "ക്രിസ്ത്യാനികളെ (പറയരിൽനിന്നു മതംമാറിയവരെ) അവിശ്വാസികൾ വളരെ വെറുത്തിരുന്നു. കമ്പനി സംരക്ഷിച്ചില്ലെങ്കിൽ അവക്ക് അപമാനവും ഉപദ്രവവും നേരിടേണ്ടിവരും." ഉപദ്രവങ്ങൾ നേരിട്ട ക്രിസ്ത്യാനികളുടെ കാര്യത്തിൽ മാത്രമല്ല കമാണ്ടൂർ ഇടപെട്ടതു്. ആരാധനാസ്വാതന്ത്ര്യത്തിനുവേണ്ടിയും അദ്ദേഹം ഇടപെട്ടു. മോയിൻസ് തുടരുന്നു: "ഇതൊന്നുംകൂടാതെ ക്രിസ്ത്യൻപ്രജകൾ (പുതുകത്തോലിക്കർ എന്നർത്ഥം) പകുതി നികുതിമാത്രം രാജാവിനു കൊടുത്താൽമതിയായിരുന്നു." ഈ അവകാശം നിരന്തരമായ വഴക്കുകൾക്കു കാരണമായെന്നതു് സ്വാഭാവികം മാത്രമാണ്. എല്ലാ കത്തോലിക്കരുടെമേലും തങ്ങൾക്ക് അധികാരമുണ്ടെന്നു് കമ്പനി അവകാശപ്പെട്ടു. എന്നാൽ 1664-ലെ ഉടമ്പടിപ്രകാരം, തീരദേശത്തു മതംമാറിയ മുക്കുവരുടെമേൽ മാത്രമേ അവക്ക് അധികാരമുള്ളുവെന്നു് രാജാവും വാദിച്ചു. കമ്പനിയുടെ അധികാരം കാലാന്തരത്തിൽ കുറഞ്ഞുവന്നതോടെ, ഈ ക്രിസ്ത്യാനികളുടെമേലുള്ള രാജാവിൻെറ അധികാരവും വധിച്ചുകൊണ്ടിരുന്നു.

പ്രോട്ടസ്റ്റാൻറു കമ്പനിക്കാർക്കു കത്തോലിക്കരോടുള്ള സൌഹാർദ്ദനയത്തെപ്പററി റോമിൽതന്നെ വളരെ മതിപ്പുണ്ടായിരുന്നു. കേരളത്തിലെ വിക്കാർ അപ്പോസ്തോലിക്കിനു് അയച്ച ഒരു പ്രത്യേകകത്തിൽ പോപ്പു് ക്ലിമൻറ് പതിനാലാമൻ ഇപ്രകാരം കൃതജ്ഞത പ്രകാശിപ്പിച്ചു:—

"നമ്മുടെ വന്ദ്യസഹോദരന് അഭിവാദനങ്ങൾ. അവിടെയുള്ള ക്രിസ്ത്യാനികളുടെ രക്ഷയ്ക്കുവേണ്ടി ഡച്ചുഗവണ്ണർ കാണിക്കുന്ന ശ്രദ്ധയെക്കുറിച്ച് ക്രിസ്തുമതവിശ്വാസപ്രചാരണസഭയുടെ സെക്രട്ടറിയായ നമ്മുടെ പ്രിയപുത്രൻ സ്റ്റീഫൻബോയിഡ് നമ്മെ വിശദമായി അറിയിച്ചിരിക്കുന്നു. ഈ ക്രിസ്തീയപ്രവൃത്തി നമുക്കു വളരെ സന്തോഷം നൽകുന്നു. അതിന് അയാളോടു നമുക്ക് വളരെ കടപ്പാടുണ്ടു്. നമ്മുടെ കൃതജ്ഞതയെങ്കിലും അയാളെ അറിയിക്കണമെന്നു നാം അതിയായി ആഗ്രഹിക്കുന്നു. അതുകൊണ്ടു് നമ്മുടെ കൃതജ്ഞതയെ എത്രയും ശക്തിയായ രൂപത്തിൽ അയാളെ അറിയിക്കാൻ അങ്ങയോടു നാം അഭ്യർത്ഥിക്കുന്നു. അയാൾ ഇതുവരെ ചെയ്ത കാര്യങ്ങൾവഴി നമ്മുടെ കടപ്പാട് വളരെ അധികമാണ്. മേലിലും, ക്രിസ്ത്യാനികളേയും നമ്മെയും ഇന്തരത്തിലുള്ള

കടപ്പാടിനു വിധേയമാക്കത്തക്കവണ്ണം അയാൾ പ്രവർത്തിക്കുമെന്നും നാം വിശ്വസിക്കുന്നു.

"മാർപ്പാപ്പായായുള്ള നമ്മുടെ ഭരണത്തിന്റെ നാലാമത്തെ വർഷമായ 1772 ജൂലൈ 23-ാംനു- റോമിൽവച്ച് എഴുതിയത്. സ്റ്റീഫൻബോർജിയാ (ഒപ്പ്)"

റോമൻബിഷപ്പന്മാരെ വലിയ ആഘോഷത്തോടെയാണ് കമ്പനി സ്വീകരിച്ചിരുന്നത്. മോയിൻസു വന്ന അവസരത്തിൽ അദ്ദേഹത്തെ കാണാൻവന്ന വാരാപ്പുഴ ബിഷപ്പിനെ "ഒരു വണ്ടിയിൽ രണ്ടു കൌൺസിലർമാർ പോയി എതിരേററു സ്വീകരിച്ച്, അദ്ദേഹത്തെ സേനാധിപന്റെ വസതിയിലേയ്ക്ക് ആനയിച്ചു. അവിടെ ഒരു ഉദ്യോഗസ്ഥന്റെ നേതൃത്വത്തിൽ അണിനിരന്ന അംഗരക്ഷകഭടന്മാർ, ബിഷപ്പ് നടന്ന് അകത്തോട്ടുപോയപ്പോൾ, ആയുധധാരികളായി അദ്ദേഹത്തെ വന്ദിച്ചു. അദ്ദേഹം പടികയറിയപ്പോൾ കോട്ടമതിലിൽ ഉറപ്പിച്ചിരുന്ന പീരങ്കികൾ ഒൻപതു് ആചാരവെടി മുഴക്കി." *

തീരപ്രദേശത്തുള്ള താഴ്ന്നജാതിക്കാരായ കത്തോലിക്കരെ തങ്ങളുടെ വിശ്വാസത്തിലേയ്ക്കു മാററാൻ ആദ്യകാലത്തു് ലന്തക്കാർ ശ്രമിക്കുകയുണ്ടായി. ¶ എന്നാൽ "പരിഷ്കൃതവിശ്വാസത്തിനു തീരെ പുരോഗതി"യുണ്ടായില്ലെന്ന് "ആത്മാർത്ഥമായ വേദന"യോടെ ഗൊല്ലനീസ് സമ്മതിക്കുന്നു. "പോപ്പിന്റെ അന്ധവിശ്വാസങ്ങൾ പ്രചരിപ്പിക്കുന്നതിന് എതിരായി വിദ്യാലയങ്ങളിലും മററും വളരെ കാർക്കശ്യമായ നിയന്ത്രണങ്ങൾ സ്വീകരിച്ചു"വെങ്കിലും അവ പ്രയോജനപ്പെട്ടില്ല. ഡച്ചുകാർക്കു പ്രത്യേകപുരോഹിതവിഭാഗവും മററുമുണ്ടായിരുന്നു. എന്നാൽ കത്തോലിക്കരെ കാര്യമായി സ്വാധീനംചെയ്യുവാൻ അവർക്കു കഴിഞ്ഞില്ല.

സുറിയാനിക്രിസ്ത്യാനികളുടെ മേൽ കമ്പനിക്ക് യാതൊരു അധികാരവുമില്ലായിരുന്നു. പക്ഷേ, റോമിന് എതിരായ അവരുടെ സമരത്തെ ഡച്ചുകമാണ്ടർമാർ എല്ലാതരത്തിലും സഹായിച്ചു. മോയിൻസ് അതു വ്യക്തമാക്കുന്നു: "കൊച്ചി പിടിച്ചടക്കിയതിനുശേഷം പൌരസ്ത്യക്രിസ്ത്യാനികൾ റോമിനെതിരായി നടത്തുന്ന പ്രക്ഷോഭണത്തെ അനുകൂലിക്കുക മാത്രമല്ല നാം ചെയ്തതു്. സിറിയായിൽനിന്ന് പുതിയ മെത്രാന്മാരെ കൊണ്ടുവരാൻ അവർക്കു കമ്പനിയുടെ കപ്പലുകൾ നൽകി സഹായിച്ചി

---

* മോയിൻസ്—പേജ് 157

¶ ഗൊല്ലനീസ്—കുറിപ്പുകൾ, പേജ് 80.

രുന്നു. റോമൻകത്തോലിക്കാബിഷപ്പന്മാർക്കെതിരായി പൌരസ്ത്യസഭ കളുടെ അവകാശം സ്ഥാപിക്കുന്നതിനും.........അവരെ പ്രൊട്ടസ്റ്റൻറ സഭയോടു യോജിപ്പിക്കുന്നതിനുംവേണ്ടി ഈ തീരത്തെ ഭരണാധിപ ന്മാരും പരിഷ്കൃതവിശ്വാസികളായ ഉപദേശിമാരും, മാർത്തോമാ ക്രിസ്ത്യാനികളുമായി എഴുത്തുകുത്തു നടത്തുകയും അവരുടെ കാര്യങ്ങളിൽ വലിയ താല്പര്യം കാണിക്കുകയും ചെയ്തുവന്നു." +

ഹിന്ദുക്കളോടും വളരെ സഹിഷ്ണുതയോടെയാണ് ഡച്ചുകാർ പെരു മാറിവന്നത്. പാശ്ചാത്യരുടെ ഈ 'അന്ധവിശ്വാസി'കളെ മതംമാറ്റണമെന്ന വ്യഗ്രത അവർക്കില്ലായിരുന്നു. ഹിന്ദുക്കളുടെ വിശ്വാസ ങ്ങളെ അവർ ബഹുമാനിച്ചു. വടക്കുംകൂർരാജാവുമായി 1740 സെപ്റ്റ മ്പർ 29-ാനു- ഒപ്പിട്ട ഒരു ഉടമ്പടിയിൽ "ക്ഷേത്രങ്ങളേയും പശുക്ക ളേയും ഉപദ്രവിക്കുകയില്ലെന്ന്" അവർ സമ്മതിച്ചിരുന്നു. ഹിന്ദുക്കളുടെ പൂജാദികൾ യാതൊരു വ്യത്യാസവുംകൂടാതെ നടത്തണമെന്ന് അവർ നിർബ്ബന്ധിച്ചു. പുരാതന അനുഷ്ഠാനങ്ങൾക്കു വിരുദ്ധമായി മെമ്പുക്കോ വിൽക്ഷേത്രത്തിൽ പൂജനടത്തിയതിനു സമാധാനം ബോധിപ്പിക്കാൻ കമാണ്ടറിൻെറ മുമ്പിൽ ഹാജരാകുന്നതിന് പൃതാനം നമ്പൂതിരിമാരോടു കമ്പനി ഒരിക്കൽ ആവശ്യപ്പെടുകയുണ്ടായി.

മേല്പറഞ്ഞ കാര്യങ്ങളിൽനിന്നു കേരളത്തിലുള്ള പലവിധത്തിലും പരിഷ്കൃതമായ ഒരു സ്വാധീനശക്തി ലന്തക്കാർ ചെലുത്തിയിരുന്നു വെന്നു കാണാം. വ്യാപാരം, ഭരണം, മതം തുടങ്ങിയ കാര്യങ്ങളിൽ പരിഷ്കൃതവും ഉദാത്തവുമായ നയം അവർക്കുണ്ടായിരുന്നു. ജനങ്ങളെ ചൂഷണം ചെയ്യണമെന്നോ മർദ്ദിക്കണമെന്നോ അവർക്കു താല്പര്യമില്ലായി രുന്നു. ഏറ്റവും കൂടുതൽ ലാഭം കിട്ടത്തക്കവണ്ണം വ്യാപാരം നടത്തുക യെന്നതു മാത്രമായിരുന്നു അവരുടെ ഏകലക്ഷ്യം. അവരുടെ പദ്ധതി കളിൽ യുദ്ധമഹത്വത്തിനു സ്ഥാനമുണ്ടായിരുന്നില്ല. അതുപോലെതന്നെ അവിശ്വാസികളെ മാർഗ്ഗംചേർത്തും, അവരുടെ അമ്പലങ്ങൾ കൊള്ള ചെയ്തും ലഭിക്കുന്ന സ്വർഗ്ഗവും ലന്തക്കാർ കാംക്ഷിച്ചിരുന്നില്ല. സൌഹാർദ്ദ പരമായ ഉദ്ദേശങ്ങളാണ് അവർക്കുണ്ടായിരുന്നത്. അവരുമായുള്ള ഒരു ശതാബ്ദക്കാലത്തെ ബന്ധം, കേരളത്തിൻെറ സാംസ്കാരികവളർച്ചയ്ക്കു പല വിധത്തിലും ഗുണകരമായിരുന്നു.

---

+ മോയിൻസ്—പേജ് 180.

## അദ്ധ്യായം പത്ത്

# ലന്തക്കാരുടെ ഭരണവും വ്യാപാരവും

### 1. ഭരണം

പോർട്ടുഗീസുകാരിൽനിന്നും വളരെ വ്യത്യസ്തമായിരുന്നു ലന്തക്കാരുടെ ഭരണസമ്പ്രദായം. അവർക്ക് ആദ്യകാലംമുതൽതന്നെ വിപുലവും വളരെ കാര്യക്ഷമവുമായ ഒരു ഭരണരൂപമുണ്ടായിരുന്നു. സ്വന്തം നാട്ടിൽ നിലവിലിരുന്ന ജനാധിപത്യഭരണസംഘടന അവർ പൂർവ്വദേശത്തെ സങ്കേതങ്ങളിലും സ്വീകരിച്ചു. ഏററവും ചെറിയ പണ്ടകശാലയിൽ പോലും കൗൺസിലുകളും കമ്മററികളും കോടതികളുമുണ്ടായിരുന്നു. പറങ്കിഭരണം മിക്കവാറും ഫ്യൂഡൽസമ്പ്രദായത്തിലായിരുന്നു. അവർക്ക് യാതൊരു അച്ചടക്കബോധവുമുണ്ടായിരുന്നില്ല. രാജാവും പോർട്ടുഗല്ലിലെ ഉയർന്ന ഉദ്യോഗസ്ഥന്മാരും ഏററവും നിസ്സാരമായ ഭരണകാര്യങ്ങളിൽ പോലും തലയിട്ടു. ഇന്ത്യയിലെ പണ്ടകശാലാകാര്യസ്ഥന്മാർക്കു നേരിട്ടു രാജാവിന് എഴുതാനുള്ള അധികാരമുണ്ടായിരുന്നു. ഇതിൽനിന്നു വളരെ വ്യത്യസ്തമായിരുന്നു ഡച്ചുസമ്പ്രദായം. അന്നു നിലവിലിരുന്ന കൊളോണിയൽഭരണരീതികളിൽ ഏററവും ഉയർന്നതായിരുന്നു അത്. ഇംഗ്ലീഷുകമ്പനിയുടെ മോഹംതന്നെ അതു കഴിയുന്നത്ര അംഗീകരിച്ച് നടപ്പിലാക്കുകയെന്നതായിരുന്നു.

പൌരസ്ത്യവാണിജ്യത്തിൽ താല്പര്യമുള്ള പ്രധാനസംഘടനകളിൽ നിന്നും തിരഞ്ഞെടുക്കപ്പെട്ട 17 ഡയറക്ററർമാരാണ് ഡച്ചുകമ്പനി ഭരിച്ചിരുന്നത്. ഈ സംഘടനകൾ സ്വയംഭരണമുള്ള ഘടകങ്ങളായി പ്രവർത്തിച്ചു. കണക്ക്, ആഭ്യന്തരഭരണം ആദിയായ കാര്യങ്ങളിൽ അവർക്ക് സ്വാതന്ത്ര്യമുണ്ടായിരുന്നു. എന്നാൽ വിദേശസങ്കേതങ്ങളുടെ പരമമായ ഭരണം ഡയറക്ടർമാരിൽ നിക്ഷിപ്തമായിരുന്നു. അവർ സബ്കമ്മിററികൾ മുഖാന്തിരം എഴുത്തുകുത്ത് നടത്തുകയും നിർദ്ദേശങ്ങൾ നൽകുകയും, കമ്പനികാര്യങ്ങളുടെ പൊതുവായ മേൽനോട്ടം വഹിക്കുകയും ചെയ്തു.

പൌരസ്ത്യസങ്കേതങ്ങളുടെ നേരിട്ടുള്ള ഭരണം നടത്തിയിരുന്നത് ഒരു ഗവർണ്ണർജനറലും കൌൺസിലുംകൂടെ ചേർന്നുകൊണ്ടാണ്. ബറ്റേവിയായായിരുന്നു അവരുടെ തലസ്ഥാനം "ഉന്നതന്മാരുടെ" കൌൺസിൽ എന്നായിരുന്നു അതിന്റെ പേർ. കൌൺസിലിലെ 9 അംഗങ്ങളിൽ 4 പേർ പുറമുള്ള സങ്കേതങ്ങളിലെ ഗവർണ്ണർമാരായിരുന്നു. ഗവർണ്ണർ ജനറലായിരുന്നു ഭരണത്തലവൻ. അദ്ദേഹം കഴിഞ്ഞാലുള്ള ഏററവും പ്രധാനപ്പെട്ട ഉദ്യോഗസ്ഥൻ കമ്പനിയുടെ വാണിജ്യകാര്യങ്ങളുടെ തലവനായ ഡയറക്ടർ ജനറലായിരുന്നു. കമ്പനിയുടെ വിവിധ താല്പര്യങ്ങൾക്ക് പ്രാതിനിധ്യമുണ്ടായിരുന്ന കൌൺസിൽ ആംസ്റ്റർഡാമിലെ തലവന്മാരിൽനിന്ന് ഫലത്തിൽ സ്വതന്ത്രമായ രീതിയിലാണ് പ്രവർത്തിച്ചുവന്നത്.

കേരളഭരണാധികാരി കൊച്ചിയിലെ കമാണ്ടൂറും കൌൺസിലുമായിരുന്നു. ആദ്യകാലത്ത് കൊല്ലം, കായംകുളം, പുറക്കാട്ട്, കണ്ണൂർ, കൊടുങ്ങല്ലൂർ എന്ന് അഞ്ചു പ്രധാന സങ്കേതങ്ങളായിരുന്നു അവർക്കുണ്ടായിരുന്നത്. തേങ്ങാപട്ടണത്ത് ഒരു റസിഡൻസി മാത്രമേ ഉണ്ടായിരുന്നുള്ളു. ഓരോ സങ്കേതത്തിന്റെ ചുമതല ഒരു ക്യാപ്ററനായിരുന്നുവെങ്കിലും അയാളുടെ കീഴിൽ പട്ടാളക്കാർ കുറവായിരുന്നു. കമാണ്ടൂറിന്റെ കൌൺസിലിൽ അദ്ദേഹത്തിന്റെ രാഷ്ട്രീയവകുപ്പിലെ അംഗങ്ങളും തീരദേശത്തെ പ്രധാന സൈനികോദ്യോഗസ്ഥന്മാരും അംഗങ്ങളായിരുന്നു. അതിന്റെ അംഗസംഖ്യ ക്ലിപ്തമല്ലായിരുന്നുവെങ്കിലും, 1741-വരെ സാധാരണയായി 9 പേരായിരുന്നു അംഗങ്ങൾ. കമാണ്ടൂറിന്റെ തൊട്ടു കീഴിലുള്ള ഉദ്യോഗസ്ഥനായ ചീഫ് അഡ്മിനിസ്ട്രേറററായിരുന്നു കമ്പനിയുടെ വാണിജ്യകാര്യങ്ങളുടെ ചുമതലക്കാരൻ.

രാഷ്ട്രീയം, സൈനികം, മതപരം എന്നു മൂന്നായിട്ടാണ് കമ്പനിഭരണം വിഭജിച്ചിരുന്നത്. രാഷ്ട്രീയഭരണത്തിന്റെ ലക്ഷ്യം വ്യാപാരമായിരുന്നതുകൊണ്ട്, രാഷ്ട്രീയ ഉദ്യോഗസ്ഥന്മാരുടെ ചുമതലകളിൽ വ്യാപാരവും ഉൾപ്പെട്ടിരുന്നു. രാഷ്ട്രീയവകുപ്പിന്റെ തലവനായിരുന്നു ഗവർണ്ണർ അഥവാ കമാണ്ടൂർ. ചെറിയ സങ്കേതങ്ങളിൽ റസിഡണ്ടോ ക്യാപ്ററനോ ആ ചുമതല വഹിച്ചിരുന്നു. അവരുടെ കീഴിൽ, ജോലി പഠിക്കുന്നവർ മുതൽ ഉയന്ന വ്യാപാരികൾവരെ പല നിലവാരത്തിലുള്ള ഉദ്യോഗസ്ഥന്മാരുമുണ്ടായിരുന്നു. ഈ ഉദ്യോഗസ്ഥന്മാരുടെ ശമ്പളം അത്ര വലുതായിരുന്നില്ല. ഗവർണ്ണർക്ക് 200 ഗിൽഡറും, കമാണ്ടൂറിന് 150—180 ഗിൽഡറുമാണ് ലഭിച്ചത്. എന്നാൽ അത് ഔപചാരി

കമായ ശമ്പളം മാത്രമായിരുന്നു. ഉദ്യോഗസ്ഥന്മാർക്ക് കമ്മിഷനും മററ് ആനുകൂല്യങ്ങളും നൽകിയിരുന്നതുകൊണ്ട്, ആകർഷണീയമായ ഒരു ഉദ്യോഗമായിരുന്നു കേരളത്തിലെ കമാണ്ടൂർപദവി. സേവനവ്യവസ്ഥയുടെ മൂന്നാംവകുപ്പിൻപ്രകാരം ഗവർണ്ണർമാർ, ഡയറക്ററർമാർ, അവരുടെ തൊട്ടുകീഴിലുള്ള ഉദ്യോഗസ്ഥന്മാർ എന്നിവക്ക്, കമ്പനിയുടെ പണ്ടകശാലയിൽനിന്നും യൂറോപ്യൻസാധനങ്ങൾക്ക് 50 ശതമാനവും ഇൻഡ്യൻചരക്കുകൾക്ക് 30 ശതമാനവും വിലകൊടുത്ത് സ്വന്തം ആവശ്യത്തിന് വാങ്ങാമായിരുന്നു. കീഴുദ്യോഗസ്ഥന്മാക്കും മററു താഴ്ന്ന ജീവനക്കാർക്കും ഈ അവകാശം ഉണ്ടായിരുന്നില്ല. എന്നാൽ സുഗന്ധവ്യഞ്ജനങ്ങൾ ഈ ചരക്കുകളുടെ കൂട്ടത്തിൽ ഉൾപ്പെടുത്തിയിരുന്നില്ല. കയററിക്കു നടക്കുന്ന എല്ലാ ചരക്കുകളുടേയും വിലയുടെ ഒരു ശതമാനത്തിന് കേരളത്തിലെ പട്ടാളത്തലവന് അവകാശമുണ്ടായിരുന്നു. അതുപോലെതന്നെ കമാണ്ടൂറിനും അദ്ദേഹത്തിന്റെ നേരെകീഴിലുള്ള ഉദ്യോഗസ്ഥന്മാം സ്വകാര്യവ്യാപാരം നടത്താൻ അനുമതി നൽകി. മോയിൻസിന്റെ കാലത്ത് ഈ അവകാശം ഭേദഗതി ചെയ്തു. ചരക്കുവില്പനയുടെ 5 ശതമാനവും കുരുമുളകു് വാങ്ങുന്നതിന്റെ 3 ശതമാനവും കമാണ്ടൂറിനും അസിസ്റ്റൻറിനും കിട്ടി. അതിൽ അഞ്ചിൽ നാലുഭാഗം കമാണ്ടൂറിനും ബാക്കി കീഴുദ്യോഗസ്ഥനുമായിരുന്നു.

ലന്തക്കാർക്ക് വളരെ ചെറിയ ഒരു പട്ടാളശക്തി മാത്രമേ കേരളത്തിൽ ഉണ്ടായിരുന്നുള്ളു. ഒരു ക്യാപ്ററൻ, ഒരു ക്യാപ്ററൻ ലഫ്ററനൻറ്, 4 ലഫ്ററനൻറുമാർ, 6 എൻസൈൻസ്, ഇൻഡ്യൻപട്ടാളത്തിന് 4 ഉദ്യോഗസ്ഥന്മാർ, പീരങ്കിപ്പടയ്ക്കു് 3 ഉദ്യോഗസ്ഥന്മാർ ഇതായിരുന്നു അതിന്റെ പൊതുഘടന. സമാധാനകാലത്ത് രണ്ടായിരത്തിൽ കൂടുതൽ പട്ടാളക്കാർ അവക്കുണ്ടായിരുന്നില്ല. അതിൽ പകുതിപ്പേർ മാത്രമായിരുന്നു യൂറോപ്യന്മാർ. സാമൂതിരിയോടും, തിരുവിതാംകൂർരാജാവിനോടും യുദ്ധം നടന്ന കാലത്ത് കൊളംബിൽനിന്നും ബറോവിയായിൽനിന്നും വലിയ പോഷകസേനകൾ അവർ കൊണ്ടുവന്നിരുന്നുവെങ്കിലും, സാധാരണഗതിയിൽ വലിയ പട്ടാളങ്ങളെ പുലത്താൻ അവർ ഇഷ്ടപ്പെട്ടിരുന്നില്ല. ഇതേ തോതിൽതന്നെയായിരുന്നു നാവികബലം. പറങ്കികൾ എല്ലാക്കാലത്തും കേരളതീരത്ത് പുലത്തിവന്ന വലിയ നാവികസേനയോട് താരതമ്യപ്പെടുത്താൻപോലും വയ്യാത്തവണ്ണം ചെറുതായിരുന്നു അതു്. അവക്കു വലിയ നാവികസേനയുടെ ആവശ്യമില്ലാതിരുന്നതിന് പ്രധാനമായ ഒരു കാരണമുണ്ടായിരുന്നു. "കേരളീയരുടെ കപ്പൽസഞ്ചാരത്തെയോ, അവരുടെ ഉല്പന്നങ്ങളുടെ വാണിജ്യത്തെയോ നിയന്ത്രി

ക്കാനോ, തടസ്സപ്പെടുത്താനോ പാടില്ലാ" എന്ന് അവർ ആദ്യംമുതല്ക്കേ തീരുമാനിക്കുകയുണ്ടായി. • പോരെങ്കിൽ കൊളമ്പിൽ നല്ലൊരു നാവികസേന അവർക്കുണ്ടായിരുന്നു. അവിടെനിന്ന് ഇൻഡ്യൻസമുദ്രം നിയന്ത്രിക്കാനും വിഷമമുണ്ടായിരുന്നില്ല.

അത്യാവശ്യമായ ഈ സംഘടനകൾ കൂടാതെ, അവരുടെ കാര്യസ്ഥന്മാരുടെയും ജീവനക്കാരുടെയും ക്ഷേമത്തിനുവേണ്ടി പല സഹായസ്ഥാപനങ്ങളും ലന്തക്കാർ കേരളത്തിൽ രൂപീകരിച്ചിരുന്നു. വൈദ്യസഹായത്തിന് അവർ ഒന്നാംതരം ഏർപ്പാടുകൾ ചെയ്തു. ആയുധങ്ങൾ നന്നാക്കുന്നതിനും, കപ്പലുകളുടെ അറ്റകുറ്റപ്പണികൾക്കുമായി വിദഗ്ദ്ധന്മാരായ ഒരുസംഘം യൂറോപ്യൻതൊഴിലാളികളെ അവർ നിയോഗിച്ചിരുന്നു.

നീതിപരിപാലനകാര്യത്തിൽ ലന്തക്കാർ പ്രത്യേകം അഭിമാനം കൊണ്ടിരുന്നു. കോടതികളെപ്പററി മോയിൻസിൻെറ മെമ്മോറാണ്ഡത്തിൽ നൽകിയിട്ടുള്ള വിവരണത്തിൽനിന്ന് ഇൻഡ്യയിലെ ഡച്ചുനീതിനിർവ്വഹണരീതി മനസ്സിലാക്കാൻ കഴിയും.

മോയിൻസ് പറയുന്നു, "കൗൺസിലിലെ ഉപാദ്ധ്യക്ഷനായ ചീഫ് അഡ്മിനിസ്ത്രേറ്റർ പ്രസിഡണ്ടായും, രാഷ്ട്രീയകൗൺസിലിലെ മിക്ക അംഗങ്ങളും, പട്ടാളത്തിലെ ഏതാനും അംഗങ്ങളും ചേർന്നുള്ളതാണ് ഇവിടത്തെ കോടതി. ഇൻഡ്യയിലെ (അതായത് ഡച്ച് ഇൻഡീസിൽ) മറെല്ലാ ഭാഗത്തെയും കോടതികളെപ്പോലെ ഉന്നതന്മാരുടെ കൌൺസിലിനുവേണ്ടി ഈ കോടതി ക്രിമിനലും സിവിലുമായ എല്ലാ കേസ്സുകൾ വിചാരണചെയ്യുകയും വിധി പറയുകയും ചെയ്യുന്നു.

"സിവിൽകോർട്ട്" എന്നു പേരുള്ള ഒരു കീഴ്കോടതികൂടെ ഞങ്ങൾക്ക് ഇവിടെയുണ്ട്. രാഷ്ട്രീയകൌൺസിലിലെ ഒരംഗമായിരിക്കും അതിൻെറ പ്രസിഡണ്ട്. ഏതാനും ചെറുകിട ഉദ്യോഗസ്ഥന്മാരാണ് അതിലെ അംഗങ്ങൾ."

സിവിലും ക്രിമിനലുമായ എല്ലാ കാര്യങ്ങളിലും ജനങ്ങൾക്ക് ന്യായവും നീതിയും ലഭിക്കുന്നതിന് ശ്രദ്ധ പതിപ്പിക്കണമെന്നു ഗവർണ്ണർമാർ, ഡയറക്ടർമാർ, കമാണ്ടർമാർ തുടങ്ങിയ ഉദ്യോഗസ്ഥന്മാർക്ക നൽകുന്ന ഉദ്യോഗഉത്തരവിൽ പ്രത്യേകം നിർദ്ദേശിച്ചിരുന്നു. സങ്കേത

---

• സ്റ്റാവൊറിനസ്സ്, മൂന്നാംഭാഗം, പേജ് 237

ങ്ങളിലെ തലവന്മാർ രാഷ്ട്രീയകൌൺസിലിലും നീതിന്യായക്കോടതിയിലും ഒന്നുപോലെ അദ്ധ്യക്ഷതവഹിച്ചുവന്നിരുന്നു. എന്നാൽ ഈ ഏർപ്പാട് പലവിധ അന്യായങ്ങൾക്കും അഴിമതികൾക്കും കാരണമായിത്തീർന്നു. അതിന്റെ കുഴപ്പം നല്ലവണ്ണം മനസ്സിലാക്കുന്നതിന് പീറ്റർ വീയസ്സ് സംഭവം സഹായിച്ചു. സിലോൺഗവർണ്ണരും അവിടത്തെ ചീഫ് ജസ്റ്റീസുമായിരുന്ന വീയസ്സ്, സ്വന്തം താല്പര്യത്തിനുവേണ്ടി നിർദ്ദോഷികളായ ജനങ്ങളെ നിയമത്തിന്റെ സഹായത്തോടെ വധിക്കുകയുണ്ടായി. എന്നാൽ ഈ ഗവർണ്ണരെ ലന്തക്കാർ അറസ്റ്റുചെയ്തു വിസ്തരിക്കുകയും, ബറ്റേവിയായിൽവച്ച് 1732-ൽ പരസ്യമായി തൂക്കിലിടുകയും ചെയ്തു. അതു് അവരെക്കുറിച്ചുള്ള ബഹുമാനം വർദ്ധിപ്പിക്കുന്നു.

നിയമം പഠിച്ച വളരെക്കുറച്ച് ആളുകൾ മാത്രമേ പൌരസ്ത്യസങ്കേതങ്ങളിൽ ഉള്ളുവെന്ന് മോയിൻസ് പരാതിപ്പെടുന്നു. കോടതികളിൽ കേസ്സുവാദിക്കുന്നതിന് ശരിയായ ഏർപ്പാടുണ്ടായിരുന്നില്ല. സർക്കാർവക്കീലുതന്നെ വാദിക്കും പ്രതിക്കും വേണ്ടി വാദിക്കേണ്ടിവന്നു. "സ്വന്തം ഭാഗം വാദിക്കുന്ന ഉത്സാഹത്തോടെ പ്രതിക്കുവേണ്ടി വാദിക്കാനുള്ള സന്മചിത്തത പല സർക്കാർവക്കീലന്മാർക്കു"മില്ലെന്ന് മോയിൻസ് പരാതിപ്പെടുന്നു.

ക്രിമിനൽകേസ്സുകളുടെ കാര്യത്തിൽ രണ്ടു നടപടിക്രമമാണ് സ്വീകരിച്ചുവന്നത്. ഒന്ന്, അസാധാരണ കേസ്സുകളും മറേറത് സാധാരണകേസ്സുകളും. അസാധാരണകേസ്സുകളുടെകാര്യത്തിൽ, തെളിവെടുപ്പ് മുതലായവ അത്ര കർശനമായിരുന്നില്ല. എന്നാൽ സാധാരണകേസ്സുകളുടെ കാര്യത്തിൽ തെളിവു്, വിചാരണ തുടങ്ങിയ കാര്യങ്ങൾ കൃത്യമായി പാലിച്ചുവന്നു. യൂറോപ്യന്മാരെക്കാൾ കൂടുതലായി നാട്ടുകാരെയാണ് ക്രിമിനൽകേസ്സുകൾ ബാധിച്ചിരുന്നതു്. എന്നാൽ കോടതിനടപടികളെല്ലാം ദ്വിഭാഷികളുടെ സഹായത്തോടെ ഡച്ചുഭാഷയിൽ നടത്തിവന്നു. ഏതാനും ലന്തക്കാരെ ദ്വിഭാഷകളായി പരിശീലിപ്പിക്കണമെന്ന് മോയിൻസിന് ആഗ്രഹമുണ്ടായിരുന്നു. ഗെറിററ് വാൻ വാർഡൻബേഗ്ഗ്, ജേക്കബ്ബ് ഗോലിയാത്തു് എന്നിവരെ മലയാളം പഠിപ്പിക്കാൻവേണ്ടി കൊച്ചിയിലെ ഒന്നാംദ്വിഭാഷിയുടെ കീഴിൽ അദ്ദേഹം നിയോഗിക്കുകപോലുമുണ്ടായി.

തീരദേശത്തെ താഴ്ന്നജാതിക്കാരായ ക്രിസ്ത്യാനികളുടെ മേൽ നീതിന്യായം നടത്തിവന്നത് കമ്പനിയാണ്. 1663-ലെ ഉടമ്പടിപ്രകാ

രം "ക്രിസ്ത്യാനികൾ കമ്പനിയുടെ അധികാരത്തിൻകീഴിലാണെന്നും, അവർ കുററംചെയ്താൽ കമ്പനിക്കു മാത്രമേ ശിക്ഷിക്കാൻ അർഹതയുള്ളു വെന്നും" പ്രത്യേകം വ്യവസ്ഥചെയ്തിരുന്നു. കൊങ്കിണികളെ ബാധിക്കുന്ന കേസ്സുകളുടെ അപ്പീൽ കേൾക്കാനുള്ള അവകാശവും അവർക്കായിരുന്നു. ഔപചാരികമായി കൊങ്കിണികൾ കൊച്ചിരാജാവിൻെറ കീഴിലാണെങ്കിലും അവർക്ക് രാജാവിനെതിരായി കമ്പനിയോടു പരാതിപ്പെടാൻ അവകാശമുണ്ടായിരുന്നുവത്രേ. മോയിൻസ് ചൂണ്ടിക്കാണിക്കുന്നു: "അവരുടെമേലുള്ള നമ്മുടെ പരമാധികാരം വല്ലപ്പോഴുമെങ്കിലും ഉപയോഗപ്പെടുത്തുന്നതു നല്ലതാണ്." മിക്കവാറും എല്ലാ കാര്യങ്ങളിലും നാട്ടുകാരുമായിട്ടാണ് കൊങ്കിണികൾ ഇടപെട്ടിരുന്നത്. അതുകൊണ്ടു രാജാവിൻെറ നീതിനിർവ്വഹണാധികാരത്തിന്മേലുള്ള ഒരു വലിയ കൈകടത്തലായിരുന്നു ഈ പ്രത്യേകഅവകാശം.



## 2. വ്യാപാരവും വരുമാനവും

ഭരണകാര്യത്തിലെന്നപോലെതന്നെ വാണിജ്യകാര്യങ്ങളിലും ലന്തക്കാർ പറങ്കികളിൽനിന്നു വിഭിന്നരായിരുന്നു. 16-ാംശതകത്തിനും 18-ാം ശതകത്തിനും മദ്ധ്യേ വെള്ളക്കാർ നടത്തിവന്ന വ്യാപാരത്തിൻെറ സാഹചര്യങ്ങൾക്കുതന്നെ വലിയ മാററംവന്നു. അതുകൊണ്ടു പറങ്കികൾക്ക് ഏറെക്കുറെ വിജയകരമായി നടപ്പിലാക്കാൻ കഴിഞ്ഞ പരിപൂർണ്ണവ്യാപാരകുത്തക അസാദ്ധ്യമായിത്തീർന്നു. തീരപ്രദേശത്തു സ്ഥാനംപിടിച്ചുകഴിഞ്ഞ ഇംഗ്ലീഷുകാരും ഫ്റഞ്ചുകാരും കേരളവ്യാപാരത്തിൻെറ വലിയൊരുപങ്ക് തട്ടിയെടുത്തു എന്നു നാം കണ്ടുവല്ലോ. ഇൻഡ്യൻസമുദ്രത്തിലെത്തിയ ആദ്യത്തെ യൂറോപ്യൻശക്തിയെന്ന ആനുകൂല്യം ഡച്ചുകാക്കില്ലായിരുന്നു. അതുകൊണ്ടു പരസ്യമായ മത്സരത്തിൽ വ്യാപാരം നടത്തുന്നതിനുള്ള ഒരു നയമാണ് അവർ ആവിഷ്കരിച്ചത്.

തങ്ങൾക്കു വേണ്ടിയിരുന്ന ചരക്കുകളുടെ കുത്തക ഇന്ത്യൻരാജാക്കന്മാരുമായുള്ള ഉടമ്പടികളിൽക്കൂടി സമ്പാദിക്കാനാണ് ലന്തക്കാർ ആഗ്രഹിച്ചത്. "മേൽപറഞ്ഞ കമ്പനിക്കല്ലാതെ മററാർക്കുംതന്നെ കുരുമുളകും കറുവേലപ്പട്ടയും ഈ രാജ്യത്തുനിന്നു കയററുമതിചെയ്യുന്നതിന് അവകാശമുണ്ടായിരിക്കുകയില്ല. അവർക്കുമാത്രമേ ഈ ചരക്കുകൾ വിൽക്കാനും പാടുള്ളു," വെന്ന വ്യവസ്ഥകൂടെ കൊച്ചിക്കുതെക്കുള്ള രാജാക്കന്മാരുമായി ഉണ്ടാക്കിയ ഉടമ്പടികളിൽ ന്യൂഹോഫ് നിർബ്ബന്ധിച്ചു ചേർത്തിരുന്നു. സാമൂതിരി, ചിറക്കൽരാജാവ് എന്നിവരൊഴികെയുള്ള

എല്ലാ കേരളരാജാക്കന്മാരുമായി അവർ ഇത്തരത്തിലുള്ള ഉടമ്പടി ഉണ്ടാക്കി. പറങ്കികളുടെ കുത്തക അംഗീകരിച്ചിരുന്ന ഈ രാജാക്കന്മാർ ലന്തക്കാരുടെ നിർദ്ദേശത്തെപ്പററി തർക്കിച്ചില്ല; എന്നാൽ തങ്ങളുടെ ഉല്പന്നങ്ങൾക്കു കൂടുതൽ വില നൽകിവാങ്ങാൻ സന്നദ്ധരായി വേറെ ചിലരുണ്ടെന്ന് അവർ വേഗം മനസ്സിലാക്കി. അതുകൊണ്ട് എത്രതന്നെ ഉടമ്പടികളും ഒത്തുതീർപ്പുമുണ്ടായിട്ടും, കുരുമുളകിൻെറ ഗണ്യമായ ഒരുഭാഗം മററു വഴികളിലേക്ക് പ്രവഹിക്കാൻ തുടങ്ങി. മററു രാജ്യക്കാർക്ക് കുരുമുളകു വിൽക്കുന്നതു നിയമവിരുദ്ധമാണെന്നു പറഞ്ഞ് പട്ടാളത്തെക്കൊണ്ട് അതു തടയാൻ ആദ്യകാലത്ത് ലന്തക്കാർ ഒരു ശ്രമം നടത്തി. എന്നാൽ ആ നയം ഭാരിച്ച ചിലവിനു കാരണമായി. അത് ബറേറാവിയായിലെ അധികാരികൾക്കു സമ്മതമല്ലായിരുന്നുവെന്നു മാത്രമല്ല, അവർക്ക് അയച്ചുകൊടുക്കാൻ പട്ടാളവുമില്ലായിരുന്നു. സ്റ്റാഃവാനിനസ്സ് തന്നെ സമ്മതിക്കുന്നു, "ഈ ശ്രമങ്ങൾ (നിയമവിരുദ്ധവ്യാപാരം പട്ടാളത്തെക്കൊണ്ടു തടയുകയെന്നത്) വളരെ ചിലവിനു കാരണമായെങ്കിലും തീരെ ഫലപ്രദമായിരുന്നില്ല. മററു രാജ്യക്കാരുമായി കച്ചവടം നടത്തുന്നതിൽനിന്നു സ്വന്തം പ്രജകളെ പിന്തിരിപ്പിക്കാൻ രാജാക്കന്മാർക്കുപോലും കഴിഞ്ഞിരുന്നില്ല. എന്തെന്നാൽ നമുക്കു വിൽക്കുന്നതിനേക്കാൾ ഇരട്ടിലാഭം അവർക്ക് മററുവഴിയിൽനിന്നു ലഭിച്ചുവന്നു." *

"വൻതോതിലുള്ള വ്യാപാരസൌകര്യങ്ങൾ ലഭിക്കുന്നതിനു് അത്യന്താപേക്ഷിതമായവിധത്തിൽ ഭീതിയും ബഹുമാനവും നാട്ടുരാജാക്കന്മാരിൽ ജനിപ്പിക്കുന്നതിനു വൻശക്തിയെന്നഭാവം" പുലർത്തുന്ന നയം മാറിയ പരിതഃസ്ഥിതിയിൽ ഫലിക്കുന്നില്ലെന്നുകണ്ട്, കമ്പനി പട്ടാളക്കാരെ കുറയ്ക്കുകയുണ്ടായല്ലോ. അതു രാജാക്കന്മാരുടെ എതിർപ്പിനെ പ്രോത്സാഹിപ്പിച്ചു. കപ്പൽഗതാഗതത്തിനു രക്ഷാപത്രികകൾ നൽകുകയും നിയന്ത്രണം ഏർപ്പെടുത്തുകയുംചെയ്തു പോർട്ടുഗീസുകാരുടെ നിർബ്ബന്ധബുദ്ധി ലന്തക്കാർ ആദ്യംമുതൽതന്നെ സ്വീകരിച്ചിരുന്നില്ല. കടൽവ്യാപാരം സ്വതന്ത്രമായിരിക്കണമെന്നായിരുന്നു അവരുടെ നയം. അതുകൊണ്ട് കപ്പൽസഞ്ചാരത്തിനുള്ള എല്ലാ സൌകര്യങ്ങളും കമ്പനി നൽകിയിരുന്നു.

ഇതെല്ലാംകൊണ്ട് കേരളവ്യാപാരത്തിൽനിന്നു പറങ്കികളെപ്പോലെ ലാഭമുണ്ടാക്കാൻ ലന്തക്കാർക്കു കഴിഞ്ഞില്ല. താരതമ്യേന അവർക്ക്

---

* സ്റ്റാഃവാനിനസ്സ്, ഭാഗം 3, പേജ് 272. കൂടാതെ ഡിജോങ്ങിൻെറ 'രഹസ്യപരിഗണനകൾ' കൂടെ നോക്കുക. (1757 ഒക്ടോബർ 25)

ചിലവും കൂടുതലായിരുന്നു. ഹൈദരാലി കേരളത്തിൽ വരുന്നതിനു മുമ്പുതന്നെ സാമൂതിരിയുമായി മൂന്നു യുദ്ധങ്ങളും തിരുവിതാംകൂറുമായി ഒരു യുദ്ധവും നടത്താൻ അവർ നിർബ്ബന്ധിതരായി. അതിൽ ഏറ്റവും പ്രധാനപ്പെട്ടതു് 1717-ൽ സാമൂതിരിക്ക് എതിരായി നടന്ന യുദ്ധമായിരുന്നു. എന്നാൽ അതു കഴിഞ്ഞിട്ടും ചിലവു കുറഞ്ഞില്ല. 1717-ലെ ഉടമ്പടിക്കുശേഷം രാജ്യദ്രോഹികളായ കമാണ്ടർമാർ ആവിഷ്കരിച്ച പുതിയ ആക്രമണപരിപാടികൾമൂലം സൈനികച്ചിലവു് കൂടിക്കൊണ്ടിരുന്നു. സൈനികവിജയങ്ങളുടെ ഫലമായി വർദ്ധിച്ച പ്രശസ്തിയുടെ അടിസ്ഥാനത്തിൽ കുറച്ചുകാലത്തേയ്ക്കു് കുരുമുളകുവ്യാപാരത്തിന്റെ കുത്തക നിലനിർത്താൻ അവർക്കു കഴിഞ്ഞിരുന്നുവെങ്കിലും, തിരുവിതാംകൂറുമായുള്ള യുദ്ധം ആരംഭിച്ചതോടെ അതു പൊളിയാൻ തുടങ്ങി. കൊച്ചിവരെയുള്ള ചെറുരാജ്യങ്ങൾ മാർത്താണ്ഡവർമ്മ വെട്ടിപ്പിടിച്ചതോടെ ആ പ്രദേശങ്ങളുമായി നേരിട്ടുള്ള വ്യാപാരം അസാദ്ധ്യമായിത്തീർന്നു.

കമ്പനിയുടെ കേരളവ്യാപാരം രണ്ടു ശാഖകളായിട്ടാണ് സംഘടിപ്പിച്ചിരുന്നതു്. ഒന്നു്, യൂറോപ്പിലെ ആവശ്യത്തിനുവേണ്ടി കേരളത്തിൽ വാങ്ങുന്ന ചരക്കുകൾ; മറ്റേതു് കേരളത്തിൽ വില്ക്കുന്ന ചരക്കുകൾ. പഞ്ചസാര, കർപ്പൂരം, ചെമ്പു്, നാഗം, ഈയം, പട്ടു്, സിന്ദൂരം, രസം തുടങ്ങിയ ചരക്കുകൾ കമ്പനിക്കാർ സ്ഥിരമായി കേരളത്തിൽ വിറ്റഴിച്ചിരുന്നു. കറപ്പുവില്പനയുടെ കുത്തക അവർക്കുണ്ടായിരുന്നു. കുരുമുളകിനു പകരം കറപ്പു് കൈമാറ്റംചെയ്തിരുന്നതുകൊണ്ടു് വലിയ ലാഭവുമുണ്ടായി. എന്നാൽ ജനങ്ങളുടെമേൽ ഇങ്ങനെ കറപ്പു് അടിച്ചേല്പിക്കുന്ന നയം സ്വാഡ്ക്രൂൺ നിർത്തൽചെയ്തു. * കറപ്പിനു് ജാവായിൽ വലിയ പ്രിയമുണ്ടായിരുന്നതുകൊണ്ടു്, ലന്തക്കാർക്കു് അതു കേരളത്തിൽ വിറ്റഴിക്കാൻ സാധിച്ചില്ല. അതു കേരളത്തിന്റെ ഒരു ഭാഗ്യമായി കരുതണം. 1700-നുശേഷം ധാരാളം കറപ്പു വിറ്റിരുന്നുവെങ്കിലും, കമ്പനിയുടെ വ്യാപാരത്തിലെ പ്രധാനപ്പെട്ട ഒരിനമല്ലായിരുന്നു അതു്.

കേരളത്തിൽനിന്നു കമ്പനി വാങ്ങിയ ഏറ്റവും പ്രധാനപ്പെട്ട ചരക്ക് കുരുമുളകുതന്നെയായിരുന്നു. കുരുമുളകുവ്യാപാരത്തിലെ കുത്തക പൊളിഞ്ഞതോടെ മത്സരം ആരംഭിച്ചു. 25 ശതമാനം ലാഭത്തിനു്—അതു താരതമ്യേന കുറഞ്ഞ ലാഭമായിരുന്നു—കമ്പനി കുരുമുളകു വില്ക്കണമെന്നു് കേരളത്തിലെ കമ്മിസാറായിരുന്നകാലത്തു് സ്വാഡ്ക്രൂൺ ശുപാർശചെയ്തു. അതു സ്വീകരിച്ചിരുന്നുവെങ്കിൽ മത്സരം അസാദ്ധ്യ

* മദ്രാസ് റിക്കാർഡുകൾ—പതിമൂന്നാംഭാഗം, പേജ് 70.

മായിത്തീരുമായിരുന്നു. എന്തെന്നാൽ, അപ്പോൾ ഉടമ്പടിപ്രകാരം കമ്പനി വാങ്ങുന്നതിനെക്കാൾ കൂടിയവിലയ്ക്കു മററുള്ളവർ ചരക്കുവാങ്ങാൻ നിർബ്ബന്ധിതരായിത്തീരും. അതു് അവർക്കു ലാഭകരമാകുമായിരുന്നില്ല. പക്ഷെ, ആംസ്റ്റർഡാമിലെ ഡയറക്ടർമാർ ഈ ബുദ്ധിപൂർവ്വമായ നിർദ്ദേശം സ്വീകരിച്ചില്ല. അതിനുപകരം അവർ 1725-ൽ 50 ശതമാനവും 1733-ൽ നൂറുശതമാനവും ലാഭം ഉയർത്തി. പ്രത്യക്ഷത്തിൽ തന്നെ ആത്മഹത്യാപരമായിരുന്നു ഈ നയം. വാങ്ങിയതിന്റെ ഇരട്ടി വിലയ്ക്കു ലന്തക്കാർ കുരുമുളകു വില്പന തുടങ്ങിയപ്പോൾ, അല്പംകൂടെ കൂടിയ വിലയ്ക്കു വാങ്ങി, അല്പം കുറഞ്ഞ വിലയ്ക്കു വിററു നല്ലലാഭം തട്ടിയെടുക്കുന്നതിനു് ഇംഗ്ലീഷുകാർക്കും ഫ്റഞ്ചുകാർക്കും കഴിഞ്ഞു. ഇതിന്റെ ഫലമായി കമ്പനിയുടെ പണ്ടകശാലയിലേയ്ക്കു വന്ന ചരക്കിന്റെ അളവു് ഓരോ വർഷം കഴിയുന്തോറും കുറഞ്ഞുകൊണ്ടിരുന്നു. ഈ രീതി അപ്പാടെ ഉപേക്ഷിച്ചു്, നാടുകൾ പിടിച്ചടക്കുകയെന്ന നയം സ്വീകരിക്കണമെന്നും, ഇടയിടവും വടക്കുംകൂറും പ്രത്യേകിച്ചും കൈവശപ്പെടുത്തണമെന്നും ഗൊല്ലനീസ് ശുപാർശചെയ്തു. എന്നാൽ ആ നയം ദയനീയമായി പരാജയപ്പെട്ടുവെന്നു നാം കണ്ടു. തിരുവിതാംകൂറുമായി നടന്ന സംഘട്ടനത്തിനുശേഷം അവർ എല്ലാ സ്ഥാനങ്ങളിൽനിന്നു പിൻമാറുകയും രാഷ്ട്രീയാധികാരം മാർത്താണ്ഡവർമ്മയ്ക്കു് അടിയറവയ്ക്കുകയും ചെയ്തു.

കമ്പനി ശേഷം പുതിയ പരിതഃസ്ഥിതികളുമായി ഇണങ്ങിച്ചേർന്നു. ഉടമ്പടികളുടെ ബലത്തിൽ ശേഖരിക്കാൻ കഴിയുന്ന സ്ഥലങ്ങളിൽനിന്നു് അങ്ങനെയും, ചന്തയിൽനിന്നു് വാങ്ങേണ്ടിടത്തുനിന്നു് അങ്ങനെയും, അവർ കുരുമുളകു് സമ്പാദിച്ചു. തന്റെ പുരാതനസംസ്ഥാനത്തുനിന്നു് കണ്ടിക്കു് 65 രൂപാവച്ചു് 1,50,000 റാത്തൽ മുളകും, പുതുതായി പിടിച്ചടക്കിയ സ്ഥലങ്ങളിൽനിന്നു് കണ്ടിക്കു് 55 രൂപപ്രകാരം 1,00,000 റാത്തലും പ്രതിവർഷം വിൽക്കാമെന്നു തിരുവിതാംകൂർരാജാവു് ഉടമ്പടിപ്രകാരം സമ്മതിക്കുകയുണ്ടായി. എന്നാൽ ഇംഗ്ലീഷുകാർ കണ്ടിക്കു് 80 രൂപയും കുളച്ചലുള്ള ഡെന്മാർക്കുകാർ അതിലുംകൂടുതൽ വിലയും നൽകാൻ തയ്യാറായിരുന്നതുകൊണ്ടു്, ഉടമ്പടിപ്രകാരമുള്ള മുളകു് അദ്ദേഹം ലന്തക്കാർക്കു വിററില്ല. മററുള്ളവർ വാങ്ങി മിച്ചമുള്ളതുമാത്രമാണു് കമ്പനിക്കു് കിട്ടുന്നതെന്നും, ഉണക്കുണ്ടായാൽ അവർക്കു് യാതൊന്നുംതന്നെ കിട്ടാറില്ലെന്നും മോയിൻസ് പരാതിപ്പെട്ടു.* ഇങ്ങനെയുള്ള ഒരു

* പേജ് 113.

നയം പൊളിയുമെന്നതിന് സംശയമുണ്ടായിരുന്നില്ല. എന്തെന്നാൽ ഉടമ്പടിവ്യവസ്ഥകൾ നടപ്പിലാക്കാൻ ലന്തക്കാർക്ക് കഴിയാതെവന്നപ്പോൾ, ഏററവുംനല്ല വിലനൽകുന്നവർക്ക് കേരളത്തിലെ രാജാക്കന്മാർ വില്പനനടത്തിയെന്നത് സ്വാഭാവികം മാത്രമായിരുന്നു. തിരുവിതാംകൂർരാജാവു കൊടുക്കാമെന്ന് ഏററിരുന്ന 2000 കണ്ടിയിൽ ശരാശരി 73 കണ്ടിമാത്രമേ അദ്ദേഹം വിററിരുന്നുള്ളു!

ഉടമ്പടിയുടെ ബലത്തിൽ കുരുമുളകുവാങ്ങാൻ കഴിയാതെയായപ്പോൾ സാധാരണ വ്യാപാരികളെപ്പോലെ പരസ്യമായി ചന്തയിൽനിന്നു വാങ്ങാൻ കമ്പനിക്കാർ നിർബ്ബന്ധിതരായിത്തീർന്നു. ചന്തയിൽ കണ്ടിക്ക് 100 ക-വരെ കൊടുക്കേണ്ടിവന്നു. ഇന്ത്യൻകപ്പലുകളിൽനിന്ന് വാങ്ങുകയാണെങ്കിൽ, കണ്ടിക്ക് 125—135 രൂപവരെയായിരുന്നുവില. മോയിൻസിന്റെ ഉദ്യോഗകാലത്ത് സ്വകാര്യവ്യാപാരികളിൽനിന്ന് 764,667 റാത്തൽ കുരുമുളക് വാങ്ങിയതായി രേഖപ്പെടുത്തിയിരിക്കുന്നു.

കുരുമുളക് കഴിഞ്ഞാൽ കമ്പനി പ്രധാനമായും വാങ്ങിയിരുന്നത് തെക്കൻതിരുവിതാംകൂറിലെ തുണിത്തരങ്ങളാണ്. ഇരണിയലിലേയും കോട്ടാറിലേയും തുണിത്തരങ്ങൾ പല നൂററാണ്ടുകളായി പ്രശസ്തമായിരുന്നു. പറങ്കികൾ അതു വാങ്ങിക്കൊണ്ടുപോയി നല്ല ലാഭമുണ്ടാക്കി. പറങ്കികളെ ലന്തക്കാർ തുരത്തുന്ന കാലത്ത് കോട്ടാർ പ്രധാനപ്പെട്ട ഒരു വ്യാപാരകേന്ദ്രമായിരുന്നുവെന്ന് ന്യൂഹോഫ് പ്രസ്താവിക്കുന്നു. ദല്ലാളുകൾ മുഖാന്തിരം നെയ്ത്തുകാരിൽനിന്നും നാടൻവ്യാപാരികളിൽനിന്നും കമ്പനി തുണി വാങ്ങി, കിഴക്കൻതീരത്തുനിന്ന് ഏതാനും വിദഗ്ദ്ധന്മാരായ ചായംവേലക്കാരെ കൊച്ചിയിൽ കൊണ്ടു താമസിപ്പിക്കാനും അവർ ഒരു ശ്രമം നടത്തുകയുണ്ടായി. എന്നാൽ അതു വിജയിച്ചില്ല. ചായമിടീൽവ്യവസായം നശിച്ചുപോയി. എങ്കിലും കോട്ടാർതുണിത്തരങ്ങൾ ലന്തക്കാർ ധാരാളമായി കയററുമതിചെയ്തുകൊണ്ടിരുന്നു. മററു കോളനികളിൽ അതിനു നല്ല കമ്പോളവും ലഭിച്ചു.

കേരളത്തിലെ പ്രധാന ഉല്പന്നങ്ങളിൽ ഒന്നായിരുന്നു ഏലം. ആദ്യകാലത്ത് ലന്തക്കമ്പനി ധാരാളം ഏലം കയററുമതിചെയ്തിരുന്നു. എന്നാൽ മററു മത്സരക്കാർ രംഗത്തുവന്നതോടെ അതിന്റെ പ്രാധാന്യം കുറഞ്ഞു. ഉത്തരകേരളത്തിലായിരുന്നു ഏററവുംനല്ല ഏലം വിളഞ്ഞിരുന്നത്. അതു വലിയ വിലകൊടുത്ത് ഇംഗ്ലീഷുകാരും ഫ്റഞ്ചുകാരും വാങ്ങി. ലന്തക്കാർ അവരോടു കുറച്ചുകാലം മത്സരിച്ചുനോക്കിയെങ്കിലും, ഒടുവിൽ പരാജയപ്പെട്ട് ഏലവ്യാപാരം ഉപേക്ഷിക്കുകയാണുണ്ടായത്.

കൊച്ചിക്കു സമീപവും, കോടശ്ശേരികയ്മൾ, പൂഞ്ഞാർരാജാവ് എന്നിവരുടെ പ്രദേശത്തും വിളയുന്ന ഏലം മാത്രം വാങ്ങാൻ അവർ പിന്നീട് ശ്രമിച്ചു. എന്നാൽ കയ്മളുമായി അവർ വഴക്കുകൂടിയതിന്റെ ഫലമായി അവിടെനിന്നുള്ളചരക്കുംലഭിക്കാതെയായി. ഇരിങ്ങാലക്കുട കൂടൽമാണിക്യംദേവസ്വത്തിന്റെ വകയായ "കൊണ്ടസിഡർ എന്ന ചെറിയ തുണ്ടു ഭൂമി." അദ്ദേഹത്തിനു കമ്പനി കരസ്ഥമാക്കിക്കൊടുക്കുന്നതുവരെ അവരുമായി സഖ്യത്തിൽ ഏർപ്പെടാൻ പൂഞ്ഞാർരാജാവ് വിസമ്മതിച്ചു.

കേരളത്തിൽ കൃഷിചെയ്തുവന്ന നീലത്തിനും വലിയ ആവശ്യമുണ്ടായിരുന്നു. എന്നാൽ ജനങ്ങളുടെ ആവശ്യത്തിനു മാത്രമേ കൃഷിചെയ്തിരുന്നുള്ളു. ഇതു കൂടിയതരം നീലമാണെന്നു കണ്ടു ലന്തക്കാർ മങ്ങാട്ടും, അഞ്ചികയ്മൾപ്രദേശത്തും അത് ശാസ്ത്രീയമായി കൃഷിചെയ്യിക്കാൻ തുടങ്ങി. ഗൊല്ലനീസ്സിന്റെ കാലത്ത് സൂററിൽനിന്ന് നീലവിത്തു വരുത്തുകയും അത് ജനങ്ങളുടെ ഇടയിൽ വിതരണംചെയ്യുകയുമുണ്ടായി. വെണ്ടുരുത്തി, ചേററുവാ, പാപ്പിനിവട്ടം, കൊടുങ്ങല്ലൂർ എന്നീ സ്ഥലങ്ങളിലും അത് ധാരാളമായി കൃഷിചെയ്തുതുടങ്ങി.

കേരളത്തിലെ ഇറക്കുമതിവ്യാപാരത്തിന്റെ വലിയൊരു ഭാഗം ഡച്ചുകമ്പനിയുടെ കൈവശമായിരുന്നു. കറപ്പ്, പഞ്ചസാര, കാരീയം ചീനപ്പട്ട്, ജപ്പാനിൽനിന്നുള്ള ചെമ്പ്, ആയുധങ്ങൾ, വെടിമരുന്ന് തുടങ്ങിയവയായിരുന്നു അവർ വിററഴിച്ച പ്രധാനചരക്കുകൾ. ഈ സാധനങ്ങൾ കമ്പനി നേരിട്ട് ഇറക്കുമതിചെയ്യുകയോ, ആ രാജ്യങ്ങളുമായി വ്യാപാരം നടത്തിവന്ന ഇന്ത്യൻവ്യാപാരികളിൽനിന്ന് വാങ്ങുകയോ ചെയ്തുവന്നു. കൈമാററസമ്പ്രദായത്തിലാണ് അവർ സാധനങ്ങൾ വാങ്ങിയത്. കേരളത്തിൽ വന്ന കാലത്ത് അവർക്കു വലിയ താല്പര്യമുണ്ടായിരുന്ന കറപ്പുവ്യാപാരം അധികം കഴിയുന്നതിനുമുമ്പ് അപ്രധാനമായിത്തീർന്നു. എന്തെന്നാൽ കേരളത്തിൽ കിട്ടിയതിനേക്കാൾ കൂടിയ വിലയ്ക്ക്, ജാവായിലും സമീപമുള്ള ദ്വീപുകളിലും അവർക്ക് കറപ്പു വില്ക്കാൻ കഴിഞ്ഞു.

വ്യാപാരത്തിൽനിന്നുള്ള വരവുകൂടാതെ, കമ്പനി നേരിട്ട് കൃഷിചെയ്യുകയും, പാട്ടത്തിനു കൊടുക്കുകയുംചെയ്തു ധാരാളം ഭൂമിയിൽനിന്നു അവർക്കു നല്ല ആദായമുണ്ടായിരുന്നു.

ഇതിൽ പ്രധാനപ്പെട്ട കൃഷിസ്ഥലം ധർമ്മോത്തുപണിക്കരിൽനിന്നു ലഭിച്ചതാണ്. 1717-ലെ ഉടമ്പടിപ്രകാരമാണ് കമ്പനിക്ക് അത് കിട്ടിയത്. പാപ്പിനിവട്ടത്തിന്റെ വടക്കേ അതിർത്തിയിലായിരുന്നു

ഈ ഭൂമി. അതിൽ 437 പറ നിലവും 63 കരപ്പുരയിടങ്ങളും 22 അടിമകളുമുണ്ടായിരുന്നു. പുരയിടങ്ങൾ അവർ പാട്ടത്തിനുകൊടുത്തു. ഹൈദരാലിയുടെ ആക്രമണകാലംവരെ മാത്രമേ ഈ സ്ഥലം കമ്പനിയുടെ കൈവശമിരുന്നുള്ളു. * 1755-ൽ 492½ പൊൻപണവും (190 രൂപ) 523 പറ നെല്ലും കമ്പനിക്ക് കൊടുക്കാമെന്ന് പഴയങ്ങാടിനായർ സമ്മതിച്ചു. 1764-ൽ ഈ തുക 341 രൂപയായി ഉയർത്തി.

ഇതുകൂടാതെ കൊച്ചിക്കോട്ടയ്ക്കു സമീപവും ലന്തക്കാർക്ക് സ്വന്തം ഭൂമിയുണ്ടായിരുന്നു. കായ്ക്കുന്ന 42,089 തെങ്ങുകളും, 500 ഏക്കർ നിലവും, കുറെ ഉപ്പളങ്ങളും ഉണ്ടായിരുന്നതായി മോയിൻസ് രേഖപ്പെടുത്തിയിട്ടുണ്ട്. ഒൻപതു ചെറിയ തുരുത്തുകളും 69 കരപ്പുരയിടങ്ങളുമായിരുന്നു മൊത്തമായി ഉണ്ടായിരുന്നത്. അവയിൽനിന്ന് നല്ല ആദായവും ലഭിച്ചിരുന്നു. വാഹനച്ചുങ്കം, തീരുവ, അടിമകളുടെ കയററുമതി എന്നിവയായിരുന്നു മററു വരുമാനമാർഗ്ഗങ്ങൾ. കൊച്ചി, കൊല്ലം, കൊടുങ്ങല്ലൂർ എന്നീ തുറമുഖങ്ങളിൽ പ്രവേശിക്കുന്ന ഡച്ചുകാരുടേതല്ലാത്ത എല്ലാ കപ്പലുകളും പ്രത്യേകചുങ്കം നൽകേണ്ടിയിരുന്നു. അതിന്റെ പകുതി അതാതു സ്ഥലത്തെ രാജാക്കന്മാർക്ക് പോകും. അടിമകളെ കയററി അയയ്ക്കുന്നതു് ലാഭകരമായ ഒരു വ്യവസായമായിരുന്നു. പുകയില വില്പന, ചാരായവില്പന എന്നിവകളിൽനിന്നും ലന്തക്കാർ ധാരാളം പണമുണ്ടാക്കി.

കമ്പനിയുടെ അഭിപ്രായത്തിൽ എപ്പോഴും "ചിലവു കൂടുതലുള്ള" ഒരു സങ്കേതമായിരുന്നു കേരളം. അതിൽനിന്നു ലന്തക്കാർക്ക് വലിയ ലാഭം കിട്ടിയില്ലെന്നു കരുതുന്നതു് അബദ്ധമായിരിക്കും. ഹോളണ്ടിൽ നടത്തിവന്ന കുരുമുളകുവില്പന കൂടാതെതന്നെ, കേരളത്തിലെ വ്യാപാരത്തിൽനിന്ന് അവർക്ക് നല്ല ലാഭം കിട്ടിയിരുന്നു. എന്നാൽ നൂറുശതമാനം ലാഭത്തിൽ കുറഞ്ഞ യാതൊന്നുംകൊണ്ട് അവർ സംതൃപ്തരായില്ല. വാങ്ങുന്നതിന്റെ നാലിരട്ടി വിലയ്ക്കു് യൂറോപ്പിൽ നടത്തിയിരുന്ന കുരുമുളകുവില്പന ഭീമമായ ലാഭമുണ്ടാക്കിയിരുന്നു. പക്ഷേ, അതു കേരളവ്യാപാരമായിട്ടല്ല കമ്പനി കണക്കാക്കിയിരുന്നതു്. സിലോണിലും ജാവായിലുമുള്ള സങ്കേതങ്ങളിൽനിന്നും കേരളത്തിന്റെ വ്യത്യാസം ഇവിടെ വലിയ പട്ടാളച്ചിലവുണ്ടായി എന്നതാണ്. കേരളരാജാക്കന്മാരുമായി കമ്പനി എപ്പോഴും സമരത്തിലായിരുന്നു. ഒരു നൂററാണ്ടിനുള്ളിൽ സുപ്രധാനമായ നാലു യുദ്ധങ്ങൾ അവർക്ക് നടത്തേണ്ടിവന്നു. നീണ്ടുനിന്ന യുദ്ധങ്ങൾ

---

* മോയിൻസ്—പേജ് 134.

കമ്പനിയുടെ സാമ്പത്തികഭദ്രതയെ നശിപ്പിച്ച്, അവരുടെ അന്തസ്സിനു കോട്ടം വരുത്തി. യുദ്ധമില്ലാത്ത അവസരങ്ങളിൽ അവർ വലിയ ലാഭമുണ്ടാക്കി. 1770-1771-ലെ ചിലവ് 2,08,570 പവൻ 17 ഷില്ലിങ്ങ് ആയിരുന്നപ്പോൾ, വരവ് 3,25,687 പവൻ 17 ഷില്ലിങ്ങായിരുന്നു. കേരളത്തിലെ രാഷ്ട്രീയസ്ഥിതിഗതികളുടെ ഫലമായി കമ്പനിയുടെ ലാഭം അനിശ്ചിതമായതോടെ, ഒന്നുകിൽ കേരളം ഉപേക്ഷിക്കണം അല്ലെങ്കിൽ കുരുമുളകുവ്യാപാരത്തിൽമാത്രം ഏർപ്പെടണമെന്ന് ഹോളണ്ടിലെ യാഥാസ്ഥിതികവിഭാഗം ആവശ്യപ്പെടാൻ തുടങ്ങി. എന്നാൽ ഉത്തരകേരളം ഹൈദരാലി പിടിച്ചടക്കുകയും, പിന്നീട് തിരുവിതാംകൂറും മൈസൂറും തമ്മിൽ യുദ്ധമുണ്ടാകുകയും ചെയ്യുതോടെ, കുരുമുളകുവ്യാപാരംപോലും ലന്തക്കാർക്ക് പ്രയോജനകരമല്ലാതായി. അവർ ഇംഗ്ലീഷുകാർക്ക് കൊച്ചി കീഴടങ്ങിയപ്പോൾ, ആ തുറമുഖത്തിലെ വ്യാപാരവും വരുമാനവും ഇന്ത്യയിലെ വ്യാപാരത്തിൽ അപ്രധാനമായിത്തീർന്നിരുന്നു.



### അദ്ധ്യായം പതിനൊന്ന്

# കേരളം, പതിനെട്ടാംശതകത്തിന്റെ ഒടുവിൽ

1663-ൽ കൊച്ചി പിടിച്ചടക്കിയതുമുതൽ ലന്തക്കാരുടെ അധികാരം തകരുന്നതുവരെയുള്ള ഒരു ശതാബ്ദക്കാലം പലവിധത്തിലും കേരളചരിത്രത്തിലെ ഏററവും പ്രധാനപ്പെട്ട ഒരു കാലഘട്ടമാണ്. ഈ നൂറുവർഷത്തിനുള്ളിൽ കേരളത്തിന്റെ രാഷ്ട്രീയസ്വഭാവം മുഴുവനും മാറിപ്പോയി. ചേരമാൻപെരുമാളിന്റെ കാലംമുതൽ മാർത്താണ്ഡവർമ്മയുടെ കാലം വരെ കേരളത്തിന്റെ രാഷ്ട്രീയസ്വഭാവത്തിനു പറയത്തക്കതായ മാററം ഒന്നുമുണ്ടായില്ല. പുരാതനകാലംമുതൽതന്നെ കേരളം ചെറുകിട രാജ്യങ്ങളായി വിഭജിക്കപ്പെട്ടിരുന്നു. സാമൂതിരിയുടെ അധികാരത്തിന്റെ ഉച്ചകോടിയിൽപോലും അതിനൊരു മാററം വരുത്താൻ ശ്രമിച്ചില്ല. ലന്തക്കാർ കൊച്ചി പിടിക്കുന്ന അവസരത്തിൽ കേരളത്തിൽ നാലു "രാജാക്കന്മാരും," 46 ചെറിയ നാടുവാഴികളുമുണ്ടായിരുന്നു. ചിറയ്ക്കലെ കോലത്തിരി, കോഴിക്കോട്ടെ സാമൂതിരി, കൊച്ചിരാജാവ്, തിരുവിതാംകൂർ രാജാവ് എന്നിവരായിരുന്നു രാജാക്കന്മാർ. കൊച്ചിയ്ക്കും, തിരുവിതാംകൂറിനും മദ്ധ്യേ കരപ്പുറത്തെ 70 മാടമ്പിമാരും, ഇടപ്പള്ളി, വടക്കുംകൂർ, തെക്കുംകൂർ, പൂഞ്ഞാർ, പുറക്കാട്, കായംകുളം, മരുത്തൂർകുളങ്ങര, ദേശിങ്ങനാട്, ഇളയിടം, ആററിങ്ങൽ എന്നീ സ്ഥലങ്ങളിലെ നാടുവാഴികളും വടയാററുപിള്ളയും ഭരണം നടത്തിവന്നു. എന്നാൽ ഡച്ചുകാലഘട്ടം അവസാനിച്ചപ്പോൾ ഈ ചെറുരാജ്യങ്ങളെല്ലാം തിരുവിതാംകൂർ പിടിച്ചടക്കി, അതിനോടു ലയിപ്പിച്ചുകഴിഞ്ഞു. ഒരു രാജ്യം മറെറാന്നിനെ കീഴടക്കുക കേരളത്തിൽ അസാധാരണമായിരുന്നില്ല. എന്നാൽ അതിനെ ലയിപ്പിക്കുന്നതു് പുതിയ ഒരു സമ്പ്രദായമായിരുന്നു. അതു് കേരളത്തിലെ രാഷ്ട്രീയവഴക്കങ്ങൾക്കു കടകവിരുദ്ധവുമായിരുന്നു. കേരളാദർശങ്ങളെക്കുറിച്ചു് യാതൊരു ബഹുമാനവുമില്ലാത്ത ആളായിരുന്നു മാർത്താണ്ഡവർമ്മ. അദ്ദേഹം കീഴടക്കിയ പ്രദേശങ്ങൾ സ്വന്തം രാജ്യത്തോടു ലയിപ്പിക്കുകയും, അവിടത്തെ നാടുവാഴികളെ ഭിക്ഷാംദേഹികളായി പറഞ്ഞ

യയ്ക്കുകയും ചെയ്തു. 1763 ആയപ്പോഴേയ്ക്കും പിന്നീട് ഏകദേശം രണ്ടു നൂറാണ്ടുകാലത്തേയ്ക്കു് നിലനിന്നിരുന്ന രാഷ്ട്രീയ വിഭജനം മിക്കവാറും പൂർത്തിയായിക്കഴിഞ്ഞു. കൊച്ചിയും തിരുവിതാംകൂറും, കോഴിക്കോടും (പിന്നീട് ബ്രിട്ടീഷ് മലബാർ) വ്യക്തമായ മൂന്നു ഭാഗങ്ങളായിത്തീർന്നു. അവയ്ക്കുള്ളിൽ മററുള്ള രാജ്യങ്ങൾ അപ്രത്യക്ഷമായി.

കേരളത്തിൻെറ ഏകീകരണത്തിനു തടസ്സമായി വിധിതന്നെ നി ന്നിരുന്നുവെന്നു് തോന്നിപ്പോകുന്നു. അതിനു സാദ്ധ്യതയുള്ള രണ്ടവസര ങ്ങളുണ്ടായിരുന്നു. പക്ഷേ, ആ സന്ദർഭങ്ങളിൽ അപ്രതീക്ഷിതമായ വിദേശീയകൈകടത്തൽ അതു് അസാദ്ധ്യമാക്കിത്തീർത്തു. 15-ാംനൂററാ ണ്ടിൽ സാമൂതിരിയുടെ അധികാരം തെക്കോട്ട് വ്യാപിച്ചുകൊണ്ടിരുന്നു. സാമൂതിരിയുടെ ഭരണത്തിൻകീഴിൽ കേരളത്തെ ഏകീകരിക്കാനുള്ള സ കല സാദ്ധ്യതയും തെളിഞ്ഞുവന്നു. എന്നാൽ വാസ്ക്കോഡഗാമായുടെ വരവു് ആ സ്വപ്നത്തെ തകർക്കുകയും സാമൂതിരിയുടെ മുന്നേററത്തെ ഇട മുറിയിൽവച്ചു തടയുകയും ചെയ്തു. കോഴിക്കോട്ടുസേനയെ ആക്രമി ക്കാൻ തിരുവിതാംകൂർപട്ടാളം കൊച്ചിയിൽ പ്രവേശിച്ചപ്പോഴായിരുന്നു രണ്ടാമത്തെ സന്ദർഭം. എന്നാൽ ഐക്യകേരളം സ്ഥാപിക്കുകയെന്ന മാർത്താണ്ഡവർമ്മയുടെ സ്വപ്നം സഫലീകരിക്കുന്നതിനു മുമ്പ് ഒരു പുതി യ പൊട്ടിത്തെറിക്കലുണ്ടായി. ഈ പ്രാവശ്യം അതു് മൈസൂർഭാഗത്തു നിന്നായിരുന്നു. അതിൻെറ ഫലമായി ആ ആശ തകരുകയും കേരളം മൂന്നു രാഷ്ട്രീയമേഖലകളായി വിഭജിക്കപ്പെടുകയും ചെയ്തു.

എന്നാൽ ചെറുകിടരാജ്യങ്ങളുടെ ലയനത്തോടെ കേരളം മുപ്പതു ഭാഗങ്ങളായി കിടക്കുന്നതിനു പകരം മൂന്നു രാജ്യങ്ങളായിത്തീർന്നതുകൊ ണ്ടു് രണ്ടു പ്രധാനപ്പെട്ട ഫലങ്ങളുണ്ടായി. നായർപ്രഭുക്കന്മാരുടെ ശ ക്തി നശിച്ചു. കേരളത്തിൻെറ ഒരററംമുതൽ മറേറ അററംവരെ നടനം ചെയ്തുകൊണ്ടിരുന്ന നാടുവാഴിത്തപരമായ അരാജകത്വം ഇങ്ങിനിവരാ ത്തവണ്ണം അപ്രത്യക്ഷമായി. രണ്ടാമതായി, രാജാധികാരം വളരുകയും ആധുനികരീതിയിലുള്ള കേന്ദ്രീകൃത ഉദ്യോഗസ്ഥഭരണം ജന്മമെടുക്കുകയും ചെയ്തു. മാർത്താണ്ഡവർമ്മ തിരുവിതാംകൂറിനെ ഒരു സൈനികരാഷ്ട്ര മായി രൂപാന്തരപ്പെടുത്തിയതു് നാം കണ്ടല്ലോ. ആ ഭരണകൂടത്തിൻെറ അടിസ്ഥാനം സ്ഥിരമായ ഒരു പട്ടാളവും, ജനങ്ങളുമായി യാതൊരു ബ ന്ധവുമില്ലാത്ത ഉദ്യോഗസ്ഥവർഗ്ഗവുമായിരുന്നു. നായർപ്രഭുക്കന്മാർക്ക് ഭര ണകാര്യങ്ങളിൽ യാതൊരു പങ്കുമുണ്ടായിരുന്നില്ല. വലിയ അധികാര ങ്ങളുണ്ടായിരുന്ന പുതിയ ഉദ്യോഗസ്ഥന്മാരെ ഒന്നുകിൽ താഴ്ന്ന തരക്കാ

രായ തമിഴന്മാരിൽനിന്നോ, അല്ലെങ്കിൽ പഴയ പ്രഭുകുടുംബങ്ങളുമായി യാതൊരു ബന്ധവുമില്ലാത്ത നായന്മാരിൽനിന്നോ ആണ് തിരഞ്ഞെടുത്തിരുന്നത്. ഇക്കാലത്ത് ഭരണം പ്രാകൃതവും കാര്യക്ഷമതയില്ലാത്തതുമായിരുന്നുവെന്നത് ശരിയാണ്. പ്രത്യേകിച്ചും ദൂരെയുള്ള ജില്ലകളിൽ ഭരണകൂടത്തിന്റെ സൈനികസ്വഭാവമോ, പൊതുജനങ്ങളുടെ മേലുള്ള അതിന്റെ അധികാരമോ യാതൊരു രീതിയിലും ബാധിച്ചിരുന്നില്ല. മാർത്താണ്ഡവർമ്മയുടെ കാലത്തിനു മുമ്പ്, അംഗീകൃതമായിരുന്ന പ്രതിഷേധരൂപമായിരുന്നു കലാപം. പ്രഭുക്കന്മാരുടെ സ്വത്ത് കണ്ടുകെട്ടുക, അവരെ വധിക്കുക തുടങ്ങിയ ശിക്ഷകൾ കോടതിയും അംഗീകരിച്ചിരുന്നില്ല. എന്നാൽ തിരുവിതാംകൂർരാജ്യം സുശക്തമായ രീതിയിൽ സംഘടിപ്പിക്കപ്പെട്ടതോടെ, രാഷ്ട്രീയമായ ആയുധമെന്ന നിലയിൽ കലാപവും, ദേശീയസ്വഭാവമെന്ന നിലയിൽ യുദ്ധവും കേരളചരിത്രത്തിൽനിന്ന് മിക്കവാറും തിരോധാനംചെയ്തു.

കൊച്ചീചരിത്രത്തിലെ ഏറ്റവും വലിയ മഹാരഥനായ പാലിയത്തു കോമിഅച്ചൻ, ഈ നയം വളരെ വിജയകരമായി കൊച്ചിയിൽ നടപ്പിലാക്കി. അദ്ദേഹം പ്രഭുക്കന്മാരുടെ അധികാരം നശിപ്പിക്കുകയും, അവരുടെ ഭരണാവകാശങ്ങൾ അവസാനിപ്പിക്കുകയും ചെയ്തു. കൊച്ചിരാജ്യത്തെ ഏറ്റവും പ്രധാനപ്പെട്ട നാടുവാഴികുടുംബം പാലിയമാണെന്ന് ഓർക്കുമ്പോഴാണ് അദ്ദേഹത്തിന്റെ ഈ പ്രവൃത്തിയുടെ മാഹാത്മ്യം വർദ്ധിക്കുന്നത്. കൊച്ചിയുടെ ഗുണത്തിനുവേണ്ടി സ്വന്തം വർഗ്ഗതാല്പര്യം ബലികഴിക്കാൻ കോമിഅച്ചൻ മടിച്ചില്ല. പരസ്പരം യുദ്ധം ചെയ്തുകൊണ്ടിരുന്ന മാടമ്പിമാരുടെ മേലുള്ള നാമമാത്രമായ മേൽക്കോയ്മയുടെ സ്ഥാനത്ത്, കൊച്ചിരാജ്യത്തിന്റെ ഫലപ്രദമായ രാഷ്ട്രീയാധികാരം അദ്ദേഹം ദൃഢനിശ്ചയത്തോടെ ഏർപ്പെടുത്തി.

ഈ മാറ്റം കേരളത്തിലെ നായർപ്രാമാണ്യത്തിന്റെ അന്ത്യത്തെ കുറിക്കുന്നു. പ്രാദേശികതലവന്മാരിൽക്കൂടെ കേരളത്തിലെ കാര്യങ്ങൾ നിയന്ത്രിച്ചുവന്ന പ്രത്യേകാവകാശമുള്ള ഒരു വർഗ്ഗമെന്ന സ്ഥാനം നഷ്ടപ്പെട്ട തിരുവിതാംകൂറിലെയും കൊച്ചിയിലെയും നായന്മാർ, ആ രാജ്യങ്ങളിലെ പ്രധാനപ്പെട്ട സമുദായം മാത്രമായിത്തീർന്നു. അവരുടെ രാഷ്ട്രീയാധികാരം പരിപൂർണ്ണമായും തകർന്നു. സാമൂതിരിയുടെയും കോലത്തിരിയുടെയും നാടുകളിൽ ഏതാനുംവർഷക്കാലത്തേയ്ക്കുകൂടി അവരുടെ സ്വാധീനം നിലനിന്നു. എന്നാൽ ഹൈദരാലിയുടെ ആക്രമണത്തിന്റെ മുമ്പിൽ നായന്മാരുടെ രാഷ്ട്രീയാധികാരം ഉൾപ്പെടെ പലതും എന്നന്നേ

സ്ഥമായി തിരോധാനംചെയ്തു. ശ്രീരംഗപട്ടണം ഉടമ്പടിക്കുശേഷം ബ്രിട്ടീഷുകാർ കേരളം കൈവശപ്പെടുത്തിയപ്പോൾ, തിരുവിതാംകൂറിൽ മാർത്താണ്ഡവർമ്മ ആരംഭിക്കുകയും കൊച്ചിയിൽ കോമുഅച്ഛൻ പിന്തുടരുകയും ചെയ്ത നയം ബ്രിട്ടീഷുകാർ നിർദ്ദാക്ഷിണ്യം തുടർന്നു. അങ്ങനെ 18-ാം ശതകത്തിന്റെ ഉത്തരാർദ്ധത്തിൽ നായന്മാരുടെ രാഷ്ട്രീയപ്രാമാണ്യം തകർന്നു. കേരളചരിത്രത്തിൽ കഴിഞ്ഞ 400 വർഷങ്ങൾക്കുള്ളിൽ നടന്ന ഏറ്റവും പ്രധാനപ്പെട്ട സംഭവമാണിത്.

ഡച്ചുകാലഘട്ടത്തിൽ സാമ്പത്തികമായ വലിയ മാറ്റങ്ങൾ കേരളത്തിലുണ്ടായി. പോർട്ടുഗീസ് കടൽനിരോധം അവസാനിക്കുകയും, ഡച്ചുകാർ വ്യാപാരസ്വാതന്ത്ര്യം അനുവദിക്കുകയും ചെയ്തതിന്റെ ഫലമായി കേരളത്തിലെ വാണിജ്യം വീണ്ടും അഭിവൃദ്ധിപ്പെട്ടു. ചെങ്കടൽ, മോക്കാ, ഗുജറാത്ത്, എന്തിന് വിദൂരമായ ചൈനയിൽനിന്നുപോലുമുള്ള കപ്പലുകൾ കേരളതുറമുഖങ്ങളിൽ വീണ്ടും വരാൻ തുടങ്ങി. യൂറോപ്യൻരാജ്യക്കാർ തമ്മിലുള്ള മത്സരവും വ്യാപാരാഭിവൃദ്ധിയെ സാരമായി സഹായിച്ചു. പ്രധാനപ്പെട്ട രാജാക്കന്മാർ, പ്രത്യേകിച്ച് സാമൂതിരിയും തിരുവിതാംകൂർരാജാവും, വളരെ താല്പര്യപൂർവ്വം വാണിജ്യത്തെ പ്രോത്സാഹിപ്പിക്കുകയും അത് വികസിപ്പിക്കാൻ പരമാവധി ശ്രമിക്കുകയും ചെയ്തു. ഇതിന്റെയൊക്കെ ഫലമായി പല തുറമുഖങ്ങളും സജീവമായി. കൊച്ചി, കുളച്ചൽ, കോഴിക്കോട് എന്നീ തുറമുഖങ്ങൾ അതിൽ പ്രമുഖസ്ഥാനം വഹിച്ചു.

കൃഷി അഭിവൃദ്ധിപ്പെടുത്തുന്നതിനും പുതിയ ഉല്പന്നങ്ങൾ കേരളത്തിൽ കൊണ്ടുവരുന്നതിനും ലന്തക്കാർ വലിയ സഹായം ചെയ്തു. കമ്പനിതന്നെ വലിയ തോതിൽ നാളികേരവും നെല്ലും കൃഷിചെയ്തിരുന്നു. പല സ്ഥലങ്ങളിലായി ചിതറിക്കിടന്ന കമ്പനിയുടെ വകവസ്തുക്കളിൽ 49,000 കായ്ക്കുന്ന തെങ്ങുണ്ടായിരുന്നു. എന്തിന്, വൈപ്പിൽ തെങ്ങ് വളരെ അടുത്ത് നട്ടുപിടിപ്പിച്ചിരുന്നതുകൊണ്ട് ആ പ്രദേശത്തിന്റെ സൈനികപ്രാധാന്യംതന്നെ വളരെ കുറഞ്ഞുവെന്ന് മോയിൻസ് പറയുന്നു. തെങ്ങുകൃഷി ഡച്ചുകാർ അഭിവൃദ്ധിപ്പെടുത്തുകയും നല്ലതരം പാക്കുതേങ്ങാ കൊണ്ടുവരികയും ചെയ്തു. വെണ്ടുരുത്തിൽ അവർക്ക് 4940 തെങ്ങുണ്ടായിരുന്നു. കായാകുളത്തിനും കൊല്ലത്തിനും മദ്ധ്യേയുള്ള കള്ളിക്കാട്ട് എന്ന ദ്വീപിൽ അവർക്ക് 5462 തെങ്ങാണുണ്ടായിരുന്നത്. ഡച്ചുകാർ പണ്ട് കൃഷിനടത്തിയിരുന്ന സ്ഥലത്ത് ഇപ്പോൾപോലും നല്ലിനം തേങ്ങായാണുണ്ടാകുന്നത്. അവരുടെ

മാതൃകാസ്വീകരിച്ച നാട്ടുകാർ തീരപ്രദേശം ഒട്ടാകെ തെങ്ങുകൃഷി തുടങ്ങി. കയറിനും വെളിച്ചെണ്ണയ്ക്കും നല്ല വിലയുണ്ടായിരുന്നത് അതിന് വളരെ സഹായകരമായി. നെൽകൃഷിയും ലന്തക്കാർ പ്രോത്സാഹിപ്പിച്ചു. എന്നാൽ കേരളത്തിന്റെ ആവശ്യത്തിനുള്ള അരിയുടെ വലിയൊരു ഭാഗം കർണ്ണാടകത്തിൽനിന്നാണ് ഇറക്കുമതിചെയ്തിരുന്നത്.

ലന്തക്കാർ കേരളത്തിൽ നീലക്കൃഷി ആരംഭിച്ചു. നീലച്ചെടി കേരളത്തിൽ വളർന്നിരുന്നുവെങ്കിലും, അത് ഒരു വാണിജ്യവിളയായി കൃഷിചെയ്തിരുന്നില്ല. നീലം ധാരാളം കൃഷിചെയ്താൽ വലിയ ലാഭമുണ്ടാക്കാമെന്ന് ലന്തക്കാർ കണ്ടു. അതുകൊണ്ട് അതിലേക്കായി അവർ സൂറത്തിൽനിന്നും വിത്തു വരുത്തുകയും, മങ്ങാട്ടും, എറണാകുളത്തും അത് കൃഷിചെയ്യാൻ ശ്രമിക്കുകയുംചെയ്തു. വെണ്ടുരുത്തി, ചേററുവാ, പാപ്പിനിവട്ടം, കൊടുങ്ങല്ലൂർ, പരാപ്പുഴ എന്നീ പ്രദേശങ്ങളിൽ അവർ വിത്ത് വിതരണംചെയ്യുകയും, കൃഷിയുടെ ചുമതല മുക്കുവരെ ഏല്പിക്കുകയും ചെയ്തു.

മററു പല ഉല്പന്നങ്ങളും കൃഷിചെയ്യാൻ കമ്പനി ശ്രമിച്ചു. പരിഷ്കൃതവും ശാസ്ത്രീയവുമായ അവരുടെ കൃഷിസമ്പ്രദായങ്ങൾ കേരളത്തിലെ സമ്പദ്‌വ്യവസ്ഥയിൽ വലിയ സ്വാധീനം ചെലുത്തുകയുണ്ടായി. കൃഷി വളരെ അഭിവൃദ്ധിപ്പെട്ടു. തീരദേശത്തെ ജനങ്ങൾ വ്യാപാരത്തിനുവേണ്ടി നാളികേരകൃഷി തുടങ്ങി. ഈ വാണിജ്യവ്യവസ്ഥയുടെ പ്രാരംഭം ജനങ്ങൾക്ക് വളരെ ഗുണകരമായിത്തീർന്നു.

ലന്തക്കാർ പല വ്യവസായങ്ങളും ആരംഭിച്ചു. ഉപ്പുനിർമ്മാണം കേരളത്തിലെ പ്രധാനപ്പെട്ട വ്യവസായങ്ങളിൽ ഒന്നായിത്തീർന്നു. കമ്പനിക്കുതന്നെ 19,700 ഉപ്പുതൊട്ടികളുണ്ടായിരുന്നു. അവരെ അനുകരിച്ച് വളരെ ലാഭകരമായ ഒരു വ്യവസായമായി കേരളരാജാക്കന്മാർ അതിനെ വളർത്തി. ലന്തക്കാർ ആരംഭിച്ചതും, കേരളത്തിൽ വേരുറച്ചതുമായ മറെറാരു വ്യവസായമായിരുന്നു ചായംമുക്ക്. ആദ്യമായി തൂത്തുക്കുടിയിൽനിന്നും ചായംവേലക്കാരെ ഒരു കർണ്ണാടകവ്യാപാരിയായ ബാബുപ്രഭുവാണ് കൊണ്ടുവന്നത്. 50 വർഷത്തിനുശേഷം ഗൊല്ലനീസിന്റെ കാലത്ത് മറെറാരു സംഘം ചായംപണിക്കാർ കേരളത്തിൽ വന്നു താമസിക്കുന്നതിന് പ്രോത്സാഹനം നൽകുകയുണ്ടായി. അവർക്ക് വീടുവയ്ക്കാൻ പുരയിടങ്ങളും മററു സൌകര്യങ്ങളും നൽകപ്പെട്ടിരുന്നു.

വ്യവസായാഭിവൃദ്ധിയും പുതിയ തുറമുഖങ്ങളുടെ വളർച്ചയുംമൂലം വാണിജ്യം വൻതോതിൽ വികസിച്ചു. ക്രമേണ കേരളക്കരയിലുള്ള എല്ലാ തുറമുഖങ്ങളും ഐശ്വര്യസമൃദ്ധമായി. 18-ാം നൂറ്റാണ്ടിന്റെ അവസാനംവരെ കൊച്ചി വളരെ പ്രധാനപ്പെട്ട ഒരു തുറമുഖമായിരുന്നു. 1770-ൽ കൊച്ചി വലിയ വ്യാപാരകേന്ദ്രമായിരുന്നുവെന്നും ഗോവയിൽ നിന്നും തികച്ചും വ്യത്യസ്തമായ ഒരു ചിത്രമാണ് അവിടെ കാണാൻ കഴിഞ്ഞതെന്നും ജെയിംസ് ഫോർബ്സ് രേഖപ്പെടുത്തിയിരിക്കുന്നു. കപ്പലുകൾനിറഞ്ഞ തുറമുഖം, വ്യാപാരികൾനിറഞ്ഞ തെരുവീഥികൾ, ഏഷ്യയിലെയും യൂറോപ്പിലെയും എല്ലാ തുറമുഖങ്ങളിൽനിന്നുമുള്ള ചരക്കുകൾ ശേഖരിച്ചിരുന്ന പണ്ടകശാലകൾ, സമ്പന്നരും വ്യാപാരതല്പരരുമായ ജനങ്ങൾ, ഇതായിരുന്നു കൊച്ചിയെക്കുറിച്ച് അദ്ദേഹം നൽകുന്ന ചിത്രം. ലന്തക്കാരുടെ കീഴിലുള്ള കൊച്ചിനഗരത്തെപ്പറ്റി ഫ്രാൻസിസ് ഡേ നൽകുന്ന വിവരണം നോക്കുക:

"കൊച്ചിയിലെ ഡച്ചുകോട്ട അർദ്ധചന്ദ്രാകൃതിയിലുള്ളതായിരുന്നുവെന്നാണ് സ്റ്റാവോറിനസ് വിവരിക്കുന്നത്. അതിന് ഏകദേശം ഒന്നരനാഴിക ചുറ്റളവുണ്ടായിരുന്നു. കായലിന് അഭിമുഖമായ കിഴക്കുഭാഗത്ത് 6 വലിയ കൊത്തളങ്ങളും ഒരു ഉയർന്ന ഗോപുരവും സ്ഥാപിതമായിരുന്നു. അടിയിൽകൂടെ തോണികൾക്കും മററും കോട്ടയ്ക്കുള്ളിൽ കടക്കുന്നതിനുള്ള വാതലുകളോടുകൂടിയ വലിയ മതിലാണ് കടൽഭാഗത്ത് പണിചെയ്തിരുന്നത്. ഈ മതിലിന്റെ കിഴക്കുഭാഗം ഗോപുരത്തിൽ വന്നുചേരുന്നു. കോട്ടയുടെ ചുററും വെള്ളംനിറഞ്ഞ കിടങ്ങും അതിന്റെ മുമ്പിലായി ചെറിയ ചരിവുള്ള ഒരു നടപ്പാതയുമുണ്ടായിരുന്നു." *

പുഴവക്കത്തുള്ള വടക്കുഭാഗത്ത് പീരങ്കികൾ ഉറപ്പിച്ചിരുന്നു. അവിടെ കപ്പലുകൾക്കും മററും അടുക്കത്തക്കവണ്ണം കരിങ്കല്ലുകൊണ്ടു കരയിലും മതിൽകെട്ടിയിരുന്നു എന്നാണ് ഡേ പറയുന്നത്.

"കടലിന്റെ നേർക്കുള്ള പടിഞ്ഞാറുഭാഗത്തെ രക്ഷിക്കാൻ ഒരു കൊത്തളവും, കിഴക്കുഭാഗത്ത് ചതുപ്പുനിലങ്ങളും ബലമുള്ള മതിലും, പടിഞ്ഞാറുഭാഗത്ത് മതിൽകൂടാതെ കിടങ്ങും നിർമ്മിച്ചിരുന്നു. കോട്ടയ്ക്ക് മൂന്നു ചെറിയ വാതലുകളാണുണ്ടായിരുന്നത്. പടിഞ്ഞാറുഭാഗത്തുള്ളതിനെ 'കടൽവാതി'ലെന്നും, കിഴക്കോട്ടുള്ളതിനെ 'പുതിയവാതലെ'

* ഡേയുടെ "പെരുമാളന്മാരുടെ നാട്" (1868)—പേജ് 125-126.

നും, വടക്കുള്ളതിനെ 'പുഴവാതലെ'ന്നും വിളിച്ചുവന്നു. വീതികൂടിയ വീഥികളുടെയും കോട്ടമതിലിന്റെയും വശങ്ങളിലായി നട്ടുവളർത്തിയിരുന്ന അശോകവൃക്ഷങ്ങളുടെയും, ഡച്ചുകാർ നട്ടുപിടിപ്പിച്ചിരുന്ന തെസ്പീഷ്യാ്പാപ്പുലീനാമരങ്ങളുടെയും ശീതളച്ഛായയിൽ നഗരവാസികൾ സായംകാലങ്ങളിൽ വിശ്രമിക്കുകയും ഉലാത്തുകയും ചെയ്തിരുന്നു. പൊതുജനങ്ങളുടെ ആവശ്യത്തിനുവേണ്ടി കോട്ടയ്ക്കുള്ളിലുണ്ടായിരുന്ന ഉദ്യാനം ചെറുതെങ്കിലും മനോഹരമായിരുന്നു. ഗവർണ്ണരുടെ മന്ദിരത്തോടു ചേർന്ന് കുറേക്കൂടെ വലിയ ഒരു ഉദ്യാനം സ്ഥിതിചെയ്തു. അതിന്റെ അടുത്തായിരുന്നു പണക്കാരുടെ വീടുകൾ......കോട്ടയ്ക്കുള്ളിൽ സ്ഥാപിച്ചിരുന്ന പീരങ്കികളിൽ 95 എണ്ണം ഇരുമ്പുകൊണ്ടും, 6 എണ്ണം ഓടുകൊണ്ടും നിർമ്മിച്ചതായിരുന്നു. അവിടെ രണ്ടു 'മോർട്ടർ'പീരങ്കികളും സ്ഥാപിച്ചിരുന്നു...........വടക്കുപടിഞ്ഞാറൻ ഭാഗത്തുള്ള കൊത്തളത്തിനു സമീപം നിന്നിരുന്ന സൈന്യാധിപന്റെ വീടുമാത്രമാണ് ഡച്ചുമാതൃകയിൽ നിർമ്മിക്കപ്പെട്ടിരുന്നത്. ഗവർണ്ണരുടെ മന്ദിരം അരനാഴികക്കുടെ തെക്കായിരുന്നു. കോട്ടയിൽനിന്നും അതിനെ വേർതിരിക്കുന്ന നീണ്ട ഒരു മൈതാനവുമുണ്ടായിരുന്നു." *

കൊച്ചിയിൽ പ്രതിവർഷം 5 ലക്ഷം രൂപയുടെ വ്യാപാരം നടന്നിരുന്നു. അതിൽ ലന്തക്കാർ നടത്തിവന്നതും ആകെയുള്ളതിന്റെ 90 ശതമാനത്തോളം വരുന്നതുമായ വ്യാപാരം ഉൾപ്പെടുന്നില്ല. ഇന്നത്തെ കണക്കുകൾവച്ചു നോക്കുമ്പോൾ മൊത്തം ഒന്നരക്കോടിരൂപായുടെ വ്യാപാരം അവിടെ നടന്നിരുന്നതായി മനസ്സിലാക്കാം. അന്നത്തെ കാലത്ത് അതു വലിയൊരു തുകയായിരുന്നു.

മൈസൂർ ആക്രമണകാലംവരെ തീരദേശത്ത് നല്ലനിലയിൽ വ്യാപാരം നടന്നുവന്ന പ്രധാനതുറമുഖങ്ങളുടെ കൂട്ടത്തിൽ കോഴിക്കോടും, കൊല്ലവും, കുളച്ചലും ഉൾപ്പെടുന്നു. വിദേശവ്യാപാരത്തിനുവേണ്ടി തിരുവിതാംകൂർസർക്കാർ ആലപ്പുഴയിൽ ഒരു പുതിയ തുറമുഖം സ്ഥാപിക്കുകയും അതു വേഗംതന്നെ പ്രധാനപ്പെട്ട ഒരു വ്യാപാരകേന്ദ്രമായി വളരുകയുംചെയ്തു. കൊല്ലം, അഞ്ചുതെങ്ങ്, കുളച്ചൽ, തേങ്ങാപ്പട്ടണം എന്നിവയായിരുന്നു തെക്കുള്ള പ്രധാനതുറമുഖങ്ങൾ. ഇതിൽ കൊല്ലമൊഴികെ മററുള്ളവയെല്ലാം, പോർട്ടുഗീസ്അധികാരനാശത്തിനു ശേഷം പ്രധാനപ്പെട്ട വ്യാപാരകേന്ദ്രങ്ങളായിത്തീർന്നവയാണ്. കയർ, തുണി, പുളി, ചക്കര തുടങ്ങിയ സാധനങ്ങൾ ഈ തുറമുഖങ്ങളിൽനി

* ഡേ—"പെരുമാക്കന്മാരുടെ നാട്"—പേജ് 126.

നും കയററുമതിചെയ്തുവന്നു. പുരാതനനെയ്ത്തുകേന്ദ്രമായ കോട്ടാർ ഇന്നത്തെപ്പോലെതന്നെ അന്നും വളരെ പ്രധാനമായിരുന്നു. അതിന്റെ പ്രാധാന്യത്തെക്കുറിച്ചു ന്യൂഹോഫ്, വാൻ ഇമോഫ് തുടങ്ങിയവർ വർണ്ണിച്ചിട്ടുണ്ടു്.

പതിനെട്ടാംനൂററാണ്ടിൽ തിരുവിതാംകൂറിന്റെ ആക്രമണംമൂലം മിക്ക ഉൾനാടൻപട്ടണങ്ങളും, പുറക്കാട്ടുരാജാവിനെപ്പോലുള്ളവരുടെ രാജധാനികളും, ക്ഷയിക്കുകയുണ്ടായി. സുപ്രസിദ്ധമായ കായംകുളം കമ്പോളത്തെപ്പററിയോ "പ്രോക്കാ"യിലെ വ്യാപാരത്തെപ്പററിയോ നാം കേൾക്കാതെയായി. മിക്കവാറും എല്ലാ ചരക്കുകളും സർക്കാർകുത്തകയിൽ കൊണ്ടുവന്ന തിരുവിതാംകൂറിലെ കേന്ദ്രീകൃതഭരണം, ഈ പുരാതന തുറമുഖങ്ങളിൽനിന്നും വ്യാപാരത്തെ മററു മാർഗ്ഗങ്ങളിലേയ്ക്കു തിരിച്ചുവിട്ടു. അതിന്റെ ഫലമായി സാമ്പത്തികവ്യാപാരങ്ങളുടെ കേന്ദ്രം മദ്ധ്യകേരളത്തിൽനിന്നും തെക്കോട്ടു നീങ്ങി. ആലപ്പുഴ ഒഴികെയുള്ള പ്രധാനപ്പെട്ട എല്ലാ പുതിയ പട്ടണങ്ങളും പുതിയ തുറമുഖങ്ങളും കൊല്ലത്തിനു തെക്കായിട്ടാണു വളർന്നുവന്നതു്. വളരെവേഗം അഭിവൃദ്ധിപ്രാപിച്ചതു തിരുവനന്തപുരം നഗരമായിരുന്നു. 17-ാംനൂററാണ്ടിന്റെ തുടക്കത്തിൽ അവിടത്തെ സുപ്രസിദ്ധമായ ക്ഷേത്രത്തിന്റെ പേരുകൊണ്ടുമാത്രം അറിഞ്ഞുവന്ന ഒരു കുഗ്രാമമായിരുന്നു അതു്. ആ നൂററാണ്ടിന്റെ അവസാനകാലത്തു്, എട്ടുവീട്ടിൽപിള്ളമാരുടെ തടവുകാരായി മിക്കവാറും കഴിഞ്ഞ തിരുവിതാംകൂർരാജാക്കന്മാരുടെ തലസ്ഥാനമായി അതു മാറി. പക്ഷേ, മാർത്താണ്ഡവർമ്മയുടെ പ്രതാപത്തോടെ തിരുവനന്തപുരം യഥാർത്ഥത്തിൽ കേരളത്തിന്റെ തലസ്ഥാനമായിത്തീർന്നു. മഹാനായ ഒരു നിർമ്മാതാവായിരുന്നു മാർത്താണ്ഡവർമ്മ. തിരുവനന്തപുരത്തിന്റെ പുതിയ പ്രാധാന്യമനുസരിച്ച് അദ്ദേഹം നഗരം പുതുക്കിപ്പണിഞ്ഞു. പഴയ ക്ഷേത്രം പൊളിച്ചിട്ടു്, ഇന്നു കാണുന്ന ഗംഭീരമായ ഗോപുരവും ക്ഷേത്രവും അദ്ദേഹം പണികഴിപ്പിച്ചു. മാർത്താണ്ഡവർമ്മയുടെ ശില്പകലാപ്രേമത്തിന്റെ ശാശ്വതലക്ഷ്യമായി അതു തിരുവനന്തപുരം നഗരത്തിന്റെ ഏററവും പ്രധാനഭാഗമായി ഇന്നും പ്രശോഭിക്കുന്നു. വീതിയുള്ള തെരുവീഥികൾ അദ്ദേഹം നിർമ്മിച്ചു. തുറമുഖത്തിനു പററിയതല്ലായിരുന്നുവെങ്കിലും അവിടെ കപ്പൽ അടുക്കുന്നതിനുള്ള സൌകര്യങ്ങളുണ്ടാക്കി. എന്തിനു്, മാർത്താണ്ഡവർമ്മ അന്തരിക്കുന്ന കാലത്തു് ഇതുവരെ കേരളചരിത്രത്തിൽ കോഴിക്കോട്ടിനുണ്ടായിരുന്ന പ്രാമാണ്യം തിരുവനന്തപുരം കരസ്ഥമാക്കിക്കഴിഞ്ഞു. അദ്ദേഹത്തിന്റെ പിൻഗാമിയായ ശ്രീ രാമരാജാബഹദൂറിന്റെ കാലത്തു തിരുവനന്തപുരം കൂടുതൽ മനോഹരമാക്കിത്തീർക്കുകയും, പ്രധാ

നട്ടെപ്പട്ട ഒരു വ്യാപാരകേന്ദ്രമായി അതിനെ വളർത്തുകയും ചെയ്തു. അദ്ദേഹത്തിൻെറ വിഖ്യാതനായ പ്രധാനമന്ത്രി രാജാകേശവദാസ്, വ്യാപാരകാര്യങ്ങളിൽ വളരെ പുരോഗമനപരമായ ഒരു നയം ആവിഷ്കരിച്ചിരുന്ന ആളാണ്. കോട്ടയ്ക്കു പുറത്തു കേശവദാസ് വലിയ ഒരു കമ്പോളം പണികഴിപ്പിക്കുകയും അവിടെ വിദേശവ്യാപാരികൾ വന്നു താമസിക്കുന്നതിനെ പ്രോത്സാഹിപ്പിക്കുകയും ചെയ്തു. വടക്കൻപ്രദേശങ്ങളിലെ വ്യാപാരം വികസിപ്പിക്കുവാൻവേണ്ടി പ്രകൃതിദത്തമായ സൌകര്യങ്ങളുണ്ടായിരുന്ന ആലപ്പുഴയിൽ കേശവദാസ് ഒരു പുതിയ തുറമുഖം പണികഴിപ്പിച്ചു. വീതിയുള്ള തെരുവുകളും വലിയ കമ്പോളസ്ഥലങ്ങളുമുള്ള ഒരു ആധുനികനഗരമായിട്ടാണ് അദ്ദേഹം ആലപ്പുഴ പ്ലാൻചെയ്തത്. ദേവന്വനാട്ടുകായലിൻെറ തെക്കേയറ്റത്തു സ്ഥിതിചെയ്തിരുന്നതുകൊണ്ട്, ഉൾനാട്ടിൽനിന്നുള്ള ചരക്കുകൾ വളരെ ചുരുങ്ങിയ ചെലവിൽ കൊണ്ടുവന്ന് ആലപ്പുഴയിൽനിന്നു കയററിയയയ്ക്കാൻ സൌകര്യമുണ്ടായിരുന്നു. ഇന്നും സമ്പൽസമൃദ്ധമായ ഒരു തുറമുഖമാണ് ആലപ്പുഴ. കൊച്ചി കഴിഞ്ഞാൽ കേരളത്തിലെ പ്രധാനവാണിജ്യകേന്ദ്രവും അതുതന്നെ.

സാമ്പത്തികവും രാഷ്ട്രീയവുമായ ഈ മാററങ്ങൾ ദേശീയസ്വഭാവത്തെത്തന്നെ ദൂരവ്യാപകമായ തരത്തിൽ രൂപാന്തരപ്പെടുത്തി. പതിനെട്ടാംനൂററാണ്ടിൻെറ ഉത്തരാർദ്ധത്തോടുകൂടി തിരുവിതാംകൂറിലെയും കൊച്ചിയിലെയും ജനങ്ങൾ യുദ്ധമുറകളൊക്കെ ഉപേക്ഷിച്ച് സമാധാനപരമായി ജീവിക്കുന്ന കൃഷിക്കാരായി മാറി. നായന്മാർ വാളും പരിചയും ഉപേക്ഷിച്ച്, കലപ്പയെടുക്കുന്നതിനും, സ്വന്തംഭൂമി കൃഷിചെയ്യാനും തുടങ്ങി. ദേശീയശീലങ്ങളിലും ഈ മാററം പ്രതിഫലിച്ചു. പുകയില സർവ്വസാധാരണമായി ജനങ്ങൾ ഉപയോഗിച്ചുതുടങ്ങി. തിരുവിതാംകൂർകാർക്ക് ആഹാരാദികളെക്കാൾ ഒഴിച്ചുകൂടാൻവയ്യാത്തതായി ജാഫ്നാപ്പുകയില. പുകയിലകൂട്ടി വെററിലമുറുക്കുന്ന അന്നത്തെ സമ്പ്രദായം ഇന്നും നിലനില്ക്കുന്നു. ജാഫ്നാണത്ത് ഉൽപാദിപ്പിക്കുന്ന പുകയിലയുടെ $\frac{3}{5}$ ഭാഗവും തിരുവിതാംകൂറിലെ ആവശ്യത്തിനു വേണ്ടി വന്നു. വളരെക്കാലത്തേയ്ക്കു തിരുവിതാംകൂറിലെ വിലയായിരുന്നു അതിൻെറ കമ്പോളനിരക്കായി അംഗീകരിച്ചിരുന്നത്. ഡച്ചുകാലഘട്ടത്തിൻെറ പ്രാരംഭദശയിൽ കറപ്പുതീററി ധാരാളം പ്രചരിച്ചിരുന്നു. ന്യൂഹോഫ് പറയുന്നു, "അവർ അത്യാഗ്രഹത്തോടെയാണു കറപ്പു തിന്നുത്. ഒരു പയറിൻെറ വലിപ്പത്തിൻ അവർ അതു കഴിക്കുമായിരുന്നു. ചിലപ്പോൾ ചാരായത്തിൽ കലർത്തിയോ, അല്ലെങ്കിൽ മയക്കംവരുന്നതുവരെ വെറുതെ

ചവച്ചോ അവർ അതു് അകത്താക്കി.....എന്നും കറുപ്പു തിന്നുന്ന ചിലരുണ്ട്. മറ്റുചിലർ രണ്ടുമൂന്നു ദിവസത്തിനിടയിൽ അതു് സേവിച്ചുവന്നു."* എന്നാൽ 17-ാം നൂറ്റാണ്ടിന്റെ അവസാനഘട്ടമായപ്പോഴേയ്ക്കും കറുപ്പുതീറ്റി വളരെ കുറഞ്ഞു. കറുപ്പുവില്പനയുടെ കുത്തക ലന്തക്കാർക്കുണ്ടായിരുന്നുവെങ്കിലും, ജാവായിൽ അതിനു കൂടുതൽ ആവശ്യമുണ്ടെന്നു കണ്ട്, കൂടുതൽ ലാഭം സമ്പാദിക്കാൻ കേരളത്തിലെ വ്യാപാരം അവർ അങ്ങോട്ടു തിരിച്ചുവിട്ടു. 1730 ആയപ്പോഴേയ്ക്കും കേരളത്തിൽ കറുപ്പ് ഇറക്കുമതി വളരെ കുറഞ്ഞു. കറുപ്പുതീറ്റിക്കാർ വളരെ അപൂർവ്വമായിത്തീർന്നു.

ജനങ്ങൾ ലഹരിപദാർത്ഥങ്ങൾ ധാരാളം ഉപയോഗിച്ചുതുടങ്ങിയ ഒരു കാലഘട്ടമായിരുന്നു അതു്. തെങ്ങിൻകള്ളായിരുന്നു ഏറ്റവും പ്രിയപ്പെട്ട മദ്യം. ബ്രാഹ്മണരല്ലാത്തവരൊക്കെ കുടിയന്മാരാണെന്നു് അക്കാലത്തെ ഹാസ്യകവികൾ പരിഹസിച്ചിട്ടുണ്ട്. എന്നാൽ മതപ്രകാരം നിഷിദ്ധമാണെങ്കിലും അക്കാലത്തെ പല പ്രമുഖബ്രാഹ്മണപണ്ഡിതന്മാരും കുടിക്കുമായിരുന്നുവത്രെ. "മലബാറികൾ കള്ളിൽനിന്നും ചാരായം എന്നൊരു മദ്യം ഉണ്ടാക്കുന്നുണ്ട്. എന്നാൽ അതിനു് നമ്മുടെ ബ്രാണ്ടിയുടെ ഗുണമില്ല" എന്നു് സൂക്ഷ്മദൃക്കായ ന്യൂഹോഫ് രേഖപ്പെടുത്തിയിരിക്കുന്നു. അതു് അഭിപ്രായഭേദമുള്ള കാര്യമാണെന്നതിൽ സംശയമില്ല. സുറിയാനിക്രിസ്ത്യാനികളുടെ ഇടയിൽ ശീമമദ്യം കുറെയൊക്കെ പ്രചരിച്ചിരുന്നു. എന്നാൽ ബ്രാണ്ടിക്കും വീഞ്ഞിനും മറ്റും ഭയങ്കരവിലയായിരുന്നതുകൊണ്ട് സാധാരണക്കാർക്ക് അതു് അപ്രാപ്യമായിരുന്നു.

ദേശീയശീലത്തിൽ വന്ന മറ്റൊരു പ്രധാനപ്പെട്ട മാറ്റം വസ്ത്രധാരണത്തിലാണ്. പറങ്കികൾ ആദ്യം കേരളത്തിൽ വന്നപ്പോൾ മാത്രമല്ല, 15-ാംനൂറ്റാണ്ടിന്റെ ആദ്യദശാബ്ദങ്ങളിൽപോലും ഉയർന്നവർഗ്ഗക്കാർവരെ ഒറ്റമുണ്ടു മാത്രമേ ഉടുത്തിരുന്നുള്ളു. എന്നാൽ തൃശ്ശിനാപ്പള്ളിയിൽനിന്നുള്ള മഹമ്മദീയസമ്പർക്കംമൂലം ഉയർന്ന വർഗ്ഗക്കാർ ഉത്തരേന്ത്യൻരീതിയിലുള്ള നീണ്ട ആച്ക്കനും, പൈജാമായും തലപ്പാവും ഉപയോഗിക്കാൻ തുടങ്ങി. അടുത്തകാലംവരെ തിരുവിതാംകൂറിലെയും കൊച്ചിയിലെയും ദർബാർവേഷമിതായിരുന്നു.

* ചർച്ചിൽ 238.

സുപ്രധാനമായ 18-ാംനൂറ്റാണ്ടിൽ കേരളത്തിലെ വിവിധ സമുദായങ്ങളുടെ ജീവിതത്തിലും ധാരാളം മാററങ്ങൾ സംഭവിച്ചുവെന്നതിൽ അത്ഭുതപ്പെടേണ്ടതില്ലല്ലോ. നമ്പൂരിരിമാരുടെ മതപരമായ പ്രാമാണ്യം പഴയതുപോലെ തുടന്നു. ജന്മികളെന്നും പരിശുദ്ധജാതിക്കാരെന്നുമുള്ള അവരുടെ സ്ഥാനത്തിനു യാതൊരു മാററവുമുണ്ടായില്ല. തിരുവിതാംകൂറിൽ അവരുടെമേൽ രാജകീയാധികാരം സ്ഥാപിക്കാൻ മാർത്താണ്ഡവർമ്മയ്ക്കു കഴിഞ്ഞുവെങ്കിലും, അതു ദയനീയമായ ആത്മീയകീഴടക്കത്തിനുശേഷമാണ്. പുറക്കാട്ട്, തിരുവല്ലാ തുടങ്ങിയ പ്രദേശങ്ങളിലെ ബ്രാഹ്മണരാജാക്കന്മാരുടെ അധികാരം കൈവശപ്പെടുത്തിയതിനു, നമ്പൂതിരിമാർ അദ്ദേഹത്തിനു നൽകിയ പിഴ 56 ദിവസത്തെ ഭാരിച്ച ചിലവേറക്കൂടിയ മുറജപമാണ്. അവ ഇന്നും ആർഭാടപൂർവ്വം നടത്തപ്പെടുന്നു.

നായന്മാരുടെ സ്ഥാനത്തിനു വിപ്ലവകരമായ മാററമുണ്ടായെന്നു നേരത്തെ നാം കണ്ടല്ലോ. കേരളം നായന്മാരുടെ പ്രതാപത്തിൻെറ വിഹാരരംഗമല്ലാതായിത്തീന്നു. മാർത്താണ്ഡവർമ്മയുടെ ജൈത്രയാത്ര, കോമ്മുഅച്ഛൻെറ നയം, ഹൈദരാലിയുടെ പടയോട്ടം എന്നിവമൂലം അവരുടെ ഭരണാധികാരം നഷ്ടപ്പെട്ടു. പക്ഷെ, വമ്പിച്ച ഭൂസ്വത്തിൻെറ ഉടമസ്ഥതമൂലവും പ്രദേശികമായ സ്ഥാനാവലിപ്പംകൊണ്ടും അവർ ഏററവും സ്വാധീനശക്തിയുള്ള സമുദായമെന്ന നിലയിൽ തുടന്നു. അവരുടെ കളരികൾ നശിച്ചു. കരയുടെ സൈനികപ്രാധാന്യം നഷ്ടപ്പെട്ടു് അതു സാമൂഹ്യാവശ്യങ്ങൾക്കു മാത്രമായി. സൈനികവും രാഷ്ട്രീയവുമായ അധികാരം നഷ്ടപ്പെട്ട നായർപ്രഭുക്കന്മാർ പഴയ പാരമ്പര്യത്തിൻെറ അന്തസ്സിൽമാത്രം പ്രാമാണ്യം നിലനിത്തിവന്നു. കൈമൾമാരുടെയും, കത്താക്കന്മാരുടെയും, പണിക്കർമാരുടെയും പ്രതാപപ്രൌഢികൾ വളരെ കാലത്തേയ്ക്കു നിലനിന്നുപോന്നതു്, ഈ പാരമ്പര്യത്തിൻെറ അടിസ്ഥാനത്തിൽമാത്രമാണ്. എന്നാൽ അവരുടെ കൊല്ലുംകൊലയ്ക്കുമുള്ള അധികാരത്തിൻെറ ദിവസങ്ങൾ ഇങ്ങിനിവരാത്തവണ്ണം മാഞ്ഞുകഴിഞ്ഞിരുന്നു.

സുറിയാനിക്രിസ്ത്യാനിയെപ്പററി വിശദമായ ചരിത്രമെഴുതുന്നതിനു ധാരാളം വസ്തുതകളുണ്ടെങ്കിലും അവരുടെ വളച്ചയ്ക്കു തടസ്സമായിത്തീന്ന മതപരമായ വഴക്കുകളെപ്പററിമാത്രമേ ഇവിടെ സൂചിപ്പിക്കുന്നുള്ളൂ. തീരദേശത്തെ ലത്തീൻക്രിസ്ത്യാനികൾ കമ്പനിയുടെ പ്രജകളാണെന്നുകണ്ടല്ലോ. എന്നാൽ സുറിയാനിക്രിസ്ത്യാനികൾ അവരുടെ കീഴിലല്ലായിരുന്നു. ഗവർണ്ണർ മോയിൻസ് ശക്തിയായ ഭാഷയിൽ പറയുന്നു, "മാർതോമാക്രി

സ്ത്യാനികളുടെമേൽ കമ്പനിക്ക് ഒരിക്കലും അധികാരമുണ്ടായിരുന്നില്ല, ഉണ്ടാകുകയുമില്ല. അവർ നാട്ടുരാജാക്കന്മാരുടെ പ്രജകളായിരുന്നു. പറങ്കികൾക്കുപോലും അവരുടെമേൽ അധികാരമുണ്ടായിരുന്നില്ല. കൊച്ചിരാജാവിന്റെ അനുവാദത്തോടുകൂടി, ഈ ക്രിസ്ത്യാനികളെക്കൊണ്ടു റോമാസഭയുടെ വിശ്വാസങ്ങൾ അംഗീകരിപ്പിക്കുന്നതിനും പോപ്പിന്റെ ആത്മീയനേതൃത്വം സ്വീകരിക്കുന്നതിനും പറങ്കികൾ നടത്തിയ ശ്രമം വിഫലമായി.

ലന്തക്കാരുടെ ആക്രമണകാലത്തു സുറിയാനിക്രിസ്ത്യാനികളുടെ ഇടയിൽ വലിയ ഭിന്നിപ്പുണ്ടായിരുന്നു. ഉദയംപേരൂർ സുന്നഹദോസിന്റെ ശ്രമഫലമായി സിറിയൻസഭയിലെ ഒരുഭാഗം താത്വികമായി റോമിനോടു ചേരുകയും, പോപ്പിന്റെ അധികാരത്തിൻകീഴിൽ വരികയുംചെയ്തിരുന്നു. എന്നാൽ പോർട്ടുഗീസ്പതാക കേരളത്തിൽനിന്നു മറയുന്നതിനുമുമ്പുതന്നെ, ആ സമുദായത്തിൽ കലാപമുണ്ടായി. ഒരു മെത്രാനെ അയച്ചുകൊടുക്കുന്നതിനുവേണ്ടി അന്തിയോഖായിലെ യാക്കോബായ പത്രിയാർക്കീസ്സിനോടും, കോപ്റ്റുകളുടെ പത്രിയാർക്കീസ്സിനോടും ബാബിലോണിലെ നെസ്റ്റോറിയൻപത്രിയാർക്കീസിനോടും 1640-ൽ അവർ അപേക്ഷിക്കുകയുണ്ടായി. 1644-ൽ അബ്ദല്ലാ എന്നൊരു മെത്രാനെ അന്തിയോഖായിലെ പത്രിയാർക്കീസ് കേരളത്തിലേയ്ക്കയച്ചു. പക്ഷെ, പറങ്കികൾ അതു് അറിയുകയും, അദ്ദേഹത്തെ അവർ വഴിയിൽവച്ചു തടഞ്ഞു കഴുത്തിൽ കല്ലുകെട്ടി കടലിൽ എറിയുകയും ചെയ്തുവെന്നാണു പറഞ്ഞുവരുന്നതു്. ഇതറിഞ്ഞപ്പോൾ സമുദായത്തിലെ നല്ലൊരു ഭാഗം മട്ടാഞ്ചേരിയിൽകൂടി റോമാസഭയിൽനിന്നു പിരിഞ്ഞുപോകാൻ പ്രതിജ്ഞയെടുത്തു. അവർ സ്വന്തം മെത്രാനായി മാർതോമാകാത്തനാരെ തിരഞ്ഞെടുത്തു. എന്നാൽ അദ്ദേഹത്തിന്റെ നില അത്ര ഉറപ്പുള്ളതായിരുന്നില്ല. 1655-ൽ അന്തിയോഖായിലെ പത്രിയാർക്കീസ് അയച്ച മാർ ബേസിലസ്, മാർ യോഹന്നാസ് എന്ന രണ്ടു മെത്രാന്മാർ കേരളത്തിൽ പത്രിയാർക്കീസിന്റെ അധികാരം പുനഃസ്ഥാപിച്ചു. പക്ഷെ, സാരമായ ഭിന്നത ഇതിനകം വളർന്നുകഴിഞ്ഞിരുന്നു. നല്ലൊരുവിഭാഗം ആളുകൾ റോമിനോടുള്ള കൂറിൽതന്നെ തുടർന്നു. അന്തിയോഖായിൽനിന്നുവന്ന മെത്രാന്മാർക്ക് അവരുടെ ധർമ്മതലകൾ നിർവ്വഹിക്കുന്നതിനും അനുയായികളെ സംഘടിപ്പിക്കുന്നതിനും വളരെ പ്രയാസങ്ങൾ നേരിട്ടു.

കത്തോലിക്കരും മാർത്തോമാക്രിസ്ത്യാനികളുംതമ്മിലുള്ള മൗലികമായ ഈ വഴക്കുകൂടാതെ റോമാക്കാരല്ലാത്ത ക്രിസ്ത്യാനികളുടെ ഇടയിൽ

വിശ്വാസപ്രമാണങ്ങളുടെ കാര്യത്തിൽ അഭിപ്രായവ്യത്യാസങ്ങളും വഴക്കുകളുമുണ്ടായിരുന്നു. നെസ്റ്റോറിയന്മാരും യാക്കോബായക്കാരുമായിരുന്നു ഇതിലെ കക്ഷികൾ. അവർ തമ്മിൽ നിരന്തരമായ മതതർക്കങ്ങൾ നടന്നുകൊണ്ടിരുന്നു. നെസ്റ്റോറിയൻവിരുദ്ധകക്ഷിയെ ശക്തിപ്പെടുത്താൻ മൂന്നു മെത്രാന്മാരെ അയച്ചുതരണമെന്നു യാക്കോബായ മെത്രാനായ മാർതോമ അന്തിയോഖ്യായിലെ പാത്രിയാർക്കീസിനോട് ആവശ്യപ്പെട്ടു. എന്നാൽ അവരുടെ വരവു യാക്കോബായക്കാരുടെ ഇടയിൽതന്നെ വഴക്കുകൾക്കു കാരണമായിത്തീർന്നു. അവർക്കെതിരായി മാർത്തോമാതന്നെ തിരിയുകയും അവരെ മതദ്രോഹികളായി പ്രഖ്യാപിക്കുകയുംചെയ്തു. ഡച്ച് കമാണ്ടർ സിറിയൻമെത്രാന്മാരെ പിന്താങ്ങിയെങ്കിലും, മാർതോമായെക്കൊണ്ട് അവരെ അംഗീകരിപ്പിക്കാൻ കഴിഞ്ഞില്ല. കൊച്ചിരാജാവിന്റെ സഹായത്തിനുവേണ്ടി അലക്സീസ് ഡി മെനിസസ് അപേക്ഷിച്ചതുപോലെ, മെത്രാന്മാരും കമാണ്ടറും മാർത്താണ്ഡവർമ്മയുടെ സഹായത്തിന് അഭ്യർത്ഥിച്ചു. അദ്ദേഹം അതു സ്വീകരിക്കുകയും സിറിയൻ ബിഷപ്പന്മാരെ അംഗീകരിക്കുകയുംചെയ്തു. അതുകാരണം, മനസ്സില്ലാമനസ്സോടെ അതു് അനുസരിക്കാൻ മാർതോമാ നിർബ്ബന്ധിതനായി. എന്നാൽ മാർത്താണ്ഡവർമ്മ മരിച്ചപ്പോൾ പുതിയ രാജാവിനോടു മാർതോമാ നിവേദനംനടത്തുകയും സിറിയൻ മെത്രാന്മാരെ അംഗീകരിക്കാതെ അവരെ പരസ്യമായി മതദ്രോഹികളെന്ന് ആക്ഷേപിക്കുകയുംചെയ്തു. 30 വർഷക്കാലം നീണ്ടുനിന്ന ഈ വഴക്കു മലങ്കരസഭയെ കൂടുതൽ ക്ഷീണിപ്പിച്ചു. 1773-ൽ മാർതോമാ മരിക്കുകയും അദ്ദേഹത്തിന്റെ അനന്തരവൻ പുതിയ മെത്രാനായിത്തീരുകയുംചെയ്തപ്പോൾ മാത്രമാണ്, രണ്ടു കക്ഷികളെയും യോജിപ്പിച്ചു സമാധാനം സ്ഥാപിക്കാൻ ഗവർണ്ണർ മോയിൻസിനു കഴിഞ്ഞതു്.

നായന്മാരെപ്പോലെതന്നെ ഭൂരിപക്ഷം സുറിയാനിക്രിസ്ത്യാനികളും കൃഷിക്കാരായിരുന്നു. അവരുടെ സാമ്പത്തികനില അന്നും ഇന്നത്തെപ്പോലെ പൊതുവേ മെച്ചപ്പെട്ടതായിരുന്നു. മോയിൻസു പറയുന്നു: "മററു മലബാറികളോടുചേർന്നല്ല ഈ ക്രിസ്ത്യാനികളുടെ വീടുകൾ. അവർ ഒന്നിച്ചു പ്രത്യേകമായി താമസിക്കുന്നു......താഴ്ന്ന ജാതികളിൽനിന്നും മതംമാറിയ ക്രിസ്ത്യാനികളുടെയും മററു ജാതിക്കാരുടെയും ഇടയിൽനിന്ന് അവർ വിവാഹംകഴിച്ചിരുന്നില്ല. അവരിൽ നല്ലൊരുഭാഗം നായന്മാരിൽനിന്നും മാർഗ്ഗംചേർന്നവരായതുകൊണ്ട്, നായന്മാരെപ്പോലെ സ്വന്തം

പാദവികാണിക്കാൻ വാൾ ധരിച്ചുവന്നു." * അവരുടെ കത്തനാരന്മാൎക്കു വലിയ വിദ്യാഭ്യാസമൊന്നുമില്ലായിരുന്നു. കത്തോലിക്കൎക്കുവേണ്ടി ജെസ്യൂട്ടുപാതിരിമാർ വരാപ്പുഴയിൽ നല്ല മതപാഠശാലകൾ സ്ഥാപിച്ചിരുന്നുവെങ്കിലും, ഈ കത്തനാരന്മാരുടെ സ്വാധീനശക്തി കുറയ്ക്കാൻ അതു സഹായിച്ചില്ല. സ്വന്തം അനുയായികളുടെ ഇടയിൽ അവൎക്ക് എത്ര സ്ഥാനമുണ്ടായിരുന്നുവെന്ന് ആദ്യം അലക്സിസ് ഡി മെനിസിസ്സും പിന്നീടു സിറിയൻമെത്രാന്മാരും വളരെ ക്ലേശിച്ചു മനസ്സിലാക്കിയതു നാം കണ്ടുവല്ലോ.

കുഞ്ഞാലിമാരുടെ പതനത്തോടുകൂടി രാഷ്ട്രീയകാൎയ്യങ്ങളിലും വ്യാപാരമണ്ഡലത്തിലുമുള്ള മുഹമ്മദീയസമുദായത്തിൻെറ സ്ഥാനം നഷ്ടപ്പെട്ടിരുന്നു. അങ്ങുമിങ്ങും ചില വലിയ കുടുംബങ്ങൾ ഉണ്ടായിരുന്നുവെങ്കിലും, ഹൈദരാലിയുടെ ആക്രമണകാലംവരെ പൊതുജീവിതത്തിൽ അവൎക്കു കാൎയ്യമായ യാതൊരു സ്ഥാനവുമുണ്ടായിരുന്നില്ല. പറങ്കികളുമായി ഒരു നൂറാണ്ടുകാലം നടത്തിയ യുദ്ധത്തിൻെറ ഫലമായി അവരുടെ പ്രാമാണ്യം നഷ്ടപ്പെട്ടു. ലന്തക്കാർ കൊച്ചിയിൽ വരികയും കേരളവ്യാപാരം നിയന്ത്രിക്കാൻ തുടങ്ങുകയുംചെയ്ത അവസരത്തിൽ അവൎക്കു മുഹമ്മദീയവ്യാപാരികളിൽനിന്നു കാൎയ്യമായ മത്സരം നേരിടേണ്ടിവന്നില്ല. മമ്മാലിമാരുടെയും കുട്ട്യാലിമാരുടെയും കാലം കഴിഞ്ഞിരുന്നു. തിരദേശത്തുള്ള അറബിവംശജരായ ജനങ്ങളും നാട്ടുമ്പുറത്തുള്ള കുടുംബങ്ങളും കേരളത്തിലെ ജനവിഭാഗങ്ങളിൽ ഒന്നായിത്തീൎന്നു. ഹൈദരാലിയുടെ ആക്രമണകാലത്തു കൊച്ചിക്കു വടക്കുള്ള പ്രദേശങ്ങളിൽ ഈ അഗണ്യമായ സ്ഥാനത്തുനിന്നും അവർ കുറെയൊക്കെ വീണ്ടും ഉയൎന്നു.

പിന്നോക്കജാതിക്കാരുടെ നിലയ്ക്കു് ഈ കാലഘട്ടത്തിലും സാരമായ മാററമൊന്നുമുണ്ടായില്ല. തീയർ സാമൂഹ്യമായ ബുദ്ധിമുട്ടുകൾ അനുഭവിച്ചിരുന്നുവെങ്കിലും അവരുടെ നില തീരെ മോശമായിരുന്നുവെന്നു പറയുന്നതു് ശരിയായിരിക്കുകയില്ല. കേരളജീവിതത്തിൽ അവർ പ്രധാനപ്പെട്ട ഒരു പങ്കുവഹിച്ചു. കമ്പനിയുടെ പട്ടാളത്തിൽ അവർ ധാരാളമായി ചേൎന്നു. അവരുടെയിടയിൽ പല നല്ല പണ്ഡിതന്മാരുമുണ്ടായിരുന്നു. "ഹോർട്ടസ് മലബാറിക്കസ്" എന്ന ഗംഭീരമായ സസ്യശാസ്ത്രഗ്രന്ഥം തയ്യാറാക്കുന്നതിനു് ഹെൻറിക്ക്‌വാൻറീഡിൻെറ പ്രധാനസഹായിയായിരുന്നതു് ഒരു തീയനായ ഇട്ടി അച്ചുതനായിരുന്നു.

---

* മോയിൻസ്—പേജ് 178.

മലയാളസാഹിത്യം 18-ാം നൂറ്റാണ്ടിൽ ധന്യമായി വളൎന്നു. അക്കാലത്തെ രാജാക്കന്മാർ, പ്രത്യേകിച്ചും പുറക്കാട്ടെ അവസാനരാജാവും, മാൎത്താണ്ഡവൎമ്മയും, അദ്ദേഹത്തിൻെറ പിൻഗാമിയായ രാമവൎമ്മയും, കേരളസാഹിത്യത്തിൻെറ പുരസ്കൎത്താക്കളായിരുന്നു. മലയാളത്തിലെ മികച്ച മഹാകവികളിൽ ഒരാളായ കുഞ്ചൻനമ്പ്യാർ പുറക്കാട്ടുരാജാവിൻെറകൂടെയായിരുന്നു ജീവിച്ചിരുന്നതു്. മാൎത്താണ്ഡവൎമ്മ പുറക്കാട്ട പിടിച്ചടക്കിയപ്പോൾ, ഏററവും വലിയ സമ്പത്തെന്ന നിലയിൽ ഈ കവിപ്രവരനെ അദ്ദേഹം കൂടെ കൊണ്ടുപോകുകയും തിരുവനന്തപുരത്തു് താമസിപ്പിക്കുകയും ചെയ്തു. അദ്ദേഹത്തിൻെറ പിൻഗാമിയുടെ ഭരണകാലത്തു്, പാണ്ഡിത്യത്തിൻെറയും സംസ്കാരത്തിൻെറയും രസികതയുടെത്തിൻെറയും കേന്ദ്രമെന്ന നിലയിൽ തിരുവനന്തപുരംരാജസദസ്സ് ഹിന്ദുസ്ഥാനമൊട്ടുക്കു് സുപ്രസിദ്ധമായിത്തീരുകയുണ്ടായി. തിരുവിതാംകൂർ യുവരാജാവിൻെറ ഒരു അംഗുലീചലനത്തിനു മറേറതൊരു രാജാവിൻെറയും സ്വൎണ്ണാഭിഷേകത്തെക്കാൾ വിലയുണ്ടെന്നു് ഒരു സംസ്കൃതശ്ലോകത്തിൽ പറയുന്നു. രാമരാജാവുമായി സംസാരിച്ചിട്ടുള്ള മോയിൻസ് രേഖപ്പെടുത്തുന്നതു്, അദ്ദേഹം നല്ലവണ്ണം ഇംഗ്ലീഷ് സംസാരിച്ചിരുന്നുവെന്നും, ലണ്ടൻ, കൽക്കട്ടാ, മദ്രാസ് തുടങ്ങിയ സ്ഥലങ്ങളിൽ പ്രസിദ്ധീകരിച്ചിരുന്ന പത്രങ്ങളും മാസികകളും വായിച്ചിരുന്നുവെന്നുമാണ്. യൂറോപ്യൻ കാൎയ്യങ്ങളെപ്പററി അദ്ദേഹത്തിനു നല്ല ജ്ഞാനവുമുണ്ടായിരുന്നു. സ്വന്തം നിലയിൽതന്നെ അദ്ദേഹം നല്ലൊരു കവിയായിരുന്നു. അദ്ദേഹത്തിൻെറ സദസ്സിലാണ് കുഞ്ചൻനമ്പ്യാർ, ഉണ്ണായിവാൎയ്യർ തുടങ്ങിയ മലയാളസാഹിത്യത്തിലെ മഹാരഥന്മാർ താമസിച്ചിരുന്നതു്.

പതിനെട്ടാം നൂററാണ്ടിൽ വിദ്യാഭ്യാസം സാമാന്യം നല്ലവണ്ണം പ്രചരിച്ചിരുന്നു. പ്രാഥമികവിദ്യാഭ്യാസം സൌജന്യമായി നൽകിവന്നു കാൎയ്യക്ഷമമായ കുടിപ്പള്ളിക്കൂടവ്യവസ്ഥ പുരാതനകാലം മുതല്ക്കു കേരളത്തിൽ നിലവിലിരുന്നു. എന്നുമാത്രമല്ല, സംസ്കൃതവിദ്യാഭ്യാസത്തിൻെറ ഒരു കേന്ദ്രവുമായിരുന്നു കേരളം. സംസ്കൃതത്തിൻെറ സുവൎണ്ണദശയ്ക്കുശേഷം മററ് ഏതുസ്ഥലത്തുമുണ്ടായിട്ടുള്ള കാവ്യ,നാടക,വ്യാകരണകൃതികളോടു കിടപിടിക്കുന്നതാണ് അക്കാലത്തു് കേരളത്തിലുണ്ടായിട്ടുള്ള സംസ്കൃതകൃതികൾ. ആയുൎവ്വേദവിദ്യാഭ്യാസത്തിന്നു് പ്രത്യേകിച്ചും നല്ല പ്രചാരമുണ്ടായിരുന്നു. ക്രിസ്ത്യാനികളുടെ വിദ്യാഭ്യാസത്തിനുവേണ്ടി കൊടുങ്ങല്ലൂരിനു സമീപം കർമ്മലൈററ് സന്യാസിമാരുടെ ചില പ്രത്യേകസ്ഥാപനങ്ങളും അക്കാലത്തു് നിലനിന്നിരുന്നു. കുറ

പ്പേക്ക് ലാററിനിലും, സിറിയക്കിലും അവർ സൌജന്യവിദ്യാഭ്യാസം നൽകി. ഈ ഭാഷകൾ കൂടാതെ മതശാസ്ത്രം, കണക്ക്, ഭൂമിശാസ്ത്രം എന്നിവയും വിദ്യാർത്ഥികളെ പഠിപ്പിക്കുകയുണ്ടായി.

ലന്തക്കാരുമായുള്ള സമ്പർക്കത്തിന്റെ ഫലമായി വളരെ ഗുണകരമായ സാമ്പത്തികനേട്ടങ്ങളുണ്ടായെങ്കിലും, സാംസ്കാരികവശം തികച്ചും ദരിദ്രമായിരുന്നു. കേരളത്തിലെ ഒരുവിഭാഗം ജനങ്ങളുടെമേൽ സ്വാധീനശക്തി ചെലുത്തിവന്ന വിദ്യാഭ്യാസപരവും മതപരമായ സ്ഥാപനങ്ങൾ നടത്തിവന്നതു് മിക്കവാറും കത്തോലിക്കാവൈദികസംഘങ്ങളായിരുന്നു വെന്നതു് പ്രത്യേകം പ്രസ്താവ്യമാണ്. പോർട്ടുഗല്ലും, ഹോളണ്ടുമല്ല, റോമാണ് വിദേശവിദ്യാഭ്യാസം കേരളത്തിൽ കൊണ്ടുവരുന്നതിനു ശ്രമിച്ചതു്. ലന്തക്കാർ ഗ്രന്ഥശാലകളോ കാളേജുകളോ സ്ഥാപിച്ചില്ല. സ്വന്തം വ്യാപാരത്തിൽ കവിഞ്ഞു് മററു യാതൊരു കാര്യത്തിലും അവർക്ക് ശ്രദ്ധയില്ലായിരുന്നു. പക്ഷേ, അവർ സൂക്ഷ്മനിരീക്ഷകരായിരുന്നു. അവരുടെ ഓർമ്മക്കുറിപ്പുകൾ, വിവരണങ്ങൾ, കത്തുകൾ എന്നിവ കേരളത്തെക്കുറിച്ച് നമുക്ക് കാര്യമായ അറിവു നൽകുന്നു. കേരള സംസ്കാരത്തിന് പരോക്ഷമായ ഒരു വലിയ സംഭാവനയായിരുന്നു വാൻ റീഡിന്റെ നേതൃത്വത്തിൽ തയ്യാറാക്കിയ "ഹോർട്ടസ് മലബാറിക്കസ്സ്." അതും ഓർട്ടായുടെ "ചച്ചകളും"മാണ് ഇൻഡ്യയെ സംബന്ധിച്ച ശാസ്ത്രീയഗവേഷണത്തിനുള്ള ആദ്യശ്രമമെന്ന് വേണമെങ്കിൽ പറയാം. ലിൻഷോട്ടൻ, ന്യൂഹോഫ്, സ്ടാവോറിനിനസ്സ്, ബാൾഡ്യൂസ് തുടങ്ങിയവർ നൽകിയിട്ടുള്ള വിവരണങ്ങളും പരോക്ഷമായി കേരളത്തിനുള്ള സംഭാവനയായി കരുതാം. പതിനേഴാംനൂററാണ്ടിന്റെ അവസാനത്തെ പകുതിയിൽ കേരളമെങ്ങനെയിരുന്നുവെന്ന് അവയിൽനിന്നാണ് നമുക്ക് മനസ്സിലാക്കാൻ കഴിയുന്നതു്.

പല മണ്ഡലങ്ങളിലും കേരളം വ്യക്തമായി അഭിവൃദ്ധിപ്പെട്ട ഒരു കാലഘട്ടമായിരുന്നു പതിനെട്ടാംനൂററാണ്ട്. വ്യാപാരം വളരെ അഭിവൃദ്ധിപ്പെടുകയും, സുസ്ഥിരമാകുകയും ചെയ്തു. ബഹുജനങ്ങളുടെ സാമ്പത്തികജീവിതം അഭിവൃദ്ധിപ്പെട്ടതിന്റെ ഫലമായി ജീവിതനിലവാരവും ഉയർന്നു. രാഷ്ട്രീയഘടനയ്ക്കുതന്നെ വലിയ മാററങ്ങളുണ്ടായി. പഴയതിൽനിന്നും വിഭിന്നമായ ആദർശങ്ങളുടെയും ലക്ഷ്യങ്ങളുടെയും അടിസ്ഥാനത്തിലുള്ള ഒരു പുതിയ ഭരണകൂടം ആവിർഭവിച്ചു. കേരളത്തിന്റെ വലിയൊരു ഭാഗത്തു് പഴയ നാടുവാഴിത്തഅരാജകത്വം അന്തർദ്ധാനം ചെയ്തു. വ്യാപാരാഭിവൃദ്ധി ഒഴികെയുള്ള യാതൊരു കാര്യത്തിലും ലന്ത

ക്കാർക്ക് യാതൊരു പങ്കുമുണ്ടായിരുന്നില്ല. എന്നുതന്നെയുമല്ല, അവരുടെ സജീവമായ എതിർപ്പിനെ തോല്പിച്ചുകൊണ്ടാണ് കൊല്ലത്തിനും കൊച്ചിക്കുമിടയിലുള്ള ചെറിയ രാജ്യങ്ങൾ തിരുവിതാംകൂർ കൈവശപ്പെടുത്തിയതു്. കേരളത്തിൽ നാടുവാഴിത്തഅരാജകത്വം നിലനില്ക്കണമെന്നതായിരുന്നു ഡച്ചുതാല്പര്യങ്ങൾക്കു് ഏററവും അധികം ആവശ്യം. അതുകൊണ്ടു് 18-ാം നൂററാണ്ടിൽ ഉണ്ടായ ശീഘ്രഗതിയിലുള്ള പുരോഗതി ഒരുവിധത്തിലും ലന്തക്കാരുടെ സാന്നിദ്ധ്യംകൊണ്ടുണ്ടായതല്ല. അവരുടെ അധികാരം കുറവായിരുന്നു, പ്രവർത്തനമണ്ഡലം പരിമിതവും. അവർ സ്വന്തമായി സ്വീകരിച്ചിരുന്ന പരിമിതികളിൽ നിന്നുകൊണ്ടു്, കേരളത്തിന്റെ ക്ഷേമത്തെ ലാക്കാക്കിയാണ് അവർ പ്രവർത്തിച്ചിരുന്നതെന്നു സമ്മതിക്കേണ്ടിയിരിക്കുന്നു.



## അദ്ധ്യായം ഒന്നു്

# കേരളവും മൈസൂറും

ഇൻഡ്യാ ഉപദ്വീപിൽനിന്നു് ഇത്രയും ദീർഘകാലം ഒറ്റപ്പെട്ടുനില്ക്കുന്നതിനും സമുദ്രാന്മുഖമായ പ്രവൎത്തനങ്ങളിൽ മുഴുകുന്നതിനും കേരളത്തെ സഹായിച്ച സാഹചര്യങ്ങൾ, മൈസൂറിൽ സുശക്തമായ സൈനികഭരണം സ്ഥാപിക്കപ്പെട്ടതോടെ അപ്രതീക്ഷിതമാംവണ്ണം മാറുകയുണ്ടായി. ഹൈദരാലി മൈസൂർസൈന്യത്തിന്റെ നായകത്വത്തിലേക്കും അതിനെത്തുടൎന്നു ഭരണാധികാരത്തിലേക്കും ഉയൎന്നതു്, ദക്ഷിണേന്ത്യയുടെ ചരിത്രത്തിലെ വളരെ പ്രധാനപ്പെട്ട സംഭവമായിരുന്നു. 18-ാം നൂറ്റാണ്ടിന്റെ ഉത്തരാൎദ്ധത്തിലുള്ള കേരളത്തിൽ മൈസൂർഭരണാധിപന്മാരായ ഹൈദറിന്റെയും ടിപ്പുവിന്റെയും വ്യക്തിപ്രഭാവം വമ്പിച്ച ആധിപത്യം ചെലുത്തുകയുണ്ടായി.

മൈസൂറിലെ സൎവ്വസൈന്യാധിപനായിരുന്ന നഞ്ചിരാജ് 1752-ൽ ഹൈദരാലിയെ ദിണ്ഡിക്കല്ലിലെ ഫൌജദാരായി നിയമിച്ചു. ഹൈദരുടെ ഭരണാധികാരം പാലക്കാടിന്റെ അതിർത്തിവരെ എത്തി. ആ ചെറിയ രാജ്യത്തിന്റെ ശേഷിമാനെങ്കിലും ചഞ്ചലസ്വഭാവിയായ കോമിഅച്ചൻ എന്ന രാജാവിനെ സാമൂതിരി വളരെ ഉപദ്രവിച്ചുകൊണ്ടിരുന്നു. അദ്ദേഹം പാലക്കാട്ട് ആക്രമിക്കുകയും ഒരുഭാഗം സ്വന്തം നാട്ടിനോടു ചേൎക്കുകയും ചെയ്തു. അന്നു മൈസൂർദിവാന്റെ പ്രീതിക്കുവേണ്ടി ശ്രമിച്ചുകൊണ്ടു കഴിഞ്ഞ അജ്ഞാതനായ ഹൈദരിനോടു് രാജാവു സഹായം അഭ്യൎത്ഥിച്ചു. അതു സ്വീകരിക്കുന്നതിനു് അദ്ദേഹം മടികാണിച്ചില്ല. വെറുമൊരു പ്രാദേശികസൈനികതലവനായിരുന്ന അദ്ദേഹം രാജ്യം പിടിക്കാനുള്ള മോഹംകൊണ്ടോ സൈനികപ്രതാപത്തിനുവേണ്ടിയോ അല്ലായിരുന്നു അങ്ങനെ ചെയ്തതു്. മൈസൂറിൽ നടന്നുകൊണ്ടിരുന്ന സംഭവവികാസങ്ങളുടെ വെളിച്ചത്തിൽ സ്വന്തം ഖജനാവു് സമ്പന്നമാക്കാനുള്ള നല്ലൊരു സന്ദൎഭമായിട്ടാണു് അദ്ദേഹം പാലക്കാട്ടുരാജാവിന്റെ ക്ഷണത്തെ കരുതിയതു്. ഹൈദറിന്റെ സൈന്യത്തിനു് ശമ്പളക്കുടിശ്ശികയുണ്ടായിരുന്നു. കൂടാതെ ഫ്റഞ്ചുവിദഗ്ദ്ധന്മാരുടെ സഹായത്തോടെ നല്ല ആയുധങ്ങളും പീരങ്കിയും അദ്ദേഹം നിൎമ്മിച്ചുതുടങ്ങിയിരുന്നു. ഇതി

നൊക്കെ ആവശ്യമായ വമ്പിച്ച ചിലവ് മൈസൂർഗവമെൻറിനോട് ചോദിക്കാനും സാദ്ധ്യമായിരുന്നില്ല.

കേരളത്തിലേക്ക് പട്ടാളവുമായി വരുന്നതിനുമുമ്പുതന്നെ മൈസൂർ തലസ്ഥാനത്തുണ്ടായ കുഴപ്പങ്ങളെപ്പററി ഹൈദരാലി അറിഞ്ഞു. ദിവാൻ ദേവരാജും, അദ്ദേഹത്തിൻെറ സഹോദരനും സർവ്വസൈന്യാധിപനുമായ നഞ്ചരാജും തമ്മിൽ ഗുരുതരമായ ശണ്ഠയുണ്ടായി. അതിൻെറ ഫലമായി നഞ്ചരാജിൻെറ അധികാരം ക്ഷീണിപ്പിക്കുന്നതിനുവേണ്ടി അയാൾ പട്ടാളത്തിൽ ചെയ്തിട്ടുള്ള നിയമനങ്ങൾ ദിവാൻ റദ്ദുചെയ്യാൻ തുടങ്ങി. അതുകൊണ്ട് തൻെറ ഉദ്യോഗം സുരക്ഷിതമാക്കാൻ ഹൈദറിന് പെട്ടെന്നു ശ്രീരംഗപട്ടണത്തു പോകേണ്ടിവന്നു. എങ്കിലും പാലക്കാട്ടെ കാര്യം അദ്ദേഹം മറന്നില്ല. തൻെറ സ്യാലനായ മുക്കരംസാഹിബ്ബിനോട് 2,000 അശ്വഭടന്മാരും, 5,000 കാലാളും 5 പീരങ്കിയുമായി അങ്ങോട്ടു പോകാൻ ഹൈദർ ആജ്ഞാപിച്ചു. ഇതുവരെ മലബാർതീരത്തെ ജനങ്ങൾക്കു പരിചയമുണ്ടായിരുന്ന സൈനികവിഭാഗം കാലാൾക്കൂട്ടമാത്രമായിരുന്നു. പറങ്കികൾ ആദ്യം കോഴിക്കോട്ടു കാലുകുത്തിയ കാലത്തെക്കാൾ, മലബാർസൈന്യത്തിൻെറ സംഘടനയിലും ആയുധസജ്ജീകരണങ്ങളിലും വലിയ മാററങ്ങൾ ഉണ്ടായിക്കഴിഞ്ഞിരുന്നുവെന്നതു് ശരിയാണ്. പക്ഷേ, ഡിലനായി യൂറോപ്യൻസമ്പ്രദായത്തിൽ പരിശീലിപ്പിച്ച തിരുവിതാംകൂർപട്ടാളമൊഴികെ, മററു കേരളീയരാജാക്കന്മാരുടെ സൈന്യങ്ങൾക്ക് നാടുവാഴിത്തസൈനികസംഘടനയുടെ സ്വഭാവങ്ങൾ അവശേഷിച്ചിരുന്നു. നേരേമറിച്ച് ഹൈദറിൻെറ പട്ടാളം സുസംഘടിതരും സുശിക്ഷിതരുമായ ഒരു ഉറച്ച സംഘമായിരുന്നു. ഫ്രഞ്ചുസേനാധിപന്മാരുടെ കീഴിൽ പരിശീലനം സിദ്ധിച്ച ഉദ്യോഗസ്ഥന്മാരാണ് അവരെ നയിച്ചിരുന്നതു്. കൂടാതെ, കുതിരപ്പട്ടാളം കേരളത്തെ സംബന്ധിച്ചിടത്തോളം പുതിയ ഒരു സൈനികവിഭാഗവുമായിരുന്നു. കഴിഞ്ഞ രണ്ടു ശതാബ്ദക്കാലം കേരളരാജാക്കന്മാർ പടവെട്ടിവന്ന നാവികന്മാരായ യൂറോപ്യൻശക്തികൾ കുതിരപ്പട്ടാളത്തെ ഒരിക്കലും ഉപയോഗിച്ചിരുന്നില്ല.

ചെറുതെങ്കിലും വളരെ വേഗത്തോടെ നീങ്ങാൻ കഴിവുള്ള ഒരു സൈന്യമായിരുന്നു മുക്കരംസാഹിബ്ബിൻേറതു്. പാലക്കാട്ടു വന്ന ഉടൻതന്നെ രാജാവിൻെറ നായന്മാരുടെ സഹായംകൂടെ അയാൾ തേടി. എന്നിട്ട് സഖ്യകക്ഷികൾ ഉടൻതന്നെ സാമൂതിരിയെ ആക്രമിച്ചു. സാമൂതിരിയാകട്ടെ കൊച്ചിക്കെതിരായ യുദ്ധം അവസാനിപ്പിച്ച് പുതിയ

ശത്രുവിനെ നേരിടാനായി തിരിഞ്ഞു. * മൈസൂർസൈന്യത്തിന്റെ യുദ്ധമുറയുമായി പരിചയമില്ലാതിരുന്ന കോഴിക്കോട്ടുസൈന്യം ശത്രുവിന്റെ മുമ്പിൽ പിൻവാങ്ങി. അവരെ തീരദേശംവരെ മുക്കറും പിന്തുടർന്നു. രാജ്യം പിടിക്കുന്നതിനെക്കാൾ പണത്തിനാണ് ഹൈദർക്ക് മോഹമെന്ന് മനസ്സിലാക്കിയ സാമൂതിരി മുക്കറുമായി സന്ധിചെയ്തു. അതിന്റെ ഫലമായി ഹൈദർക്ക് 12 ലക്ഷം രൂപാ നൽകാമെന്നും, പാലക്കാട്ടുരാജാവിന്റെ പ്രദേശങ്ങൾ തിരിച്ചുകൊടുക്കാമെന്നും സാമൂതിരി സമ്മതിച്ചു. ഈ ധാരണയുടെ അടിസ്ഥാനത്തിൽ സംഭാവനയുടെ ആദ്യഗഡുവായ തുകയും വാങ്ങിക്കൊണ്ട് മുക്കറും സൈന്യവും പിൻവാങ്ങി. ബാക്കി തുക വാങ്ങുന്നതിന് അയാൾ ഒരു പ്രതിനിധിയെ കോഴിക്കോട്ടു പാർപ്പിച്ചു.

ആക്രമണകാരി പിൻമാറിയപ്പോൾ, കുഴപ്പങ്ങളിൽനിന്നു രക്ഷപ്പെട്ടുവെന്നാണ് സാമൂതിരിയും അദ്ദേഹത്തിന്റെ ഉപദേഷ്ടാക്കളും വിശ്വസിച്ചത്. കൊടുക്കാമെന്നു സമ്മതിച്ച തുക നേരിട്ടു മൈസൂർഗവമെന്റിനു നൽകുന്നതിനെപ്പററി അവർ കൂടിയാലോചനതുടങ്ങി. പണം കൊടുക്കാതെ കഴിയണമെന്നായിരുന്നു സാമൂതിരിയുടെ ആഗ്രഹം. മുസ്ലിം പട്ടാളക്കാരെ മടക്കിവിളിച്ച് സ്വന്തം പ്രതിനിധികളെ അയച്ചാൽ പണം ദേവരാജിനു നേരിട്ടു നൽകാമെന്ന് അദ്ദേഹം രഹസ്യദൂതന്മാർ മുഖാന്തിരം അറിയിച്ചു. ദിണ്ഡിക്കല്ലിലെ ഫൌജദാർ ഇങ്ങനെ പ്രബലനായിത്തീരുന്നതു ദേവരാജിനും അദ്ദേഹത്തിന്റെ ഉപദേശകന്മാർക്കും ഇഷ്ടമായിരുന്നില്ല, പ്രത്യേകിച്ചും ഹൈദറിന്റെ ആജന്മശത്രുവായിരുന്ന ഹരിസിംഗ് എന്ന രജപുത്രസൈനികനു്. അതുകൊണ്ട് അവർ സാമൂതിരിയുടെ നിർദ്ദേശം സ്വീകരിച്ചു. പണം നേരിട്ടു മൈസൂർദർബാറിലേയ്ക്കു് അയച്ചാൽമതിയെന്നും യുദ്ധത്തിൽ നേരിട്ട അസാധാരണമായ ചിലവിനു നഷ്ടപരിഹാരമായി ഹൈദരാലിക്ക് 3 ലക്ഷംരൂപാ നൽകണമെന്നും അവർ അദ്ദേഹത്തെ അറിയിച്ചു. സാമൂതിരി സമ്മതിച്ച 12 ലക്ഷം രൂപാ വാങ്ങാൻ ഹരിസിങ്ങിനെയും അയാളുടെ രജപുത്രസേനാവിഭാഗത്തേയും ദേവരാജ് നിയോഗിച്ചു.

എന്നാൽ ഹരിസിങ്ങിനു പണം ഈടാക്കാൻ കഴിയുന്നതിനുമുമ്പ് അയാളുടെ രക്ഷാധികാരിയായ ദിവാൻ ദേവരാജ് ശ്രീരംഗപട്ടണത്തു വച്ചു മരിച്ച വിവരം അയാൾക്കു ലഭിക്കുകയുണ്ടായി. അതുകൊണ്ട് സ്വന്തം താല്പര്യം സംരക്ഷിക്കുന്നതിനുവേണ്ടി ഹരിസിങ്ങ് വെപ്രാളത്തോ

* "ലന്തക്കാരും കേരളക്കരയും" എന്നഭാഗം നോക്കുക.

ടെ മടങ്ങി. നഞ്ജരാജ് അധികാരത്തിൽവന്നതോടെ സ്വന്തം സ്ഥാനം നഷ്ടപ്പെട്ടുമെന്ന് അയാൾക്കു നിശ്ചയമുണ്ടായിരുന്നു. എന്നാൽ യാത്രാവേളയിൽ ദിണ്ഡിക്കല്ലിനുസമീപം താവളമടിച്ച ഹരിസിങ്ങിനേയും സൈന്യത്തേയും മുക്കാം അപ്രതീക്ഷിതമായി ആക്രമിക്കുകയും തുടർന്നുണ്ടായ യുദ്ധത്തിൽ ഹരിസിങ്ങ് കൊല്ലപ്പെടുകയും ചെയ്തു.

തൻെറ തന്ത്രം വിജയിച്ചുവെന്ന സംതൃപ്തി സാമൂതിരിക്കുണ്ടായി. 12 ലക്ഷം ക്ക പ്പ നൽകാതെതന്നെ ഹൈദറിൻെറ പട്ടാളത്തെ പിൻവലിപ്പിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞു. ദേവരാജിൻെറ മരണത്തെത്തുടൎന്നു മൈസൂറിൽ ഉണ്ടായ കുഴപ്പവും, മൈസൂറിൻെറ വടക്കൻഭാഗത്തു മഹാരാഷ്ട്രർ നടത്തുന്ന ആക്രമണവുമൊക്കെക്കൊണ്ടു ഹൈദറിൻെറ ശ്രദ്ധ മുഴുവനും അങ്ങോട്ടു തിരിയുമെന്നും, അങ്ങനെ മലബാറിനെ സ്വസ്ഥമായി വിടുകുമെന്നും അദ്ദേഹം പ്രതീക്ഷിച്ചു. സാധാരണഗതിയിലാണെങ്കിൽ ഈ നിഗമനങ്ങൾ ശരിയായിരുന്നു. പക്ഷേ, നിർഭാഗ്യവശാൽ സാമൂതിരി പ്രതീക്ഷിച്ചതുപോലെയല്ല കാര്യങ്ങൾ നീങ്ങിയതു്. മൈസൂറിലെ കുഴപ്പം വേഗം തീൎന്നു. രാജാവിൻെറ നാമമാത്രമായ അധികാരത്തിൻകീഴിൽ രാജ്യത്തിൻെറ അനിഷേദ്ധ്യസർവ്വാധിപതിയായി ഹൈദർ ഉയൎന്നു. പാനിപ്പട്ടിലെ പരാജയംമൂലം മഹാരാഷ്ട്രർ കുറച്ചുകാലത്തേയ്ക്കു തല യുയർത്താതെയായി. അതുകൊണ്ടു് സ്വന്തം ശക്തി ഉറപ്പിക്കുന്നതിനു താരതമ്യേന ആപത്തുകുറഞ്ഞ ഒരവസരം ഹൈദൎക്കു ലഭിച്ചു. എന്നതിന്, ചുരുങ്ങിയ അഞ്ചുവൎഷക്കാലത്തിനുള്ളിൽ അദ്ദേഹം കുഴപ്പങ്ങളെല്ലാം അമൎത്തി, ഭരണം ശരിയാക്കുകയും, രാജ്യത്തിൻെറ വിസ്തൃതി വൎദ്ധിപ്പിക്കുകയും, വളരെ കാര്യക്ഷമമായ ഒരു സൈനികസംഘടന സൃഷ്ടിക്കുകയും, ദക്ഷിണേന്ത്യയിലെ ഏററവും കരുത്തേറിയ സൈനികശക്തിയായി മൈസൂറിനെ ഉയൎത്തുകയുംചെയ്തു. കേരളത്തിലെ രാജാക്കന്മാർ വിറയ്ക്കാൻതുടങ്ങിയതു വെറുതേയല്ല.

ഹൈദരാലിയെ സംബന്ധിച്ചിടത്തോളം മലബാറിന് ഒരു പ്രത്യേകപ്രാധാന്യമുണ്ടായിരുന്നു. അദ്ദേഹത്തിൻെറ പുതിയ സൈനികരാഷ്ട്രത്തിൻെറ നിലനില്പിന്, യുദ്ധസാമഗ്രികളും കുതിരകളും നിർല്ലോഭം കിട്ടേണ്ടതു് അത്യാവശ്യമായിരുന്നു. കൂടാതെ ഫ്രഞ്ചുകാരുമായി ഉററ സമ്പൎക്കത്തിൽ കഴിയേണ്ടതും അത്യാവശ്യമായിത്തീൎന്നു. അതുകൊണ്ടു് ഒരു തുറമുഖത്തിലേയ്ക്കുള്ള സ്വതന്ത്രവും അനിയന്ത്രിതവുമായ പ്രവേശം ഹൈദൎക്ക് അത്യന്താപേക്ഷിതമായിത്തീൎന്നു. പോണ്ടിച്ചേരി വളരെ ദൂരെയായിരുന്നുവെന്നു മാത്രമല്ല, മൈസൂറിൻേറയും ആ തുറമുഖത്തിൻെറ

യും ഇടയിൽ തന്റെ സ്ഥിരം ശത്രുവും, തന്നെയും ഇംഗ്ലീഷുകാരെയും തമ്മിൽതല്ലിക്കുന്നതിനുമാത്രം ശ്രമിച്ചുകൊണ്ടിരിക്കുന്നയാളുമായ കർണ്ണാട്ടിക്കിലെ മുഹമ്മദാലിയുടെ രാജ്യം കിടക്കുകയും ചെയ്തിരുന്നു. അതുകൊണ്ട് മലബാർതീരത്തുള്ള മയ്യഴിയെ ഹൈദറിന് ആശ്രയിക്കേണ്ടിവന്നു. തൻമൂലം മയ്യഴിയും മൈസൂരുംതമ്മിൽ ഘടിപ്പിക്കുന്ന പാത നിയന്ത്രിക്കേണ്ടതു് അദ്ദേഹത്തിന്റെ ജീവപ്രധാനമായ താല്പര്യമായിത്തീർന്നു. അതുകൊണ്ടാണു് അദ്ദേഹം വീണ്ടും മലബാറിലേയ്ക്കു തിരിഞ്ഞതു്.

വിദേശഇടപെടലിനു വളരെ സഹായകരമായ രാഷ്ട്രീയസ്ഥിതിയായിരുന്നു കൊച്ചിയുടെ അതിർത്തിമുതൽ ദക്ഷിണകർണ്ണാടകംവരെയുള്ള ഉത്തരകേരളത്തിൽ നിലനിന്നിരുന്നതു്. സാമൂതിരിയുടേയും കോലത്തിരിയുടേയും കീഴിലായിരുന്നു ഈ നാടെങ്കിലും, മേൽക്കോയ്മകളോടു മത്സരിക്കുന്ന രാജാക്കന്മാരായിരുന്നു അവിടെ അധികാരം നടത്തിയിരുന്നതു്. അവരിൽ ആരുംതന്നെ ഹൈദറെ നേരിടാൻ ശക്തന്മാരായിരുന്നില്ല. എന്നാൽ അവരെ ഗ്രസിക്കാൻപോകുന്ന ദുർവിധിയെക്കുറിച്ചു യാതൊരു ബോധവുമില്ലാതെ ഇവർതമ്മിൽ സ്ഥിരം യുദ്ധമായിരുന്നു കണ്ണൂരിലെ ആലിരാജാവിന്റെ സ്ഥിതി മററുള്ളവരുടേതിൽനിന്നു വ്യത്യസ്തമായിരുന്നു. തന്റെ മേൽക്കോയ്മയായ കോലത്തിരിയുമായി സ്ഥിരമായ വഴക്കിൽ കഴിഞ്ഞ ഈ മുസ്ലിംരാജാവു് ഹൈദറുടെ ഉയർച്ചയിൽ, തന്റെ വളർച്ചയ്ക്കുള്ള സുവർണ്ണാവസരം ദർശിച്ചു. തീരദേശത്തുള്ള യൂറോപ്യൻവ്യാപാരികൾ തമ്മിലുള്ള അസൂയയും മത്സരങ്ങളും ഈ സ്ഥിതിഗതിയെ കൂടുതൽ സങ്കീർണ്ണമാക്കിത്തീർത്തു. തലശ്ശേരിയിലെ ഇംഗ്ലീഷ്പണ്ടകശാല, മയ്യഴിയിലെ ഫ്രഞ്ചുതാവളം, കൊച്ചിയിലെ ലന്തസങ്കേതം എന്നിവയായിരുന്നു പ്രധാനപ്പെട്ട വിദേശകേന്ദ്രങ്ങൾ. ഇവ കൂടാതെ ഇംഗ്ലീഷുകാർക്കും ലന്തക്കാർക്കും കോഴിക്കോട്ടു് ഓരോ പണ്ടകശാലയുണ്ടായിരുന്നു. തലശ്ശേരിയിലെ ഇംഗ്ലീഷ്പണ്ടകശാലാധികൃതർ കോട്ടയം, ചിറയ്ക്കൽ, കടത്തനാട്ട് എന്നീ രാജാക്കന്മാരുമായി ഉററബന്ധത്തിലാണു കഴിഞ്ഞിരുന്നതു്. ധർമ്മപട്ടണംദ്വീപു കൈവശംവച്ചിരുന്ന അവർ തീരദേശത്തെ ഒരു ചെറിയ ശക്തിയെന്നപോലെ പെരുമാറിവന്നു. കുരുമുളകുവ്യാപാരക്കുത്തകയ്ക്കുവേണ്ടി അവർ രാഷ്ട്രീയഉപജാപങ്ങളും നടത്തിക്കൊണ്ടിരുന്നു.

1763-ൽ ഹൈദർ ബെഡ്നോർ പിടിച്ചടക്കിയതോടെ പുതിയ മൈസൂറിന്റെ അതിർത്തി മലബാർവരെ വ്യാപിച്ചു. അങ്ങനെ മൈസൂരും വടക്കേമലബാറിലെ രാജാക്കന്മാരുമായി അടുത്ത സമ്പർക്കം ഉണ്ടായി. വിജയനഗരസാമ്രാജ്യം ശിഥിലമായതോടെ അവരുടെ ഗവർണ്ണർമാരായി

രുന്ന ഇക്കേരിയിലെ നായിക്ക്‌രാജാക്കന്മാർ സ്വതന്ത്രരായി. പറങ്കികളുമായുള്ള വ്യാപാരത്തിന്റെ ഫലമായി ഇവർ വളരെ സമ്പൽസമൃദ്ധിയിലായിരുന്നു. നായിക്കന്മാരെ അയൽരാജാക്കന്മാർ ബഹുമാനത്തോടെയാണു കരുതിയിരുന്നത്. 1737-ൽ ആ രാജവംശത്തിലെ പതിമൂന്നാമത്തെ രാജാവായ സോമശേഖരനായിക്ക് ചിറയ്ക്കൽ ആക്രമിക്കാൻ ശ്രമിക്കുകയും പരാജയപ്പെട്ടു പിൻവാങ്ങുകയുംചെയ്തു. എന്നാൽ ചിറയ്ക്കൽ രാജകുടുംബത്തിന്റെ ഒരു ശാഖയായ നീലേശ്വരംരാജാക്കന്മാരുമായി അതിർത്തിവഴക്കുകൾ തുടർന്നുകൊണ്ടിരുന്നു. 1750-ൽ പോലും ഇക്കേരി സൈന്യം നീലേശ്വരം ആക്രമിക്കുകയും ചിറയ്ക്കലെ റീജന്റ് അവരെ ആട്ടിപ്പായിക്കുകയും ചെയ്തു.

1755-ൽ ബസപ്പനായിക്കൻ മരിച്ചപ്പോൾ, ബെഡ്നോർ രാജ്യത്തിന്റെ റീജന്റായിത്തീർന്നത് ഒരു റാണിയാണ്. സ്വന്തം അധികാരം നിലനിർത്തുന്നതിനുവേണ്ടി അവർ ദത്തുപുത്രനെ വധിച്ചു. 1757-ലാണ് അതു നടന്നത്. 1763-ൽ ഹൈദർ ചിത്തൽദ്രുഗ് ആക്രമിച്ച അവസരത്തിൽ രാജകുമാരനാണെന്ന് അവകാശപ്പെട്ട ഒരു യുവാവ് അദ്ദേഹത്തിന്റെ പടപ്പാളയത്തിൽ വരികയും, തന്റെ പൂർവ്വികന്മാരുടെ സിംഹാസനം തനിക്കു വീണ്ടെടുത്തുതരണമെന്ന് അദ്ദേഹത്തോട് അപേക്ഷിക്കുകയും ചെയ്തു. അക്കാര്യം അദ്ദേഹം സന്തോഷത്തോടെ കൈയേററു. 1763 മാർച്ചുമാസത്തിൽ ഹൈദർ ബെഡ്നോറിന്റെ തലസ്ഥാനം കൈവശപ്പെടുത്തുകയും റാണിയേയും അവരുടെ മന്ത്രിമാരേയും തടവുകാരാക്കുകയും ചെയ്തു. തന്നെ കള്ളംപറഞ്ഞു പററിച്ചുവെന്ന കാര്യം അപ്പോൾമാത്രമാണു കണ്ടുപിടിച്ചതെന്നു ഭാവിച്ച് ആ ചെറുപ്പക്കാരനേയും അദ്ദേഹം തുറുങ്കിലടച്ചു. ബെഡ്നോർരാജ്യം അദ്ദേഹം ഒരു പ്രത്യേകപ്രവിശ്യയാക്കിയെങ്കിലും അതു മൈസൂറിനോടു ചേർത്തില്ല. അത് അദ്ദേഹത്തിന്റെ സ്വകാര്യസ്വത്തായി വേർതിരിച്ചു നിർത്തി. മൈസൂർരാജാവിന്റെ മന്ത്രിയെന്ന നിലയിൽ, അദ്ദേഹത്തിന്റെ നാമധേയത്തിലാണ് ഹൈദർ രാജ്യഭരണം നടത്തിവന്നത്. ഈ പ്രദേശം ലഭിച്ചതോടെ അദ്ദേഹം മലബാർ അതിർത്തിയിലെത്തി. ബെഡ്നോറിലെ നായിക്ക്‌രാജാക്കന്മാരുമായുള്ള പഴയ തക്കങ്ങളുടെ പേരിൽ നീലേശ്വരത്തേയും ചിറയ്ക്കലേയും കാര്യങ്ങളിൽ നിയമപ്രകാരം ഇടപെടുന്നതിനുള്ള അവകാശവും അദ്ദേഹത്തിന് ഇതോടെ ലഭിച്ചു

ബെഡ്നോർ പിടിച്ചടക്കിയതിനുശേഷം, നായിക്കന്മാർ അവകാശപ്പെട്ടിരുന്ന അതിർത്തിയിലുള്ള ചില കോട്ടകൾ തനിക്കു വിട്ടുകിട്ടണമെന്നു ഹൈദർ നീലേശ്വരംരാജാവിനോട് ആവശ്യപ്പെട്ടു. 1763 മേയ്മാസത്തിൽ നീലേശ്വരംരാജാവ് അതു നിഷേധിച്ചു. രാജാവുമായി വഴക്കുണ്ടാക്കുന്നതിന് ഒരു കാരണമുണ്ടാക്കാനാണ് ഹൈദർ ഈ ആവശ്യം ഉന്നയിച്ചത്. താൻ പ്രതീക്ഷിച്ചതുപോലെ നടന്നപ്പോൾ, അദ്ദേഹം ഉടൻതന്നെ തെക്കുള്ള രാജ്യങ്ങൾ പിടിക്കുന്നതിനുള്ള ഒരുക്കവും തുടങ്ങി.

ഹൈദർ ബെഡ്നോറിൽ എത്തിയതോടെ കണ്ണൂരെ ആലിരാജാവ് വളരെ സന്തുഷ്ടനായി. തെക്കോട്ട് ആക്രമിക്കുന്നതിന് ഹൈദരെ പ്രേരിപ്പിച്ചാൽ, കേരളത്തിലെ ഏകമുസ്ലിംരാജാവായ തനിക്കുണ്ടാകുന്ന ഗുണഗണങ്ങൾ അദ്ദേഹം മനസ്സിൽ കണ്ടു. ഒരുകാലത്ത് ചിറയ്ക്കൽരാജാവിന്റെ മന്ത്രിമാരായിരുന്ന കണ്ണൂർനാടുവാഴികൾ അദ്ദേഹത്തിന്റെ മേൽക്കോയ്മയും അംഗീകരിച്ചിരുന്നു. എന്നാൽ അടുത്തകാലത്തായി തന്റെ രാജ്യവിസ്തൃതി വർദ്ധിപ്പിക്കുന്നതിനും കൂടുതൽ പ്രബലനാകുന്നതിനുമായിരുന്നു ആലിരാജാവിന്റെ മുഴുവൻ ശ്രമവും. അദ്ദേഹത്തിന്റെ ദൃഷ്ടിയിൽ ഹൈദരിന്റെ വളരുന്ന ശക്തി അജയ്യമായിരുന്നു. അതു തനിക്കൊരു ബലവും തുണയുമാണെന്ന് അദ്ദേഹം വിശ്വസിച്ചു. ഹൈദരാലിയുടെ തണലിൽ സ്വന്തം അധികാരം വികസിപ്പിക്കാമെന്നും തന്റെ ചെറിയ രാജ്യം ഒന്നുമില്ലെങ്കിലും ചിറക്കലിനുതുല്യമായ സ്ഥാനത്തിൽ എത്തിക്കാമെന്നും അദ്ദേഹം മോഹിക്കുകയുണ്ടായി. ഈ ലക്ഷ്യത്തോടെ ആലിരാജാവ് ഹൈദരിന്റെ അടുത്തേക്ക് ദൂതന്മാരെ അയയ്ക്കുകയും ഇസ്ലാമിനുവേണ്ടി മലബാർ പിടിക്കണമെന്ന് അപേക്ഷിക്കുകയും ചെയ്തു. എന്നാൽ പുതിയ സൈനികസംരംഭങ്ങൾക്കു മുമ്പായി വേണ്ടരീതിയിൽ നയതന്ത്രപരവും സൈനികവുമായ ഒരുക്കങ്ങൾ ചെയ്യേണ്ടതിന്റെ പ്രാധാന്യം അനുഭവത്തിൽനിന്നും ഹൈദർ പഠിച്ചിരുന്നു. അതുകൊണ്ട് ഉടൻതന്നെ ക്ഷണം സ്വീകരിക്കാൻ അദ്ദേഹം തയ്യാറായില്ല. എന്നുതന്നെയുമല്ല മാധവറാവുവിന്റെ നേതൃത്വത്തിൽ മൈസൂറിന്റെ വടക്കൻഭാഗത്ത് മഹാരാഷ്ട്രർ വീണ്ടും ആക്രമണം തുടങ്ങിയിരുന്നു. അതുകൊണ്ടു തലസ്ഥാനത്ത് അദ്ദേഹത്തിന്റെ സാന്നിദ്ധ്യം അത്യാവശ്യമായിത്തീർന്നു.

1765 ഫെബ്രുവരിയിലാണ് നിരവധി തോൽവികൾക്കുശേഷം മഹാരാഷ്ട്രരുമായി സന്ധിചെയ്യുന്നതിനു ഹൈദർക്ക് കഴിഞ്ഞത്. നേരത്തെ പിടിച്ചടക്കിയ പ്രവിശ്യകൾ അദ്ദേഹം വിട്ടുകൊടുക്കാൻ നിർബ്ബന്ധിതനായി. സാവനൂർപ്രദേശം അവിടുത്തെ യഥാർത്ഥ അവകാശിക്കു

മടക്കിക്കൊടുത്തു. കൂടാതെ പേഷ്വായ്ക്കു് 32 ലക്ഷം രൂപാ ഹൈദർ നൽകേണ്ടിവന്നു. ഈ ഉടമ്പടി അപമാനകരമായിരുന്നുവെങ്കിലും, തന്റെ സൈന്യത്തെ പുനഃസംഘടിപ്പിക്കുന്നതിനു വേണ്ടിയിരുന്ന അത്യാവശ്യസമയം അതുമൂലം ഹൈദർക്കു ലഭിച്ചു. എന്നുതന്നെയുമല്ല മഹാരാഷ്ട്രരുടെ വമ്പിച്ച ശക്തിമൂലം വടക്കോട്ടു രാജ്യം വ്യാപിപ്പിക്കാനുള്ള മോഹം തകർന്നപ്പോൾ, അദ്ദേഹത്തിന്റെ ശ്രദ്ധ വീണ്ടും മലബാറിലേക്കു തിരിഞ്ഞു.

---



# അദ്ധ്യായം രണ്ട്

# മലബാർ ആക്രമണം

1766 ആദ്യമായപ്പോഴേക്കും മലബാർ ആക്രമിക്കാനുള്ള ഹൈദരുടെ ദീർഘകാലത്തെ പദ്ധതി പൂർത്തിയായി. വളരെ ജാഗ്രതയോടെ അദ്ദേഹം നയതന്ത്രപരമായ ഒരുക്കങ്ങൾ ചെയ്തിരുന്നു. 1764-ൽതന്നെ സമർത്ഥനും ബുദ്ധിമാനുമായ അനന്തരായർ എന്നൊരു പ്രതിനിധിയെ അദ്ദേഹം തലശ്ശേരിയിലുള്ള ബ്രിട്ടീഷ് പണ്ടകശാലാനായകന്റെ അടുത്തേക്കയച്ചു. തന്റെ പദ്ധതികളോടുള്ള കമ്പനിയുടെ മനോഭാവം അറിയാനുള്ള ഒരു സൂത്രമായിരുന്നു അത്. ഇതുവരെ ബ്രിട്ടീഷുകാരുമായി ഹൈദറിന് യാതൊരു ഇടപാടുമുണ്ടായിരുന്നില്ല. അവരുമായി സൌഹാർദ്ദത്തിൽ കഴിയണമെന്നായിരുന്നു അദ്ദേഹത്തിന്റെ താല്പര്യം. എല്ലാ കാര്യത്തിലും അവരുടെ നിഷ്പക്ഷതയെങ്കിലും നേടാൻ അദ്ദേഹം ശ്രമിച്ചുവന്നു. ആർക്കാട്ടിലെ മുഹമ്മദാലിയുടെ ഉപജാപങ്ങൾമൂലം ബ്രിട്ടീഷുകാർ തന്റെ ശത്രുക്കളായി തീരുന്നതുവരെ അദ്ദേഹം ഈ നയം തുടർന്നിരുന്നു. പണ്ടകശാലാനായകന്റെ അഭിപ്രായം അറിയുക, അയാളുടെ സൌഹാർദ്ദപരമായ നിഷ്പക്ഷത നേടുക എന്നിവയ്ക്കുവേണ്ടിയായിരുന്നു അനന്തരായരുടെ ദൌത്യം. മലബാറിലെ രാഷ്ട്രീയസ്ഥിതിഗതികളെക്കുറിച്ച് സൂക്ഷ്മമായ അന്വേഷണം നടത്തുന്നതിനും വിവിധ രാജാക്കന്മാർ തമ്മിലുള്ള ബന്ധം അറിയുന്നതിനും രായരെ ഹൈദർ ചുമതലപ്പെടുത്തിയിരുന്നു. 1764 ഒക്ടോബർ 8-ാംനു- അനന്തരായർ തലശ്ശേരിയിൽ വരികയും കൂടിയാലോചനകൾ തുടങ്ങുകയും ചെയ്തു. മററു ബദ്ധപ്പാടുകൾ തീരുമ്പോൾ മലബാർകാര്യങ്ങളിൽ ഹൈദർ ഇടപെടാൻ ഒരുമ്പെടുമെന്നും അങ്ങനെ സംഭവിച്ചാൽ എന്തായിരിക്കും കമ്പനിയുടെ മനോഭാവമെന്നും രായർ അന്വേഷിച്ചു. പണ്ടകശാലാകാര്യസ്ഥൻ അതിൽ അമ്പരപ്പു് ഭാവിക്കുകയും നാമമാത്രമായ പ്രതിഷേധം പ്രകടിപ്പിക്കുകയും ചെയ്തു. എന്നാൽ യഥാർത്ഥത്തിൽ ഇരുകക്ഷികളും അവരുടെ കണക്കുകൂട്ടലുകൾ നടത്തുകയായിരുന്നു. യാതൊരു ധൃതിയും കാണിക്കാതെ അനന്തരായർ ഒരു മാസം കാത്തിരുന്നു. ഒടുവിൽ അയാൾ സ്വന്തം പദ്ധതി വ്യക്തമാക്കി. നവംബർ 6-ാംനു- രായർ കമ്പനിക്കാരോട് തന്റെ യജമാനന്റെ ഉദ്ദേശം തെളിച്ചു പറയു

കയും അവരുടെ നിലപാട് എന്താണെന്ന് ചോദിക്കുകയും ചെയ്തു. ഒരു തീരുമാനമെടുക്കാൻ കമ്പനിക്കാർ നിർബ്ബന്ധിതരായി. മലബാറിലെ രാജാക്കന്മാരുമായി, പ്രത്യേകിച്ച് ചിറയ്ക്കൽതമ്പുരാനുമായുള്ള, അവരുടെ ബന്ധം വളരെ സൌഹാർദ്ദപരമായിരുന്നു. ഈ രാജാക്കന്മാരെ ആക്രമിച്ച് കീഴടക്കാൻ പോകുകയാണെന്ന കാര്യം ഹൈദർ ഒളിച്ചുവച്ചില്ല. രാജാക്കന്മാരുമായുള്ള സൌഹാർദ്ദത്തിന്റെയും, സ്വന്തം വ്യാപാരത്തിനു സംഭവിക്കാവുന്ന ഗുരുതരമായ നാശത്തിന്റെയും മദ്ധ്യേ കമ്പനിക്കാർ വിഷമിച്ചു. ഒടുവിൽ രാഷ്ട്രീയസൌഹാർദ്ദം വാണിജ്യതാല്പര്യത്തിന് കീഴടങ്ങിയെന്ന് പ്രത്യേകം പറയേണ്ട കാര്യമില്ലല്ലോ. മലബാർ പ്രദേശത്ത് കമ്പനിയുടെ വാണിജ്യാവകാശങ്ങൾക്കു യാതൊരു കുഴപ്പവും ഉണ്ടാകുകയില്ലെന്ന് ഹൈദർ മാപ്പുനൽകിയാൽ നിഷ്പക്ഷത പാലിക്കാമെന്ന് അവർ സമ്മതിച്ചു.

കമ്പനിയുടെ നിഷ്പക്ഷത നേടിയതിനുശേഷം മലബാറിലെ രാഷ്ട്രീയത്തിലേക്ക് രായർ ശ്രദ്ധപതിപ്പിക്കാൻ തുടങ്ങി. ആലിരാജാവിന്റെ മനോഗതത്തെക്കുറിച്ചും, തനിക്കുവേണ്ടി ഹൈദർ മലബാർ കീഴടക്കണമെന്ന മൂപ്പരുടെ ആഗ്രഹത്തെക്കുറിച്ചും നേരത്തെ പരാമർശിക്കുകയുണ്ടായല്ലോ. ചിറയ്ക്കൽരാജകുടുംബത്തിൽ പതിവുപോലെ വഴക്കുണ്ടായി. അതിൽ ബുദ്ധിപൂർവ്വം രായർ ഇടപെട്ടു. ചിറയ്ക്കലെ റീജൻറിനെ ആ കുടുംബത്തിലെ ഒരു ഇളമുറക്കാരനായ കാപ്പുതമ്പാൻ പരസ്യമായി എതിർത്തുകൊണ്ടിരുന്നു. എന്നു തന്നെയുമല്ല, റീജൻറിനെതിരായി അവനും അനുയായികളും പടക്കളത്തിൽ ഇറങ്ങി. രായരുടെ പ്രേരണയുടെ ഫലമായി ആലിരാജാവ് തമ്പാനെ പിന്താങ്ങുകയും ചിറയ്ക്കൽ ആക്രമിക്കുന്നതിന് പ്രേരിപ്പിക്കുകയും ചെയ്തു. റീജൻറാകട്ടെ തലശ്ശേരിയിലെ കമ്പനിക്കാരോട് മദ്ധ്യസ്ഥത വഹിക്കാൻ അഭ്യർത്ഥിച്ചു. എന്നാൽ ഹൈദറിന്റെ പിന്തുണയുണ്ടായിരുന്ന ആലിരാജാവ് മദ്ധ്യസ്ഥതയ്ക്ക് ഒരുക്കമല്ലായിരുന്നു. ആലിയേയും കാപ്പുതമ്പാനേയും ചിറയ്ക്കൽസൈന്യം പരാജയപ്പെടുത്തി, പക്ഷേ, സന്ധിചെയ്യാൻ തയ്യാറാകാത്ത തമ്പാൻ ഒളിപ്പോർ തുടർന്നു.

1766 ആദ്യത്തിൽ ഹൈദർ മംഗലാപുരത്തു വന്നു. ബെഡ്നോറിലെ നായിക്‌രാജാക്കന്മാർക്ക് ചിറയ്ക്കൽതമ്പുരാൻ നൽകാനുണ്ടായിരുന്ന കുറെ പണവും, സാമൂതിരി വാഗ്ദാനം ചെയ്തിരുന്ന 12 ലക്ഷം രൂപയും വാങ്ങുകയാണ് തന്റെ ലക്ഷ്യമെന്ന് അദ്ദേഹം പുറമേ ഭാവിച്ചു. അവിടെവച്ച് ആലിരാജാവ് ഹൈദറിനെ കാണുകയും, റീജൻറി

നെതിരായി തമ്പാനെ സഹായിക്കണമെന്ന് അഭ്യർത്ഥിക്കുകയും ചെയ്തു. 1766 ഫെബ്രുവരിയിൽ ഈ പ്രഖ്യാപിതലക്ഷ്യങ്ങളോടെ ഹൈദർ അതിർത്തികടന്നു.

നാല്പതിനായിരം ഭടന്മാരോടുകൂടിയാണ് ഹൈദർ മലബാറിൽ പ്രവേശിച്ചതെന്ന് ഡച്ചുവിവരണങ്ങൾ പറയുന്നു. ഈ സൈന്യത്തിൽ 10,000 അശ്വഭടന്മാരും 4 വലിയ പീരങ്കികളുമുണ്ടായിരുന്നു. നാലുമാസത്തേക്കുള്ള ആഹാരസാധനങ്ങളും കരുതിക്കൊണ്ടാണ് ഹൈദർ പുറപ്പെട്ടതു്. ഒരു ഇംഗ്ലീഷ്കപ്പിത്താനായ സ്റ്റെന്നററിന്റെ നേതൃത്വത്തിൽ സുശക്തമായ ഒരു നാവികസേന കടൽതീരത്തോട് ചേർന്നു തെക്കോട്ടു നീങ്ങി. പീക്കോട്ടോയുടെ വിവരണപ്രകാരം ഈ സൈന്യത്തിൽ 93 കപ്പലുകളുണ്ടായിരുന്നു. അതിൽ കുറെയെണ്ണത്തിൽ യുദ്ധത്തിനുവേണ്ടി പീരങ്കിയും മററും സ്ഥാപിച്ചിരുന്നു. മററുള്ളവ ചെറിയ കപ്പലുകളും തോണികളുമായിരുന്നു മാത്രം. ഭാരമുള്ള സാധനങ്ങൾകൊണ്ടുവരിക, സൈന്യത്തിന്റെ മുമ്പോട്ടുള്ള ഗതിക്ക് തടസ്സമായി നിന്ന് നദികൾ കടക്കാൻ സഹായിക്കുക, ആവശ്യമുള്ള സന്ദർഭങ്ങളിൽ ശത്രുവിന്റെ പിന്നിൽ പട്ടാളത്തെ ഇറക്കാൻ ഉപകരിക്കുക എന്നിവയ്ക്കായിരുന്നു ഈ നാവികസേന.

ആദ്യത്തെ സംഘട്ടനം ബാലിയപട്ടണത്തുവച്ചു നടന്നു. അവിടെ 500 നായന്മാർ ഹൈദറെ കഠിനമായി എതിർത്തു. പക്ഷേ, പീരങ്കി ഉപയോഗിച്ചു ഹൈദർ അവരെ തുരത്തി. ഈ ഏററുമുട്ടലിനുശേഷം കാര്യമായ യുദ്ധമൊന്നും കൂടാതെ ചിറയ്ക്കൽ കീഴടങ്ങി. രാജകുടുംബം തലശ്ശേരിയിലെ കമ്പനിസങ്കേതത്തിൽ അഭയം തേടി. ചിറയ്ക്കൽ പാളയമടിച്ചിരുന്ന ഹൈദർ കമ്പനിയുടെ പ്രവൃത്തി സൌഹാർദ്ദപരമല്ലെന്ന് കരുതുകയും പ്രതിഷേധിക്കുകയുംചെയ്തു. പക്ഷേ, അവിടുത്തെ പ്രധാനി ഉത്തരവാദിത്വത്തിൽ നിന്നൊഴിഞ്ഞു. ബ്രിട്ടീഷുകാരെ ആക്രമിക്കാൻ മൈസൂർ സൈന്യാധിപനും അപ്പോൾ തയ്യാറല്ലായിരുന്നതുകൊണ്ട്, അദ്ദേഹം തലശ്ശേരി വിട്ടിട്ട് തെക്കോട്ട് കോട്ടയത്തേക്കു കടന്നു. ദുർബ്ബലമായ എതിർപ്പിനുശേഷം കോട്ടയവും കീഴടങ്ങി.

ഹൈദറുടെ വിജയങ്ങൾ ഇംഗ്ലീഷ്കമ്പനിക്കാരെ പരിഭ്രാന്തരാക്കി. പക്ഷേ, അനുരഞ്ജകമായ ഒരു നയം സ്വീകരിക്കണമെന്ന് ബോംബെയിൽനിന്ന് ഉത്തരവുണ്ടായിരുന്നതുകൊണ്ട് അവർക്ക് ഒന്നും ചെയ്യാൻ കഴിവില്ലായിരുന്നു. എങ്കിലും കമ്പനിയുടെ താല്പര്യങ്ങൾ

കാത്തുസൂക്ഷിക്കുന്നതിന് രാംജിപ്രഭുവെന്ന ഒരു കൊങ്കിണിബ്രാഹ്മണനെ അംഗീകൃതപ്രതിനിധിയായി അവർ ഹൈദരുടെകൂടെ അയച്ചു.

കോട്ടയത്തുനിന്നു ഹൈദർ നീങ്ങിയതു് കടത്തനാട്ടേക്കാണ്. ചിറയ്ക്കലയും കോട്ടയത്തേയും അനുഭവങ്ങളിൽനിന്നു വലിയ എതിർപ്പുണ്ടാകുകയില്ലെന്നാണ് അദ്ദേഹം കരുതിയതു്. പക്ഷേ, കഠിനമായ ചെറുത്തുനില്പിന് കടത്തനാട്ടെ നായന്മാർ തയ്യാറായിരുന്നു. കോട്ടയത്തുനിന്ന് കടത്തനാട്ടിനെ വേർതിരിക്കുന്നതു് മയ്യഴി പുഴയാണ് നദിയുടെ കരയിൽ ഹൈദർ എത്തിയപ്പോൾ, അതു കടക്കുന്നതിനെ തടഞ്ഞുകൊണ്ടു സുശക്തമായ ഒരു സൈന്യം മറുകരയിൽ സ്ഥാനമുറപ്പിച്ചിരിക്കുന്നതു് അദ്ദേഹം കണ്ടു. ഈ സൈന്യത്തെ എതിർത്തുകൊണ്ട് നദി കടക്കുക അസാദ്ധ്യമാണെന്നു കണ്ട ഹൈദർ ഒരു സൂത്രം പ്രയോഗിച്ചു. നാവികസേനയോട് നദിയിൽ പ്രവേശിക്കുന്നതിനും കപ്പലുകൾക്ക് വരാൻകഴിയുന്ന ദൂരംവരെ കടന്നു സ്ഥാനമുറപ്പിക്കുന്നതിനും അദ്ദേഹം ആവശ്യപ്പെട്ടു. കാലാൾപ്പടയേയും അദ്ദേഹം ഒരുക്കിനിർത്തി. ഈ സന്നാഹങ്ങൾ കണ്ടാൽ കപ്പലിൽനിന്നുള്ള പീരങ്കിപ്രയോഗത്തെ തുടർന്ന് നദികടക്കാനാണ് ഹൈദറിന്റെ പദ്ധതിയെന്ന് തോന്നുമായിരുന്നു. ഈ ധാരണ വരത്തണമെന്നുതന്നെയായിരുന്ന അദ്ദേഹം ആഗ്രഹിച്ചതു്. കടത്തനാട്ടുസേനയുടെ ശ്രദ്ധ മുഴുവനും കപ്പലുകൾ കിടന്നഭാഗത്തു കേന്ദ്രീകരിച്ചപ്പോൾ, യാതൊരു സംശയത്തിനും വകനൽകാതെ ഹൈദർതന്നെ കുതിരപ്പട്ടാളത്തെ നദിയുടെ കുറേ മുകളിലേക്ക് കൊണ്ടുപോകുകയും, വേലിയിറക്കസമയത്തു് കുതിരകളെ പായിച്ച് മറുവശം കടക്കുകയും ചെയ്തു. കപ്പൽസൈന്യം നദിക്ക് കുറേക്കൂ കീഴെ സ്ഥാനമുറപ്പിച്ചിരുന്നതുകൊണ്ട് ഒഴുക്കും വളരെ കുറഞ്ഞിരുന്നു. അങ്ങനെ നിഷ്പ്രയാസം മറുകര കടന്ന ഹൈദർ, കടത്തനാട്ടുസേനയെ ഒരുവശത്തുനിന്ന് ആക്രമിച്ചു. അവർ പലവഴിക്ക് പലായനം ചെയ്തു. അവരെ പിന്തുടർന്നു നശിപ്പിക്കാൻ കുതിരപ്പട്ടാളത്തിന് ഹൈദർ ഉടൻ ഉത്തരവുനൽകി. അതിനെത്തുടർന്നു നടന്ന സംഹാരത്തെക്കുറിച്ച് ഒരു മുഹമ്മദീയചരിത്രകാരൻ ഇപ്രകാരം വർണ്ണിക്കുന്നു:—

"ഈ ഉത്തരവ് വളരെ കർശനമായി പാലിച്ചതുകൊണ്ട് നാലുനാഴിക ചുററുമുള്ള പ്രദേശത്തു് മുറിഞ്ഞു വീണ അവയവങ്ങളും തലയില്ലാത്ത ശരീരങ്ങളും മാത്രമേ കാണാനുണ്ടായിരുന്നുള്ളു. നായന്മാരുടെ രാജ്യമാകെത്തന്നെ വലിയ സംഭ്രാന്തി പിടിപെട്ടു. കുതിരപ്പട്ടാളത്തിന്റെ പുറകേ ആക്രമണം നടത്തിയ മാപ്പിളമാരുടെ ക്രൂരതമൂലം അതു വർദ്ധിച്ചു. ജീവ

ങ്ംകൊണ്ടു പായുന്ന സ്ത്രീകളും കുഞ്ഞുങ്ങളും ഉൾപ്പെടെയുള്ള സകലരേയും അവർ വധിച്ചു. ഈ നശീകരണപ്രവർത്തനങ്ങൾക്കുശേഷം മുമ്പോട്ടു നീങ്ങിയ സൈന്യത്തിനു യാതൊരു എതിർപ്പും നേരിടേണ്ടിവന്നില്ല. എന്നു മാത്രമല്ല ഗ്രാമങ്ങളും, കോട്ടകളും, ക്ഷേത്രങ്ങളും, ആവാസയോഗ്യമായ എല്ലാ സ്ഥലങ്ങളും നാട്ടുകാർ ഉപേക്ഷിച്ച്, ശൂന്യമായിട്ടിരിക്കുന്ന കാഴ്ച അവർക്കു കാണാൻ കഴിഞ്ഞു."*

ഇതിനുശേഷം സംഘടിതമായ എതിർപ്പ് ഹൈദർക്കു നേരിടേണ്ടിവന്നില്ല. താൽകാലികമായ ചെറുദുർഗ്ഗങ്ങൾ നിർമ്മിച്ചു തന്റെ വഴി സുരക്ഷിതമാക്കിക്കൊണ്ട് അദ്ദേഹം കുറുമ്പ്രനാട്ടിൽ പ്രവേശിച്ചു. അവിടെ വച്ചു സാമൂതിരി നേരിട്ടു ഹൈദറിനെ കാണാൻ വന്നു. പടപ്പുറപ്പാടിൽ വരുന്നതിനുള്ള രക്ഷാവ്യവസ്ഥകൾ അദ്ദേഹത്തിന് നൽകിയിരുന്നു. 1766 ഏപ്രിൽ 11-ാംനു-യാണ് സന്ദർശനം നടന്നത്. വളരെ ആദരവോടും ബഹുമാനത്തോടുംകൂടി ഹൈദരാലി സാമൂതിരിയെ സ്വീകരിച്ചു. കീഴടക്കവ്യവസ്ഥകളെക്കുറിച്ചു സാമൂതിരി ചർച്ചചെയ്യുകയും ഒത്തുതീർപ്പുണ്ടാകുകയും ചെയ്തു. ഹൈദരുടെ പരമാധികാരം സാമൂതിരി സ്വീകരിക്കുകയും സൈനികപ്രവർത്തനത്തിനുള്ള നഷ്ടപരിഹാരമായി 4 ലക്ഷം വെനീഷ്യൻ സീകിൻ (ഏകദേശം 7 രൂപാ വിലവരുന്ന നാണയം) നൽകുകയും ചെയ്യാമെങ്കിൽ കോഴിക്കോട്ടുരാജ്യം തൊടുകയില്ലെന്ന് ഹൈദർ സമ്മതിച്ചു. സാമൂതിരിയുടെകൂടെ ഹൈദർ കോഴിക്കോട്ടുനഗരത്തിലേക്കുപോയി. ഇതേ സമയത്തിനുള്ളിൽ ഒരു സൈനികവിഭാഗത്തെ നേരത്തേതന്നെ ഹൈദർ രഹസ്യമായി കോഴിക്കോട്ടേക്ക് അയച്ചിരുന്നു. അവർ അവിടെ എത്തിയ ഉടൻതന്നെ പട്ടണം കീഴടങ്ങണമെന്ന് ആവശ്യപ്പെട്ടു. രാത്രിതന്നെ കോട്ടയിലെ രക്ഷിഭടന്മാർ അതു് ഉപേക്ഷിച്ചു. ഇതിന്റെ ഫലമായി തെററിദ്ധാരണയുണ്ടായി. ഹൈദർ ഉടമ്പടി ലംഘിക്കയാണെന്ന് സാമൂതിരി ന്യായമായി സംശയിച്ചു. സാമൂതിരിയുടെ പഴയ കഥ അറിയാമായിരുന്നതുകൊണ്ട്, രാജ്യത്തിന്റെമേൽ ഫലപ്രദമായ നിയന്ത്രണമില്ലാതെ പണത്തിന്റെ കാര്യത്തിൽ അദ്ദേഹത്തെ വിശ്വസിക്കാൻ ഹൈദറും ഒരുക്കമല്ലായിരുന്നു.

പണം കൊടുക്കേണ്ട സമയമായപ്പോൾ സാമൂതിരിയും മന്ത്രിമാരും ഒഴികഴിവുകൾ സ്വീകരിക്കുന്നതായി ഹൈദർക്ക് തോന്നി. കൂടാതെ കോഴിക്കോട്ടുസൈന്യത്തിന്റെ പ്രധാനഭാഗവുമായി ഏറാൾപ്പാട്ടു തെക്ക് വലിയ എതിർപ്പു സംഘടിപ്പിക്കുന്നുണ്ടായിരുന്നു. സാമൂതിരി എത്രതന്നെ

* "ഹൈദരാലിഖാന്റെ ചരിത്രം"—താക്കർ & കമ്പനി, പേജ് 69

ആവശ്യപ്പെട്ടിട്ടും കീഴടങ്ങാൻ കൂട്ടാക്കാതെ അദ്ദേഹം ഹൈദറിൻെറ സേനാനികളെ എതിർത്തു. കാലവർഷം ആസന്നമായതുകൊണ്ട്, സൈനികപ്രവർത്തനത്തിന് തനിക്കു വളരെ കുറച്ചുസമയമേ ലഭിക്കുകയുള്ളുവെന്ന് മനസ്സിലാക്കിയ ഹൈദർ, സാമൂതിരിയേയും മന്ത്രിമാരേയും വീട്ടുതടങ്കലിൽവച്ചു. വണ്ണം വേഗം ഈടാക്കാൻ അങ്ങനെ ഒരു വഴികൊണ്ടേ സാധിക്കുവെന്ന് അദ്ദേഹത്തിനു തോന്നി. ഈ തടങ്കൽ സാമൂതിരിയുടെ അഭിമാനത്തെ കഠിനമായി മുറിവേൽപിച്ചു. അദ്ദേഹത്തിനു ദിവസവും അമ്പലത്തിൽ പോകുന്നതിനുപോലും സാധിച്ചില്ല. ഹൈദർ തന്നെ ഇനിയും അവമാനിക്കുമെന്നും, ഒരു പക്ഷേ ഇസ്ലാം സ്വീകരിക്കാൻ നിർബ്ബന്ധിക്കുമെന്നും അദ്ദേഹം ഭയപ്പെട്ടു. അതുകൊണ്ട് ഈ സാഹചര്യത്തിൽ വീരോചിതമെന്നു തോന്നിയ ഒരു മാർഗ്ഗം അദ്ദേഹം സ്വീകരിച്ചു. കൊട്ടാരം അടച്ച്, അതിനു തീകൊളുത്തി അദ്ദേഹം ആത്മബലി നടത്തി. സാമൂതിരിയുടെ മററു കുടുംബാംഗങ്ങളും അവരുടെ ബ്രാഹ്മണപരിചാരകന്മാരും കടൽമാർഗ്ഗം തിരുവിതാംകൂറിലേക്കു രക്ഷപ്പെട്ടു.

കോഴിക്കോട്ടിൻെറ പ്രശ്നം അങ്ങനെ സ്വയം പരിഹൃതമായി. സാമൂതിരിയുടെ പുരാതനമായ രാജ്യത്തിൻെറ അധിപനും, തൻമൂലം മാനവിക്രമരാജാക്കന്മാരുടെ കരബലംകൊണ്ട് നൂററാണ്ടുകളായി നേടിയ എല്ലാ അവകാശങ്ങളുടെയും പിന്തുടർച്ചാവകാശിയുമായിത്തീർന്ന ഹൈദരാലിക്ക്, കൊച്ചിയും തിരുവിതാംകൂറും പിടിച്ചടക്കുന്നതിനെപ്പററി ഇനിപ്പാൾ ആലോചിക്കാൻ കഴിഞ്ഞു. കോഴിക്കോട്ടുവച്ചു ലന്തക്കമ്പനി പ്രതിനിധികൾ അദ്ദേഹത്തെ സന്ദർശിച്ചു. * അവരോട് ഒരു ആക്രമണ-പ്രതിരോധസഖ്യം അദ്ദേഹം നിർദ്ദേശിക്കുകയുണ്ടായി. കൊച്ചിയും തിരുവിതാംകൂറും ആക്രമിക്കരുതെന്നു കമ്പനി അദ്ദേഹത്തോട് അഭ്യർത്ഥിച്ചു. എന്നാൽ അതു ഹൈദർക്ക് അത്ര സമ്മതമായിരുന്നില്ല. ഒടുവിൽ, ഈ രാജ്യങ്ങൾ തൻെറ മേൽക്കോയ്മ സ്വീകരിക്കുകയും തനിക്കു കപ്പം കൊടുക്കുകയും ചെയ്താൽ അവരെ ആക്രമിക്കുകയില്ലെന്ന് അദ്ദേഹം സമ്മതംമൂളി. കൊച്ചിരാജാവിൽനിന്നു 4 ലക്ഷം രൂപയും 8 ആനയും, തിരുവിതാംകൂറിൽനിന്നു 15 ലക്ഷം രൂപയും 8 ആനയും ഹൈദരാലി ആവശ്യപ്പെട്ടു. ലന്തക്കമ്പനിയുടെ ദൌർബ്ബല്യവും, നിസ്സഹായതയും അറിയാമായിരുന്ന കൊച്ചിരാജാവ് ഈ വ്യവസ്ഥകൾ സ്വീകരിക്കുകയും മൈസൂറിൻെറ സാമന്തനാകുകയും ചെയ്തു. ആർക്കാട്ടു നവാബിൻെറ സാമന്തനായ താൻ അദ്ദേഹത്തിൽക്കൂടെ ഇംഗ്ലീഷ് ഈസ്റ്റിൻഡ്യാകമ്പനി

* "ലന്തക്കാരും കേരളക്കരയും" എന്ന ഭാഗം നോക്കുക.

യുടെ സംരക്ഷണയിലാണെന്ന കാരണംപറഞ്ഞു തിരുവിതാംകൂറിലെ രാമരാജാവു് ഹൈദരുടെ നിർദ്ദേശം സ്വീകരിക്കാൻ തയ്യാറായില്ല. എന്നാൽ സാമൂതിരിയെ കോഴിക്കോട്ടു സിംഹാസനത്തിൽ വീണ്ടും വാഴിക്കുകയാണെങ്കിൽ ഹൈദർക്കു നല്ലൊരു തുക കൊടുക്കാമെന്ന് അദ്ദേഹം സമ്മതിച്ചു. അതിനെ കൊച്ചിരാജാവും പിന്താങ്ങി.

അവരുടെ പഴയ ശത്രുവിനെ വീണ്ടും അധികാരത്തിൽ കൊണ്ടുവരുന്നതിനു തിരുവിതാംകൂറിലെയും കൊച്ചിയിലെയും രാജാക്കന്മാർ നിർബ്ബന്ധിക്കുകമാത്രമല്ല, ഹൈദർക്കു് അതിനുവേണ്ടി പണംകൂടെ കൊടുക്കാൻ തയ്യാറായതു വിചിത്രമായി തോന്നിയേക്കാം. കൊച്ചിരാജാവും സാമൂതിരിയും തമ്മിൽ പരമ്പരയായുള്ള കലഹം അറിയാമല്ലോ. എന്നാൽ അത്ഭുതകരമായി തോന്നാവുന്ന ഈ പ്രവൃത്തി കേരളീയരാഷ്ട്രീയസമ്പ്രദായത്തിന്റെ മൗലികസ്വഭാവമായിരുന്നു. മുൻപു ചൂണ്ടിക്കാണിച്ചിരുന്നതുപോലെ ഒരു രാജാവിന്റെ രാജ്യം നഷ്ടപ്പെടുത്തുകയെന്നതു കേരളീയചിന്താഗതിക്കു കടകവിരുദ്ധമായിരുന്നു. തിരുവിതാംകൂർ രാജാവായ മാർത്താണ്ഡവർമ്മ മാത്രമാണു് ഈ പരമ്പര്യം ലംഘിച്ചതു്. അദ്ദേഹം കേരളീയേതരചിന്താഗതികൾക്കു വിധേയനായിരുന്നുവെന്നതാണ് അതിനു കാരണം. പക്ഷേ, അദ്ദേഹത്തിന്റെ പിൻഗാമിയായ രാമരാജാവാകട്ടെ കേരളധർമ്മത്തിന്റെ പ്രതിരൂപമായിരുന്നു. കേരളത്തിലെ പരമ്പരയായുള്ള ഭരണക്രമങ്ങൾ പുലർത്തിക്കൊണ്ടുപോകുന്നതിന് ഉൽകണ്ഠയുള്ള ആളായിരുന്നു അദ്ദേഹം. സാമൂതിരിയെ കൂടാതുള്ള കേരളത്തെപ്പററി ചിന്തിക്കുവാൻ അദ്ദേഹത്തിനോ കൊച്ചിരാജാവിനോ സാദ്ധ്യമായിരുന്നില്ല. പരമ്പരയായുള്ള വഴക്കുകൾ കേവലം കുടുംബകലഹങ്ങൾ മാത്രമായി അവർ ഗണിച്ചു. എന്നുതന്നെയുമല്ല, സാമൂതിരി വീണ്ടും അധികാരത്തിൽ വരേണ്ടതു് അവരുടെ സ്വന്തം രക്ഷയ്ക്കും ആവശ്യമായിരുന്നു. ഹൈദർ മലബാർ കൈവശപ്പെടുത്തുകയാണെങ്കിൽ മൈസൂർസൈന്യം തിരുവിതാംകൂർ അതിർത്തിയുടെ സമീപമെത്തുമെന്നതു് അസ്വാസ്ഥ്യജനകമായ ഒരു യാഥാർത്ഥ്യമായിരുന്നു. അതുകൊണ്ടു് ഹൈദരാലിയുടേയും തന്റേയും രാജ്യങ്ങൾക്കിടയിൽ ഒരു സംസ്ഥാനമുണ്ടായിരിക്കുന്നതിനു പണം കൊടുക്കാൻ തിരുവിതാംകൂർരാജാവു സന്നദ്ധനായി.

കാലവർഷം ആസന്നമായതുകൊണ്ടു് ഹൈദർക്കു നാട്ടിലേയ്ക്കു മടങ്ങാൻ ഒരുക്കങ്ങൾ ചെയ്യേണ്ടതു് ആവശ്യമായിത്തീർന്നു. ദിണ്ഡിക്കല്ലിലേയ്ക്കു പുറപ്പെടുന്നതിനുമുമ്പായി പിടിച്ചടക്കിയ പ്രദേശങ്ങൾ ഭരിക്കുന്നതിനും അവിടെ സമാധാനം സ്ഥാപിക്കുന്നതിനുമുള്ള ഏർപ്പാടുകൾ ചെയ്യേണ്ട

ത്തുണ്ടായിരുന്നു. കൊച്ചിക്കു വടക്കുള്ള പ്രദേശങ്ങൾ ഭരിക്കാൻ മദണ്ണാ എന്നൊരു സിവിൽഗവർണ്ണരെ അദ്ദേഹം നിയമിച്ചു. മദണ്ണാ പരിചയ സമ്പന്നനായ റവന്യൂ ഉദ്യോഗസ്ഥനായിരുന്നുവെന്നാണ് വിൽക്സ് രേഖപ്പെടുത്തിയിരിക്കുന്നത്. സമാധാനപരിപാലനാർത്ഥം പ്രധാന കേന്ദ്രങ്ങളിൽ ഹൈദർ താൽകാലികകോട്ടകൾ പണിയിക്കുകയും അവിടെ ഓരോ ചെറിയ പട്ടാളസംഘത്തെ പാർപ്പിക്കുകയും ചെയ്തു. കോഴിക്കോട്ട് 3,000-ത്തോളം പട്ടാളക്കാരെ അത്യാവശ്യങ്ങൾക്കുവേണ്ടി അദ്ദേഹം താമസിപ്പിച്ചു. ആ സൈന്യത്തോട് സഹകരിച്ചു പ്രവർത്തിക്കാൻ അലി രാജാവിന്റെ സേനകൾക്കും ഹൈദർ ആജ്ഞ നൽകി. മറുകരയിൽ മൂവായിരത്തോളംവരുന്ന മറെറാരുസൈന്യത്തെ സയ്യദ് റാസാസാഹിബ്ബിന്റെ കീഴിൽ അദ്ദേഹം താമസിപ്പിക്കുകയുണ്ടായി. ഈ ഏർപ്പാടുകൾ പൂർത്തിയാക്കിയതിനുശേഷം ഭയങ്കരമായ ഇടവപ്പാതിക്കുമുമ്പായി ഹൈദർ കോയമ്പത്തൂരേയ്ക്കു പോയി.

കൊച്ചിഅതിർത്തിവരെയുള്ള മലബാർപ്രദേശങ്ങൾ കൈവശപ്പെടുത്തുന്നതിനു ഹൈദരാലിക്കു കഷ്ടിച്ചു 4 മാസം വേണ്ടിവന്നില്ല. ആ ചുരുങ്ങിയ സമയത്തിനുള്ളിൽ ചിറയ്ക്കൽ, കോട്ടയം, കടത്തനാട്ട്, കോഴിക്കോട്ട് എന്നീ പുരാതനരാജ്യങ്ങൾ അദ്ദേഹത്തിന്റെ മുമ്പിൽ നിലംപതിച്ചു. ചില ചില്ലറ എതിർപ്പുകളേ അദ്ദേഹത്തിനു നേരിടേണ്ടിവന്നുള്ളു. തന്റെ രാജ്യത്തോടു വളരെ ചുരുങ്ങിയ ചിലവിൽ സമ്പൽസമൃദ്ധവും ഫലഭൂയിഷ്ഠവുമായ ഒരു പ്രവിശ്യ ചേർത്തുനും, ഫ്രഞ്ചുകാരുടെയും ഇംഗ്ലീഷുകാരുടെയും തുറമുഖങ്ങളുമായി സ്വാതന്ത്ര്യത്തോടെ ബന്ധം പുലർത്താവുന്ന ഒരു തീരപ്രദേശം മൈസൂറിനു കരസ്ഥമാക്കിയെന്നുമുള്ള സന്തോഷത്തോടെയാണു ഹൈദരാലി മടങ്ങിയത്. എന്നാൽ ഈ കണക്കുകൂട്ടൽ എത്രമാത്രം അബദ്ധമായിരുന്നുവെന്ന് അനന്തരസംഭവങ്ങൾ തെളിയിച്ചു.

കേരളത്തിൽ നിലവിലിരുന്ന രാഷ്ട്രീയസമ്പ്രദായത്തിന്റെ വെളിച്ചത്തിൽ മാത്രമേ, ഹൈദർക്ക് നിഷ്പ്രയാസം രാജ്യംപിടിച്ചെടുക്കാൻ കഴിഞ്ഞതിന്റെയും, എതിർപ്പ് അതിവേഗം തകർന്നതിന്റെയും കാരണം മനസ്സിലാക്കാൻ കഴിയുകയുള്ളൂ. ഹൈദർ ആക്രമിച്ച ഉത്തരകേരളം, തെക്കുള്ള തിരുവിതാംകൂറിനെപ്പോലെ സുസംഘടിതമായ ഒരു രാഷ്ട്രമായിരുന്നില്ല. കോഴിക്കോട്ട് ഒഴികെയുള്ള രാജ്യങ്ങൾ ചെറിയ പ്രദേശങ്ങൾ മാത്രമായിരുന്നു. സാമൂതിരിയുടെ ശക്തിക്കു പ്രധാനമായും ആധാരമായിരുന്നതു ജനങ്ങളുടെ സൈനികസ്വഭാവമായിരുന്നു. അല്ലാതെ

സംഘടിതസേനകളല്ല. രാജാക്കന്മാരുടെ പരാജയവും രാജ്യത്തിന്റെ കീഴടക്കവുംകൊണ്ടു ജനങ്ങൾ വിദേശാധിപത്യത്തിനു വഴങ്ങിയെന്നു കരുതുന്നതു തെററാണ്. രാഷ്ട്രീയൈക്യത്തിന്റെ അഭാവം ഒരേസമയം തന്നെ കരുത്തും ദൌർബ്ബല്യവുമായിത്തീർന്ന ഒരു സന്ദർഭമായിരുന്നു ഇതു്.

പട്ടാളത്തെ തോല്പിച്ചതുകൊണ്ടുമാത്രം രാജ്യം പിടിച്ചതായി കരുതുന്നതു ശരിയല്ല. എന്തെന്നാൽ ഏകീകൃതമായ നേതൃത്വത്തിലല്ല പ്രതിരോധം നടന്നതു്. ഒരുപക്ഷെ മലബാറിലെ രാജാക്കന്മാർ ഒന്നിച്ചുചേർന്ന് എതിർത്താൽപോലും ഹൈദരുടെ ഭടന്മാരെ തടയാൻ കഴിയുമോ എന്ന കാര്യം സംശയമായിരുന്നു. ഏതെങ്കിലും ഒരു പ്രത്യേക യുദ്ധരംഗത്തു നിലയുറപ്പിച്ചു നടത്തുന്ന സമരത്തിൽ അവർക്കു തോൽവിസംഭവിച്ചാൽ, പിന്നെ കൂടുതൽ എതിർപ്പും അസാദ്ധ്യമാകുമായിരുന്നു. മലബാർ സേനകളുടെ പരാജയത്തിനുള്ള മറെറാരു പ്രധാനകാരണം ഹൈദർ കുതിരപ്പട്ടാളത്തെ ഉപയോഗിച്ചുവെന്നതാണ്. കുതിരപ്പട്ടാളം നായന്മാരെ വല്ലാതെ അമ്പരപ്പിച്ചു. അവരുടെ പ്രത്യാഘാതത്തെക്കുറിച്ചു പ്രത്യക്ഷവും അധികൃതവുമായ തെളിവുകൾ നമുക്കുണ്ട്. ഹൈദറിന്റെ ജൈത്രയാത്രയിൽ അദ്ദേഹത്തെ അനുഗമിച്ചിരുന്ന പികിസോട്ട് ഇപ്രകാരം എഴുതുന്നു: “500 ശിപായികളെക്കാൾ 5 കുതിരപ്പട്ടാളക്കാരെയാണു നായന്മാർ കൂടുതൽ ഭയപ്പെട്ടിരുന്നതു്. ഒരു അശ്വഭടന്റെ മുമ്പിൽ നൂറിലധികം സായുധരായ നായന്മാർ ഓടിപ്പോയ സന്ദർഭങ്ങളും അസാധാരണമായിരുന്നില്ല. മലബാറിൽ കുതിരയുണ്ടായിരുന്നില്ല. അവിടത്തെ ആളുകളെ ഇതിനുമുമ്പു് കുതിരപ്പട്ടാളം ആക്രമിച്ചിട്ടുമില്ല.” കുതിര അപരിചിതമായ എല്ലാ രാജ്യങ്ങളിലും, എല്ലാ കാലത്തും, അതു് ആദ്യമായി പ്രത്യക്ഷപ്പെടുമ്പോൾ ഈ വിധത്തിലുള്ള സംഭ്രാന്തിയുണ്ടായിട്ടുണ്ട്. പെറുവിലെ ഇങ്കാരാജ്യം പിടിച്ചടക്കിയതു് ഇതിന്റെ സവിശേഷമായ ഒരു ഉദാഹരണമാണ്.

മലബാർ പിടിച്ചടക്കിയെന്ന സംതൃപ്തിയോടെ മടക്കയാത്രയ്ക്കു ഹൈദർ ഒരുക്കങ്ങൾ ചെയ്തുകൊണ്ടിരുന്നപ്പോൾതന്നെ, രാജ്യമെങ്ങുമുള്ള നായന്മാർ ദേശീയമായ ചെറുത്തുനിൽപ്പ് സംഘടിപ്പിക്കുകയായിരുന്നു. കാലവർഷക്കാലത്തു് തോടും പുഴയുമൊക്കെ കരകവിയുമെന്ന് അവർക്കറിയാമായിരുന്നു. അതുകൊണ്ടു കേരളത്തിന്റെ സവിശേഷതയായ കാലവർഷക്കാലത്തു മൈസൂർപട്ടാളത്തെ വിജയകരമായി ഉപദ്രവിക്കാമെന്നും തുരത്താമെന്നും അവർ മനസ്സിലാക്കി. ഹൈദർ കോയമ്പത്തൂരിൽ എത്തിയപ്പോഴേയ്ക്കും ഇടവപ്പാതി ആരംഭിച്ചുകഴിഞ്ഞു. അതോടെ നായന്മാർ

ഒന്നടങ്കം കലാപം ആരംഭിച്ചു. അതിന്റെ നേതൃത്വം വഹിച്ചത് കോട്ടയത്തെയും കടത്തനാട്ടെയും നായന്മാരായിരുന്നു (1766 ജൂൺ 24). വെറുക്കപ്പെട്ട ആലിരാജാവിനെ ചിറയ്ക്കലെ ഗവർണ്ണരായി നിയമിച്ചുവെന്ന കിംവദന്തി എല്ലാവരെയും ചൊടിപ്പിച്ചു. മൈസൂർപട്ടാളം ഇവിടെ തുടർന്നാൽ ഉണ്ടാകാവുന്ന ആപത്തിന്റെ ഗൗരവം അവരുടെ ദേശാഭിമാനത്തെ ആളിക്കത്തിക്കുകയുണ്ടായി. രാജ്യമാകെ ഹൈദർ സ്ഥാപിച്ച താൽക്കാലികകോട്ടകളുടെ നേർക്കായിരുന്നു അവരുടെ ആദ്യത്തെ ആക്രമണം. ആവർ അവ നിഷ്പ്രയാസം കൈവശപ്പെടുത്തി. വെള്ളപ്പൊക്കംമൂലം പല സ്ഥലങ്ങളിലെയും കോട്ടകൾ ഒറ്റപ്പെട്ടിരുന്നു. സഹായമെത്തിക്കുന്നതിനോ പരസ്പരബന്ധം പുലർത്തുന്നതിനോ സാധിച്ചിരുന്നില്ല. അവ നശിപ്പിച്ചതിനുശേഷം നായർസൈന്യം കോഴിക്കോട്ടും പൊന്നാനിയും ആക്രമിച്ചു. അപ്പോൾ മാത്രമാണ് റാസാ സ്ഥിതിഗതികൾ അറിയുന്നത്. കോയമ്പത്തൂരുണ്ടായിരുന്ന ഹൈദർക്ക് ഒരു ദൂതനെ അയച്ചിട്ട്, ശേഖരിക്കാൻ കഴിഞ്ഞ സൈന്യവുമായി പൊന്നാനി രക്ഷിക്കാൻ റാസാ തിരിച്ചു. മൈസൂർപട്ടാളത്തിന് അവർണ്ണനീയമായ ക്ലേശങ്ങൾ സഹിക്കേണ്ടിവന്നു. ജലപ്പെരുപ്പംമൂലം പുഴകൾ കടക്കാൻ കഴിഞ്ഞില്ല. ധാരാളം സ്ഥലത്ത് വെള്ളംകയറിയിരുന്നു. ആഹാരസാധനങ്ങൾ ലഭിച്ചിരുന്നില്ലെന്നു മാത്രമല്ല, പട്ടാളക്കാരുടെ ഇടയിൽ രോഗങ്ങളും പൊട്ടിപ്പുറപ്പെട്ടു. ഓരോ ഘട്ടത്തിലും നായന്മാർ അവരെ ആക്രമിച്ചു. അവർക്ക് സാധനങ്ങൾ കിട്ടാതെയാക്കി. മൈസൂർസൈന്യത്തിന്റെ പിന്നണിയെ നായന്മാർ ആക്രമിക്കുകയും ഒളിപ്പോർയുദ്ധം അനവരതം തുടരുകയുംചെയ്തു. ഭയങ്കരമായി ക്ഷീണിച്ചുവെങ്കിലും റാസാ സാഹിബ് ധീരതയോടെ മുമ്പോട്ടു നീങ്ങി. പക്ഷേ, പൊന്നാനിയിൽ രണ്ടു നദികളുടെ സംഗമസ്ഥാനത്ത് അദ്ദേഹം ചെന്നുപെട്ടു. അവിടെനിന്ന് മുന്നോട്ടു നീങ്ങാനോ, പിൻവാങ്ങാനോ സാദ്ധ്യമല്ലായിരുന്നു. അപകടകരമായ ഈ നിലയിൽപെട്ട റാസാ, എന്തുചെയ്യണമെന്നറിയാതെ ഹൈദറിന്റെ വരവും പ്രതീക്ഷിച്ച് അവിടെ കഴിഞ്ഞു.

കലാപവാർത്ത അറിഞ്ഞ ഉടൻതന്നെ ഹൈദർ മലബാറിലേയ്ക്കു തിരിച്ചു. 10,000 കാലാളും, 3,000 കുതിരപ്പട്ടാളക്കാരും പോണ്ടിച്ചേരിയിൽനിന്നും പുതുതായി വന്നുചേർന്ന 300 യൂറോപ്യന്മാരും 12 പീരങ്കികളും അദ്ദേഹത്തിന്റെ കീഴിലുണ്ടായിരുന്നു. എട്ടുദിവസത്തെ ആഹാരസാധനങ്ങൾ മാത്രമേ അദ്ദേഹം കരുതിയുള്ളൂ. അത്യാവശ്യമല്ലാത്ത വസ്തുക്കൾപോലും ഉപേക്ഷിച്ചിട്ടാണ് പട്ടാളം നീങ്ങിയത്.

എങ്ങും നില്ക്കാതെ ശീഘ്രഗതിയിൽ നീങ്ങിയ ഈ സൈന്യം റാസാ സാഹിബ്ബിന്റെ രക്ഷയ്ക്കെത്തി. ഹൈദരുടെ അപ്രതീക്ഷിതമായ വരവു മൂലം നായന്മാർക്കു സ്വന്തം നില രക്ഷിക്കേണ്ടിവന്നു. അങ്ങനെ റാസാ രക്ഷപ്പെട്ടു.

വെട്ടത്തു പുതിയങ്ങാടിയിൽവച്ച് നായർസൈന്യത്തെ ഹൈദർ നേരിട്ടു. മുൻഭാഗത്ത് കിടങ്ങുള്ള ഒരു സുരക്ഷിതസ്ഥാനത്തായിരുന്നു അവർ സ്ഥാനമുറപ്പിച്ചിരുന്നത്. ഗ്രാമത്തിന്റെ മറുഭാഗത്തായി ഹൈദർ തന്റെ പട്ടാളത്തെ അണിനിരത്തി. അദ്ദേഹത്തിന്റെ വ്യൂഹവിന്യാസം ഇപ്രകാരമായിരുന്നു. ഏറ്റവും സമർത്ഥന്മാരായ 4,000 പട്ടാളക്കാർ ഒരു പാങ്കിസേനാധിപന്റെ കീഴിൽ വലതുഭാഗത്തു നിലയുറപ്പിച്ചു. മദ്ധ്യഭാഗത്തു നിന്നിരുന്ന 4,000 ഭടന്മാരെ ഹൈദർ നേരിട്ടാണു നയിച്ചത്. ഇടതുഭാഗത്തായി ഒരു ഇംഗ്ലീഷ് ഉദ്യോഗസ്ഥന്റെ കീഴിൽ ചട്ടക്കാർ അണിനിരന്നിരുന്നു. കുതിരപ്പട്ടാളത്തെയും അംഗരക്ഷകരായ പ്രദുക്കന്മാരെയും, 200 യൂറോപ്യൻഭടന്മാരെയും കരുതൽസേനയായി അദ്ദേഹം പിന്നിൽ മാറ്റിനിർത്തി.

കുറേനേരം പീരങ്കിപ്രയോഗം നടത്തിയെങ്കിലും സുരക്ഷിതമായ നായർഅണികളെ ഇളക്കാൻ ഹൈദർക്കു സാധിച്ചില്ല. അതുകൊണ്ടു ഗ്രാമം ആക്രമിക്കാൻ അദ്ദേഹം പോർട്ടുഗീസ് സേനാധിപന് ഉത്തരവു നൽകി. പട്ടാളം മുമ്പോട്ടു നീങ്ങിയെങ്കിലും കിടങ്ങിന്റെ കരയിൽ അവർക്കു നില്ക്കേണ്ടിവന്നു. അവിടെനിന്നും അവർ ശത്രുക്കളുടെനേരെ വെടിവച്ചു. എന്നാൽ മാരകമായ സൂക്ഷ്മതയോടെ നായന്മാർ തിരിച്ചു വെടിവച്ചു. മൈസൂർസൈന്യത്തിന് യാതൊരു മറവുമുണ്ടായിരുന്നില്ലെന്നു മാത്രമല്ല, അവർ ശത്രുക്കളുടെ തോക്കിന്റെ വ്യാപ്തിയ്ക്കുള്ളിലുമായിരുന്നു നിന്നിരുന്നത്. രണ്ടുമണിക്കൂർനേരം വൻപിച്ച നഷ്ടങ്ങൾ സഹിച്ചുകൊണ്ട് മൈസൂർസൈന്യം വെടിയെ നേരിട്ടു. പക്ഷേ, അവർക്കു യാതൊരു പുരോഗതിയുമുണ്ടാക്കാൻ കഴിഞ്ഞില്ല. ആ സൈന്യത്തെ തിരിച്ചുവിളിക്കാനുള്ള വിവേകം ഹൈദർ കാണിച്ചു. ഇല്ലെങ്കിൽ അന്നേ ദിവസം അദ്ദേഹം പരാജയപ്പെട്ടുമെന്ന കാര്യത്തിൽ യാതൊരു സംശയവുമുണ്ടായിരുന്നില്ല. ഈ സമയത്ത് യൂറോപ്യൻസേനയുടെ ഫ്റഞ്ചു നായകൻ കിടങ്ങുകടന്ന് ഗ്രാമംപിടിക്കാമെന്ന് ഏല്ക്കുകയും ഹൈദർ അത് അംഗീകരിക്കുകയുംചെയ്തു. യൂറോപ്യൻഭടന്മാരോടും ഹൈദറിന്റെ അംഗരക്ഷകന്മാരോടുംകൂടി ഈ ഉദ്യോഗസ്ഥൻ കിടങ്ങു നീന്തിക്കടന്നു. ധീരോദാത്തമായ ഒരു പ്രവൃത്തിയായിരുന്നു അത്. കിടങ്ങു

കടക്കാൻ കഴിഞ്ഞതോടെ, പ്രയാസംകൂടാതെ ഗ്രാമത്തിൽ പ്രവേശിക്കുന്നതിനും നായന്മാരെ തുരത്തുന്നതിനും മൈസൂർസൈന്യത്തിനു കഴിഞ്ഞു. പട്ടാളത്തോട് ഒന്നാകെ നീങ്ങാൻ ഹൈദർ ഉത്തരവുനൽകി. അങ്ങനെ മൈസൂർകാർ പരാജയത്തിൽ ആരംഭിച്ച ദിവസം നിർണ്ണായകമായ വിജയമായി മാറി. ഈ വിജയത്തിന്റെ സൂത്രധാരനായ ഫ്റഞ്ച് ഉദ്യോഗസ്ഥന് പടനിലത്തിൽവച്ചുതന്നെ ബഹദൂർ എന്ന സ്ഥാനം ഹൈദർ നൽകുകയും അയാളെ 10,000 കുതിരപ്പട്ടാളക്കാരുടെ നായകനായി നിയമിക്കുകയുംചെയ്തു.

നായന്മാരുടെനേരെ ഹൈദർ നിഷ്ഠുരണമായ പ്രതികാരം അഴിച്ചുവിട്ടു. സൈന്യത്തെ ചെറുസംഘങ്ങളായി തിരിച്ചിട്ട്, അവരോട് നാടാകെ കൊള്ളയും കൊള്ളിവയ്പും നടത്തി ജനങ്ങളെ ഭയപ്പെടുത്താൻ അദ്ദേഹം ആജ്ഞാപിച്ചു. ഹൈദറിന്റെ പട്ടാളം കർണ്ണാട്ടിക്കിൽ ചെയ്ത നിഷ്ഠൂരകൃത്യങ്ങളെപ്പറ്റിയുള്ള ബെക്കിന്റെ വർണ്ണന മങ്ങിപ്പോകത്തക്കവണ്ണമായിരുന്നു മലബാറിൽ ചെയ്ത പൈശാചികപ്രവൃത്തികൾ. ഹൈദറിന്റെ പ്രതികാരാഗ്നിയിൽ ദഹിച്ച മലബാറിനെപ്പറ്റി 'ഹൈദരാലിഖാൻബഹദൂർ' എന്ന ഗ്രന്ഥത്തിന്റെ ഹൈദർപ്രേമിയായ മുസ്ലിം എഴുത്തുകാരൻ ഇങ്ങനെ എഴുതുന്നു:—

"അദ്ദേഹം നീങ്ങിയ ഭാഗത്ത് ശത്രുക്കളെന്നല്ല മനുഷ്യജീവികളെപ്പോലും കാണാനില്ലായിരുന്നു. എല്ലാ വീടുകളും ഉപേക്ഷിക്കപ്പെട്ടു. അതിരൂക്ഷമായ കാലവർഷത്തെ അവഗണിച്ചുകൊണ്ട് പാവപ്പെട്ട ജനങ്ങൾ കാട്ടിലും മലയിലും അഭയംതേടി. അവിടെ ഇരുന്നുകൊണ്ട് സ്വന്തം ഭവനങ്ങൾ കത്തിയെരിയുന്നതും, ഫലവൃക്ഷങ്ങൾ നശിപ്പിക്കുന്നതും, കന്നുകാലികളെ വധിക്കുന്നതും, അമ്പലങ്ങൾ തകർക്കുന്നതുമായ കാഴ്ച, അവർ ഹൃദയവേദനയോടെ കണ്ടു. ഹൈദർ അവർക്കു മാപ്പുനൽകാമെന്നു വാഗ്ദാനംചെയ്തുവെങ്കിലും, തങ്ങളുടെ വഞ്ചനയുടെ കാഠിന്യംകൊണ്ട് നായന്മാർ അതു വിശ്വസിച്ചില്ല. ബ്രാഹ്മണരെ അയച്ചു കാട്ടിൽപോയ നിർഭാഗ്യവാന്മാരെ അദ്ദേഹം മടക്കിവിളിക്കുകയും തൂക്കിക്കൊല്ലുകയുംചെയ്തു അവരുടെ സ്ത്രീകളേയും കുഞ്ഞുങ്ങളേയും അടിമകളായി വിററു. പക്ഷെ, നിഷ്ഠൂരതകൊണ്ടും ദയകൊണ്ടും അവരെ നാട്ടിലേക്കു തിരിച്ചുകൊണ്ടുവരാൻ കഴിഞ്ഞില്ല."

നായന്മാരുടെ വീര്യം നശിപ്പിച്ചില്ലെങ്കിൽ മലബാറിൽ ഒരിക്കലും സമാധാനം ഉണ്ടാകയില്ലെന്നും, താൻ അതു കൈവശപ്പെടുത്തിയിട്ടു പ്രയോജനമില്ലെന്നും ഹൈദർ മനസ്സിലാക്കി. അതുകൊണ്ടു നായന്മാ

രുടെ സാമൂഹ്യാവകാശങ്ങൾ മുഴുവനും നിർത്തൽചെയ്തുകൊണ്ട് അദ്ദേഹം ഉത്തരവു പുറപ്പെടുവിച്ചു. പണ്ടു നായന്മാർക്കുമാത്രമേ വാൾ ധരിച്ചുകൊണ്ടു നടക്കാൻ അവകാശമുണ്ടായിരുന്നുള്ളു. മേലാൽ അവർ അതു ധരിക്കാൻ പാടില്ലെന്ന് ഹൈദർ പ്രഖ്യാപിച്ചു. അവർക്ക് അദ്ദേഹം നിയമത്തിന്റെ സംരക്ഷണം നിഷേധിക്കുകയും, ആർക്കും അവരെ കൊല്ലാമെന്നു വ്യക്തമാക്കുകയുംചെയ്തു. നായന്മാരെ വന്ദിക്കാൻ പാടില്ലെന്ന് അദ്ദേഹം പിന്നാക്കജാതിക്കാർക്ക് ആജ്ഞനൽകി. എന്നാൽ ഈ കർശനനടപടികൾമൂലം അവരെ കീഴടക്കുക കൂടുതൽ ദുഷ്കരമായെന്നു ഹൈദർക്കു വേഗം ബോദ്ധ്യപ്പെട്ടു. എന്തെന്നാൽ മററ് എന്തിനെക്കാളും കൂടുതലായി നായന്മാർ അവരുടെ അവകാശങ്ങളെ വിലമതിച്ചിരുന്നു. കുറച്ചുകഴിഞ്ഞു തന്റെ പ്രഖ്യാപനത്തിനു ഹൈദർ ചില്ലറ ഭേദഗതികൾചെയ്തു. മുസ്ലിമിങ്ങളായിത്തീരുന്ന എല്ലാ നായന്മാർക്കും പഴയ അവകാശങ്ങൾ നൽകുന്നതാണെന്നായിരുന്നു ആ വാഗ്ദാനം.

മഞ്ചേരി കേന്ദ്രമാക്കിക്കൊണ്ട് ഹൈദർ സംഘടിതമായ ഒരു നായർവേട്ട ആരംഭിച്ചു. നായന്മാർ കുന്നിലും മലയിലും രക്ഷതേടി. പക്ഷെ, കൈയിൽകിട്ടിയവരെയെല്ലാം യാതൊരു കാരുണ്യവുംകൂടാതെ ഹൈദർ കഴുവിലേററി. കുറേക്കഴിഞ്ഞ് വിചിത്രമായ ഒരു പദ്ധതി ഹൈദർ ആരംഭിച്ചു. പിടികൂടുന്ന നായന്മാരെ തടങ്കൽപാളയങ്ങളിൽ ശേഖരിച്ചതിനുശേഷം, അവരെ മൈസൂറിലേയ്ക്ക് അദ്ദേഹം അയയ്ക്കുകയും ആൾപാർപ്പില്ലാത്ത പ്രദേശങ്ങളിൽ താമസിപ്പിക്കുകയും ചെയ്തു. എന്നാൽ ഇങ്ങനെ കൊണ്ടുപോയ 15,000 നായന്മാരിൽ കഷ്ടിച്ച് 200 പേർ മാത്രമേ ഈ പരീക്ഷണത്തെ അതിജീവിക്കുകയുണ്ടായുള്ളുവെന്നു വിൽക്സ് പറയുന്നു.

സൈനികനടപടികൾ വിജയിച്ചു. ഹൈദർ എല്ലാ സ്ഥലത്തെയും കാവൽസൈന്യത്തെ ശക്തിപ്പെടുത്തി. മഴക്കാലം കഴിഞ്ഞപ്പോൾ താല്ക്കാലികദുർഗ്ഗങ്ങൾ വീണ്ടും നിർമ്മിക്കാൻ അദ്ദേഹം ഉത്തരവു നൽകി. മൈസൂർസൈന്യത്തിനു സുശക്തമായ ഒരു പ്രവർത്തനകേന്ദ്രം നൽകാൻ അദ്ദേഹം പാലക്കാട്ട് ഒരു പുതിയ കോട്ട പണിയിച്ചു. ഈ നടപടികൾക്കുശേഷം 1766 ശരൽക്കാലത്ത് ഹൈദർ കോയമ്പത്തൂരേയ്ക്കു മടങ്ങി.

പരാക്രമശാലിയായ മാധവരായരുടെ നേതൃത്വത്തിലുള്ള ഒരു മഹാരാഷ്ട്രആക്രമണത്തെ നേരിടുന്നതിന് ഇക്കാലത്തു ഹൈദർക്കു വടക്കോട്ട് പോകേണ്ടിവന്നു. അദ്ദേഹം മലബാർ വിടുന്നതിനുവേണ്ടി കാത്തി

രുന്ന രാജാക്കന്മാർ വീണ്ടും കലാപം ആരംഭിച്ചു. കോട്ടയത്തുനിന്നാണ് വീണ്ടും എതിർപ്പു തുടങ്ങിയതു്. ആ നാട്ടിലെ വീരന്മാരായ ഭരണാധിപന്മാർ കലാപം സംഘടിപ്പിക്കുന്നതിന്റെ ചുമതല സ്വയം ഏറെറടുത്തു. അവരുടെ നേതൃത്വത്തിൽ കോഴിക്കോടിനു വടക്കുള്ള മലബാർപ്രദേശം മുഴുവനും മൈസൂറിന് എതിരായി സ്വാതന്ത്ര്യം പ്രഖ്യാപിച്ചു. കോഴിക്കോട്ടെ സൈന്യാധിപൻ വടക്കോട്ട് ഒരു പട്ടാളത്തെ അയയ്ക്കുകയുണ്ടായി. ആലിരാജാവിന്റെ സൈന്യത്തോടു ചേൎന്ന് അവർ കോട്ടയം ആക്രമിച്ചു. എന്നാൽ കോട്ടയംരാജാവു് ആ സൈന്യത്തെ തോല്പിച്ചോടിച്ചു. ഹൈദരുടെ അധികാരം കോഴിക്കോട്ടുനഗരത്തിൽമാത്രം ഒതുങ്ങിനിന്നു.

കേരളത്തിനു പുറത്തുള്ള സംഭവങ്ങളും നായന്മാരെ സഹായിച്ചു. ആർക്കാട്ടുനവാബിന്റെ ഉപജാപങ്ങൾമൂലം ബ്രിട്ടീഷുകാൎക്കെതിരായി യുദ്ധപ്രഖ്യാപനം നടത്താൻ ഹൈദരാലി നിർബ്ബന്ധിതനായി. മലബാർ രാജാക്കന്മാൎക്ക് സന്തോഷകരമായ ഒരു സംഭവമായിരുന്നു അതു്. എന്തെന്നാൽ ഈ യുദ്ധത്തിൽ തലശ്ശേരിയിലെ കമ്പനിപ്രതിനിധികളെ അവരുടെ ഭാഗത്തു കിട്ടുമെന്നു തീൎച്ചയായി. തോക്കും വെടിമരുന്നും യഥേഷ്ടം ലഭിക്കുന്നതിനും ഒരു കേന്ദ്രസ്ഥാനത്തുനിന്നു ചെറുത്തുനില്പു സംഘടിപ്പിക്കുന്നതിനും ഇതോടെ അവൎക്ക് അവസരം കിട്ടി. മലബാറിലെ കമ്പനിക്കാൎയ്യങ്ങൾ നിയന്ത്രിച്ചുവന്ന ബോംബെ ഗവണ്മെൻറ് ഒരു നാവികസേനയെ അയച്ച് മംഗലാപുരം കൈവശപ്പെടുത്തുകയും, ഹൈദരുടെ നാവികസേനയെ നശിപ്പിക്കുകയും ചെയ്തു. ഹൈദരുടെ ബന്ധുവായ ആലിരാജാവിനെതിരായി ആരംഭിച്ച ആക്രമണത്തെ സഹായിക്കാൻ തലശ്ശേരിയിൽനിന്നും മൂന്നു കപ്പൽ കണ്ണൂൎക്കു പോയി. കമ്പനിക്കാർ ഒരു ചെറുസൈന്യത്തെ സംഘടിപ്പിച്ചു. കോലത്തുനാട്ട്, കോട്ടയം രാജാക്കന്മാരുടെ നായർപട്ടാളത്തോടു ചേൎന്ന് ഇവർ കണ്ണൂർ ആക്രമിച്ചു. എന്നാൽ ബോംബെഗവൺമെൻറ് ഈ നടപടി അംഗീകരിച്ചില്ല. അതുകൊണ്ട് കുറേ ദിവസത്തെ ഫലശൂന്യമായ നിരോധത്തിനുശേഷം പട്ടാളത്തെ പിൻവലിക്കേണ്ടിവന്നു. എന്നാൽ അതേസമയംതന്നെ ഹൈദരാലിക്കെതിരായി മലബാർരാജാക്കന്മാർ രൂപീകരിക്കുന്ന സഖ്യങ്ങളെ പ്രോത്സാഹിപ്പിക്കാൻ ബോംബെയിൽനിന്ന് കാൎയ്യസ്ഥന്മാൎക്കു നിർദ്ദേശമുണ്ടായിരുന്നു. മംഗലാപുരം സംരക്ഷിക്കുന്നതിനും ലയിക്ക്ആലിബേഗിനു സഹായം എത്തിക്കുന്നതിനുമായി ടിപ്പുവിന്റെ നേതൃത്വത്തിൽ അയച്ച കുതിരപ്പട്ടാളത്തിന് ആ തുറമുഖം രക്ഷിക്കാൻ കഴിഞ്ഞില്ല. 1768 ജനുവരി

20-ാംതീയതി ഒരു വലിയ സൈന്യവുമായി ഹൈദർതന്നെ നേരിട്ട് പശ്ചിമതീരത്തെത്തി. ആലിരാജയുടെ സൈന്യവുമായി ചേന്ന ടിപ്പുവിന്, തന്റെ കീഴിലുള്ള പട്ടാളത്തെക്കൊണ്ടു മംഗലാപുരം തിരിച്ചുപിടിക്കാൻ സാദ്ധ്യമല്ലെന്നു മനസ്സിലായി. അതുകൊണ്ട് അദ്ദേഹം ഏതാനും നാഴിക പിൻമാറുകയും, നഗരത്തെ കരമാർഗ്ഗമായി നിരോധിക്കാൻ തുടങ്ങുകയും ചെയ്തു. പുറമേയുള്ള ഈ മന്ദത ഇംഗ്ലീഷ്‌സൈന്യത്തിനു തെററായ സുരക്ഷിതബോധം നൽകി. തൻമൂലം മേയ് ആദ്യത്തിൽ ഹൈദർ നഗരപ്രാന്തത്തിൽ എത്തിയപ്പോൾ അവർ സംഭ്രാന്തരായിത്തീൎന്നു. വിൽക്സ് പറയുന്നു:

"ബ്രിട്ടീഷ് സൈന്യത്തിന് ഏററവും അപമാനകരമായ ഒരവസ്ഥയായിരുന്നു. ദയനീയമായ എതിർപ്പിനുശേഷം കാവൽസേന കോട്ട ഉപേക്ഷിച്ചു. 41 പീരങ്കികളും, 200 യൂറോപ്യൻപട്ടാളക്കാരും 1,200 ശിപായിമാരും അവിടെ ഉണ്ടായിരുന്നു. രോഗികളും മുറിവേററവരുമായ 80 യൂറോപ്യന്മാരെയും, 180 ശിപായിമാരെയും, സാധനസാമഗ്രികളേയും, നാണംകെട്ട തരത്തിൽ ഉപേക്ഷിച്ചിട്ടാണ് അവർ കടന്നത്." *

ബ്രിട്ടീഷുകാൎക്കെതിരായി ഹൈദർ നേടിയ ആദ്യത്തെ ഗംഭീരവിജയമായിരുന്നു മംഗലാപുരം വീണ്ടെടുക്കൽ. അത് മലബാർരാജാക്കന്മാരെ അസ്വസ്ഥരാക്കി. എന്നാൽ അവരുടെ ഭാഗ്യത്തിന്, കാലാവസ്ഥ നല്ലതല്ലായിരുന്നതുകൊണ്ട്, ഹൈദർ പൂർവ്വതീരത്തേയ്ക്കു മടങ്ങി. കർണ്ണാട്ടിക്കിലെ തന്റെ ശത്രുക്കളെ നിലയ്ക്കുനിർത്തുന്നതിനുള്ള കാൎയ്യത്തിലായിരുന്നു അദ്ദേഹത്തിന്റെ ബദ്ധപ്പാട്.

അതുകൊണ്ട്, ഹൈദരുടെ ഉദ്യോഗസ്ഥന്മാൎക്ക് എതിരായ പ്രവൎത്തനം തുടരാൻ മലബാറിലെ രാജാക്കന്മാൎക്കു കഴിഞ്ഞു. മിക്കവാറും എല്ലാ കാവൽദുർഗ്ഗങ്ങളും അവർ കൈവശപ്പെടുത്തി. മൈസൂർഭരണത്തിന്റെ ബാഹ്യമായ എല്ലാ അടയാളങ്ങളും മലബാറിൽനിന്ന് അവർ തുടച്ചുനീക്കി. ഹൈദറിന്റെ സിവിൽഗവർണ്ണരായ മദണ്ണയെ അവരോടു കോഴിക്കോട്ടു വളഞ്ഞു. ശത്രുവിന്റെ സ്ഥിരമായ ആക്രമണത്തെ ചെറുത്തുനില്ക്കാൻ അവിടുത്തെ ചെറുസേനയ്ക്കു വലിയ ബുദ്ധിമുട്ടു നേരിട്ടു.

നായന്മാരെ കീഴടക്കാൻ വളരെ പ്രയാസമാണെന്നും ഭരിക്കാൻ വിഷമംപിടിച്ച ഒരു സ്ഥലമാണ് മലബാറെന്നും ഹൈദൎക്കു മനസ്സിലായി. അതുകൊണ്ട് ആ വഴിക്കുള്ള തന്റെ ശ്രമം തല്ക്കാലത്തേയ്ക്ക്

* വിൽക്സ്, രണ്ടാംപതിപ്പ്, ഒന്നാം ഭാഗം—പേജ് 608.

ഉപേക്ഷിക്കേണ്ടിവരുമെന്ന് അദ്ദേഹത്തിനു ബോദ്ധ്യപ്പെട്ടു. അതിന്റെ ഫലമായി മലബാർരാജാക്കന്മാർക്കു സ്വന്തം നാട് സമാധാനപരമായി തിരിച്ചുകൊടുക്കുന്നതിനെപ്പറ്റി അദ്ദേഹം കൂടിയാലോചന തുടങ്ങി. തന്റെ പട്ടാളത്തെ പിൻവലിക്കുന്നതിനും കീഴടക്കിയ പ്രദേശങ്ങൾ മടക്കിക്കൊടുക്കുന്നതിനും ഹൈദർ മൂന്നു വ്യവസ്ഥകൾ ഉന്നയിച്ചു. (1) മലബാർ ആക്രമണം സംബന്ധിച്ചുണ്ടായ അദ്ദേഹത്തിന്റെ ചിലവിന് നഷ്ടപരിഹാരം നൽകണം; (2) അദ്ദേഹത്തിന്റെ ബന്ധുവും സ്വന്തം മതാനുയായിയുമായ കണ്ണൂരെ ആലിരാജാവിനെ ഉപദ്രവിക്കരുത്; (3) പാലക്കാട്ടും അവിടത്തെ കോട്ടയും അദ്ദേഹത്തിന്റെ കൈവശം ഇരിക്കേണ്ടതാണ്. ഈ വ്യവസ്ഥകൾ അംഗീകരിക്കപ്പെട്ടു. അതിന്റെ ഫലമായി രണ്ടുവർഷത്തെ ക്ലേശപൂർണ്ണമായ അധിനിവേശത്തിനുശേഷം 1768 ഡിസംബറിൽ ഹൈദരിന്റെ പട്ടാളം സഹ്യപർവ്വതം കടന്നു. മലബാർ രാജാക്കന്മാർ നേരെ ശ്വാസം വിട്ടു. ഈ കാലത്തിനിടയിൽ ഹൈദരുടെ പടനായകനായ അസ്സദ്ഖാൻമിത്രു യുദ്ധത്തിൽ കൊല്ലപ്പെടുകയും, നിരവധി നായന്മാർ നശിപ്പിക്കപ്പെടുകയും ചെയ്തിരുന്നു.

അങ്ങനെ മലബാർ കീഴടക്കുന്നതിനുള്ള ഹൈദരിന്റെ ആദ്യത്തെ ശ്രമം പരാജയപ്പെട്ടു. പക്ഷെ, മറക്കുകയും പൊറുക്കുകയും ചെയ്യുന്ന ഒരാളല്ലായിരുന്നു മൈസൂർസുൽത്താൻ. തന്റെ ആജ്ഞയ്ക്കു വഴങ്ങാത്ത നായന്മാരുടെമേൽ പ്രതികാരം അഴിച്ചുവിടുന്നതിനുവേണ്ടി അദ്ദേഹം കാത്തിരുന്നു. അവരെ അവിശ്വാസികളെന്ന നിലയിൽ ഹൈദർ വെറുത്തിരുന്നു. തന്റെ ആജീവനാന്തശത്രുക്കളായി അദ്ദേഹം അവരെ കരുതി.

---

# അദ്ധ്യായം മൂന്ന്

# ഹൈദറിന്റെ രണ്ടാം മലബാർ ആക്രമണം

വളരെ വിലകൊടുത്തു നേടിയ സ്വാതന്ത്ര്യം അധികകാലം അനുഭവിക്കാൻ മലബാർരാജാക്കന്മാൎക്കു കഴിഞ്ഞില്ല. 1772-ൽ പേഷ്വാ മാധവരായർ മരിച്ചതോടെ, ചിരപ്രാൎത്ഥിതമായ സമാധാനം ഹൈദരാലിക്കു ലഭിച്ചു. 1773-ൽ അദ്ദേഹം വീണ്ടും മലബാർ കീഴടക്കാൻ തീരുമാനിച്ചു. ആ വൎഷം ഡിസംബർമാസത്തിൽ ശ്രീനിവാസരായർ ബിക്കിയുടെയും സയ്യദ്സാഹിബ്ബിന്റെയും നേതൃത്വത്തിൽ സുശക്തമായ ഒരു മൈസൂർസൈന്യം താമരച്ചേരിച്ചുരംവഴി മലബാറിൽ ഇറങ്ങി. പര്യാപ്തമായ എതിർപ്പ് അസാദ്ധ്യമാണെന്നു മനസ്സിലാക്കിയ മലബാർരാജാക്കന്മാർ കൊടുങ്കാറ്റിന്റെ മുമ്പിൽ തലകുനിച്ചു. പക്ഷേ, ഈ പ്രാവശ്യം മലബാർ ഭരിക്കുന്നതിന് സ്ഥിരമായ ഏൎപ്പാടുകൾ ചെയ്യാൻ ഹൈദർ ഉറച്ചിരുന്നു. ശ്രീനിവാസരായർ ശ്രീരംഗപട്ടണത്തുനിന്നു പുറപ്പെടുന്നതിനുമുമ്പുതന്നെ അതിനുള്ള നിർദ്ദേശങ്ങൾ അദ്ദേഹത്തിനു ഹൈദർ നൽകുകയുണ്ടായി. രാജ്യം കൈവശപ്പെടുത്തുകയും മൈസൂറിന്റെ ആധിപത്യം പുനഃസ്ഥാപിക്കുകയും ചെയ്തുകഴിഞ്ഞ ഉടൻതന്നെ ശ്രീനിവാസരായർ സിവിൽഗവൎണ്ണരുടെ ചുമതലകൾ കൈയേററു. സയ്യദ്ഖാനാകട്ടെ ആവശ്യമായ പട്ടാളത്തെ സർദാർഖാന്റെ ചുമതലയിൽ നിൎത്തിയിട്ട് മൈസൂറിലേയ്ക്കു മടങ്ങി.

കൊച്ചിരാജാവു് മൈസൂറിന്റെ പരമാധികാരം അംഗീകരിച്ചിരുന്നുവെന്ന് നേരത്തെ പ്രസ്താവിച്ചിരുന്നുവല്ലോ. 1773-ൽ സൈനികച്ചിലവിനുവേണ്ടി കൊച്ചിരാജാവിനോട് ശ്രീനിവാസരായർ 4 ലക്ഷംരൂപാ ആവശ്യപ്പെട്ടു. അതു് ഉടൻതന്നെ കൊടുത്തുകൊണ്ട് കൊച്ചിരാജാവും മൈസൂറുംതമ്മിൽ സൌഹാർദ്ദത്തിൽ കഴിഞ്ഞു. എന്നാൽ 1776-ൽ തലപ്പട്ടിമേൽവട്ടം എന്നൊരു പ്രദേശത്തെ സംബന്ധിച്ച് തൎക്കമുണ്ടായി. അതു സാമൂതിരിയുടെ രാജ്യത്തിന്റെ ഭാഗമായിരുന്നു. പക്ഷേ, മൈസൂർ ആക്രമണത്തെ തുടൎന്നുണ്ടായ കുഴപ്പത്തിൽ കൊച്ചിസേന ആ പ്രദേശം കൈയേറുകയും അതു കൊച്ചിയോടു ചേൎക്കുകയും ചെയ്തു. അതു തിരിച്ചു

കൊടുക്കണമെന്നും കൊച്ചിക്കാർ ഊടാക്കിയ നികുതിത്തുക തന്നെ ഏല്പിക്കണമെന്നും ശ്രീനിവാസരായർ ആവശ്യപ്പെട്ടു. അതിന് അവ്യക്തമായ ഒരു മറുപടിയാണ് കൊച്ചിയിലെ മന്ത്രി നൽകിയത്. തുടർന്നു നടന്ന കൂടിയാലോചനകളും നിഷ്ഫലമാണെന്നു കണ്ടപ്പോൾ സർദാർഖാൻ കുന്നംകുളംവഴി തൃശ്ശൂർ ആക്രമിക്കുകയും 1776 സെപ്തംബർ 18-ാംനു പട്ടണം കൈവശപ്പെടുത്തുകയും ചെയ്തു. അയാൾക്കു കൊച്ചിരാജ്യം തന്നെ കീഴടക്കണമെന്ന് ആഗ്രഹമുണ്ടായിരുന്നുവെങ്കിലും, തക്കം ഹൈദരാലിയുടെ തീർപ്പിനു വിടാൻ താൻ തയ്യാറാണെന്ന് കൊച്ചിരാജാവു നിർദ്ദേശിച്ചപ്പോൾ അതു സമ്മതിക്കേണ്ടിവന്നു. രാജാവ് കോമുഅച്ചനേയും ഊശരപട്ടരേയും ശ്രീരംഗപട്ടണത്തേക്കയച്ചു. അവരുടെ വാദങ്ങൾ കേട്ടതിനുശേഷം ഹൈദർ തന്റെ ആവശ്യം ഭേദഗതിചെയ്തു. ഒരുലക്ഷം വരാഹനും ($5\frac{1}{4}$ ക. വരുന്ന പൊൻനാണയം) 4 ആനയും സംഭാവനയായും, പ്രതിവർഷം 30,000 വരാഹൻ കപ്പമായും കൊടുത്താൽ കൊച്ചി ആക്രമിക്കുകയില്ലെന്ന് അദ്ദേഹം പറഞ്ഞു. അതു കൊച്ചിരാജാവു സമ്മതിച്ചു. മുസ്ലിംപട്ടാളം തൃശ്ശൂർ ക്ഷേത്രപരിസരങ്ങളിലാണ് പാളയമടിച്ചിരുന്നതെങ്കിലും ക്ഷേത്രത്തിന്റെ ഒററയൊരു വാതലിനുപോലും കേടുസംഭവിച്ചിരുന്നില്ലെന്നുള്ളത് പ്രത്യേകം സ്മരണീയമാണ്. അങ്ങനെ മലബാറിന്റെ മററു ഭാഗങ്ങളുടെ ഗതിയിൽനിന്നു കൊച്ചി രക്ഷപ്പെട്ടു.

ഉത്തരകേരളത്തിൽനിന്ന് രാജാക്കന്മാരും പ്രഭുക്കന്മാരും വീണ്ടും തിരുവിതാംകൂറിലേയ്ക്കു പലായനംചെയ്തു. തിരുവിതാംകൂർരാജാവ് അവർക്ക് സന്തോഷത്തോടുകൂടി അഭയംനൽകുകയും അവരുടെ പദ്ധതികളെ സജീവമായി സഹായിക്കുകയുംചെയ്തു. തന്റെ കാലഘട്ടത്തിലെ ഏററവും പ്രമുഖവ്യക്തികളിൽ ഒരാളായിരുന്നു രാമവർമ്മരാജാവ്. പ്രതാപശാലിയായ മാർത്താണ്ഡവർമ്മയെ പിന്തുടർന്ന് 1757-ൽ അദ്ദേഹം അധികാരം കൈയേററപ്പോൾ, പല വിഷമപ്രശ്നങ്ങളും അദ്ദേഹത്തെ നേരിടുകയുണ്ടായി. വളരെ അടുത്തകാലത്തു കീഴടക്കിയ ധാരാളം പ്രദേശങ്ങൾ അടങ്ങിയ ഒരു സൈനികരാഷ്ട്രത്തിന്റെ അവകാശിയാണ് താനെന്ന് അദ്ദേഹത്തിനു മനസ്സിലായി. വെട്ടിപ്പിടിച്ച സ്ഥലങ്ങളിലെ ജനങ്ങൾ അസംതൃപ്തരായിരുന്നു. അധികാരഭ്രഷ്ടരായ രാജാക്കന്മാർക്ക് കുഴപ്പമുണ്ടാക്കാനുള്ള കഴിവ് അവശേഷിച്ചിരുന്നു. രാജാവാണെങ്കിൽ സ്വതവേ യുദ്ധകുതുകിയായിരുന്നില്ല. സംഗീതത്തിലും കഥകളിയിലും അതീവ തല്പരനായിരുന്ന രാമവർമ്മ യുദ്ധത്തെക്കാൾ സമാധാനപരമായ

ജീവിതം നയിക്കാനാണ് ആഗ്രഹിച്ചിരുന്നത്. പക്ഷെ, തൻെറ രാജ്യത്തിൻെറ സ്വാതന്ത്ര്യവും ഐക്യവും നിലനിർത്തുന്നതിന് അദ്ദേഹം ദൃഢപ്രതിജ്ഞനായിരുന്നു. അദ്ദേഹത്തിൻെറ സമാധാനപ്രേമം അതിനു പ്രതിബന്ധമാകാൻ അദ്ദേഹം സമ്മതിച്ചില്ല.

അസാധാരണശേഷിമാനായ ഒരു മന്ത്രിപ്രവരൻ ഉണ്ടായിരുന്നുവെന്നത് രാമരാജാവിൻെറ ഭാഗ്യമായിരുന്നു. രാമയ്യൻദളവാ സ്ഥാപിച്ച ഉദ്യോഗസ്ഥഭരണക്രമത്തിൻെറ താഴത്തെ അണികളിൽനിന്ന് ഉയൻവന്ന ഒരാളായിരുന്നു ദിവാൻ കേശവപിള്ള അഥവാ രാജാകേശവദാസ്. അസാമാന്യമായ വിജ്ഞാനതൃഷ്ണയുണ്ടായിരുന്ന കേശവദാസ് പോർട്ടുഗീസ്ഭാഷയും ഇംഗ്ലീഷും പഠിച്ചു. ഊർജ്ജസ്വലനും ദീർഘവീക്ഷണപടുവും, ഉന്നതാദർശനിരതനുമായിരുന്ന അദ്ദേഹം തൻെറ രാജാവിനോടു വളരെ ഭക്തിയും കൂറുമുള്ള ഒരാളായിരുന്നു. മൈസൂറിൻെറ അവകാശവാദങ്ങളെ വേണ്ടിവന്നാൽ സൈനികശക്തി ഉപയോഗിച്ചുതന്നെ എതിർക്കേണ്ടിവരുമെന്ന് അദ്ദേഹം ആദ്യംമുതൽതന്നെ മനസ്സിലാക്കി. ഇതിനു പണമായിരുന്നു പ്രധാനപ്രശ്നം. കുരുമുളക്, ഏലം തുടങ്ങിയ ചരക്കുകളുടെമേൽ അദ്ദേഹം സർക്കാർകുത്തക ഏർപ്പെടുത്തുകയും, അങ്ങനെ യുദ്ധസജ്ജീകരണത്തിനുള്ള പണമുണ്ടാക്കുകയുംചെയ്തു. അതേ അവസരത്തിൽ തന്നെ പോരാട്ടത്തിൻെറ നയതന്ത്രപരമായ വശത്തെയും അദ്ദേഹം അവഗണിച്ചില്ല. ഈ കാലഘട്ടത്തിലെ ഏററവും പ്രമുഖനായ വ്യക്തി രാജാകേശവദാസായിരുന്നു.

മലബാറിൽനിന്നും രാജ്യഭ്രഷ്ടരായിത്തീർന്ന രാജാക്കന്മാരെ സ്വാഗതംചെയ്യുന്നതിനും അഭയംനൽകുന്നതിനും അവരുടെ പ്രവർത്തനങ്ങൾക്ക് ആവശ്യമായ ധനസഹായം നൽകുന്നതിനും തിരുവിതാംകൂർ ഭരണാധികാരികൾ മടിച്ചില്ലെന്നു നേരത്തെ കണ്ടുവല്ലോ. സൗഹാർദ്ദത്തിൻെറ അന്തരീക്ഷം തിരുവനന്തപുരത്തു നിലനിന്നു. ദിവാനാകട്ടെ താൻ നൽകുന്ന ഓരോ കൊച്ചുകാശിൻെറയും സഹായത്തിൻെറയും വിവരം സൂക്ഷ്മമായി രേഖപ്പെടുത്തുന്നതിനു മറന്നില്ല.

അഭയാർത്ഥികളെ സഹായിക്കുകയെന്ന മഹാമനസ്കത മാത്രമല്ല തിരുവിതാംകൂർരാജാവിനെ ഇതിനു പ്രേരിപ്പിച്ചത്. ഹൈദരാലി തിരുവിതാംകൂർ ആക്രമിക്കുകയാണെങ്കിൽ മൈസൂർസൈന്യത്തിന് ഉപദ്രവമുണ്ടാക്കത്തക്കവണ്ണം അവരെ ഉപയോഗപ്പെടുത്താമെന്ന രാഷ്ട്രീയലക്ഷ്യവും അദ്ദേഹത്തിനുണ്ടായിരുന്നു. രാജ്യഭ്രഷ്ടരായ നാടുവാഴികൾക്ക് തിരുവിതാംകൂർ അഭയംനൽകുന്നിടത്തോളം കാലം തങ്ങളുടെ മലബാ

റിലെ നില സുരക്ഷിതമല്ലെന്നു മൈസൂർസൈന്യാധിപന്മാരും മനസ്സിലാക്കി. ഹൈദർ ആദ്യം മലബാറിൽ പ്രവേശിച്ചപ്പോൾമുതൽ തന്റെ രാജ്യം സംരക്ഷിക്കുന്നതിനുള്ള കരുതൽനടപടികൾ തിരുവിതാംകൂർ രാജാവു് സ്വീകരിച്ചിരുന്നു. 1766 ജൂൺ 20-ാംതീയതി തിരുവിതാംകൂർ രക്ഷാനിരകൾ ലന്തക്കാരുടെ സങ്കേതങ്ങളുടെ അതിർത്തിവരെ നീട്ടുകയുണ്ടായി. ആക്രമണം ആസന്നമാണെന്ന ബോധത്തോടെയാണ് ദിവാൻ പ്രവർത്തിച്ചിരുന്നതു്. സൈന്യം സുശക്തമാക്കുന്നതിനും പാതകൾ നിർമ്മിക്കുന്നതിനും, ആയുധവും വെടിക്കോപ്പും ശേഖരിക്കുന്നതിനും അദ്ദേഹം ഏർപ്പാടുകൾചെയ്തു. ആദ്യത്തെ മലബാർആക്രമണവും, അതു് മൈസൂറിനോടു ചേർക്കുകയുംചെയ്തതിനിടയിലുള്ള 10 വർഷകാലം തിരുവിതാംകൂറിന് നയതന്ത്രപരമായും സൈനികമായുമുള്ള ഒരുക്കങ്ങൾ പൂർത്തിയാക്കുന്നതിനു വേണ്ട അവസരം നൽകി.

ആർക്കാട്ടുനവാബുമായും ഈസ്റ്റിൻഡ്യാക്കമ്പനിയുമായുമുള്ള തന്റെ ബന്ധം ഉറപ്പിക്കുന്നതിനാണ് രാജാവു് ആദ്യമായി ശ്രമിച്ചതു്. മുഹമ്മദാലിയുടെ ഒരു സാമന്തനായിട്ടാണ് തിരുവിതാംകൂർരാജാവിനെ ഇതുവരെ മദ്രാസ്ഗവർമ്മെൻറു കരുതിയിരുന്നതു്. ഈ നില സഹായകരമല്ലെന്ന് രാജാവിന് അറിയാമായിരുന്നു. കമ്പനിതന്നെ നേരിട്ട് അംഗീകരിക്കുകയും സംരക്ഷിക്കുകയും ചെയ്തില്ലെങ്കിൽ, ഹൈദറിന്റെ സൈനികശക്തിയെ നേരിടാൻ സാദ്ധ്യമല്ലെന്ന് വ്യക്തമായിരുന്നു. അതുകൊണ്ട് ഇംഗ്ലീഷ് ഈസ്റ്റിൻഡ്യാക്കമ്പനിയുമായി അദ്ദേഹം കൂടിയാലോചനകൾ ആരംഭിച്ചു. രാജാവുമായി അടുത്ത ബന്ധമുണ്ടാക്കുന്നതിനു കമ്പനിയും ആഗ്രഹിച്ചിരുന്നു. അദ്ദേഹത്തിനു യുദ്ധസാമഗ്രികൾ നൽകി സഹായിക്കേണ്ടതിന്റെ പ്രാധാന്യത്തെപ്പറ്റി 1762-ൽ തന്നെ ബോംബെഗവർണ്മെൻറ് ഡയറക്ടർമാർക്ക് എഴുതുകയുണ്ടായി. എന്നു തന്നെയുമല്ല, ഇംഗ്ലീഷുകാർക്ക് വ്യാപാരാനുകൂല്യങ്ങൾ നൽകുകയാണെങ്കിൽ അദ്ദേഹത്തിനു തിരുനൽവേലി വിട്ടുകൊടുക്കണമെന്നും അവർ ശുപാർശചെയ്തു. * മദ്രാസ്ഗവർണ്മെൻറിന്റെ എതിർപ്പുകൊണ്ടു മാത്രമാണ് അതു നടക്കാതെപോയതു്. ഏതായാലും കമ്പനിയുടെ അനുകൂലമായ നിലപാടുമൂലം അവരുമായി ഉററബന്ധം സ്ഥാപിക്കുന്നതിനുള്ള രാജാവിന്റെ ശ്രമങ്ങൾ ഏറെക്കുറെ വിജയിച്ചു. അതിന്റെ ഫലമായി

---

* 1762 ഏപ്രിൽ 10-ാനു-യിലെ കത്തു്. ഇന്ത്യാ ആഫീസ് റിക്കാർഡുകൾ—"ആഭ്യന്തരകാര്യവും പലവകയും"—നമ്പർ 433: "തിരുവിതാംകൂറുമായി നമ്മുടെ ബന്ധത്തെപ്പററിയുള്ള കുറിപ്പു്."

മൈസൂർ മലബാർ രണ്ടാമത്തു് ആക്രമിക്കുകയും, അവിടത്തെ രാജ്യങ്ങൾ കീഴടക്കി അവിടെ മൈസൂർഭരണം സ്ഥാപിക്കുകയും ചെയ്തപ്പോൾ, സർദാർഖാന്റെ ഭീഷണികളെ ധിക്കരിക്കുന്നതിനും, വടക്കൻപ്രദേശങ്ങളിൽ അയാൾ നടത്തിവന്ന പ്രവർത്തനങ്ങളെ സംശയിത്തതയോടെ വീക്ഷിക്കുന്നതിനും തിരുവിതാംകൂറിനു കഴിഞ്ഞു.

സർദാർഖാൻ മലബാറിന്റെ സൈനികഭരണം ഏറെടുത്ത ഉടൻ തന്നെ കൊച്ചിയിലെ ഡച്ചുകമാണ്ടർക്ക് ദൂതന്മാരെ അയയ്ക്കുകയും, ഡച്ചു പ്രദേശത്തുകൂടെ തിരുവിതാംകൂറിലേക്ക് കടക്കാൻ വഴി ആവശ്യപ്പെടുകയുംചെയ്തു. ലന്തക്കമ്പനി ധർമ്മസങ്കടത്തിലായി. തിരുവിതാംകൂർരാജാവു് അവരുടെ മിത്രവും ആ രാജ്യം അവരുടെ മുഖ്യവ്യാപാരകേന്ദ്രവുമായിരുന്നു. ബറ്റേവിയായിലേക്ക് എഴുതിച്ചോദിച്ചതിനുശേഷം മാത്രമേ ഇക്കാര്യം തീരുമാനിക്കാൻ കഴിയുകയുള്ളുവെന്ന കമാണ്ടറിന്റെ മറുപടി സർദാർഖാനു ബോദ്ധ്യമായില്ല. 10 വർഷം മുമ്പു് ഇതേ ഉത്തരംതന്നെ ലന്തക്കാർ നൽകിയിരുന്നു. അതുകൊണ്ടു് ഈ മറുപടി പ്രതീക്ഷിച്ചു കൊണ്ടുതന്നെയാണ് മൈസൂർഅധികാരികൾ അവരുടെ പ്രവർത്തനം ആസൂത്രണംചെയ്തിരുന്നതു്. സാമൂതിരിയുടെ വകയായ ചേറ്റുവായും കൊടുങ്ങല്ലൂരും ഉടൻ വിട്ടുകൊടുക്കാൻ അവർ ആവശ്യപ്പെട്ടു. ഈ ആവശ്യം നടപ്പിലാക്കാൻ പതിനായിരത്തോളം സുശിക്ഷിതരായ ഭടന്മാരുമായി സർദാർഖാൻ പുറപ്പെട്ടു. തുടർന്നുണ്ടായ കൂടിയാലോചനയുടെ വിശദവിവരങ്ങൾ ഈ ഗ്രന്ഥത്തിന്റെ മറ്റൊരു ഭാഗത്തു് "ലന്തക്കാരും കേരളക്കരയും", വിവരിച്ചിട്ടുള്ളതുകൊണ്ടു് ഇവിടെ ആവർത്തിക്കുന്നില്ല. ലന്തക്കാരും ഹൈദറിന്റെ സൈന്യവുംതമ്മിലുണ്ടായ യുദ്ധംമൂലം ആസന്നമായ ആക്രമണത്തിൽനിന്നു തിരുവിതാംകൂർ വീണ്ടും രക്ഷപ്പെട്ടു.

1775 മുതൽ ഹൈദറുടെ മലബാർനയത്തിൽ മാറ്റമുണ്ടായി. മൈസൂറിൽനിന്നു് ഉദ്യോഗസ്ഥന്മാരെ അയച്ചു നേരിട്ടു് ഭരിക്കുകയെന്ന പദ്ധതി അപ്രായോഗികമാണെന്നുകണ്ടു് അദ്ദേഹം ഉപേക്ഷിച്ചു. അതിനുപകരം തന്റെ പ്രതിനിധികളായി മലബാറിലെ രാജാക്കന്മാരെക്കൊണ്ടു് ഭരണം നടത്താനുള്ള ശ്രമം ഹൈദർ ആരംഭിച്ചു. ഈ നയത്തിന്റെ ആദ്യപരീക്ഷണമെന്നനിലയിൽ കോലത്തുനാട്ടിലെ പോർളാതിരിയെ അദ്ദേഹത്തിന്റെ പൂർവ്വികരാജ്യമായ ചിറയ്ക്കലെ ഭരണകർത്താവായി ഹൈദർ നിയമിച്ചുനോക്കി. വളരെ സൂക്ഷിച്ചു തീരദേശമൊട്ടാകെ നടപ്പിലാക്കിയ ഈ പരിപാടി ഏറെക്കുറെ വിജയിക്കുകയുണ്ടായി. 1775 മുതൽ 1778 വരെ മലബാറിൽ താരതമ്യേന ശാന്തത നിലവിലിരുന്നു.

എന്നാൽ മൈസൂർവാഴ്ച്ചയ്ക്കു വഴങ്ങിക്കൊടുക്കാൻ നായന്മാർ തയ്യാറല്ലായിരുന്നു. അതിന്റെ ഫലമായി 1778-ൽ വീണ്ടും കലാപം പൊട്ടിപ്പുറപ്പെട്ടു.

മൈസൂറിന്റെ നുകം വലിച്ചെറിയുന്നതിന് കോഴിക്കോട്, കടത്തനാട്, കോട്ടയം രാജാക്കന്മാർ ഒന്നുചേർന്നു. പശ്ചിമതീരത്തുള്ള ഇംഗ്ലീഷ്കമ്പനിയുടെ ഏജൻറന്മാർ അവരെ പതിവുപോലെ പ്രോത്സാഹിപ്പിച്ചു. ഇംഗ്ലണ്ടും ഫ്റാൻസും തമ്മിൽ യുദ്ധം പൊട്ടിപ്പുറപ്പെട്ടതുകൊണ്ട് ഫ്റഞ്ചുകാരെ മയ്യഴിയിൽനിന്നും തുരത്താൻ ബ്രിട്ടീഷുകാർക്കു വലിയ ഉൽക്കണ്ഠയായിരുന്നു. പക്ഷെ, മയ്യഴിയായിരുന്നു യൂറോപ്പിലേക്കുള്ള ഹൈദരാലിയുടെ ഏകകവാടം. അതുകൊണ്ടു സർവ്വശക്തിയും വിനിയോഗിച്ച് ഫ്റഞ്ചുകാരെ സഹായിക്കാൻ അദ്ദേഹം ചിറയ്ക്കൽരാജാവിന് ആജ്ഞനൽകി. ചിറയ്ക്കൽരാജാവ് ഉടൻതന്നെ തന്റെ നായർപട്ടാളവുമായി ഫ്റഞ്ചുകാരുടെ സഹായത്തിനെത്തി. ഹൈദർ കുടകിൽനിന്നും മറെറാരു സേനാവിഭാഗത്തെ അയച്ചുകൊടുത്തു. പല ശ്രമങ്ങൾ നടന്നുവെങ്കിലും സാമൂതിരിയും മററു രാജാക്കന്മാരും ഫ്റഞ്ചുകാരെ സഹായിക്കാൻ വിസമ്മതിച്ചു. ഈസ്റ്റിൻഡ്യാക്കമ്പനിയുടെ ഭാഗത്തുചേർന്നു യുദ്ധത്തിനിറങ്ങാനും അവർ മടിച്ചിരുന്നു. മൈസൂറുമായുള്ള അനിർവാര്യമായ മത്സരത്തിൽ മലബാറിന്റെ തന്ത്രപരമായ പ്രാധാന്യം മനസ്സിലാക്കിയിരുന്ന ഇംഗ്ലീഷ്കമ്പനിക്കു മലബാറിലെ രാജാക്കന്മാരെ അവരുടെ ശക്തി ബോദ്ധ്യപ്പെടുത്തണമെന്ന് ഉൽക്കണ്ഠയുണ്ടായിരുന്നു. അതുകൊണ്ടു വലിയൊരു നാവികസേന അവർ മലബാർതീരത്തു കൊണ്ടുവന്നു. 1779 ഫെബ്രുവരിയിൽ ക്യാപ്റ്റൻ വാക്കറിന്റെ കീഴിൽ അവർ സുശക്തമായ ഒരു സൈന്യത്തെ ശേഖരിച്ചു. മാർച്ച് 2-ാനു- ഒരു യൂറോപ്യൻകുപ്പിണിയുമായി കേണൽ ബ്രെയിത്ത്വൈററ് മലബാർതീരത്തെത്തി. മേജർ ക്ലിഫ്ററന്റെ കീഴിൽ മൂന്നു പീരങ്കിവിഭാഗങ്ങൾ രണ്ടാഴ്ച്ചയ്ക്കുശേഷം അവരുടെ സഹായത്തിന് എത്തിച്ചേർന്നു. ബ്രിട്ടീഷുകാരുടെ സജീവമായ ഒരുക്കങ്ങൾ കണ്ടപ്പോൾ സാമൂതിരിയും കോട്ടയംരാജാവും പരസ്യമായി രംഗത്തുവന്നു. തലശ്ശേരിയെ കരമാർഗ്ഗമായി നിരോധിക്കുന്നതിനു ചിറയ്ക്കൽരാജാവ് ശ്രമിച്ചിരുന്നു. അദ്ദേഹത്തെ ആക്രമിക്കാൻ കോട്ടയംരാജാവിന് ആയുധങ്ങൾ നൽകി കമ്പനി സഹായിച്ചു. രണ്ടുവശത്തുനിന്നും ആക്രമണം തുടങ്ങിയപ്പോൾ ചിറയ്ക്കൽരാജാവു പിൻവാങ്ങാൻ നിർബ്ബന്ധിതനായിത്തീരുകയും 1779 മാർച്ച് 19-ാനു- മയ്യഴി ബ്രിട്ടീഷുകാർ കൈവശപ്പെടുത്തുകയും ചെയ്തു.

ഫ്റഞ്ച് തുറമുഖം കൈവശപ്പെടുത്തുകയെന്ന ലക്ഷ്യം നിറവേറാതെപ്പെട്ടപ്പോൾ, സാമൂതിരിയേയും മററു മലബാർരാജാക്കന്മാരേയും ഉപേക്ഷിച്ചിട്ടു കമ്പനിക്കാർ യുദ്ധത്തിൽനിന്നും പിൻമാറി. അവർ ഹൈദരാലിയുമായി സമാധാനത്തിലാണെന്നും കലാപത്തിൽ ഏർപ്പെട്ടിരിക്കുന്ന അദ്ദേഹത്തിൻെറ സാമന്തന്മാരെ സഹായിച്ച് മൈസൂറുമായി കലഹത്തിൽ ഏർപ്പെടാൻ ഒരുക്കമല്ലെന്നുമായിരുന്നു അതിനു കമ്പനി പറഞ്ഞ ന്യായം. മലബാർരാജാക്കന്മാർ ഹൈദറിൻെറ രോഷത്തെ നിസ്സഹായരായി നേരിടേണ്ടിവന്നു. ഹൈദറിൻെറ പുതിയ നയത്തെ സജീവമായി പിന്താങ്ങിയ ചിറയ്ക്കൽരാജാവ് ബലവാന്മാരായവരുടെ സഹായത്തോടെ കോട്ടയംരാജാവിനെ ആക്രമിക്കുകയും അദ്ദേഹത്തെ വീണ്ടും നാട്ടിൽനിന്നു തുരത്തുകയുംചെയ്തു. തലശ്ശേരിയിലെ ബ്രിട്ടീഷുകാരെ ആക്രമിക്കാൻ വിസമ്മതം പ്രകടിപ്പിച്ച കടത്തനാട്ടുരാജാവിനെ സ്ഥാനത്തുനിന്നു നീക്കി, തൽസ്ഥാനത്തു മൈസൂർകാരെ അനുകൂലിക്കുന്ന ഒരു ഇളമുറക്കാരന് രാജ്യം നൽകുകയുണ്ടായി.

എന്നാൽ മലബാർപ്രശ്നം ഇതുകൊണ്ടൊന്നും പരിഹരിക്കാൻ കഴിഞ്ഞില്ല. ഈ പ്രദേശം കൈവശംവച്ചുകൊണ്ടിരിക്കുന്നതിൻെറ ചിലവ് വളരെ കൂടുതലായിരുന്നു. വിജയിക്ക് വഴങ്ങി ജീവിക്കുന്നതിനു പകരം സ്വന്തം വീടും ഭൂമിയും ഉപേക്ഷിക്കുകയാണെന്നു നായന്മാർ കരുതിയിരുന്നതുകൊണ്ടു വരവും വളരെ കുറഞ്ഞു. മലബാർ ശാന്തമാക്കാൻ ഹൈദർ വീണ്ടുമൊരു ശ്രമം ആരംഭിച്ചു. അതിൻെറ ഫലമായി വടക്കൻരാജാക്കന്മാരുമായി സർദാർഖാൻ കൂടിയാലോചന തുടങ്ങി. ഈസ്റ്റിൻഡ്യാക്കമ്പനിയുടെ ഉററബന്ധുവും തൻമൂലം ഹൈദർക്ക് സ്ഥിരം ശല്യവുമായിരുന്ന കോട്ടയംരാജാവിനെ പാട്ടിലാക്കാനാണ് ഖാൻ പ്രത്യേകം ശ്രമിച്ചത്. അതേയവസരത്തിൽതന്നെ അയാൾ തലശ്ശേരി വളഞ്ഞു.

ഇതിനിടയിൽ ഹൈദറും ഇംഗ്ലീഷുകാരും തമ്മിൽ വീണ്ടും യുദ്ധം പൊട്ടിപ്പുറപ്പെട്ടു. അതോടെ മലബാർരാഷ്ട്രീയമണ്ഡലം വീണ്ടും പ്രക്ഷുബ്ധമായി. പശ്ചിമതീരത്തുള്ള ഹൈദറിൻെറ ശക്തി നശിപ്പിക്കാൻവേണ്ടി ഒരു സഖ്യമുണ്ടാക്കുന്നതിനു കേരളരാജാക്കന്മാരുമായി, പ്രത്യേകിച്ചും സാമൂതിരിയും തിരുവിതാംകൂർരാജാവുമായി, കമ്പനി കൂടിയാലോചന തുടങ്ങി. ചിറയ്ക്കൽരാജാവിൻെറ സഹായത്തോടെ സർദാർഖാൻ തലശ്ശേരി വളഞ്ഞിരുന്നതുകൊണ്ട് അവിടത്തെ നില ഗുരുതരമായിരുന്നു. കോട്ടയംരാജാവിൻെറ സഹായമുണ്ടെങ്കിൽ മാത്ര

ടെ പട്ടണം രക്ഷിക്കാൻ കഴിയുള്ളുവെന്നു വ്യക്തമായപ്പോൾ, ആവശ്യം കഴിഞ്ഞപ്പോൾ ഉപേക്ഷിച്ച പഴയ ബന്ധുവിന്റെ സഹായത്തിന് ഇംഗ്ലീഷുകാർ അപേക്ഷിച്ചു. അവരെ സഹായിക്കാൻ അദ്ദേഹം സന്നദ്ധനാകുകയും പിന്നിൽനിന്നു സർദാർഖാനെ ആക്രമിക്കുകയും ചെയ്തു. പോഷകസേനകൾ ലഭിച്ച മേജർ ആബിംഗ്ടണ്, അതുകൊണ്ടു സർദാർഖാനെ ആക്രമിച്ചു തോല്പിക്കാൻ കഴിഞ്ഞു.

രാജ്യവ്യാപകമായ ഒരു പുതിയ കലാപം ഇതോടെ വീണ്ടും ആരംഭിച്ചു. 1782 ഫെബ്രുവരി 13-ാംനു മേജർ ആബിംഗ്ടൺ കോഴിക്കോടു പിടിച്ചു. തീരദേശമൊട്ടാകെയുള്ള നായന്മാർ കലാപത്തിൽ ചേരുകയും ഹൈദറിന്റെ കാവൽസംഘങ്ങളും താൽക്കാലികദുർഗ്ഗങ്ങളും നശിപ്പിക്കുകയും ചെയ്തു. എന്തിന്, രണ്ടാഴ്ചയ്ക്കുള്ളിൽ പാലക്കാട്ട് ഒഴികെ മലബാറിൽ എങ്ങും മൈസൂർശക്തി ഇല്ലായ്മചെയ്യപ്പെട്ടു. എന്നാൽ പരാജയത്തിന്റെ മുമ്പിൽ പിൻമാറുന്ന ആളല്ലായിരുന്നു ഹൈദരാലി. അദ്ദേഹം തന്റെ പദ്ധതികൾ വേഗം മാററി. കർണ്ണാട്ടിക്കിലെ സൈന്യത്തെ കാവുചെയ്തിട്ട് മുക്കരം ആലിയുടെ നേതൃത്വത്തിൽ ഒരു വലിയ സൈന്യത്തെ മലബാർ തിരിച്ചുപിടിക്കാൻ അദ്ദേഹം നിയോഗിച്ചു. ഏഴായിരത്തോളം പട്ടാളക്കാരുമായി പാലക്കാട്ടുപാതവഴി മലബാറിൽ പ്രവേശിച്ച മുക്കരം കോഴിക്കോട്ടേക്കു നീങ്ങി. മേജർ ആബിംഗ്ടണിൽനിന്നു ചാർജ്ജ് ഏറെറടുത്ത കേണൽ ഹമ്പർസ്റ്റണിന്റെ കീഴിലായിരുന്നു കോഴിക്കോട്ടെ ബ്രിട്ടീഷ്സൈന്യം. സാമൂതിരിയുടെ നായർസൈന്യത്തിന്റെ സഹായവുംകൂടെ ലഭിച്ച ഹമ്പർസ്റ്റൺ തെക്കോട്ടു നീങ്ങുകയും തിരൂരങ്ങാടിയിൽവച്ചു മൈസൂർസേനയുമായി ഏററുമുട്ടുകയും ചെയ്തു. മുക്കരം പരിചയസമ്പന്നനായ ഒരു സൈനികോദ്യോഗസ്ഥനായിരുന്നുവെങ്കിലും തന്റെ പിന്നിൽ ആഴമേറിയ നദിയുള്ള ഒരു സ്ഥാനത്താണ് അദ്ദേഹം സൈനികവ്യൂഹം നിർമ്മിച്ചത്. ഹമ്പർസ്റ്റൺ വീറോടെ ആക്രമണം നടത്തുകയും മൈസൂർസൈന്യത്തെ അവരുടെ സ്ഥാനത്തുനിന്ന് ഇളക്കുകയും ചെയ്തു. പിൻവാങ്ങാൻ നിവൃത്തിയില്ലാതെപോയ മുക്കരത്തിന്റെ സേനയുടെ വലിയൊരുഭാഗം കൊല്ലപ്പെട്ടു.

തീരദേശത്ത് മൈസൂറിന്റെ അധികാരം നിലനിർത്തിവന്നത് അപ്രതിരോദ്ധ്യമായ പാലക്കാട്ടുകോട്ടയുടെ സഹായത്തോടെയാണെന്നു മനസ്സിലാക്കിയ ഹമ്പർസ്റ്റൺ അതു കൈവശപ്പെടുത്താൻ തീരുമാനിച്ചു. അതിനുള്ള വമ്പിച്ച ഒരുക്കങ്ങൾ അദ്ദേഹം ചെയ്തു. ത്രിത്താല കേന്ദ്രമാക്കി ധാരാളം ആഹാരസാധനങ്ങളും ആയുധങ്ങളും അദ്ദേഹം അവിടെ ശേഖരിച്ചു.

പാലക്കാട്ടുകോട്ട പിടിക്കുക അത്ര ലഘുവായ കാര്യമല്ലെന്നു ഹമ്പർസ്റ്റൺ അറിയാമായിരുന്നു. ആ സ്ഥലത്തിന്റെ കിടപ്പിനെപ്പററിയും, സ്വന്തം നില സംരക്ഷിക്കാനുള്ള മാർഗ്ഗങ്ങളെപ്പററിയും പൂർണ്ണവിവരം ലഭിക്കാതെ ആക്രമണം നടത്തുക ബുദ്ധിമോശമാണെന്ന് അദ്ദേഹത്തിനു തോന്നി. അതുകൊണ്ട് അതു നേരിട്ടു ചെയ്യാൻ അദ്ദേഹം തീർച്ചപ്പെടുത്തി. വലിയ പീരങ്കികളും ഭാരമേറിയ മററു യുദ്ധസാമഗ്രികളും ഒരു കുപ്പിണി ശിപായിമാരുടെ സംരക്ഷണയിൽ ഏല്പിച്ചിട്ട്, ഏതാനും ചെറു പീരങ്കികളോടും ചെറിയ ഒരു സൈന്യത്തോടുംകൂടി "രാജ്യത്തെപ്പററിയും പാലക്കാട്ടുകോട്ടയെപ്പററിയും പഠിക്കുന്ന"തിന് അദ്ദേഹം പുറപ്പെട്ടു. ഹമ്പർസ്റ്റൺ വലിയ എതിർപ്പു നേരിടേണ്ടിവന്നില്ല. തന്റെ പരിശോധനയിൽനിന്ന് കോട്ട കൈവശപ്പെടുത്തുക അത്ര എളുപ്പമല്ലെന്നും, ഉപരോധത്തെ നേരിട്ടുകൊണ്ടു ദീർഘകാലം നില്ക്കാൻ അതിനു കഴിയുമെന്നും അദ്ദേഹം മനസ്സിലാക്കി. കോട്ടയുടെ ശക്തിയെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ അഭിപ്രായം ശരിയായിരുന്നുവെങ്കിലും, മൈസൂർസേനയുടെ വേഗതയെപ്പററിയുള്ള അദ്ദേഹത്തിന്റെ ധാരണ തെററായിരുന്നു. പരിശോധനയ്ക്കുശേഷം തന്റെ കേന്ദ്രമായ തൃത്താലയ്ക്കു മടങ്ങിയ ഹമ്പർസ്റ്റണെ മൈസൂർസേന അപ്രതീക്ഷിതമായി പുറകിൽനിന്ന് ആക്രമിച്ചു. അതിന്റെ ഫലമായി ആയുധങ്ങളും ആഹാരസാധനങ്ങളും ഉപേക്ഷിച്ച് ഹമ്പർസ്റ്റൺ പിൻവാങ്ങി.

മലബാർതീരത്തുനിന്ന് തനിക്കു നേരിടാൻപോകുന്ന വിപത്തിന്റെ ഗൌരവം മുക്കുരുത്തിന്റെ പരാജയത്തോടെ ഹൈദർക്കു ബോദ്ധ്യമായി. ഉടൻതന്നെ അങ്ങോട്ട് കൂടുതൽ ശക്തിമത്തായ ഒരു സൈന്യത്തെ അയച്ച് കഴിയുമെങ്കിൽ അവിടം എന്നെന്നേയ്ക്കുമായി കീഴടക്കാൻ അദ്ദേഹം തീരുമാനിച്ചു. അതനുസരിച്ച് അദ്ദേഹം ഒരു വലിയ സൈന്യത്തെ സജ്ജീകരിക്കുകയും ടിപ്പുവിനെത്തന്നെ അതിന്റെ നായകത്വം ഏല്പിക്കുകയും ചെയ്തു. സുപ്രസിദ്ധഫ്രഞ്ചുസൈന്യാധിപനായ ലാലിയായിരുന്നു ടിപ്പുവിന്റെ ഉപദേശകൻ. കിഴക്കൻതീരത്തുള്ള യുദ്ധത്തിനാണെന്ന വ്യാജേന ഈ സൈന്യത്തെ കോയമ്പത്തൂർഭാഗത്ത് ഒളിച്ചുപാർപ്പിച്ചിരുന്നു. ഹമ്പർസ്റ്റൺ വേണ്ടവണ്ണം ഉൾനാട്ടിലേയ്ക്ക് പ്രവേശിക്കുകയും വെള്ളപ്പൊക്കംമൂലം പിന്മാറാൻവയ്യാത്ത നിലയിൽ ആകുകയും ചെയ്യുമ്പോൾ, മലബാറിലേയ്ക്ക് ഇരച്ചുകയറുകയെന്നതായിരുന്നു ഈ സൈന്യത്തിന്റെ ലക്ഷ്യം. കരുത്തേറിയ ഈ പട്ടാളമാണ് പെട്ടെന്നു ഹമ്പർസ്റ്റണിന്റെ പുറകിൽ പ്രത്യക്ഷപ്പെട്ടത്. പിന്മാറിയില്ലെങ്കിൽ നാശം

സുനിശ്ചിതമായിരുന്നു. അതിസമർത്ഥന്മാരായ സൈന്യാധിപന്മാരുടെ കീഴിലുള്ള ഇത്ര വമ്പിച്ച പട്ടാളത്തെ ശത്രുരാജ്യത്തുവച്ച് നേരിടുന്നതു് വിഡ്ഢിത്തരമായിരുന്നു. എന്നാൽ അതുപോലെതന്നെ അപകടപൂർണ്ണമായിരുന്നു പിൻമാററം. മഴക്കാലം ആരംഭിച്ചിരുന്നതുകൊണ്ട് നദികളും പുഴകളും മററും കരകവിഞ്ഞു് ഒഴുകാൻ തുടങ്ങി. അവ കടക്കുക വളരെ പ്രയാസമായിരുന്നു. പക്ഷെ, 30 നാഴികദൂരം അതിവേഗം മാർച്ചു ചെയ്തു തീരപ്രദേശത്തു് ചെന്നുചേരുന്നതിൽ ഹംബർസ്റ്റൺ ജയിച്ചു. അവിടെ പണിയാനി എന്ന സ്ഥലത്തുവച്ച് അദ്ദേഹം കേണൽ മക്‌ലീയോഡിനെ സൈനികനായകത്വം ഏല്പിച്ചു. എന്നാൽ ടിപ്പു അതിവേഗം അവിടെ എത്തുകയും ഈ സ്ഥലത്തിനു് രണ്ടുനാഴിക അകലെയായി പാളയമുറപ്പിക്കുകയും ചെയ്തു.

സർ ഐയർക്കൂട്ട് നിയോഗിച്ച് അയച്ചിരുന്ന കേണൽ മക്‌ലിയോഡ് തന്റെ സ്ഥാനം ഉറപ്പിക്കുകയും ചില ചില്ലറ പ്രാരംഭഏററുമുട്ടലുകൾക്കുശേഷം ടിപ്പുവിന്റെ ആക്രമണത്തെ നേരിടാൻ സന്നദ്ധനാകുകയും ചെയ്തു. ഒരാഴ്ചക്കാലം ഈ നിലയിൽ ഇരുസേനകളും തുടന്നു. നവമ്പർ 29-ാംതീയതി മാത്രമാണ് ടിപ്പു ആക്രമണം നടത്തിയതു്. യുദ്ധഫലം അനിശ്ചിതമായിരുന്നു. അതിനുശേഷം ഇരുകക്ഷികളും അവരുടെ പഴയ സ്ഥാനത്തു് വീണ്ടും നിലയുറപ്പിച്ചു. ഡിസംബർ 12-ാംതീയതി ഹൈദരാലി മരിച്ചുവെന്ന വിവരം മൈസൂർപാളയത്തിൽ ലഭിച്ചു. ഉടൻതന്നെ സുൽത്താനായി സ്ഥാനമേല്ക്കുന്നതിനുവേണ്ടി ടിപ്പു ധൃതഗതിയിൽ ശ്രീരംഗപട്ടണത്തേയ്ക്കു മടങ്ങി.

ടിപ്പുവിന്റെ പിൻമാററം കമ്പനിക്ക് ഒരു സുവർണ്ണാവസരം നൽകി. രാജാക്കന്മാരോടു ചേന്നു മൈസൂർശക്തി പശ്ചിമതീരത്തുനിന്നു നിശ്ശേഷം തുരത്താൻ ഒരു പ്രയാസവുമുണ്ടായിരുന്നില്ല. എന്നാൽ മലബാർയുദ്ധത്തിന്റെ ചുമതല വഹിച്ചിരുന്ന ബോംബെഗവണ്മെൻറ് ടിപ്പു പിന്മാറിയ കാര്യം അറിഞ്ഞതില്ല. അങ്ങനെ അവക്കു ലഭിച്ച അവസരം നഷ്ടപ്പെട്ടു. മക്‌ലിയോഡിനെ പിൻവലിച്ച് അവർ പകരം ജനറൽ മാത്യൂസിനെ നിയമിച്ചു. നാടകീയമായ പ്രശസ്തിയെക്കുറിച്ചുമാത്രം മോഹമുണ്ടായിരുന്ന ആ ഉദ്യോഗസ്ഥൻ തന്റെ സൈന്യത്തെ (മക്‌ലിയോഡിന്റെ കീഴിലുള്ളവ ഉൾപ്പെടെ) ബെഡ്നോർ ആക്രമിക്കാൻ നിയോഗിക്കുകയാണുണ്ടായതു്.

മലബാർയുദ്ധത്തിന്റെ പ്രാധാന്യം ബോംബെഗവണ്മെൻറിനു് നിശ്ചയമില്ലായിരുന്നുവെങ്കിലും മൈസൂറുമായി കൂടുതൽ നേരിട്ടുള്ള ബന്ധമു

ള്ള മദ്രാസ്ഗവണ്മെൻറ് അതു ഗൌരവത്തോടെ വീക്ഷിച്ചു. ടിപ്പുവിന്റെ കീഴിൽ പശ്ചിമതീരം ഇരിക്കുന്നതിന്റെ ആപത്ത് അവർ മനസ്സിലാക്കി. പാലക്കാട്ടുകോട്ടയുടെ പ്രാധാന്യവും അവർ കണ്ടു. മലബാറിൽ നടത്തുന്ന പ്രവൎത്തനങ്ങളുടെ മുഴുവൻ കേന്ദ്രസ്ഥാനമായിട്ടാണ് ഈ കോട്ട മൈസൂർ ഉപയോഗിച്ചുവന്നതു്. എന്നുതന്നെയുമല്ല, മലബാറിലേയ്ക്കുള്ള ഏകപാതയെ അതു നിയന്ത്രിച്ചിരുന്നു. അതുകൊണ്ട് ടിപ്പു തലസ്ഥാനത്തേയ്ക്കു് മടങ്ങിയ അവസരം ഉപയോഗിച്ച് കോട്ട കൈവശപ്പെടുത്താൻ മദ്രാസ്ഗവണ്മെൻറ് തീരുമാനിച്ചു. ഏററവും ശാസ്ത്രീയമായ രീതിയിലാണ് ഹൈദർ ഈ കോട്ട പുതുക്കിപ്പണിഞ്ഞതു്. മൈസൂറിന്റെ കൈവശമുള്ള പ്രദേശങ്ങളുടെ മദ്ധ്യത്തു സ്ഥിതിചെയ്തിരുന്ന പ്രസ്തുത കോട്ട, കോയമ്പത്തൂർ, മലബാർ, കൊച്ചി എന്നീ സ്ഥലങ്ങളിലേയ്ക്കുള്ള പാതകൾ നിയന്ത്രിച്ചിരുന്നു. പാലക്കാട് ആക്രമണത്തിന്റെ ചുമതല വഹിച്ച ഫുല്ലൎട്ടൺ പഴനിയിൽനിന്ന് ആനമല വനങ്ങളിൽക്കൂടെ മുമ്പോട്ടു നീങ്ങി. നല്ലൊരു ഉപരോധത്തിനുശേഷം കോട്ട കീഴടങ്ങി. അതിനു ചുററുമുള്ള പ്രദേശങ്ങൾ ഇംഗ്ലീഷുകാർ സാമൂതിരിക്കു വിട്ടുകൊടുത്തു. പാലക്കാടിനും കോഴിക്കോടിനും മദ്ധ്യേയുള്ള പ്രദേശങ്ങൾ വേണമെങ്കിൽ കൈവശപ്പെടുത്താമായിരുന്നു. എന്നാൽ ഫുല്ലൎട്ടൺ അതിനു ശ്രമിക്കാതെ കോയമ്പത്തൂരേയ്ക്കു പോകുന്നതിനും അവിടെനിന്നു കഴിയുമെങ്കിൽ മൈസൂറിലേയ്ക്കു കടക്കാനുമാണ് തീരുമാനിച്ചതു്. തിരുവിതാംകൂർരാജാവു് നൽകാമെന്നു സമ്മതിച്ച 4 കമ്പനിപ്പട്ടാളത്തിന്റെ സഹായത്തോടെ പാലക്കാട്ട സംരക്ഷിക്കാൻ സാമൂതിരിയെ ഏല്പിച്ചിട്ട് അദ്ദേഹം പിൻവാങ്ങി. എന്നാൽ ആ പട്ടാളം വന്നുചേരുന്നതിനു മുമ്പുതന്നെ സാമൂതിരി പാലക്കാട് ഉപേക്ഷിച്ചു. വളരെ വിഷമിച്ചു കീഴടക്കിയ സുപ്രധാനമായ കോട്ട യാതൊരു പ്രയാസവും കൂടാതെ ടിപ്പുവിന്റെ സൈന്യം വീണ്ടും കൈവശപ്പെടുത്തി.

---

# അദ്ധ്യായം നാല്

# ടിപ്പുവിന്റെ മലബാർ ആക്രമണം

1784-ൽ ഇംഗ്ലീഷുകമ്പനിക്കാർ ടിപ്പുവുമായി സന്ധിചെയ്തു. ടിപ്പുവിനെതിരായി കലാപം നടത്തുന്നതിന് കമ്പനി പ്രോത്സാഹനം നൽകിയ മലബാർരാജാക്കന്മാരെ അവർ ടിപ്പുവിന്റെ ക്രോധത്തിന് ഉപേക്ഷിച്ചു. ആ ഉടമ്പടിയുടെ ആദ്യഖണ്ഡികയിൽ "മലബാർതീരത്തെ രാജാക്കന്മാരും ജമിന്ദാർമാരും" ടിപ്പുവിന്റെ മിത്രങ്ങളും സുഹൃത്തുക്കളുമാണെന്നാണ് പറഞ്ഞിരുന്നത്. തലശ്ശേരിയിലെ കാര്യസ്ഥന്മാർ ഈ അന്യായം ചൂണ്ടിക്കാണിച്ചു. പ്രത്യേകിച്ചും ഒരിക്കലും മൈസൂറിന്റെ അധികാരത്തിനു വഴങ്ങാതെ, എല്ലാ വിഷമഘട്ടങ്ങളിലും ബ്രിട്ടീഷുകാരുടെ ഉററബന്ധുവായി നിന്ന കോട്ടയംരാജാവിനെ ഇങ്ങനെ ടിപ്പുവിന്റെ ആശ്രിതപദവിയിലേയ്ക്കു തള്ളുന്നത് അവരെ കുണ്ഠിതപ്പെടുത്തി. പക്ഷേ, ഉടമ്പടിയുണ്ടാക്കിയ കമ്പനിമേലധികാരികൾ സ്വന്തം ഉദ്യോഗസ്ഥന്മാരുടെ പ്രതിഷേധംപോലും അവഗണിച്ചു. മലബാറിലെ രാജാക്കന്മാർക്ക് ഈ ഉടമ്പടിയിൽ യാതൊരു രക്ഷാവ്യവസ്ഥയുമുണ്ടായിരുന്നില്ല.

മൈസൂറിലെ കാര്യങ്ങൾ ഒതുക്കിയതിനുശേഷം, തന്റെ പിതാവിനുപോലും ഒരു വിഷമപ്രശ്നമായിരുന്ന മലബാർ കൈവശപ്പെടുത്താൻ ടിപ്പു ശ്രദ്ധ പതിപ്പിച്ചുതുടങ്ങി. മലബാറിനെ അനുരഞ്ജിപ്പിച്ച് തന്റെ പരമാധികാരം സ്ഥാപിക്കാമെന്നല്ലാതെ ആക്രമിച്ചു കീഴടക്കാൻ കഴിയുകയില്ലെന്ന് ഹൈദർ മനസ്സിലാക്കിയിരുന്നു. അതുകൊണ്ട് അദ്ദേഹത്തിന്റെ മരണത്തിനുമുമ്പായി അർഷദ്ബേഗ്ഖാൻ എന്നൊരു ഉദ്യോഗസ്ഥനെ അദ്ദേഹം മലബാർഗവർണ്ണരായി നിയമിച്ചു. "അസാമാന്യമായ കാര്യശേഷിയും വിനയവും കുശാഗ്രബുദ്ധി"യുമുള്ള ഒരു മുസ്സൽമാനായിരുന്നു ബേഗെന്ന് വിൽക്സ് രേഖപ്പെടുത്തിയിട്ടുണ്ട്. എല്ലാവിധ നയോപായങ്ങളും ഉപയോഗിച്ച് നാട്ടിൽ സമാധാനം സ്ഥാപിക്കാൻ അർഷദ്ബേഗിന് ഹൈദർ നിർദ്ദേശം നൽകിയിരുന്നു. അതിൽ അദ്ദേഹം പരിപൂർണ്ണമായും വിജയിച്ചു. ന്യായമായ രീതിയിൽ കരം നിശ്ചയിച്ചുകൊണ്ടുള്ള ക്രമമായ നികുതിനിയമങ്ങൾ അദ്ദേഹം നടപ്പിലാക്കി. ഉല്പാദനത്തിന്റെ മൊത്തം കണക്കെടുത്ത്

അതിൻെറ ശരാശരി അടിസ്ഥാനത്തിൽ വൃക്ഷക്കരം ഏർപ്പെടുത്തി. ഒരു തെങ്ങിൻെറ കരം അരപ്പണമായിരുന്നു. (ഒരു ബോംബെരൂപയുടെ അഞ്ചിലൊന്നായിരുന്നു പണം.) തൈകളും കൊന്നത്തെങ്ങും നികുതിയിൽ നിന്നൊഴിവാക്കി. ഒരു മരത്തിൻെറ ശരാശരി ഉല്പാദനം എട്ടിലൊന്നു പണമായിരുന്നുവെന്നും അതുകൊണ്ട് അതിൻെറ നികുതി ഏകദേശം പതിനഞ്ചിൽ രണ്ട് പണമായിരുന്നുവെന്നും മി. സ്റ്റീ കണക്കാക്കിയിരിക്കുന്നു. ഈ പരിഷ്കാരങ്ങൾമൂലം ഭൂമി വീണ്ടും കൃഷിചെയ്യുന്നതിനു ജനങ്ങളെ പ്രേരിപ്പിക്കാൻ കഴിഞ്ഞു. തൻെറ പ്രവൃത്തിയെക്കുറിച്ച് അഭിമാനിക്കാൻ അർഷദ്ബേഗിനു ന്യായമായും അവകാശമുണ്ടായിരുന്നു.

എന്നാൽ ടിപ്പു ഭരണഭാരം ഏറ്റതോടെ മാറ മാർഗ്ഗങ്ങൾ പരിശോധിക്കാൻ തീർച്ചപ്പെടുത്തി. സൈനികഗവർണ്ണരുടെയും സിവിൽഗവർണ്ണരുടെയും ഉദ്യോഗങ്ങൾ വേർപെടുത്തി, മീർ ഇബ്രാഹിം എന്നൊരു സൈനികഗവർണ്ണരെ ടിപ്പു നിയമിച്ചു. യാതൊരു പരിചയവുമില്ലാത്തവനും അഹങ്കാരിയുമായ ഈ ഉദ്യോഗസ്ഥൻ അർഷദ്ബേഗിൻെറ സൽപ്രവൃത്തിയുടെ ഫലങ്ങൾ ഏതാനും മാസങ്ങൾക്കുള്ളിൽ നശിപ്പിക്കുകയും സംസ്ഥാനത്തെ വീണ്ടും കലാപത്തിൻെറ വക്കിൽ എത്തിക്കുകയും ചെയ്തു. രാജാക്കന്മാരുമായുള്ള ഉടമ്പടികളെല്ലാം അയാൾ ലംഘിച്ചു. പുതിയ നികുതികൾ അയാൾ പിരിക്കാൻ തുടങ്ങി. അയാൾ നായർപ്രമാണിമാരെ മാത്രമല്ല ക്ഷോഭിപ്പിച്ചതു്, മുസ്ലിംപ്രമാണിയായ മഞ്ചേരികുരുക്കൾപോലും മൈസൂറിന് എതിരായി തിരിഞ്ഞു. സ്ഥിതിഗതികൾ വളരെ വഷളായിത്തീർന്നപ്പോൾ തൻെറ സഹപ്രവർത്തകന് എതിരായി അർഷദ്ബേഗിനു പരാതിപ്പെടേണ്ടിവന്നു. പുതിയ നയത്തിൻെറ ഫലം കാണാൻ അദ്ദേഹം ടിപ്പുവിനെ മലബാറിലേയ്ക്കു ക്ഷണിച്ചു. അതനുസരിച്ച് 1788 ജനുവരിയിൽ ഒരു വലിയ സൈന്യസമേതം താമരശ്ശേരിച്ചുരംവഴി ടിപ്പു മലബാറിൽ ഇറങ്ങി. കോഴിക്കോടുവരെ യാതൊരു എതിർപ്പും നേരിടാതെ അദ്ദേഹം മുന്നേറി. അവിടെ വന്നതിനുശേഷം മലബാറിലെ സാമൂഹ്യഘടനയ്ക്കുതന്നെ സമൂലമായ മാററം വരുത്തുന്നതിനെപ്പററി ടിപ്പു ഗൌരവപൂർവ്വം ആലോചിക്കാൻ തുടങ്ങി.

വെറും ഒരു പട്ടാളക്കാരനായിരുന്ന പിതാവിൽനിന്നും തികച്ചും വ്യത്യസ്തമായിരുന്നു ടിപ്പുവിൻെറ സ്വഭാവം. അദ്ദേഹം ജന്മനാതന്നെ ഒരു പരിഷ്കരണപ്രിയനായിരുന്നു. തൻെറ സമകാലീനനായ ആസ്ട്രിയായിലെ ജോസഫ് രണ്ടാമനെപ്പോലെ, എല്ലാ സ്ഥാപനങ്ങളും പരിഷ്കരിക്കുകയും സമുദായം ഒരു നിശ്ചിതപദ്ധതിപ്രകാരം പുനഃസംഘടി

 പ്പിക്കുകയും ചെയ്യേണ്ടത് തന്റെ രാജകീയകർത്തവ്യമായി ടിപ്പു സുൽത്താൻ കരുതി. എന്നുതന്നെയുമല്ല ഭരണപുനഃസംഘടനയ്ക്ക് അദ്ദേഹം ഒരു പ്രത്യേകവകുപ്പുതന്നെ ഏറ്റെടുത്തിയിരുന്നു. സുൽത്താന്റെ നേരിട്ടുള്ള ഉത്തരവിന്റെ വെളിച്ചത്തിൽ മററു വകുപ്പുകളിലെ ചെറിയ കാര്യങ്ങൾക്കുവരെ അവർ നിർദ്ദേശം നൽകി. മലബാർപോലെ അടിയന്തിരമായി പുനഃസംഘടിപ്പിക്കേണ്ടതായ ഒരു സംസ്ഥാനം തന്റെ കീഴിലില്ലെന്നു ടിപ്പുവിനു തോന്നി. അവിടത്തെ സാമൂഹ്യവ്യവസ്ഥയും പ്രത്യേകതരത്തിലുള്ള വിവാഹസമ്പ്രദായങ്ങളും മരുമക്കത്തായക്രമവും മററും അദ്ദേഹത്തിന്റെ സങ്കുചിതബുദ്ധിക്കു വളരെ അപരിഷ്കൃതവും പ്രാകൃതവുമായി തോന്നി. താഴ്ന്ന ജാതിക്കാരെ നായന്മാർ മട്ടിച്ചിരുന്നതും അദ്ദേഹത്തെ ഞെട്ടിച്ചു. നായന്മാരെ നന്നാക്കാൻ അദ്ദേഹം ഒരു പ്രഖ്യാപനം പുറപ്പെടുവിച്ചു. മൈസൂർഭരണതലവന്റെ മാനസികപ്രവർത്തനരീതി മനസ്സിലാക്കാൻ സഹായിക്കുന്ന രസാവഹമായ ഒരു രേഖയാണത്. ടിപ്പു ഇപ്രകാരം പ്രഖ്യാപിച്ചു:

"ഇവിടം പിടിച്ചടക്കിയതിനുശേഷം ഇതുവരെയുള്ള 24 വർഷക്കാലം മുഴുവൻ നിങ്ങൾ അക്രമങ്ങളും കഴപ്പങ്ങളും കാണിച്ചുവരുന്നു. നിങ്ങളുടെ മഴക്കാലത്തു നടത്തുന്ന യുദ്ധങ്ങളിൽ നമ്മുടെ പല വീരയോദ്ധാക്കളേയും നിങ്ങൾ രക്തസാക്ഷിത്വത്തിന്റെ രുചി അനുഭവിപ്പിച്ചു. അതിരിക്കട്ടെ. കഴിഞ്ഞതൊക്കെ കഴിഞ്ഞു. ഇനിമേലാൽ മേല്പറഞ്ഞതിനു വ്യത്യസ്തമായി നിങ്ങൾ പ്രവർത്തിക്കണം. നല്ല പ്രജകളെപ്പോലെ ശാന്തരായി ജീവിച്ച്, കരം കൊടുക്കണം. നിങ്ങളുടെ കൂട്ടത്തിൽ ഒരു സ്ത്രീ പത്തു പുരുഷന്മാരോടു സഹവസിക്കുന്നു. ഇത്തരം ആഭാസജീവിതം തുടരുന്നതിന് അമ്മപെങ്ങന്മാരെ നിങ്ങൾ യഥേഷ്ടം സമ്മതിക്കുന്നു. അതിന്റെ ഫലമായി നിങ്ങളെല്ലാം വ്യഭിചാരത്തിന്റെ സന്തതികളാണ്. മൃഗങ്ങളേക്കാളും ലജ്ജയില്ലാത്ത രീതിയിലാണ് നിങ്ങളുടെ ബന്ധങ്ങൾ. അതുകൊണ്ട് പാപഭൂയിഷ്ഠമായ ഈ പ്രവൃത്തികൾ ഉപേക്ഷിച്ച് അവസാനിപ്പിക്കുന്നതിനും മററു മനുഷ്യരെപ്പോലെ ജീവിക്കുന്നതിനും നിങ്ങളോട് ഇതിനാൽ നാം കല്പിക്കുന്നു. ഈ കല്പന നിങ്ങൾ ലംഘിച്ചാൽ, നിങ്ങളെ മുഴുവൻ ഇസ്ലാമിൽ ചേർത്ത് ബഹുമാനിക്കുന്നതിനും, എല്ലാ പ്രധാനികളേയും തലസ്ഥാനത്തേയ്ക്കു കൊണ്ടുപോകുന്നതിനും നാം പല പ്രാവശ്യം പ്രതിജ്ഞയെടുത്തിട്ടുണ്ട്." *

---

* വിൽക്സ്: 'മൈസൂർ ചരിത്രം'—ഭാഗം രണ്ട്, അദ്ധ്യായം 32, പേജ് 120.

ഈ വിചിത്രമായ പ്രഖ്യാപനം മതഭ്രാന്തുകൊണ്ടല്ല ടിപ്പു പുറപ്പെടുവിച്ചത്. മ്ലേച്ഛമെന്ന് അദ്ദേഹം വിശ്വസിച്ചുവന്ന ആചാരങ്ങൾ ഉപേക്ഷിക്കാൻ ആവശ്യപ്പെട്ടത്, താൻ അവരെ പരിഷ്കരിച്ചു നന്നാക്കാൻ പോകുന്നുവെന്ന ഉറച്ച വിശ്വാസത്തോടെയായിരുന്നു. ഈ പ്രഖ്യാപനത്തിൽ തെളിഞ്ഞുകാണുന്നത് കാഫറന്മാരെ മതംമാറി സ്വർഗ്ഗം നേടുന്നതിനുള്ള ഒരു മതഭ്രാന്തൻെറ വ്യഗ്രതയല്ല; നേരേമറിച്ച് ജനങ്ങളുടെ ഭൌതികവും ധാർമ്മികവുമായ അഭിവൃദ്ധിയെക്കുറിച്ച് ഉല്ക്കണ്ഠയുള്ള സങ്കുചിതബുദ്ധിയായ ഒരു പരിഷ്കർത്താവിൻെറ പ്രവർത്തനമാണ്.

കാലവർഷം ആരംഭിച്ചതുമൂലം ടിപ്പു കോയമ്പത്തൂരിലേയ്ക്കു പോയി. മീർ ഇബ്രാഹിമിൻെറ ക്രൂരതകൾമൂലം കലാപത്തിൻെറ വക്കിലെത്തിയിരുന്ന ജനങ്ങളുടെ അസംതൃപ്തി ആളിക്കത്തിക്കുന്നതിനാണ് സുൽത്താൻെറ പ്രഖ്യാപനം പ്രയോജനപ്പെട്ടത്. രാജ്യമൊട്ടാകെ പരസ്യമായ വിപ്ലവം പൊട്ടിപ്പുറപ്പെട്ടു. തൻമൂലം സുൽത്താൻ വീണ്ടും വരാൻ നിർബ്ബന്ധിതനായി. 1789 ജനുവരിയിൽ ടിപ്പു വീണ്ടും താമരശ്ശേരിച്ചുരംവഴി മലബാറിലേയ്ക്കു കടന്നു. തൻെറ പ്രഖ്യാപനം കർശനമായി നടപ്പിലാക്കിയില്ലെന്ന സംശയത്തിൽ അദ്ദേഹം അർഷദുബേഗിനെ അറസ്ററു ചെയ്തു തുറുങ്കിലടച്ചു. ആ അഭിവന്ദ്യനായ മനുഷ്യൻ അവിടെ കിടന്നു മരിച്ചു. മലബാറിൽ വന്നപ്പോൾ നായന്മാർ വനാന്തരങ്ങളിൽ രക്ഷതേടിക്കഴിഞ്ഞുവെന്ന് സുൽത്താൻ കണ്ടു. അങ്ങോട്ടു കയറി യുദ്ധം ചെയ്യുകയെന്നത് അപ്രായോഗികവും അസാദ്ധ്യവുമായിരുന്നു. ടിപ്പു ആസൂത്രണംചെയ്തിരുന്ന വൻതോതിലുള്ള സൈനികാക്രമണത്തിൽനിന്നും ഘോരമായ വനങ്ങൾ നായന്മാർക്ക് രക്ഷ നൽകി. ആ സമുദായത്തെ മുഴുവൻ ഇസ്ലാമിലേയ്ക്കു ചേർത്തു "ബഹുമാനിക്കുന്ന"തിനുള്ള തൻെറ ഉദ്ദേശ്യം പൊളിഞ്ഞുവെന്നു കണ്ടപ്പോൾ ടിപ്പു ക്ഷുഭിതനാകുകയും ഒരു നരവേട്ട തന്നെ സംഘടിപ്പിക്കുകയും ചെയ്തു. പട്ടാളത്തെ ചെറുസംഘങ്ങളായി തിരിച്ച് രാജ്യം മുഴുവൻ അയയ്ക്കുന്നതിനും, തൻെറ സാമൂഹ്യപരിഷ്കാരങ്ങൾ വാളിൻെറ മുനകൊണ്ടു നായന്മാരുടെ മേൽ അടിച്ചേല്പിക്കുന്നതിനും അദ്ദേഹം ആജ്ഞാപിച്ചു. സ്വമേധയാ സമ്മതിക്കാത്തവരെ നിർബ്ബന്ധിച്ചും ഇസ്ലാമിൽ ചേർക്കുന്നതിനോ വധിക്കുന്നതിനോ ആയിരുന്നു ഉത്തരവ്. മതഭ്രാന്തിനേക്കാൾ കൂടുതലായി സാമൂഹ്യപരിഷ്കരണഭ്രാന്തായിരുന്നു മൈസൂർസുൽത്താനെ പിടികൂടിയിരുന്നത്.

ക്കുട്ടിപ്പുർ എന്ന സ്ഥലത്തുവച്ച് സുൽത്താൻതന്നെ ഒരു നൃശംസമായ സൈന്യത്തിൻെറ സഹായത്തോടെ ഒരുസംഘം നായന്മാരെ

വളരെ അവർ ധീരതയോടെ ചെറുത്തുനിന്നുവെങ്കിലും ഒടുവിൽ സംഖ്യാബലത്തിന്റെ മുമ്പിൽ കീഴടങ്ങി. അവരെയെല്ലാം അടുത്തദിവസം സുന്നത്തു കഴിപ്പിച്ചു. മററുള്ള സൈനികസംഘങ്ങൾക്ക് അനുകരിക്കാനുള്ള ഒരു മാതൃകയായി ടിപ്പു ഇതു് ഉയർത്തിക്കാണിച്ചു.

ബന്ധുക്കളും ശത്രുക്കളുമായ മലബാർരാജാക്കന്മാർ സുൽത്താന്റെ സാന്നിദ്ധ്യം വേഗം അറിയാൻ തുടങ്ങി. ഹൈദറിന്റെകാലത്ത് മൈസൂർരാജ്യത്തിന്റെ ചട്ടുകമായിരുന്ന ചിറയ്ക്കൽരാജാവിനാണ് ആദ്യമായി അപകടം നേരിട്ടത്. അദ്ദേഹത്തെ ടിപ്പുവിന്റെ താവളത്തിലേയ്ക്കു ക്ഷണിച്ചു. മലബാറിലെ മൈസൂർഭരണത്തിന്റെ നെടുംതൂണാണ് താൻ എന്ന ദൃഢവിശ്വാസത്തോടെ വേണ്ട അനുചരന്മാരോടും ധാരാളം കാഴ്ചസാധനങ്ങളോടുംകൂടി രാജാവ് പാളയത്തിൽ വന്നുചേർന്നു. അദ്ദേഹത്തെ ബഹുമാനത്തോടെ ടിപ്പു സ്വീകരിക്കുകയും ഏതാനുംദിവസത്തേയ്ക്കു മര്യാദയോടെ പെരുമാറുകയുംചെയ്തു. ഹിന്ദുക്ഷേത്രങ്ങൾ കൊള്ളയടിക്കാൻ സുൽത്താൻ ആഗ്രഹിക്കുന്നുവെന്നു മനസ്സിലാക്കി, ക്ഷേത്രങ്ങൾ രക്ഷിച്ചാൽ 4 ലക്ഷം രൂപായും ധാരാളം സ്വർണ്ണവും നൽകാമെന്നു രാജാവു പറഞ്ഞതായി ടിപ്പു തന്റെ കുറിപ്പുകളിൽ രേഖപ്പെടുത്തിയിരിക്കുന്നു. എന്നാൽ ലോകം മുഴുവൻ തന്നാലും ക്ഷേത്രങ്ങൾ വെറുതെവിടുകയില്ലെന്നായിരുന്നു ടിപ്പുവിന്റെ മറുപടി. രാജാവിനു പോകാനുള്ള ഔപചാരികമായ അനുമതി അദ്ദേഹം നൽകി. എന്നാൽ രാജാവ് തന്റെ തലസ്ഥാനത്ത് എത്തുന്നതിനുമുമ്പുതന്നെ, തനിക്കെതിരായി അദ്ദേഹം പങ്കെടുത്ത ഒരു ഗൂഢാലോചന കണ്ടുപിടിച്ചിരിക്കുന്നുവെന്നു ടിപ്പു പ്രഖ്യാപിക്കുകയും അദ്ദേഹത്തെയും അനുയായികളേയും ആക്രമിക്കാൻ ആജ്ഞാപിക്കുകയും ചെയ്തു. തുടർന്നു നടന്ന സംഘട്ടനത്തിൽ ചിറയ്ക്കൽരാജാവ് കൊല്ലപ്പെട്ടു. അദ്ദേഹത്തിന്റെ അംഗഭംഗംവന്ന മൃതദേഹം പരസ്യമായി പ്രദർശിപ്പിക്കപ്പെട്ടു. ഈ നിഷ്ഠുരപ്രവൃത്തികളെക്കുറിച്ച് തന്റെ ഓർമ്മക്കുറിപ്പുകളിൽ ടിപ്പു ആഹ്ലാദം പ്രകടിപ്പിച്ചിരിക്കുന്നു. ചിറയ്ക്കൽതമ്പുരാന്റെ അനുഭവം സാമൂതിരിയുടെ നിലപാടു നിർണ്ണയിച്ചു. 1788-ൽ അദ്ദേഹം തന്റെ രാജ്യത്തിന്റെ ഒരുഭാഗം ടിപ്പുവിനു വിട്ടുകൊടുക്കുകയും സുൽത്താനെ പ്രീണിപ്പിക്കാൻ ശ്രമിക്കുകയും ചെയ്തിരുന്നു. തന്റെ ആക്രമണപദ്ധതികൾക്കു സാമൂതിരിയുടെ അവകാശങ്ങൾ ഉപയോഗപ്പെടുത്തണമെന്നായിരുന്നു ടിപ്പുവിന്റെ ഉദ്ദേശം. ടിപ്പുവുമായി മമതയിൽ കഴിയാൻ സാമൂതിരിക്ക് ആഗ്രഹമുണ്ടായിരുന്നു. എന്നാൽ ചിറയ്ക്കൽരാജാവിന്റെ അനുഭവവും എതിർക്കുന്ന ഹിന്ദുക്കളെ

മതംമാറാനുള്ള വിളംബരവും കണ്ടപ്പോൾ സുൽത്താനുമായി സമാധാനം അസാദ്ധ്യമാണെന്ന് അദ്ദേഹം മനസ്സിലാക്കി. അതുകൊണ്ട് ടിപ്പുവിനെതിരായ കലാപത്തിന് അദ്ദേഹം വീണ്ടും നേതൃത്വംനൽകി. അത് അമർച്ചചെയ്യപ്പെട്ടപ്പോൾ സാമൂതിരി തിരുവിതാംകൂറിലേയ്ക്കു രക്ഷപ്പെട്ടു.

കണ്ണൂരെ അലിരാജാവിൻെറ മകളുമായി തൻെറ മകൻ അബ്ദുൾ ഖാലിയുടെ വിവാഹം നടത്തിയതിനുശേഷം ടിപ്പു വടക്കെ ചാവക്കാട്ടേയ്ക്കു നീങ്ങി. തൻെറ സൈനികശക്തി ജനങ്ങളെ ബോദ്ധ്യപ്പെടുത്താനായിരുന്നു ഈ യാത്ര. ചാവക്കാട്ടുവച്ച് മലബാർഭരണം പുനഃസംഘടിപ്പിക്കുന്നതിനുള്ള അവസാനഉത്തരവ് അദ്ദേഹം നൽകി. സാമ്പത്തികവും സൈനികവും സിവിലുമായ ഭരണം അദ്ദേഹം വേർപെടുത്തി. ഭൂമി പുനർസർവ്വേചെയ്യാനും ഫലവൃക്ഷങ്ങളുടെ കണക്കെടുക്കാനും, കലാപകാരികളായ ജനങ്ങളുടെ വസ്തുവകകളും സമ്പത്തും കണ്ടുകെട്ടി, സുൽത്താൻെറ സ്വത്തിനോടു ചേർക്കാനും അദ്ദേഹം ആജ്ഞാപിച്ചു. ജനങ്ങളെ ഭയപ്പെടുത്തി നിർത്തുന്നതിനും കലാപങ്ങളെ നേരിടുന്നതിനും സ്ഥിരമായ ഒരു അധിനിവേശസേനയെ ടിപ്പു മലബാറിൽ നിർത്തി. ഈ ഏർപ്പാടുകൾക്കുശേഷം അദ്ദേഹം കോയമ്പത്തൂരിലേയ്ക്കു പോയി.



## അദ്ധ്യായം അഞ്ചു്

# തിരുവിതാംകൂറിന്റെ ചെറുത്തുനില്പ്

ഹൈദരാലി മലബാർ പിടിച്ചടക്കിയതും തന്റെ അതിർത്തിവരെ മൈസൂറിന്റെ അധികാരം സ്ഥാപിച്ചതും വളരെ ഉൽക്കണ്ഠയോടുകൂടെയാണു് രാമരാജാവെന്ന അപരനാമധേയത്താൽ വിശ്രുതനായ തിരുവിതാംകൂർ രാജാവായ രാമവർമ്മ വീക്ഷിച്ചതു്. ആർക്കാട്ടിന്റെ സഹായം തനിക്കു ലഭിക്കുകയില്ലെന്നു് അദ്ദേഹത്തിനു് അറിയാമായിരുന്നു. ടിപ്പുവിന്റെ ആക്രമണപദ്ധതികളെ ഫലപ്രദമായി ചെറുക്കണമെങ്കിൽ, ദക്ഷിണേന്ത്യയിൽ അതിനു കഴിവുണ്ടായിരുന്ന ഏകസൈനികശക്തിയായ ബ്രിട്ടീഷ് ഈസ്റ്റിൻഡ്യാക്കമ്പനിയുടെ സഹായം അത്യന്താപേക്ഷിതമാണെന്നു് അദ്ദേഹം കണ്ടു. ലന്തശക്തി തിരോധാനംചെയ്തിരുന്നു. ഇംഗ്ലീഷ്കമ്പനിയാകട്ടെ കർണ്ണാട്ടിക്ക്സംസ്ഥാനത്തു് സ്ഥിരപ്രതിഷ്ഠിതവുമായി. ഹൈദരാലിക്കെതിരായ യുദ്ധത്തിൽ തിരുവിതാംകൂർസൈന്യം കമ്പനിയുടെ ഭാഗംചേർന്നു സമരംചെയ്യുകയും, സ്തുത്യർഹമായ സേവനം അനുഷ്ഠിക്കുകയും ചെയ്യുകയുണ്ടായി. 1779 മാർച്ച് 13-ാംനു- മദ്രാസ് സെലക്റ്റുകമ്മിററി ഡയറക്ടർമാർക്കു് ഇങ്ങനെ എഴുതി:—

"മയ്യഴി ആക്രമിക്കാൻപോയ സൈന്യത്തെ തിരുവിതാംകൂർരാജാവു് അദ്ദേഹത്തിന്റെ നാട്ടിൽക്കൂടെ പോകാൻ അനുവദിക്കുകയും, അവർക്കു ധാരാളം ആഹാരസാധനങ്ങൾ കൊടുക്കുകയുംചെയ്തു."

ലന്തക്കാരുടെ ഉപദേശത്തിനു വിരുദ്ധമായി ഇംഗ്ലീഷ്കമ്പനിയെ പിന്താങ്ങിക്കൊണ്ടുള്ള രാജാവിന്റെ പ്രവൃത്തി "ഏററവും അധികം അനുമോദനം" അർഹിക്കുന്നുവെന്നു് 1782 മാർച്ച് 27-ാംനു- മക്കാർട്ട്നിപ്രഭു സെലക്റ്റുകമ്മിററിക്കു് അയച്ച ഒരു റിപ്പോർട്ടിൽ പറയുന്നു.

കേണൽ ഹമ്പർസ്റ്റൺ രാജാവിനു് ഇപ്രകാരം എഴുതി:—

"ഇംഗ്ലീഷ്വർഗ്ഗത്തിന്റെ ആത്മാർത്ഥതയുള്ള ഉററമിത്രമാണു് അങ്ങെന്നു് എനിക്കു നല്ലവണ്ണം അറിയാം. ഇംഗ്ലീഷ്താല്പര്യങ്ങൾക്കു പൊതുവായും, ഞാൻ നയിച്ച സൈന്യത്തിനു പ്രത്യേകിച്ചും, അങ്ങു

നൽകിയ സഹായസഹകരണങ്ങളെപ്പററി ഗവണ്ണരേയും കൌൺസിലി നേയും ഞാൻ അറിയിക്കുന്നുണ്ട്."

പാന്നിനിയുദ്ധത്തിൽ രണ്ടുകുപ്പിണി തിരുവിതാംകൂർപട്ടാളക്കാർ പങ്കെടുത്തിരുന്നുവെന്ന് നേരത്തെ പ്രസ്താവിച്ചിരുന്നല്ലോ. അവരുടെ സഹായംകൊണ്ടാണ് മക്‌ലായിഡിന് വളരെ വിഷമസന്ധിയിൽനിന്നു തന്റെ പട്ടാളത്തെ രക്ഷിക്കാൻ കഴിഞ്ഞതെന്ന് അയാൾതന്നെ സമ്മതിക്കുന്നുണ്ട്. അതുകൊണ്ടുമാത്രമാണ് "പിന്നീടു ബെഡ്‌നൂറിൽ പ്രവേശിക്കുന്നതിനും അങ്ങനെ കണ്ണാട്ടിക്കിനെ രക്ഷിക്കുന്നതിനും" അയാൾക്കു കഴിഞ്ഞത്. ഈ കാലഘട്ടത്തിൽ തിരുവിതാംകൂർ നൽകിയ സഹായം വളരെ പ്രധാനമായിരുന്നു. അതുകൊണ്ട് മൈസൂറുമായുള്ള ഉടമ്പടിയിൽ തന്നെയും ഉൾപ്പെടുത്തണമെന്ന രാജാവിന്റെ വാദം കമ്പനിക്ക് അവഗണിക്കാൻ വയ്യായിരുന്നു.

ടിപ്പുവുമായി ഉടമ്പടിയുണ്ടാക്കുന്നതിന് 1784 ജനുവരിയിൽ ബോംബെഗവമെന്റു നിയോഗിച്ച മെ: കാലണ്ടർ, ഹോവാർക്രാഫ്ററ് എന്നീ കമ്മിഷണർമാർക്കു നൽകിയ നിർദ്ദേശത്തിൽ, ഉടമ്പടിയിൽ മലബാറിലെ രാജാക്കന്മാരുടെ കാര്യം ഉൾപ്പെടുത്തണമെന്ന് ആവശ്യപ്പെട്ടതിനുശേഷം (അവർ അതിൽ വലിയ നിർബ്ബന്ധം കാണിച്ചില്ല) തിരുവിതാംകൂറിനെപ്പററി ഇപ്രകാരം പ്രസ്താവിക്കുന്നു:—

"തിരുവിതാംകൂർരാജാവു് കമ്പനിയുടെ വിശ്വസ്തനായ പുരാതന ബന്ധുവാണ്. ഹൈദരാലിക്ക് എതിരായ കഴിഞ്ഞയുദ്ധത്തിൽ അദ്ദേഹം വളരെ സജീവമായ സഹായങ്ങൾ നൽകി, ആ ബന്ധത്തിന്റെ ആത്മാർത്ഥത പ്രകടിപ്പിച്ചിട്ടുണ്ട്. അതുകൊണ്ടു കമ്പനിയുടെ മിത്രമാണു രാജാവു് എന്നു വ്യക്തമാക്കുന്ന ഒരു വകുപ്പുകൂടി ഉടമ്പടിയിൽ ചേർക്കുന്നതിനു നിങ്ങൾ നിർബ്ബന്ധിക്കണം."

തിരുവിതാംകൂറിന്റെ സഹായത്തെപ്പററി മദ്രാസ് സെലക്ററു കമ്മിററിക്ക് കേണൽ മക്‌ലിയോഡ് ഇങ്ങനെ എഴുതി:—

"തിരുവിതാംകൂർരാജാവു് എല്ലാക്കാലത്തും ബഹുമാനപ്പെട്ട കമ്പനിയുടെ ഉത്തമസുഹൃത്തും ബന്ധുവുമായിരുന്നു. കഴിഞ്ഞവഷം അദ്ദേഹത്തിന്റെ സുശിക്ഷിതരായ രണ്ടുകുപ്പിണി പട്ടാളം എന്നോടൊന്നിച്ച് പാന്നിനിയുദ്ധത്തിൽ പങ്കെടുത്തു. അവരുടെ ആ സഹായംമൂലം, പിന്നീട് ബെഡ്‌നൂറിൽ പ്രവേശിക്കുകയും അങ്ങനെ കണ്ണാട്ടിക്കിന്റെ നേക്കുള്ള വിപത്തു് ഇല്ലാതാക്കുകയുംചെയ്തു നമ്മുടെ സൈന്യത്തെ രക്ഷി

ക്കാൻ കഴിഞ്ഞു. ഈ രാജാവിനു പാലിക്കാശ്ശേരി (പാലക്കാട്) നൽകേണ്ടതായിരുന്നു. അങ്ങനെ ചെയ്തിരുന്നുവെങ്കിൽ അദ്ദേഹത്തിന്റെ രാജ്യത്തിന് പൂർണ്ണമായ രക്ഷകിട്ടുന്നതിനും ടിപ്പുവിനെ കാര്യമായി തടയുന്നതിനും കഴിയുമായിരുന്നു."

രാജാവിനെ കമ്പനിയുടെ സഖ്യകക്ഷിയായി ടിപ്പു അംഗീകരിക്കുകയും, അങ്ങനെ ഉടമ്പടിയിൽ അദ്ദേഹത്തെ ഉൾപ്പെടുത്തുകയുംചെയ്തു. പക്ഷെ, ഇതുകൊണ്ടൊന്നും തിരുവിതാംകൂർ കൈവശപ്പെടുത്താനുള്ള തന്റെ ആഗ്രഹം മൈസൂർസുൽത്താൻ ഉപേക്ഷിച്ചില്ല. സാമൂതിരിമുതൽ കീഴോട്ടുള്ള മലബാറിലെ അസംതൃപ്തരായ എല്ലാ രാജാക്കന്മാർക്കും രാമരാജാവ് അഭയം നൽകുകയും, മൈസൂറിനെതിരായ അവരുടെ സമരം തുടരുന്നതിന് എല്ലാ സഹായങ്ങളും ചെയ്തുകൊടുക്കുകയും ചെയ്യുന്നുണ്ടായിരുന്നു. അദ്ദേഹം ലന്തക്കാരുടെ വകയായ ആയക്കോട്ടയും കൊടുങ്ങല്ലൂർകോട്ടയും വിലയ്ക്കുവാങ്ങി. അവ ലന്തക്കമ്പനിയുടെ വകയായിരുന്നുവെങ്കിലും മൈസൂറിന്റെ സാമന്തനായ കൊച്ചിരാജാവിന്റെ പ്രദേശത്താണ സ്ഥിതിചെയ്തിരുന്നത്. ഇതിനെല്ലാം പുറമേ തിരുവിതാംകൂർ സ്വതന്ത്രമായിരിക്കുന്നിടത്തോളംകാലം തന്റെ പാർശ്വഭാഗം എപ്പോഴും ആക്രമണവിധേയമായിരിക്കുമെന്നും, മലബാറിലെയും കോയമ്പത്തൂരിലെയും തന്റെ അധികാരം സുരക്ഷിതമായിരിക്കുകയില്ലെന്നും ടിപ്പുവിന് അറിയാമായിരുന്നു. അതുകൊണ്ട് തിരുവിതാംകൂറുമായി ഏതെങ്കിലും വിധത്തിൽ രമ്യതയിൽ എത്തുന്നതിനോ, അതു സാദ്ധ്യമല്ലെങ്കിൽ ഏതെങ്കിലും കാരണംപറഞ്ഞു തിരുവിതാംകൂറിനെ ആക്രമിക്കുന്നതിനോ ടിപ്പു നിശ്ചയിച്ചു. ഈ ലക്ഷ്യത്തോടുകൂടി മാത്രമാണ് അദ്ദേഹം സാമൂതിരിയെ വീണ്ടും അധികാരത്തിൽ വാഴിച്ചത്. തിരുവിതാംകൂറിന് എതിരായി അവകാശവാദങ്ങൾ പുറപ്പെടുവിക്കുന്നതിന് അദ്ദേഹം സാമൂതിരിയോട് ആവശ്യപ്പെട്ടു. അതിനുവേണ്ടി സാമൂതിരി തുടങ്ങുന്ന ഏതു സമരത്തെയും സഹായിക്കാമെന്നും അദ്ദേഹം ഏററു. പക്ഷേ, ആ സൂത്രം ഫലിച്ചില്ല. ആപത്തുകാലത്തു തനിക്കു താങ്ങും തണലുമായിനിന്ന ഒരു രാജാവിനെതിരായ കോടാലിക്കൈയാകാൻ സാമൂതിരിപ്പാട് സമ്മതിച്ചില്ല.

തിരുവിതാംകൂറിന് എതിരായി ടിപ്പുവിനു ന്യായമായ പരാതികളുണ്ടായിരുന്നുവെന്നും ഈ ഘട്ടത്തിൽ ഓർക്കേണ്ടതാണ്. മലബാറിലെ സ്ഥാനഭ്രഷ്ടരായ എല്ലാ രാജാക്കന്മാർക്കും രാജാവ് അഭയം നൽകിയിരുന്നു. അവരുടെ രാജ്യം പിടിച്ചടക്കിയ അവസരത്തിൽ നടന്ന കുടിയേ

ററത്തെപ്പററിയല്ല ഇവിടെ പരാമർശിക്കുന്നത്. എന്തെന്നാൽ അതു കഴിഞ്ഞ് 20 വർഷക്കാലമായി മലബാർരാജാക്കന്മാർ ടിപ്പുവിന്റെ അധികാരത്തിൽകീഴിൽ കഴിഞ്ഞുവന്നു. അവരിൽ പലരും അദ്ദേഹത്തിനു കപ്പംകൊടുക്കുകയും നികുതിസംബന്ധമായ കരാറുകളിൽ ഏർപ്പെടുകയും ചെയ്തിരുന്നു. അതുകൊണ്ട് അതിനുശേഷം ടിപ്പുവിന്റെ ശത്രുക്കൾക്ക് അഭയം നൽകിയതിനെ ശത്രുതാപരമായ നടപടിയായി അദ്ദേഹം കരുതിയതിൽ അത്ഭുതപ്പെടേണ്ട കാര്യമില്ല. ഇതുകൂടാതെ ടിപ്പുവിനു ചില അവകാശങ്ങളുണ്ടായിരുന്ന രണ്ടു ഡച്ചുകോട്ടകൾ രാജാവു വാങ്ങി. ഈ കോട്ടകൾ മൈസൂറിന്റെ കൈവശം ചെന്നുചേർന്നാൽ തിരുവിതാംകൂറിന് ആപത്തു നിശ്ചയമാണെന്ന കാര്യത്തിൽ തർക്കമുണ്ടായിരുന്നില്ല. അതുകൊണ്ട് ആത്മരക്ഷയുടെപേരിൽ തന്റെ പ്രവൃത്തിയെ ന്യായീകരിക്കാൻ തിരുവിതാംകൂർരാജാവിനു കഴിയുമായിരുന്നു. പക്ഷെ, അതിൽ ഒരു കോട്ട കൊച്ചിരാജ്യത്തിലാണു സ്ഥിതിചെയ്തിരുന്നത്. കൊച്ചിരാജാവിന്റെയും അദ്ദേഹത്തിന്റെ പരമാധികാരിയായ മൈസൂർസുൽത്താന്റെയും അനുമതികൂടാതെ അതു നിയമപ്രകാരം വാങ്ങാൻ പാടില്ലായിരുന്നുവെന്നതു് അനിഷേദ്ധ്യമായ ഒരു സംഗതിയാണ്. മറേറ കോട്ട കൊടുങ്ങല്ലൂരായിരുന്നു. അതിന് മൈസൂർഗവണ്മെൻറിന് വാടകകൊടുക്കാമെന്ന് സർദാർഖാനോട് ലന്തക്കാർ സമ്മതിച്ചതുമായിരുന്നു.

ഈ തർക്കം സൌഹാർദ്ദപരമായി പരിഹരിക്കുന്നതിന് ടിപ്പു എല്ലാ മാർഗ്ഗങ്ങളും നോക്കി. ഇക്കാര്യത്തിൽ മദ്ധ്യസ്ഥത വഹിക്കാൻ അദ്ദേഹം കൊച്ചിരാജാവിനോട് ആവശ്യപ്പെട്ടു. പക്ഷെ, തിരുവിതാംകൂർരാജാവു വിട്ടുവീഴ്ചയ്ക്കു ഒരുക്കമല്ലായിരുന്നു. അതിനെത്തുടർന്ന് തന്റെ സ്വന്തം പ്രതിനിധികളായ അബ്ദുൾഖാദർ, അത്തോം അമീർ എന്നിവരെ രാജാവിന്റെ അടുത്തയച്ച് ടിപ്പു തന്റെ പ്രതിഷേധം അറിയിച്ചു. പക്ഷേ, അതുകൊണ്ടും ഫലമില്ലെന്നു കണ്ടപ്പോൾ അദ്ദേഹം മദ്രാസ്ഗവണ്മെൻറിനെ സമീപിച്ചു. അവരുടെ മിത്രമായ തിരുവിതാംകൂർരാജാവിന്റെ നിയമവിരുദ്ധമായ പ്രവൃത്തി അദ്ദേഹം കമ്പനിയുടെ ശ്രദ്ധയിൽപെടുത്തി. അന്നത്തെ ഗവർണ്ണരായ ഹോളണ്ടിനു ടിപ്പുവിന്റെ നില ന്യായമാണെന്നു ബോദ്ധ്യംവന്നതുകൊണ്ട്, കോട്ടകൾ വിട്ടുകൊടുക്കാൻ അദ്ദേഹം രാജാവിനോട് ആവശ്യപ്പെട്ടു. കൂടിയാലോചന തുടങ്ങിയപ്പോൾതന്നെ ആയക്കോട്ടയും കൊടുങ്ങല്ലൂർകോട്ടയും വാങ്ങുന്നത് അവർക്ക് ഇഷ്ടമല്ലെന്നും, അതു കമ്പനിയും മൈസൂറും തമ്മിൽ വഴക്കിലേക്കു നയിക്കുമെന്നും മദ്രാസ്ഗവർമ്മെൻറ് രാജാവിനോടു ചൂണ്ടി

കാണിച്ചിരുന്നു. ആലോചനകൾ ("ലന്തക്കാരും കേരളക്കരയും" എന്ന ഭാഗം നോക്കുക) പൂർത്തിയാകാറായപ്പോൾ 1789 ആഗസ്റ്റ് 17-ാംനു- ജോൺ ഹോളണ്ട് രാജാവിന് ഒരു കത്തയച്ചു. ഈ കൂടിയാലോചനകളെ സംഭ്രമത്തോടെയാണ് താൻ വീക്ഷിക്കുന്നതെന്നും, കോട്ട വാങ്ങാൻ പാടില്ലെന്നും അദ്ദേഹം അതിൽ വിലക്കി. ഈ കത്തിന് 1789 സെപ്റ്റംബർ 30-ാംനു- രാജാവു് ഇപ്രകാരം മറുപടിനൽകി:—

"നിങ്ങളുടെ സ്നേഹംനിറഞ്ഞ കത്ത് (ആഗസ്റ്റ് 17-ാംനു-യിലെ നം: 70) ഈ അവസരത്തിൽ വന്നതിൽ എനിക്ക് വളരെ സന്തോഷമുണ്ട്. അതിലെ കാര്യങ്ങൾ മുഴുവൻ ഞാൻ മനസ്സിലാക്കി. കൊച്ചിരാജാവിൽനിന്നും ലന്തക്കാർക്ക് കിട്ടിയ ആയക്കോട്ടയും കൊടുങ്ങല്ലൂർകോട്ടയും വാങ്ങുന്നതിനുള്ള കരാർ ഞാൻ മിക്കവാറും പൂർത്തിയാക്കിയിരിക്കുന്നുവെന്ന് മി. പൌണി നിങ്ങളെ അറിയിച്ചതായി അതിൽ പറയുന്നു. മൈസൂർരാജാവിന്റെ സാമന്തനായ മേൽപറഞ്ഞ രാജാവിന്റെ സ്ഥലത്തുള്ള ഈ കോട്ടകൾ ഞാൻ വാങ്ങുകയാണെങ്കിൽ അതു മൈസൂറിനെ ക്ഷോഭിപ്പിക്കുമെന്നു നിങ്ങൾക്കു ഭയമുണ്ടെന്നും അതിൽ വ്യക്തമാക്കിയിട്ടുണ്ട്. അതുകൊണ്ട് എന്റെ രാജ്യത്തിനുപുറത്ത് ഏതെങ്കിലും തർക്കത്തിലും വഴക്കിലും ഞാൻ ഏർപ്പെട്ടാൽ കമ്പനിയുടെ സഹായം പിൻവലിക്കേണ്ടിവരുമെന്നും, അതിനാൽ ഈ കാര്യം ഞാൻ പുനഃപരിശോധിക്കണമെന്നും പ്രസ്തുത കത്തിൽ നിങ്ങൾ ചൂണ്ടിക്കാണിച്ചിരിക്കുന്നു.

"ഈ കാര്യങ്ങളൊക്കെ ഞാൻ മനസ്സിലാക്കി. നിങ്ങളുടെ ഉപദേശം വളരെ ഉചിതവുമാണ്. പക്ഷെ, ഈ കരാർ പൂർത്തിയാകുന്നത് നിങ്ങൾക്ക് തീർച്ചയായും സന്തോഷം തരുമെന്നാണ് എന്റെ വിശ്വാസം. ഈ ഏർപ്പാടിന്റെ യഥാർത്ഥസാഹചര്യങ്ങൾ ഇപ്രകാരമാണ്. പഴയകാലത്തു കൊച്ചി, ആയക്കോട്ട, കൊടുങ്ങല്ലൂർ തുടങ്ങിയ കോട്ടകളും മററു പ്രദേശങ്ങളും പറങ്കികളുടെ വകയായിരുന്നു. അക്കാലത്ത് കൊച്ചിരാജാവിന്റെ ആശ്രിതരും പറങ്കികളും തമ്മിൽ അഭിപ്രായവ്യത്യാസങ്ങൾ ഉണ്ടാകുകയും അവർ തമ്മിൽ സംഘട്ടനങ്ങൾ നടക്കുകയും ചെയ്തു. കൊച്ചിരാജാവിന്റെ ആശ്രിതന്മാർക്ക് സ്വന്തം നിലയിൽ പറങ്കികളെ നേരിടാൻ പ്രയാസമാണെന്നു കണ്ടപ്പോൾ അവർ ലന്തക്കാരുടെ സഹായത്തിന് അപേക്ഷിച്ചു. ആ സഹായം നൽകേണ്ടതാണെന്ന് അന്നു ലന്തക്കാർക്കു തോന്നി. അവർ പറങ്കികളെ എതിർക്കുന്നതിന് സഹായിക്കുകയും, പറങ്കികളുടെ അധീനതയിലിരുന്ന പ്രദേശങ്ങൾ കൈവശപ്പെടുത്തുകയും ചെയ്തു. മേൽപറഞ്ഞ കോട്ടകളും മററും അങ്ങ-

നെ ലന്തക്കാൎക്കു കിട്ടിയതാണ്. അവർ അവ സ്വന്തം നിയന്ത്രണത്തിൽതന്നെ വച്ചു. കഴിഞ്ഞ 135 വൎഷങ്ങളായി ആ സ്ഥലങ്ങൾ പൂൎണ്ണമായും ലന്തക്കാരുടെ നിയന്ത്രണത്തിലായിരുന്നു. ഈ സ്ഥലങ്ങളുടെമേൽ കൊച്ചിരാജാവിനു യാതൊരുവിധമായ അവകാശവുമുണ്ടായിരുന്നില്ല. എന്നുതന്നെയുമല്ല ഈ സ്ഥലങ്ങൾക്കുവേണ്ടി കപ്പമെന്നനിലയിൽ ഒററ ചില്ലിക്കാശുപോലും ലന്തക്കാർ അദ്ദേഹത്തിനു നൽകിയിരുന്നില്ല. പ്രിയപ്പെട്ട സുഹൃത്തേ, ലന്തക്കാരുടെ വക സ്ഥലങ്ങളിൽ വച്ച് എൻെറ നെടുങ്കോട്ടയ്ക്കു തൊട്ട് എതിർവശമുള്ളവയാണ് ആയക്കോട്ടയും കൊടുങ്ങല്ലൂർകോട്ടയും. എൻെറ രക്ഷാനിരകൾക്ക് തൊട്ടടുത്തുള്ള അവയുടെ കിടപ്പ് എനിക്കു വലിയ ആശങ്കയുണ്ടാക്കി. എന്തെന്നാൽ നല്ലൊരു അവസരവും കാത്തിരിക്കുന്ന ഒരു ശത്രു ആ രണ്ടു സ്ഥലങ്ങളും കൈവശപ്പെടുത്തിയാൽ അയാൾക്ക് എൻെറ നാട്ടിനുള്ളിലേക്ക് പ്രവേശിക്കുന്നതിനും അതിൻെറ ക്ഷേമൈശ്വര്യങ്ങൾ നശിപ്പിക്കുന്നതിനുമുള്ള രണ്ടു പാതകൾ ലഭിക്കും. അതുകൊണ്ട് എൻെറ രാജ്യം സംരക്ഷിക്കുന്നതിൻെറ ചുമതലയും ആവശ്യവും ഓൎത്തുകൊണ്ടും ലന്തക്കാരും ഞാനും തമ്മിലുള്ള പരസ്പരസഹായബന്ധം കണക്കിലെടുത്തുകൊണ്ടും, അവ വാങ്ങാൻ ഞാൻ നിർബ്ബന്ധിതനായിത്തീൎന്നു. അവ ലന്തക്കാരുടെ വകയാണെന്ന് അംഗീകരിച്ചുകൊണ്ടാണ് ഇവിടെയുള്ള കമ്പനിയുടെ പട്ടാളം എന്നെ സഹായിക്കുന്നതും എന്നോട് യോജിച്ചു പ്രവൎത്തിക്കുന്നതും. മററുള്ളവരുടെ സ്ഥലങ്ങൾ രക്ഷിക്കാൻവേണ്ടിയാണ് ഞാൻ ഈ കുഴപ്പം വലിച്ചുവയ്ക്കുന്നതെന്ന് എൻെറ സുഹൃത്തു വിചാരിക്കുന്നു. എന്നാൽ അതു ശരിയല്ല. ഈ അവസരത്തിൽ നിങ്ങൾ സ്വസ്ഥരായിരിക്കുകയും, എന്നെ സഹായിക്കാതിരിക്കുകയും ചെയ്താൽ ഒന്നാമതായി അതു ലന്തക്കാരുമായുള്ള കരാർലംഘനമായിരിക്കും. രണ്ടാമതായി ഒരു ശത്രുവിൻെറ ആക്രമണത്തിന് എൻെറ നാട്ടിനെ വലിച്ചെറിഞ്ഞുകൊടുക്കുകയായിരിക്കും. ഈ കാൎയ്യങ്ങളെല്ലാം പരിഗണിച്ചതിനുശേഷമാണു കഴിഞ്ഞ രണ്ടുവൎഷക്കാലമായി ആ കോട്ടകൾ രണ്ടും വാങ്ങുന്നതിനു ഞാൻ ലന്തക്കാരുമായി ആലോചനനടത്തിക്കൊണ്ടിരുന്നതു്. ഇപ്പോഴാകട്ടെ, അവ എനിക്കു വില്ക്കാൻ ബറേറവിയായിലെ ഗവർമെൻറ് കൊച്ചിയിലെ (ലന്ത) ഗവൎമ്മെൻറിന് ഉത്തരവു നൽകുകയും, അതിൻപ്രകാരം ആയക്കോട്ടയും കൊടുങ്ങല്ലൂർക്കോട്ടയും അവരിൽനിന്ന് ഞാൻ വിലകൊടുത്തു വാങ്ങിക്കുകയും ചെയ്തു. കൊച്ചിരാജാവിന് ആ രണ്ടു സ്ഥലങ്ങളുടേയും മേൽ വിദൂരമായ ബന്ധംപോലുമില്ല ആ രാജാവിന് എന്തെങ്കിലും അവകാശങ്ങളുണ്ടെങ്കിൽ അതു് മൈസൂർരാജാവിനു അപ്രിയമുണ്ടാക്കുമെന്ന എൻെറ സ്നേഹി

തന്റെ ഭയം ശരിയാണ്. മൈസൂർരാജാവുമായി വഴക്കിനു കാരണമായിത്തീരുമെന്ന് അറിഞ്ഞുകൊണ്ടു ഞാൻ ഈ കോട്ടകൾ എന്തിനു വാങ്ങണം? അങ്ങനെയുള്ള തെറ്റായ നടപടികൾ ഞാൻ ചെയ്യുകയില്ല. ഇപ്പോഴത്തെയും ഭാവിയിലെയും ഗുണത്തിനുവേണ്ടി കമ്പനിക്ക് ഹിതകരമായ വിധത്തിൽ എന്റെ കഴിവിന്റെ പരമാവധി പ്രവർത്തിക്കാൻ ഞാൻ ഒരുക്കമാണ്. അതിനെതിരായി പ്രവർത്തിക്കാൻ ഞാൻ ചിന്തിക്കുകപോലുമില്ല. കൂടുതൽ വിവരങ്ങൾ മി: പൗണി നിങ്ങളെ അറിയിക്കും.

"കമ്പനിയുടെ ഒരു അഭ്യുദയകാംക്ഷിയായി എന്നെ പരിഗണിക്കുക, നിങ്ങളുടെ സ്നേഹമുള്ള കത്തുകൾകൊണ്ട് എന്നെ സന്തുഷ്ടനാക്കുക. നിങ്ങളുടെ സൗഹാർദ്ദം ഉത്തരോത്തരം വളരട്ടെ."

വില്പനകരാർ ഒപ്പിട്ടുകഴിഞ്ഞുവെന്ന് അറിഞ്ഞപ്പോൾ ഹോളണ്ട് പ്രതിഷേധിച്ചു. അയാൾ ഇപ്രകാരം അറിയിച്ചു:—

"ഈ ഗവർമ്മെണ്ടിന്റെ അനുമതികൂടാതെ രാജ്യവിസ്തൃതി വരുത്തുന്നതിനുവേണ്ടി ലന്തക്കാരുമായി അങ്ങുണ്ടാക്കിയ കരാർ അംഗീകരിക്കാൻ എനിക്കു സാദ്ധ്യമല്ല. ഈ ബുദ്ധിശൂന്യമായ നടപടിമൂലം കമ്പനിയുടെ സംരക്ഷണംതന്നെ അങ്ങയ്ക്കു നഷ്ടപ്പെടും. അങ്ങയുടെ നാട്ടിലേക്കു കമ്പനിയുടെ പട്ടാളത്തെ അയയ്ക്കുമ്പോൾ ഇല്ലാതിരുന്നതും പിന്നീട് അനുവാദംകൂടാതെ അങ്ങ് കൈവശപ്പെടുത്തിയതുമായ സ്ഥലങ്ങൾ അവർ സംരക്ഷിക്കണമെന്നു പ്രതീക്ഷിക്കാൻ അങ്ങയ്ക്ക് അവകാശമില്ല. അതുകൊണ്ടു ലന്തക്കാരിൽനിന്നു വിവേകരഹിതമായി അങ്ങു വാങ്ങിയ പ്രദേശങ്ങൾ അവർക്കു മടക്കിക്കൊടുക്കണമെന്നും അങ്ങയുടെ കാര്യങ്ങൾ ഈ കരാറിനു മുമ്പുള്ള നിലയിൽ വീണ്ടും ശരിപ്പെടുത്തണമെന്നുമാണ് എന്റെ അഭിപ്രായം."

അതിന് ഇപ്രകാരമൊരു മറുപടി രാജാവു നൽകി:—

"നിങ്ങളുടെ സ്നേഹമുള്ള കത്തു കിട്ടി. (1203 സെപ്റ്റ്ജി 8-ാംനു-യിലെ നം: 75) ആയക്കോട്ടയും കൊടുങ്ങല്ലൂരും ലന്തക്കാരിൽനിന്നു വാങ്ങാൻ ഞാൻ നടത്തിയ ആലോചനകൾ മിക്കവാറും പൂർത്തിയായതായി മി. ജോർജ് ബൗണിയിൽനിന്നും നിങ്ങൾ അറിഞ്ഞെന്നും അതിൽനിന്നു മനസ്സിലായി. ആ കൂടിയാലോചന തെറ്റാണെന്ന് ആഗസ്റ്റ് 17-ാംനു- നിങ്ങൾ എഴുതിയിരുന്ന കാര്യവും അതിൽ സൂചിപ്പിച്ചിട്ടുണ്ട്. എന്റെ രാജ്യത്തിനു പുറത്ത് എന്തെങ്കിലും കുഴപ്പവും വിഷമവും ഞാൻ വലിച്ചുവച്ചാൽ നിങ്ങളുടെ ഗവർമ്മെന്റ് എന്നെ സഹായിക്കുകയോ സംര

ക്ഷിക്കുകയോ ചെയ്യുകയില്ലെന്നും, എൻെറ ആലോചനാശൂന്യമായ പ്രവൃത്തിമൂലം ഇപ്പോൾ എൻെറ കൈവശം വന്നുചേർന്നിരിക്കുന്ന സ്ഥലങ്ങൾ തിരിച്ചുപിടിക്കാൻ ടിപ്പു തീരുമാനിച്ചാൽ അത് എനിക്കു വളരെ ക്ലേശങ്ങളുണ്ടാക്കുമെന്നും നിങ്ങളുടെ കത്തിൽ പറയുന്നുണ്ട്. നിങ്ങളുടെ ഗവമെൻറിന് അഹിതകരവും നിങ്ങളുടെ അറിവും സമ്മതവുംകൂടാതെ ഞാൻ ചെയ്തതുമായ ഈ ബുദ്ധിശൂന്യവും ദോഷകരവുമായ നടപടിമൂലം, എനിക്കു ലഭിക്കുന്ന കമ്പനിയുടെ സഹായംതന്നെ പിൻവലിക്കാൻ കാരണമാകുമെന്നും നിങ്ങൾ ചൂണ്ടിക്കാണിക്കുന്നു. എൻെറ രാജ്യത്തിൻേറയോ, എൻേറയോ അധീനതയിൽ മുമ്പില്ലാതിരുന്നതും, കമ്പനിയുടെ പട്ടാളത്തെ ഇവിടെ അയയ്ക്കുന്ന സമയത്ത് എൻേറതല്ലാതിരുന്നതും, പിന്നീട് കമ്പനിയുടെ അനുമതികൂടാതെ ഞാൻ നേടിയതുമായ സ്ഥലങ്ങൾ സംരക്ഷിക്കുന്നതിനു കമ്പനി സഹായസഹകരണങ്ങൾ നൽകുകയില്ലെന്നും നിങ്ങൾ അറിയിച്ചിരിക്കുന്നു. ഞാൻ യാതൊരു മടിയും, കാലവിളംബവും കൂടാതെ, ഇപ്രകാരം വിവേകശൂന്യമായി സമ്പാദിച്ച സ്ഥലങ്ങൾ ലന്തക്കാർക്കു മടക്കിക്കൊടുക്കണമെന്നും, അങ്ങനെ ചെയ്താൽ എൻെറ കാര്യങ്ങൾ പഴയ നിലയിൽ വന്നുചേരുമെന്നും നിങ്ങളുടെ കത്തിൽ പറയുന്നു. ടിപ്പുവുമായുള്ള എൻെറ പെരുമാററത്തിൽ എല്ലാ കാര്യങ്ങളിലും വളരെ സൂക്ഷിക്കണമെന്നും, നിങ്ങൾ ഇവിടെ അയച്ചിരിക്കുന്ന മി. ജോർജ് പൗണിയുടെ ഉപദേശങ്ങൾ എത്രയും കാര്യമായി സ്വീകരിക്കണമെന്നും നിങ്ങൾ അറിയിച്ചിരിക്കുന്നു.

"ഈ കത്ത് അതേമാസത്തിൽതന്നെ മേൽപറഞ്ഞ മാന്യൻ എന്നെ ഏല്പിച്ചു. അതിലെ കാര്യങ്ങൾ മുഴുവൻ ഞാൻ മനസ്സിലാക്കി. ടിപ്പു എന്നോടു യുദ്ധത്തിനു പുറപ്പെടാൻ തീരുമാനിക്കുകയാണെങ്കിൽ അദ്ദേഹം ഇംഗ്ലീഷ്കമ്പനിയുമായി പിണങ്ങുമെന്ന്, വളരെക്കാലം കമ്പനിയുടെ സുഹൃത്തും ബന്ധുവുമായിരിക്കുന്ന എനിക്കു വിശ്വാസമുണ്ട്. എൻെറ ആശ്വാസത്തിനും ക്ഷേമത്തിനുംവേണ്ടി നമ്മുടെ പഴക്കമുള്ള സ്നേഹത്തിൻെറ അടിസ്ഥാനത്തിൽ നിങ്ങൾ നൽകിയ ഉപദേശത്തിൻെറ സദുദ്ദേശ്യവും ഞാൻ മനസ്സിലാക്കുന്നുണ്ട്. ഈ സംഭവത്തിൻെറ യാഥാർത്ഥ്യവും എൻെറ ആഗ്രഹവും ചുവടെ ചേർക്കുന്നു:

"ലന്തക്കാരുടെ പക്കൽനിന്നു ഞാൻ ഇപ്പോൾ വാങ്ങിയ ആയക്കോട്ടയും കൊടുങ്ങല്ലൂർകോട്ടയും മുമ്പു പറങ്കികളുടെ വകയായിരുന്നു. ഈ സ്ഥലങ്ങൾ കൈവശപ്പെടുത്തുന്നതിനു കുറേക്കാലമായി മോഹിച്ചുകൊണ്ടിരുന്ന ലന്തക്കാർ പറങ്കികളുമായി കലഹകാരണമുണ്ടാക്കുകയും അവ

രുടെ പക്കൽനിന്നും അവ കൈവശപ്പെടുത്തി, സ്വന്തം ഭരണത്തിലാക്കുകയും ചെയ്തു. മററാരുടേയും കൈയിൽനിന്നല്ല ലന്തക്കാർ അതു കരസ്ഥമാക്കിയതു്. കൊച്ചിരാജാവിന്ന് അതിന്റെമേൽ ഇന്നുവരെ ഒരു തലനാരിഴയുടെ അവകാശംപോലുമുണ്ടായിരുന്നില്ല. ടിപ്പുവിനോ വേറെ ആർക്കെങ്കിലുമോ ഈ സ്ഥലങ്ങളുടെമേൽ എന്തെങ്കിലും അവകാശമുള്ളതായും എനിക്ക് ഇതുവരെ അറിഞ്ഞുകൂടായിരുന്നു. പിന്നെങ്ങനെയാണ് ഞാൻ അതിന്നു ദൃക്സാക്ഷിയാകുന്നതു്? അവ വാങ്ങുന്നതിന്നു മുമ്പായി മററാർക്കെങ്കിലും അവയുടെമേൽ അവകാശമുണ്ടായെന്നു ഞാൻ സൂക്ഷ്മമായി അന്വേഷിക്കുകയുണ്ടായി. അതിന്നുശേഷമാണ് ലന്തക്കാർക്കു പണം കൊടുത്തു് അവ ഞാൻ വാങ്ങിയതു്. നിങ്ങളുടെ അറിവിലേക്കായി മുഴുവൻ വിവരങ്ങളും ഞാൻ നേരത്തെ അറിയിച്ചിരുന്നു. (ആ കത്തു കിട്ടിക്കാണുമെന്നാണ് എന്റെ വിശ്വാസം.) മേജർ ബാനർമാനെ ഒരുകുററിണി ശിപായിമാരുമായി സർ ആർച്ചിബാൾഡ് കാമ്പൽ ഇവിടെ അയച്ചപ്പോൾ, ഈ രണ്ടു സ്ഥലങ്ങളും അദ്ദേഹത്തെ പ്രത്യേകം കാണിച്ചുകൊടുക്കണമെന്നു ഞാൻ നിർദ്ദേശിക്കുകയുണ്ടായി. ഈ കോട്ടകൾ രണ്ടും ലന്തക്കാരുടെ കൈവശംതന്നെ തുടർന്നാൽ, എന്റെ നാട്ടിന്റെ ഭരണവും ഐശ്വര്യവും അപ്പാടെ തകർക്കാൻ കഴിയുമെന്നും, കമ്പനിയുടെ പട്ടാളത്തിന്നു തക്കസമയത്തിന്ന് എന്നെ സഹായിക്കാൻ എത്തിച്ചേരാൻ കഴിയുകയില്ലെന്ന് അദ്ദേഹത്തെ മനസ്സിലാക്കിക്കൊടുക്കാനും ഞാൻ ആവശ്യപ്പെട്ടിരുന്നു. ഈ കാര്യം അദ്ദേഹം ഗവർണ്ണർ കാമ്പല്ലിനെ അറിയിക്കേണ്ടതു് അത്യാവശ്യമാണെന്നും ധരിപ്പിച്ചു. അതിൻപ്രകാരം മേജർ ഗവർണ്ണർക്ക് എഴുതുകയും രണ്ടു കോട്ടകളും ലന്തക്കാരിൽനിന്നു വാങ്ങണമെന്ന് ഉപദേശിച്ചുകൊണ്ടു് അദ്ദേഹത്തിൽനിന്നു മറുപടി ലഭിച്ചിട്ടുള്ളതുമാകുന്നു. ഗവർമ്മെന്റിന്റെ ഈ കത്തു് മേജർ എനിക്കു പൂർണ്ണമായി മനസ്സിലാക്കിത്തരികയുണ്ടായി. അപ്പോൾമുതൽ രണ്ടു സ്ഥലങ്ങളും വാങ്ങാൻ എന്റെ സർവ്വകഴിവും ഞാൻ ചെലവഴിച്ചു. ഈശ്വരകൃപകൊണ്ടു് ഗവർമ്മെന്റിന്റെ ഉപദേശത്തോടും അറിവോടുംകൂടി, ലന്തക്കാരിൽനിന്നു് അവ ഞാൻ വാങ്ങുകയും എന്റെ ആഗ്രഹം അങ്ങനെ നിറവേററപ്പെടുകയുംചെയ്തു. എന്നാൽ ഗവർമ്മെന്റിന്റെ അറിവും സമ്മതവുംകൂടാതെയാണ് ഞാൻ അവ വാങ്ങിയതെന്നു നിങ്ങൾ ഇപ്പോൾ എഴുതുന്നതു് അത്യന്തം വിചിത്രവും, അതിലേറെ അത്ഭുതകരവുമായിരിക്കുന്നു. ഇക്കാര്യത്തെക്കുറിച്ചു് മേജർ ബാനർമാൻ നിങ്ങളോടു വിശദീകരിച്ചുകാണുമെന്നായിരുന്നു എന്റെ വിശ്വാസം. എന്നാൽ അദ്ദേഹം അതു ചെയ്തിട്ടില്ലെന്ന് ഇപ്പോൾ വ്യക്തമായി. അതുകൊണ്ടാ

ണ് ഞാൻ അതിനെപ്പററി വിശദമായി എഴുതുന്നത്. അതു നിങ്ങൾക്കു തൃപ്തികരമാകുമെന്നു വിശ്വസിക്കുന്നു. ഗവമെന്റിന്റെ അനുമതികൂടാതെ ഇത്തരമൊരു കാര്യത്തിൽ ഞാൻ ഏർപ്പെടുകയില്ലെന്ന് അറിയണം. നിങ്ങളുടെ ഗവമെൻറു നിയമിച്ചിരിക്കുന്ന പ്രതിനിധിയുടെ ഉപദേശത്തെ കമ്പനിയുടെ ഉത്തരവുപോലെതന്നെയാണു ഞാൻ കരുതിയിട്ടുള്ളത്. ഈ നിമിഷംവരെ അങ്ങനെയാണു ഞാൻ നടന്നിട്ടുള്ളതും. മേലിൽ അതുപോലെ തുടരുകയും ചെയ്യും. പക്ഷെ, ആ ഉപദേശം ഏതെങ്കിലുംവിധത്തിൽ തകരാറോ കുഴപ്പമോ ഉള്ളതാണെങ്കിൽ എനിക്കു പ്രതിവിധിയില്ലാതാകും.

"ഞാൻ കമ്പനിയുടെ വിശ്വസ്തസുഹൃത്താണ്. ഈ കാര്യത്തെക്കുറിച്ച് ഞാൻ വീണ്ടും നല്ലവണ്ണം ആലോചിച്ചു. മേൽപറഞ്ഞ രണ്ടു സ്ഥലങ്ങളും ലന്തക്കാരുടെ കൈവശം തുടരുകയും, ടിപ്പു പെട്ടെന്ന് അവ കൈവശപ്പെടുത്തുകയുംചെയ്താൽ എൻെറ രാജ്യത്തിൻെറ ക്ഷേമവും സത്ഭരണവും നശിപ്പിക്കപ്പെടും. അങ്ങനെ വരുമ്പോൾ എൻെറ സംരക്ഷകരും ബന്ധുക്കളുമായ കമ്പനിയുടെ വിഷമതകൾ വളരെയധികം വർദ്ധിക്കും. അങ്ങനെ വരാതിരിക്കുന്നതിനുംകൂടിയാണ് എത്രയുംവേഗം ഈ സ്ഥലങ്ങൾ വാങ്ങണമെന്ന് എനിക്കു തോന്നിയത്. ഈ പരിഗണനകളൊഴികെ ആയക്കോട്ടയും കൊടുങ്ങല്ലൂരുംകൊണ്ട് എനിക്കു മററു ഗുണമൊന്നുമില്ല. ഞാൻ ഈ സ്ഥലങ്ങൾ വാങ്ങിയതിൻെറ സാഹചര്യങ്ങളെക്കുറിച്ച് കമ്പനിയുടെ ഗവമെൻറു നീതിപൂർവ്വകവും നിഷ്പക്ഷവുമായ നിലയിൽ പരിശോധിക്കുകയാണെങ്കിൽ എനിക്കു നൽകുന്ന സഹായസഹകരണം പിൻവലിക്കുന്ന കാര്യമേ അവരുടെ മനസ്സിൽ ഉദിക്കുകയില്ല. എൻെറ സ്നേഹിതൻതന്നെ ഈ കാര്യം വേണ്ടവണ്ണം പര്യാലോചിച്ചുകഴിയുമ്പോൾ, ആ കോട്ടകൾ എൻെറ അധീനതയിൽതന്നെ തുടരണമെന്നും അവ ശക്തിപ്പെടുത്തണമെന്നും എനിക്കു നിർദ്ദേശം നൽകുമെന്ന പൂർണ്ണവിശ്വാസമുണ്ട്. ഞാൻ ഏതു കാര്യവും വളരെ ആലോചിച്ചതിനു ശേഷമേ ചെയ്യാറുള്ളു. എന്നെ എത്രയും ഫലപ്രദമായ രീതിയിൽ കമ്പനി പിന്താങ്ങുമെന്ന് എനിക്കു പൂർണ്ണവിശ്വാസമുണ്ട്.

"മറെറാരു കാര്യംകൂടെ. കൊച്ചിരാജാവിൻെറ അടുത്തു ടിപ്പുസുൽത്താൻ അയച്ച വക്കീലായ അബ്ദുൾഖാൻ അദ്ദേഹത്തിൻെറ സഹായത്തോടെ കൊച്ചിക്കോട്ട വാങ്ങാൻ ഈ കാലഘട്ടത്തിൽ ലന്തക്കാരുമായി കൂടിയാലോചന നടത്തിവന്നിരുന്നു. അക്കാര്യം നിങ്ങളെ തെര്യപ്പെടുത്താൻ മി. പൌണിയോടു ഞാൻ ആവശ്യപ്പെടുകയുണ്ടായി. അദ്ദേഹം

അതു ചെയ്യുകാണുമെന്നും വിശ്വസിക്കുന്നു. ആയക്കോട്ടയുടേയും കൊടുങ്ങല്ലൂരിൻേറയും നേക്ക് ടിപ്പുവിന് എന്തെങ്കിലും മോഹമുണ്ടായിരുന്നുവെങ്കിൽ അദ്ദേഹം എന്തിനു കൊച്ചി വാങ്ങാൻ ആലോചന നടത്തണമെന്ന് എൻെറ സ്നേഹിതൻ ചിന്തിച്ചുനോക്കണം. ആയക്കോട്ടയും കൊടുങ്ങല്ലൂരും എൻെറ കൈവശമിരിക്കുന്നിടത്തോളം കാലം ലന്തക്കാർ അദ്ദേഹത്തിനു കൊച്ചി വില്ക്കുകയില്ല. ഞാൻ അവ വിട്ടുകൊടുത്താൽ കൊച്ചിയുടെകൂടെ അവയും അവർ ടിപ്പുവിനു വില്ക്കും. അങ്ങനെ സംഭവിച്ചാലുണ്ടാകുന്ന ആപത്തും ക്ലേശവും എൻെറ സ്നേഹിതൻ ആലോചിക്കണം. യാതൊന്നും മറച്ചുവയ്ക്കാതെ ഞാൻ എഴുതുകയാണ്. നിങ്ങളെ ഒന്നും അറിയിച്ചില്ലെന്നു പിന്നീടു പറയാതിരിക്കാനും മുഴുവൻ കാര്യങ്ങളേയുംപററി ആലോചിക്കാനുമാണ് ഇതു വിവരിക്കുന്നത്. ഇതേ സ്നേഹബുദ്ധിയോടുകൂടി നിങ്ങൾ എനിക്കു വേഗം മറുപടി നൽകുമെന്നും ആശങ്കാകുലമായ എൻെറ മനസ്സിൻെറ ഭാരം ലഘൂകരിക്കാൻ അതു പര്യാപ്തമാകുമെന്നും ഞാൻ വിശ്വസിക്കുന്നു.



"ഇതിൽ അധികമായി എന്താണു ഞാൻ എഴുതേണ്ടത്."

ലന്തക്കാരോട് കോട്ട മടക്കിക്കൊടുക്കാൻ ഹോളണ്ട് വീണ്ടും നിർബ്ബന്ധിച്ചപ്പോൾ, ജനറൽ ആർച്ചിബാൾഡ് കാമ്പല്ലിൻെറ ഉപദേശപ്രകാരമായിരുന്നു താനവ വാങ്ങിയതെന്നു രാജാവ് പറഞ്ഞു. ഹോളണ്ട് അതു വിശ്വസിച്ചില്ല. അയാൾ അക്കാര്യത്തെക്കുറിച്ച് സർ ആർച്ചിബാൾഡിന് എഴുതി. അതിന് അദ്ദേഹം ഇങ്ങനെ മറുപടി നൽകി: "കൊടുങ്ങല്ലൂരും ആയക്കോട്ടയും വാങ്ങാൻ രാജാവിനെ ഞാൻ ഉപദേശിക്കുകയോ പ്രേരിപ്പിക്കുകയോ ചെയ്തിട്ടില്ല. നേരേമറിച്ച് ലന്തക്കാർ രാജാവിനു നൽകാൻ ഒരുക്കമായിരുന്ന ആയക്കോട്ടദ്വീപ് തിരുവിതാംകൂറിൻെറ വടക്കേ അതിർത്തിയിൽ ഒരു പട്ടാളസങ്കേതത്തിനു പററിയ സ്ഥലമാണെന്ന് മേജർ ബാനർമാൻ എന്നോടു പറയുകയും അതിനു പല കാരണങ്ങൾ വിശദീകരിക്കുകയും ചെയ്തപ്പോൾ, അദ്ദേഹത്തിൻെറ അഭിപ്രായത്തോട് ഞാൻ പരിപൂർണ്ണമായും വിയോജിക്കുകയാണുണ്ടായത്...... ഈ കാര്യത്തെപ്പററി എനിക്കു സുദൃഢമായ അഭിപ്രായമാണുണ്ടായിരുന്നത്. അതുകൊണ്ട് അതിനെക്കുറിച്ച് എൻെറ എല്ലാ രേഖകളിലും വ്യക്തമാക്കിയിട്ടുണ്ട്. ബോർഡിനെ അറിയിക്കാതെ ഇങ്ങനെയുള്ള കാര്യത്തിൽ മറിച്ചൊരഭിപ്രായം ഞാൻ സ്വീകരിക്കുകയില്ലെന്നും അറിയാമല്ലോ.........രാജാവിൻെറ പ്രസ്താവനയ്ക്ക് ഉപോൽബലകമായി യാതൊന്നുംതന്നെ മദ്രാസ് റിക്കാർഡുകളിൽ ഇല്ലെന്നു സെക്രട്ടറി മി. മോർട്ട

ന്റെ കത്ത് സൂചിപ്പിക്കുന്നതുകൊണ്ട് എന്റെ ഓർമ്മ ശരിതന്നെയാ ണെന്നു ഞാൻ ധൈര്യമായി പറയുന്നു."

സ്വന്തം ഉത്തരവാദിത്വത്തിൽതന്നെയാണ് രാജാവ് കോട്ട വാങ്ങാൻ തീരുമാനിച്ചതെന്ന് ഇതിൽനിന്നും വ്യക്തമാണ്. ഒരുപക്ഷേ, അതിനു ബാനർമാൻ അദ്ദേഹത്തെ പ്രോത്സാഹിപ്പിച്ചുകാണുമായിരിക്കും. രാജാവിന്റെ നടപടിയെക്കുറിച്ച് മദ്രാസ്ഗവണ്മെൻറിന് ശക്തിയായ എതിർപ്പുണ്ടെന്ന് ടിപ്പു അറിഞ്ഞിരുന്നു. അദ്ദേഹം മദ്രാസിന് അയച്ച ഒരു പ്രതിഷേധക്കത്തിനുള്ള മറുപടിയിൽ രാജാവിന്റെ പ്രവൃത്തിയിൽ അവർക്കു പങ്കില്ലെന്നു മദ്രാസ്ഗവണ്മെൻറ് അദ്ദേഹത്തെ അറിയിക്കുക പോലും ചെയ്തു. 1789 ഡിസംബർ 4-ാംതീയതി അദ്ദേഹം വീണ്ടും ഒരു കത്തയച്ചു. അതിൽ ഇപ്രകാരം പറയുകയുണ്ടായി:

"കോഴിക്കോട്ടുരാജ്യത്തെ കള്ളന്മാർക്കും, നമ്മുടെ സർക്കാരിനു ധാരാളം പണം തരാനുള്ളവരും, നാടാകെ കുഴപ്പമുണ്ടാക്കുന്നവരുമായ കോഴിക്കോട്, ചിറയ്ക്കൽ, കോലത്തിരി, കിർവാട്ടുനായർ തുടങ്ങിയ രാജാക്കന്മാർക്കും, മലബാർരാജ്യത്തെ താലൂക്കദാരായ രാമരാജാവ് സംരക്ഷണ നൽകിവരികയാണെന്ന് കുറേക്കാലമായി കോഴിക്കോട്ടുരാജ്യത്തുള്ള ഫൗജ്ദാരന്മാരും, അമിൽദാരന്മാരും നമ്മുടെ സന്നിധാനത്തിൽ പരാതി ബോധിപ്പിച്ചുകൊണ്ടിരിക്കുകയാണ്. എന്നാൽ ആ രാജാവിന്റെ വിവേകം, കഴിവ്, ദീർഘവീക്ഷണം എന്നിവയെപ്പറ്റി ആലോചിച്ചുനോക്കിയപ്പോൾ ആ വിവരങ്ങൾ വിശ്വസിക്കാൻ നമുക്കു തോന്നിയില്ല. അതുകൊണ്ട് കോഴിക്കോട്ടുരാജ്യത്തെ കുഴപ്പങ്ങൾ തീർക്കാൻ നാംതന്നെ നേരിട്ടു പോയി. കോയമ്പത്തൂരിനു സമീപം ഏകദേശം 4 മാസം താമസിച്ചുകൊണ്ട്, വിശ്വസ്തരായ സേവകന്മാർമുഖേനയും ആ നാട്ടിലെ ആളുകളിൽനിന്നും നാം വിവരങ്ങൾ അന്വേഷിച്ചു. അതിൽനിന്നും ആ രാജ്യത്തെ കുഴപ്പങ്ങളുടെ ഉത്ഭവസ്ഥാനം രാമരാജാവാണെന്ന് സംശയരഹിതമായി നമുക്കു ബോദ്ധ്യമായി. നാം ഈ രാജ്യം കീഴ്പ്പെടുത്തുകയും കൊച്ചിരാജാവ് നമ്മുടെ സർക്കാരിനെ അനുസരിക്കാൻ തുടങ്ങുകയും ചെയ്തതിനുശേഷം രാമരാജാവ് കൊച്ചിരാജ്യത്തും കൊടുങ്ങല്ലൂരും അതിർത്തിക്കിടങ്ങുകളും കോട്ടകളും പണികഴിപ്പിക്കുകയുണ്ടായി. നമ്മുടെ സർക്കാരിന്റെ സ്ഥലത്തു റിക്കുന്ന കൊടുങ്ങല്ലൂർകോട്ട നമ്മുടെ അറിവോ സമ്മതമോകൂടാതെ അദ്ദേഹം വാങ്ങുകയും അവിടെ സ്വന്തം പട്ടാളത്തെ കാവലിടുകയും ചെയ്തു. ഈ കാര്യങ്ങളെക്കുറിച്ചൊക്കെ നാം നിങ്ങൾക്കു രണ്ടുപ്രാവശ്യം എഴുതിയിട്ടുള്ളതാണ്. രാജാവിനും രണ്ടുപ്രാവശ്യം

ഇതക്കുറിച്ച നാം എഴുതുകയുണ്ടായി. അതിനുശേഷം അബ്ദുൾഖാദർ എന്നൊരു മാന്യനെ ഒരു കത്തുമായി നാം രാജാവിന്റെ അടുത്തയച്ചു. അയാൾ രാജാവിനെ കണ്ടു മേൽപറഞ്ഞ കാര്യങ്ങളെക്കുറിച്ച് നമ്മുടെ ആവശ്യം അറിയിച്ചു. അതിനു രാജാവ് സന്നിധാനത്തിലേയ്ക്ക് അയച്ച മറുപടിയുടെയും, നാം അയച്ച കത്തുകളുടെയും കൊച്ചിരാജാവിന്റെ ഉടമ്പടിയുടെയും പകർപ്പുകൾ നിങ്ങളുടെ അറിവിനായി ഇതോടൊന്നിച്ച് അയയ്ക്കുന്നു. ഇവയിൽനിന്നും ഈ സാഹചര്യമെല്ലാമിരിക്കട്ടെ, കൊച്ചിരാജാവിന്റെ സ്ഥലത്തിൽ അദ്ദേഹം (തിരുവിതാംകൂർ രാജാവ്) 200 കാവൽക്കാരെ ഇപ്പോഴും സൂക്ഷിച്ചുവരുന്നതായി നിങ്ങൾക്കു മനസ്സിലാകും. ഈ സർക്കാറിന്റെ ഒരു ആശ്രിതനാണ് കൊച്ചിരാജാവെന്ന് അറിയാമെങ്കിലും, രാമരാജാവിന്റെ ഉത്തരവുകൂടാതെ ഒററ ഒരാൾപോലും അകത്തോട്ടു പോകുന്നതിനും വെളിയിൽ വരുന്നതിനും അനുവദിക്കുന്നില്ല. സന്നിധാനത്തിന്റെയും ഈ സർക്കാറിന്റെ ഉദ്യോഗസ്ഥന്മാരുടെയും കത്തുകൾപോലും കൊച്ചിരാജാവിനു കൊടുക്കുന്നതിനെ തടയുന്നു. ഇതിൽനിന്നും രാമരാജാവിന്റെ തെററായ നടപടിയും, കടിലമായ ഉദ്ദേശ്യവും, ആലോചനാശൂന്യതയും നിങ്ങൾക്കു മനസ്സിലാകുന്നതാണ്. ഈ സർക്കാരും ഇംഗ്ലണ്ടിലെ രാജാവും കമ്പനിയും തമ്മിലുള്ള സൌഹാർദ്ദവും സന്മനോഭാവവും ഉടമ്പടിമൂലം ഉറപ്പുചെയ്തിട്ടുള്ളതുകൊണ്ട്, നിങ്ങൾക്കു സ്നേഹപൂർവ്വം നാം ഈ കത്ത് എഴുതുന്നു. മേൽപറഞ്ഞ മൂന്നു മുഖ്യവിഷയങ്ങളെപ്പററി നിങ്ങൾ രാമരാജാവിനു കർശനമായ ഉത്തരവ് അയയ്ക്കണം. അദ്ദേഹത്തിന്റെ ഇന്നത്തെ തെററായ നടപടികൾ ഉപേക്ഷിക്കണമെന്നും ഭാവിയിൽ അനുചിതമായ കാര്യങ്ങളിൽ ഏർപ്പെടരുതെന്നും അറിയിക്കണം. അങ്ങനെയാണെങ്കിൽ നാം തമ്മിലുള്ള സ്നേഹം ശക്തിപ്പെടും; രാമരാജാവിന്റെ രാജ്യത്തെ നമ്മുടെ സൈന്യം ഉപദ്രവിക്കുകയുമില്ല.

"നിങ്ങളുടെ ക്ഷേമവാർത്തകൾ മുറയ്ക്കു നൽകി എന്നെ ആനന്ദിപ്പിക്കുക. ഐശ്വര്യപൂർണ്ണമായ ദിവസങ്ങൾ എന്നെന്നും നിലനില്ക്കട്ടെ.

രാജാവിനെ വിജയകരമായി ഒററപ്പെടുത്തിയെന്നും, കോട്ട വിട്ടുകൊടുക്കാനുള്ള തന്റെ ആവശ്യം നടപ്പിലാക്കുന്നതിന് മദ്രാസ്ഗവർമ്മൻറിന്റെ അനുമതി ലഭിച്ചുവെന്നും ടിപ്പു വിശ്വസിച്ചു. എന്നാൽ തിരുവിതാംകൂർരാജാവിന്റെയും അദ്ദേഹത്തിന്റെ ദിവാന്റെയും നയതന്ത്രവൈദഗ്ദ്ധ്യം ഹോളണ്ടും ടിപ്പുവും ഒന്നുപോലെ അവഗണിച്ചിരുന്നു. ഗവർണ്ണർജനറലിനെ രാജാവ് നേരിട്ടു വിവരങ്ങൾ ധരിപ്പിച്ചു. ടിപ്പുവിന്റെ ഭീഷണിയെപ്പററിയും മദ്രാസ് ഗവമ്മെൻറിന്റെ നിലപാടിനെ

പ്പററിയും അദ്ദേഹം അറിയിച്ചു. തിരുവിതാംകൂറിനെ ടിപ്പു ഏതെങ്കിലും തരത്തിൽ നിയന്ത്രിക്കുന്നതു് ബ്രിട്ടീഷ്താല്പര്യത്തിനു് ഹാനികരമാണെന്നു നല്ലവണ്ണം അറിയാമായിരുന്ന കോൺവാല്ലീസ്പ്രഭു, ഇക്കാര്യത്തിൽ മദ്രാസ്ഗവണ്മെൻറു സ്വീകരിക്കേണ്ട നിലപാട് വ്യക്തമാക്കിക്കൊണ്ട് അവർക്ക് നിർദ്ദേശങ്ങൾ അയയ്ക്കുകയുണ്ടായി. കോൺവാല്ലീസ്പ്രഭുവിന്റെ നിലപാട് ഇതായിരുന്നു. കോട്ടകൾ കൊച്ചിയുടെ വകയല്ലെന്നും ലന്തക്കാർ സ്വതന്ത്രമായി കൈവശംവച്ചുകൊണ്ടിരുന്നതാണെന്നും തെളിഞ്ഞാൽ തിരുവിതാംകൂറിനെ പിന്താങ്ങേണ്ടതാണ്. എന്നാൽ ഇതിനകം തിരുവിതാംകൂർസേനയെ തുരത്തി ടിപ്പു അവ കൈവശപ്പെടുത്തിയിട്ടുണ്ടെങ്കിൽ, അതു കലഹകാരണമാക്കാനും പാടില്ല. പക്ഷേ, യുദ്ധം തിരുവിതാംകൂർ അതിർത്തിയിലേയ്ക്കു വ്യാപിക്കുകയും ടിപ്പു അതിനെ ആക്രമിക്കുകയും ചെയ്താൽ, ആ നടപടി തിരുവിതാംകൂർസംസ്ഥാനത്തിന്റെ ഭദ്രതയ്ക്കു ഉറപ്പുനൽകുന്ന മംഗലാപുരംഉടമ്പടിയുടെ ലംഘനമായി കണക്കാക്കുകയും, ടിപ്പുവിനെതിരായി സജീവമായി യുദ്ധം ചെയ്യുകയുംവേണം.

എന്നാൽ സുപ്രീംഗവണ്മെൻറിന്റെ ഈ തീരുമാനം ടിപ്പുവിനെയോ, തിരുവിതാംകൂർരാജാവിനെയോ അറിയിക്കാൻ ഹോളണ്ട് കൂട്ടാക്കിയില്ല. ബ്രിട്ടീഷ്ഗവണ്മെൻറു നിഷ്പക്ഷരായിരിക്കുമെന്ന ഉറപ്പ് കിട്ടിയതോടെ, ടിപ്പു അനന്തരനടപടികൾ സ്വീകരിക്കാൻ തുടങ്ങി. 1789 ഡിസംബറിൽ താഴെപ്പറയുംവിധത്തിലുള്ള ഒരു ഔപചാരികസന്ദേശം മൈസൂർ സുൽത്താൻ തിരുവിതാംകൂറിന് അയച്ചു:—

"കോഴിക്കോട്, ഹോട്ഗേരി, കീഴ്നാട്ടുനായർ, ചിറയ്ക്കൽ തുടങ്ങിയ രാജാക്കന്മാർക്കും ലക്ഷക്കണക്കായ മററു് അഭയാർത്ഥികൾക്കും നിങ്ങൾ സംരക്ഷണം നൽകിവരുന്നതായി കഴിഞ്ഞ 25 വർഷത്തിനുള്ളിൽ പല പ്രാവശ്യം അമിൽദാരന്മാരും ഫൌജ്ദാരന്മാരും പരാതിപ്പെട്ടിട്ടുള്ളതാകുന്നു. അവർ വൻതുകകൾ നമ്മുടെ സർക്കാറിനു തരാനുള്ള ആളുകളാണ്. ഈ പരാതി നാം ആദ്യം വിശ്വസിച്ചിരുന്നില്ല. എന്തെന്നാൽ വളരെ ലോകപരിചയവും, കാര്യവിവരവുമുള്ള നിങ്ങൾ അങ്ങനെ പ്രവർത്തിക്കുമെന്ന് എനിക്കു തോന്നിയിരുന്നില്ല. കോഴിക്കോട്ടുരാജ്യത്തെ കാര്യങ്ങൾ ശരിപ്പെടുത്തുന്നതിനു നാം നേരിട്ട് അവിടെ രണ്ടുപ്രാവശ്യം പോയിരുന്നു. അപ്പോൾ ഈ സർക്കാറിന്റെ കീഴിലുള്ളതും, ലന്തക്കാരുടെ കൈവശമിരുന്നതുമായ കൊടുങ്ങല്ലൂർകോട്ടയിൽ നിങ്ങളുടെ ആളുകളെ കഴിഞ്ഞ രണ്ടുമാസമായി പാർപ്പിച്ചുവരുന്നതായി അറിയാൻ കഴിഞ്ഞു. ലന്തക്കാ

ക്ക് വണ്ട് കോഴിക്കോട്ടെ അമിൽദാരന്മാരിൽനിന്നാണ് ഈ സ്ഥലം ലഭിച്ചത്. കൃഷിക്കാരെപ്പോലെ പാട്ടംകൊടുക്കുമെന്ന വ്യവസ്ഥയിലായിരുന്നു ആ സ്ഥലം അവക്കു നൽകിയത്. ആ പാട്ടം അവർ കൊല്ലംതോറും കൊടുത്തുവന്നു. അതിൽനിന്നും ഈ കോട്ടയുടെ മേലുള്ള നമ്മുടെ അവകാശം വ്യക്തമാകുന്നല്ലോ. ഇതുകൂടാതെ കോഴിക്കോട്ടുരാജാവിനെപ്പോലുള്ള കള്ളന്മാക്കും, ലക്ഷ്മണക്കിന് ഉപദ്രവകാരികൾക്കും നിങ്ങളുടെ നാട്ടിൽ അഭയം നൽകുന്നു. മേൽപറഞ്ഞ കാര്യങ്ങളിൽനിന്നു നിങ്ങളെപ്പറ്റിയുള്ള പരാതി ശരിയാണെന്നു നമുക്ക് വിശ്വാസമായി. കഴിഞ്ഞ അൻപത്, അറുപത് വഷക്കാലമായി ഈ സക്കാറിൻെറ ആശ്രിതനായ കൊച്ചിരാജാവിൻെറ നാട്ടിൻെറ നടുക്കുകൂടെ, കോഴിക്കോട്ടുരാജ്യം ഈ സക്കാർ കൈവശപ്പെടുത്തിയതിനുശേഷം നിങ്ങൾ ഒരു അതിത്തിമതിൽ കെട്ടി. അതും വളരെ തെററായ നടപടിയാണ്. പൊതുജനോപദ്രവകാരികൾക്ക് അഭയംനൽകാതെ അവരെ ഈ സക്കാറിനു മടക്കിഏല്പിക്കുകയും കൊച്ചിരാജാവിൻെറ നാട്ടിൽനിന്ന് അതിത്തിമതിൽ പൊളിച്ചുമാററുകയും, കൊടുങ്ങല്ലൂർകോട്ടയിൽനിന്നു സൈന്യത്തെ പിൻവലിക്കുകയും ചെയ്യേണ്ടത് വെറും ന്യായം മാത്രമാണ്. എന്തു നടപടി സ്വീകരിക്കുന്നതിനും നിങ്ങൾക്കു സ്വാതന്ത്ര്യമുണ്ട്. കൂടുതൽ വിശദീകരണം ആവശ്യമാണെങ്കിൽ അത് അബ്ദുൾഖാദർ നേരിട്ടു നടത്തുന്നതാണ്.

"ഞാൻ കൊടുത്തയച്ച ഉടുപ്പ് കിട്ടിക്കാണുമെന്നു വിശ്വസിക്കുന്നു. ഇതിലധികമായി നമുക്ക് ഒന്നും എഴുതാനില്ല."

തൻെറ നിലപാടിൽനിന്ന് അണുവും വ്യതിചലിക്കാതെ വളരെ വിനയപൂവ്വം ഈ കത്തിന് താഴെപ്പറയുന്ന മറുപടി രാജാവ് അയച്ചു:—

"കാരുണ്യത്തിൻെറ ഇരിപ്പിടമായ അങ്ങ് അബ്ദുൾഖാദറിൻെറയും മുഹമ്മദ് അമീർ ചൂബ്ദറിൻെറയും കൈവശം കൊടുത്തയച്ച കത്തുകളും പ്രത്യേകപ്രീതിയോടെ സമ്മാനിച്ച ഉടുപ്പും ശുഭമുഹൂത്തത്തിൽതന്നെ കിട്ടി. നിർല്ലോഭമായ ഈ കാരുണ്യാമൃതം അങ്ങ് എന്നെ വളരെ അധികം ബഹുമാനിച്ചിരിക്കുന്നു. അവിടുത്തെ സക്കാറിനു ധാരാളം പണം തരാനുള്ള ചിറയ്ക്കൽരാജാവ് തുടങ്ങിയവരെയും മാറാളുകളേയും മടക്കിത്തരുന്നതിനും, കൊച്ചിരാജാവിൻെറ നാട്ടിൽനിന്ന് അതിത്തി മാററുന്നതിനും, കൊടുങ്ങല്ലൂർ കോട്ടയിൽനിന്നു സൈന്യത്തെ പിൻവലിക്കുന്നതിനും അങ്ങയുടെ തിരുവെഴുത്തിൽ ആവശ്യപ്പെട്ട കാര്യങ്ങളും അബ്ദുൾഖാദർ

വിശദീകരിച്ച മററുകാര്യങ്ങളും ഞാൻ നല്ലവണ്ണം മനസ്സിലാക്കി. ഞങ്ങൾ തമ്മിലുള്ള വളരെ അടുത്ത കുടുംബബന്ധംകൊണ്ടാണ് രാജ്യഭ്രഷ്ടരായ ചിറയ്ക്കൽരാജാവു തുടങ്ങിയവർ അത്യന്തം ഭയത്തോടും സംഭ്രമത്തോടും എന്നെ അഭയംപ്രാപിച്ചത്. എന്നാൽ അവരെ സഹായിക്കുന്നതിനോ, അവക്കു തെററായ ഉപദേശം നൽകുന്നതിനോ ഈശ്വരൻ സാക്ഷിയായി, ഞാൻ ഇതുവരെ തുനിഞ്ഞിട്ടില്ല. സക്കാരിന്റെ നാട്ടിൽ ഈ നിമിഷംവരെ ഞാൻ യാതൊരു കുഴപ്പവും കാണിച്ചിട്ടില്ലെന്നു വിശ്വസിക്കണം. അവർ ഇവിടെ കഴിഞ്ഞുകൂടുന്നതിനെപ്പററി സക്കാരിന്റെ ഭാഗത്തുനിന്ന് എന്തെങ്കിലും അന്വേഷണം നടന്നിട്ടുള്ളതായും എനിക്ക് അറിവില്ലായിരുന്നു. അങ്ങയുടെ തിരുവെഴുത്തു വായിച്ചപ്പോൾ മാത്രമാണ് അവർ സക്കാരിന് എത്രമാത്രം ബാദ്ധ്യതകൾ നൽകാനുണ്ടെന്ന് മനസ്സിലായത്. അപ്പോൾതന്നെ എന്റെ രാജ്യം വിട്ടുപോകാൻ പ്രസ്തുത രാജാക്കന്മാക്ക് ഞാൻ കല്പനനൽകി.

"കൊച്ചിരാജാവ് അങ്ങയുടെ ആശ്രിതനായിത്തീരുന്നതിനു മുമ്പ് അദ്ദേഹത്തിന്റെ രാജ്യം മുഴുവൻ കോഴിക്കോട്ടുരാജാവ് കൈവശപ്പെടുത്തിയിരുന്നു. അക്കാലത്ത് അദ്ദേഹത്തെ സഹായിക്കാൻ ഞാൻ ധാരാളം പണം കൊടുക്കുകയും അദ്ദേഹത്തെ വീണ്ടും തന്റെ രാജ്യത്തു വാഴിക്കുകയും ചെയ്തു. അതിന്റെ പ്രതിഫലമായി എന്റെ അതിത്തിമതിൽ കെട്ടുന്നതിന് അദ്ദേഹത്തിന്റെ രാജ്യത്ത് എനിക്ക് എന്നെന്നേക്കുമായി കുറെ സ്ഥലം തന്നു. അവിടെ വളരെ ചിലവുചെയ്ത് ഞാൻ ഒരു ചുവർകെട്ടി. അതു നിർമ്മിച്ചിട്ട് ഇപ്പോൾ 25 വഷവമായിരിക്കുന്നു. അതിന്റെ യഥാത്ഥസ്ഥിതി ഇതാണ്. ഇതുവരെ അതിനെക്കുറിച്ച പ്രതിഷേധസൂചകമായി ഒരു കത്തുപോലും എനിക്കു കിട്ടിയിരുന്നില്ല. എന്നുമാത്രമല്ല എന്നിൽനിന്ന് ഒരുകാലത്തും കൊച്ചിരാജാവിന് ഉപദ്രവം ഉണ്ടാകുകയുമില്ല. ഇംഗ്ലീഷുകാരുമായി അങ്ങു സമാധാനഉടമ്പടി ഉണ്ടാക്കിയപ്പോൾ എന്റെ പേരുകൂടെ അതിൽ ഉൾപ്പെടുത്തുകയുണ്ടായല്ലോ. ഈ അതിത്തിമതിൽ നിലവിലുണ്ടെന്ന വസ്തുത അങ്ങയുടെ ഉദ്യോഗസ്ഥന്മാക്ക് അന്നും അറിയാമായിരുന്നു.

"കൊടുങ്ങല്ലൂർകോട്ട ഞാൻ ലന്തക്കാരിൽനിന്നും വാങ്ങുന്ന അവസരത്തിൽ, അതിന്റെമേൽ വേറെ ആക്കുംതന്നെ എള്ളിടപോലും അവകാശമില്ലെന്നും അത് അവരുടെ വകമാത്രമാണെന്നും കത്തുകളും ഉടമ്പടികളുംമൂലം അവർ എന്നെ ബോദ്ധ്യപ്പെടുത്തുകയുണ്ടായി. അതുകൊണ്ടാണ് ഞാനതു വാങ്ങിയത്. അങ്ങയുടെ സക്കാരിനെ എതിക്കുകയും

കള്ളത്തരം കാണിക്കുകയുംചെയ്തു ആക്കും ഞാൻ അഭയം നൽകിയിട്ടില്ല. കൊടുങ്ങല്ലൂർനിന്ന് എന്റെ ആളുകളെ പിൻവലിക്കണമെന്ന് അങ്ങ് ആവശ്യപ്പെട്ടപ്പോൾ, ഞാൻ ലന്തക്കാരോട് ഒരു വിശദീകരണം ചോദിച്ചു. അതിന് അവർ തന്ന മറുപടിയിൽ, കോട്ടയെപ്പറ്റി അങ്ങ് അവക്ക് എഴുതിയിട്ടുണ്ടെന്നും അതിന് അവർ വിശദമായ മറുപടി നൽകിയിട്ടുണ്ടെന്നും പറയുന്നു. അതുകൊണ്ട് അക്കാര്യത്തെക്കുറിച്ചുള്ള സകല വിവരങ്ങളും പരിശോധിക്കുമ്പോൾ അങ്ങേയ്ക്ക് സംതൃപ്തിയുണ്ടാകുമെന്നു ഞാൻ വിശ്വസിക്കുന്നു. ഇംഗ്ലീഷുകാരെ അറിയിക്കാതെ ഒരു കാര്യവും ചെയ്യാൻ എനിക്കു നിവൃത്തിയില്ലാത്തതുകൊണ്ട് ഈ വിവരങ്ങളെപ്പറ്റി ഞാൻ മദിരാശിഗവർണ്ണർക്ക് എഴുതിയിട്ടുണ്ട്. അവരുടെ ഉത്തരവു ലഭിക്കുന്ന ഉടൻതന്നെ സകല കാര്യങ്ങളെപ്പറ്റിയും വിശദമായി ഞാൻ എഴുതാം.

"ഈ കത്തിനോടൊപ്പം ഒരു ഉടുപ്പും മറ്റുചില സാധനങ്ങളും കൊടുത്തയയ്ക്കുന്നു. അവ സ്വീകരിച്ച് എന്നെ ബഹുമാനിക്കണമെന്ന് അപേക്ഷിച്ചുകൊണ്ടു ഭക്തിപുരസ്സരം നിർത്തുന്നു."

ഈ മറുപടി കിട്ടിയ ഉടൻതന്നെ തിരുവിതാംകൂർസൈന്യത്തെ കൊടുങ്ങല്ലൂർകോട്ടയിൽനിന്നും ആയക്കോട്ടയിൽനിന്നും പുറത്താക്കാൻ ടിപ്പു തീരുമാനിച്ചു. മദിരാശിഗവമെൻറിന്റെ മദ്ധ്യസ്ഥനിർദ്ദേശം അദ്ദേഹം നിരസിക്കുകയും, ഡിസംബർമദ്ധ്യത്തോടുകൂടി നെടുങ്കോട്ട ആക്രമിക്കുന്നതിനു തന്റെ പട്ടാളത്തെ അണിനിരത്തുകയും ചെയ്തു. ആക്രമണം തുടങ്ങുന്നതിനുമുമ്പ് അദ്ദേഹം മദിരാശിഗവമെൻറിനു വീണ്ടും ഒരു കത്തയച്ചു. തനിക്കെതിരായി തിരുവിതാംകൂർ രാജാവു ചെയ്തിട്ടുള്ള ദ്രോഹങ്ങൾ നേരിട്ടു ബോദ്ധ്യമായിരിക്കുന്നുവെന്നും, സമാധാനപരമായ ഒത്തുതീർപ്പുണ്ടാക്കുന്നതിനുള്ള തന്റെ ശ്രമങ്ങൾ രാജാവ് അവജ്ഞയോടെ നിരാകരിച്ചുവെന്നും അതിൽ ചൂണ്ടിക്കാണിച്ചിരുന്നു.

മദിരാശികൌൺസിലിന്റെ സഹായകരമായ നിഷ്പക്ഷതയെപ്പറ്റി ഉറപ്പുവരുത്തിയശേഷം, 1789 ഡിസംബർ 28-ാംനു- ഏഴായിരത്തോളം കാലാളുകളുമായി ടിപ്പു നെടുങ്കോട്ട ആക്രമിച്ചു. തുടർന്നുണ്ടായ ഘോരമായ യുദ്ധത്തിൽ ടിപ്പുവിന്റെ ആക്രമണത്തെ തിരുവിതാംകൂർ സൈന്യം പരാജയപ്പെടുത്തി. സുൽത്താനുതന്നെ മുറിവേററു. മൈസൂർ സേന പിൻവാങ്ങി. നെടുങ്കോട്ട തകർത്തു തിരുവിതാംകൂറിൽ പ്രവേശിക്കാൻ തികച്ചും അപര്യാപ്തമായിരുന്നു ടിപ്പുവിന്റെ കൈവശമുണ്ടായിരുന്ന സൈന്യം. അതുകൊണ്ടു വീണ്ടും ഒരു പരീക്ഷണം നടത്താൻ അദ്ദേഹം മുതിർന്നില്ല. അങ്ങനെ ചെയ്തിരുന്നുവെങ്കിൽ ഒരുപക്ഷെ ചരിത്രത്തി

ന്റെ ഗതിതന്നെ വ്യത്യസ്തമാകുമായിരുന്നു. എന്തെന്നാൽ ടിപ്പു ഉടൻതന്നെ വീണ്ടും ആക്രമിച്ചിരുന്നുവെങ്കിൽ മദ്രാസ് കൌൺസിലിന്റെ തീരുമാനം റദ്ദ്ചെയ്ത്, തിരുവിതാംകൂറിന്റെ സഹായത്തിനെത്താൻ കോൺവാല്ലീസ്പ്രഭുവിനു സമയം ലഭിക്കുമായിരുന്നില്ല. സുൽത്താനാകട്ടെ കൂടുതൽ പട്ടാളത്തിനും, പീരങ്കികൾക്കും, കോട്ടതകർക്കാനുള്ള യന്ത്രോപകരണങ്ങൾക്കും, ആഹാരസാധനങ്ങൾക്കും മററുമായി ശ്രീരംഗപട്ടണത്തേക്ക് ആളിനെ അയച്ചു. ഈ സമയം ദിവാൻ കേശവദാസും പാഴാക്കിയില്ല. അദ്ദേഹം ഒരു ലക്ഷത്തോളം വരുന്ന ഒരു സൈന്യത്തെ ശേഖരിക്കുകയും അതിനെ നെടുങ്കോട്ടയുടെ പലഭാഗത്തും നിർത്തി, പ്രതിരോധം ശക്തിപ്പെടുത്തുകയും ചെയ്തു. 1790 ഏപ്രിൽ 15-ാംനു ടിപ്പു വീണ്ടും ആക്രമണം ആരംഭിച്ചു. തുടർന്നുണ്ടായ സംഭവങ്ങളെപ്പററിയുള്ള സമകാലീനനായ ഒരു എഴുത്തുകാരന്റെ വിവരണമാണു ചുവടെ ചേർക്കുന്നത്:

"കൂടിയാലോചനകൾകൊണ്ടു താൽക്കാലികമായ യുദ്ധവിരാമമേയുണ്ടായുള്ളു. അനുരഞ്ജനസ്വഭാവത്തോടെയാണ് അതു നടത്തിയതെങ്കിലും സമാധാനം കൈവരുത്തുന്നതിനോ സൈനികരുടെക്കം കുറയ്ക്കുന്നതിനോ അതുകൊണ്ടു കഴിഞ്ഞില്ല. അഞ്ചുനാഴിക അകലത്തിൽ മാത്രം പാളയമടിച്ചിരുന്ന ഭയങ്കരശത്രുക്കൾ തമ്മിൽ രണ്ടുമാസക്കാലത്തേക്കു പ്രഖ്യാപിക്കപ്പെടാത്ത ഒരു വെടിനിർത്തലുണ്ടായതിന്റെ കാരണങ്ങൾ വിവരിക്കുക വിഷമമാണ്. സുൽത്താന്റ് ഏററ മുറിവുകൾ, പീരങ്കിയുടെ കുറവ്, അദ്ദേഹം കുറ്റ്റാകാര്യം നിർവ്വഹിക്കാൻ അപര്യാപ്തമായ ചെറുസേന, മുതലായവയായിരിക്കണം പ്രത്യക്ഷത്തിലുണ്ടായ നിശ്ചലതയ്ക്കു കാരണം. ആ സമയത്തിനുള്ളിൽ മൈസൂറിൽനിന്നും ശ്രീരംഗപട്ടണത്തുനിന്നും അദ്ദേഹം യാതൊരു തടസ്സവും കൂടാതെ പോഷകസേനകളും പീരങ്കികളും കോട്ടനശീകരണയന്ത്രങ്ങളും മററ് ആയുധസാമഗ്രികളും വരുത്തി. രാജാവാകട്ടെ ഈ ചുരുങ്ങിയ സമയംകൊണ്ടു താൽക്കാലിക വിജയത്തിന്റെയും മതവികാരങ്ങളുടെയും സഹായത്തോടെ ഒരു ലക്ഷത്തോളം ജെണ്ടൂസുകളെ (ഹിന്ദുക്കളെ) ശേഖരിക്കുകയും അവരെ രക്ഷാനിരയുടെ പലഭാഗത്തായി സൂക്ഷിച്ചു നിലയുറപ്പിക്കുകയും ചെയ്തു. മാർച്ചുമാസം ആരംഭത്തോടെ സന്ധിയാലോചനകൾ അവസാനിച്ചു. ഗണ്യമായി സേനാവിഭാഗങ്ങൾ നെടുങ്കോട്ടയുടെനേർക്കു നീങ്ങി. അപ്പോൾ സ്ഥിതിഗതികൾ മനസ്സിലാക്കുന്നതിനും മെച്ചുർകോട്ടവാതലിനു മുൻപിലുള്ള കുററിക്കാടുകൾ തെളിക്കുന്നതിനുമായി ആയിരംപേരെ കോട്ടയിൽനിന്നു നിയോഗിച്ചിരുന്നു. അവർ കഷ്ടിച്ചു 400 വാര

നില്ക്കുന്നതിനു മുമ്പായി പതിയിരുന്ന ശത്രുക്കൾ അവരെ ആക്രമിച്ചു. കൊത്തളങ്ങളിൽനിന്നും അവരെ സഹായിക്കാൻ ഭയങ്കരമായ വെടിവയ്പു നടന്നുവെങ്കിലും വമ്പിച്ച ആൾനാശത്തോടെ അവർക്കു പിൻവാങ്ങേണ്ടിവന്നു. ആ മാസം 4-ാംനു സുൽത്താൻ കുറെ വനപ്രദേശങ്ങൾ വെട്ടിത്തെളിച്ചപ്പോൾ, കൊത്തളത്തിൽനിന്ന് 500 വാരമാത്രം അകലെയായി ഒരുയർന്ന സ്ഥാനം കണ്ടുപിടിക്കപ്പെട്ടു. അവിടെ അദ്ദേഹം ഒരു 'ബേത്തെരി' (പീരങ്കിനിര) ഉറപ്പിച്ചു. 18 റാത്തൽ ഭാരമുള്ള ഉണ്ടകൾ പായിക്കുന്ന 7 പീരങ്കികളാണ് ഇവിടെ സ്ഥാപിച്ചത്. ഇവിടെനിന്നും കുറേനേരം പീരങ്കിപ്രയോഗം നടത്തിയതിന്റെ ഫലമായി കൊത്തളത്തിൽ ഉറപ്പിച്ചിരുന്ന ചില പീരങ്കികളുടെ സ്ഥാനമിളക്കുന്നതിനും മെല്ലൂർകൊട്ടയിലെ പീരങ്കികൾ നിശ്ശബ്ദമാക്കുന്നതിനും കഴിഞ്ഞു. എന്നാൽ അതുകൊണ്ട് കോട്ടമതിലിന് കാര്യമായ കേടൊന്നുമുണ്ടായില്ല. ആ മാസം 20-ാംനു-യായപ്പോഴേക്കും മൈസൂർസേന മൂന്നുനാഴിക പടിഞ്ഞാറോട്ടു മുന്നേറി സുരക്ഷിതമായ സ്ഥാനങ്ങൾ ഉറപ്പിച്ചുകഴിഞ്ഞിരുന്നു. അവർ നെടുങ്കോട്ടയെ ആക്രമിക്കുന്നതിനു പല ഭാഗത്തായി 'ബേത്തെരി'കൾ സ്ഥാപിച്ചു. വളഞ്ഞും തിരിഞ്ഞും പതുങ്ങിയും മുന്നേറിയ അവർ കിടങ്ങിന്റെ അരികിൽ കെട്ടിയിരുന്ന വേലിയുടെ 14 അടി അടുത്തെത്തി. തുടർന്നു നിരന്തരമായ പീരങ്കിപ്രയോഗമാണു നടന്നത്. ആ മാസം 29-ാംനു-യായപ്പോഴേക്കും അതിന്റെ കാഠിന്യവും തോക്കുകളിൽനിന്നുള്ള ഇടതടവില്ലാത്ത വെടിയുംമൂലം, നെടുങ്കോട്ടയിലെ രണ്ടു പീരങ്കികൾ ഒഴികെ ബാക്കിയുള്ളവ മുഴുവനും പ്രവർത്തനരഹിതമായി. അതിൽ ഒരു പീരങ്കി മെല്ലൂർകോട്ടയിലും മറ്റൊന്ന് അല്പംകൂടെ പടിഞ്ഞാറോട്ടു മാറിയുമായിരുന്നു സ്ഥിതിചെയ്തിരുന്നത്. ഒററക്കുഞ്ഞുപോലും കൊത്തളങ്ങളിൽ പ്രത്യക്ഷപ്പെടാൻ ധൈര്യപ്പെട്ടില്ല. പല ഭാഗങ്ങളിൽനിന്നുള്ള ആക്രമണവും 40-ൽപരം പീരങ്കികളിൽനിന്നുള്ള തുടർച്ചയായ വെടിയും 'ജെണ്ട്രൂസുകളെ' വിഷമിപ്പിച്ചു. അവരുടെ സംഭ്രമം ഉച്ചകോടിയിൽ എത്തിക്കുന്നതിനുവേണ്ടി മെല്ലൂരിനു 10 നാഴിക പടിഞ്ഞാറുള്ള ഭഗവതിക്കോട്ടയെന്ന സ്ഥലത്ത് ഒരു 'ബേത്തെരി' കൂടെ സ്ഥാപിക്കപ്പെട്ടു. ആക്രമണം കൂടുതൽ രൂക്ഷവും വിജയകരവുമാക്കുന്നതിനുവേണ്ടി സുപ്രസിദ്ധമായ മംഗലാപുരം ഉപരോധക്കാലത്തെ ഒരു തന്ത്രം സുൽത്താൻ സ്വീകരിച്ചു. അദ്ദേഹം മോർട്ടർപീരങ്കികൾ നിർമ്മിക്കുകയും അവയിൽക്കൂടെ കല്ലും, തടിക്കഷണങ്ങളും കോട്ടയിലേക്ക് വർഷിക്കുകയും ചെയ്തു. തങ്ങളുടെ ഒരുക്കങ്ങൾ ഇങ്ങനെ പൂർത്തിയാക്കിയശേഷം മുഹമ്മദീയസേന അന്ധവിശ്വാസംകൊണ്ടാണോ, മറേറതോ അജ്ഞാതകാരണംകൊ

ണ്ടോണോ എന്നറിഞ്ഞുകൂടാ, പത്തു ദിവസത്തേക്ക് നിശ്ശേഷം പ്രവത്തന രഹിതരായി. അസാധാരണമായ ഈ പ്രവൃത്തിയുടെ കാരണം എന്തുതന്നെയായാലും, ഭയങ്കരമായ ആക്രമണത്തിൻെറ നാന്ദിയായി കോട്ടയിലുണ്ടായിരുന്നവർ അതിനെ വ്യാഖ്യാനിച്ചു.

"ഏപ്രിൽ 9-ാംനു- ഉച്ചയ്ക്കു മൂന്നുമണിയോടുകൂടി 1,500 പേർ വീതം വരുന്ന രണ്ടു സംഘങ്ങൾ കോട്ടയിൽനിന്നും പുറത്തുവന്നു. അതിൽ ഒരുസംഘം പടിഞ്ഞാറുഭാഗത്തായി താവളമടിച്ചിരുന്ന ശത്രുനിരയെ ആക്രമിക്കുന്നതിനും, മറേറതു മെല്ലൂർകോട്ടവാതലിന് എതിർവശമുണ്ടായിരുന്ന ശത്രുക്കളുടെ മദ്ധ്യത്തിലേയ്ക്കു ഒരു മിന്നൽആക്രമണം നടത്തുന്നതിനുമാണു പുറപ്പെട്ടതു്. ആദ്യത്തെ സംഘം വളരെ ധീരതയോടെയാണു മുന്നേറിയതു്. എന്നാൽ തന്ത്രപരമായ ഒരു സ്ഥാനത്തു കാവലിട്ടിരുന്ന ഒരു ചെറുശത്രുസംഘം അവരെ അപ്രതീക്ഷിതമായി ആക്രമിച്ചു. ഈ ഏററുമുട്ടൽ മററു സേനാവിഭാഗങ്ങൾക്കു മുന്നറിയിപ്പുനൽകുന്നതിന് സഹായിച്ചു. മൈസൂർപീരങ്കികൾ ഘോരമായി നിറയൊഴിക്കാൻ തുടങ്ങി. കിടങ്ങിൻെറ കരയിൽ കാവൽകിടന്ന സൈന്യങ്ങൾ ആക്രമണത്തിൽ പങ്കെടുത്തു. അങ്ങനെ തിരുവിതാംകൂർസേന കോട്ടയ്ക്കുള്ളിലേയ്ക്കു പിൻവാങ്ങാൻ നിർബ്ബന്ധിതരായി. അതിനുമുമ്പായി ശത്രുക്കളുടെ ബയണററുപ്രയോഗത്തിൻെറ ഭീകരതയും അവക്കു മനസ്സിലാക്കേണ്ടിവന്നു. കിഴക്കോട്ടു നീങ്ങിയ സംഘത്തിൻെറ ഗതി ഇതിലും കഷ്ടമായിരുന്നു. പല ഭാഗത്തുനിന്നും സുശിക്ഷിതരായ മുഹമ്മദീയസേനകൾ ആക്രമിച്ചപ്പോൾ, നായന്മാക്ക് കോട്ടയിലേയ്ക്കു രക്ഷപ്പെട്ടാൽമതിയെന്നായി. ഇത്തരത്തിലുള്ള യുദ്ധസമ്പ്രദായം അവക്കു തീരെ അപരിചിതമായിരുന്നു ഈ ആക്രമണത്തിൽപ്പെട്ടു് 130 പേർ മരിച്ചു. ഈ സംഭവം തിരുവിതാംകൂർസേനയെ എത്രമാത്രം ക്ഷീണമനസ്കരാക്കിയോ, അത്രത്തോളം മൈസൂറുകാരുടെ ആത്മവിശ്വാസവും വദ്ധിപ്പിക്കുകയുണ്ടായി.

"ഏപ്രിൽ 12-ാംനു- രാവിലെമുതൽ എല്ലാ പീരങ്കികളും കോട്ടമതിലിൻെറനേരെ ഉണ്ടകൾ വഷിക്കാൻ തുടങ്ങി. രാത്രിയും പകലുമുള്ള തുടച്ചയായ വെടിവയ്പും, ഇടയ്ക്കിടയ്ക്കുള്ള മഴയുംകൂടെ ചേന്നപ്പോൾ നെടുങ്കോട്ടയുടെ ഒരുഭാഗത്തെ മതിൽ ഏകദേശം മുക്കാൽനാഴിക നീളത്തിൽ തകന്നു. 15-ാംനു- രാവിലെ ആക്രമണത്തിൻെറ നാന്ദിയായി മൈസൂർസേനകൾ അവരുടെ പാളയത്തിൽ മൂന്നു കൊടികൾ നാട്ടിയിരുന്നു. അധികംസമയം കഴിയുന്നതിനുമുമ്പ് മൂന്നു സൈനികനിരകൾ ആക്രമണസന്നദ്ധരായി മുന്നോട്ടു കുതിച്ചു. തകന്ന കോട്ടയുടെ ഭാഗത്തു്

അവക്ക് കാര്യമായ എതിർപ്പൊന്നും നേരിടേണ്ടിവന്നില്ല. തിരുവിതാംകൂർ സേന അടുത്ത അവസരങ്ങളിൽ കാണിച്ചിരുന്ന ധീരതയുടെ സ്ഥാനത്ത് ഭീരുത്വം പ്രത്യക്ഷപ്പെട്ടു. എന്നുതന്നെയുമല്ല പ്രതിരോധസേനാനിരകൾ ഒട്ടാകെ അമ്പരപ്പും, വിഷമവും, ഭയവും പടന്നുപിടിച്ചതുപോലെ തോന്നി. തലേദിവസം രാത്രി ഭയങ്കരമായ മഴയുണ്ടായിരുന്നതുകൊണ്ട് പട്ടാളക്കാരിൽ പലരും സമീപത്തുള്ള കുടിലുകളെ അഭയംപ്രാപിച്ചിരുന്നു. ആക്രമണം നടക്കുന്ന സമയത്ത് ചിലർ വിറകുശേഖരിക്കുന്നതിനും മറുചിലർ നനഞ്ഞ വസ്ത്രങ്ങൾ ഉണക്കുന്നതിനും പോയിരിക്കുകയായിരുന്നു. കോട്ടയിൽ ഉണ്ടായിരുന്ന കുറെ ആളുകൾ തകർന്നഭാഗം രക്ഷിക്കുന്നതിനു ശ്രമിക്കാതെ, കൊത്തളത്തിന്റെ മററു ഭാഗങ്ങളിലേയ്ക്കു കടന്നുകളഞ്ഞു. കോട്ടയിലേയ്ക്കു തള്ളിക്കയറി സൈന്യം വലിയ സംഘട്ടനങ്ങൾകൂടാതെ മുമ്പോട്ടു നീങ്ങി. സുൽത്താന്റെ സാന്നിദ്ധ്യം അവരെ ആവേശഭരിതരാക്കി. പ്രതിരോധഭടന്മാർ ഉറച്ചുനിന്നിരുന്നുവെങ്കിൽ ഈ മുന്നേറ്റം അത്യന്തം വിഷമകരമാക്കിത്തീർക്കാൻ കഴിയുമായിരുന്നു. മൈസൂർസേന വേലി തകർത്ത്, കിടങ്ങു കടന്ന്, തകർന്ന കോട്ടയുടെ മുകളിൽക്കയറാൻ തുടങ്ങി. തിരുവിതാംകൂർസംസ്ഥാനത്തിന്റെ ഹൃദയത്തിലേയ്ക്കുള്ള പാത അവർ വെട്ടിത്തുറന്നു. എല്ലാ വിഭാഗത്തിൽപ്പെട്ട 'ജെണ്ടുസന്മാരും'—നായന്മാരും ശിപായികളും മററു ജാതിക്കാരും—ജീവനുംകൊണ്ടു പാഞ്ഞു. തിരുവിതാംകൂർരാജാവ് കർണ്ണാട്ടിക്കിൽ പരിശീലിപ്പിച്ച രണ്ടുകമ്പനി ശിപായിമാർ വളരെ നിർബ്ബന്ധത്തിനുശേഷം തിരിഞ്ഞുനിന്നു വെടിവച്ചു. പക്ഷേ, മററുള്ളവർ തങ്ങളെ ഉപേക്ഷിച്ചു പലായനംചെയ്യുന്നതു കണ്ടപ്പോൾ, അവർ വെടി തുടരാൻ കൂട്ടാക്കിയില്ല. യുദ്ധത്തിലുള്ള പരിചയക്കുറവ്, പരസ്പരവിശ്വാസമില്ലായ്മ, ഇതിനെല്ലാം ഉപരിയായി അച്ചടക്കരാഹിത്യം എന്നിവമൂലം പട്ടാളത്തെ വീണ്ടും അണിനിരത്തുന്നതിനുള്ള ശ്രമം പാഴിലായി. സുൽത്താൻ നെടുങ്കോട്ടയുടെ നല്ലൊരുഭാഗം കൈവശപ്പെടുത്തി. അവിടെ ശേഖരിച്ചിരുന്ന വെടിമരുന്നും പീരങ്കിയും യാതൊരു എതിർപ്പുംകൂടാതെ കൈവശപ്പെടുത്താൻ അദ്ദേഹത്തിനു കഴിഞ്ഞു. സംസ്ഥാനത്തെ മുഴുവൻ സൈന്യത്തെയും കേന്ദ്രീകരിച്ചിരുന്ന ഈ രക്ഷാനിര സംരക്ഷിക്കാൻ ചുമതലപ്പെട്ടിരുന്ന തിരുവിതാംകൂർമന്ത്രി, അത് ഇത്ര വേഗത്തിൽ ഉപേക്ഷിച്ചതു ധീരവും ബുദ്ധിപൂർവ്വവുമായിരുന്നില്ല. ആ പ്രദേശത്തെ മലങ്കുഴികളും, വരണ്ട തോടുകളും നദികളും പ്രതിരോധയുദ്ധത്തിന് എത്രയും പററിയതായിരുന്നു. ഇത്ര നല്ലവണ്ണം രക്ഷിക്കാൻ കഴിയുന്ന ഒരു സ്ഥലം, തീരെ ഗതിമുട്ടുമ്പോൾ മാത്രമേ കീഴടങ്ങാൻ പാടുള്ളായിരുന്നു. എന്തായാലും തോററോടിയവരുടെ ഭാഗ്യംമൂലം ക്യാപ്ററൻ

നോക്സിൻെറകീഴിൽ ചേന്ദമംഗലത്തു താവളമടിച്ചിരുന്ന രണ്ടു മദിരാശി കമ്പനികളിലേയ്ക്കു് ഈ സംഭ്രമം വ്യാപിച്ചില്ല. ചേന്ദമംഗലം നദി കടക്കുന്നതുവരെ പലായനംചെയ്തവരെ സംരക്ഷിച്ചശേഷം, ഈ സേനാവിഭാഗം കൊച്ചിയിൽനിന്ന് 10 നാഴിക അകലെയുള്ള നീറ്റ്യൻ (വൈപ്പിൻ) ദ്വീപിലേയ്ക്കു മാറി. അത്യാവശ്യം വേണ്ടിവന്നാൽ കൊച്ചിയിലേയ്ക്കു പിൻവാങ്ങാവുന്ന സൌകര്യം ഈ സ്ഥലത്തു് അവർക്കുണ്ടായിരുന്നു. നെടുങ്കോട്ട പിടിച്ചതിനെ തുടർന്നുണ്ടായ പരിഭ്രാന്തി വിശ്വസിക്കാൻ പോലുംവയ്യാത്ത തോതിലായിരുന്നു. എല്ലാതരത്തിലുമുള്ള ആളുകളും വീടും കുടിയുംവിട്ട് തെക്കോട്ടു പ്രവഹിക്കാൻ തുടങ്ങി. മദ്രാസ്സേനാവിഭാഗം അവിടെ ഉറച്ചുനിന്നതുകൊണ്ടുമാത്രമാണ് ആ പ്രദേശം നിശ്ശേഷം ജനശൂന്യമാകാതിരുന്നതു്.

"ഏപ്രിൽ 18-ാംതീയതി കൊടുങ്ങല്ലൂരിനു് ഒരുനാഴിക ദൂരത്തിൽ ശത്രുസൈന്യം പ്രത്യക്ഷപ്പെട്ടു. കാവൽഭടന്മാർ ഉടൻതന്നെ ഓട്ടംതുടങ്ങി. അതിൽ വലിയൊരുവിഭാഗം മദ്രാസ്കമ്പനികളുടെ പാളയത്തിൻെറനേർക്കു പായാൻ തുടങ്ങിയപ്പോൾ ഓടുന്നവരെ നിർദ്ദാക്ഷിണ്യം വെടിവച്ചുവീഴ്ത്താൻ മന്ത്രി ഉത്തരവുനൽകി. അങ്ങനെ വെടികൊണ്ടു നാലുപേർ മരിച്ചപ്പോൾ മററുള്ളവർ കോട്ടയിലേയ്ക്കു മടങ്ങി. ദിവസം കഴിയുന്തോറും തിരുവിതാംകൂറുകാരുടെ വിഷമവും ക്ലേശവും വർദ്ധിച്ചു. കണ്ണാട്ടിക്ക്സേന കൂടുതൽ ജാഗ്രതയോടെയിരിക്കേണ്ടിവന്നു. ലഫ്ററനൻറു കേണൽ ഹാട്ട്ലി ബോംബെയിൽനിന്ന് ഒരു സേനാവിഭാഗവുമായി വന്നുചേർന്നപ്പോൾ തിരുവിതാംകൂർസേനയുടെ മ്ലാനത നീങ്ങുകയും കമ്പനിഭടന്മാരുടെ ആത്മവിശ്വാസം വർദ്ധിക്കുകയും ചെയ്തു. രാജാവിനെ സംബന്ധിച്ചിടത്തോളം ജീവപ്രധാനമായ ഒരു ഘട്ടത്തിലാണ് ഈ സൈന്യം വന്നുചേർന്നതു്. എന്തെന്നാൽ കമ്പനിസൈന്യം കൊച്ചിയിലേയ്ക്കു പിൻവാങ്ങുന്നതിനും "ജെണ്ടൂ" (ഹിന്ദു)നേതാക്കന്മാർ പലായനംചെയ്യുന്നതിനെപ്പററിയും ആലോചിച്ചുകൊണ്ടിരുന്ന ഒരു സന്ദർഭമായിരുന്നു അതു്. സുൽത്താനാകട്ടെ കൊത്തളങ്ങൾ ഇടിച്ചുപൊളിച്ചു് കിടങ്ങുനികത്തിക്കൊണ്ടു മുന്നേറുകയായിരുന്നു. 26-ാംതീയതിയായപ്പോഴേയ്ക്കും കൊടുങ്ങല്ലൂരിനു് എതിരേ അദ്ദേഹം "ബത്തേരി" സ്ഥാപിച്ചുകഴിഞ്ഞു. അവയുടെ സഹായത്തോടെ അദ്ദേഹം കോട്ട ആക്രമിക്കാൻ തുടങ്ങി. മേയ് 7-ാംതീയതിയായപ്പോഴേയ്ക്കും ടിപ്പു കൊടുങ്ങല്ലൂർകോട്ടയിൽ വിള്ളലുണ്ടാക്കുകയും അതിലെ പീരങ്കികൾ പ്രവർത്തനരഹിതമാക്കുകയും ചെയ്തു.

"ഈ കാലത്ത് ഗ്രേറ്റ്ബ്രിട്ടനും സുൽത്താനും തമ്മിൽ മലബാർതീരത്തു ഗുരുതരമായ സംഘട്ടനങ്ങൾ നടന്നിരുന്നില്ല. പക്ഷെ, അദ്ദേഹം നീങ്ങുന്ന വഴിയിലൊക്കെ പതിവുപോലെ ക്രിസ്ത്യാനികളെ ഉപദ്രവിച്ചിരുന്നു. എങ്കിലും കേണൽ ഹാർട്ട്ലി കൊടുങ്ങല്ലൂർകോട്ട രക്ഷിക്കുന്നവരെ സഹായിക്കാൻ ഒരുങ്ങിയില്ല. ബ്രിട്ടീഷ്നയം മാത്രമല്ലായിരുന്നു അതിനു കാരണം. ആ കോട്ട പരിശോധിക്കുന്നതിന് അദ്ദേഹം അയച്ച ഒരു ഉദ്യോഗസ്ഥന്റെ റിപ്പോർട്ടുപ്രകാരം അവിടെ പീരങ്കിയും, വെടിമരുന്നും ആഹാരസാധനങ്ങളും ഇല്ലായിരുന്നു. അതേയവസരത്തിൽ ശത്രുവിനു ധാരാളം പീരങ്കികൾ ഉണ്ടായിരുന്നുവെന്നു മാത്രമല്ല, അവർ ഉപരോധപ്രവർത്തനം അത്യന്തം കർക്കശമാക്കുകയും ചെയ്തു. കൊത്തളങ്ങളിൽനിന്നു കഷ്ടിച്ച് 300 വാര അകലെവരെ അവർ പീരങ്കിനിര സ്ഥാപിച്ചിരുന്നു. ഈ അസൗകര്യങ്ങൾക്കെല്ലാം ഉപരിയായി നെടുങ്കോട്ടയുടെ മററു ഭാഗങ്ങൾ പൂർണ്ണമായി നശിപ്പിക്കപ്പെട്ടിരുന്നതുകൊണ്ട്, കൊടുങ്ങല്ലൂർകൊണ്ടുമാത്രം പ്രയോജനവുമില്ലായിരുന്നു. എന്നുതന്നെയുമല്ല പ്രതിരോധത്തിനുവേണ്ട സന്നാഹങ്ങൾ നടത്താമെന്നു വിചാരിച്ചാൽതന്നെയും മന്ത്രിയുടെ പിശുക്കുമൂലം ജോലിക്കാർക്ക് സാധാരണകൂലിപോലും നൽകാൻ സാദ്ധ്യമല്ലെന്നുവന്നു. ഈ സാഹചര്യങ്ങളിൽ കോട്ട ഉപേക്ഷിക്കുകതന്നെ ബുദ്ധിപൂർവ്വകമെന്നു തീരുമാനിക്കപ്പെട്ടു.

"ആയക്കോട്ട, പറവൂർ കുര്യാപ്പിള്ളി എന്നിവയും മററുപല അപ്രധാനകോട്ടകളും യാതൊരു എതിർപ്പുംകൂടാതെ ഒന്നിനുപുറകേ ഒന്നായി സുൽത്താനു കീഴടങ്ങി. കൊടുങ്ങല്ലൂർക്കോട്ട അദ്ദേഹം ഇടിച്ചുനിരത്തി. മൈസൂർസേന കൊള്ളയും കൊലയും തീവയ്പും നടത്തി നാടാകെ ശൂന്യമാക്കി. നായന്മാർ പർവ്വതപ്രദേശങ്ങളിലുള്ള അവരുടെ ശക്തികേന്ദ്രങ്ങളിലേയ്ക്കു പിന്മാറി. തിരുവിതാംകൂർസേന തെക്കോട്ട് പിൻവാങ്ങിക്കൊണ്ടിരുന്നു. ആ പ്രദേശത്തെങ്ങും കൃഷി നിലച്ചു. മുഹമ്മദീയരായ ആക്രമണകാരികളുടെ പൈശാചികമായ മർദ്ദനങ്ങളേക്കാൾ, കടുവായുടേയോ ചെന്നായുടേയോ യാദൃച്ഛികമായ ആക്രമണത്തെ സ്വാഗതം ചെയ്തുകൊണ്ട് ജനങ്ങൾ വീടും കുടിയും ഉപേക്ഷിച്ച് വനാന്തരങ്ങളിലേയ്ക്കു പാഞ്ഞു. സുൽത്താന്റെ ഭാവിതലമുറകൾക്ക് അഭിമാനംകൊള്ളാവുന്നവിധം ഗംഭീരമായ ഒരു വിജയമായിരുന്നു അത്."

രാജാവ് നിസ്സഹായനായി. മദിരാശിയിൽനിന്നു സഹായം ലഭിക്കാനുള്ള യാതൊരു സാദ്ധ്യതയുമുണ്ടായിരുന്നില്ല. അദ്ദേഹം ഗവർണ്ണർ-ജനറലിനെ സമീപിച്ചിരുന്നുവെങ്കിലും മി. ഹോളണ്ട് അവിടെയും സ്വാധീ

നം ചെലുത്തിയിട്ടുണ്ടെന്നുള്ളത് വ്യക്തമായിരുന്നു. എന്നാൽ ആക്രമണത്തിൻെറ വിവരം കല്ക്കട്ടായിൽ ലഭിച്ചപ്പോൾ, മദ്രാസ് ഗവമെൻറ് തൻെറ മുൻനിർദ്ദേശപ്രകാരം സ്വാഭാവികമായും യുദ്ധം പ്രഖ്യാപിച്ചു കാണുമെന്ന വിശ്വാസത്തിൽ കോൺവാല്ലീസ് വീണ്ടും എഴുതി. എന്നാൽ തിരുവിതാംകൂറിനെ സഹായിക്കാൻ മി. ഹോളണ്ട് കൂട്ടാക്കുന്നില്ലെന്നും കോൺവാല്ലീസ്പ്രഭുവിൻെറ ഉത്തരവു ലംഘിക്കാനാണ് അയാളുടെ ഭാവമെന്നും കണ്ടപ്പോൾ സർവ്വസൈന്യാധിപൻ എന്ന നിലയിൽ ഗവർണ്ണർ-ജനറൽ ഫെബ്രുവരി 10-ാംതീയതി അയാൾക്ക് ഇങ്ങനെ എഴുതി:—

"ഞങ്ങൾ (ഗവർണ്ണർ-ജനറലും കൌൺസിലും വിവരിക്കാൻ പോകുന്ന വിഷയങ്ങളെപ്പററി ഈ ഘട്ടത്തിൽ എന്തെങ്കിലും അഭിപ്രായപ്രകടനം നടത്താൻ ഉദ്ദേശിക്കുന്നില്ല. എന്നാൽ ഞങ്ങൾക്കു വളരെ തെററാണെന്നു തോന്നുന്ന നിങ്ങളുടെ ചില മുൻനടപടികളെപ്പററി, നിങ്ങളോട് സമാധാനം ആവശ്യപ്പെടാൻ നാട്ടിനോടും ബഹുമാനപ്പെട്ട കമ്പനിയോടുമുള്ള കടമ ഞങ്ങളെ നിർബ്ബന്ധിക്കുന്നു.

"ഈ രാജ്യത്തെ പൊതുവായ രാഷ്ട്രീയനിലവച്ചു നോക്കുമ്പോൾ നമ്മോട് ഉടൻതന്നെ ഒരു യുദ്ധം ചെയ്യാൻ ടിപ്പു ശ്രമിക്കുമെന്നു കരുതാൻ സാദ്ധ്യതയില്ലായിരുന്നു. എന്നാൽ അങ്ങനെ സംഭവിക്കുകയാണെങ്കിൽ, ചില പ്രത്യേകപരിതഃസ്ഥിതിയിൽ നിങ്ങൾ സ്വീകരിക്കേണ്ട നടപടിയെപ്പററി അസന്ദിഗ്ദ്ധമായ രീതിയിൽ ചില നിർദ്ദേശങ്ങൾ ഞങ്ങൾ നൽകിയിരുന്നു. ആർക്കാട്ടുനവാബിൻേറയോ തിരുവിതാംകൂർ രാജാവിൻേറയോ പ്രദേശങ്ങൾ ടിപ്പു ആക്രമിച്ചതായി നിങ്ങൾക്കു സൂക്ഷ്മമായ വിവരം ലഭിച്ചാൽ, അപ്പോൾമുതൽ അയാൾ കമ്പനിയുമായി യുദ്ധത്തിലാണെന്നു കരുതാൻ, കഴിഞ്ഞ ആഗസ്റ്റ് 29-ാംതീയതി നിങ്ങൾക്ക് അയച്ച കത്തിൽ ഞങ്ങൾ ആവശ്യപ്പെടുകയുണ്ടായി.

"നവംബർ 13-ാംതീയതിയിലെ ഞങ്ങളുടെ കത്തിൽ ഈ നിർദ്ദേശം ആവർത്തിച്ചിരുന്നു. മേല്പറഞ്ഞ രണ്ടു കത്തുകളിലേയും ഉത്തരവ് വളരെ വ്യക്തമായിരുന്നു. മുമ്പു പറഞ്ഞ നമ്മുടെ ഏതെങ്കിലും മിത്രത്തെ ടിപ്പു ആക്രമിച്ചതിൻെറ ഫലമായി അയാളോടു നമുക്കു യുദ്ധം ചെയ്യേണ്ടി വരുന്ന ദിവസംമുതൽ, ആർക്കാട്ടുനവാബിൻെറ സ്വകാര്യകടക്കാർക്ക് കൊടുക്കുന്ന തുകയും, നിങ്ങളുടെ പ്രസിഡൻസിയിൽനിന്നു യൂറോപ്പിൽ പണം നിക്ഷേപിക്കുന്നതിനുള്ള നടപടികളും ഉടൻ നിർത്തണമെന്നും അങ്ങനെ കിട്ടുന്നപണവും കർണ്ണാട്ടിക്കിലെ മററു ധനാഗമമാർഗ്ഗങ്ങളും ഉപയോഗിച്ച്, ഡയറക്ടർമാരുടെ അഭിപ്രായപ്രകാരമുള്ള യുദ്ധച്ചിലവുകൾ വഹിക്കേണ്ടതാണെന്നും പ്രസ്തുത കത്തുകളിൽ ഞങ്ങൾ നിർദ്ദേശിക്കുകയുണ്ടായി.

"തിരുവിതാംകൂർരാജാവു് ലന്തക്കാരിൽനിന്ന് കൊടുങ്ങല്ലൂർകോട്ടയും ആയക്കോട്ടയും വാങ്ങിയതിനെപ്പററിയുള്ള ഞങ്ങളുടെ അഭിപ്രായം നവംബർ 13-ാംതീയതിയിലെ കത്തിൽ നല്ലവണ്ണം വിശദീകരിക്കുകയുണ്ടായല്ലോ. ഈ കോട്ടകൾ പണ്ടു പോർട്ടുഗീസുകാരുടേയും അതിനുശേഷം ലന്തക്കാരുടേയും വകയാണെങ്കിൽ, ടിപ്പുവിൻെറ സാമന്തനായ കൊച്ചിരാജാവിനോട്ട് യാതൊരു ആശ്രിതവ്യവസ്ഥയും കൂടാതെ അവ സ്വതന്ത്രമായി അവർ കൈവശം വച്ചുകൊണ്ടിരുന്നതാണെങ്കിൽ, ലന്തക്കാർ അവ തിരുവിതാംകൂർരാജാവിനു വിററതു് ന്യായമാണെന്നു കരുതി രാജാവിൻെറ അവകാശത്തെ പിന്താങ്ങുകയും രക്ഷിക്കുകയും ചെയ്യണമെന്ന വ്യക്തമായ ഉത്തരവാണ് നിങ്ങൾക്കു ഞങ്ങൾ നല്കിയതു്.

"ഞങ്ങളുടെ മേല്പറഞ്ഞ ഉത്തരവിനു് വിപരീതമായ നിലപാടാണു ജനുവരി 3-ാംതീയതിയിലെ നിങ്ങളുടെ കത്തിൽ കാണുന്നതു്. രാജാവും ലന്തക്കാരും തമ്മിൽ നടത്തിയ കച്ചവടം തെററാണെന്നു സ്ഥാപിക്കുന്നതിനുള്ള തെളിവുകൾ ഉന്നയിക്കുന്നതിനാണ് നിങ്ങൾ ശ്രമിക്കുന്നതു്. ആ നിലപാട്ട് തെററാണ്. നിങ്ങൾക്കു ലഭിക്കുന്ന ഉത്തരവിൻെറ ചുമതല നിങ്ങൾക്കല്ലാത്തതുകൊണ്ടു്, അതു നടപ്പിലാക്കുകയല്ലാതെ ചർച്ചചെയ്യാൻ നിങ്ങൾക്ക് അവകാശമില്ല.

"ആ എഴുത്തിൻെറ കൂടെ അയച്ച രേഖകളിൽനിന്നു നവംബർ 13-ാം തീയതിയിലെ ഞങ്ങളുടെ ഉത്തരവിൻെറ ഒരു ഭാഗം മാത്രമേ നിങ്ങൾ ടിപ്പുവിനെ അറിയിക്കുകയുണ്ടായുള്ളുവെന്ന് ആശ്ചര്യത്തോടെ ഞങ്ങൾ മനസ്സിലാക്കുന്നു. ആയക്കോട്ടയും കൊടുങ്ങല്ലൂരും സ്വതന്ത്രമായി വില്ക്കാനുള്ള അവകാശം ലന്തക്കാർക്കുണ്ടെന്ന് ബോദ്ധ്യമായാൽ, അവ സംരക്ഷിക്കുന്നതിൽ തിരുവിതാംകൂർരാജാവിനെ നാം സഹായിക്കുമെന്നു നിങ്ങൾ ടിപ്പുവിനെ അറിയിച്ചില്ല.

"എന്നുതന്നേയുമല്ല തിരുവിതാംകൂറിലെ റസിഡണ്ടായ മി. പൌണിക്കും രാജാവിനും നിങ്ങൾ അയച്ച കത്തുകൾ ഞങ്ങൾ വളരെ ഗൌരവത്തോടെ വീക്ഷിക്കുന്നു. അതിൽ ഞങ്ങളുടെ മേല്പറഞ്ഞ തീരുമാനത്തെപ്പററി നിങ്ങൾ മിണ്ടിയിട്ടില്ല. എന്നു മാത്രമല്ല, തൻെറ അതിർത്തിക്ക് ഏതാനും നാഴിക അകലംവരെ എത്തിയിരിക്കുന്ന ഒരു ശത്രുവിൽനിന്നും സ്വന്തം നാട്ടിനെ രക്ഷിക്കാനുള്ള വിശ്വസ്തനായ ഒരു ബന്ധുവിൻെറ ശ്രമങ്ങളെ നിങ്ങൾ നിരുത്സാഹപ്പെടുത്തുകപോലും ചെയ്തിരിക്കുന്നു. ആ ശത്രുവിൻെറ ധിക്കാരത്തെപ്പററിയും അക്രമാസക്തിയെക്കുറിച്ചും വളരെക്കാലമായി അറിയാമായിരുന്നിട്ടും നിങ്ങൾ ഇങ്ങനെ ചെയ്തതു് അത്യന്തം വിചിത്രമായിരിക്കുന്നു.

"തിരുവിതാംകൂർരാജാവിന്റെ വടക്കൻഅതിർത്തിയിലുള്ള രക്ഷാനിരകൾ ആക്രമിച്ചുകൊണ്ട് കഴിഞ്ഞ ഡിസംബർ 29-ാംതീയതി ടിപ്പു യുദ്ധം തുടങ്ങിയെന്ന വിവരം ലഭിച്ചിട്ടും, യൂറോപ്പിൽ നിക്ഷേപിക്കുന്നതിന് ഒരു വലിയ തുകയ്ക്കുവേണ്ടി നിങ്ങൾ പത്രങ്ങളിൽ പരസ്യം ചെയ്ത കാര്യവും ഞങ്ങളുടെ ശ്രദ്ധയിൽ പെട്ടിരിക്കുന്നു. നിങ്ങളുടെ പ്രസിഡൻസിയിലെ പട്ടാളങ്ങളുടെ കമാൻഡിങ് ആഫീസറിൽനിന്ന് സർവ്വസൈന്യാധിപനു ലഭിച്ച ഒരു കത്ത് അദ്ദേഹം ഈ ബോർഡിന്റെ മുമ്പിൽ സമർപ്പിച്ചു. ഏതു നിമിഷവും ഒരു വലിയ സൈന്യം യുദ്ധസന്നദ്ധമായി നില്ക്കണമെന്നും, തെക്കുള്ള സേനയെ ശക്തിപ്പെടുത്താൻ കേന്ദ്രതാവളത്തിൽനിന്നു നല്ലൊരു പോഷകവിഭാഗം നീങ്ങണമെന്നും നിങ്ങൾ ആജ്ഞാപിച്ചതായി അതിൽനിന്നു മനസ്സിലായി. എന്നാൽ അതേ സമയംതന്നെ കഴിഞ്ഞ സമാധാനഉടമ്പടി ടിപ്പു പരസ്യമായി ലംഘിച്ചുവെന്ന് അറിഞ്ഞതിനുശേഷംപോലും, വാലാജാബാദിലെ പീരങ്കികൾ കൊണ്ടുപോകുന്നതിന് ഇനിയൊരു ഉത്തരവുണ്ടാകുന്നതുവരെ കാളകളെ കൊടുക്കാൻ പാടില്ലെന്ന് നിങ്ങൾ കേണൽ മസ്ഗ്രേവിനെ അറിയിച്ചതായി ഞങ്ങൾ കാണുന്നു. അതു ഞങ്ങൾക്ക് അത്യന്തം ആശ്ചര്യമുണ്ടാക്കി. എന്തെന്നാൽ കർണ്ണാട്ടിക്കിലെ കഴിഞ്ഞ യുദ്ധത്തിൽതന്നെ തെളിഞ്ഞ വസ്തുതയാണ്, സാധനസാമഗ്രികൾ ധാരാളമായി ലഭിച്ചില്ലെങ്കിൽ, ഊർജ്ജിതമായി യുദ്ധം നടത്തുന്നതിനുള്ള മറ്റെല്ലാ ഒരുക്കങ്ങളും നിഷ്ഫലമായിപ്പോകുമെന്ന്.

"ഞങ്ങൾക്ക് അതൃപ്തികരമായി തോന്നിയ നിങ്ങളുടെ പ്രവർത്തനങ്ങൾ വിവരിച്ചുകഴിഞ്ഞു. താഴെ പറയുന്ന കാര്യങ്ങൾക്കു നിങ്ങൾ ഉടൻതന്നെ സമാധാനം ബോധിപ്പിക്കേണ്ടതാണ്. കൊച്ചിരാജാവ് മൈസൂർസാമന്തനാകുന്നതിനു മുമ്പുതന്നെ ലന്തക്കാർ സ്വതന്ത്രരായി ആയക്കോട്ടയും കൊടുങ്ങല്ലൂരും കൈവശം വച്ചുകൊണ്ടിരുന്നതായി തെളിഞ്ഞാൽ, അവ സംരക്ഷിക്കുന്നതിന് നാം തിരുവിതാംകൂർരാജാവിനെ സഹായിക്കുമെന്ന വിവരം എന്തുകൊണ്ട് അവിടുത്തെ റസിഡൻറായ മി. പൗണിയെയും രാജാവിനേയും അറിയിച്ചില്ല. യൂറോപ്പിൽ തുടരുന്ന നിക്ഷേപമിടുന്നതിനുള്ള നടപടികൾ നിങ്ങൾ എന്തുകൊണ്ട് സ്വീകരിച്ചു? ഡിസംബർ 29-ാംതീയതി തിരുവിതാംകൂർരാജാവിന്റെ രക്ഷാനിരകൾ ടിപ്പു ആക്രമിച്ചുവെന്ന വിവരം ലഭിച്ചതിനുശേഷവും യുദ്ധരംഗത്തു നമ്മുടെ സേനകൾക്ക് ഊർജ്ജിതമായ പ്രവർത്തനം നടത്തുന്നതിനു വേണ്ടത്ര വണ്ടികളും കാളകളും നൽകുന്നതിനു നിങ്ങൾ എന്തുകൊണ്ട് അമാന്തിച്ചു. നമ്മുടെ സഖ്യകക്ഷികളായ ആർക്കാട്ടുനവാബിനേയോ, തിരുവിതാംകൂർ

രാജാവിനേയോ ആക്രമിച്ചാൽ, കമ്പനിയുമായി ടിപ്പു യുദ്ധത്തിലാണെന്നു കരുതി വേണ്ട നടപടികൾ സ്വീകരിക്കാനുള്ള ഞങ്ങളുടെ തുടൎച്ചയായുള്ള ഉത്തരവുകൾ നിങ്ങൾ ലംഘിച്ചിരിക്കുന്നുവെന്നു മേല്പറഞ്ഞ കാൎയ്യങ്ങൾ തെളിയിക്കുന്നു."

മാൎച്ചുമാസം ആദ്യത്തിൽ മദിരാശിഗവൎണ്ണർസ്ഥാനത്തുനിന്നു ഹോളണ്ട് നീക്കംചെയ്യപ്പെടുകയും പകരം ജനറൽ മെഡോസ് നിയമിതനാകുകയും ചെയ്തു. ഇതിനിടയിൽ തിരുവിതാംകൂർസേനയുടെ കാൎയ്യമായ എതിൎപ്പൊന്നുമില്ലാതിരുന്നതുകൊണ്ട്, തന്റെ സൈനികനിര ടിപ്പു ചെറുതാക്കി. ടിപ്പുവിനെ എതിൎക്കാൻ മദിരാശിയിൽനിന്നും ഉത്തരവു ലഭിക്കാതിരുന്നതുകൊണ്ട്, തിരുവിതാംകൂർരാജാവു് പണം കൊടുത്തു വരുത്തിയ കമ്പനിസേന (ക്യാപ്റ്റൻ നോക്സിന്റെ കീഴിലുള്ള 10, 13 മദ്രാസ്കുപ്പിണികൾ) കേവലം കാഴ്ചക്കാരായി നിന്നു. കൊടുങ്ങല്ലൂരിൽ ഒരുകുപ്പിണി യൂറോപ്യന്മാരും രണ്ടുകുപ്പിണി ശിപ്പായിമാരുമുള്ള മറെറാരു സേന കേണൽ ഹാർട്ട്ലിയുടെ നേതൃത്വത്തിൽ ബോംബെയിൽനിന്നും വന്നുചേൎന്നിരുന്നു. എന്നാൽ കൊടുങ്ങല്ലൂർ ഉപേക്ഷിക്കണമെന്നായിരുന്നു അവരുടെയും ഉപദേശം. മേയ് 8-ാംനു സുൽത്താൻ കോട്ട കൈവശപ്പെടുത്തി. അദ്ദേഹം അതു് ഇടിച്ചുനിരത്തിയെങ്കിലും, തിരുവിതാംകൂറിലേക്കു് കാൎയ്യമായ ആക്രമണത്തിനു തുനിഞ്ഞില്ല. ഇടവപ്പാതി ആരംഭിക്കാറായിരുന്നു. എന്നുതന്നെയുമല്ല, തന്നോടു യുദ്ധം പ്രഖ്യാപിക്കാൻ കോൺവാലീസ് വളരെ ഗൌരവത്തോടെ ആലോചിക്കുന്നുണ്ടെന്നും, അതിന്നായി നൈസാമിന്റെയും മഹാരാഷ്ട്രരുടെയും സഹായം അദ്ദേഹം തേടുന്നുണ്ടെന്നും ടിപ്പുവിനു വിവരം ലഭിച്ചു. ആ ആക്രമണത്തെ നേരിടാൻവേണ്ടി ശ്രീരംഗപട്ടണത്തേക്കു പിൻമാറി തന്റെ സൈന്യത്തെ പുനഃസംഘടിപ്പിക്കുകയാണു് ബുദ്ധിപൂൎവ്വമെന്നു് അദ്ദേഹം തീരുമാനിച്ചു.

അങ്ങനെ സ്വന്തം മിത്രങ്ങളുടെ പ്രത്യക്ഷമായ സഹായംകൂടാതെ തന്നെ തിരുവിതാംകൂർ ആക്രമണത്തിൽനിന്നു് രക്ഷപ്പെട്ടു. ബ്രിട്ടീഷുകാരുടെ ഭീതി നല്ലവണ്ണം വളൎത്തി, ടിപ്പുവിനു് എതിരായ ഒരു സഖ്യം കേശവദാസ് ഉണ്ടാക്കി. യുദ്ധത്തിൽ തോറെറങ്കിലും, തിരുവിതാംകൂറാണു് അവസാനം ജയിച്ചതു്. എന്തെന്നാൽ പുതിയ അപകടത്തെ നേരിടുന്നതിനുവേണ്ടി തന്റെ തിരുവിതാംകൂർആക്രമണപദ്ധതി ഉപേക്ഷിച്ചു് ടിപ്പുവിനു മൈസൂറിലേക്കു മടങ്ങേണ്ടിവന്നു.

---

# അദ്ധ്യായം ആറ്

# ടിപ്പു തുരത്തപ്പെടുന്നു

ടിപ്പുവിനെതിരായി കോൺവാലീസ് പ്രഭു നടത്തിയ യുദ്ധപ്രഖ്യാപനവും മൈസൂറിന് എതിരായി അദ്ദേഹം സംഘടിപ്പിച്ച ത്രിശക്തിസഖ്യവും തിരുവിതാംകൂറിനെ രക്ഷിച്ചു. സുൽത്താനെ ആക്രമിക്കാനായി ത്രിശ്ശിനാപ്പള്ളിയിലും വാലാജാബാദിലും സുശക്തമായ സേനകൾ കേന്ദ്രീകരിച്ചിരുന്നു. ആസന്നമായ പ്രഹരം ഒഴിവാക്കുന്നതിൽ ഉൽക്കണ്ഠാകുലനായിരുന്ന ടിപ്പു തന്റെ സൌഹാർദ്ദം വ്യക്തമാക്കിക്കൊണ്ട് ജനറൽ മെഡോസിന് ഒരു കത്തയച്ചു. എന്നാൽ "ഞങ്ങളുടെ ബന്ധുവായ തിരുവിതാംകൂർരാജാവിനെ നിങ്ങൾ ആക്രമിച്ച നിമിഷംമുതൽ ഞങ്ങളോട് യുദ്ധം പ്രഖ്യാപിച്ചതായി കരുതുന്നു വെന്ന മറുപടിയാണ് അതിനു ലഭിച്ചത്. യുദ്ധം അനിർവാര്യമാണെന്ന് ടിപ്പുവിനു ബോദ്ധ്യമായി. മലബാറിന്റെ നേർക്കുണ്ടാവുന്ന ആക്രമണത്തെ തടയാൻ തന്റെ സൈന്യത്തിന്റെ വലിയൊരു ഭാഗത്തെ നിർത്തിയിട്ട്, ഒരു ചെറിയ കുതിരപ്പട്ടാളത്തോടും പദാതികളോടുംകൂടി അദ്ദേഹം ധൃതഗതിയിൽ ശ്രീരംഗപട്ടണത്തേക്കു മടങ്ങി.

പാലക്കാട്ടുനിന്നു ടിപ്പുവിനെ ആക്രമിക്കാൻ ബ്രിട്ടീഷ്കാർ തീരുമാനിച്ചു. പൂർവ്വതീരത്തുനിന്നും മലബാറിലേക്കുള്ള ഏകപ്രവേശനദ്വാരത്തെ പാലക്കാട്ടുകോട്ട നിയന്ത്രിച്ചിരുന്നു. പ്രകൃതിദത്തമായ അതിന്റെ സൌകര്യങ്ങൾ ഹൈദരാലി കൂടുതൽ സുശക്തമാക്കി. സുപ്രധാനമായ ഈ സങ്കേതം കൈവശപ്പെടുത്താനുള്ള നിർദ്ദേശം മലബാർആക്രമണത്തിന്റെ ചുമതലവഹിച്ച ലഫ് കേണൽ സ്റ്റുവാർട്ടിനു ലഭിച്ചു. 1790 ആഗസ്റ്റ് 11-ാംനു- കേണൽ സ്റ്റുവാർട്ടിന് അഡ്ജൂട്ടാൻറ് ജനറൽ ഇങ്ങനെ എഴുതി: "പാലക്കാട്ടുചേരിയിലേക്ക് നിങ്ങൾ കഴിയുന്നത്ര തോക്കുകളും, ആഹാരസാധനങ്ങളും മററും കൊണ്ടുപോകണമെന്നാണ് അദ്ദേഹത്തിന്റെ (ജനറൽ മെഡോസ്) താൽപര്യം. നിങ്ങൾ എത്രയുംവേഗം അവിടെ എത്തി കാര്യങ്ങൾ നേരെയാക്കുമെന്ന് അദ്ദേഹം പ്രത്യാശിക്കുന്നു."

സെപ്തംബർ 21-ാംനു- രാവിലെ പീരങ്കിപ്രയോഗത്തോടെ പാലക്കാടിന്റെനേർക്ക് സ്റ്റുവാർട്ട് ആക്രമണം ആരംഭിച്ചു. "ടിപ്പുസുൽത്താനുമായുള്ള യുദ്ധത്തിന്റെ ചരിത്രം" എന്ന അക്കാലത്തെ ഒരു പ്രസിദ്ധീകരണ

ത്തിൽനിന്നു താഴെപ്പറയുന്ന വിവരങ്ങൾ ലഭിക്കുന്നു. ഒരു മണിക്കൂറിനുള്ളിൽമൈസൂർപീരങ്കികൾ നിശ്ശബ്ദമാക്കപ്പെട്ടു. വൈകുന്നേരം 4 മണിയായപ്പോഴേക്കും കോട്ടയിൽ ഒരു പിളർപ്പുണ്ടാക്കാൻ കഴിഞ്ഞു. രാത്രി 2 മണിയായപ്പോഴേക്കും ബ്രിട്ടീഷ്സൈന്യം കൊത്തളങ്ങൾ കൈവശപ്പെടുത്തുകയും കോട്ട കീഴടക്കുന്നതിന് ആവശ്യപ്പെടുകയും ചെയ്തു. കില്ലേദാരായ യമീൻഖാൻ കീഴടങ്ങി. ഈ കോട്ടയിൽനിന്നും ലഭിച്ച രേഖകളിൽ കില്ലേദാർക്ക് ടിപ്പു അയച്ച ഒരു ഉത്തരവുണ്ടായിരുന്നു. "സാമദാനഭേദദണ്ഡങ്ങൾ പ്രയോഗിച്ചു ആ ജില്ലയിലുള്ള എല്ലാ അവിശ്വാസികളെയും മുസൽമാന്മാരാക്കാൻ അദ്ദേഹം സർവ്വവിധനടപടികളും സ്വീകരിക്കണമെന്നായിരുന്നു" പ്രസ്തുത നിർദ്ദേശം.

സെപ്തംബർ 22-ാംനു രാവിലെ ബ്രിട്ടീഷ്സേന ഔപചാരികമായി കോട്ട കൈവശപ്പെടുത്തി. അങ്ങനെ മലബാർപ്രദേശത്തേക്കുള്ള കവാടം തുറക്കപ്പെട്ടു.

തന്റെ അധികാരം കേണൽ ഹാർട്ട്ലിക്കു നൽകിക്കൊണ്ട് കേണൽ സ്റ്റുവാർട്ട് കോഴിക്കോട്ടേക്കു നീങ്ങി. അദ്ദേഹത്തിന്റെ കീഴിൽ 75-ാം റജിമെൻറ്, 7-ാം ബോംബെ ബറ്റാലിയൻ, ഒരുകമ്പനി ഇൻഡ്യൻ ശിപ്പായിമാർ എന്നിവരെക്കൂടാതെ സാമൂതിരിയുടെ 5,000 നായന്മാരുമുണ്ടായിരുന്നു. മൈസൂർസേന ഒരു കാട്ടിൽ സ്ഥാനമുറപ്പിച്ചിരുന്നു. അവിടെ വച്ചാണ് ആദ്യത്തെ ഏററുമുട്ടലുണ്ടായത്. അതിനെത്തുടർന്ന് അവർ അടുത്തുള്ള ഒരു മാപ്പിളസങ്കേതത്തിലേക്കു പിൻമാറി. അവിടെവച്ചു നടന്ന ഘോരമായ യുദ്ധത്തിനുശേഷം മൈസൂർസൈന്യം ഗ്രാമം വിട്ടൊഴിയുകയും തിരൂരങ്ങാടി കോട്ടയെ അഭയംപ്രാപിക്കുകയും ചെയ്തു. കേണൽ ഹാർട്ട്ലി അവരെ പിന്തുടർന്നു കോട്ട കൈവശപ്പെടുത്തി. സേനാധിപനായ ഹുസ്സൈയിൻഅലിഖാനെ തടവുകാരനായി പിടിച്ചുവെങ്കിലും, മാബൂബ്ഖാന്റെ നേതൃത്വത്തിൽ ഗണ്യമായ സേനാവിഭാഗം വടക്കോട്ടു രക്ഷപ്പെടുകയുണ്ടായി. ടിപ്പുവിന്റെ പുതിയ കോട്ടയായ ഫെറൂക്കും ഉപേക്ഷിക്കപ്പെട്ടു.

1790 ഡിസംബർ ആദ്യത്തിൽ സുശക്തമായ ഒരു സേനയുമായി മേജർജനറൽ ആബർകോമ്പി തലശ്ശേരിയിൽ വന്നിറങ്ങി. മൈസൂർഭരണത്തെ സ്ഥിരമായി എതിർത്തുകൊണ്ടിരുന്ന സമീപപ്രദേശത്തെ രാജാക്കന്മാർ അദ്ദേഹത്തോടു ചേർന്നു ടിപ്പുവിനോടു ദീർഘകാലമായി ഒളിപ്പോർയുദ്ധം നടത്തിക്കൊണ്ടിരുന്നവരുടെ നേതാവായ പഴശ്ശി കേരളവർമ്മരാജാവും ഇക്കൂട്ടത്തിൽപ്പെടുന്നു. 15 വർഷത്തിനുശേഷം, ബ്രിട്ടീഷ്അധികാരികൾക്ക് എതിരായി തന്റെ ജീവാവസാനംവരെ അദ്ദേഹം ദേശീയകലാ

പത്തിനു നേതൃത്വം നൽകുകയുണ്ടായി. ഡിസംബർ 16-ാംനു കണ്ണൂർ പട്ടണം പിടിച്ചടക്കപ്പെട്ടു. ബലിയാപട്ടണം എതിർപ്പുകൂടാതെ കീഴടങ്ങി. ആ മാസം അവസാനത്തോടുകൂടി കേണൽ ഹാർട്ട്ലിയുടെ സൈന്യം ജനറൽ ആബർകോമ്പിയുമായി സന്ധിച്ചു. അതോടെ മലബാറിൽ നിന്നും ടിപ്പുവിന്റെ പട്ടാളം നിർമ്മാജ്ജനം ചെയ്യപ്പെട്ടു.

മലബാർപ്രദേശങ്ങൾ സംരക്ഷിക്കാൻ നാമമാത്രമായ ശ്രമം മാത്രമേ സുൽത്താൻ യഥാർത്ഥത്തിൽ നടത്തിയിരുന്നുള്ളു. മലബാറിന്റെ പല ഭാഗങ്ങളിലായി അദ്ദേഹം ധാരാളം സേനാവിഭാഗങ്ങളെ നിർത്തിയിരുന്നുവെങ്കിലും, കാര്യമായ എതിർപ്പൊന്നും കൂടാതെ ബ്രിട്ടീഷുകാർ ആ പ്രദേശം കൈവശപ്പെടുത്തി. പാലക്കാട്ടുകോട്ട പിടിക്കാൻവേണ്ടിമാത്രമേ നല്ലൊരു യുദ്ധം നടന്നുള്ളു. എന്നാൽ അവിടെത്തന്നെ പ്രതിരോധം വളരെ നിരുന്മേഷമായിട്ടായിരുന്നു നടന്നത്. കോട്ടയിലെ പീരങ്കികൾ പ്രവർത്തനരഹിതമാക്കാൻ കേണൽ സ്റ്റുവാർട്ടിന് വലിയ പ്രയാസമുണ്ടായില്ല.

വളരെ ക്ലേശങ്ങൾ സഹിച്ച് കീഴടക്കുകയും ധാരാളം പണവും ജീവനും നഷ്ടപ്പെടുത്തി കൈവശംവച്ചുകൊണ്ടിരിക്കുകയുംചെയ്ത ഈ പ്രദേശം ഒരു ചെറുസേനയുടെ മുമ്പിൽ എന്തുകൊണ്ടാണ് സുൽത്താൻ ഉപേക്ഷിച്ചത്? പ്രതിരോധപ്രവർത്തനങ്ങൾക്ക് ഏററവും സഹായകരമായിരുന്നു മലബാറിലെ ഭൂപ്രകൃതി. മാപ്പിളമാരാണെങ്കിൽ മൈസൂർ ഭരണത്തെ സഹായിച്ചിരുന്നു. മൈസൂരുമായുള്ള ഗതാഗതബന്ധങ്ങളാകട്ടെ സുരക്ഷിതവും ഭദ്രവുമായിരുന്നു. ഉറച്ചുനില്ക്കാൻ ശേഷിയുള്ള ഒരു ചെറുസേനയ്ക്കു ബ്രിട്ടീഷ് മുന്നേററം തടഞ്ഞുനിർത്താൽ യാതൊരു പ്രയാസവുമുണ്ടാകുമായിരുന്നില്ല. പിന്നെ എന്തുകൊണ്ടാണ് മൈസൂറിന്റെ എതിർപ്പ് ഇത്ര നിർജ്ജീവമായിപ്പോയത്?

അതിന്റെ കാരണം മനസ്സിലാക്കാൻ പ്രയാസമില്ല. ഒന്നാമതായി, ശ്രീരംഗപട്ടണത്തേക്കുള്ള ടിപ്പുവിന്റെ പെട്ടെന്നുള്ള പലായനം മലബാറിലെ പട്ടാളത്തിന്റെ മനോവീര്യം നശിപ്പിച്ചു. മലബാറിൽ പ്രതിരോധപ്രവർത്തനം സംഘടിപ്പിക്കുവാൻ ചുമതലപ്പെട്ടവരായി ആരുമുണ്ടായിരുന്നില്ല. അതിന്റെ ഫലമായി വ്യക്തമായ യാതൊരു പ്ലാനുമില്ലായിരുന്നതുകൊണ്ട് വിവിധസ്ഥലങ്ങളിലെ കാവൽസേനകൾ സ്വന്തംകാര്യം നോക്കാൻ നിർബ്ബന്ധിതരായി. എന്നു മാത്രമല്ല ഒററപ്പെട്ടു കിടന്ന സേനാവിഭാഗങ്ങളെ കേന്ദ്രീകരിച്ച് ഒററശക്തിയാക്കിത്തീർക്കാനുള്ള ശ്രമവും നടന്നില്ല. ശ്രീരംഗപട്ടണത്തുനിന്ന് യാതൊരു നിർദ്ദേ

ശവും ലഭിച്ചില്ല. അതിന്റെയൊക്കെ ഫലമായി ഓരോ സേനാനായകന്മാരും ശത്രുവിനെ ഫലപ്രദമായി എതിർക്കുന്നതിനു പകരം കീഴടങ്ങി. പാലക്കാട്ടുയുദ്ധം കഴിഞ്ഞതിനുശേഷം ഒറ്റപ്പെട്ട മൈസൂർസേനകളെ തുടച്ചുനീക്കുകയെന്നതായിരുന്നു ബ്രിട്ടീഷ്സേനയുടെ ജോലി.

മൈസൂർഭരണത്തോട് ഒരിക്കലും നിരക്കാതിരുന്ന നായർപ്രമാണിമാരും രാജാക്കന്മാരും ഈ സന്ദർഭം ഉപയോഗിച്ചു നാട്ടുകാരെ മുഴുവൻ ടിപ്പുവിന്റെ സേനകൾക്ക് എതിരായി അണിനിരത്തിയെന്നതാണ് രണ്ടാമത്തെ കാരണം. തിരുവിതാംകൂറിൽ അഭയംപ്രാപിച്ചിരുന്ന സാമൂതിരിയും മറ്റു രാജാക്കന്മാരും രാജാകേശവദാസന്റെ ഉപദേശത്തോടും സഹായത്തോടുംകൂടി രഹസ്യദൂതന്മാരെ അയച്ച് ശക്തിയായ ഒളിപ്പോർ പ്രസ്ഥാനം സംഘടിപ്പിച്ചിരുന്നു. അതിന്റെ മുമ്പിൽ മൈസൂറിന്റെ സിവിൽഭരണം പരിപൂർണ്ണമായും തകർന്നു. സ്വന്തം നാടുകളിലേക്ക്, ആട്ടിയോടിക്കപ്പെട്ടിരുന്ന രാജാക്കന്മാരും അവരുടെ പ്രതിനിധികളും മടങ്ങിവന്നു. മലവെള്ളംപോലുള്ള ഈ പ്രവാഹത്തിന്റെ മുമ്പിൽ സൈനികപിന്തുണയില്ലാതായിത്തീർന്ന ടിപ്പുവിന്റെ ഉദ്യോഗസ്ഥന്മാർ നിസ്സഹായരായിപ്പോയി.

മലബാറിലെ രക്ഷാനടപടികൾ തകർന്നുകൊണ്ടിരുന്നപ്പോൾ, അങ്ങോട്ടു പോഷകസേനകളെ അയയ്ക്കാനോ സഹായം എത്തിക്കാനോ ടിപ്പുവിനു കഴിഞ്ഞില്ല. യോർക്ക്ടൌണിലെ പരാജയത്തിന്റെ ഫലമായ അപമാനം നിർമ്മാർജ്ജനംചെയ്യുന്നതിനു വലിയ വാശിയുണ്ടായിരുന്ന കോൺവാലീസ്പ്രഭു വലിയൊരു യുദ്ധത്തിനുതന്നെ ഒരുക്കംകൂട്ടിയിരുന്നു. കമ്പനിക്കാരും സഖ്യകക്ഷികളും എല്ലാ ഭാഗത്തുനിന്നും ടിപ്പുവിനെ ആക്രമിച്ചു. മൈസൂറിന്റെ വടക്കൻഅതിർത്തിയിൽ മഹാരാഷ്ട്രരുടെയും നൈസാമിന്റെയും സേനകൾ പ്രവേശിച്ചു. ബ്രിട്ടീഷുകാർ തെക്കുനിന്നു കോയമ്പത്തൂർ ആക്രമിച്ചു. ബാംഗ്ലൂർപീഠഭൂമി പ്രധാനപ്പെട്ട യുദ്ധരംഗമായി മാറി. എല്ലാ ഭാഗത്തുനിന്നും ആക്രമിക്കപ്പെടുകയും, ബ്രിട്ടീഷുകാർ സ്വന്തം നാട്ടിൽ പ്രവേശിക്കുകയും ചെയ്ത സന്ദർഭത്തിൽ മലബാർയുദ്ധം അപ്രധാനമായി ടിപ്പു കരുതി.

അവസാനരംഗം അത്യന്തം അപമാനകരമായിരുന്നു. 1766-ൽ മലബാർ കൈവശപ്പെടുത്താൻ ഹൈദർ ആക്രമണം തുടങ്ങിയതു മുതൽ 1791-ൽ ടിപ്പുവിന്റെ ശക്തി പശ്ചിമതീരത്ത് തകർക്കപ്പെട്ടതുവരെയുള്ള കാൽനൂറ്റാണ്ടുകാലത്തോളം മൈസൂറിന്റെ ആധിപത്യം നിലവിലിരുന്നു. അവർ പടവെട്ടിപ്പിടിച്ച പ്രദേശത്തിന്റെമേൽ മൈസൂർഭ

ണാധിപന്മാക്ക് ഒരിക്കലും പൂർണ്ണമായ നിയന്ത്രണമുണ്ടായിരുന്നില്ല. രാജാക്കന്മാരോട് അനുരഞ്ജനാപൂർവ്വമായ ഒരു നയം ഹൈദരാലി സ്വീകരിച്ചുനോക്കി. ഭരണയന്ത്രത്തിന്റെ കർക്കശമാർഗ്ഗങ്ങൾ മുഴുവൻ ടിപ്പു പ്രയോഗിച്ചു. തന്റെ സൈനികശക്തിയുടെ നിഷ്ഠുരത മുഴുവൻ അദ്ദേഹം മലബാറിലെ ജനങ്ങളെ അനുഭവിപ്പിച്ചുനോക്കി. നിരാശയും രോഷവും കൊണ്ട് അദ്ദേഹം നാടാകെ കൊള്ളിവച്ചു നശിപ്പിച്ചു, ഹിന്ദുക്കളെ ബലം പ്രയോഗിച്ച് ഇസ്ലാമിലേക്ക് ചേർത്തു, രാജ്യമാകെ സൈനികഭരണത്തിൻകീഴിലെന്നപോലെ പെരുമാറി. എന്നാൽ മുന്നൊരദ്ധ്യായത്തിൽ ഉദ്ധരിച്ച പ്രഖ്യാപനത്തിൽ ടിപ്പുതന്നെ സമ്മതിക്കുന്നതുപോലെ, അദ്ദേഹത്തിന്റെ ഏററവും കഠിനമായ നടപടികൾപോലും ഫലിച്ചില്ല. സമ്പൽസമൃദ്ധമായ മലബാർസംസ്ഥാനം അദ്ദേഹത്തിന്റെ ഖജനാവിനും സൈന്യത്തിനും ഒരു ഭാരമായിത്തീർന്ന വൈപരീത്യമാണുണ്ടായത്. ടിപ്പുവിന്റെ സംരക്ഷണത്തെക്കാൾ കാനനവാസമാണ് നായന്മാർ ഇഷ്ടപ്പെട്ടത്. അവരെ നാട്ടിൽ കൊണ്ടുവരാൻ യാതൊരു പ്രലോഭനവും ഫലിച്ചില്ല. ഭീഷണികൾകൊണ്ടും മർദ്ദനമുറകൾകൊണ്ടും അവരുടെ ചെറുത്തുനിൽപ്പ് അവസാനിപ്പിക്കാൻ കഴിഞ്ഞില്ല. തിരുവിതാംകൂർരാജാവിന്റെ അടുത്തുണംപററി ജീവിക്കുന്നതിൽ സംതൃപ്തരായി മലബാറിലെ രാജാക്കന്മാരും പ്രഭുക്കന്മാരും ജനങ്ങളെ ഉപേക്ഷിച്ചിരുന്നു. പുറത്തുനിന്ന് ആരും അവരെ സഹായിച്ചിരുന്നില്ല. ജന്മസിദ്ധമായ സ്വാതന്ത്ര്യസ്നേഹം ഒന്നുമാത്രംകൊണ്ടു നായർജനസാമാന്യം കാൽനൂററാണ്ടുകാലത്തോളം മൈസൂർഭരണത്തെ ചെറുത്തുകൊണ്ടുനിന്നു. ഇതിനു തുല്യമായ ഒരു സംഭവം ഇന്ത്യാചരിത്രത്തിൽ വിരളമാണ്.

മലബാറിന്റെമേലുള്ള മൈസൂറിന്റെ നിയന്ത്രണം തീരെ ദുർബ്ബലമായിരുന്നു. സഹ്യപർവ്വതത്തിനപ്പുറത്തുനിന്നും തുടർച്ചയായി ആളും സാധനങ്ങളും ലഭിക്കുന്നതിലായിരുന്നു അവരുടെ ശക്തി. എല്ലാ സൈനികാധിനിവേശശ്രമങ്ങളേയുംപോലെ പുറത്തുനിന്നുള്ള ആദ്യത്തെ ആഘാതമേററപ്പോൾ, അത് പരമദയനീയമായി തകർന്നുവീണു. ഒററാത്രികൊണ്ട് അത് അന്തർദ്ധാനംചെയ്തു. 25 വർഷക്കാലത്തെ മൈസൂർഭരണത്തെപ്പററി ഇന്നും അറപ്പോടും ഭീതിയോടുംകൂടിയാണ് മലബാർ സ്മരിക്കുന്നത്.

---

# അദ്ധ്യായം ഏഴ്

# മൈസൂറും കൊച്ചിയും

മുന്നൊരദ്ധ്യായത്തിൽ വിവരിച്ചതുപോലെ ഹൈദരാലിയുടെ മലബാർആക്രമണത്തിന്റെ ആദ്യഘട്ടത്തിൽതന്നെ കൊച്ചിരാജ്യം കീഴ്പ്പെടുത്താൻ അദ്ദേഹത്തിനു കഴിഞ്ഞിരുന്നു. കീഴടങ്ങാൻ കൊച്ചിരാജാവ് ആദ്യം താല്പര്യം കാണിച്ചില്ല. എന്നാൽ പിൽക്കാലത്ത് ശക്തൻ തമ്പുരാൻ എന്ന പേരിൽ വിശ്രുതനായിത്തീർന്ന രാമവർമ്മ ഇക്കാര്യത്തിൽ മുൻകൈയെടുത്തു. അദ്ദേഹം അക്കാലത്ത് ഒരു ഇളമുറക്കാരനായിരുന്നുവെങ്കിലും, പ്രതാപശാലിയും നേതൃത്വശേഷിയുമുള്ള ഒരാളാണെന്നു തെളിയിച്ചുകഴിഞ്ഞിരുന്നു. നാവികസഹായം വരുന്നതുവരെ രാജകുടുംബം കൊച്ചിയിൽനിന്നു തൽക്കാലം തിരുവിതാംകൂറിലേക്ക പോകണമെന്ന ഡച്ച് കമാണ്ടറുടെ ഉപദേശം രാജാവിനു സ്വീകാര്യമായിരുന്നുവെങ്കിലും രാമവർമ്മ അതിനെ എതിർത്തു. * ഈ സന്ദർഭത്തിൽ വിവേകം കാണിക്കുകയാണ് ഏറ്റവുംവലിയ ധീരതയെന്ന് ബോദ്ധ്യപ്പെടുത്താൻ അദ്ദേഹത്തിനു കഴിഞ്ഞു. അതനുസരിച്ച് കൊച്ചിരാജാവ് ഹൈദരുമായി കൂടിയാലോചനകൾ ആരംഭിച്ചു. കൊച്ചിരാജ്യപ്രതിനിധികളെ ഹൈദർ ബഹുമാനത്തോടെ സ്വീകരിച്ചു. തിരുവിതാംകൂർ ആക്രമിക്കുമ്പോൾ കൊച്ചിരാജ്യത്തിന്റെ പ്രാധാന്യം അറിയാവുന്ന സൂക്ഷ്മബുദ്ധിയായിരുന്ന ഹൈദർ, നല്ലൊരു കപ്പം നൽകുകയാണെങ്കിൽ രാജാവിനെ ഉപദ്രവിക്കുകയില്ലെന്നു സമ്മതിക്കുകയുണ്ടായി. ഹൈദറിന്റെ ജീവിതകാലത്ത് ഇരുകൂട്ടരും ഈ കരാർ പാലിച്ചു. ടിപ്പുവിന്റെ ഭരണത്തിന്റെ ആദ്യകാലത്തും, മൈസൂർസാമ്രാജ്യത്തിലെ സമാധാനപരമായ ഒരു ഭാഗമെന്ന നിലയിൽ കൊച്ചിരാജ്യത്തിനു പ്രത്യേകസംരക്ഷണം ലഭിച്ചുവന്നു. പിന്നീടുണ്ടായ കുഴപ്പത്തിന്റെ ഉത്തരവാദിത്വം ടിപ്പുവിന്റെമേൽ ചുമത്തുന്നതും ശരിയല്ല.

മൈസൂറും തിരുവിതാംകൂറും തമ്മിലുള്ള ബന്ധം വഷളാകുകയും സ്ഥിതിഗതികൾ ഗുരുതരമായ നിലയിലേയ്ക്കു നീങ്ങുകയും ചെയ്തപ്പോൾ, കടുവായുമായി ഭക്ഷണം കഴിക്കുന്നവന് നീണ്ട കരണ്ടിവേണമെന്ന പഴയ പഴ

* "ശക്തൻതമ്പുരാൻ", വിശ്വനാഥ്പ്രസ്സ്, എറണാകുളം.

ഞ്ചൊല്ല് സത്യമാണെന്നു രാമവർമ്മയ്ക്കു ബോദ്ധ്യമായിത്തുടങ്ങി. 1789 മാർച്ച് 8-ാംനു- ഡച്ചുകാമാണ്ടൂറിന് അയച്ച ഒരു കത്തിൽ, ഇക്കാര്യത്തെക്കുറിച്ച് കൊച്ചിരാജാവ് പരാതിപ്പെടുകയുണ്ടായി. തിരുവിതാംകൂർ അക്രമിക്കുന്നതിനുള്ള ഒരുക്കങ്ങൾക്കായി ടിപ്പു തന്നെ വല്ലാതെ ഞെരുക്കുന്നുണ്ടെന്നും, അദ്ദേഹത്തിന് അപമാനം സഹിക്കേണ്ടിവരുന്നുവെന്നും, ടിപ്പുവിനെ തനിക്കു ഭയമാണെന്നും അദ്ദേഹം അതിൽ പറഞ്ഞിരുന്നു. 1789-ൽ രാജാവിനെ പാലക്കാട്ടേയ്ക്കു ടിപ്പു വിളിപ്പിച്ചു. രാമവർമ്മ അന്ന് ഇളയരാജാവായിരുന്നു. 37 വയസ്സ് പ്രായമുണ്ടായിരുന്ന അദ്ദേഹമായിരുന്നു ഫലത്തിലുള്ള ഭരണാധികാരി. കഴിഞ്ഞ 15 വർഷക്കാലമായി അദ്ദേഹം ഇങ്ങനെ നാടുഭരിച്ചുവരികയായിരുന്നു. കുടുംബത്തിലെ മൂത്ത അംഗങ്ങളെ ഒഴിച്ചുനിർത്തിയും, പഴയ ഉദ്യോഗസ്ഥന്മാരെ പിരിച്ചുവിട്ടും അദ്ദേഹം ഭരണകാര്യങ്ങളിൽ പൂർണ്ണമായ നിയന്ത്രണം കൈവശപ്പെടുത്തിയിരുന്നു. സാധാരണഗതിയിലുള്ള സമ്മാനങ്ങളോടെ രാജാവു പാലക്കാട്ടു വരികയും ടിപ്പുവിനെ വന്ദിക്കുകയും ചെയ്തു. അദ്ദേഹത്തോട് പ്രത്യേകമായ മമത ടിപ്പു കാണിക്കുകയും ഒരു ഖില്ലാത്തും വിലപ്പെട്ട മുത്തുമാലയും സമ്മാനിക്കുകയുമുണ്ടായി. സ്വകാര്യസംഭാഷണവേളയിൽ തന്റെ മനസ്സിൽ ഏററവും അധികം പൊന്തിനിന്ന പ്രശ്നം സുൽത്താൻ വെളിപ്പെടുത്തി. തിരുവിതാംകൂറിലെ രണ്ടു താലൂക്കുകളുടെമേൽ കൊച്ചി പഴയ അവകാശം ഉന്നയിക്കണമെന്നും, അതു് അംഗീകരിക്കപ്പെട്ടില്ലെങ്കിൽ തിരുവിതാംകൂറിന് എതിരായി യുദ്ധം തുടങ്ങാനും അദ്ദേഹം രാമവർമ്മയോട് ആവശ്യപ്പെട്ടു. രാജാവ് ഇതികർത്തവ്യതാമൂഢനായി. തിരുവിതാംകൂറിനോട് യുദ്ധം പ്രഖ്യാപിക്കുകയെന്നു പറഞ്ഞാൽ ടിപ്പുവിന്റെ വെറുമൊരു കരുവായിത്തീരുകയെന്നാണർത്ഥം. ഈ രണ്ടു താലൂക്കുകൾ കൊച്ചിക്ക് തിരിച്ചുകിട്ടുമെന്ന കാര്യത്തിൽ അദ്ദേഹത്തിന് യാതൊരു തെററിദ്ധാരണയുമില്ലായിരുന്നു. എന്നു മാത്രമല്ല കേരളത്തിലെ ജനങ്ങളെ ആകെ ഭയചകിതരാക്കിയിരിക്കുന്ന ടിപ്പുവിന്റെ നയങ്ങളോട് ഇങ്ങനെ സജീവമായി സഹകരിച്ചാൽ തന്റെ പ്രജകളുടെ ഇടയിൽതന്നെ അതു വലുതായ വെറുപ്പിനു കാരണമായിത്തീരുമെന്നും അദ്ദേഹം കണ്ടു. ഇതിനെല്ലാത്തിനും ഉപരിയായി തിരുവിതാംകൂറിനു ബ്രിട്ടീഷ്കമ്പനിയുടെ സഹായമുണ്ടെന്നും അവർ ആ സംസ്ഥാനം കീഴ്പ്പെടുത്തുന്നതിന് അനുവദിക്കുകയില്ലെന്നും അദ്ദേഹം മനസ്സിലാക്കി. ടിപ്പുവിന്റെ നിർദ്ദേശം നിരാകരിക്കാൻ വളരെ നല്ലകാരണങ്ങളുണ്ടായിരുന്നുവെങ്കിലും അതു നിരസിക്കുക കൂടുതൽ ആപൽക്കരമായിരുന്നു. ടിപ്പുവിനെ എതിർക്കുവാൻ കൊച്ചിക്ക് ഒരിക്കലും സാദ്ധ്യമല്ലെന്നു മാത്രമല്ല,

മൈസൂറിന്റെ അംഗീകൃതസാമന്തന്മാരായിരുന്നതുകൊണ്ട് അവർക്ക് ബന്ധുക്കളുമില്ലായിരുന്നു അതുകൊണ്ട് സൂത്രത്തിൽ രക്ഷപ്പെടാൻ രാജാവ് ശ്രമിച്ചു. ടിപ്പുവിന്റെ മേൽക്കോയ്മ സ്വീകരിക്കുന്നതിനു താൻ തിരുവിതാംകൂർരാജാവിനെ നിർബ്ബന്ധിക്കാമെന്നും, മൈസൂരും തിരുവിതാംകൂറും തമ്മിലുള്ള തർക്കങ്ങൾ തീർക്കാൻ മദ്ധ്യസ്ഥത വഹിക്കാമെന്നും അദ്ദേഹം ടിപ്പുവിനോടു പറഞ്ഞു. ഏതായാലും ആ ഘട്ടത്തിൽ ഇതിൽക്കൂടുതൽ നിർബ്ബന്ധം കൊച്ചിരാജാവിന്റെമേൽ ചെലുത്താൻ സുൽത്താൻ തയ്യാറായില്ല. കൂടിക്കാഴ്ചയെക്കുറിച്ച് അദ്ദേഹം സംതൃപ്തി നടിച്ചു.

മടങ്ങിവന്ന ഉടൻതന്നെ ടിപ്പുവുമായി നടന്ന ചർച്ചയുടെ വിവരം രാമവർമ്മ തിരുവിതാംകൂർരാജാവിനെ അറിയിക്കാൻ അമാന്തിച്ചില്ല. ഡച്ചുകമാണ്ടൂറിനെയും അദ്ദേഹം സംഭവവികാസങ്ങൾ അറിയിച്ചുകൊണ്ടിരുന്നു. എന്നുതന്നെയുമല്ല തിരുവിതാംകൂർരാജാവിന്റെ അറിവോടും സമ്മതത്തോടുംകൂടിയായിരുന്നു രാമവർമ്മ പാലക്കാട്ടേയ്ക്കു പോയതു്. ടിപ്പുവിന്റെ മനോഗതി അറിഞ്ഞപ്പോൾ അദ്ദേഹം ധ്രുതഗതിയിൽ ഒരുക്കങ്ങൾ ചെയ്തു. ടിപ്പുവും സമയം പാഴാക്കിയില്ല. കാലവർഷം അവസാനിക്കുന്നതിനുവേണ്ടി അദ്ദേഹം കാത്തിരിക്കുകയായിരുന്നു. കോയമ്പത്തൂരുള്ള താവളത്തിൽനിന്നു് തന്റെ സാമന്തന്റെ പ്രവർത്തനങ്ങൾ ടിപ്പു സൂക്ഷിച്ചുകൊണ്ടിരുന്നു. കാലവർഷം കഴിഞ്ഞതോടെ ഒരുക്കങ്ങൾ പൂർത്തിയാക്കിയ ടിപ്പു പതുക്കെ പാലക്കാട്ടേക്കു നീങ്ങി. 1787-ൽ അദ്ദേഹം കൊച്ചിരാജ്യത്തു പ്രവേശിച്ചു. രാമവർമ്മയുമായി പുറമേ സൌഹാർദ്ദം പുലർത്തിയിരുന്നുവെങ്കിലും പഴയതുപോലുള്ള പരിഗണന ഈ പ്രാവശ്യം അദ്ദേഹം കൊച്ചിക്കു നൽകിയില്ല. പാലക്കാട്ടുമുതൽ തൃശ്ശൂർവരെയുള്ള പ്രദേശങ്ങൾ അദ്ദേഹം കത്തിക്കൂട്ടിത്തന്നെ നശിപ്പിച്ചു. തൃശ്ശൂരെ സുപ്രസിദ്ധമായ വടക്കുംനാഥക്ഷേത്രപരിസരത്തു് അദ്ദേഹം താവളമടിക്കുകയുണ്ടായി. അടുത്തുള്ള മഠങ്ങളിൽ തന്റെ ഉദ്യോഗസ്ഥന്മാരെ ടിപ്പു താമസിപ്പിച്ചു. വേദമന്ത്രധ്വനി മുഴങ്ങിയിരുന്ന പാവനപ്രദേശത്തു കശാപ്പുചെയ്യുന്ന പശുക്കളുടെ ദീനരോദനം നിറഞ്ഞു. 30,000-ത്തോളം വരുന്ന പദാതികളെയും 5,000 അശ്വഭടന്മാരെയും തീറ്റിപ്പോറ്റേണ്ട ചുമതല ആ ജില്ലയ്ക്കു നിർവ്വഹിക്കേണ്ടിവന്നു.

സുൽത്താന്റെ താവളത്തിൽനിന്നു് അകന്നുനില്ക്കാൻ രാമവർമ്മ ശ്രദ്ധിച്ചു. പുറമേ അദ്ദേഹം വിശ്വസ്തനായ സാമന്തനായിരുന്നു. എന്നാൽ അതേസമയംതന്നെ തിരുവിതാംകൂർരാജാവുമായി അദ്ദേഹം നിരന്തരമായ ഗൂഢാലോചനകളിൽ ഏർപ്പെട്ടു.

ഡിസംബർ 29-ാംനു- നെടുങ്കോട്ടയ്ക്കു് എതിരായി നടന്ന ആദ്യത്തെ ആക്രമണം പരാജയപ്പെട്ടതുകൊണ്ടു് സുൽത്താന്റെ കോപാഗ്നിയിൽനിന്നു രാജാവു് രക്ഷപ്പെട്ടു. 1790 ഏപ്രിൽമാസത്തിൽ നെടുങ്കോട്ട തകർത്തു്, സുൽത്താൻ തിരുവിതാംകൂറിൽ പ്രവേശിച്ചപ്പോഴേക്കും, അദ്ദേഹത്തിനെതിരായി കോൺവാലീസ് യുദ്ധപ്രഖ്യാപനം നടത്തി. അതുകൊണ്ടു് മൈസൂർസേനയ്ക്കു പെട്ടെന്നു ശ്രീരംഗപട്ടണത്തേയ്ക്കു മടങ്ങേണ്ടിവന്നു. അങ്ങനെ വെറും ഭാഗ്യംകൊണ്ടുമാത്രമാണ് തന്റെ മേൽക്കോയ്മയുടെ മാരകമായ രോഷത്തിൽനിന്നു രാമവർമ്മ രക്ഷപ്പെട്ടതു്.

കാൽനൂററാണ്ടുകാലത്തെ ബന്ധത്തിനിടയ്ക്കു് കൊച്ചിയോടു വളരെ മാന്യമായ രീതിയിലാണ് മൈസൂർസർക്കാർ പെരുമാറിയതു്. ആഭ്യന്തര കാര്യങ്ങളിൽ അവർ ഇടപെടുകയുണ്ടായില്ല. എന്നുമാത്രമല്ല ആ സംസ്ഥാനത്തിന്റെ അഭിവൃദ്ധിയിൽ ഹൈദറും ടിപ്പുവും ഒന്നുപോലെ താല്പര്യം കാണിച്ചിരുന്നുവെന്നു വ്യക്തമാക്കുന്ന രേഖകൾ, അടുത്തകാലത്തു പ്രസിദ്ധീകരിച്ച രാമവർമ്മയുടെ ജീവചരിത്രത്തിൽ ഉദ്ധരിച്ചിട്ടുണ്ടു്. കൊച്ചിയിലെ ഭരണത്തിനെതിരായി പരാതിപ്പെടുന്നവരെ അവർ പ്രോത്സാഹിപ്പിച്ചിരുന്നില്ല. കപ്പം യഥാസമയത്തു് അടയ്ക്കുന്ന കാര്യത്തിൽ മാത്രമേ അവർക്കു നിർബ്ബന്ധമുണ്ടായിരുന്നുള്ളു. മേൽക്കോയ്മയുടെ നയത്തിനു് അനുസരണമായി പ്രവർത്തിക്കണമെന്നു് അവർ നിർബ്ബന്ധിച്ചിരുന്നുവെങ്കിലും, അക്കാര്യത്തിലും ചില വിട്ടുവീഴ്ചകൾ അനുവദിച്ചിരുന്നു. കൊച്ചിരാജാവിനോടുള്ള മനോഭാവം വ്യക്തമാക്കുന്ന ഒരു ഉദാഹരണം പറയാം.

രാജാവിന്റെ നികുതിപിരിവിനെതിരായി കൊച്ചിയിലെ ചില വ്യാപാരികൾ സുൽത്താനു് പരാതി അയച്ചു. എന്നാൽ ടിപ്പുവാകട്ടെ രാജാവിനു് ഇപ്രകാരം എഴുതി: "നിങ്ങളുടെ പ്രജകളോടും വ്യാപാരികളോടും നിർദ്ദയമായി പെരുമാറുന്നുവെന്നു് ഹുസൂറിനു പരാതി ലഭിച്ചിരിക്കുന്നു. എന്നാൽ ആ താലൂക്കിലെ (കൊച്ചി) കാര്യങ്ങളെക്കുറിച്ചു തന്നോടല്ല പരാതിപ്പെടേണ്ടതെന്നു ഹുസൂർ അവരെ അറിയിച്ചു"

ചാവക്കാട്ടുതാലൂക്കിന്റെ ചില ഭാഗങ്ങൾ മുമ്പു് കൊച്ചിരാജ്യത്തിൽപ്പെട്ടതായിരുന്നുവെന്നു ടിപ്പുവിനോടു് ഒരിക്കൽ രാജാവു നിവേദനം നടത്തി. ഉടൻതന്നെ അക്കാര്യത്തെക്കുറിച്ചു് അദ്ദേഹം നേരിട്ടു് അന്വേഷിക്കുകയും അവ മടക്കിക്കൊടുക്കാൻ ഉത്തരവിടുകയുംചെയ്തു. ടിപ്പുവിന്റെ ഫർമാൻപ്രകാരം ആ പ്രദേശങ്ങൾ ഇന്നു കൊച്ചിയുടെ ഭാഗമായിത്തീർന്നിരിക്കുന്നു.

രാജാവിനോടുള്ള മൈസൂർഭരണാധിപന്മാരുടെ കാരുണ്യം വ്യക്തമാക്കുന്ന മറെറാരു സംഭവമുണ്ട്. മലബാറിൽനിന്നും കൊച്ചിയിലേയ്ക്കു വന്നിരുന്ന ചരക്കുകൾക്ക് അതിർത്തിയിൽവച്ചു കടത്തുചുങ്കം ചുമത്തിയിരുന്നു. അതിൽനിന്നു തന്നെ ഒഴിവാക്കണമെന്നും അതു തൻെറ സംസ്ഥാനത്തിനു വലിയ നഷ്ടവും ഉപദ്രവവും ഉണ്ടാക്കിക്കൊണ്ടിരിക്കുന്നുവെന്നും രാജാവു് സുൽത്താനോടു പരാതിപ്പെട്ടു. അതിനെക്കുറിച്ചു ടിപ്പു ഇപ്രകാരം ഉത്തരവിട്ടു:

"നിങ്ങളുടെ ഹർജിയിൽനിന്നും എനിക്കു കാര്യങ്ങൾ മനസ്സിലായി. നിങ്ങൾക്കു കൊണ്ടുവരുന്ന അരി ചേററുവായിൽ തടഞ്ഞിരിക്കുന്നതായി പറയുന്നു. അരി വിട്ടുതരാൻ ആവശ്യപ്പെടുന്ന രണ്ടു ഫർമാൻ ഇതോടൊപ്പമുണ്ടു്. അതു് അതിർത്തിയിൽ ഏല്പിച്ചാൽ അരി കൊണ്ടുപോകാവുന്നതാണ്. നിങ്ങളുടെ വക്കീലിനെ മടക്കിയയയ്ക്കുന്നു."

കൊച്ചിയോടു സാധാരണയിൽകവിഞ്ഞ ഔദാര്യമാണ് ടിപ്പു കാണിച്ചതു്. രാജാവിൻെറ നീതിപൂർവ്വമായ ഏതാവശ്യവും അംഗീകരിക്കപ്പെട്ടിരുന്നു. കൊച്ചിരാജ്യത്തിനു വളരെ പ്രധാനമായ ചിത്രക്കുഴമല, രാജാവിൻെറ അപേക്ഷപ്രകാരം ആ പ്രദേശം മടക്കിക്കൊടുക്കാൻ ഗുലാംമുഹമ്മദിനു് ടിപ്പു ഉത്തരവുനൽകി. അതിർത്തിത്തക്കങ്ങൾ ഒഴിവാക്കാൻ അദ്ദേഹം റഷീദ്ബേഗിനോട് ആവശ്യപ്പെട്ടു. അതിർത്തിഗ്രാമങ്ങളിലെ ജനങ്ങളെ ഉപദ്രവിക്കുന്നുവെന്ന പരാതി ലഭിച്ചപ്പോൾ, കൊച്ചിരാജ്യം ടിപ്പുസുൽത്താൻെറ സംരക്ഷണയിലാണെന്ന കാര്യം മറന്നുപോകരുതെന്ന് പാലക്കാട്ടെ അമിൽദാരായ ബാസ്സയ്യായ്ക്കു് അദ്ദേഹം താക്കീതുനൽകി.

1765 മുതൽ 1789 വരെയുള്ള 23 വർഷക്കാലത്തു് മൈസൂർസക്കാരിൻെറ പെരുമാററത്തെക്കുറിച്ചു് കൊച്ചിയ്ക്കു യാതൊരു പരാതിയുമുണ്ടായിരുന്നില്ലെന്നു വ്യക്തമാണ്. കൊച്ചിരാജാവിനോടു ഹൈദരും ടിപ്പുവും വളരെ പരിഗണനകാണിച്ചുവെന്നു മാത്രമല്ല, അവരുടെ ന്യായമായ പരാതികൾ വളരെ ഉദാരമായ രീതിയിൽ പരിഹരിക്കുകയുംചെയ്തുവന്നു. പറങ്കികളിൽനിന്നുണ്ടായ അനുഭവം ഓർക്കുമ്പോൾ ഇക്കാര്യത്തിൽ കൊച്ചിരാജാക്കന്മാർ വളരെ കൃതജ്ഞരായിരിക്കേണ്ടതാണ്.

കൊച്ചിരാജാവിനെപ്പോലെ മലബാറിലെ നാടുവാഴികൾ വഴങ്ങിക്കൊടുക്കുകയും, സ്വാതന്ത്ര്യത്തിനുവേണ്ടി അവിടത്തെ പ്രഭുക്കന്മാരും ജനങ്ങളും പോരാടാതിരിക്കുകയും ചെയ്തിരുന്നുവെങ്കിൽ, അവരോടും ഇതുപോലെതന്നെ പെരുമാറുമായിരുന്നുവെന്നു കരുതുന്നതിൽ തെററില്ല.

എന്നാൽ ഇത്തരത്തിലുള്ള ഏതെങ്കിലും സന്ധിമനോഭാവത്തിനു തികച്ചും എതിരായിരുന്നു കടത്തനാട്ട്, കോട്ടയം, കോഴിക്കോട്ട് എന്നീ രാജാക്കന്മാരുടെ പാരമ്പര്യം. നയോപായങ്ങൾകൊണ്ടും യുദ്ധംകൊണ്ടും തകക്കാൻകഴിയാത്ത ഒരു ശത്രുവിനെയാണ് സാമൂതിരിപ്പാടിൽ മഹാനായ അഫോൺസോ ആൽബുക്കർക്കുപോലും ദർശിച്ചത്. പ്രഭുക്കന്മാരും അതുപോലെതന്നെ അവരുടെ സ്വാതന്ത്ര്യത്തെ വിലമതിച്ചിരുന്നു. ഒരു രാജാവിൻെറ മുമ്പിലും തലകുനിച്ചിട്ടില്ലെന്ന് അഭിമാനിച്ചിരുന്ന ഇരുവനാട്ട് നമ്പ്യാർമാരും കോട്ടയത്തെ നായന്മാരും ആക്രമണകാരിയെ എതിക്കുന്നതിൽ പരസ്പരം മത്സരിച്ചു. ഒരു വിദേശിയെ യജമാനനായി അംഗീകരിക്കുന്നതിലും ഭേദം സവ്വവും നശിക്കുകയാണെന്നു അവർ വിശ്വസിച്ചു.

പക്ഷെ, കൊച്ചിയുടെ പാരമ്പര്യം തികച്ചും വ്യത്യസ്തമായിരുന്നു. 250 വഷക്കാലത്തെ വിദേശദാസ്യം അവരുടെ സ്വാതന്ത്ര്യബോധം നിശ്ശേഷം നശിപ്പിച്ചു. മൈസൂറിൻെറ മേൽക്കോയ്മ സ്വീകരിച്ചുകൊണ്ട് ഒരു സംസ്ഥാനമായി നിലനില്ക്കാനുള്ള അവകാശം അവർ വാങ്ങി. കൊച്ചിയെ സംബന്ധിച്ചിടത്തോളം അതു് യജമാനന്മാരുടെ മാററം മാത്രമായിരുന്നു. അതു വീരോചിതമല്ലായിരുന്നിരിക്കും. കേരളത്തിൻെറ പൊതുതാല്പര്യത്തിൻെറ നിലപാടിൽനിന്നു നോക്കുമ്പോൾ, അതു ദേശദ്രോഹമാണെന്നുതന്നെ പറയാം. പക്ഷെ, അതുകൊണ്ട് ഒരു ഫലമുണ്ടായിരുന്നു. കോഴിക്കോട്ടെയും, കോട്ടയത്തെയും, കടത്തനാട്ടെയും ധീരശൂരന്മാരായ രാജാക്കന്മാർ അട്ടത്തുണംപററി കഴിഞ്ഞപ്പോൾ, നൂററിയമ്പതു വഷത്തേക്കുകൂടി രാജാധികാരം ഭരിക്കാൻ കൊച്ചിരാജാക്കന്മാക്കു സാധിച്ചു.



## അദ്ധ്യായം എട്ട്

# മലബാർ സെററിൽമെൻറ്

ശ്രീരംഗപട്ടണ ഉടമ്പടിയുടെ ഫലമായി ടിപ്പുവിൻെറ ആക്രമണവിപത്തിൽനിന്നും മലബാർ വിമുക്തമായി. സുൽത്താന് എതിരായി ആളും പണവുംകൊണ്ടു സഹായിച്ച തിരുവിതാംകൂർസംസ്ഥാനത്തെ പുറത്തുനിന്നു യാതൊരു ശത്രുവിനും ആക്രമിക്കാൻകഴിയാത്ത നിലയുണ്ടായി. അപമാനകരമായ സാമന്തത്വത്തിൽനിന്നും കൊച്ചിരാജ്യം വിമോചിപ്പിക്കപ്പെട്ടു. സുൽത്താൻ കൈവശപ്പെടുത്തിയിരുന്ന കൊച്ചിക്കു വടക്കുള്ള പ്രദേശങ്ങൾ വാസ്തവത്തിൽ സാമൂതിരി, കോലത്തിരി തുടങ്ങിയ രാജാക്കന്മാരുടെ വകയായിരുന്നുവെങ്കിലും അവയുടെ അവകാശം ബ്രിട്ടീഷുകാർക്കാണ് കിട്ടിയതു്.

തീരപ്രദേശത്തിൻെറ പ്രാധാന്യവും ടിപ്പുവുമായി ഭാവിയിൽ യുദ്ധമുണ്ടാവുകയാണെങ്കിൽ അതിൻെറ തന്ത്രപരമായ സ്ഥാനവും മനസ്സിലാക്കിയ കോൺവാല്ലീസ്പ്രഭു, ആ പ്രദേശത്തിൻെറ സ്ഥിതിഗതികളെക്കുറിച്ച് അന്വേഷിച്ച് അവിടത്തെ ഭരണത്തെപ്പററി റിപ്പോർട്ടുചെയ്യാൻ ഒരു കമ്മിഷനെ നിയമിച്ചു. അദ്ദേഹത്തിൻെറ കല്പനപ്രകാരം ബോംബെ ഗവർണ്ണറായ ജനറൽ ആബർകോമ്പി കണ്ണൂരിൽ വരികയും, ആവശ്യമായ അന്വേഷണംനടത്തി രാജ്യഭരണത്തിനുള്ള വ്യവസ്ഥകൾ ഏർപ്പെടുത്താൻ മി. ഫാമറേയും മേജർ ഡോവിനേയും ചുമതലപ്പെടുത്തുകയുംചെയ്തു. തുടർന്നുനടന്ന കൂടിയാലോചനകളും ഒത്തുതീർപ്പിൻെറ വിശദാംശങ്ങളും ഈ ഗ്രന്ഥത്തിൻെറ പരിധിയിൽ പെടുന്നില്ല. പക്ഷേ, മൈസൂറിൻെറ നിഷ്ക്രമണത്തിനുശേഷമുള്ള യഥാർത്ഥനില അറിയുന്നതിന് അതിൻെറ ചുരുക്കം ചുവടെ ചേർക്കുന്നു. ശ്രീരംഗപട്ടണത്തുള്ള തൻെറ താവളത്തിൽനിന്ന് 1792 നവംബർ 23-ാംതീയതി ജനറൽ ആബർകോമ്പിക്ക് അയച്ച ഒരു കത്തിൽ, പുതിയതായി കൈവശപ്പെടുത്താൻ കഴിഞ്ഞ സ്ഥലത്തിൻെറ പ്രാധാന്യം അദ്ദേഹം മനസ്സിലാക്കിയതിൽ കോൺവാല്ലീസ്പ്രഭു സംതൃപ്തി പ്രകടിപ്പിച്ചു. അതേസമയംതന്നെ അവിടെ പുതിയ ഭരണക്രമം ഏർപ്പെടുത്തുന്നതിനുള്ള അദ്ദേഹത്തിൻെറ ഉൽക്കണ്ഠയും അതിൽ വ്യക്തമാക്കുകയുണ്ടായി. ടിപ്പുവിൻെറ ഭരണം അവസാനിപ്പിച്ചതിനെ തുടർന്നു നായന്മാരും മാപ്പിളമാരുംതമ്മിൽ നിലനിന്നുവരുന്ന

ശത്രുതയും വഴക്കും കുഴപ്പവും അരാജകത്വവും കശ്നമായി അവസാനിപ്പിക്കണമെന്നും ഗവണ്ണർജനറൽ ആവശ്യപ്പെട്ടു.

25 വഷത്തെ മൈസൂർഅധിനിവേശത്തിൻെറ ഫലമായി ഫലഭൂയിഷ്ഠമായിരുന്ന മലബാർ നശിച്ചുപോയിരുന്നു ഒരുകാലത്തു് സമ്പൽസമൃദ്ധമായിരുന്ന സാമൂതിരിയുടെ രാജ്യം ഈ കാലഘട്ടത്തിൽ തുടച്ചയായ യുദ്ധഭൂമിയും സൈനികാധിനിവേശപ്രദേശവുമായിരുന്നു. കൃഷിക്കാർ കാടുകളെ അഭയംപ്രാപിച്ചിരുന്നു. നായർപ്രഭുക്കന്മാർ തറവാടുകളിൽനിന്നും തുരത്തപ്പെട്ടിരുന്നു. അവർ കൂലിപ്പട്ടാളസംഘങ്ങളായി അലഞ്ഞുതിരിഞ്ഞു. നമ്പൂതിരിജന്മിമാർ തിരുവിതാംകൂറിലേക്ക് ഓടിപ്പോയി. മതഭ്രാന്തരായ മാപ്പിളമാർ നാടാകെ പരക്കംപാഞ്ഞു. നാട്ടിൻെറ യാതൊരു ഭാഗത്തും ക്രമസമാധാനങ്ങളില്ലായിരുന്നു. പല സ്ഥലത്തും കൃഷിതന്നെ ഇല്ലാതായി. ഒരുകാലത്തു് ഫലസമൃദ്ധമായിരുന്ന പുരയിടങ്ങൾ, കാടുകളായി മാറുകയും വന്യമൃഗങ്ങളുടെയും കൊള്ളക്കാരുടെയും സങ്കേതമായി പരിണമിക്കുകയുംചെയ്തു.

മലബാറിലെ സ്ഥിതിഗതികൾ നേരെയാക്കുന്നതിന് കമ്പനി നിയമിച്ച കമ്മിഷണർമാക്ക് വളരെ വിഷമകരമായ ഒരു ജോലിയായിരുന്നു ചെയ്യേണ്ടിയിരുന്നതു്. പരസ്പരവിരുദ്ധമായ അവകാശത്തക്കങ്ങൾ തീർക്കുക, നീതിപൂർവ്വമായ നികുതി ഏർപ്പെടുത്തുക, നാട്ടിൽ സമാധാനം പുനഃസ്ഥാപിക്കുക, ജനങ്ങളുടെ വിശ്വാസം വീണ്ടെടുക്കുക, പുതിയ പരിഷ്കാരങ്ങൾ സ്ഥിരമായിരിക്കുമെന്ന വിശ്വാസം കൃഷിക്കാരിൽ വളത്തുക തുടങ്ങിയതായിരുന്നു അവരുടെ ചുമതലകൾ. ആകപ്പാടെ പ്രയാസപൂർണ്ണമായിരുന്ന ഈ ജോലി കൂടുതൽ സങ്കീർണ്ണമാക്കുന്ന പ്രശ്നങ്ങളും ഉത്ഭവിച്ചു. തറവാട്ടുസമ്പ്രദായത്തിൻെറ പ്രത്യേകതയും ഒരു കുടുംബത്തിലെ വ്യത്യസ്തശാഖക്കാരുടെ പരസ്പരവിരുദ്ധമായ അവകാശങ്ങളും അതിലൊന്നായിരുന്നു. പല തെക്കൻമാടമ്പിമാരുടെയുംമേൽ സാമൂതിരിക്ക് മേൽകോയ്മാവകാശമുണ്ടായിരുന്നു. ടിപ്പുസുൽത്താനുമായുള്ള യുദ്ധകാലത്തു് പണ്ടകശാലാകാര്യസ്ഥന്മാരും സൈനികതലവന്മാരും ഉണ്ടാക്കിയിരുന്ന പല താല്ക്കാലികഒത്തുതീർപ്പുകളും അവശേഷിച്ചു. ഇവ കൂടാതെ ഗവണ്ണർ മെഡ്രാസുമായുള്ള ഒത്തുതീർപ്പിൻെറ ഫലമായി തിരുവിതാംകൂർദിവാൻ രാജാകേശവദാസ് മലബാർരാജാക്കന്മാക്ക് കടംകൊടുത്ത പണം പിരിച്ചിരുന്നു. എന്നാൽ കമ്മീഷണർമാർ വളരെ അവധാനപൂർവ്വം പുനരധിവാസപ്രശ്നം കൈകാര്യംചെയ്തു. അവർ ഓരോ ജില്ലകളായി എടുത്തു് രാജാക്കന്മാരുമായി ഒത്തുതീർപ്പുണ്ടാക്കി.

തലശ്ശേരിയിൽനിന്നാണ് അവർ ജോലി ആരംഭിച്ചത്. ചിറയ്ക്കൽ, കോട്ടയം, കടത്തനാട് എന്നീ രാജാക്കന്മാരുമായി അവിടത്തെ പണ്ടകശാലയ്ക്ക് ഉററബന്ധമുണ്ടായിരുന്നു. ഈ രാജാക്കന്മാരുമായി ഉണ്ടാക്കിയ പുതിയ ഒത്തുതീർപ്പിൽ കമ്പനിയുടെ സംരക്ഷണയിൽ പ്രസ്തുത രാജാക്കന്മാർ ഭരണംനടത്തുക, കുരുമുളകുവ്യാപാരത്തിന്റെ കുത്തക കമ്പനിക്കോ കമ്പനി നിയമിക്കുന്ന വ്യാപാരികൾക്കോ നൽകുക, ഭൂമിയിൽനിന്നുള്ള ആദായം വ്യക്തമായി കണക്കാക്കാൻ കഴിയുമ്പോൾ സ്ഥിരമായ കപ്പം നൽകുക എന്നീ വ്യവസ്ഥകൾ ഉൾപ്പെട്ടിരുന്നു.

സാമൂതിരിയുമായി ഒത്തുതീർപ്പുണ്ടാക്കാനാണ് അവർ പിന്നീട് ശ്രമിച്ചത്. എന്നാൽ അദ്ദേഹം വലിയ അനുസ്സ്നടിച്ചതുകൊണ്ട്, കോഴിക്കോട്ടുരാജ്യത്തിന്റെ കുറേഭാഗങ്ങൾ (പയ്യനാട്, പരപ്പാർമല, കിഴക്കുംപുറം, വടക്കുംപുറം, പുഴവായി എന്നീ പ്രദേശങ്ങൾ) അവർ കുറുമ്പ്രനാട്ടെ വീരവർമ്മരാജാവിനു പാട്ടത്തിനുകൊടുത്തു. ഈ പ്രദേശം പാട്ടത്തിനുമാത്രമാണു നൽകിയിരിക്കുന്നതെന്നും വീരവർമ്മരാജാ കമ്പനിയുടെ മാനേജരാണെന്നും പ്രത്യേകം വ്യക്തമാക്കിയിരുന്നു. എന്നിട്ടും സാമൂതിരി ഒത്തുതീർപ്പിനു തയ്യാറായില്ല. അതിന്റെ ഫലമായി അദ്ദേഹത്തിന്റെ കുറേ പ്രദേശങ്ങളെപ്പററിയും കമ്മീഷണർമാർ തീരുമാനം ചെയ്തു. പാലക്കാട്ടുരാജാക്കന്മാരുടെ പഴയ രാജ്യത്തിലെ നടുവട്ടം എന്ന പ്രദേശം സാമൂതിരി കൈവശപ്പെടുത്തിയിരുന്നു. കമ്മിഷണർമാർ പാലക്കാട്ടുരാജാവുമായി ഒരു ഉടമ്പടിയുണ്ടാക്കുകയും ആ പ്രദേശം അദ്ദേഹത്തിനു വിട്ടുകൊടുക്കുകയുംചെയ്തു.

ഇത്രയുമായപ്പോഴേക്കും സാമൂതിരി കൂടിയാലോചനകൾക്കു തയ്യാറായി. ദീർഘമായ ചർച്ചകൾക്കുശേഷം ഒരു ഒത്തുതീർപ്പുണ്ടായി. അതിന്റെ ഫലമായി കോഴിക്കോട്ടുരാജാക്കന്മാരുടെ കുടുംബവകയായ പ്രദേശങ്ങളും കമ്മട്ടവും കടൽച്ചുങ്കവും അദ്ദേഹത്തിനു ബ്രിട്ടീഷുകാർ പാട്ടത്തിനു കൊടുത്തു. ചെറുകിടനാടുവാഴികളുടെമേൽ താല്ക്കാലികമായ നീതിന്യായാധികാരവും അവർ സാമൂതിരിക്കുനൽകി. അദ്ദേഹത്തിന്റെ പ്രത്യേകപദവി വ്യക്തമാക്കുന്നതിനുവേണ്ടി ബേപ്പൂർ, പരപ്പനാട്, വെട്ടത്തുനാട് എന്നീ രാജാക്കന്മാർ അദ്ദേഹത്തിൽക്കൂടെവേണം നികുതി അടയ്ക്കേണ്ടതെന്നും തീരുമാനിച്ചു.൯

എന്നാൽ ഈ ഒത്തുതീർപ്പിന്റെ ഫലമായി സാമൂതിരിയുടെ കുടുംബത്തിൽ കലഹമുണ്ടായി. ഏററവും പ്രബലശാഖക്കാരായ പടിഞ്ഞാറേ കോവിലകത്തുകാർ ഒത്തുതീർപ്പിനെ എതിർക്കുകയും, സ്വതന്ത്രരാകാൻ

ശ്രമിക്കുകയുംചെയ്തു. കലാപകാരിയായ ഇളമുറത്തമ്പുരാനെ തടവിൽ പാർപ്പിക്കേണ്ടിവന്നു. എന്നാൽ ഇപ്രകാരം അപമാനിച്ചതിന്റെ അടുത്ത ദിവസം അദ്ദേഹം മരിച്ചു. അദ്ദേഹം ആത്മഹത്യചെയ്തുവെന്നും പറയപ്പെടുന്നു. ഇതൊക്കെയായിട്ടും പ്രസ്തുത ശാഖക്കാർ ഒത്തുതീർപ്പ് അംഗീകരിച്ചില്ല. അതിന്റെ ഫലമായി പിന്നീട് ധാരാളം കുഴപ്പങ്ങളുണ്ടായി.

മലബാർകാര്യങ്ങൾ അന്വേഷിക്കുന്നതിലും തീരുമാനങ്ങൾ ചെയ്യുന്നതിലും ബോംബെഗവണ്മെൻറിനോടൊപ്പം സുപ്രീംഗവണ്മെൻറിനും പങ്കുണ്ടായിരിക്കണമെന്നായിരുന്നു കോൺവാലീസ്പ്രഭുവിന്റെ ആദ്യത്തെ അഭിപ്രായം. അതിൻപ്രകാരം മെ: ഫാമറും ഡോവും ആരംഭിച്ച ജോലിയിൽ പങ്കെടുക്കാൻ അദ്ദേഹം മെ ജോനഥാൻ ഡങ്കനേയും ചാൾസ് ബോസ്സാമിനെയും നിയോഗിച്ചു. ഭൂനികുതി ക്ലിപ്തപ്പെടുത്തുക, ഒരു നീതിന്യായനിർവ്വഹണപദ്ധതിയുണ്ടാക്കുക, കുരുമുളകുവ്യാപാരം നിയന്ത്രിക്കുക എന്നിവയെ സംബന്ധിച്ചായിരുന്നു അവർക്കു പ്രധാനമായും അദ്ദേഹം നിർദ്ദേശം നൽകിയതു്. ബോംബെകമ്മീഷണർമാർചെയ്ത തീരുമാനങ്ങൾ താല്ക്കാലികമായി അംഗീകരിച്ചതിനുശേഷം ഭൂവുടമയും ഭൂനികുതിയും ക്ലിപ്തപ്പെടുത്തുന്നതിനെപ്പററി കോൺവാലീസ്പ്രഭു താഴെ പറയുന്ന നിർദ്ദേശങ്ങൾ നൽകി:—

"നിങ്ങൾ മലബാറിൽ എത്തുമ്പോൾ 1793 സെപ്തംബർമാസത്തോടുകൂടി അവസാനിക്കുന്ന ഒരു വർഷത്തെ സെററിൽമെൻറ് എല്ലാ സ്ഥലത്തും തീർന്നിരിക്കും. അതുകൊണ്ട് അതിനുശേഷമുള്ള പൊതുവരുമാനം സ്ഥിരമായി തീരുമാനിക്കുന്ന കാര്യത്തിൽ നിങ്ങൾ പ്രധാനമായും ശ്രദ്ധ പതിപ്പിച്ചാൽ മതിയാകും. ആദ്യവർഷത്തെയ്ക്കു് (അല്ലെങ്കിൽ 1794 സെപ്തംബർ വരെ) നിങ്ങളും മററു കമ്മീഷണർമാരും വിവിധ ജില്ലകളിലേയ്ക്കു് നിശ്ചയിക്കുന്ന 'ജമാ' ഞങ്ങൾ അംഗീകരിക്കാം. ഇപ്പോഴത്തെ കാര്യങ്ങൾ മുടക്കംകൂടാതെ നടത്തുന്നതിന് അതു സഹായിക്കും. എന്നാൽ അതിനുശേഷമുള്ള വർഷങ്ങളിലെ പാട്ടത്തുക ശുപാർശ്ചെയ്യാൻ മാത്രമേ നിങ്ങൾക്കും അവർക്കും അധികാരമുള്ളൂ. (അതു് തൃപ്തികരമായ നിലയിൽ നിശ്ചയിക്കുന്നതിനു കുഴപ്പമില്ല.) ഞങ്ങളുടെ അംഗീകാരത്തിനു വിധേയമായിട്ടാണ് ഈ തുക നിശ്ചയിക്കുന്നതെന്ന ഒരു പ്രത്യേകവ്യവസ്ഥ, വിവിധകക്ഷികളുമായി നിങ്ങൾ ഉണ്ടാക്കുന്ന ഒത്തുതീർപ്പുകളിൽ ഉൾപ്പെടുത്തേണ്ടതാണ്. നിങ്ങളുടെ റിപ്പോർട്ട് കിട്ടിക്കഴിഞ്ഞാൽ എത്രയുംവേഗം ഞങ്ങളുടെ തീരുമാനം അറിയിക്കുന്നതായിരിക്കും."

മലബാറിൽ ഏർപ്പെടുത്തേണ്ട ജുഡീഷ്യൽ സമ്പ്രദായത്തെക്കുറിച്ച് റിപ്പോർട്ടുചെയ്യാനും അവരോട് കോൺവാല്ലീസ് ആവശ്യപ്പെട്ടിരുന്നു. "ജനസമുദായത്തിലെ എല്ലാ വർഗ്ഗക്കാർക്കും തുല്യമായ നിലയിൽ പരമാവധി നീതി ലഭിക്കുന്നതിനുവേണ്ടി ഏതെല്ലാം കോടതികൾ ഉണ്ടാകണമെന്നും അവ എത്ര എണ്ണമുണ്ടായിരിക്കണമെന്നും മററും തൃപ്തികരമാംവിധം തീരുമാനിക്കാൻ, ഇന്ത്യയുടെ ഈ ഭാഗത്തെ നിങ്ങളുടെ അനുഭവങ്ങൾ സഹായകരമായിരിക്കുമെന്നു ഞങ്ങൾക്കു വിശ്വാസമുണ്ട്" എന്നദ്ദേഹം അവർക്ക് എഴുതുകയുണ്ടായി.

മലബാർ സെററിൽമെൻറിനു മൂന്നു വശങ്ങളുണ്ടായിരുന്നു. (1) രാജാക്കന്മാരുടേയും നാടുവാഴികളുടേയും അവകാശങ്ങൾ ഇല്ലാതാക്കി, അവരുടെ സ്ഥിരം പദവിയെപ്പററി വ്യവസ്ഥയുണ്ടാക്കുക. (2) സംസ്ഥാനത്തിൻെറ സാമ്പത്തികനില അഭിവൃദ്ധിപ്പെടുത്തുന്നതിനുവേണ്ടി ദീർഘകാലത്തേയ്ക്കു നികുതി ക്ലിപ്തപ്പെടുത്തുക. കുരുമുളകുവ്യാപാരത്തെപ്പററി വ്യക്തമായ ഒരു നയം രൂപീകരിക്കുകയെന്നതും ഇതിൽ ഉൾപ്പെടുന്നു. എന്തെന്നാൽ "ബഹുമാനപ്പെട്ട കമ്പനിയുടെ വ്യാപാരത്തിൽ വളരെ പ്രധാനമായ സ്ഥാനം" അതിനുണ്ടെന്നു ഗവർണ്ണർ ജനറൽ ചൂണ്ടിക്കാണിച്ചു. (3) പഴയ നായർനാടുവാഴിഭരണത്തിൻേറയും പിൽകാലത്തെ മൈസൂർഭരണത്തിൻേറയും സ്ഥാനത്ത്, പുതിയൊരു ഭരണസമ്പ്രദായവും നീതിന്യായരീതിയും ഏർപ്പെടുത്തുക.

ടിപ്പുവിൻെറ പ്രയാണത്തിനുശേഷം വീണ്ടും രാജ്യഭാരം ലഭിച്ച രാജാക്കന്മാരുമായി ദീർഘമായ കൂടിയാലോചനകൾക്കുശേഷം ഇതിൽ ആദ്യത്തെ കാര്യം നടപ്പിലാക്കിയതു് നാം നേരത്തെ കണ്ടുവല്ലോ. കമ്പനിയുടെ വ്യവസ്ഥകൾ രാജാക്കന്മാർക്ക് ഇഷ്ടമല്ലായിരുന്നുവെങ്കിലും അതിനെ എതിർക്കാൻ അവർക്കു കഴിവുണ്ടായിരുന്നില്ല. അവരുടെ പരമാധികാരം എന്നെന്നേയ്ക്കുമായി അവസാനിപ്പിക്കപ്പെട്ടിരുന്നു. ബ്രിട്ടീഷുകാർ നേരിട്ടു ഭരിക്കാൻ നിശ്ചയിച്ചു. രണ്ടു കാര്യങ്ങൾ മാത്രമാണു തീരുമാനിക്കാൻ ഉണ്ടായിരുന്നതു്. (എ അവകാശങ്ങൾ അവസാനിപ്പിച്ച കുടുംബങ്ങൾക്ക് എത്രതുക മാലിഖാനായി നൽകണം. (ബി) അവരുടെ കൈവശമുള്ള ഭൂമിക്ക് ഗവർണ്മെൻറിലേയ്ക്ക് എത്ര 'കിസ്ററ്' (കരം) അടയ്ക്കണം. ഓരോ കുടുംബങ്ങളുമായി ഇക്കാര്യത്തെക്കുറിച്ച് പ്രത്യേകം ഒത്തുതീർപ്പുകളുണ്ടായി. വിശദമായ ഏർപ്പാടുകൾ ചെയ്യാൻ വളരെ സമയം വേണ്ടിവന്നു. എന്തെന്നാൽ, ഒരേ സ്ഥലത്തേയും ഒരേ പദവിയേയുംപററി പല രാജാക്കന്മാരുടെ അവകാശങ്ങൾ മാത്രമല്ല കമ്മിഷൻ തീരുമാനിക്കേണ്ടിയിരുന്നതു്. ഒരു കുടുംബത്തിലെ വിവിധ അംഗങ്ങളുടെ അവകാശവാദങ്ങളെ

പ്പാദിപ്പാലും അവർ തീപ്പുകല്പിക്കേണ്ടിവന്നു. പൊതുവേ പറഞ്ഞാൽ നീതിപൂൎവ്വമായ നിലയിൽതന്നെ കമ്മിഷൻ അന്വേഷണം നടത്തി. തക്കുന്നയിച്ച കുടുംബങ്ങളും ജനങ്ങളും അവരുടെ തീരുമാനങ്ങൾ അംഗീകരിച്ചുവെന്നതുതന്നെ അതിൻെറ വിജയം പ്രഖ്യാപിക്കുന്നു. മലബാർ പ്രദേശത്തിൻെറ സാമൂഹ്യഘടനയുടെ അടിസ്ഥാനമായി അത് ഇന്നും നിലനിന്നുപോരുന്നു.

എന്നാൽ നികുതി ക്ലിപ്തപ്പെടുത്തുന്ന കാൎയ്യത്തിൽ കമ്മിഷൻ അത്രത്തോളം വിജയിച്ചില്ല. അവർ നിശ്ചയിച്ച "കിസ്റ്റ്" വളരെ കൂടുതലായിരുന്നു. അതുകൊണ്ട് സ്വാഭാവികമായി കരക്കുടിശ്ശികയുണ്ടായി. നികുതികൊടുക്കാൻ നിവൃത്തിയില്ലാതായ നായർപ്രഭുക്കന്മാർ, മുഹമ്മദീയ വ്യാപാരികളിൽനിന്നും ബ്രാഹ്മണരായ ഉണ്ടിയൽകച്ചവടക്കാരിൽനിന്നും കടംവാങ്ങാൻ തുടങ്ങി കാൽനൂററാണ്ടുകാലത്തെ തുടൎച്ചയായ യുദ്ധത്തിനുശേഷം ഇത്രത്തോളം വലിയ ഭാരംതാങ്ങാൻ ജനങ്ങൾക്കു കഴിഞ്ഞിരുന്നില്ല. 1796-ൽ സാമൂതിരിയുടെ വസ്തുവകകൾ താല്ക്കാലികമായി നേരിട്ടു ഭരിക്കാൻ കമ്പനി നിർബ്ബന്ധിതമായി. ഇതേ അവസ്ഥതന്നെ പാലക്കാട്ടു കവളപ്പാറായുമുണ്ടായി. സെററിൽമെൻറുവ്യവസ്ഥകൾ കൎശനമായി നടപ്പിലാക്കാൻ കമ്പനി ശ്രമിച്ചു. പക്ഷെ, അത് അസാദ്ധ്യമായിത്തീൎന്നു. 1799-ലെ പാട്ടപ്പിരിവിനുശേഷം, കമ്പനിഉദ്യോഗസ്ഥന്മാർ നേരിട്ടു നികുതി പിരിക്കണമെന്നു കമ്മിഷണർമാർ ഒടുവിൽ ശുപാൎശചെയ്തു.

കമ്പനി ഉദ്യോഗസ്ഥന്മാരുടെ നേരിട്ടുള്ള ചുമതലയിൽ നീതിന്യായ പരിപാലനവും സംഘടിപ്പിക്കപ്പെട്ടു.

ചുരുക്കി പറഞ്ഞാൽ മലബാർ ഒരു ബ്രിട്ടീഷുജില്ലയായിത്തീൎന്നു. 1799 വരെ പഴയ രാജകുടുംബങ്ങളാണ് നികുതി പിരിച്ചുവന്നിരുന്നതെങ്കിലും അവരുടെ അധികാരം കൎശനമായി നിയന്ത്രിക്കപ്പെട്ടിരുന്നു. അവൎക്കു നികുതിപിരിക്കുകയെന്ന ജോലി മാത്രമേയുണ്ടായിരുന്നുള്ളു. 1800-ൽ ആ അവകാശവും നിൎത്തൽചെയ്യപ്പെട്ടു. ആയിരംകൊല്ലക്കാലത്തോളം സ്വതന്ത്രരായി കഴിഞ്ഞിരുന്ന സാമൂതിരിമുതൽ കീഴ്പ്പോട്ടുള്ള മലബാറിലെ വലിയ രാജകുടുംബങ്ങൾ കേവലം ജന്മികളായി ചുരുങ്ങി. ടിപ്പുവുമായുള്ള യുദ്ധകാലത്ത് ഈ രാജാക്കന്മാരുമായി ഉണ്ടാക്കിയ ഉടമ്പടിക്കു കടകവിരുദ്ധമായിരുന്നു ഇത്. അവരുടെ രാജ്യം മടക്കിക്കൊടുക്കുമെന്നായിരുന്നു അന്നത്തെ കരാർ. എന്നാൽ അങ്ങനെയുള്ള യാതൊരു ഉദ്ദേശവും തങ്ങൾക്കില്ലെന്ന് മലബാർ കമ്മിഷണർമാർ ആദ്യംമുതൽതന്നെ വ്യക്തമാക്കി. ടിപ്പുവിൽനിന്നും പിടിച്ചെടുത്ത മലബാർപ്രദേശത്തിൻെറ പരമാധികാരം കമ്പനിക്കുതന്നെയാണെന്ന ധാരണയിലായിരുന്നു നികുതി

സമ്പ്രദായവും നീതിന്യായ വ്യവസ്ഥയും സംഘടിപ്പിക്കുന്നതിനു ഗവർണ്ണർ ജനറൽ നൽകിയ ഉത്തരവും.

നിയമദൃഷ്ട്യാ ഗവർണ്ണർ ജനറലിന്റെയും കൌൺസിലിന്റെയും നിലപാടു ശരിയാണ്. മലബാർപ്രദേശം ടിപ്പു കമ്പനിക്കു കീഴടങ്ങി. അതിന്റെമേൽ അദ്ദേഹത്തിനു പരമാധികാരമുണ്ടായിരുന്നു. മൈസൂർ ഉദ്യോഗസ്ഥന്മാർ നേരിട്ടാണ് അവിടെ ഭരിച്ചിരുന്നതും. ടിപ്പുവിന്റെ അധികാരങ്ങൾ നിയമപരമായി കമ്പനിക്കു ലഭിച്ചുവെന്ന കാര്യത്തിൽ തർക്കമില്ല. പക്ഷേ, ധാർമ്മികമായി നോക്കുമ്പോഴുള്ള നില വ്യത്യസ്തമാണ്. അവരുടെ രാജ്യങ്ങൾ തിരിച്ചുകിട്ടുമെന്നും മൈസൂർ ആക്രമണത്തിനു മുമ്പുള്ള കാലത്തെപ്പോലെ ഭരണം തുടരാൻ കഴിയുമെന്നുമുള്ള പ്രതീക്ഷയോടെയാണ് മലബാറിലെ രാജാക്കന്മാർ ബ്രിട്ടീഷുകാരോടു ചേർന്നു യുദ്ധം ചെയ്തത്. എന്നാൽ നേരമറിച്ചായിരുന്നു ഫലം. ആയിരംകൊല്ലങ്ങളായുള്ള അവരുടെ അവകാശം നിയമപരമായി നിഷേധിക്കപ്പെട്ടുവെന്ന് അവർക്കു മനസ്സിലായി.

രാജാക്കന്മാരുടെ അവകാശങ്ങൾ നിറുത്തൽചെയ്യാതിരിക്കാൻവയ്യാത്ത ഒരു പരിതഃസ്ഥിതി ഉണ്ടായിരുന്നുവെന്നും പറയേണ്ടിയിരിക്കുന്നു. നാല്പതുവർഷക്കാലത്തെ അരാജകത്വത്തിന്റെ ഫലമായി പഴയ അവകാശവാദങ്ങളും യഥാർത്ഥസ്ഥിതിഗതികളും തമ്മിൽ ഭീമമായ അന്തരം നിലവിലിരുന്നു. ഭൂവുടമയെക്കുറിച്ചുള്ള ഹൈദറിന്റെയും ടിപ്പുവിന്റെയും തീരുമാനങ്ങൾമൂലം പഴയ ഫ്യൂഡൽവ്യവസ്ഥിതി പരിപൂർണ്ണമായും തകർന്നുപോയിരുന്നു. മൈസൂർ ഉദ്യോഗസ്ഥന്മാർ ഭൂമി സർവ്വേ ചെയ്യുകയും വിളവിന്റെ അടിസ്ഥാനത്തിൽ നികുതി നിശ്ചയിക്കുകയും ചെയ്തു. ഇതു മലബാറിൽ അജ്ഞാതമായിരുന്ന ഒരു സമ്പ്രദായമായിരുന്നു. ഇതിന്റെയൊക്കെ ഫലമായി രാജാക്കന്മാരുടെ പഴയ അധികാരത്തിന്റെ അടിസ്ഥാനം നഷ്ടപ്പെട്ടിട്ട് കാലം കുറെ കഴിഞ്ഞിരുന്നു. അതുകൊണ്ട് ഫ്രാൻസിലെ ബൂർബൺരാജാക്കന്മാരെപ്പോലെയുള്ള "അധികാരപുനഃസ്ഥാപനം" അസാദ്ധ്യമായിത്തീർന്നു. മൈസൂർഭരണത്തോടെ മലബാറിലെ മദ്ധ്യയുഗം പരിപൂർണ്ണമായി നിമജ്ജനം ചെയ്യപ്പെടുകയും അതിന് ഇനിയൊരിക്കലും തലയുയർത്താൻ വയ്യാത്തവണ്ണം അന്നത്തെ സാമൂഹ്യഘടന തന്നെ മാറുകയും ചെയ്തുവെന്നതാണ് യാഥാർത്ഥ്യം. പഴയ യുഗം അവസാനിച്ചു. അതിന്റെ സ്ഥാനത്തു പുതിയ ഭൂവുടമ, നിയമാവകാശസിദ്ധാന്തങ്ങളുടെ അടിസ്ഥാനത്തിലുള്ള ഒരു പുതിയ സമുദായം ആവിർഭവിച്ചു.

---

## അദ്ധ്യായം ഒൻപത്

# മൈസൂർ ആക്രമണത്തിന്റെ രാഷ്ട്രീയവും സാമ്പത്തികവുമായ ഫലങ്ങൾ

അംഗാരാകണ്ടിയിലെ കമ്പനിവക കുരുമുളകുതോട്ടത്തിന്റെ ചുമതലക്കാരനും രണ്ടത്തറയിലെ നികുതിപിരിവുകാരനുമായ മർഡോക്ക് ബ്രൗൺ സൂക്ഷ്മദൃക്കായ ഒരു ഉദ്യോഗസ്ഥനായിരുന്നു. മലബാറിലെ മാററങ്ങൾ മനസ്സിലാക്കുന്നതിന് തന്റെ മേൽപറഞ്ഞ ജോലികൾമൂലം അദ്ദേഹത്തിന് അപൂർവ്വമായ അവസരം സിദ്ധിക്കുകയുണ്ടായി. അതിനെപ്പററിയുള്ള ബ്രൗണിന്റെ വിവരണം ചുക്കാൻ ഉദ്ധരിക്കുന്നു. "ഹൈദരുടെ ആക്രമണകാലത്ത് സമ്പൽസമൃദ്ധമായ ഒരു രാജ്യമായിരുന്നു മലബാർ. തങ്ങളുടെ ഉൽപന്നങ്ങൾക്ക് വിലയായി ലഭിച്ച സ്വർണ്ണനാണയം തലമുറയായി അവിടത്തെ ജനങ്ങൾ സൂക്ഷിച്ചുവന്നു........ (മലബാർ കീഴ്പ്പെടുത്തിയ ഉടൻതന്നെ സൈനികഉദ്യോഗസ്ഥന്മാരും നികുതിപിരിവിനു ചുമതലപ്പെടുത്തിയിരുന്ന കർണ്ണാടകബ്രാഹ്മണരും ജനങ്ങളിൽനിന്നു വൻതുകകൾ പിടിച്ചുപറിച്ചു. ഇതിൽ ഒരുപങ്കു ഹൈദർക്കും ലഭിച്ചിരുന്നു. ഈ ധനാഗമമാർഗ്ഗം അടഞ്ഞുപോകുന്നതുവരെ ഒരു നികുതിസമ്പ്രദായത്തിന്റെ ആവശ്യം പുതിയ ഭരണാധിപന്മാർക്ക് അനുഭവപ്പെട്ടില്ല. മലബാറിലെ ചിലവിനെക്കാൾ വരുമാനം കുറയുന്നുവെന്നു കണ്ടപ്പോൾ, സാമന്തന്മാരാകാമെന്ന രാജാക്കന്മാരുടെ നിർദ്ദേശം ഹൈദർ ചെവിക്കൊള്ളാൻ തുടങ്ങി. മേൽപറഞ്ഞ ബ്രാഹ്മണർ വരുമാനത്തിന്റെ അടങ്കലുണ്ടാക്കി.....പുതിയ സമ്പ്രദായപ്രകാരം ജനങ്ങളുടെമേൽ രാജാക്കന്മാർക്കു സ്വേച്ഛാധികാരം ലഭിച്ചു. മുമ്പാണെങ്കിൽ അവരുടെ അധികാരം വളരെ പരിമിതമായിരുന്നു. പഴയ ഫ്യൂഡൽസമ്പ്രദായപ്രകാരം സാമന്തന്മാരായ പ്രഭുക്കന്മാരുടെ ഭൂമിയിൽനിന്നു ആദായം ഈടാക്കുന്നതിനോ, അവരുടെ കീഴിലുള്ള പ്രദേശങ്ങളുടെമേൽ നേരിട്ടു ഭരണം നടത്തുന്നതിനോ അവർക്ക് അധികാരമുണ്ടായിരുന്നില്ല. എന്നാൽ പഴയ ഭരണവ്യവസ്ഥ മിക്കവാറും നശിപ്പിക്കപ്പെട്ടു. (അതിനു പലവിധ ദൂഷ്യങ്ങളുണ്ടായിരുന്നുവെങ്കിലും, നികുതിഭാരം ചുമത്താത്തതുകൊണ്ടു കൃഷിക്കു സഹായകരമായിരുന്നു.) പക്ഷേ, അതിന്റെ സ്ഥാനത്തു

പുതുതായി ഒന്നുമുണ്ടായില്ല. രാജാവിന്റെ അധികാരത്തിനു മാറ്റമുണ്ടായി. അദ്ദേഹം പഴയതുപോലെ പരിമിതമായ അധികാരമുള്ള ഫ്യൂഡൽ പ്രഭുവർഗ്ഗത്തിന്റെ തലവനല്ലായിരുന്നു. നേരെമറിച്ച് സ്വേച്ഛാധിപതിയായ ഒരു ഭരണാധിപന്റെ സർവ്വശക്തനായ കിങ്കരനായി അദ്ദേഹം മാറി. തന്റെ ഉത്തരവിനെ ലംഘിക്കാൻ ധൈര്യപ്പെടുന്ന പ്രഭുക്കന്മാരെ നിലയ്ക്കുനിർത്താൻ ആ ഭരണാധികാരിയുടെ സൈനികശക്തി എപ്പോഴും സഹായകരമായി നിന്നിരുന്നു. കർണ്ണാടകബ്രാഹ്മണരുടെ പിരിവുകാലത്തെക്കാൾ ക്ലേശങ്ങളും ദുരിതങ്ങളും പുതിയതായി അവരോധിക്കപ്പെട്ട രാജാക്കന്മാരുടെ കീഴിൽ ജനങ്ങൾ അനുഭവിക്കേണ്ടിവന്നു. എന്തെന്നാൽ ഓരോ വ്യക്തിയുടെയും സാമ്പത്തികനില നല്ലവണ്ണം അറിയാമായിരുന്ന ഈ രാജാക്കന്മാർക്ക്, പണം ഈടാക്കാനുള്ള മാർഗ്ഗവും അറിയാമായിരുന്നു. ചുരുക്കിപ്പറഞ്ഞാൽ സ്വന്തം പദവിയുടെ ദുർബ്ബലമായ നിലയും അതേസമയത്തു ലഭിച്ച അനിയന്ത്രിതമായ അധികാരവുംമൂലം ഈ രാജാക്കന്മാർ ഏററവും അധികം ദുരാഗ്രഹികളായിത്തീർന്നു..............

നാടാകെ കൃഷിയും ജനസംഖ്യയും ദൈനംദിനം നശിച്ചുകൊണ്ടിരുന്നു. എന്തിന് ടിപ്പു ഭരണമേൽക്കുമ്പോൾ, ഹൈദർ മലബാർ കൈവശപ്പെടുത്തുന്ന കാലത്തിന്റെ നേർപകുതിയായി അതു കുറഞ്ഞുവെന്ന് എന്റെ സ്വന്തം അന്വേഷണത്തിൽനിന്ന് എനിക്കു ബോദ്ധ്യമായി. എന്നാൽ പുതിയ സുൽത്താന്റെ ഭരണകാലത്ത് ഈ നാട്ടിലെ നിർഭാഗ്യവാന്മാരായ ജനങ്ങൾക്കു കൂടുതൽ ആപത്തുകൾ നേരിടേണ്ടിവന്നു.....ഹിന്ദുക്കളെ എല്ലാ സ്ഥലത്തും ദ്രോഹിച്ചു. അവരുടെ സ്വത്തും, സ്ത്രീകളും കുഞ്ഞുങ്ങളും കൊള്ളയടിക്കപ്പെട്ടു. മററു രാജ്യങ്ങളിലേയ്ക്കു രക്ഷപ്പെടാൻ കഴിയുന്നവരൊക്കെ ഓടിപ്പോയി. അതിനു നിവൃത്തിയില്ലാത്തവർ കാടുകളിൽ അഭയംതേടി, മർദ്ദകർക്ക് എതിരായി നിരന്തരമായ യുദ്ധം നടത്തിവന്നു. ടിപ്പുവിന്റെ ദ്രോഹപ്രവർത്തനങ്ങൾ വിവരിക്കാനാണെങ്കിൽ ധാരാളമുണ്ട്. അതിലേയ്ക്കു ഞാൻ കടക്കുന്നില്ല. ഈ നാട്ടിലെ പഴയ ഭരണം എങ്ങനെ നശിപ്പിക്കപ്പെട്ടുവെന്നും അരാജകത്വം എങ്ങനെ പടർന്നുപിടിച്ചുവെന്നും കാണിക്കുന്നതിനുവേണ്ടി മാത്രമാണ് ഞാൻ ഇതു സൂചിപ്പിച്ചത്. വളരെ ചെറിയ കണ്ണൂർജില്ലയിലല്ലാതെ മറെറങ്ങുംതന്നെ മാപ്പിളമാർക്ക് സ്വന്തം നിയമങ്ങളോ ഭരണമോ ഉണ്ടായിരുന്നില്ല. അതും അവരുടെ ജാതിക്കാരുടെമേൽമാത്രം. മററുള്ള സ്ഥലങ്ങളിൽ എല്ലാംതന്നെ മാപ്പിളമാർ ഹിന്ദുഭരണാധികാരികൾക്കു കീഴ്പ്പെട്ടു ജീവിച്ചുവന്നു കോഴിക്കോടിനു പുറത്തു ടിപ്പുവിന്റെ നിയമസംഹിത അജ്ഞാതമായിരുന്നു......

"ബ്രിട്ടീഷുകാർ മലബാർ കൈവശപ്പെടുത്തിയപ്പോൾ അവിടെ യഥാർത്ഥത്തിൽ യാതൊരു ഭരണക്രമവും ഇല്ലായിരുന്നുവെന്നും, പുതിയ ഒരു സമ്പ്രദായം ഉണ്ടാക്കേണ്ടിയിരുന്നുവെന്നും ഈ ചെറുവിവരണത്തിൽ നിന്നു വ്യക്തമാകും. ഫ്യൂഡൽവ്യവസ്ഥിതി തകർന്നുകഴിഞ്ഞിരുന്നു. പഴയ രാജ്യങ്ങൾക്ക് അവകാശം ഉന്നയിച്ച രാജാക്കന്മാർക്ക് അതല്ലാതെ അറിയാമായിരുന്ന ഏകഭരണരീതി ഹൈദറിന്റെ കാലത്ത് അവർ നടപ്പിലാക്കിയതായിരുന്നു. അതാണെങ്കിലോ, അഴിമതിയുടെയും കൊള്ളയുടെയും സംയുക്തരൂപവും. പക്ഷേ, ഭരിക്കാൻ തീരെ അനുയോജ്യരല്ലാത്ത ഈ മനുഷ്യരിലാണ് അധികാരം മുഴുവനും നിക്ഷേപിക്കപ്പെട്ടത്. അതിന്റെ ഫലമായി ഭയങ്കരമായ രണ്ട് ആപത്തുകളുണ്ടായി. പഴയ ഭരണകാലത്തെ അഴിമതിയും കൊള്ളയും തുടർന്നു. അതോടൊപ്പം പഴയ ഫ്യൂഡൽ സ്ഥാപനങ്ങളും പുനരുജ്ജീവിക്കപ്പെട്ടു. നായന്മാർ വിവിധപ്രഭുക്കന്മാരുടെ കീഴിൽ അണിനിരന്നു. പ്രഭുക്കന്മാർ രാജാക്കന്മാരുടെ സാമന്തപദവി സ്വീകരിച്ചു. ഈ രാജാക്കന്മാരുടെ സ്വേച്ഛാധിപത്യത്തിനും അത്യാഗ്രഹത്തിനും യാതൊരു അതിരുമുണ്ടായിരുന്നില്ല. അതിനെ എതിർക്കാനാകട്ടെ യാതൊരു മാർഗ്ഗവും ഇല്ലായിരുന്നു. രാജാവിൽനിന്ന് എന്തു ദ്രോഹമുണ്ടായാലും പരാതിപ്പെടാൻ പ്രജകൾക്ക ഭയമായി. പരാതിപ്പെട്ടാൽ അവർക്ക് ജീവഹാനി സംഭവിക്കുമെന്ന കാര്യത്തിൽ യാതൊരു സംശയവുമില്ലായിരുന്നു. ഇത്തരത്തിലുള്ള ഒരു ഭരണത്തിൻകീഴിൽ കൃഷി അഭിവൃദ്ധിപ്പെടാത്തതിൽ എന്താണ് അത്ഭുതം. എന്നുതന്നെയുമല്ല ഇപ്പോൾ കൃഷിചെയ്യുന്ന നിലങ്ങളിലെ (പല സ്ഥലത്തും തരിശുകിടക്കുന്നതിന്റെ ഒരു ചെറിയ ഭാഗത്തുമാത്രമേ കൃഷിയുള്ളു) വിളവു വളരെ മോശമായിരിക്കുന്നതിന്റെയും കാരണം ഇതാണ്."

അവരുടെ സ്വന്തം നാട്ടിൽ ഹൈദരും ടിപ്പുവും നടത്തിയ ഭരണം ഒരുവിധത്തിലും ക്രൂരമല്ലായിരുന്നുവെന്നും ഈ സന്ദർഭത്തിൽ ഓർക്കേണ്ടതാണ്. എന്നുതന്നെയുമല്ല മലബാർആക്രമണകാലത്തെ മൈസൂറിന്റെ ഐശ്വര്യത്തെക്കുറിച്ച് കേണൽ വെല്ലസ്ലി, സർ തോമസ് മൺറോ തുടങ്ങിയ നിഷ്പക്ഷരായ ആളുകൾ സാക്ഷ്യം വഹിച്ചിട്ടുണ്ട്. എന്നാൽ മലബാറിന്റെ നില അത്യന്തം പരിതാപകരമായിരുന്നു. നാടുഭരിക്കാൻ മൈസൂർഭരണാധികാരികളെ ജനങ്ങൾ ഒരിക്കലും അനുവദിച്ചിരുന്നില്ല. മലബാറും മൈസൂറും തമ്മിലുള്ള 25 വർഷക്കാലത്തെ ബന്ധം നിരന്തരമായ യുദ്ധത്തിന്റെ കാലഘട്ടമായിരുന്നു. ഉയർന്ന വർഗ്ഗക്കാർ തിരുവിതാംകൂറിൽ അഭയംതേടി. കൊച്ചിയിലെ

വടക്കൻപ്രദേശങ്ങൾ മുതൽ മംഗലാപുരംവരെയുള്ള സ്ഥലങ്ങളിലെ കൃഷിക്കാർ വീടും കുടിയും ഉപേക്ഷിച്ച് വനാന്തരങ്ങളിൽ താമസമാക്കി. തീവ്രമായ ഒളിപ്പോർയുദ്ധം നാടാകെ നടന്നുകൊണ്ടിരുന്നു. കാൽനൂററാണ്ടുകാലത്തെ യുദ്ധത്തിന്റെ സാമ്പത്തികമായ പ്രത്യാഘാതങ്ങൾ നല്ലവണ്ണം ഊഹിക്കാൻ കഴിയും. നൂററാണ്ടുകളായി നാട്ടിന്റെ സമൃദ്ധിയുടെ കാരണമായിരുന്ന കുരുമുളകുകൃഷി വളരെ പ്രദേശങ്ങളിൽ ഉപേക്ഷിക്കപ്പെട്ടു. മുളകുകൊടികൾതന്നെ നശിപ്പിച്ചിരുന്നുവെന്നു കമ്പനിയുടെ കമ്മിഷണർമാരുടെ റിപ്പോർട്ടിൽ പറയുന്നു. ഐശ്വര്യപൂർണ്ണമായ പട്ടണങ്ങൾ നശിപ്പിക്കപ്പെട്ടു. യൂറോപ്യൻപണ്ടകശാലകളുടെ സമീപപ്രദേശങ്ങളിലല്ലാതെ എല്ലായിടത്തും വ്യാപാരം അസ്തമിച്ചു. 1798 ജൂൺ 25-ാംനു- മർഡോക്ക് ബ്രൗൺ അയച്ച റിപ്പോർട്ടിൽ, നൂററാണ്ടുകളായുള്ള വ്യാപാരത്തിന്റെ ഫലമായി ഈ നാട്ടിൽ ശേഖരിച്ചിരുന്ന സ്വർണ്ണവും വെള്ളിയും തിരോധാനംചെയ്തതിനെപ്പററി അത്ഭുതത്തോടെ രേഖപ്പെടുത്തുന്നു. റോമക്കാരുടെ കാലംമുതൽ കേരളത്തിലെ ഉല്പന്നങ്ങൾക്കു ലോകമെങ്ങും കമ്പോളമുണ്ടായിരുന്നു. ഇൻഡ്യയിലെ അപൂർവ്വം രാജ്യങ്ങളിൽമാത്രം ദർശിച്ചിട്ടുള്ള സമ്പൽസമൃദ്ധി, മൂന്നു നൂററാണ്ടുകളായി നടന്നുവന്ന യൂറോപ്യൻവ്യാപാരത്തിന്റെ ഫലമായി മലബാറിനു കൈവന്നിരുന്നു. മർഡോക്ക്ബ്രൗൺ അസൂയയോടെ രേഖപ്പെടുത്തുന്നതു നോക്കുക, "മലബാറിൽ കണക്കററ സ്വർണ്ണവും വെള്ളിയുമുണ്ടായിരുന്നിരിക്കണം. എന്തെന്നാൽ ആ രാജ്യവുമായി വ്യാപാരം നടത്തിയവരെല്ലാം പണം കൊടുത്താണ് അവരുടെ ഉല്പന്നങ്ങൾ വാങ്ങിയതു്. അവരാകെ നെല്ലുകൊടുത്തേ എന്തെങ്കിലും വാങ്ങിയിരുന്നുള്ളൂ." പക്ഷേ, 25 വർഷക്കാലത്തെ കൊള്ളയും കൊള്ളിവയ്പും യുദ്ധവുംമൂലം ഏററവും ദാരുണമായ ഒരവസ്ഥയാണുണ്ടായതു്. മലബാർ കമ്മിഷൻ റിപ്പോർട്ടിൽനിന്നും ഡോ: ബുക്കാനന്റെ സൂക്ഷ്മമായ നിരീക്ഷണങ്ങളിൽനിന്നും (അദ്ദേഹത്തിന്റെ മലബാർ, ക്യാനറാ എന്നീ സ്ഥലങ്ങളിലെ സഞ്ചാരക്കുറിപ്പുകൾ വിജ്ഞാനഭണ്ഡാഗാരങ്ങളാണ്) മൈസൂർസേന പിൻമാറിയപ്പോഴുള്ള മലബാറിന്റെ ചിത്രം നമുക്കു ലഭിക്കുന്നു.

രാജാക്കന്മാരുടെയും ജന്മികളുടെയും ഭവനങ്ങൾ ഉപേക്ഷിക്കപ്പെട്ടതുമൂലം നശിച്ചിരുന്നു. പ്രധാനക്ഷേത്രങ്ങളിൽപോലും നിത്യപൂജാദികൾ നടന്നിരുന്നില്ല. നാട്ടിൻപുറത്തെല്ലാം വനങ്ങൾ വ്യാപിച്ചു. കൃഷിചെയ്യാവുന്ന ഭൂമിയുടെ ഭൂരിഭാഗവും ഉപേക്ഷിക്കപ്പെട്ടിരുന്നു. കൃഷിക്കാർ പട്ടിണിയുടെ വക്കിലാണു കഴിഞ്ഞിരുന്നതു്. മലബാറിന്റെ

പ്രശസ്തിക്ക നിദാനമായിരുന്ന വ്യാപാരം നശിച്ചു. അവിടുത്തെ വിഖ്യാതങ്ങളായ തുറമുഖങ്ങൾ നിർജ്ജീവമായി.

സാമൂഹ്യമായി നോക്കുമ്പോൾ മലബാറിലെ ചരിത്രപരമായ സമുദായഘടന തകൎന്നുകഴിഞ്ഞിരുന്നു. രാഷ്ട്രീയാധികാരം നഷ്ടപ്പെട്ടെങ്കിലും, സാമൂഹ്യമായ പ്രമാണിത്വം അവകാശപ്പെട്ടിരുന്ന മാടമ്പിമാർ മൈസൂർകാരുടെ നിഷ്ക്രമണത്തിനുശേഷമുള്ള കാലത്ത് മട്ടുകന്മാരായി മാറി. കാൽനൂററാണ്ടുകാലമായി രാഷ്ട്രീയാധികാരം നടത്തുകയും മതപരിവർത്തനങ്ങൾമൂലം സംഖ്യാബലം വർദ്ധിക്കുകയും ചെയ്ത മാപ്പിളമാർ, മലബാർസമുദായം അവൎക്ക നൽകിയ സ്ഥാനം നല്ലമനസ്സോടെയല്ല അംഗീകരിച്ചത്. അവർ പൊതുവേ കലാപോന്മുഖരായിരുന്നു.

നായന്മാരാണ് ഏററവും അധികം ദുരിതം അനുഭവിച്ചത്. മലബാറിലെ ചെറിയ രാജ്യങ്ങളുടെ അന്തർദ്ധാനവും പട്ടാളങ്ങളുടെ പിരിച്ചുവിടീലുംമൂലം അവരിൽ വലിയ ഒരു വിഭാഗം തൊഴിലില്ലാത്തവരായിത്തീൎന്നു. കൃഷിയും വ്യാപാരവും നശിച്ചതിൻെറ ഫലമായി അവരുടെ സാമ്പത്തികനിലയും തകൎന്നു. പുതുതായി ഏൎപ്പെടുത്തിയ ഭരണത്തോട് തുടൎച്ചയായുള്ള എതിൎപ്പുമൂലം അവരെ അധികാരികൾ നിരായുധരാക്കി. അതേ അവസരത്തിൽതന്നെ ചെറുകിടനാടുവാഴികൾ തമ്മിലുള്ള നിരന്തരമായ കിടമത്സരംമൂലം അവൎക്ക് പ്രാദേശികമായി സമാധാനവുമുണ്ടായിരുന്നില്ല. ഹൈദർ മലബാറിൽ പ്രവേശിച്ചതോടെ, ഭരണകൂടത്തിൻെറ നിൎവ്വാഹകശക്തിയും കേന്ദ്രവുമായി നായന്മാർ വിരാജിച്ചിരുന്ന സമുദായഘടന തകൎന്നു. തുടൎന്നുള്ള കാലഘട്ടത്തിൽ കുറെയൊക്കെ സാമൂഹ്യപ്രാധാന്യം നേടാൻ കഴിഞ്ഞുവെങ്കിലും, നാട്ടിൻെറ ഭരണത്തിനും രക്ഷയ്ക്കും ബാദ്ധ്യസ്ഥരായ സമുദായമെന്ന നിലയിൽ അവൎക്കുണ്ടായിരുന്ന വമ്പിച്ച അധികാരം മൈസൂർആക്രമണത്തോടെ നഷ്ടപ്പെട്ടു.

മൈസൂർഭരണകാലത്ത് മലബാറിലെ വ്യാപാരത്തിൻെറ നില ഏകദേശം ചുവടെ ചേൎക്കുന്നവിധത്തിലായിരുന്നു. കുരുമുളകായിരുന്നു പ്രധാന വില്പനച്ചരക്ക്. അതിനു കണ്ടിക്ക് 105 മുതൽ 125 രൂപാവരെ വിലയുണ്ടായിരുന്നു. 1793-നുമുമ്പ് ഫ്റഞ്ചുതുറമുഖമായ മയ്യഴിയായിരുന്നു പ്രധാനവ്യാപാരകേന്ദ്രം. എന്തെന്നാൽ മൈസൂർഭരണാധികാരികൾ ആ തുറമുഖത്തെ സഹായിച്ചിരുന്നു. തലശ്ശേരിയിലെ ചൊക്കരമൂസ്സായായിരുന്നു തീരപ്രദേശത്തെ പ്രധാനവ്യാപാരി. അദ്ദേഹത്തിന് ധാരാളം വ്യാപാരവും ഉണ്ടായിരുന്നു. എന്നാൽ 1788-ൽ കുരുമുളകു

വ്യാപാരത്തിനു ടിപ്പു കുത്തക ഏർപ്പെടുത്തി. അദ്ദേഹത്തിന്റെ പ്രധാന പണ്ടകശാല വടകരയായിരുന്നു. മയ്യഴി, കൊയിലാണ്ടി, കോഴിക്കോട് എന്നീ സ്ഥലങ്ങളിൽ ചെറിയ വ്യാപാരശാലകൾ സ്ഥാപിക്കപ്പെട്ടു. ഗവണ്മെന്റ് നിശ്ചിതവിലയ്ക്ക് സാധനങ്ങൾ വാങ്ങി. ഉദാഹരണത്തിന് കുരുമുളക് കണ്ടിക്ക് 100 രൂപയ്ക്കാണ് സർക്കാർ വാങ്ങിയത്. അത് അവർ കമ്പോളവിലയ്ക്ക് വില്ക്കുകയുംചെയ്തു. അതിന്റെ ഫലമായി ഈ വ്യാപാരത്തിന്റെ കുത്തകക്കാരായിരുന്ന മാപ്പിളമാർ നിശ്ശേഷം നശിച്ചു. സൂറത്ത്, മോക്ക, മദിരാശി, ബംഗാൾ തുടങ്ങിയ സ്ഥലങ്ങളിൽ കപ്പലയച്ചു വ്യാപാരം നടത്തിവന്ന വലിയ മാപ്പിളകുടുംബങ്ങൾ തകർന്നു. അതോടുകൂടി നൂറാണ്ടുകളായി മലബാറിൽ അഭിവൃദ്ധി പ്രാപിച്ചിരുന്ന കപ്പൽനിർമ്മാണവ്യവസായവും നശിച്ചു. ബുക്കാനൻ എഴുതുന്നു, "വ്യാപാരകുത്തക നീങ്ങിയതിനുശേഷം ഇതുവരെ ഇവിടെ രണ്ടു കപ്പൽ മാത്രമേ നിർമ്മിച്ചിട്ടുള്ളു. മസ്ക്കററ്, കച്ച്, സൂറത്ത് ബോംബെ, ഗോവാ, മംഗലാപുരം തുടങ്ങിയ സ്ഥലങ്ങളിൽനിന്ന് വരുന്ന കപ്പലുകളിലാണ് നാട്ടിലെ ഉൽപന്നങ്ങൾ പ്രധാനമായും കയററുമതിചെയ്യുന്നത്".

എന്നാൽ ഏററവും കൂടുതൽ നാശം സംഭവിച്ചത് കൃഷിക്കാണ്. നിരന്തരമായ യുദ്ധംമൂലം കൃഷിഭൂമികൾ നശിച്ചു. കൃഷിക്കാർ നിലങ്ങളും പുരയിടങ്ങളും ഉപേക്ഷിച്ച് വനാന്തരങ്ങളെ അഭയംപ്രാപിച്ചു. ഒരു വലിയ സംഘം ആളുകൾ നാടാകെ കൊള്ളയും കൊള്ളിവയ്പുമായി അലഞ്ഞുതിരിഞ്ഞു. ഫലഭൂയിഷ്ഠമായ പ്രദേശങ്ങൾ നശിപ്പിച്ചു. 25 വർഷത്തെ 'ചുട്ടെരിക്കൽനയ'ത്തിന്റെ ഫലമായി ഭാരതത്തിന്റെ പൂങ്കാവനമായിരുന്ന ഈ പ്രദേശം മിക്കവാറും മരുഭൂമിയായി. പതിനഞ്ചു വർഷങ്ങൾക്കുശേഷം മലബാർ സന്ദർശിച്ച ഡോ. ബുക്കാനൻ, കൃഷി സാധാരണഗതിയിൽ എത്തിച്ചേർന്നിട്ടില്ലാത്തതിൽ അത്ഭുതം പ്രകടിപ്പിച്ചു. കൊച്ചിരാജാവിന്റെ കീഴിലുള്ള പ്രദേശങ്ങളും ടിപ്പുവിൽനിന്നു കമ്പനിക്കാർ കൈവശപ്പെടുത്തിയ സ്ഥലങ്ങളും തമ്മിലുള്ള വ്യത്യാസം അദ്ദേഹത്തെ അമ്പരിപ്പിക്കുകയുണ്ടായി. മങ്കടയിൽവച്ച് പ്രകടിപ്പിച്ച അഭിപ്രായം അദ്ദേഹം പലതവണ ആവർത്തിച്ചു. "ചെറുകുന്നുകളും മലഞ്ചരിവുകളും നെൽപാടങ്ങളും ഇടകലർന്ന അതിമനോഹരമായ ഒരു നാടാണിത്. പക്ഷേ, അത് ഏററവും അധികം അധഃപതിച്ചിരിക്കുന്നു." അദ്ദേഹം വീണ്ടും പറയുന്നു, "ഞങ്ങൾ സുന്ദരമായ ഒരു പ്രദേശത്തുകൂടെ കടന്നുപോയി. വീതികുറഞ്ഞതെങ്കിലും ഫലഭൂയിഷ്ഠമായ നദീതടങ്ങളും

ചെറുകുന്നുകളും നിറഞ്ഞ ഒരു പ്രദേശം. പക്ഷേ, അവിടെ കൃഷി തീരെ ഉപേക്ഷിക്കപ്പെട്ടിരുന്നു."

മൈസൂറിൽനിന്നും വീണ്ടെടുത്ത പ്രദേശങ്ങൾ വീണ്ടും അഭിവൃദ്ധിപ്പെടുന്നതിന് കുറേക്കാലം കഴിയേണ്ടിവന്നു. ജനങ്ങളുടെ പ്രയാണം, കൃഷിചെയ്യാത്ത അവസ്ഥ, ഉടമസ്ഥാവകാശത്തെക്കുറിച്ചുള്ള തക്കം, നികുതിസമ്പ്രദായത്തിലെ മാററം തുടങ്ങിയ കാര്യങ്ങൾ ആ പ്രദേശത്തെ നശിപ്പിക്കുന്നതിനു സഹായിച്ചു. കമ്മിഷണർമാരുടെ സെററിൽമെൻറിനും പുതിയ കുടിയായ്മസമ്പ്രദായത്തിന്റെ വളച്ചയ്ക്കും ശേഷമാണ് മലബാറിൽ വീണ്ടും സമൃദ്ധിയുണ്ടാകാൻ തുടങ്ങിയത്. 25 വർഷത്തെ അധിനിവേശത്തിനുശേഷം മൈസൂർകാർ പിൻമാറുന്ന അവസരത്തിൽ നാട്ടുമ്പുറം ഭീകരമായ ശൂന്യതയുടെ നത്തനരംഗമായിരുന്നു.

കൊച്ചി, തിരുവിതാംകൂർ രാജാക്കന്മാരുടെ കൈവശമിരുന്ന പൊന്നാനിക്കു തെക്കുള്ള പ്രദേശത്തിന്റെ നില ഇതിൽനിന്നും കുറേ വ്യത്യസ്തമായിരുന്നു. മലബാറിൽ ഉണ്ടായതുപോലെ പ്രധാനപ്പെട്ട സാമൂഹ്യമാററങ്ങൾ ആ രാജ്യങ്ങളിലും ഉണ്ടായി. ("ലന്തക്കാരും കേരളക്കരയും" എന്ന ഭാഗം നോക്കുക.) ഭൂമിയുടെ ഉടമസ്ഥന്മാരായ നായന്മാരുടെ അധികാരം അവിടെയും അന്തർദ്ധാനം ചെയ്തിരുന്നു. തിരുവിതാംകൂറിൽ മാർത്താണ്ഡവർമ്മയും കൊച്ചിയിൽ കോമുഅച്ചനും പ്രഭുവർഗ്ഗത്തിന്റെ അവകാശാധികാരങ്ങൾ വെട്ടിക്കുറച്ചു. അതിന്റെ ഫലമായി രാജാധികാരം വളരെ വർദ്ധിച്ചു. ഉദ്യോഗസ്ഥമേധാവിത്വത്തിൽ അധിഷ്ഠിതമായ ഒരു ഭരണസമ്പ്രദായം ഈ രാജ്യങ്ങളിലുണ്ടായി. പഴയകാലത്തെ സ്വതന്ത്രമായ വ്യാപാരത്തിനു പകരം സക്കാരിന്റെ നിയന്ത്രണത്തിൽ വ്യാപാരം നടത്താൻ തുടങ്ങി. എന്നാൽ ഈ മാററങ്ങൾ കാലക്രമത്തിലുണ്ടായ ഒരു പരിവത്തനത്തിന്റെ ഭാഗമായിരുന്നു. അതുകൊണ്ട് ഉത്തരകേരളത്തിൽ മൈസൂർആക്രമണത്തിന്റെ ഫലമായുണ്ടായ ക്ലേശങ്ങളും ദുരിതങ്ങളും ഇവിടങ്ങളിൽ ഉണ്ടായില്ല. തിരുവിതാംകൂറും കൊച്ചിയും സാമ്പത്തികമായി വളരെ അഭിവൃദ്ധിപ്രാപിച്ചു. കണ്ണൂരും കോഴിക്കോടും നശിച്ചതോടുകൂടി ദിവാൻ കേശവദാസ് സ്ഥാപിച്ച ആലപ്പുഴതുറമുഖം കേരളതീരത്തെ ഒരു പ്രധാനപ്പെട്ട വാണിജ്യകേന്ദ്രമായിത്തീന്നു. മാർത്താണ്ഡവമ്മ നടത്തിയ യുദ്ധങ്ങളുടെ ഫലമായി വനവിഭവസമൃദ്ധമായ ധാരാളം സ്ഥലങ്ങൾ തിരുവിതാംകൂറിനു ലഭിച്ചു. കേശവദാസിന്റെ സമാധാനപരമായ നയംമൂലം ആ പ്രദേശങ്ങൾ ശാന്തമാകുകയും സാധാരണജീവിതക്രമത്തിലേയ്ക്കു വരികയും ചെയ്തതോടെ,

അവിടുത്തെ മലഞ്ചരക്കുകൾ പുതിയ തുറമുഖത്തിൽക്കൂടെ വിദേശങ്ങളിലേക്കു പ്രവഹിക്കാൻതുടങ്ങി. കൃഷിക്ക് ധാരാളം പ്രോത്സാഹനം ലഭിച്ചു. സമാധാനനയത്തിന്റെ ഫലമായി നാട് ഐശ്വര്യസമ്പൂർണ്ണമായിത്തീൎന്നു. മൈസൂർ ആക്രമണംപോലും അതിനെ സാരമായി ബാധിച്ചില്ല.

തിരുവിതാംകൂറിന്റെ വാണിജ്യ-സാമ്പത്തികപ്രവൎത്തനങ്ങൾ കുറെയൊക്കെ സൎക്കാർ നിയന്ത്രിച്ചിരുന്നു. അവർ ഏതാനും ചരക്കുകളുടെമേൽ കുത്തക ഏൎപ്പെടുത്തി. ഇന്നത്തെ മാനദണ്ഡങ്ങൾവെച്ചു നോക്കുമ്പോൾ അതു ഭയങ്കരമായ ചൂഷണസമ്പ്രദായമായിരുന്നു. 1757-ൽ 11,752 കണ്ടി കുരുമുളക് തിരുവിതാംകൂറിൽ ഉല്പാദിപ്പിക്കുകയുണ്ടായെന്ന് മി സ്പെൻസർ കണക്കുകൂട്ടുകയുണ്ടായി. അതു മുഴുവൻ സൎക്കാർ കുത്തകയായിരുന്നു. കൃഷിക്കാരനു കണ്ടിക്ക് 30 രൂപ വിലകൊടുത്തു വാങ്ങി, അത് 112 രൂപയ്ക്കു സൎക്കാർ വിററു. പുകയില, ഉപ്പ്, തേക്ക് തുടങ്ങിയ മററു വിലപ്പെട്ട സാധനങ്ങൾക്കും സൎക്കാർകുത്തകയുണ്ടായിരുന്നു.

അഞ്ചുതെങ്ങിലെ ബ്രിട്ടീഷ്കമ്പനിക്കാരായിരുന്നു പ്രധാനമായും കുരുമുളകു വാങ്ങിയിരുന്നത്. എന്നാൽ അതു വാങ്ങാൻ അവൎക്കു മാത്രമേ അവകാശമുണ്ടായിരിക്കുകയുള്ളുവെന്ന കമ്പനിയുടെ നിലപാട് അംഗീകരിക്കാൻ, സബ്സിഡിയറിസഖ്യം ഒപ്പിടുന്നതുവരെ തിരുവിതാംകൂർ ഗവണ്മെൻറ് തയ്യാറല്ലായിരുന്നു. കുരുമുളകുവ്യാപാരത്തിന്റെ ഫലമായി പ്രതിവൎഷം 9 ലക്ഷം രൂപാ ലാഭം സൎക്കാരിനു ലഭിച്ചുകൊണ്ടിരുന്നു. അത്യാവശ്യമായ യുദ്ധസാമഗ്രികൾ കുരുമുളകുവിലയുടെ ഒരു ഭാഗമായി കഴിയുന്നത്ര വാങ്ങണമെന്നായിരുന്നു തിരുവിതാംകൂറിന്റെ നയം. മൈസൂറിന്റെ മലബാർ അധിനിവേശക്കാലത്തു് തിരുവിതാംകൂറിൽനിന്നു മാത്രമേ കുരുമുളകു കിട്ടിയിരുന്നുള്ളൂ. അന്ന് കണ്ടിക്ക് 130 രൂപാവരെ അതിനു വില വൎദ്ധിക്കുകയുണ്ടായി. 1784 മാൎച്ച് 23-ാംനു ബോംബെഗവൎമ്മെൻറ് അയച്ച കത്തിൽ ഇങ്ങനെ പ്രസ്താവിക്കുന്നു: "പല സമയങ്ങളായി തിരുവിതാംകൂർരാജാവിന്റെ പക്കൽനിന്നും കുരുമുളക് വാങ്ങിയ വകയിൽ ഈ ഗവൎമ്മെൻറ് ഗണ്യമായ തുക നൽകാനുണ്ട്. അതു കൊടുക്കാനുള്ള സാദ്ധ്യതയും വളരെ വിദൂരമാണ്. അതുകൊണ്ട് അദ്ദേഹത്തിന്റെ പക്കൽനിന്നും ഭാവിയിൽ കൂടുതൽ ചരക്കുകൾ വാങ്ങാൻ പററുകയില്ല. അദ്ദേഹം കുറിശ്ശിക ആവശ്യപ്പെട്ടിട്ടു പലപ്രാവശ്യമായി. എന്നാൽ അതു വീട്ടാനുള്ള ഞങ്ങളുടെ കഴിവി

ല്ലായ്മ പ്രകടമാണ്. ഏതായാലും അദ്ദേഹത്തിനു തുടർച്ചയായി ഞങ്ങൾ യുദ്ധസാമഗ്രികൾ അയച്ചുകൊടുക്കുന്നുണ്ട്." *

രാജാകേശവദാസ് വാണിജ്യത്തിനു വലിയ പ്രോത്സാഹനം നൽകി. കോൾബെർട്ടിസത്തിൽ ഉറച്ചു വിശ്വസിച്ചിരുന്ന അദ്ദേഹം ഒരു വ്യാപാരസംഘടനയായി സർക്കാരിനെ മാററി. കച്ചവടലാഭംമൂലം സുശക്തമായ ഒരു സൈന്യം നിലനിർത്തുന്നതിനും, ടിപ്പുവുമായുള്ള യുദ്ധത്തിനുവേണ്ട ഒരുക്കങ്ങൾ ചെയ്യുന്നതിനും സർക്കാരിനു കഴിഞ്ഞു. തികച്ചും യുദ്ധകാലത്തിനു പററിയ ഒരു സാമ്പത്തികനയമായിരുന്നു അത്.

മേല്പറഞ്ഞ കുത്തകകളുടെ നിയന്ത്രണമൊക്കെയുണ്ടായിരുന്നുവെങ്കിലും ഈ കാലഘട്ടത്തിൽ തിരുവിതാംകൂറിലെ കൃഷിക്കാരുടേയും ജനങ്ങളുടേയും ജീവിതം ക്ഷേമകരമായിരുന്നു. യുദ്ധത്തിൻെറ ക്ലേശങ്ങൾ അവർക്ക് അനുഭവിക്കേണ്ടിവന്നില്ലെന്നുള്ളതാണ് അതിനുള്ള ഏററവും പ്രധാനപ്പെട്ട ഒരു കാരണം. അടുത്തകാലത്തു പിടിച്ചടക്കിയ സംസ്ഥാനത്തിൻെറ വടക്കൻപ്രദേശങ്ങൾ ക്രമേണ ശാന്തമായി. കൃഷിക്കു സർക്കാർ പ്രോത്സാഹനം നൽകി. അവർ ഗതാഗതമാർഗ്ഗങ്ങൾ നിർമ്മിക്കുകയും നന്നാക്കുകയും ചെയ്തു. വടക്കൻപ്രദേശങ്ങളിലെ വ്യാപാരത്തിന് എല്ലാ ആധുനികസജ്ജീകരണങ്ങളോടുംകൂടിയ ഒരു പുതിയ തുറമുഖം ആലപ്പുഴ സ്ഥാപിച്ചു. ഗുജറാത്തികൾ, കൊങ്കിണികൾ തുടങ്ങി വ്യാപാരത്തിൽ താല്പര്യമുള്ള സമുദായക്കാർ അവിടെ സ്ഥിരതാമസമാക്കുന്നതിനുവേണ്ട സൌകര്യങ്ങൾ സർക്കാർ ചെയ്തുകൊടുത്തു. കൂടാതെ കൊച്ചിയിലെ വ്യാപാരം ആലപ്പുഴയിലേയ്ക്കു തിരിച്ചുവിടുന്നതിനുള്ള ബോധപൂർവ്വമായ ഒരു ശ്രമവും അവർ നടത്തുകയുണ്ടായി. മൈസൂർ അധിനിവേശത്തിൻെറ ഫലമായി മലബാറിലെ തുറമുഖങ്ങൾ നശിച്ചപ്പോൾ രാജകീയ സംരക്ഷണയോടെ തീരദേശത്തെ ഏററവും പ്രധാനപ്പെട്ട വ്യാപാരകേന്ദ്രമായി ആലപ്പുഴ വളർന്നു.

സമർത്ഥനായ രാമവർമ്മ (ശക്തൻ) രാജാവിൻെറ കീഴിൽ കേശവദാസിൻെറ ആശയങ്ങൾ സ്വീകരിക്കുവാൻ കൊച്ചിയും ഒട്ടും അമാന്തം കാണിച്ചില്ല. സംസ്ഥാനത്തിൻെറ പ്രധാനവരുമാനമായ വ്യാപാരം നിലനിർത്താനുള്ള എല്ലാ നടപടികളും അദ്ദേഹം സ്വീകരിച്ചു. മൈസൂർ സൈന്യത്തിൻെറ പിന്മാററത്തിനുശേഷമേ രാമവർമ്മയുടെ പദ്ധതികൾ അതിൻെറ പൂർണ്ണമായ രൂപത്തിൽ വികസിക്കുകയുണ്ടായുള്ളു. പക്ഷേ,

* No 433, Home Misce.

യുദ്ധഭീഷണികളുടെ മദ്ധ്യത്തിലും, ഗണ്യമായ സാമ്പത്തികവരുമാനം ലഭിക്കത്തക്കവണ്ണം അദ്ദേഹം ആഭ്യന്തരവ്യാപാരം സംഘടിപ്പിച്ചിരുന്നു. കൊച്ചിയുടെ കുറച്ചു ഭാഗങ്ങൾ താല്ക്കാലികമായി മൈസൂറിന്റെ കീഴിലായിത്തീർന്നുവെങ്കിലും പൊതുവേ വലിയ നാശങ്ങൾ അവർക്കു നേരിട്ടേണ്ടിവന്നില്ല.

കേരളമൊട്ടാകെ നോക്കുമ്പോൾ ഈ കാലഘട്ടത്തിന്റെ അവസാനത്തോടുകൂടി വ്യാപാരത്തിന്റെ സ്വഭാവംതന്നെ പൂർണ്ണമായും മാറി. മൈസൂർകാരെ വടക്കുനിന്ന് തുരത്തിയതോടെ കഴിഞ്ഞ 150 വർഷക്കാലമായി കേരളത്തിലെ വ്യാപാരം തഴച്ചുവളരുന്നതിനു കാരണമായ യൂറോപ്യന്മാരുടെ മത്സരം മിക്കവാറും ഇല്ലാതായി. കേരളവ്യാപാരത്തിൽ ഫ്രഞ്ചുകാർക്കും ഡച്ചുകാർക്കും കാര്യമായ പങ്കില്ലാതെ തീർന്നു. ബ്രിട്ടീഷ് ഈസ്റ്റിന്ത്യാക്കമ്പനിക്ക് വ്യാപാരത്തിന്റെ കുത്തകതന്നെ ലഭിച്ചു. അതോടെ ചരക്കുകളുടെ വിലയും ഇടിഞ്ഞു. കേരളത്തിലെ പ്രധാനതുറമുഖങ്ങളെന്ന നിലയിൽ സ്ഥാനം ഉറപ്പിക്കാൻ ആലപ്പുഴയ്ക്കും കൊച്ചിക്കും കഴിഞ്ഞുവെങ്കിലും, തീരദേശത്തെ മററുള്ള തുറമുഖങ്ങൾക്ക് ഈ വിലയിടിവിൽനിന്നു കരകയറാൻ കഴിഞ്ഞില്ല. വളരെക്കാലമായി വ്യാപാരരംഗത്ത് പ്രാമാണ്യം വഹിച്ചിരുന്ന മുസ്ലിംവ്യാപാരികൾ ഇതോടൊപ്പം നശിച്ചുവെന്നതും മറെറാരു പ്രധാനസംഭവമാണ്. ടിപ്പുവിന്റെ കുത്തക മാപ്പിളമാരുടെ വ്യാപാരത്തെ നശിപ്പിച്ചതു് നാം നേരത്തെ കണ്ടല്ലോ. പുരാതനകാലംമുതൽ മാപ്പിളമാർ വൈദഗ്ദ്ധ്യം നേടിയിരുന്ന കപ്പൽനിർമ്മാണം ഒരു വ്യവസായമേ അല്ലാതായിത്തീർന്നു. മസ്കററ്, കച്ച്, സൂറത്ത്, ഗോവാ, മംഗലാപുരം തുടങ്ങിയ സ്ഥലങ്ങളിൽനിന്നുള്ള കപ്പലുകളിൽ ചരക്ക കയററിയയച്ചിരുന്നതുകൊണ്ട്, കപ്പൽനിർമ്മാണതുറമുഖമായ പൊന്നാനിയിൽ രണ്ടു കപ്പൽമാത്രമേ നിർമ്മിക്കുകയുണ്ടായുള്ളുവെന്നു ബുക്കാൻ രേഖപ്പെടുത്തിയിരിക്കുന്നു. മെസ്, കെയ്റോ തുടങ്ങിയ വിദൂരദേശങ്ങളുമായും, സമീപകാലത്തു മദിരാശി, ബംഗാൾ തുടങ്ങിയ പ്രദേശങ്ങളുമായും വ്യാപാരം നടത്തിവന്ന വലിയ മാപ്പിളവ്യാപാരികൾ പൊളിഞ്ഞു. മൗക്കാർമൂസ്സായെപ്പോലെ തലശ്ശേരിയിലെ പണ്ടകശ്ശാലക്കാരുടെ പ്രത്യേകസംരക്ഷണയുണ്ടായിരുന്ന ചില വ്യക്തികൾ മാത്രം നല്ലനിലയിൽ വ്യാപാരം തുടർന്നു. മൈസൂർആധിപത്യം മാപ്പിളമാർക്ക് രാഷ്ട്രീയാധികാരം നൽകിയെങ്കിലും, ടിപ്പുവിന്റെ ദീർഘവീക്ഷണമില്ലാത്ത നയവും അദ്ദേഹത്തിന്റെ രാഷ്ട്രീയപ്രവർത്തനങ്ങളുടെ പ്രത്യാഘാതവുംമൂലം അവരുടെ സാമ്പത്തികശക്തി നശിച്ചു.

ഈ കാലഘട്ടത്തിലെ ചില പ്രതാപശാലികളായ വ്യക്തികളെപ്പററി അനുസ്മരിക്കേണ്ടതാണ്. അവരുടെ നാമധേയങ്ങൾ ഈ കാലഘട്ടത്തിനുതന്നെ പ്രത്യേകപ്രാധാന്യം നൽകുന്നു. വടക്കൻപ്രദേശങ്ങളിലെ ചെറുത്തുനില്പുപ്രസ്ഥാനത്തിൽക്കൂടെ അസാമാന്യമായ കഴിവും സ്വഭാവമാഹാത്മ്യവുമുള്ള ഒരു വ്യക്തി മുമ്പോട്ടുവന്നു. അതായിരുന്നു കോട്ടയത്തെ കേരളവമ്മ. വെല്ലിങ്ടണും അദ്ദേഹത്തിൻെറ കൂടെയുണ്ടായിരുന്നവരും പഴശ്ശിരാജാവെന്നാണ് കേരളവമ്മയെ വിളിച്ചിരുന്നത് പണ്ഡിതനും, കവിയും, യോദ്ധാവുമായിരുന്ന കേരളവമ്മ കോട്ടയംരാജകുടുംബത്തിലെ ഒരു ഇളമുറത്തമ്പുരാനായിരുന്നു. അദ്ദേഹം ടിപ്പുവിനു് എതിരായി വിട്ടുവീഴ്ചയില്ലാത്ത എതിർപ്പു സംഘടിപ്പിച്ചു. പിൽക്കാലത്തു ബ്രിട്ടീഷുകാർക്ക് എതിരായ കലാപത്തിനും അദ്ദേഹം നേതൃത്വം വഹിക്കുകയുണ്ടായി. ശത്രുക്കൾക്ക് അദ്ദേഹത്തെ എത്രമാത്രം ഭയമായിരുന്നുവെന്നു മനസ്സിലാക്കാൻ വെല്ലിംഗ്ടണിൻെറ കത്തുകൾ വായിച്ചുനോക്കിയാൽ മതി. തൻെറ സവ്വസ്വവും സ്വന്തം ജനങ്ങളുടെ സ്വാതന്ത്ര്യത്തിൻെറ ബലിപീഠത്തിൽ സമപ്പണംചെയ്തു്, അന്ത്യനിമിഷംവരെ വിദേശിയുടെ മുമ്പിൽ മുട്ടുകുത്താതെനിന്നു പോരാടിയ കേരളസിംഹമായിരുന്നു അദ്ദേഹം. സുപ്രസിദ്ധമായ തൻെറ കഥകളികളിൽക്കൂടെ അദ്ദേഹത്തിൻെറ കവിത്വം ഇന്നും സമാദരിക്കപ്പെടുന്നു. എന്നാൽ സ്വാതന്ത്ര്യത്തിനുവേണ്ടി നടത്തിയ ഐതിഹാസികമായ പോരാട്ടത്തിലാണ് അദ്ദേഹത്തിൻെറ മഹത്വം അനശ്വരമായി നിലകൊള്ളുന്നതു്. തങ്ങളുടെ ചെറിയ രാജ്യങ്ങൾ കമ്പനി കൈവശപ്പെടുത്തിയ അവസരത്തിൽ മററുള്ള രാജാക്കന്മാർ വഴങ്ങിക്കൊടുത്തപ്പോൾ, അദ്ദേഹം മലബാറിലെ ഘോരവനാന്തരങ്ങളിൽ പടവെട്ടി ജീവിക്കാനാണ് ആഗ്രഹിച്ചതു്.

കേരളവമ്മയെപ്പോലെ ധീരനല്ലായിരുന്നുവെങ്കിലും ദീർഘവീക്ഷണമുള്ള ഒരു രാജ്യതന്ത്രജ്ഞനായിരുന്നു കൊച്ചിയിലെ ശക്തൻതമ്പുരാനായ രാമവമ്മ. അദ്ദേഹത്തിൻെറ കൊടുങ്കാററിൻെറ മുമ്പിൽ തല കുനിച്ചുകൊടുത്തു. പക്ഷേ, തനിക്കു ലഭിച്ച ഓരോ സന്ദർഭത്തിലും അദ്ദേഹം തലയുയത്തി, തൻെറ കഴിവുകളെ വേണ്ടവണ്ണം വിനിയോഗിച്ചു. നയതന്ത്രകുശലനും ശക്തനായ ഭരണാധികാരിയുമായിരുന്ന രാമവമ്മ, സാമ്പത്തികകായ്യങ്ങളിൽ അതിസമത്ഥനായിരുന്നു. അദ്ദേഹത്തിൻെറ നില വളരെ വിഷമകരമായിരുന്നു. അദ്ദേഹം ടിപ്പുവിൻെറ അംഗീകൃതസാമന്തൻ മാത്രമായിരുന്നില്ല. സുൽത്താനിൽനിന്നു് അദ്ദേഹത്തിനു ധാരാളം ആനുകൂല്യങ്ങളും ലഭിച്ചിരുന്നു. എന്നാൽ അതേസമയംതന്നെ തൻെറ സംസ്ഥാ

നത്തിന്റെ അവകാശങ്ങൾ നഷ്ടപ്പെടാതിരിക്കാൻ അദ്ദേഹം വളരെ ശ്രദ്ധിച്ചു. ആഭ്യന്തരകാര്യങ്ങളിൽ സദാസമയം ഇടപെടാൻ ശ്രമിച്ചു കൊണ്ടിരുന്ന സുൽത്താന്റെ ഉദ്യോഗസ്ഥന്മാരുമായി അദ്ദേഹം ഒരിക്കലും രസത്തിലല്ല കഴിഞ്ഞത്. ടിപ്പുവിന്റെ നയം നടപ്പിലാക്കാൻ മനസ്സില്ലാമനസ്സോടെ ഒരു കരുവായി അദ്ദേഹം തീർന്നിരുന്നുവെങ്കിലും, തിരുവിതാംകൂർ ആക്രമിച്ചപ്പോൾ അദ്ദേഹം ടിപ്പുവിനെ എതിർക്കുന്നതിനുവരെ തയ്യാറായി. അത്യന്തം വിഷമകരമായ ചുമതല ഏററവും വൈദഗ്ദ്ധ്യത്തോടെ നിർവ്വഹിച്ച അദ്ദേഹം ഒടുവിൽ വിജയിയായിത്തീർന്നു.

ശക്തൻതമ്പുരാനെക്കുറിച്ച് അദ്ദേഹത്തിന്റെ ജീവിതകാലത്ത് അസാമാന്യമായ മതിപ്പായിരുന്നു. അദ്ദേഹം ലന്തക്കാരുടെ നിയന്ത്രണം വലിച്ചെറിഞ്ഞു് കൊച്ചിയുടെ സ്വതന്ത്രമായ വ്യാപാരം സംഘടിപ്പിക്കുകയും, സ്വന്തം കപ്പലുകളിൽക്കൂടെ കച്ചവടം നടത്തുകയും ചെയ്തു. നൂററാണ്ടുകളായുള്ള വിദേശഇടപെടൽമൂലം മിക്കവാറും അധികാരം നഷ്ടപ്പെട്ട ഒരു സംസ്ഥാനത്തെ കഴപ്പത്തിൽനിന്ന് അദ്ദേഹം വീണ്ടെടുത്തു.

കേരളവർമ്മയും രാമവർമ്മയും പ്രധാനവ്യക്തികളായിരുന്നുവെങ്കിലും ആ കാലഘട്ടത്തിലെ ഏററവും പ്രമുഖപുരുഷൻ തിരുവിതാംകൂർരാജാവിന്റെ ദിവാനായ രാജാ കേശവദാസായിരുന്നു. തിരുവിതാംകൂർ തന്നെ നാമാവശേഷമായിപ്പോകുമായിരുന്ന അത്യന്തം അപകടകരമായ ഒരു സന്ദർഭത്തിലാണ് കേശവദാസ് ദിവാനാകുന്നത്. ഇംഗ്ലീഷ്, പോർട്ടുഗീസ് ഭാഷകൾ അദ്ദേഹത്തിനു നല്ലവണ്ണം വശമായിരുന്നു. ഇന്ത്യയിലെ രാഷ്ട്രീയാധികാരം ബ്രിട്ടീഷുകാരുടെ കൈയിലേയ്ക്കു പോയിക്കഴിഞ്ഞിരിക്കുന്നുവെന്ന് വളരെ നേരത്തേതന്നെ സൂക്ഷ്മബുദ്ധിയായ അദ്ദേഹം മനസ്സിലാക്കി. ആർക്കാട്ടുനവാബ് വെറുമൊരു പാവയാണെന്നും, മൈസൂറിന്റെ സൈനികശക്തി തിരുവിതാംകൂറിന് കൊടിയ വിപത്തായിത്തീരുമെന്നും കേശവദാസ് കണ്ടു. ആ നിമിഷം മുതൽ ഇംഗ്ലീഷ് ഈസ്റ്റിന്ത്യാക്കമ്പനിയുമായി സ്വതന്ത്രമായ ഒരു സഖ്യമുണ്ടാക്കുന്നതിനുവേണ്ടി തന്റെ അസാമാന്യമായ നയതന്ത്രകുശലത അദ്ദേഹം പ്രയോഗിക്കാൻ തുടങ്ങി. മംഗലാപുരം ഉടമ്പടി (1784)യുടെ ഒന്നാംവകുപ്പിൽ തിരുവിതാംകൂർരാജാവ് "ഇംഗ്ലീഷുകാരുടെ സുഹൃത്തും ബന്ധുവു"മാണെന്ന് അസന്ദിഗ്ദ്ധമായി പ്രഖ്യാപിച്ചത്, കേശവദാസിന്റെ ഏററവും പ്രധാനപ്പെട്ട നയതന്ത്രവിജയമായിരുന്നു. മംഗലാപുരം ഉടമ്പടിക്കുമുമ്പായി കർണ്ണാടകത്തിലെ നവാബിന്റെ സാമന്തനെന്ന നിലയിലായിരുന്നു തിരുവിതാംകൂറിനെ കരുതിയിരുന്നത്. കമ്പനിക്കു നേരിട്ട് യാതൊരു

ഉത്തരവാദിത്വവുമില്ലാത്ത ഒരു നിലയായിരുന്നു അത്. മംഗലാപുരം ഉടമ്പടിയിലെ വ്യവസ്ഥമൂലം കേശവദാസ് രണ്ടു പ്രധാനകാര്യങ്ങൾ നേടി. തിരുവിതാംകൂറിന്റെ പരിപൂർണ്ണസ്വാതന്ത്ര്യം കമ്പനിയെക്കൊണ്ട് അംഗീകരിപ്പിക്കുകയും, പരോക്ഷമായി കർണ്ണാട്ടിക് നവാബിന്റെ അധികാരം തള്ളിക്കളയുകയും ചെയ്തുവെന്നതാണ് അതിൽ ഒന്ന്. രണ്ടാമതായി കമ്പനിയുമായി അദ്ദേഹം നേരിട്ട് ഒരു സഖ്യമുണ്ടാക്കി.

കമ്പനിയുമായി ഉണ്ടാക്കിയ ഈ സഖ്യമാണ് കേശവദാസിന്റെ നയത്തിലെ മർമ്മപ്രധാനമായ ഭാഗം. മൈസൂരുമായി യുദ്ധം ഒഴിവാക്കുക സാദ്ധ്യമല്ലെന്ന് അദ്ദേഹത്തിനു ബോദ്ധ്യമായിരുന്നു. പിന്നെയുള്ള ഏക ആശ ബ്രിട്ടീഷുകാരുടെ പരിപൂർണ്ണമായ പിന്തുണയാണ്. മദ്രാസ് ഗവർണ്ണറായ ഹോളണ്ടുമായി ടിപ്പു നടത്തിയ സൌഹാർദ്ദശ്രമങ്ങൾ, കേശവദാസിന്റെ കണക്കുകൂട്ടലുകളെ തകർച്ചയുടെ വക്കിൽവരെ എത്തിച്ചത് നാം കണ്ടതാണല്ലോ. എന്നാൽ സമർത്ഥനായ തിരുവിതാംകൂർ ദിവാൻ ഇതുകൊണ്ടു നിരാശനാകാതെ നേരിട്ട് കോൺവാലീസിനെ സമീപിക്കുകയും, ഉടമ്പടിവ്യവസ്ഥ നടപ്പിലാക്കിക്കുകയും ചെയ്തു.

തന്റെ നയതന്ത്രനൈപുണ്യത്തെമാത്രമല്ല കേശവദാസ് ആശ്രയിച്ചത്. അദ്ദേഹം ഒരു വലിയ സൈന്യത്തെ സജ്ജീകരിച്ചു. ടിപ്പുവിന്റെ പീരങ്കിയെ എതിർത്തുനില്ക്കാൻ അതിനു കഴിഞ്ഞില്ലെങ്കിലും, പിന്നീട് ബ്രിട്ടീഷുകാരുമായിച്ചേർന്ന് ദക്ഷിണേന്ത്യയിലെ പല യുദ്ധരംഗങ്ങളിലും പ്രശസ്തിനേടുന്നതിന് അതിനു സാധിച്ചു. മൈസൂരുമായുള്ള യുദ്ധത്തിനു സന്നദ്ധമാകാനുള്ള കാര്യപ്പാടോടുകൂടി അദ്ദേഹം സംസ്ഥാനത്തിന്റെ വ്യാപാരവും ധനാഗമമാർഗ്ഗങ്ങളും സംഘടിപ്പിച്ചു. പുരോഗമനാശയക്കാരനായ ആ രാജ്യതന്ത്രജ്ഞൻ പുതിയ ഭൂനികുതിതത്വം നടപ്പിലാക്കി. തുറമുഖങ്ങൾ സ്ഥാപിച്ച് വ്യാപാരം പരിപോഷിപ്പിച്ചും, ഗതാഗതം അഭിവൃദ്ധിപ്പെടുത്തിയും അദ്ദേഹം ഒരു ആധുനികരാഷ്ട്രത്തിന്റെ അടിത്തറപാകി. മൈസൂർശക്തിയുടെ പതനത്തിനു കാരണമായ സഖ്യത്തിന്റെ ശില്പിയാണ് കേശവദാസെന്നു പറയുന്നതിൽ യാതൊരു അതിശയോക്തിയുമില്ല. ബ്രിട്ടീഷുകാരുമായി സഹകരിച്ച് ഇന്ത്യയിലെ നാട്ടുരാജ്യഭരണം കെട്ടിപ്പടുത്ത പ്രമുഖന്മാരായ ഭാരതീയരാജ്യതന്ത്രജ്ഞന്മാരിൽ ഒന്നാമനായിരുന്നു അദ്ദേഹം. സർ റ്റി. മാധവരായരുടേയും സാലർജങ്ങിന്റെയും ദിങ്കർരായരുടേയും മുൻഗാമിയായിരുന്നു രാജാ കേശവദാസ്.

പല കാര്യത്തിലും കൂടുതൽ ശ്രദ്ധേയനായ ഒരു മഹാനായിരുന്നു അദ്ദേഹത്തിന്റെ പ്രശസ്തയജമാനനായ രാമരാജാ. അദ്ദേഹത്തിന്റെ ദീനാനുകമ്പ, ബുദ്ധിശക്തി, മഹാമനസ്കത, അഗാധമായ പാണ്ഡിത്യം തുടങ്ങിയവയെപ്പററി പല യൂറോപ്യന്മാരും രേഖപ്പെടുത്തിയിട്ടുണ്ട്. അദ്ദേഹത്തിന്റെ അപാരമായ സംസ്കൃതജ്ഞാനം സമകാലീനന്മാരായ പണ്ഡിതന്മാരുടെ പ്രശംസയ്ക്കു കാരണമായിട്ടുണ്ട്. സാഹിത്യകാരന്മാരോടുള്ള സ്നേഹംകൊണ്ട് 'ദക്ഷിണഭോജൻ' എന്നറിയപ്പെട്ടിരുന്ന രാമരാജാവിന്റെ സദസ്സിൽ അക്കാലത്തെ എല്ലാ പണ്ഡിതന്മാരും ഹാജരാകാറുണ്ടായിരുന്നു. ഭാരതീയനൃത്തത്തെപ്പററി 'ബാലഭാരതം' എന്നൊരു പ്രാമാണികഗ്രന്ഥം അദ്ദേഹത്തിന്റെ മേൽനോട്ടത്തിൽ രചിച്ചിട്ടുണ്ട്. പ്രശസ്തന്മാരായ നിരവധി കവികളുടെയും സാഹിത്യകാരന്മാരുടെയും, കലാകാരന്മാരുടെയും നടുനായകമായി അദ്ദേഹം പ്രശോഭിച്ചു. കഥകളിയോട് അദ്ദേഹത്തിനുള്ള പ്രതിപത്തി ഒന്നു പ്രത്യേകമായിരുന്നു. വിശേഷാത്തരമായ ആ നൃത്തരൂപം ഇന്നത്തെ പൂർണ്ണതയിൽ എത്തിച്ചതു് അദ്ദേഹമാണെന്നു നിസ്സംശയം പറയാം.

സ്ഥാനഭ്രഷ്ടരായ വടക്കൻരാജാക്കന്മാർക്കും പ്രഭുക്കന്മാർക്കും അഭയം നൽകിയതു് അദ്ദേഹത്തിന്റെ വിവേകപൂർണ്ണമായ കാരുണ്യമായിരുന്നു. ലക്ഷക്കണക്കിന് അഭയാർത്ഥികളെ അദ്ദേഹം തിരുവിതാംകൂറിലേയ്ക്കു സസന്തോഷം സ്വാഗതംചെയ്തു. അവരിൽ പലരും ഇവിടെത്തന്നെ സ്ഥിരതാമസമാക്കി. അഭയാർത്ഥികളും രാജ്യഭ്രഷ്ടരുമായ ഇത്രവലിയ ഒരുവിഭാഗം ആളുകളെ 25 വർഷക്കാലം വമ്പിച്ച ചിലവിൽ—അതു മുഴുവനും കേശവദാസ് പിന്നീട് ഈടാക്കിയെന്നതു് മറെറാരു കാര്യമാണ്—സംരക്ഷിച്ചതിനുതന്നെ അദ്ദേഹത്തോടു കേരളീയർ കടപ്പെട്ടവരാണ്.

സാഹിത്യാദികലകളിൽ ആരംഭിച്ച നവോത്ഥാനം മൈസൂർ ആക്രമണത്തെ തുടർന്നുള്ള അനിശ്ചിതവും സംഭവബഹുലവുമായ കാലഘട്ടത്തിൽ നിലച്ചുപോയി. ശില്പകലയും ചിത്രകലയും നശിച്ചു. ജനങ്ങളുടെ ശ്രദ്ധ യുദ്ധത്തിലേയ്ക്കു തിരിഞ്ഞു.

മൈസൂർആക്രമണത്തെ തുടർന്നുള്ള തലമുറയിൽ സാഹിത്യവും പാണ്ഡിത്യവും ക്ഷയിച്ചു. ഒരു തലമുറയുടെ പാരമ്പര്യം നഷ്ടപ്പെട്ടുപോയിരുന്നു. പരമ്പരാഗതമായ വിജ്ഞാനസമ്പാദനത്തിനു തടസ്സം നേരിട്ടു. പാണ്ഡിത്യത്തിന് കേരളത്തിനുണ്ടായിരുന്ന പ്രശസ്തി വീണ്ടെടുക്കുന്നതിനു വേദനയേറിയ നിരവധി ദശവർഷക്കാലത്തെ പ്രയത്നം വേണ്ടി

വന്നു. 30 വർഷത്തിനുശേഷമാണ് സാഹിത്യരംഗത്ത് വീണ്ടും ഗണനീയമായ ചില പേരുകൾ കേൾക്കാൻ തുടങ്ങിയത്.

എല്ലാംകൂടെ നോക്കുമ്പോൾ മൈസൂർആധിപത്യത്തിന്റെ ഫലങ്ങൾ ഇങ്ങനെ സംഗ്രഹിക്കാം.

പരമാധികാരമുള്ള നിരവധി ചെറുനാടുവാഴികളുടെ കീഴിൽ നാടു വിഭജിക്കപ്പെടുകയും, അവരുടെ പരസ്പരകലഹംകൊണ്ട് അരാജകത്വം രൂക്ഷമാകുകയും ചെയ്തുകൊണ്ടിരുന്ന മലബാറിലെ പഴയ ഫ്യൂഡൽസമ്പ്രദായം പെട്ടെന്നു തകർന്നു. തിരുവിതാംകൂറിൽ മാർത്താണ്ഡവർമ്മയും കൊച്ചിയിൽ കോമിഅച്ഛനും അതു നേരത്തെ നശിപ്പിച്ചിരുന്നു. യഥാർത്ഥവിളവിന്റെ അടിസ്ഥാനത്തിലുള്ള ഒരു ഭൂനികുതിസമ്പ്രദായം ആദ്യമായി നടപ്പിലാക്കുന്നത് മൈസൂർഭരണകാലത്താണ്. സ്ഥൂലമായ രീതിയിൽ നികുതി നിശ്ചയിക്കപ്പെട്ടു. അവർ റവന്യൂഭരണവും തുടങ്ങി.

അനാദികാലംമുതൽ മലബാറിൽ നിലനിന്നുവന്ന സാമൂഹചട്ടക്കൂട് മൈസൂർഭരണത്തോടെ തകർന്നു. അതിന്റെ നാശത്തിൽനിന്നും കാലാന്തരത്തിൽ പുതിയൊരു ഇടത്തരവർഗ്ഗം വളർന്നുവന്നു. നാട്ടിന്റെ വ്യാപാരം നശിച്ചു. ഒരുകാലത്ത് ഐശ്വര്യദേവതയുടെ നർത്തനരംഗമായിരുന്ന ഭൂവിഭാഗങ്ങൾ ശൂന്യമായി.

ചുരുക്കിപ്പറഞ്ഞാൽ പട്ടാളഭരണത്തിന്റെ എല്ലാ കെടുതികളും മലബാറിന് അനുഭവിക്കേണ്ടിവന്നു. ബ്രിട്ടീഷുകാർ ഉത്തരകേരളം പിടിച്ചടക്കുകയും ദക്ഷിണകേരളത്തിനു സംരക്ഷണനൽകുകയുംചെയ്ത പുതിയ യുഗത്തെ, പഴയകാലവുമായി ബന്ധിപ്പിക്കുന്നുവെന്ന പ്രാധാന്യമേ ഈ കാലഘട്ടത്തിനുള്ളൂ.



# അദ്ധ്യായം പത്ത്

# മദ്ധ്യകാലകേരളസംസ്കാരം

## (1498—1800)

ഭാരതത്തിന്റെ സാംസ്കാരികജീവിതത്തിൽ ഒരു സവിശേഷമായ സ്ഥാനം അർഹിക്കത്തക്കവണ്ണം മദ്ധ്യകാലകേരളത്തിൽ സാഹിത്യം, സംഗീതം, നൃത്തം, ശില്പകല, ചിത്രമെഴുത്തു തുടങ്ങിയ എല്ലാവിധ സുന്ദരകലകളും അഭിവൃദ്ധിപ്പെടുകയുണ്ടായി. ഈ കാലഘട്ടത്തിലെ ജനങ്ങളുടെ സാംസ്കാരികപ്രവർത്തനത്തെക്കുറിച്ച് സാമാന്യമായ ധാരണ ലഭിക്കുന്നതിനുവേണ്ടിയാണ് കേരളചരിത്രത്തിന്റെ ഈ ഭാവത്തെക്കുറിച്ച് ഇവിടെ സംക്ഷിപ്തമായി പ്രതിപാദിക്കുന്നത്.

പതിമൂന്നാം നൂററാണ്ടോടുകൂടി ഒരു ഭാഷയെന്ന നിലയിൽ മലയാളം നല്ലവണ്ണം വളർന്നിരുന്നു. മലയാളവ്യാകരണം, കാവ്യം എന്നിവയെക്കുറിച്ചു പ്രതിപാദിക്കുന്ന 'ലീലാതിലകം' എന്ന പ്രാചീനസംസ്കൃതകൃതിയിൽ (അതു് 14-ാം നൂററാണ്ടിന്റെ അവസാനകാലത്തോ 15-ാം നൂററാണ്ടിന്റെ ആദ്യമോ ആണ് രചിച്ചിട്ടുള്ളതു്) നടത്തിയിട്ടുള്ള സൂക്ഷ്മമായ പരാമർശനങ്ങളിൽനിന്ന് ഇക്കാര്യം വ്യക്തമാകുന്നതാണ്. നമുക്ക് ഇന്നു ലഭിച്ചിട്ടുള്ള പ്രാചീന മലയാളകൃതികളിൽവച്ച് ഏററവും പ്രസിദ്ധവും സുന്ദരവുമായതു് 'ഉണ്ണുനീലിസന്ദേശ'മാണ്. ആധുനിക പണ്ഡിതന്മാരുടെ ഗവേഷണഫലമായി വളരെ ഉയർന്ന മണിപ്രവാളത്തിൽ രചിച്ചിട്ടുള്ള 'ഉണ്ണ്യാടിചരിതം', 'ഉണ്ണിയച്ചിചരിതം' എന്നീ കൃതികൾ ഇന്നു ലഭിച്ചിട്ടുണ്ട്. മണിപ്രവാളരീതി കൃത്രിമവും പിന്നീടു മാഞ്ഞുപോയതുമാണെങ്കിലും, ഭാഷയുടെ വളർച്ചയിൽ അതിനു വലിയ പ്രാധാന്യമുണ്ടായിരുന്നു. എന്തെന്നാൽ, നിരവധി സംസ്കൃതവാക്കുകൾ മലയാളത്തിൽ കൊണ്ടുവരുന്നതിനും പദാവലി സമ്പന്നമാക്കുന്നതിനും, ഗഹനമായ വിഷയങ്ങൾ കൈകാര്യം ചെയ്യത്തക്ക ശക്തി ഭാഷയ്ക്കു നൽകുന്നതിനും അതു സഹായിച്ചു. സംസ്കൃതപദങ്ങളും ആശയങ്ങളും ഭാവനകളും മലയാളത്തിലേക്കു പകർത്തുന്നതിൽ മണിപ്രവാളകവികൾ കാണിച്ച കുസലില്ലായ്മയാണ്, പിന്നീടു ഭാഷയിലേക്കു പ്രാമാണികങ്ങളായ സംസ്കൃതഗ്രന്ഥങ്ങൾ തർജ്ജമചെയ്യുന്നതിനുള്ള വഴിതെളിച്ചതു്.

പതിനഞ്ചാംനൂററാണ്ടിൻെറ അവസാനമായപ്പോഴേക്കും സാഹിത്യപ്രവർത്തനം ഒരു പുതിയ സരണിയിലേക്കു തിരിഞ്ഞു. മദ്ധ്യതിരുവിതാംകൂറിലെ നിരണം എന്ന സ്ഥലത്തുള്ള ഒരു നായർകുടുംബത്തിലെ പണ്ഡിതന്മാർ വാല്മീകിയുടെ രാമായണം, ഭാരതമാലാ തുടങ്ങിയ ഗ്രന്ഥങ്ങൾ സംസ്കൃതത്തിൽനിന്നും മലയാളത്തിലേക്ക് തർജ്ജമചെയ്യാൻ തുടങ്ങി. ഇവരുടെ കൂട്ടത്തിൽപെട്ട മാധവപ്പണിക്കരായിരുന്നു 'ഭഗവത്ഗീത' ആദ്യമായി ഭാഷാന്തരീകരിച്ചതെന്ന വസ്തുത പ്രസ്താവ്യമാണ്. നിരണംകവികളുടെ പ്രവർത്തനം പ്രത്യേകപ്രാധാന്യമർഹിക്കുന്ന ഒന്നാണ്. മലയാളത്തിൽ ജനങ്ങൾക്കുവേണ്ടി ആദ്യമായി മതസാഹിത്യം അവതരിപ്പിച്ചത് അവരായിരുന്നു. ഏകദേശം ഇതേ കാലഘട്ടത്തിൽതന്നെ ഇതുപോലെ സുപ്രധാനമായ ഒരു സംഭവവികാസം ഉത്തരകേരളത്തിലുള്ള കോലത്തിരിനാട്ടിൽ നടക്കുന്നുണ്ടായിരുന്നു. അവിടെ കോലത്തിരിയുടെ പ്രോത്സാഹനത്തോടുകൂടി മലയാളത്തിലെ ഏററവും മഹത്തായ കൃതിയെന്ന് അക്കാലംമുതൽ പ്രകീർത്തിച്ചുപോരുന്ന 'കൃഷ്ണഗാഥ' ചെറുശ്ശേരിനമ്പൂതിരി രചിച്ചു. നിസ്തുലമായ കവിതാഗുണത്തോടൊപ്പം ആ കൃതിക്കു മറെറാരു പ്രാധാന്യവുമുണ്ടായിരുന്നു. മലയാളഭാഷയ്ക്കുള്ള ഒരു മാനദണ്ഡം അതു സൃഷ്ടിച്ചു. മണിപ്രവാളത്തിൻെറ കൃത്രിമത്വത്തിൽനിന്നും തമിഴിൻെറ പഴമയിൽനിന്നും വിമുക്തമായിരുന്നു അതിലെ ഭാഷാശൈലി.

എന്നാൽ ഈ കാലഘട്ടത്തിലെ സാഹിത്യനവോത്ഥാനം അതിൻെറ പാരമ്യത്തിൽ എത്തിയതു് മലയാളസാഹിത്യത്തിൻെറ കുലഗുരുവായ തുഞ്ചത്ത് എഴുത്തച്ഛൻെറ കാലത്താണ്. (16-ാം നൂററാണ്ടിൻെറ ഉത്തരാർദ്ധം.) അദ്ദേഹത്തിൻെറ 'അദ്ധ്യാത്മരാമായണ'ത്തിന്, തുളസീദാസൻെറയും കമ്പൻെറയും രാമായണത്തിന് അവരുടെ ഭാഷയിലുള്ള സ്ഥാനം മലയാളത്തിലുണ്ട്. കേരളത്തിലെ ഹിന്ദുക്കളുടെ പുണ്യഗ്രന്ഥമാണതു്. അതുപോലെതന്നെ മലയാളത്തിൽ ഏററവും അധികം പ്രചാരമുള്ള ഒരു മഹത്തായ ഗ്രന്ഥമാണ് അദ്ദേഹത്തിൻെറ 'മഹാഭാരതസംഗ്രഹം.' അതിമനോഹരമായ സാഹിത്യകൃതിയെന്ന നിലയിലും, ജനകീയധർമ്മസംഹിതയെന്ന നിലയിലും അതിനെ ജനങ്ങൾ ആദരിക്കുന്നു. ആധുനികമലയാളത്തിൻെറ പിതാവാണ് എഴുത്തച്ഛൻ.

പതിനേഴാം നൂററാണ്ടിലാണ് കേരളത്തിൽ കഥകളിസാഹിത്യം ജന്മമെടുത്തതു്. എന്നാൽ അടുത്ത നൂററാണ്ടിൽമാത്രമാണ് അതിൻെറ നാടകീയസ്വഭാവം പൂർണ്ണമായി വികസിച്ചതും, സാഹിത്യത്തിനു മേന്മയും ഗുണവും കൈവന്നതും. തിരുവിതാംകൂറിലെയും വടക്കൻകോട്ടയ

ത്തേയും രാജാക്കന്മാരായിരുന്നു കഥകളിയുടെ ഏററവും പ്രധാനപ്പെട്ട പുരസ്കർത്താക്കൾ. അവർതന്നെ ചില നല്ല കഥകളികൾ രചിച്ചിട്ടുണ്ട്. തിരുവിതാംകൂറിലെ വിഖ്യാതനായ രാമരാജാവും അദ്ദേഹത്തിൻെറ അനന്തരവനായ അശ്വതിയും നല്ല കഥകളികവികളായിരുന്നു. രാമരാജാവിൻെറ സദസ്സിലെ ഒരംഗമായിരുന്ന 'നളചരിത'കർത്താവായ ഉണ്ണായിവാര്യർ. അദ്ദേഹത്തിൻെറ നാലുദിവസത്തെ കഥകളി, ആ ഇനത്തിൽപ്പെട്ട ഏററവും ഉത്തമമായ സാഹിത്യമായി അംഗീകരിക്കപ്പെടുന്നു. കോട്ടയത്തുരാജാവിൻെറ നാലുകൃതികളും അതുപോലെ സാഹിത്യമേന്മയുള്ളതാണെന്നുമാത്രമല്ല, കൂടുതലായി അഭിനയിച്ചും വരുന്നു.

പക്ഷെ, സംസ്കൃതീകരിച്ച മലയാളത്തിലുള്ള ഈ കൃതികളൊന്നുമല്ല കേരളജനതയുടെ ഈ കാലത്തെ സാഹിത്യപ്രതിഭയെ പ്രതിനിധാനം ചെയ്യുന്നത്. കുഞ്ചൻനമ്പ്യാരുടെ തുള്ളൽപാട്ടുകളിൽകൂടെ ജനകീയകവിതയുടെ ആദ്യത്തെ ഉജ്ജ്വലമായ രംഗപ്രവേശം നാം ദശിക്കുന്നു. ജനങ്ങളെ ഉദ്ദേശിച്ച് എഴുതിയ ആ കവിത അവരുടെ കാതും കരളും കവന്നു. തുള്ളൽ എന്നു പിന്നീട് വിശ്രുതമായിത്തീന്ന ഒരു നൃത്തരൂപം നമ്പ്യാർ നടപ്പിൽവരുത്തുകയും താൻ എഴുതിയ പാട്ടുകൾ അദ്ദേഹം തന്നെ തുള്ളുകയുംചെയ്തു. മഹാഭാരതത്തിലെയും രാമായണത്തിലെയും കഥകളാണ് തിരഞ്ഞെടുത്തതെങ്കിലും അത് അന്നത്തെ ജീവിതത്തോട് ഇണക്കിയാണ് അദ്ദേഹം പാട്ടുകളാക്കിയത്. അങ്ങനെ തൻെറ തുള്ളക്കഥകൾ മൂച്ചയേറിയ സാമൂഹ്യപരിഹാസമായി അദ്ദേഹം മാററി. ജനങ്ങളുടെ സാധാരണ ഭാഷയിലാണ് അദ്ദേഹം എഴുതിയത്. സാഹിത്യത്തിൽ ഇത്ര ഫലപ്രദമായി അത് ഇദംപ്രഥമമായിട്ടാണ് ഉപയോഗിക്കുന്നത്. എഴുത്തച്ഛനോടൊപ്പം കേരളീയരുടെ ഗുരുവായി നമ്പ്യാരെയും പരിഗണിച്ചുവരുന്നു.

സംസ്കൃതത്തിൽ വളരെയധികം സാഹിത്യസൃഷ്ടികളുണ്ടായെന്നതും ആ കാലഘട്ടത്തിൻെറ പ്രത്യേകതയാണ്. എ. ഡി. എട്ടാം ശതകംമുതൽക്കെങ്കിലും സംസ്കൃതവുമായി കേരളത്തിനു സജീവമായ ബന്ധമുണ്ടായിരുന്നു. ആ ഭാഷയ്ക്കു കേരളം നൽകിയ മഹത്തായ സംഭാവനകളുടെ ലക്ഷ്യങ്ങളായി ശ്രീശങ്കരൻെറയും 'ആശ്ചര്യച്ചൂഡാമണി'കർത്താവായ ശക്തിഭദ്രൻെറയും 'ശ്രീകൃഷ്ണകർണ്ണാമൃതം' രചിച്ച ലീലാശുകൻെറയും, 'മുകുന്ദമാല' എഴുതിയ കുലശേഖരൻെറയും മററു പലരുടേയും നാമധേയങ്ങൾ വിളങ്ങുന്നു. ഈ പാരമ്പര്യത്തിനു മദ്ധ്യകാലത്തും യാതൊരു കോട്ടവുമുണ്ടായില്ല. 16-ം, 17-ം നൂററാണ്ടുകളിൽ സംസ്കൃ

തപരിഃപാഷണത്തിനു ദക്ഷിണാന്ത്യമുഴുവൻ പ്രശസ്തമായിരുന്നു സാമൂതിയുടെ സദസ്സ്. 'കോകിലസന്ദേശം', 'മല്ലികാമാരുതം' തുടങ്ങിയവയുടെ കർത്താവായ ഉദ്ദണ്ഡശാസ്ത്രി കോഴിക്കോട്ടു രാജസദസ്സിൽ താമസിച്ചിരുന്നു. അദ്ദേഹത്തിന്റെ സമകാലീനനായ കാക്കശ്ശേരിഭട്ടതിരിയെ 'സുമതീമാനവിക്രമം' എന്ന നാടകത്തിലൂടെ നാം അറിയുന്നു.

വ്യാകരണം, തന്ത്രം, ആയുർവ്വേദം, ജ്യോതിഷം തുടങ്ങിയ ശാഖകളിൽ ഈ കാലത്തു ധാരാളം ഗ്രന്ഥങ്ങൾ കേരളത്തിലുണ്ടായി. വ്യാഖ്യാനങ്ങളുടെ കാര്യത്തിൽ അവർ വളരെ മുമ്പോട്ടുഗമിച്ചിരുന്നുവെന്നു തോന്നുന്നു. എന്തെന്നാൽ മിക്കവാറും എല്ലാ വിഷയങ്ങളെക്കുറിച്ചും കേരളീയർ വ്യാഖ്യാനങ്ങൾ രചിക്കുകയുണ്ടായി. അഭിനവഗുപ്തന്റെ 'ധ്വന്യാലോക'ത്തിനുള്ള ഉദയന്റെ വ്യാഖ്യാനം, രാജശേഖരന്റെ 'വിദ്ധസാലഭഞ്ജിക'യ്ക്കുള്ള വാസുദേവന്റെ 'മാർഗ്ഗദർശിനി', ചേന്നാസ്സ് നമ്പൂതിരിയുടെ 'മനുഷ്യാലയചന്ദ്രിക' (ശില്പശാസ്ത്രം), അദ്ദേഹത്തിന്റെതന്നെ 'തന്ത്രസമുച്ചയം' തുടങ്ങിയവ അതിനുള്ള ഉദാഹരണങ്ങളാണ്. ജ്യോതിഷത്തിനു കേരളത്തിൽ പ്രത്യേകമായ പ്രചാരമുണ്ടായിരുന്നതായി തോന്നുന്നു. അതിനെക്കുറിച്ച് അക്കാലത്തു രചിച്ച നിരവധി കൃതികൾ നമുക്കു ലഭിച്ചിട്ടുണ്ട്. ഈ വിഷയത്തിന് ഉയന്ന ഗണിതശാസ്ത്രവും അത്യാവശ്യമായിരുന്നു. 'ഗോളദീപിക', 'ഭാസ്കരീയ'ത്തിന്റെ വ്യാഖ്യാനം, വരാഹമിഹിരന്റെ കൃതികളെക്കുറിച്ചുള്ള ഉഴുത്തിരാവാര്യരുടെ വ്യാഖ്യാനം തുടങ്ങിയ ചില പ്രധാനകൃതികളിൽനിന്ന് അന്നത്തെ കേരളപണ്ഡിതന്മാരുടെ അഗാധമായ ജ്ഞാനം മനസ്സിലാക്കാവുന്നതാണ്.

മീമാംസാരംഗത്തു കേരളം അതുല്യമായ സ്ഥാനം വഹിച്ചിരുന്നു. രണ്ടു മീമാംസാചിന്താഗതികളുടെയും പുരസ്കർത്താക്കളാണു തങ്ങളെന്നു കോട്ടയം രാജാക്കന്മാർ എപ്പോഴും അഭിമാനിച്ചിരുന്നു. എന്നാൽ മീമാംസാപഠനത്തിന്റെ കേന്ദ്രം മീമാംസാചാര്യന്മാരായ പയ്യൂർപട്ടേരിമാരുടെ ഇല്ലമായിരുന്നു. പല തലമുറകളായുള്ള പട്ടേരിമാർ പ്രധാനപ്പെട്ട പല മീമാംസാഗ്രന്ഥങ്ങളും രചിച്ചിട്ടുണ്ട്. അവയിൽ മണ്ഡനമിശ്രന്റെ 'സ്ഫോടസിദ്ധി'യെക്കുറിച്ചുള്ള വ്യാഖ്യാനമായ 'ഗോപാലിക'യും വാചസ്പതിമിശ്രൻ രചിച്ച 'തത്വബിന്ദു'വിന്റെ വ്യാഖ്യാനമായ 'വിഭാവന'യും പ്രത്യേകം പ്രാധാന്യമർഹിക്കുന്നു. ആ കുടുംബത്തിലെ ഋഷിയെന്നു പേരുള്ള ഒരംഗമാണ് 'സൂത്രാർത്ഥസംഗ്രഹ'മെന്ന സുവിശദമായ മീമാംസാഗ്രന്ഥം എഴുതിയത്.

എന്നാൽ കേരളത്തിലെ സംസ്കൃതകൃതികളിൽ ഏററവും മാഹാത്മ്യമർഹിക്കുന്നത് മേല്പുത്തൂർ നാരായണഭട്ടതിരിയുടെ ഗ്രന്ഥങ്ങളാണ്. കാവ്യം, ചമ്പു, സന്ദേശം, നാടകം എന്നിവയ്ക്കു വളരെ പ്രചാരമുണ്ടായിരുന്നു. ആ ശാഖകളിൽ വളരെപ്പേർ പല പുസ്തകങ്ങളെഴുതി പ്രശസ്തിയും സമ്പാദിച്ചിരുന്നു. എന്നാൽ സംസ്കൃതത്തിലെ അനശ്വരജ്യോതിസ്സുകളായ കവിവര്യന്മാരോടൊപ്പം സ്ഥാനം ലഭിച്ച മദ്ധ്യകാലകേരളത്തിലെ ഏകകവി നാരായണഭട്ടതിരിയാണ്. 1560-ൽ ജനിച്ച അദ്ദേഹം 88 വർഷക്കാലം ജീവിച്ചിരുന്നു; 1648-ലാണ് അദ്ദേഹം ദിവംഗതനായത്. എല്ലാ വിജ്ഞാനശാഖകളിലും മേല്പുത്തൂർ അസാമാന്യമായ പാണ്ഡിത്യം സമ്പാദിച്ചിരുന്നു. അതിമനോഹരവും സംഗീതാത്മകവുമായ കൃതികളുടെ കർത്താവുമാത്രമായിരുന്നില്ല അദ്ദേഹം. മേല്പുത്തൂരിൻെറ 'പ്രക്രിയാസർവ്വസ്വം' എന്ന വ്യാകരണം ഇന്നും ആധികാരഗ്രന്ഥമായി കരുതപ്പെടുന്നു. അദ്ദേഹം പ്രാമാണികനായ താർക്കികനും മീമാംസകനുമായിരുന്നു. അദ്ദേഹത്തിൻെറ 'മാനമേയോദയം' ആ വിഷയത്തെക്കുറിച്ചു കേരളത്തിനു പുറത്തു പ്രചാരം സിദ്ധിച്ച ഏകകൃതിയാണ്. ഭക്തിരസപ്രധാനമായ സംസ്കൃതകൃതികളിൽവച്ച് ഏററവും ഉത്തമമായ ഒന്നായി അദ്ദേഹത്തിൻെറ 'നാരായണീയം' അംഗീകരിക്കപ്പെട്ടുവരുന്നു. ഗുരുവായൂരപ്പനെ അഭിസംബോധനചെയ്തുകൊണ്ട് ആയിരം ശ്ലോകതല്ലജങ്ങളിൽക്കൂടെ അദ്ദേഹം ഭാഗവതകഥ പറയുന്നു. കേരളത്തിലെ പല ഭക്തന്മാരും ആത്മീയാഭിവൃദ്ധിക്കും മനഃശാന്തിക്കുംവേണ്ടി 'നാരായണീയം' പാരായണംചെയ്യുന്നു.

സംസ്കൃതസാഹിത്യത്തിന് ഈ കാലഘട്ടത്തിൽ ഗണ്യമായ സംഭാവനചെയ്തവരുടെ കൂട്ടത്തിൽ തിരുവിതാംകൂറിലെ ഇളയരാജാവായ അശ്വതിതിരുനാളും, സാമൂതിരികോവിലകത്തെ മനോരമത്തമ്പുരാട്ടിയും ഉൾപ്പെടുന്നു. അശ്വതിയുടെ 'രുഗ്മിണീപരിണയം' സംഗീതാത്മകമായ നല്ല നാടകമാണ്. വ്യാകരണപണ്ഡിതയായ മനോരമത്തമ്പുരാട്ടിയുടെ ശിക്ഷണത്തിലും സംരക്ഷണയിലും ഒരുസംഘം കവികൾതന്നെ വളർന്നുവന്നു. സാമൂതിരികോവിലകത്തെ ഒരംഗമായ ഈ മഹതിയുടെ വമ്പിച്ച ശിഷ്യസമ്പത്തിൽ അത്തൂർ അടിതിരി, ചേലപ്പറ, പുനംനമ്പൂതിരി മുതലായ പണ്ഡിതന്മാർ ഉൾപ്പെട്ടിരുന്നു. പതിനാറ്, പതിനേഴ്, പതിനെട്ട് എന്നീ നൂററാണ്ടുകളിൽ സംസ്കൃതവിദ്യാഭ്യാസത്തിൻെറ ഒരു പ്രധാനകേന്ദ്രമായി കേരളം പരിലസിക്കുകയുണ്ടായി. ഭാരതത്തിലെ ക്ലാസ്സിക്കൽസാഹിത്യത്തിന് ഈ കാലത്തു നൽകിയ സംഭാവനയെപ്പററി കേരളത്തിനു ന്യായമായും അഭിമാനിക്കാം.

സംഗീതം, നൃത്തം എന്നീ കലകളിലും ഈ കാലഘട്ടത്തിൽ കേരളം പുരോഗമിച്ചിരുന്നു. പഴയകാലത്തുതന്നെ കേരളത്തിനു സ്വന്തമായ ഒരു നൃത്യരീതിയുണ്ടായിരുന്നു. 'ഉണ്ണ്യാടിചരിതം', 'ഉണ്ണിയച്ചീചരിതം' തുടങ്ങിയ കാവ്യങ്ങളിലെ നായികമാർ സുപ്രസിദ്ധനർത്തകികളായിരുന്നുവെന്നതു് അതിന്റെ തെളിവാണ്. എന്നാൽ അത്തരം നൃത്തരീതികൾ അമ്പലങ്ങളിലെ കൂത്തുപുരകളിൽ ഒതുങ്ങിനിന്നു. കഥകളിയുടെ വളർച്ചയോടുകൂടിയാണ് നൃത്തം ക്ഷേത്രപരിസരങ്ങൾക്കു പുറത്തുവരുന്നതും മതേതരവും ജനസമ്മതവുമായ ഒരു കലയായി മാറുന്നതും. കഥകളിയായി രൂപാന്തരപ്പെട്ട നൃത്തനാടകത്തിന്റെ ബീജാവാപം നടക്കുന്നതു് സാമൂതിരിയുടെ സദസ്സിൽവച്ചാണ്. കൃഷ്ണനാട്ടമെന്ന പേരിൽ അറിയപ്പെടുന്ന ഈ കലാരൂപത്തിൽ, എട്ടുദിവസംകൊണ്ടു് ശ്രീകൃഷ്ണചരിതം നൃത്തരൂപേണ ആവിഷ്കരിക്കുന്നു. 1654-ലാണ് അതു് ആദ്യമായി നടപ്പിൽവരുന്നതെന്ന് കരുതപ്പെടുന്നു. ഈ നൃത്തത്തിന് ആവശ്യമായ ഗാനം—കൃഷ്ണഗീതി—സാമൂതിരിപ്പാടുതന്നെ സംസ്കൃതത്തിൽ രചിച്ചതായിരുന്നു.

അധികം കഴിയുന്നതിനുമുമ്പ് ഇതുപോലൊരു നൃത്തനാടകം അവതരിപ്പിക്കാൻ കൊട്ടാരക്കരരാജാവു് തീരുമാനിച്ചു. അതു രാമചരിതത്തെ ആശ്രയിച്ചായിരുന്നു. ഒരു നൃത്തരൂപമെന്ന നിലയിലും സാഹിത്യശാഖയെന്നവിധത്തിലും അതിനു വളരെ ബഹുജനസമ്മതി ലഭിച്ചു. പല രാജാക്കന്മാരുടെയും പ്രോത്സാഹനത്തോടെ നിരവധി കവികൾ ഈ മാർഗ്ഗം പിന്തുടരുകയും ഇന്നത്തെ കഥകളി രൂപംകൊള്ളുകയുംചെയ്തു. കഥകളി നൃത്തപ്രധാനമാണ്. അതുകൊണ്ടാണ് അതിനെ സാധാരണ ഗതിയിൽ ആട്ടമെന്നു വിളിച്ചുവരുന്നതു്. നൃത്തരംഗം പരിശോധിക്കുമ്പോൾ ഭാരതീയസംസ്കാരത്തിന് കേരളം നൽകിയിട്ടുള്ള ഏററവും മഹത്തായ സംഭാവനയാണ് കഥകളി. ഇന്നത്തെ കഥകളിയുടെ പിന്നിൽ 300 വർഷത്തെ പാരമ്പര്യം മാത്രമല്ല കല്ലടിക്കോടൻ, കപ്ലിങ്ങാടൻ എന്നീ നമ്പൂതിരിമാർ നടപ്പിൽവരുത്തിയ പരിഷ്കാരങ്ങളുമുണ്ടു്. കല്ലടിക്കോടൻ കഥകളിയിലെ നൃത്തത്തിൽ ശ്രദ്ധപതിപ്പിച്ചു. കപ്ലിങ്ങാടന്റെ പരിഷ്കാരം കൂടുതലും അഭിനയത്തെ സംബന്ധിച്ചായിരുന്നു.

കഥകളിക്കു കേരളത്തിലുണ്ടായ ബഹുജനസമ്മതിയുടെ പ്രകടമായ തെളിവായിരുന്നു എല്ലാ രാജകൊട്ടാരങ്ങളിലും പ്രഭുഭവനങ്ങളിലും സ്വന്തമായ കളിയോഗങ്ങൾ ഉണ്ടായിരുന്നുവെന്ന വസ്തുത. ഉത്സവങ്ങൾക്ക് കഥകളി ഒഴിച്ചുകൂടാൻ പാടില്ലാത്ത ഒരു ചടങ്ങായിത്തീർന്നു.

അതുപോലെതന്നെ പ്രധാനപ്പെട്ട ഗാർഹികാഘോഷങ്ങൾക്കും കഥകളി ഉണ്ടായിരുന്നു. എന്തിന്, രാജാക്കന്മാർവരെ കഥകളി പഠിച്ചു. കേരള സ്വാതന്ത്ര്യത്തിന്റെ അവസാനത്തെ നേതാവും ആർഥർ വെല്ലസ്ലിയുടെ ധീരനായ പ്രതിദ്വന്ദ്വിയുമായിരുന്ന മഹാനായ കേരളവമ്മപഴശ്ശിരാജാ ഒന്നാന്തരം ഒരു കഥകളിനടൻകൂടെയായിരുന്നു.

കഥകളിയിൽ കേരളീയനൃത്തരീതികൾ മാത്രമല്ല അലിഞ്ഞുചേർന്നിരുന്നത്. കേരളത്തിലെ സവിശേഷമായ സംഗീതവും ഈ കലയുടെ സന്തതിയാണ്. കേരളത്തിലെ പ്രാചീനസംഗീതത്തിൽ അധികമൊന്നും നമുക്കു ലഭിച്ചിട്ടില്ല. കഥകളികാലത്തിനുമുമ്പുള്ള സംഗീതം ദക്ഷിണേന്ത്യയിൽ അന്നു പ്രചാരത്തിലിരുന്നതായിരിക്കാനാണ് ഇടയുള്ളത്. പക്ഷേ, കഥകളിക്കുവേണ്ടി ഒരു പ്രത്യേകകേരളീയസംഗീതംതന്നെ ഉടലെടുത്തു. മലയാളം സംസാരിക്കുന്ന പ്രദേശങ്ങളിലൊക്കെ അതിനു നല്ല പ്രചാരമുണ്ട്. തിരുവിതാംകൂറിലെ വിഖ്യാതനായ രാമരാജാവിന്റെ മേൽനോട്ടത്തിൽ തയ്യാറാക്കിയ സംഗീതം, നൃത്തം എന്നിവയെപ്പറ്റി സുവിശദമായി പ്രതിപാദിക്കുന്ന 'ബാലഭാരതം' എന്ന ഗ്രന്ഥത്തെപ്പറ്റി മുമ്പു പറഞ്ഞിട്ടുണ്ടല്ലോ.

മററു നൃത്തരീതികളും ഈ കാലഘട്ടത്തിൽ വളർന്നു. മഹാകവി കുഞ്ചൻനമ്പ്യാരുടെ തുള്ളലിനെപ്പററി നേരത്തെ പ്രതിപാദിച്ചതാണല്ലോ.

ശില്പവിദ്യയിലും ഗണ്യമായ പുരോഗതി മദ്ധ്യകാലത്തു് ഉണ്ടായിട്ടുണ്ട്. പുരാതനകേരളീയരീതിയിൽ നിർമ്മിച്ചിട്ടുള്ള പത്മനാഭപുരം കൊട്ടാരം ആ കലയുടെ വിജയവൈജയന്തിയാണ്. ശുചീന്ദ്രംക്ഷേത്രത്തിലെ നവരാത്രിമണ്ഡപം, തിരുവനന്തപുരത്തെ പത്മനാഭസ്വാമിക്ഷേത്രം, വൈക്കംക്ഷേത്രം എന്നിവ അക്കാലത്തെ ക്ഷേത്രശില്പവേലയുടെ ചില മാതൃകകളാണ്. ഭവനനിർമ്മാണത്തിനും ചില പ്രത്യേകതകളുണ്ടായിരുന്നു. കോവിലകങ്ങളും പ്രഭുഭവനങ്ങളും നിർമ്മിച്ചവർ ബാഹ്യമായ മോടിയിലല്ല ശ്രദ്ധപതിപ്പിച്ചത്. അകത്തെ കൊത്തുപണിക്കും അലങ്കാരങ്ങൾക്കുമായിരുന്നു പ്രാധാന്യം കല്പിച്ചിരുന്നതു്.

പുരാതനമായ ചുവർചിത്രകല ഈ കാലത്തു് കേരളത്തിൽമാത്രമേ അഭിവൃദ്ധിപ്പെട്ടിരുന്നുള്ളുവെന്ന് അവകാശപ്പെടുന്നതിൽ തെററില്ല. സ്റ്റെല്ലാക്രാംറിഷിന്റെ അഭിപ്രായം നോക്കുക: "എററുമാനൂർ ക്ഷേത്രഗോപുരത്തിലെ ഭീമാകാരമായ നടരാജചിത്രത്തോടെ (1542—45) കേരളചിത്രകലയുടെ അദ്ധ്യായം തിരുവിതാംകൂറിൽ ഉൽഘാടനംചെയ്യപ്പെട്ടതായിക്കരുതാം. ഏകദേശം ഇതേകാലത്തുതന്നെയാണ് മട്ടാഞ്ചേരി

കൊട്ടാരത്തിലെ ചുവർചിത്രങ്ങളോടെ അതു കൊച്ചിയിൽ ആരംഭിക്കുന്നു." പതിനാറാംനൂററാണ്ടിന്റെ മദ്ധ്യകാലംമുതൽ പത്തൊൻപതാം നൂററാണ്ടിന്റെ ആരംഭംവരെ കരുത്തേറിയ ഒരു ചിത്രമെഴുത്തുരീതി കേരളത്തിൽ പുഷ്ടിപ്പെട്ടിരുന്നു. കൊട്ടാരങ്ങളിലെയും ക്ഷേത്രങ്ങളിലെയും ചുവരുകൾ ഈ ചിത്രകാരന്മാർ മനോഹരമാക്കി. ഈ കാലത്തെ ചിത്രങ്ങളുടെ സ്വഭാവം സ്റ്റെല്ലാക്രാംറിഷ് വിവരിക്കുന്നു: "അവർ ഇരുണ്ട നിറങ്ങൾക്കു പ്രാധാന്യംനൽകി. ഇൻഡ്യൻചുവപ്പും മണ്ണിന്റെ തവിട്ടുനിറവും വെള്ളയും കറുപ്പും മഞ്ഞയുമാണ് സാധാരണ ഉപയോഗിച്ചിരുന്നത്. നീലം അപൂർവ്വമായിമാത്രമേ ഉപയോഗിച്ചിരുന്നുള്ളു. 'ടെമ്പറാ' രീതിയാണ് അവർ സ്വീകരിച്ചുവന്നത്. ചിത്രങ്ങളുടെ പശ്ചാത്തലമായി പ്രത്യേകം തയ്യാറാക്കിയ ഒരു ലേപനം ഉപയോഗിച്ചിരുന്നു. അതിന്റെകൂടെ അല്പം ചുണ്ണാമ്പും കലർത്തിയിരുന്നിരിക്കും. ചിത്രങ്ങളിലെ വെള്ളനിറത്തിന് ഈ പശ്ചാത്തലം ഉപകരിച്ചുവന്നു. വർണ്ണങ്ങൾക്കിടയിൽ വെള്ളകിട്ടുന്നതിന് ലേപനം ചുരണ്ടിക്കളയുകയാണു ചെയ്തിരുന്നത്." *

കരുത്തേറിയ ആവിഷ്കരണത്തിലും ക്ലാസ്സിക്കരീതിയോടുള്ള വിധേയത്വത്തിലും മട്ടാഞ്ചേരികൊട്ടാരത്തിലെ ചിത്രങ്ങളും (1555) ഇതുപോലെ ശ്രദ്ധേയമാണ്. പറങ്കികൾ നിർമ്മിച്ച് കൊച്ചിരാജാവിന് സമ്മാനിച്ച കൊട്ടാരത്തിന്റെ ചുവരുകളിൽ എഴുതിയവയാണെങ്കിലും, അവയിൽ പാശ്ചാത്യസ്വാധീനശക്തി ലേശംപോലും കാണാനില്ല.

വൈക്കത്തെ ചിത്രങ്ങൾ 17-ാംനൂററാണ്ടിലേതാണ്. മേനരത്തെ സൂചിപ്പിച്ച സാങ്കേതികവൈദഗ്ദ്ധ്യവും സുന്ദരമായ ഭാവനയും അവയിൽക്കാണാം. പത്മനാഭപുരംകൊട്ടാരത്തിലെ ചുവർചിത്രങ്ങൾ (18-ാംനൂററാണ്ട്) കൂടുതൽ വിദഗ്ദ്ധമാണ്. ഗണപതിപൂജയിലെ രംഗങ്ങൾ തികച്ചും കേരളീയമാണ്. രൂപം, ഭാവം, വസ്ത്രധാരണം എന്നിവയെപ്പററി യാതൊരു തർക്കവുമില്ല. അതു വരച്ച കലാകാരന്മാർ അവരുടെ ചുററുപാടുകളിൽനിന്നും പ്രചോദനംനേടിയിരുന്നുവെന്നു കാണാം. അശ്വാരൂഢനായ ശാസ്താവിന്റെ ഉജ്ജ്വലമായ ചിത്രം, ഭാരതീയചിത്രകലയ്ക്കു ഒരു അമൂല്യസംഭാവനയാണ്. ഭാവനാലാളിത്യത്തിലും ശോഭായമാനമായ ചിത്രീകരണത്തിലും, അതു ലോകത്തുള്ള മററൊന്നിലും താഴെയല്ല.

---

* "തിരുവിതാംകൂർകലയിലെ ദ്രാവിഡ-കേരളീയസ്വഭാവം"— അസ്കോണാ, സ്വിററ്സർലണ്ട്, 1953, പേജ് 41.

ചിത്രമെഴുത്തിന്റെ ഔന്നത്യത്തിൽ കേരളത്തിലെ പ്രതിമാനിർമ്മാണം എത്തുന്നില്ലെങ്കിലും ശുചീന്ദ്രത്തെ ത്രിവിക്രമപ്രതിമ മനോഹരമായ ഒരു കാലാശില്പമാണ്. ഈ പ്രതിമയെ ഡാ: ക്രാംറിഷ് ഇങ്ങനെവർണ്ണിക്കുന്നു:

"ഭഗവാന്റെ മുവട്ടടിയുടെ ശക്തി, ആകാശത്തേയ്ക്കു ഉയർത്തിയിരിക്കുന്ന കാലിന്റെ ഉജ്ജ്വലമായ ഭാവം, ഇവയോടുചേർന്നുള്ള കൈയുടെ നാട്യമുദ്ര എന്നിവ, അദ്ദേഹത്തിന്റെ വലതുഭാഗത്തുള്ള മൂന്നു കൈകളുടെയും അവയിലെ ആയുധങ്ങളുടെയും അകൽചയോടൊപ്പം ധീരമാണ്. ചലനാത്മകമായ കൈയാകട്ടെ കാലിന്റെ പന്നിൽനിന്നും പൊട്ടിപ്പുറപ്പെടുന്നതായിത്തോന്നും. മറുഭാഗത്തുള്ള കൈകളുടെ നിരപ്പായ അക്ഷത്തിൽനിന്ന് മുമ്പോട്ടുചാടുന്ന പ്രതീതിയാണ് അതുളവാക്കുക. പ്രതിമയുടെ വലതുഭാഗം പ്രപഞ്ചത്തിന്റെ ക്ഷോഭത്തിൽ പങ്കെടുക്കുന്നില്ല. ആ ഭാഗത്താണെങ്കിൽ ഭഗവാൻ സുന്ദരനും യുവാവുമാണ്. അദ്ദേഹത്തിന്റെ കൈയിലെ ഗദ നിലത്തുറപ്പിച്ചിരുന്നു. പ്രതിമയുടെ കീഴ്ഭാഗത്തുള്ള ഭഗവാന്റെ പാദാന്തികത്തിൽ ഇടതുവശത്തായി വിഷണ്ണനായ മഹാബലി ഇരിക്കുന്നു; അസുരരാജാവിന്റെ വലതുവശത്തായി വാമനരൂപനായ വിഷ്ണുവും. വാമനന്റെ കൈയിൽ വെള്ളമൊഴിച്ച് ബലി തന്റെ ദാനപ്രതിജ്ഞ ഉറപ്പിക്കുകയാണ്. ഭഗവാന്റെ ഉയർത്തപ്പെട്ട പാദം മേഘംവരെ എത്തുന്നു. അദ്ദേഹത്തെ വന്ദിക്കുന്ന ദേവഗണങ്ങൾ പ്രത്യക്ഷപ്പെടുമ്പോൾ മേഘനിരകൾ ശാന്തമായി പിൻവാങ്ങുന്നു. ദേവലോകംവരെ എത്തിയ മഹത്തായ ക്ഷോഭത്തിന്റെ സ്വർഗ്ഗീയമായ പ്രത്യാഘാതം ഭക്തിരസമാണ്. ദേവന്മാരുടെ ചലനങ്ങളിൽ ഗോളങ്ങളുടെ സംഗീതം ലയിച്ചിരിക്കുന്നു. അതു മേഘനിരകളിൽ വിങ്ങിനില്ക്കുന്നു."

മദ്ധ്യകാലകേരളം ഉന്നതമായ കലാപ്രവർത്തനങ്ങളുടെ കേന്ദ്രമായിരുന്നുവെന്ന് ഇതിൽനിന്നും വ്യക്തമാണല്ലോ. തുടർച്ചയായി യുദ്ധങ്ങളും രാഷ്ട്രീയമായ പൊട്ടിത്തെറിക്കലുകളുമുണ്ടായിരുന്നുവെങ്കിലും സാംസ്കാരിക പ്രവർത്തനത്തിന്റെ എല്ലാ ശാഖകളിലും ഈ കാലഘട്ടത്തിൽ കേരളത്തിനു ഗണ്യമായ പുരോഗതിയും നേട്ടങ്ങളുമുണ്ടായി. 18-ാം നൂററാണ്ടിന്റെ മദ്ധ്യത്തിൽ ഹൈദരാലിയുടെ ആക്രമണമുണ്ടാകുന്നതുവരെ ഭാരതത്തിന്റെ മററു ഭാഗങ്ങളിൽനിന്നും മിക്കവാറും ഒററപ്പെട്ടിരുന്നുവെങ്കിലും, ദക്ഷിണേന്ത്യയിലെ സാഹിത്യവളർച്ചയിലും സുന്ദരകലകളുടെ പുരോഗതിയിലും കേരളം പൂർണ്ണമായി പങ്കെടുത്തു. എന്നുതന്നെയുമല്ല അതിനു കേരളം മഹത്തായ സംഭാവനകൾ നൽകുകയുമുണ്ടായി.

# ഗ്രന്ഥവിവരം 1

## പോർട്ടുഗീസ് കാലഘട്ടം

കേരളവുമായുള്ള പോർട്ടുഗീസുകാരുടെ ബന്ധത്തെക്കുറിച്ചു പഠിക്കാൻ ഇന്ത്യയിലും, ഇംഗ്ലണ്ടിലും, പോർട്ടുഗല്ലിലും ധാരാളം രേഖകളുണ്ട്. വളരെയധികം ഔദ്യോഗികരേഖകൾ, ഉത്തരവുകൾ, എഴുത്തുകുത്തുകൾ, വിവരണങ്ങൾ എന്നിവ കൂടാതെ, ആൽബുക്കർക്കിന്റെ "എഴുത്തുകൾ" ഡികാസ്ത്രായുടെ ജീവചരിത്രം തുടങ്ങിയ ഗ്രന്ഥങ്ങളും സഹായകരമാണ്. "ചരിത്രങ്ങൾക്കും" യാതൊരു ദാരിദ്ര്യവുമില്ല. എന്തെന്നാൽ അക്കാലത്തെ പോർട്ടുഗീസ് എഴുത്തുകാർ അവരുടെ പിതൃഭൂമിയുടെ മാഹാത്മ്യം ആലപിക്കുന്ന ചുമതല വിസ്മരിച്ചിരുന്നില്ല. വളരെ വിലപ്പെട്ട പല രേഖകളും ഇന്ത്യയിൽതന്നെയുണ്ട്. അവയിൽ അധികവും ക്ഷേത്രങ്ങളിലെയും രാജകുടുംബങ്ങളിലെയും ചരിത്രങ്ങളുടെ രൂപത്തിലാണ്.

പോർട്ടുഗല്ലിലെ വിവിധഗ്രന്ഥശാലകളിലും റിക്കാർഡ് ആഫീസുകളിലും സൂക്ഷിച്ചിരിക്കുന്ന ഇന്ത്യയെക്കുറിച്ചുള്ള രേഖകളെപ്പററി ഇന്ത്യാആഫീസ് ഗ്രന്ഥശാലയിലെ മി. ഡാൻവേഴ്സ് സമഗ്രമായ പരിശോധന നടത്തുകയുണ്ടായി. അവയിൽ ഏററവും പ്രധാനപ്പെട്ടവയുടെ തർജ്ജമകളും പകർപ്പുകളും അദ്ദേഹം ഇന്ത്യാആഫീസിനുവേണ്ടി സമ്പാദിച്ചു. അതിന്റെ ഫലമായി ഇന്ത്യാആഫീസിൽ പോർട്ടുഗീസ്കൈയെഴുത്തുപ്രതികളുടെ വളരെ വിലപ്പെട്ട ഒരു ശേഖരണമുണ്ട്. ഇംഗ്ലീഷ് അറിയാവുന്ന ആരെങ്കിലുമാണ് അതു തർജ്ജചെയ്തിരുന്നതെങ്കിൽ അത് ഇന്നത്തേതിലും പതിന്മടങ്ങു പ്രയോജനപ്പെട്ടുമായിരുന്നു. പക്ഷെ, അതു പകർത്തിയ പോർട്ടുഗീസ് എഴുത്തുകാരന്റെ തർജ്ജമ പല സ്ഥലത്തും മനസ്സിലാക്കാൻ ബുദ്ധിമുട്ടാണ്. അതിനെക്കാൾ പലപ്പോഴും പ്രയോജനകരം മൂലം നോക്കുകയാണ്. ഇന്ത്യാആഫീസ് പ്രസിദ്ധീകരിക്കാത്തുള്ള പ്രധാനപുസ്തകങ്ങൾ താഴെ പറയുന്നവയാണ്.

1. 'കോറപ്പാ ക്രോണോലൊജിക്കോ.' പകർപ്പുകൾ, 2 ഭാഗം. ഇവ തർജ്ജമചെയ്തിട്ടുണ്ട്. രാജാവിനും ലിസ്ബണിലുള്ള പ്രധാനവ്യക്തികൾക്കും, ഗവർണ്ണർമാരും മററു ഉദ്യോഗസ്ഥന്മാരും അയച്ച കത്തുകളാണ് ഇവയിൽ അധികവും. വളരെ പ്രധാനപ്പെട്ട ഒരു പുസ്തകമാണിതു്.

2. 'ഗവേറാസ് അൻഡിഗാസ്.' തർജ്ജമ, 2 ഭാഗം.

3. ഇവോറായിലെ കത്തീഡ്രൽപള്ളിയിലെ ഗ്രന്ഥപ്പുരയിൽനിന്നുള്ള തർജ്ജമകളും പകർപ്പുകളും. 'തോർഡിതോമ്പോ'യിൽ സൂക്ഷിച്ചിട്ടുള്ള വൈസ്രായിമാരുടെ കത്തുകൾ.

4. നോട്ടീഷ്യാസ് ഡാ ഇന്ത്യാ: 2 ഭാഗം. കോട്ടകളെപ്പററിയും മററു ചരിത്രപ്രധാനമായ സ്ഥലങ്ങളെക്കുറിച്ചുമുള്ള രസകരമായ വിവരണം. പലപ്പോഴും വിശ്വാസയോഗ്യമല്ല.

5. ഇന്ത്യൻരാജാക്കന്മാരുമായുള്ള ഉടമ്പടികളുടേയും ഒത്തുതീർപ്പുകളുടേയും, ബിക്കറിൻെറ ശേഖരണം. രണ്ടു ഭാഗങ്ങൾ തർജ്ജമ ചെയ്തിട്ടുണ്ട്.

6. ആൽബ്യൂക്കർക്കിൻെറ കോർട്ട്'കൾ. 4 ഭാഗം തർജ്ജമ ചെയ്തിട്ടുണ്ട്.

തോർഡിതോമ്പോയിലും ലിസ്ബണിലെ ദേശീയഗ്രന്ഥശാലയിലും, ഇംഗ്ലണ്ടിൽ ലഭിച്ചിട്ടില്ലാത്ത പല പ്രധാനരേഖകളുമുണ്ട്. ഡാ: അന്തോണിയോ ബായോയുടെ സഹായംമൂലം അവയിൽ പലതും എനിക്കു പരിശോധിക്കാൻ സാധിച്ചു. പക്ഷെ, ഇൻഡ്യയെക്കുറിച്ച് ധാരാളം രേഖകളുണ്ടെങ്കിലും, അതിൽ ആൽബ്യൂക്കർക്കിൻെറ കാലത്തിനുശേഷം കേരളത്തെപ്പററി വളരെയൊന്നും ഉണ്ടെന്നു പറഞ്ഞുകൂടാ. 65 ഭാഗങ്ങളിലായി 12,465 രേഖകൾ അടങ്ങുന്ന "ഡോക്കുമെൻറാസ് റെമിററിദോസ് ഡാ ഇന്ത്യാ"യിൽ കേരളത്തെപ്പററി യാതൊന്നുമില്ല. 1600 മുതൽ 1697 വരെയുള്ള കാലത്തെ രേഖകളാണവ. നമ്മുടെ ആവശ്യത്തിന് ഏററവും പ്രയോജനകരമായതു് 'കോർപ്പോ ക്രോണാലൊജിക്കോ' ആണ്. അതിനെയാണ് ഞാൻ പ്രധാനമായും ആശ്രയിച്ചതു്.

ബ്രിട്ടീഷ് മ്യൂസിയത്തിൽ പോർട്ടുഗീസ് കൈയെഴുത്തുപ്രതികളുടെ ഒന്നാന്തരമൊരു ശേഖരണവും കുറേ രസകരമായ ചിത്രങ്ങളുമുണ്ട്.

ഇന്ത്യയെ സംബന്ധിക്കുന്ന പ്രധാനപ്പെട്ട രേഖകളും ഗ്രന്ഥങ്ങളും പ്രസിദ്ധീകരിക്കുന്നതിന് പോർട്ടുഗീസ് അക്കാഡമി കുറേക്കാലമായി സജീവമായ സഹായം ചെയ്തുകൊണ്ടിരിക്കുകയാണ്. അവയിൽ ഏററവും പ്രധാനപ്പെട്ടതാണ് "കൊല്ലെക്കയോ ഡി മോണുമെൻറാസ് ഇന്നെഡിററാസ് പാരാ എ ഹിസ്റ്റോറിയാ ഡാസ് കാൺക്വിസ്റ്റാസ് ഡോസ് പോർട്ടുഗീസ്സസ് എം ആഫ്രിക്കാ, ഏഷ്യാ, ഈ അമേരിക്കാ" എന്ന പ്രസിദ്ധീകരണം. അതുവരെ അജ്ഞാതമായിരുന്ന ചില വളരെ

പ്രധാനപ്പെട്ട രേഖകൾ 'അന്നേസ് ഡാസ് തസെൻഷ്യാസ് ഈ ലെററാസ്' പ്രസിദ്ധീകരിച്ചിട്ടുണ്ട്.

ഇന്ത്യയെക്കുറിച്ച് ധാരാളം പോർട്ടുഗീസ് ചരിത്രഗ്രന്ഥങ്ങളുണ്ട്. അവയിൽ ഏററവും പ്രധാനം താഴെ പറയുന്നവയാണ്.

(1) ജവോസ് ഡി ബറോസ്: ലിസ്ബണിലെ ഇൻഡ്യാ ആഫീസുമായി അദ്ദേഹത്തിനുണ്ടായിരുന്ന ഔദ്യോഗികബന്ധംമൂലം, മിക്കവാറും സമകാലീനമായ ബറോസ്സിൻെറ ഗ്രന്ഥത്തിനു മററു ചരിത്രക്കാരേക്കാൾ മാത്രമുള്ള ആധികാരികസ്വഭാവമുണ്ട്.

(2) ഗാസ്പർ കൊറിയായുടെ 'ലിണ്ടാസ് ഡാ ഇൻഡ്യാ'. പ്രത്യേകം പ്രാധാന്യമർഹിക്കുന്ന ഒരു ഗ്രന്ഥമാണിത്. 1512-ൽ കൊറിയാ ഇൻഡ്യയിൽ വന്നു. അദ്ദേഹം ആൽബുക്കർക്കിൻെറ സെക്രട്ടറിയായി പ്രവർത്തിച്ചിരുന്നു. അദ്ദേഹം വിവരിക്കുന്ന കാര്യങ്ങൾ ഒന്നുകിൽ നേരിട്ടറിയാവുന്നതോ, അല്ലെങ്കിൽ നേരിട്ട് അനുഭവമുള്ളവരിൽനിന്നു ലഭിച്ചിട്ടുള്ളതോ ആണ്. വാസ്കോ ഡാ ഗാമായുടെ ആദ്യയാത്രയെക്കുറിച്ച് എഴുതുന്നതിന് ഗാമായുടെകൂടെ സഞ്ചരിച്ച ജവോം ഫിഗ്വറായുടെ ഡയറി കൊറിയായ്ക്കു സഹായകരമായിരുന്നു. അദ്ദേഹത്തിൻെറ "ലിണ്ടാസി"നെക്കുറിച്ച് 1790-ലാണ് അറിയുന്നത്. അതു 1836-ൽ പ്രസിദ്ധീകരിക്കപ്പെട്ടു.

അദ്ദേഹം എഴുതുന്നു: "ഞാൻ കണ്ട കാര്യങ്ങളെക്കുറിച്ച് വളരെ ശ്രദ്ധിച്ചാണ് എഴുതിയത്. മുമ്പു നടന്ന കാര്യങ്ങളെക്കുറിച്ച്, ഈ നാവികയാത്രയിൽ പങ്കെടുത്ത പ്രായംചെന്നവരോട് അന്വേഷിച്ച് എൻെറ സംശയങ്ങൾ തീർത്തു. ആ അന്വേഷണവേളയിൽ പ്രസ്തുത കപ്പലുകളിൽ സഞ്ചരിച്ചിരുന്ന ചിലരെ എനിക്കു കാണാൻകഴിഞ്ഞു. കണ്ണൂരിലെ ചില അടിമകളും, അവിശ്വാസികളും എഴുതിയിരുന്ന ഓർമ്മക്കുറിപ്പുകളും എനിക്കു സഹായകരമായിരുന്നു."

ഈ ഗ്രന്ഥത്തിൽ വാസ്കോ ഡാ ഗാമയുടെ യാത്രകളെപ്പററി പ്രതിപാദിക്കുന്ന അദ്ധ്യായങ്ങൾ ഹാക്ലൂട്ട് സൊസൈററിക്കു (1869) വേണ്ടി ബഹുമാനപ്പെട്ട എച്ച്. ഈ. സ്റ്റാൻലി തർജ്ജമചെയ്യുകയുണ്ടായി.

ഡിയാഗോ ഡി കൂട്ടോ, കാസ്റ്റിനീഡാ തുടങ്ങിയവരുടെ ചരിത്രങ്ങൾ വിലപ്പെട്ടവയാണെങ്കിലും, കേരളത്തിലെ കാര്യങ്ങളെപ്പററി വളരെ കുറച്ചുമാത്രമേ പ്രതിപാദിച്ചിട്ടുള്ളു.

വളരെ പ്രധാനപ്പെട്ട മേൽപറഞ്ഞ ഗ്രന്ഥങ്ങൾ കൂടാതെ താഴെ പറയുന്നവയും ഞാൻ ഉപയോഗിച്ചിട്ടുണ്ട്.

1. ജെ. എഫ്. ആർഡ്രേഡ്, 'ഡോം ജോൺ ഡി കാസ്ട്രോയുടെ ജീവചരിത്രം.' ഇംഗ്ലീഷിലേക്ക് സർ പീററർബെക്ക് തർജ്ജമ ചെയ്തു. 1664.

2. ദുവാർത്ത്ബർബോസാ: ഹാക്ലൂട്ട്സൊസൈററി. 1866.

3. കാൽഡ്വെൽ: 'ദ്രാവിഡഭാഷകളുടെ വ്യാകരണം.' രണ്ടാംപതിപ്പ്. 1875.

4. ഡി ആൽബ്യൂക്കർക്ക്: "എഴുത്തുകൾ". ഹാക്ലൂട്ട്സൊസൈററിയുടെ തർജ്ജമ.

5. ഡാൻവേഴ്സ്: 'പോർട്ടുഗീസുകാരും ഇൻഡ്യയും'. ഡബ്ള്യു. എച്ച്. അല്ലൻ. 1894 രണ്ടുഭാഗം.

6. ഡാ ഓർട്ടാ. 'സംഭാഷണങ്ങൾ', ലിസ്ബൺ. 1895. കോണ്ട് ഡി ഫിക്കാൽഹോ പ്രസാധനംചെയ്തത്. സർ സി. മർക്കാമിൻെറ ഇംഗ്ലീഷ്തർജ്ജമ. ലണ്ടൻ.

7. കോണ്ട് ഡി ഫിക്കാൻഹോ. "ഗാർഷ്യാ ഡാ ഓർട്ടാ ഇ. സുവാ ടെമ്പോ ഇംപ്രെസ്സാ നാഷനണൽ."

8. ലോഗൻ: "മലബാർ" രണ്ടുഭാഗം. മദ്രാസ്, 1887.

9. മേനോൻ, "കേരളചരിത്രം," എറണാകുളം, കൊച്ചിഗവമെൻറ് പ്രസ്സ്, 1925.

10. ല്യോൺ പേജസ്: "ലെററർ ഡി സെൻറ് ഫ്റാൻസിസ് സേവ്യർ." പാരിസ്, 1885.

11. റാവിൽസൺ: "ഇന്ത്യയും പാശ്ചാത്യരാഷ്ട്രങ്ങളും തമ്മിലുള്ള ബന്ധം."

12. വൈഫാറിയാ സൂസാ: "പോർട്ടുഗീസ് ഏഷ്യാ." ഇംഗ്ലീഷ് തർജ്ജമ. 1695.

13. വൈററവേ. "ഇന്ത്യയിലെ പോർട്ടുഗീസ്ശക്തിയുടെ വളർച്ച." 1545 വരെയുള്ള കാലഘട്ടം വിവരിക്കുന്നു.

14. സിനുദ്ദീൻ: "തൊഹഫത്ത് ഉൽ മുജാഹിദീൻ '

15. ഫ്റാ കോളറിഡ്ജ്: "ഫ്റാൻസിസ്സേവ്യറിൻെറ ജീവചരിത്രവും കത്തുകളും." റൌളണ്ട്സൻെറ തർജ്ജമ; ലറേ.

16. ഗ്രൂവിയാ: "ഹിസ്റ്റോറിക്ക് ഓറിയൻറൽ ഡെസ്ഗ്രാൻഡ് പ്രോഗ്രസ് ഡി ക്രിസ്റ്റ്യാനിസ്മ്", ആൻവേഴ്സ് 1609.

ഇവ കൂടാതെ ഇതുവരെ പ്രസിദ്ധീകരിച്ചിട്ടില്ലാത്ത പല മലയാളം രേഖകളും ഉപയോഗിക്കുന്നതിന് എനിക്കു സന്ദർഭം ലഭിച്ചു. കേരളത്തിലെ പ്രധാനക്ഷേത്രങ്ങളിലേയും രാജകുടുംബങ്ങളിലേയും പഴയ ഗ്രന്ഥവരികൾ ഇതുവരെ പ്രസിദ്ധീകരിച്ചിട്ടില്ല. കൊച്ചിയിലെ രാമവർമ്മ അപ്പൻതമ്പുരാൻെറ സ്നേഹപൂർവ്വമായ സഹായംമൂലം അവയിൽ പലതിൻേറയും പകർപ്പുകൾ എനിക്കു ലഭിച്ചു. കേരളചരിത്രത്തിൻെറ വിശദാംശങ്ങൾക്കുവേണ്ടി അവ ഞാൻ പ്രയോജനപ്പെടുത്തിയിട്ടുണ്ട്. കേരളരാജാക്കന്മാരും പോർട്ടുഗീസുകാരും തമ്മിലുള്ള ബന്ധത്തെപ്പററി മിക്കവാറും 17-ാംനൂററാണ്ടിൽ മലയാളത്തിൽ എഴുതിയ ഒരു ചരിത്രവും ഉണ്ട്.

"കേരളക്കരയും പറങ്കികളും" എന്ന ഗ്രന്ഥം 1929-ൽ പ്രസിദ്ധീകരിച്ചതിനുശേഷം ഈ കാലഘട്ടത്തെക്കുറിച്ച് ഇന്ത്യൻ പണ്ഡിതന്മാർ ചില വിലപ്പെട്ട പഠനങ്ങൾ നടത്തിയിട്ടുണ്ട്. അവയിൽ ഏററവും പ്രധാനം താഴെ പറയുന്നവയാണ്.

1. 'കോഴിക്കോട്ടുസാമൂതിരിമാർ'—കെ. വി. കൃഷ്ണയ്യർ എം. ഏ. എൽ. ടി; കോഴിക്കോട്, 1935.

2. "മദ്ധ്യകാലകേരളം"—പി. കെ. എസ്. രാജാ, അണ്ണാമല സർവ്വകലാശാല.

ഈ ഗ്രന്ഥകർത്താവിൻെറ "ഏഷ്യയും പാശ്ചാത്യആധിപത്യവും," ലണ്ടൻ 1953, എന്ന പുസ്തകവും നോക്കാവുന്നതാണ്.

# ഗ്രന്ഥവിവരം 2

## ഡച്ചുകാലഘട്ടം

ഈ കാലഘട്ടത്തെക്കുറിച്ചു പഠിക്കാൻ ഡച്ച്, ഇംഗ്ലീഷ്, മലയാളം ഭാഷകളിൽ ധാരാളം രേഖകളുണ്ട്. പോർട്ടുഗീസുകാരുടെ ആദ്യകാലത്തെ ചരിത്രത്തെപ്പററി പോർട്ടുഗീസുകേന്ദ്രങ്ങളെത്തന്നെ വിശ്വസിക്കാൻ ചരിത്രവിദ്യാർത്ഥികൾ നിർബന്ധിതരാണ്. എന്നാൽ 17-ം 18-ം നൂററാണ്ടിൽ പശ്ചിമതീരത്ത് ഇംഗ്ലീഷുകാരുണ്ടായിരുന്നതുകൊണ്ട് ഡച്ചുരേഖകൾ ഇംഗ്ലീഷുകാർ എഴുതിയതുമായി തട്ടിച്ചുനോക്കാൻ സാധിക്കും.

കേരളത്തിലെ പണ്ടകശാലകളുടെ ഭരണത്തെക്കുറിച്ചുള്ള ഡച്ചുകാരുടെ രേഖകൾ പലവിധത്തിലും അതുല്യമാണ്. ഓരോ കമാണ്ടൂരും തന്റെ പിൻഗാമിയുടെ അറിവിനുവേണ്ടി കമ്പനിക്കാര്യങ്ങളെക്കുറിച്ചും, കേരളത്തിലെ പൊതുസ്ഥിതിയെപ്പററിയും ഒരു കുറിപ്പ് എഴുതിയിരുന്നു. അവയിൽ താഴെ പറയുന്നവ പ്രസിദ്ധീകരിച്ചിട്ടുണ്ട്. അതു കേരളത്തെക്കുറിച്ചുള്ള വിവരങ്ങളുടെ സമ്പത്താണ്.

| | | |
|---|---|---|
| ജെ. വി. എസ്. വാൻ ഗൊല്ലനീസ്സിന്റെ | കുറിപ്പ് | 1908 |
| ആഡ്രിയൻ വി. മോയിൻസിന്റെ | ,, | 1908 |
| കമാണ്ടൂർ എഫ്. ക്യൂൺസിന്റെ | ,, | 1908 |
| ജെ. ജി. ഏഞ്ജൽബീക്കിന്റെ | ,, | 1908 |
| സി. ബ്രേക്ക്ബാട്ടിന്റെ | ,, | 1909 |
| ഡി. ജോങ്ങിന്റെ | ,, | 1909 |
| ജി. വീജെർമാന്റെ | ,, | 1910 |
| വാൻ റീഡിന്റെ | ,, | 1911 |

ഇവയിൽ ഏററവും പ്രധാനപ്പെട്ടത് മോയിൻസിന്റെ മെമ്മൊറാണ്ടമാണ്. കേരളത്തിലെ സ്ഥിതിഗതികളെക്കുറിച്ചു വിശദമായി വിവരിക്കുന്ന ഒരു വലിയ രേഖയാണത്. കേരളത്തിനെക്കുറിച്ച് അറിയാവുന്ന വിവരങ്ങളും കഴിയുമെങ്കിൽ ഒരു ഭൂപടവും എത്തിച്ചുകൊടുക്കണമെന്ന്

ബറേവിയായിലെ സുപ്രീംഗവമ്മെൻറ് അദ്ദേഹത്തോട് ആവശ്യപ്പെട്ടിരുന്നു. അതുകൊണ്ട് തൻെറ പിൻഗാമികളുടെ മാത്രമല്ല, മേലുദ്യോഗസ്ഥന്മാരുടെ അറിവിനുകൂടിവേണ്ടിയാണ് മോയിൻസ് എഴുതിയതു്. 'കേരളവും ഡച്ചുകാരും' എന്ന പേരിൽ മോയിൻസിൻെറയും ഗോല്ലനീസ്സിൻെറയും കുറിപ്പുകൾ തർജ്ജമചെയ്തു പ്രസിദ്ധീകരിച്ചിട്ടുണ്ട്.

ഹേഗിലുള്ള ഡച്ചുറിക്കാർഡുകളുടെ വളരെയധികം പകപ്പുകൾ ലണ്ടനിലെ ഇൻഡ്യാ ആഫീസിലുണ്ട്. അതിൽ 36 ഭാഗങ്ങൾ തർജ്ജമ ചെയ്തിട്ടുണ്ട്. അവ വളരെ പ്രയോജനകരവുമാണ്. കൊച്ചിയെ സംബന്ധിക്കുന്ന പ്രധാനരേഖകൾ അധികവും മദ്രാസിലെ റിക്കാർഡ് ആഫീസിലാണുള്ളതു്. "1657 മുതൽ 1875 വരെയുള്ള പഴയ ഡച്ചുരേഖകളുടെ പട്ടിക" എന്ന പേരിൽ അവയുടെ വിശകലനംചെയ്തു ഒരു പട്ടിക മദ്രാസ്ഗവമ്മെൻറ് പ്രസിദ്ധീകരിച്ചിട്ടുണ്ട്.

ഹേഗിലും റിജ്കാർച്ചീഫിലും വളരെ കൂടുതൽ രേഖകൾ ഉണ്ട്. എന്നാൽ ഹോളണ്ടിലെ എൻെറ ചുരുങ്ങിയ താമസത്തിനിടയിൽ അതു് പൂൎണ്ണമായും ഉപയോഗിക്കാൻ എനിക്കു കഴിഞ്ഞില്ല.

ഇൻഡ്യൻ വൻകരയുമായുള്ള ഡച്ചുബന്ധത്തെക്കുറിച്ചു പ്രതിപാദിക്കുന്നവയാണ് താഴെ കൊടുക്കുന്ന പ്രസിദ്ധീകൃതമായ ഗ്രന്ഥങ്ങൾ.

ആൽബെഴ്സ്: ജെ. റിജെക്ലോഫ് വാൻഗ്ഗുൺസ്.

വാൻ ഇമോഫ്: "കൺസിഡെറേഷൻസ് സൻ ലെറാററ് പ്രസൻറ് ഡിലാകമ്പിഞ്ഞി ഹോളണ്ടൈസ് ഡെസ് ഇൻഡസ് ഓറിയൻറൽസ്" ഹേഗ് 1741.

സ്റ്റെൽവാഗൻ: "ഗുസ്റ്റാഫ് വില്ല്യം ബാറൺ വാൻ ഇമോഫ്," 1889.

ബത്തു്: "ആഡ്രിയൻ വാൻ റീഡ്" 1887.

ഫിലിപ്പ് ബാൽഡ്യൂസ്: "കേരളത്തിൻെറയും പൂർവ്വതീരത്തിൻെറയും വിവരണം."

ചച്ചിലിൻെറ കപ്പൽസഞ്ചാരം: മൂന്നാംഭാഗം, 1748.

ഫ്രാൻസിസ് ഡേ: "പെരുമാക്കന്മാരുടെ നാട്."

സി. അച്ചുതമേനോൻ: കൊച്ചിസ്റ്റേറ്റുമാനുവൽ

വിഷർ: കേരളത്തിൽനിന്നുള്ള കത്തുകൾ.

മേനോൻ: കേരളചരിത്രം, എറണാകുളം, 1924

മേനോൻ: കൊച്ചീചരിത്രം, 2 ഭാഗം (മലയാളം)

നാഗമയ്യാ: തിരുവിതാംകൂർ സ്റ്റേറ്റുമാനുവൽ (2 ഭാഗം)

ജെ. ജെ. കോട്ടൺ: മദ്രാസിലെ യൂറോപ്യൻസ്മാരകങ്ങൾ.

മലയാളത്തിൽ ധാരാളം വിവരങ്ങളുണ്ട്. തൃപ്പൂണിത്തുറ, കൊച്ചി എന്നിവിടങ്ങളിലെ ഗ്രന്ഥവരികളും പാലിയംരേഖകളും സാവധാനം പൊതുജനങ്ങൾക്കു ലഭിച്ചുവരുന്നു. ഇതുവരെ പ്രധാനപ്പെട്ട കുടുംബങ്ങളിലെ സ്വകാര്യരേഖകൾ വളരെ ഗോപ്യമായിട്ടാണ് ഗണിച്ചുവന്നത്. ചരിത്രവിദ്യാർത്ഥികൾക്ക് അവ അപ്രാപ്യമായിരുന്നു. പക്ഷെ, തിരുവിതാംകൂർ പുരാണവസ്തുഗവേഷണവകുപ്പ് പാലിയത്തെ ചില പ്രധാന പട്ടയങ്ങൾ പ്രസിദ്ധീകരിച്ചു. പാലിയത്തെ വി. അനുജൻഅച്ഛന്റെ ശ്രമഫലമായി കൊച്ചിയിലെ ചില രേഖകൾ പ്രസിദ്ധംചെയ്യുകയുണ്ടായി. ബറ്റേവിയായിലെ സുപ്രീംകൌൺസിലിനു രാജാവു് അയച്ച ചില പ്രധാനപ്പെട്ട മലയാളം കത്തുകൾ കൊച്ചിയിലെ പുരാണവസ്തുഗവേഷണവകുപ്പും പ്രസിദ്ധീകരിച്ചിട്ടുണ്ട്. ഈ സംസ്ഥാനങ്ങളിലെ സ്വകാര്യശേഖരണത്തിന്റെ ഒരു പട്ടിക തയ്യാറാക്കി പുരാണവസ്തുഗവേഷണവകുപ്പ് വിദ്യാർത്ഥികൾക്കുവേണ്ടി പ്രസിദ്ധം ചെയ്യുകയാണെങ്കിൽ അതു് കേരളചരിത്രത്തോടു ചെയ്യുന്ന വളരെ വലിയ സേവനമായിരിക്കും.

ഈ കാലഘട്ടത്തിലെ പ്രസിദ്ധീകൃതങ്ങളായ മലയാളഗ്രന്ഥങ്ങൾ നോക്കുമ്പോൾ രണ്ടെണ്ണം പ്രത്യേകം പ്രാധാന്യമർഹിക്കുന്നു. അവ 'പടപ്പാട്ടും' 'മാമാങ്കോദ്ധാരണ'വുമാണ്. പോർട്ടുഗീസുകാരെ ആട്ടിപ്പായിക്കുന്നതിലേയ്ക്കു നയിച്ച കൊച്ചിയിലെ പിന്തുടർച്ചാവകാശയുദ്ധത്തെപ്പറ്റി പ്രതിപാദിക്കുന്ന 'പടപ്പാട്ട്' വളരെ വിലപ്പെട്ട ഒരു ചരിത്രകഥനമാണ്. അതിലെ വസ്തുതകളും അടുക്കും വളരെ സൂക്ഷ്മമാണ്. വലിയ സാഹിത്യഗുണമൊന്നുമില്ലെങ്കിലും, ചരിത്രസംബന്ധിയായ ഒരു കൃതിയെന്ന നിലയിൽ അതിനു മലയാളത്തിൽ ഉന്നതമായ ഒരു സ്ഥാനമുണ്ട്. അതിലെ നിഷ്പക്ഷതാബോധം ശ്രദ്ധാർഹമാണ്. ഒന്നാന്തരമൊരു മുഖവുരയോടുകൂടി പണ്ഡിതശ്രേഷ്ഠനായ മഹാകവി ഉള്ളൂർ പരമേശ്വരയ്യർ അതു് തിരുവിതാംകൂർ ഗവണ്മെന്റിനുവേണ്ടി പ്രസിദ്ധംചെയ്തിട്ടുണ്ട്. 'മാമാ

കോലോരണം' 'പെടപ്പാട്ടിനെ'പ്പ്പോലെ നിഷ്പക്ഷമല്ല. വെട്ടം പിണ്ണുടച്ച് സമരത്തിൽ ഡച്ചുകാരേയും കൊച്ചിരാജാവിനേയും സഹായിച്ച പ്രതാപശാലിയായ സാമൂതിരിയെ സ്തുതിച്ചുകൊണ്ടാണ് അത്ു് എഴുതിയിരിക്കുന്നതു്. സാമൂതിരിയുടെ ഒരു സേവകന്റെ വീക്ഷണഗതിയിൽക്കൂടെയുള്ള അക്കാലത്തെ ചരിത്രമാണതു്. സാമൂതിരികുടുംബത്തിൽപെട്ട കെ. സി. മാനവിക്രമൻരാജാ പണ്ഡിതോചിതമായ മുഖവുരയോടും വിലയേറിയ കുറിപ്പുകളോടുംകൂടി ആ ഗ്രന്ഥം അവതരിപ്പിച്ചിരിക്കുന്നു.

---